# ശ്രീമദ്വാല്മീകിരാമായണം

## അയോദ്ധ്യാകാണ്ഡം

### രണ്ടാം ഖണ്ഡം.

(അന്വയക്രമഭാഷാവ്യാഖ്യാനസഹിതം).

***Dharmalaya Edition.***


വ്യാഖ്യാതാവ്:

**ബ്രഹ്മശ്രീ ജി. എസ്സ്. ശ്രീനിവാസയ്യർ, ബി. എ., എൽ. ടി.,**

ഹെഡ്മാസ്റ്റർ, ഹൈസ്കൂൾ, അലത്തൂർ.



Published with the aid of

**Sri M. N. RAMASWAMY IYER,**

**BANKER**

By

**R. SUBRAHMANYA VADHYAR & SONS,**

**BOOK-SELLERS & PUBLISHERS,**

**KALPATHI-PALGHAT**

Price Rs. 5]

1940

# വിഷയാനുക്രമണിക.





## ചിത്രങ്ങൾ.



ശ്രീ സീതാ ലക്ഷ്മണ ഭരതശത്രുഘ്ന ഹനുമത്സമേത ശ്രീരാമചന്ദ്രസ്വാമിനേ നമഃ

# ശ്രീമദ്വാല്മീകിരാമായണം



## അയോദ്ധ്യാകാണ്ഡം

## രണ്ടാംഖണ്ഡം.

---

[പുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധയജ്ഞവാടേ സപ്തമേഹനി അയോദ്ധ്യാകാണ്ഡേ ദ്വിപഞ്ചാശസർഗ്ഗമാരഭ്യ ഏകസപ്തതിതമസർഗ്ഗപര്യന്തം (4382—5169 ശ്ലോകാഃ) ഗീതം. തസ്മിൻദിനേ ഗീതാഃ ശ്ലോകാശ്ച 788.
പണ്ട് കുശലവന്മാരാൽ ശ്രീരാമസന്നിധിയിങ്കൽ അശ്വമേധയാഗമണ്ഡപത്തിൽവെച്ച് ഏഴാം ദിവസം അയോദ്ധ്യാകാണ്ഡത്തിൽ 52-ാംസർഗ്ഗംമുതൽ 71-ാംസർഗ്ഗംകൂടി, (4382 മുതൽ 5169 കൂടി ശ്ലോകങ്ങൾ) ഗാനം ചെയ്യപ്പെട്ടു. അന്നേദിവസം ഗാനംചെയ്യപ്പെട്ട ശ്ലോകസംഖ്യ 788.]

## ദ്വിപഞ്ചാശഃ സർഗ്ഗഃ = അമ്പത്തിരണ്ടാംസർഗ്ഗം.

[സുമന്ത്രനിവർത്തനം ഗംഗാതരണം ച
|
സുമന്ത്രരെ മടക്കി അയക്കുന്നതും ഗംഗാനദിയെ കടക്കുന്നതും.]

പ്രഭാതായാം തു ശർവ്വര്യാം പൃഥുവക്ഷാ മഹായശാഃ
ഉവാച രാമഃ സൗമിത്രിം ലക്ഷ്മണം ശുഭലക്ഷണം. 1

| | | | |
|---|---|---|---|
| പൃഥുവക്ഷാഃ | മഹാധീരനും, | പ്രഭാതായാം തു | പുലർന്നാറെ, |
| മഹായശാഃ | അതികീർത്തിമാനും ആയ | ശുഭലക്ഷണം | സദ്വൃത്തനായ |
| രാമഃ, | ശ്രീരാമൻ, | സൗമിത്രിം | സുമിത്രാസുതനായ |
| ശർവ്വര്യാം | രാത്രി | ലക്ഷ്മണം | ലക്ഷ്മണനോടു |
| | | ഉവാച. | അരുളിച്ചെയ്തു. |

ഭാസ്കരോദയകാലോഽയം ഗതാ ഭഗവതീ നിശാ
അസൗ സുകൃഷ്ണോ വിഹഗഃ കോകിലസ്താത കൂജതി. 2

| | | | |
|---|---|---|---|
| "താത! | "വത്സ! | അസൗ | ഈ |
| ഭാസ്കരോദയ-കാലഃ | സൂര്യോദയ സമയമാണല്ലോ | സുകൃഷ്ണഃ വിഹഗഃ | ഭരദ്വാജപ്പക്ഷിയും (ചെമ്പോത്തും) |
| അയം; | ഇത്; | കോകിലഃ | കുയിലും |
| നിശാ | രാത്രി | കൂജതി. | അവിടവിടെ കൂജനം ചെയ്യുന്നു. |
| ഭഗവതീ ഗതാ; | നല്ലതായി കഴിഞ്ഞു; | | |

[''ഭഗവതീ'' 'ഭൈന്നക്ഷത്രൈര്യുക്തേതി ഭഗശ്ചന്ദ്രഃ തദ്വതീ', (ചന്ദ്രനോടുകൂടിയതായി) എന്നു് സം.]

ബർഹിണാനാം ച നിർഘോഷഃ ശ്രൂയതേ നദതാം വനേ
തരാമ ജാഹ്നവീം സൌമ്യ ശീഘ്രഗാം സാഗരംഗമാം
ഗച്ഛാമഃ സന്ധ്യുപാസാർത്ഥം ത്വരയസ്വ മഹാരഥ. 3

| | | | |
|---|---|---|---|
| "മഹാരഥ! | മഹാരഥനായ | സന്ധ്യുപാസാർത്ഥം | സന്ധ്യാവന്ദനത്തിന്നായി |
| സൌമ്യ! | വത്സ! | ഗച്ഛാമഃ; | നാം പോവുക; |
| വനേ | വനത്തിൽ | സാഗരംഗമാം | സമുദ്രത്തിലോട്ടായി |
| നദതാം | കൂകുന്ന | ശീഘ്രഗാം | ഊക്കോടൊഴുകുന്ന |
| ബർഹിണാനാം | മയിലുകളുടെ | ജാഹ്നവീം | ഗംഗാനദിയെ |
| നിർഘോഷഃ ച | നിനാദവും | തരാമഃ | നാം കടക്കുക; |
| ശ്രൂയതേ; | കേൾക്കപ്പെടുന്നു; | ത്വരയസ്വ. | വേഗത്തിലാകട്ടെ. |

വിജ്ഞായ രാമസ്യ വചഃ സൌമിത്രിർമ്മിത്രനന്ദനഃ
ഗുഹമാമന്ത്ര്യ സൂതം ച സോഽതിഷ്ഠദ്ഭ്രാതുരഗ്രതഃ. 4

| | | | |
|---|---|---|---|
| മിത്രനന്ദനഃ | സുഹൃത്തുകൾക്ക് പ്രീതിപാത്രമായ | ഗുഹം | ഗുഹനോടും |
| സഃ | ആ | സൂതം ച | സാരഥിയോടും |
| സൌമിത്രിഃ, | ലക്ഷ്മണൻ, | ആമന്ത്ര്യ, | വർത്തമാനത്തെ പറഞ്ഞ്, |
| രാമസ്യ | ശ്രീരാമന്റെ | ഭ്രാതുഃ | ജ്യേഷ്ഠന്റെ |
| വചഃ | അഭിപ്രായത്തെ | അഗ്രതഃ | മുമ്പിൽ |
| വിജ്ഞായ, | അറിഞ്ഞ്, | അതിഷ്ഠത്. | വന്നുനിന്നു. |

സ തു രാമസ്യ വചനം നിശമ്യ പ്രതിഗൃഹ്യ ച
സ്ഥപതിസ്തൂർണ്ണമാഹൂയ സചിവാനിദമബ്രവീത്. 5

| | | | |
|---|---|---|---|
| സ്ഥപതിഃ | ആ പ്രദേശത്തിന്നു അധിപതിയായ | തൂർണ്ണം | തൽക്ഷണം തന്നെ |
| | | സചിവാൻ | മന്ത്രിമാരെ |
| സഃ, | അദ്ദേഹം, | ആഹൂയ, | വിളിച്ച്, |
| രാമസ്യ | ശ്രീരാമന്റെ | തു | ഇതിനെപ്പററി |
| വചനം നിശമ്യ, | ആജ്ഞകേട്ട്, | ഇദം | ഇങ്ങിനെ |
| പ്രതിഗൃഹ്യ ച | ശിരസാവഹിച്ച്, | അബ്രവീത്. | ആജ്ഞാപിച്ചു. |

അസ്യ വാഹനസംയുക്താം കർണ്ണഗ്രാഹവതീം ശുഭാം
സുപ്രതാരാം ദൃഢാം തീർത്ഥേ ശീഘ്രം നാവമുപാഹര. 6

| | | | |
|---|---|---|---|
| "വാഹനസംയുക്താം | "ചുക്കാൻ മുതലായവയോടു കൂടിയതും | നാവം, | തോണിയെ, |
| കർണ്ണഗ്രാഹവതീം | അമരക്കാരനോടു കൂടിയതും | അസ്യ | ഇദ്ദേഹത്തിന്ന്, |
| സുപ്രതാരാം | എളുപ്പത്തിൽ കടത്തുവാൻ കഴിയുന്നതും | തീർത്ഥേ | തോണിക്കടവിൽ |
| ശുഭാം | സൌഷ്ഠ്യമുള്ളതും | ശീഘ്രം | ഉടനെ |
| ദൃഢാം | ദ്വാരങ്ങളൊന്നുമില്ലാത്തതും ആയ | ഉപാഹര." | കൊണ്ടുവന്നു നിർത്തുവിൻ." (ഏകവചനം ആർഷം). |

തം നിശമ്യ ഗുഹാദേശം ഗുഹാമാത്യഗണോ മഹാൻ
ഉപോഹ്യ രുചിരാം നാവം ഗുഹായ പ്രത്യവേദയത്. 7

| | | | |
|---|---|---|---|
| മഹാൻ | കീർത്തിയാന്ന | രുചിരാം | മനോഹരമായ |
| ഗുഹാമാത്യ-ഗണഃ, | ഗുഹന്റെ മന്ത്രിഗണം, | നാവം | തോണിയെ |
| തം | ആ | ഉപോഹ്യ | വലിച്ചുകൊണ്ടുവന്നു നിർത്തി |
| ഗുഹാദേശം | ഗുഹാജ്ഞയെ | ഗുഹായ | ഗുഹനോടായി |
| നിശമ്യ, | കേട്ട്, | പ്രത്യവേദയത്. | വിവരം അറിയിച്ചു. |

തതഃ സ പ്രാഞ്ജലിർഭൂത്വാ ഗുഹോ രാഘവമബ്രവീത്
ഉപസ്ഥിതേയം നൌർദ്ദേവ ഭൂയഃ കിം കരവാണി തേ. 8

| | | | |
|---|---|---|---|
| തതഃ | അതിൽ പിന്നെ, | ഇയം | ഇതാ |
| സഃ ഗുഹഃ | ആ ഗുഹൻ | നൌഃ | തോണി |
| രാഘവം | ശ്രീരാമനെ നോക്കി | ഉപസ്ഥിതാ ; | തയ്യാറായിരിക്കുന്നു ; |
| പ്രാഞ്ജലിഃ ഭൂത്വാ | അഞ്ജലിഹസ്തനായി | തേ | നിന്തിരുവടിക്ക് |
| | | ഭൂയഃ | ഇനിയും |
| അബ്രവീത് ; | ബോധിപ്പിച്ചു. | കരവാണി | ഞാൻ ചെയ്യേണ്ടത് |
| " ദേവ ! | " സ്വാമി ! | കിം ? | എന്തൊന്നാണ് ? |

തവാമരസുതപ്രഖ്യ തർത്തും സാഗരഗാം നദീം
നൌരിയം പുരുഷവ്യാഘ്ര താം ത്വമാരോഹ സുവ്രത. 9

| | | | |
|---|---|---|---|
| " അമരസുത-പ്രഖ്യ ! | " ദേവകുമാരസദൃശനായുള്ളോവേ ! | തവ ; | നിന്തിരുവടിയുടേതാകുന്നു ; |
| പുരുഷവ്യാഘ്ര ! | പുരുഷോത്തമ ! | സാഗരഗാം | സമുദ്രത്തിലോട്ടൊഴുകുന്ന |
| സുവ്രത ! | സർവ്വോത്കൃഷ്ടമായ ധർമ്മാനുഷ്ഠാനത്തെ കയ്യാണ്ടുള്ളോവേ ! | നദീം | നദിയെ |
| | | തർത്തും | തരണംചെയ്യാൻ |
| | | ത്വം | നിന്തിരുവടി |
| | | താം | അതിൽ |
| ഇയം | ഈ | ആരോഹ." | ആരോഹണം ചെയ്യാമല്ലൊ." |
| നൌഃ | തോണി | | |

അഥോവാച മഹാതേജാ രാമോ ഗുഹമിദം വചഃ
കൃതകാര്യോഽസ്മി ഭവതാ ശീഘ്രമാരോപ്യതാമിതി. 10

| | | | |
|---|---|---|---|
| അഥ, | പിന്നെ, | കൃതകാര്യഃ അസ്മി ; | ഞാൻ വേണ്ടതൊക്കെ ഉപകാരം ചെയ്യപ്പെട്ടവനായ് ഭവിച്ചിരിക്കുന്നു ; |
| മഹാതേജാഃ | മഹാതേജസ്വിയായ | | |
| രാമഃ | ശ്രീരാമൻ | | |
| ഗുഹം | ഗുഹനെനോക്കി | | |
| ഇദം | ഇപ്രകാരം | ഇതി | അതിനാൽ |
| വചഃ | വചനത്തെ | ശീഘ്രം | വേഗത്തിൽ |
| ഉവാച | അരുളിച്ചെയ്തു; | ആരോപ്യതാം." | സാമഗ്രികളെല്ലാം കയററപ്പെടട്ടെ." |
| " ഭവതാ | " ഭവാനാൽ | | |

തതഃ കലാപാൻ സംനഹ്യ ഖഡ്ഗൌ ബദ്ധ്വാ ച ധന്വിനൌ
ജഗ്മതുർയ്യേന തൌ ഗംഗാം സീതയാ സഹ രാഘവൌ. 11

| | | | |
|---|---|---|---|
| തതഃ | ആ സമയം | ബദ്ധ്വാ, | ധരിച്ചുകൊണ്ട്, |
| തൌ | ആ | കലാപാൻ | സാമാനങ്ങളെ |
| രാഘവൌ | ശ്രീരാമലക്ഷ്മണന്മാർ | സംനഹ്യ, | എടുത്തുകൊണ്ട്, |
| ധന്വിനൌ | കോദണ്ഡപാണികളായി | സീതയാ സഹ | സീതാദേവിയോടുംകൂടി |
| | | ഗംഗാം യേന | ഗംഗാനദിയിലേക്കായി |
| ഖഡ്ഗൌ ച | രണ്ടുഖഡ്ഗങ്ങളേയും | ജഗ്മതുഃ. | എഴുന്നെള്ളി. |

രാമമേവ തു ധർമ്മജ്ഞമുപഗമ്യ വിനീതവത്
കിമഹം കരവാണീതി സൂതഃ പ്രാഞ്ജലിരബ്രവീത്. 12

| | | | |
|---|---|---|---|
| തു | അതുവരെയും | പ്രാഞ്ജലിഃ | കൈകൂപ്പിക്കൊണ്ട് |
| വിനീതവത് | യാതൊന്നും കല്പിക്കപ്പെടാത്തവനായ | ഉപഗമ്യ | അടുത്ത് |
| | | ഇതി | ഇങ്ങിനെ |
| സൂതഃ, | സാരഥിയായ സുമന്ത്രർ, | അബ്രവീത് ; | ഉണർത്തിച്ചു ; |
| | | " അഹം | " ഞാൻ |
| ധർമ്മജ്ഞം | ധർമ്മജ്ഞനായ | കരവാണി | ഇനിചെയ്യേണ്ടത് |
| രാമം | ശ്രീരാമനെ | കിം ഏവ ? " | എന്താണോ ? " |

തതോഽബ്രവീദ്ദാശരഥിഃ സുമന്ത്രം സ്പൃശൻ കരേണോത്തമ ദക്ഷിണേന
സുമന്ത്ര ശീഘ്രം പുനരേവ യാഹി രാജ്ഞഃ സകാശേ ഭവ ചാപ്രമത്തഃ. 13

| | | | |
|---|---|---|---|
| ദാശരഥിഃ | ശ്രീരാമൻ | സുമന്ത്ര ! | സുമന്ത്രരെ ! |
| സുമന്ത്രം | സുമന്ത്രരെ | ശീഘ്രം | ഉടനെ |
| ദക്ഷിണേന | വലത്തെ | പുനഃ | തിരിച്ച് |
| കരേണ | തൃക്കയ്യിനാൽ | യാഹി ; | ചെന്നാലും ; |
| സ്പൃശൻ, | തൊട്ടുകൊണ്ട്, | രാജ്ഞഃ | മഹാരാജാവിന്റെ |
| തതഃ | അതിന്ന് | സകാശേ ച | സന്നിധിയിൽതന്നെ |
| അബ്രവീത് ; | ഇപ്രകാരം മറുപടി അരുളിച്ചെയ്തു ; | അപ്രമത്തഃ ഏവ | ഇതുവരെ വർത്തിച്ചിരുന്നതിന്ന് വ്യത്യാസം വരാതെതന്നെ |
| " ഉത്തമ ! | " ഉത്തമനായ | ഭവ." | വർത്തിച്ചാലും." |

നിവർത്തസ്വേത്യുവാചൈനമേതാവദ്ധി കൃതം മമ
രഥം വിഹായ പദ്ഭ്യാം തു ഗമിഷ്യാമോ മഹാവനം. 14

| | | | |
|---|---|---|---|
| തു | ഇതുകൂടാതെ | രഥം വിഹായ | രഥത്തെ വിട്ട്, |
| ഇതി | ഇപ്രകാരവും | മഹാവനം | വൻകാട്ടിൽ |
| ഏനം | അദ്ദേഹത്തോട് | പദ്ഭ്യാം ഹി | കാൽനടയായിത്തന്നെ |
| ഉവാച ; | അരുളിച്ചെയ്തു ; | ഗമിഷ്യാമഃ | ഞങ്ങൾ സഞ്ചരിച്ചുകൊള്ളാം ; |
| " മമ | " എനിക്ക് | | |
| ഏതാവത് | ഇത്രത്തോളം | നിവർത്തസ്വ." | അങ്ങ് മടങ്ങിച്ചെന്നാലും." |
| കൃതം ; | മതി ; | | |

ആത്മാനം ത്വഭ്യനുജ്ഞാതമവേക്ഷ്യാൎത്തഃ സ സാരഥിഃ
സുമന്ത്രഃ പുരുഷവ്യാഘ്രമൈക്ഷ്വാകമിദമബ്രവീത്. 15

| | |
|---|---|
| സഃ | ആ |
| സാരഥിഃ | സാരഥിയായ |
| സുമന്ത്രഃ, | സുമന്ത്രർ, |
| ആത്മാനം | തനിക്ക് |
| അഭ്യനുജ്ഞാതം | വിടനല്കിയതിനെപ്പററി |
| അവേക്ഷ്യ, | ചിന്തിച്ച്, |
| തു | അതിനെക്കുറിച്ച് |
| ആൎത്തഃ | ദുഃഖംപൂണ്ടവനായി |
| പുരുഷവ്യാഘ്രം | പുരുഷോത്തമനായ |
| ഐക്ഷ്വാകം | ശ്രീരാമനോടായി |
| ഇദം | ഇപ്രകാരം |
| അബ്രവീത്. | ഉണൎത്തിച്ചു. |

നാതിക്രാന്തമിദം ലോകേ പുരുഷേണേഹ കേനചിത്
തവ സഭ്രാതൃഭാൎയ്യസ്യ വാസഃ പ്രാകൃതവദ്വനേ. 16

| | |
|---|---|
| "സഭ്രാതൃഭാൎയ്യസ്യ | അനുജനോടും, പത്നിയോടുംകൂടി |
| തവ | നിന്തിരുവടിയുടെ |
| വനേ വാസഃ | വനവാസമെന്നുള്ളതു് |
| പ്രാകൃതവത്; | ഇതുവരെയുണ്ടാകാത്തതായ അപൂൎവ്വകൃത്യമാണ്; |
| ഇഹ | ഈ |
| ലോകേ | ലോകത്തിൽ |
| കേനചിത് | ഏതെങ്കിലുമൊരു |
| പുരുഷേണ | പുരുഷനാൽ |
| ഇദം | ഇത് |
| അതിക്രാന്തം ന. | ഇപ്രകാരം ഇതുവരെ ആചരിക്കപ്പെട്ടതല്ല. |

ന മന്യേ ബ്രഹ്മചൎയ്യേഽസ്തി സ്വധീതേ വാ ഫലോദയഃ
മാൎദ്ദവാൎജ്ജവയോൎവ്വാഽപി ത്വാം ചേദ്വ്യസനമാഗതം. 17

| | |
|---|---|
| "ത്വാം | "നിന്തിരുവടിയെ |
| വ്യസനം | വേർപിരിഞ്ഞ അവസ്ഥയെ |
| ആഗതം ചേത്, | പ്രാപിച്ചു ഒരുവനെന്നുവെച്ചാൽ, |
| മാൎദ്ദവാൎജ്ജവയോഃ അപി വാ | ദയ, ന്യായപ്രവൃത്തി എന്നവയിലാകട്ടെ, |
| ബ്രഹ്മചൎയ്യേ | വൈദികകൃത്യങ്ങളെ ചെയ്യുന്നതിൽതന്നെയാകട്ടെ, |
| സ്വധീതേ വാ, | വേദാദ്ധ്യയനത്തിലാകട്ടെ, |
| ഫലോദയഃ | പ്രയോജനം എന്നുള്ളത് |
| അസ്തി ന | ഇല്ല, എന്ന് |
| മന്യേ. | ഞാൻ അറിയുന്നു. |

സഹ രാഘവ വൈദേഹ്യാ ഭ്രാത്രാ ചൈവ വനേ വസൻ
ത്വം ഗതിം പ്രാപ്സ്യസേ വീര ത്രീൻ ലോകാംസ്തു ജയന്നിവ. 18

| | |
|---|---|
| "വീര! | "ധൎമ്മവീരനായ |
| രാഘവ! | ഹേ ശ്രീരാമ! |
| വൈദേഹ്യാ സഹ | വൈദേഹിയോടും |
| ഭ്രാത്രാ ച | അനുജനോടുംകൂടി |
| വനേ | കാട്ടിൽ |
| വസൻ, | എഴുന്നെള്ളിയിരിക്കുന്നവനായി, |
| ത്രീൻ | മൂന്നു |
| ലോകാൻ ഏവ | ലോകങ്ങളേയും |
| ജയൻ | ജയിച്ചവനായ മഹാവിഷ്ണു |
| ഇവ | എന്നപോലെ, |
| ഗതിം തു | സൎവ്വശരണ്യനെന്ന അവസ്ഥയെ |
| ത്വം | നിന്തിരുവടി |
| പ്രാപ്സ്യസേ. | പ്രാപിക്കുമാറാകും. |

വയം ഖലു ഹതാ രാമ യത്ത്വയാപ്യുപവഞ്ചിതാഃ
കൈകേയ്യാ വശമേഷ്യാമഃ പാപായാ ദുഃഖഭാഗിനഃ. 19

| | | | |
|---|---|---|---|
| " രാമ ! | " ശ്രീരാമ ! | കൈകേയ്യാഃ | കൈകേയി രാജ്ഞി |
| ത്വയാ | നിന്തിരുവടിയാൽ | വശം | അധീനത്തിൽ, [യുടെ |
| ഉപവഞ്ചിതാഃ | കൈവിടപ്പെട്ടവരായ | ദുഃഖഭാഗിനഃ | ദുഃഖത്തെത്തന്നെ സദാ |
| വയം അപി | ഞങ്ങളാകട്ടെ, | | അനുഭവിക്കുന്നവരായി, |
| യത് | അക്കാരണത്താൽ | ഹതാഃ | മഹാപാപികളായി, |
| പാപായാഃ | പാപിഷ്ഠയായ | ഏഷ്യാമഃ ഖലു!" | തീരുമല്ലൊ ! " |

ഇതി ബ്രുവന്നാത്മസമം സുമന്ത്രഃ സാരഥിസ്തദാ
ദൃഷ്ട്വാ ദൂരഗതം രാമം ദുഃഖാർത്തോ രുരുദേ ചിരം. 20

| | | | |
|---|---|---|---|
| സാരഥിഃ | സാരഥിയായ | ദൂരഗതം | എത്രയോ ദൂരദിക്കിലേ |
| സുമന്ത്രഃ | സുമന്ത്രർ | | ക്ക് പോകുന്നതായും |
| ഇതി | ഇപ്രകാരം | ചിരം | എത്രയോകാലം ഒന്നി |
| ബ്രുവൻ, | പറഞ്ഞുകൊണ്ട്, | ദൃഷ്ട്വാ, | ഓർത്ത്,[ച്ചിരുന്നതായും |
| ആത്മസമം | തനിക്ക് താൻ മാത്രം | തദാ | അതിനാൽ |
| | സമനായുള്ള | ദുഃഖാർത്തഃ | അത്തലാൽ അവശനാ |
| രാമം, | ശ്രീരാമനെ, | രുരുദേ. | പൊട്ടിക്കരഞ്ഞു. [യി |

[" ആത്മസമം " തന്റെ പ്രാണനുസമനായ ശ്രീരാമനെ. എന്നും.]

തതസ്തു വിഗതേ ബാഷ്പേ സൂതം സ്പൃഷ്ടോദകം ശുചിം
രാമസ്തു മധുരം വാക്യം പുനഃ പുനരുവാച തം. 21

| | | | |
|---|---|---|---|
| തതഃ | അതിനാൽ | സ്പൃഷ്ടോദകം | കാലുംമുഖവും കഴുകിയ |
| രാമഃ | ശ്രീരാമൻ | | വനായി |
| ശുചിം | അകത്തും പുറത്തും കാപട്യമില്ലാത്തവനായ | തു | അദ്ദേഹം വർത്തിച്ചിരുന്ന സമയം, |
| തം | ആ | വാക്യം | ഇപ്രകാരം വാക്യത്തെ, |
| സൂതം, | സുമന്ത്രരോടായി, | പുനഃ പുനഃ | എത്രതന്നെ കേട്ടാലും |
| ബാഷ്പേ | കണ്ണുനീർ | മധുരം | മതിയാകാത്ത വിധ |
| വിഗതേ തു | ഒഴുകിയ സമയം | ഉവാച. | അരുളിച്ചെയ്തു. [ത്തിൽ |

[" ശൃംഖാണികാശ്രുപാലംഭേ ", ആപസ്തംബൻ; "ആചാമേദശ്രുപാതേ ച " കൂർമ്മപുരാണം; എന്ന് അശ്രുക്കൾ വീണാൽ ആചമനംചെയ്യേണ്ടതാണെന്ന് വിധി.]

ഇക്ഷ്വാകൂണാം ത്വയാ തുല്യം സുഹൃദം നോപലക്ഷയേ
യഥാ ദശരഥോ രാജാ മാം ന ശോചേത്തഥാ കുരു. 22

| | | | |
|---|---|---|---|
| " ഇക്ഷ്വാകൂണാം | " ഇക്ഷ്വാകുകുലരാജാക്കന്മാക്ക് | ദശരഥഃ രാജാ | ദശരഥമഹാരാജാവ് |
| | | മാം | എന്നെക്കുറിച്ച് |
| ത്വയാ തുല്യം | അങ്ങയോടുതുല്യനായ | ശോചേത് ന | ദുഃഖിക്കാതിരിക്കേണം; |
| സുഹൃദം | ആപ്തനായ ഒരുവനെ | യഥാ തഥാ | അതിനു തക്കവിധം |
| ഉപലക്ഷയേ ന; | ഞാൻ അറിയുന്നില്ല ; | കുരു. | അങ്ങ് വർത്തിക്കേണ്ടതാണ്. |

ശോകോപഹതചേതാസ്തു വൃദ്ധശ്ച ജഗതീപതിഃ
കാമഭാരാവസന്നശ്ച തസ്മാദേതദ്ബ്രവീമി തേ. 23

| | | | |
|---|---|---|---|
| "വൃദ്ധഃ | "വയോധികനായ | ശോകോപഹതചേതാഃ ച ; | ചിത്തം വെന്തുരുകിയവനായും ഭവിച്ചിരിക്കുന്നു ; |
| ജഗതീപതിഃ, | മഹാരാജാവ്, | തസ്മാത് ച | അതിനാൽ തന്നെയാ |
| കാമഭാരാവസന്നഃ | സൎവ്വോപരിയായി കയ്യേറ്റിരുന്ന മനോരഥം സാധിക്കാത്തവനായി, | തേ | അങ്ങയോട് [ണ് |
| | | ഏതത് | ഇനി പറവാൻ പോകുന്നതിനെ |
| തു | തന്മൂലം | ബ്രവീമി. | ഞാൻ പറയുന്നത്. |

യദ്യദാജ്ഞാപയേത് കിഞ്ചിത്സ മഹാത്മാ മഹീപതിഃ
കൈകേയ്യാഃ പ്രിയകാമാൎത്ഥം കാൎയ്യം തദവികാംക്ഷയാ. 24

| | | | |
|---|---|---|---|
| "സഃ | "ആ | പ്രിയകാമാൎത്ഥം | അഭീഷ്ടം നിറവേററണമെന്ന കാരണത്താൽ |
| മഹാത്മാ | മഹാത്മാവായ | | |
| മഹീപതിഃ | ചക്രവൎത്തി | ആജ്ഞാപയേത്, | ആജ്ഞാപിക്കുന്നുവോ, |
| യത് കിഞ്ചിത് | യാതൊരു കാൎയ്യത്തെ, | തത് | ആയത്, |
| | | യത് | അക്കാരണത്താൽ, |
| കൈകേയ്യാഃ | കൈകേയീ മാതാവിന്റെ | അവികാംക്ഷയാ | സംശയലേശമില്ലാതെ |
| | | കാൎയ്യം. | ചെയ്യപ്പെടേണ്ടതാണ്. |

ഏതദൎത്ഥം ഹി രാജ്യാനി പ്രശാസതി നരാധിപാഃ
യദേഷാം സൎവ്വകൃത്യേഷു മനോ ന പ്രതിഹന്യതേ. 25

| | | | |
|---|---|---|---|
| "നരാധിപാഃ | "രാജാക്കന്മാർ, | യത് | എന്ന് യാതൊന്നു വിചാരിക്കുന്നുവൊ |
| ഏഷാം | തങ്ങളുടെ | | |
| സൎവ്വകൃത്യേഷു | സൎവ്വകൃത്യങ്ങളിലും, | ഏതദൎത്ഥം ഹി | ആയതിന്നു വേണ്ടി തന്നെയാണ് |
| മനഃ | തങ്ങളുടെ മനോഗതി | രാജ്യാനി | രാജ്യങ്ങളെ |
| പ്രതിഹന്യതേ ന | തടുക്കപ്പെടരുത്, | പ്രശാസതി. | പരിപാലിക്കുന്നത്. |

തദ്യഥാ സ മഹാരാജോ നാളീകമധിഗച്ഛതി
ന ച താമ്യതി ദുഃഖേന സുമന്ത്ര കുരു തത്തഥാ. 26

| | | | |
|---|---|---|---|
| "സുമന്ത്ര ! | "സുമന്ത്രരേ ! | അധിഗച്ഛതി ന ; | അനുഭവിപ്പാനിടവരരുത് ; |
| തത് | ആകയാൽ, | ദുഃഖേന ച | ദുഃഖത്താലും |
| സഃ | ആ | താമ്യതി ന ; | തളൎന്നു പോകാതിരിക്കേണം ; |
| മഹാരാജഃ | മഹാരാജാവ് | തത് | ഇപ്പോൾ |
| അളീകം | അപ്രിയം എന്നുള്ളതിനെ | യഥാ തഥാ | വേണ്ടതുപോലെയെല്ലാം, |
| | | കുരു. | അങ്ങ് ചെയ്തുകൊൾക |

അദൃഷ്ടദുഃഖം രാജാനം വൃദ്ധമാൎയ്യം ജിതേന്ദ്രിയം
ബ്രൂയാസ്ത്വമഭിവാദ്യൈവ മമ ഹേതോരിദം വചഃ 27
നൈവാഹമനുശോചാമി ലക്ഷ്മണോ ന ച മൈഥിലീ
അയോദ്ധ്യായാശ്ച്യുതാശ്ചേതി വനേ വത്സ്യാമഹേതി വാ 28
ചതുൎദ്ദശസു വൎഷേഷു നിവൃത്തേഷു പുനഃ പുനഃ
ലക്ഷ്മണം മാം ച സീതാം ച ദ്രക്ഷ്യസി ക്ഷിപ്രമാഗതാൻ 29

| | | | |
|---|---|---|---|
| " അദൃഷ്ടദുഃഖം | " ഇതുവരെ ദുഃഖമെന്നതറിയാത്തവനും | ന; | അപ്രകാരം ശോചിക്കുന്നില്ല; |
| വൃദ്ധം, | വയോധികനും, | ചതുൎദ്ദശസു | പതിന്നാലു |
| ജിതേന്ദ്രിയം, | ഇന്ദ്രിയങ്ങളെ ജയിച്ചവനും, | വൎഷേഷു | സംവത്സരങ്ങൾ |
| ആൎയ്യം ഏവ | പൂജ്യനും ആയ | നിവൃത്തേഷു | അവസാനിച്ചാൽ |
| രാജാനം, | മഹാരാജാവിനോടായി, | ക്ഷിപ്രം | ഉടനെ, |
| 'അയോദ്ധ്യായാഃ | 'അയോദ്ധ്യയെവിട്ട് | പുനഃ പുനഃ ആഗതാൻ | വീണ്ടും തിരിച്ചെത്തിയ |
| ച്യുതാഃ ഇതി ച, | ഞങ്ങൾ വന്നു എന്നതിനെപ്പററിയാകട്ടെ, | മാം ച | എന്നെയും |
| വനേ | കാട്ടിൽ | ലക്ഷ്മണം | ലക്ഷ്മണനേയും |
| വത്സ്യാമഹേ ഇതി വാ | വസിക്കുന്നു എന്നതിനെക്കുറിച്ചാകട്ടെ | സീതാം ച | സീതയേയും |
| അഹം | ഞാൻ | ദ്രക്ഷ്യസി,' | നിന്തിരുവടി കണ്ടാനന്ദിക്കുമാറാകും,' എന്ന |
| അനുശോചാമി ന; | മനസ്താപമുള്ളവനായിരിക്കുന്നില്ല; | ഇദം വചഃ | ഈ സന്ദേശത്തെ |
| ലക്ഷ്മണഃ ച | ലക്ഷ്മണനും | ത്വം | അങ്ങ്, |
| മൈഥിലീ ഏവ | സീതയും | മമ ഹേതോഃ | എനിക്കു വേണ്ടി |
| | | അഭിവാദ്യ | വണങ്ങിയ ശേഷം, |
| | | ബ്രൂയാഃ. | കേൾപ്പിച്ചാലും. |

ഏവമുക്ത്വാ തു രാജാനം മാതരം ച സുമന്ത്ര മേ
അന്യാശ്ച ദേവീഃ സഹിതാഃ കൈകേയീം ച പുനഃ പുനഃ 30
ആരോഗ്യം ബ്രൂഹി കൌസല്യാമഥ പാദാഭിവന്ദനം
സീതായാ മമ ചാൎയ്യസ്യ വചനാല്ലക്ഷ്മണസ്യ ച 31

| | | | |
|---|---|---|---|
| " സുമന്ത്ര! | " സുമന്ത്രരെ! | അന്യാഃ ദേവീഃ ച, | മററുമാതാക്കളോടും, |
| ഏവം തു | ഇപ്രകാരം | മമ | എന്റെയും |
| രാജാനം | മഹാരാജാവിനോട് | സീതായാഃ | സീതയുടെയും |
| പുനഃ പുനഃ | പലകുറി | ആൎയ്യസ്യ | ആപ്തബന്ധുവായ |
| ഉക്ത്വാ, | ഉണൎത്തിച്ച്, | ലക്ഷ്മണസ്യ ച | ലക്ഷ്മണന്റെയും, |
| അഥ | അതിൽപിന്നെ | വചനാത് | വാക്കായി |
| കൈകേയീം ച | കൈകേയിയോടും | പാദാഭിവന്ദനം | പാദനമസ്കാരത്തെയും |
| മേ മാതരം | എന്റെ മാതാവായ | ആരോഗ്യം ച | ആരോഗ്യത്തോടിരിക്കുന്നുണ്ട് എന്നതിനേയും |
| കൌസല്യാം ച | കൌസല്യാദേവിയോടും | | |
| സഹിതാഃ | കൂടെയുള്ള | ബ്രൂഹി. | ഉണൎത്തിക്കുക. |

ബ്രൂയാശ്ച ഹി മഹാരാജം ഭരതം ക്ഷിപ്രമാനയ
ആഗതശ്ചാപി ഭരതഃ സ്ഥാപ്യോ നൃപ മതേ പദേ. 32

| | | | |
|---|---|---|---|
| " മഹാരാജം | " മഹാരാജാവിന്റെ അടുക്കൽ | നൃപ! | മഹാരാജാവേ! |
| ബ്രൂയാഃ ച; | ഇപ്രകാരവും ഉണർത്തിച്ചാലും; | ഭരതഃ ച | ഭരതനും |
| 'ക്ഷിപ്രം | 'താമസിയാതെ | ആഗതഃ, | എത്തിച്ചേർന്നവനായി, |
| ഭരതം | ഭരതനെ | മതേ | അഭിമതമായ |
| ആനയ; | അങ്ങ് വരുത്തിയാലും; | പദേ അപി | യുവരാജ്യപദവിയിൽ തന്നെ |
| | | സ്ഥാപ്യഃ ഹി. | നിയമിക്കപ്പെടട്ടെ. |

ഭരതം ച പരിഷ്വജ്യ യൌവരാജ്യേഽഭിഷിച്യ ച
അസ്മത്സന്താപജം ദുഃഖം ന ത്വാമഭിഭവിഷ്യതി. 33

| | | | |
|---|---|---|---|
| " ' ഭരതം | " ' ഭരതനെ | ത്വാം, | നിന്തിരുവടിക്ക്, |
| പരിഷ്വജ്യ, | പുണർന്ന്, | അസ്മത്സന്താപജം | ഞങ്ങളെ വിചാരിച്ചുണ്ടാവുന്ന |
| യൌവരാജ്യേ | യുവരാജ്യാധികാരത്തിൽ | ദുഃഖം ച | ദുഃഖവും |
| അഭിഷിച്യ ച | അഭിഷേകം ചെയ്തുകഴിഞ്ഞാൽ | അഭിഭവിഷ്യതി ന.' | അധികമുണ്ടാകയില്ല.' |

ഭരതശ്ചാപി വക്തവ്യോ യഥാ രാജനി വർത്തസേ
തഥാ മാതൃഷു വർത്തേഥാഃ സർവ്വാസ്വേവാവിശേഷതഃ 34
യഥാ ച തവ കൈകേയീ സുമിത്രാ ച വിശേഷതഃ
തഥൈവ ദേവീ കൌസല്യാ മമ മാതാ വിശേഷതഃ 35

| | | | |
|---|---|---|---|
| " ഭരതഃ ച | " ഭരതനും | വർത്തേഥാഃ | നടക്കേണ്ടതാണ്; |
| വക്തവ്യഃ; | ഇപ്രകാരം അറിയിക്കപ്പെടേണ്ടവനാണ്; | തവ | ഭവാന്ന് |
| ' രാജനി | ' മഹാരാജാവിന്റെ സംഗതിയിൽ | കൈകേയീ | കൈകേയീമാതാവ് |
| യഥാ | എപ്രകാരം | യഥാ | എപ്രകാരം |
| വർത്തസേ | ഭവാൻ വർത്തിക്കുന്നു | വിശേഷതഃ ച | പ്രിയമുള്ളവളോ, |
| തഥാ അപി | അപ്രകാരംതന്നെ [വോ | തഥാ ച | അപ്രകാരംതന്നെ |
| മാതൃഷു | മാതാക്കന്മാരുടെ | മമ | എന്റെ |
| സർവ്വാസു ഏവ | എല്ലാവരുടേയും സംഗതിയിലും | മാതാ | മാതാവായ |
| അവിശേഷതഃ | വ്യത്യാസമില്ലാതെ | കൌസല്യാദേവി | കൌസല്യാദേവിയും |
| | | സുമിത്രാ ഏവ | സുമിത്രാദേവിയും |
| | | വിശേഷതഃ. | പ്രിയപ്പെട്ടവരായിരിക്കേണ്ടതാണ്. |

താതസ്യ പ്രിയകാമേന യൌവരാജ്യമവേക്ഷതാ
ലോകയോരുഭയോഃ ശക്യം നിത്യദാ സുഖമേധിതും 36

| | | | |
|---|---|---|---|
| താതസ്യ | പിതാവിന്റെ | ഉഭയോഃ | ഇഹപരങ്ങളായ രണ്ടു |
| പ്രിയകാമേന, | ഇഷ്ടത്തിന്ന് വിരോധം വരാതെ നടക്കുന്നതിനാലും, | ലോകയോഃ | ലോകങ്ങളിലും |
| യൌവരാജ്യം | യുവരാജ്യാധികാരത്തിൽ | സുഖം | പുണ്യഫലത്തെ |
| അവേക്ഷതാ, | കോട്ടംവരാതെ നീതിയോടെ ഭരിക്കുന്നതിനാലും | നിത്യദാ | ശാശ്വതമായി |
| | | ഏധിതും | പ്രാപിപ്പാൻ |
| | | ശക്യം.' " | സാധിക്കുന്നതാണ്.' " |

["താതസ്യ പ്രിയകാമേന യൌവരാജ്യം അവേക്ഷതാ, അംഗീകുർവ്വതാ" (പിതാവിന്റെ ഇഷ്ടത്തിന്നുവേണ്ടി യുവരാജ്യപദവിയെ അംഗീകരിക്കുന്നതിനാൽ, ഭവാന്നും, ജനങ്ങൾക്കും, ഇഹപരസൌഖ്യത്തെ പ്രാപിക്കാവുന്നതാണ്; അഥവാ "യൌവരാജ്യം അംഗീകരിക്കുന്നവനായ ഭവാനാൽ, 'താതസ്യ' പിതാവിന്ന്, ഇഹത്തിലും പരത്തിലും സുഖത്തെ ഉളവാക്കപ്പെടാവുന്നതാണ്. മാ. തീർത്ഥീയം.]

നിവർത്ത്യമാനോ രാമേണ സുമന്ത്രഃ ശോകകർശിതഃ
തത്സർവ്വം വചനം ശ്രുത്വാ സ്നേഹാത് കാകുത്സ്ഥമബ്രവീത്. 37

| | | | |
|---|---|---|---|
| സുമന്ത്രഃ | സുമന്ത്രർ, | തത് വചനം | ആ സന്ദേശത്തെ |
| രാമേണ | ശ്രീരാമനാൽ | സർവ്വം ശ്രുത്വാ, | മുഴുവനും കേട്ട്, |
| നിവർത്ത്യമാനഃ; | മടങ്ങിപ്പോവാൻ വിട നൽകപ്പെട്ടവനായി, | സ്നേഹാത് | സ്നേഹംമൂലം |
| ശോകകർശിതഃ, | അസഹ്യമായ ദുഃഖം പൂണ്ടവനായി | കാകുത്സ്ഥം | ശ്രീരാമനോടായി |
| | | അബ്രവീത്. | ഇപ്രകാരം ഉണർത്തിച്ചു. |

യദഹം നോപചാരേണ ബ്രൂയാം സ്നേഹാദവിക്ലബഃ
ഭക്തിമാനിതി തത്താവദ്വാക്യം ത്വം ക്ഷന്തുമർഹസി. 38

| | | | |
|---|---|---|---|
| "അഹം | "അടിയൻ | തത് | ആയതു് |
| ഭക്തിമാൻ ഇതി, | അവിടുത്തെ ആശ്രിതൻ എന്നകാരണത്താൽ, | ഉപചാരേണ ന | കേവലം മുഖസ്തുതിയല്ലാതെ |
| അവിക്ലബഃ | ധൈര്യംപൂണ്ടു് | സ്നേഹാത് താവത് | പ്രതിപത്തികൊണ്ടു് പറയുന്നതാകയാൽ, |
| യത് | യാതൊരു | ത്വം | നിന്തിരുവടി |
| വാക്യം | വാക്യത്തെ | ക്ഷന്തും അർഹസി. | ക്ഷമയോടെ ചെവിക്കൊണ്ടാലും. |
| ബ്രൂയാം | ഉണർത്തിക്കുന്നുവോ | | |

കഥം ഹി ത്വദ്വിഹീനോऽഹം പ്രതിയാസ്യാമി താം പുരീം
തവ താത വിയോഗേന പുത്രശോകാകുലാമിവ. 39

| | | | |
|---|---|---|---|
| "താത! | "പൂജ്യതമനായുള്ളോവേ! | താം | ആ |
| തവ | നിന്തിരുവടിയുടെ | പുരീം, | നഗരത്തിലേക്കു്, |
| വിയോഗേന | വിയോഗംമൂലം | ത്വദ്വിഹീനഃ | നിന്തിരുവടിയെക്കൂടാതെ |
| പുത്രശോകാകുലാം ഇവ | പുത്രനെ ബലികൊടുത്തു് പരിതപിക്കുന്ന ഒരുവളെപ്പോലെ വൎത്തിക്കുന്ന | അഹം ഹി | ഞാൻമാത്രമായി |
| | | കഥം | എങ്ങിനെയാണു് |
| | | പ്രതിയാസ്യാമി? | മടങ്ങിച്ചെല്ലുക? |

സരാമമപി താവന്മേ രഥം ദൃഷ്ട്വാ തദാ ജനഃ
വിനാ രാമം രഥം ദൃഷ്ട്വാ വിദീര്യേതാപി സാ പുരീ. 40

| | | | |
|---|---|---|---|
| "മേ | "എന്റെ | താവത് | ഇപ്പോൾ |
| രഥം, | തേരിനെ, | രഥം | രഥത്തെ |
| തദാ | മുമ്പു് | രാമം വിനാ | ശ്രീരാമനില്ലാത്തതായി |
| സരാമം | ശ്രീരാമനോടുകൂടിയതായി | ദൃഷ്ട്വാ, | കണ്ടതുകാരണം, |
| ജനഃ | ജനമെല്ലാം | സാ പുരീ അപി | ആ നഗരംതന്നെ |
| ദൃഷ്ട്വാ, | കണ്ടിട്ടു്, | വിദീര്യേത അപി? | തകൎന്നുപോകയില്ലയോ? |

ദൈന്യം ഹി നഗരീ ഗച്ഛേദ്ദൃഷ്ട്വാ ശൂന്യമിമം രഥം
സൂതാവശേഷം സ്വം സൈന്യം ഹതവീരമിവാഹവേ. 41

| | | | |
|---|---|---|---|
| "നഗരീ, | "അയോദ്ധ്യാപുരം, | ആഹവേ | പോരിൽ |
| ഇമം | ഈ | ഹതവീരം | കൊല്ലപ്പെട്ട പടനായകനോടുകൂടിയ |
| രഥം | രഥത്തെ | സ്വം | തന്റെ |
| ശൂന്യം | ആരുമില്ലാതിരിക്കുന്നതായി | സൈന്യം ഇവ | സൈന്യത്തെയെന്നപോലെ, |
| സൂതാവശേഷം | സാരഥിമാത്രമുള്ളതായി | ദൈന്യം | മൌഢ്യാവസ്ഥയെ |
| ദൃഷ്ട്വാ, | കണ്ടു്, | ഗച്ഛേത് ഹി. | പ്രാപിക്കുമല്ലോ. |

ദൂരേऽപി നിവസന്തം ത്വാം മാനസേനാഗ്രതഃ സ്ഥിതം
ചിന്തയന്ത്യോऽദ്യ നൂനം ത്വാം നിരാഹാരാഃ കൃതാഃ പ്രജാഃ 42

| | | | |
|---|---|---|---|
| "പ്രജാഃ, | "ജനങ്ങൾ, | സ്ഥിതം, | സ്ഥിതിചെയ്യുന്നവനായി |
| ദൂരേ | എത്രയൊ അകലെ | ത്വാം | നിന്തിരുവടിയെക്കുറിച്ചു |
| നിവസന്തം അപി, | വസിക്കുന്നവനെന്നിരുന്നാലും | ചിന്തയന്ത്യഃ, | വിചാരപ്പെടുന്നവരായി |
| മാനസേന | തങ്ങളുടെ ഭാവനയിൽ | നൂനം | അക്കാരണത്താൽ |
| ത്വാം | നിന്തിരുവടിയെ | അദ്യ | ഇപ്പോൾ |
| അഗ്രതഃ | മുമ്പിൽതന്നെ | നിരാഹാരാഃ കൃതാഃ | പട്ടിണികിടക്കയായിരിക്കും. |

ദൃഷ്ടം തദ്ധി ത്വയാ രാമ യാദൃശം ത്വത്പ്രവാസനേ
പ്രജാനാം സങ്കുലം വൃത്തം ത്വച്ഛോകക്ലാന്തചേതസാം 43

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാമ! | തത് സങ്കുലം | ആ കലുഷിതമായ |
| ത്വത്-പ്രവാസനേ | നിന്തിരുവടി നാടുവിട്ടപ്പോൾ, | വൃത്തം, | മനോഭാവവും, |
| ത്വച്ഛോക-ക്ലാന്ത-ചേതസാം | നിന്തിരുവടിയെക്കുറിച്ച് ദുഃഖിച്ച് മനസ്സു തളൎന്നവരായ | യാദൃശം, | എപ്രകാരമുള്ളതെന്നു്, |
| പ്രജാനാം | ജനങ്ങളുടെ | ത്വയാ ഹി | നിന്തിരുവടിയാൽ തന്നെ |
| | | ദൃഷ്ടം. | പ്രത്യക്ഷത്തിൽ കാണപ്പെട്ടുവല്ലൊ. |

ആൎത്തനാദോ ഹി യഃ പൌരൈൎമ്മുക്തസ്ത്വദ്വിപ്രവാസനേ
സരഥം മാം നിശാമ്യൈവ കുൎവ്വുശ്ശതഗുണം തതഃ. 44

| | | | |
|---|---|---|---|
| "ത്വദ്വി-പ്രവാസനേ | "നിന്തിരുവടി വനവാസത്തിന്നായി പുറപ്പെടുമ്പോൾ | തതഃ | അതിലും |
| പൌരൈഃ | പുരജനങ്ങളാൽ | ശതഗുണം | നൂറുമടങ്ങ് അധികമായി, |
| മുക്തഃ | ഉളവാക്കപ്പെട്ട | സരഥം | രഥത്തിലിരിക്കുന്നവ[നായ |
| ആൎത്തനാദഃ | ആൎത്തശബ്ദം | മാം ഏവ | എന്നെമാത്രം |
| യഃ ഹി, | യാതൊന്നോ, | നിശാമ്യ | കാണുന്നസമയം [ല്ല. |
| | | കുൎവ്വുഃ. | അവർ കൂട്ടാതിരിക്കയി- |

അഹം കിം ചാപി വക്ഷ്യാമി ദേവീം തവ സുതോ മയാ
നീതോഽസൌ മാതുലകുലം സന്താപസ്ത്യജ്യതാമിതി 45
അസത്യമപി നൈവാഹം ബ്രൂയാം വചനമീദൃശം
കഥമപ്രിയമേവാഹം ബ്രൂയാം സത്യമിദം വചഃ. 46

| | | | |
|---|---|---|---|
| "ദേവീം | "കൌസല്യാദേവിയോടുചെന്നു് | അഹം അപി | ഞാനോ |
| 'തവ | 'നിന്തിരുവടിയുടെ | ബ്രൂയാം ന; | പറകയില്ല; |
| അസൌ | ഈ | ഇദം | ഇപ്പോൾ, |
| സുതഃ | തിരുമകൻ | അപ്രിയം | അസഹ്യമായ |
| മയാ | എന്നാൽ | സത്യം വചഃ ഏവ | സത്യവചനത്തെ തന്നെ |
| മാതുലകുലം | അമ്മാമന്റെ ഗൃഹത്തിൽ | കഥം | എങ്ങിനെയാണ് |
| നീതഃ; | കൊണ്ടാക്കപ്പെട്ടു; | അഹം | ഞാൻ |
| സന്താപഃ | ദുഃഖത്തെ | ബ്രൂയാം? | പറഞ്ഞറിയിക്കേണ്ടതു്? |
| ത്യജ്യതാം;' | വെടിഞ്ഞാലും;' | | |
| ഇതി | എന്നു് | അപി | ഏതുപ്രകാരത്തിലും, |
| ഈദൃശം | ഇപ്രകാരം | കിം ച | എന്തൊന്നാണ് |
| അസത്യം വചനം ഏവ | അസത്യമായ വാക്കിനെ | അഹം | ഞാൻ |
| | | വക്ഷ്യാമി? | പറയുക? |

[''സത്യം ബ്രൂയാത് പ്രിയം ബ്രൂയാന്ന ബ്രൂയാത്സത്യമപ്രിയം പ്രിയം ച നാനൃതം ബ്രൂയാദേഷ ധൎമ്മഃ'' സനാതനഃ (മനു) എന്ന വാക്യപ്രകാരം. സത്യം പറഞ്ഞാൽ അപ്രിയവും, പ്രിയം പറഞ്ഞാൽ അസത്യവുമായ്ത്തീരുമെന്നു് താല്പൎയ്യം]

മമ താവന്നിയോഗസ്ഥാസ്ത്വദ്ബന്ധുജനവാഹിനഃ
കഥം രഥം ത്വയാ ഹീനം പ്രവാഹ്യന്തി ഹയോത്തമാഃ. 47

| | |
|---|---|
| "മമ | "എന്റെ |
| നിയോഗസ്ഥാഃ, | ചൊൽപടിക്ക് നടക്കുന്നവയും, |
| ത്വദ്ബന്ധു-ജനവാഹിനഃ | നിന്തിരുവടിയേയും, കൂടെയിരിപ്പാൻ ഭാഗ്യം നേടിയവരേയും വഹിച്ചുകൊണ്ടുവന്നവയുമായ |
| ഹയോത്തമാഃ, | ഈ ശ്രേഷ്ഠതുരഗങ്ങൾ, |
| താവത് | ഇപ്പോൾ |
| ത്വയാ | നിന്തിരുവടിയെ |
| ഹീനം, | കൂടാതെ, |
| രഥം | രഥത്തെ |
| കഥം | എങ്ങിനെ |
| പ്രവാഹ്യന്തി! | വലിച്ചുകൊണ്ടു പോകും! |

തന്ന ശക്ഷ്യാമ്യഹം ഗന്തുമയോദ്ധ്യാം ത്വദൃതേഽനഘ
വനവാസാനുയാനായ മാമനുജ്ഞാതുമൎഹസി. 48

| | |
|---|---|
| "അനഘ! | "പുണ്യാത്മാവേ! |
| തത്, | ആകയാൽ, |
| ത്വദൃതേ | നിന്തിരുവടിയെപ്പിരിഞ്ഞ് |
| അഹം | ഞാൻ |
| അയോദ്ധ്യാം | അയോദ്ധ്യക്ക് |
| ഗന്തും | തിരിച്ചുപോകുവാൻ |
| ശക്ഷ്യാമി ന; | ശക്തനാകയില്ല; |
| മാം | എന്നെ |
| വനവാസാനു-യാനായ | വനവാസത്തിലും ഒന്നിച്ചിരിക്കുന്നതിന്ന് |
| അനുജ്ഞാതും | സമ്മതിപ്പാൻ |
| അൎഹസി. | തിരുവുള്ളമുണ്ടാകേണം. |

യദി മേ യാചമാനസ്യ ത്യാഗമേവ കരിഷ്യസി
സരഥോഽഗ്നിം പ്രവേക്ഷ്യാമി ത്യക്തമാത്ര ഇഹ ത്വയാ. 49

| | |
|---|---|
| "യാചമാനസ്യ | യാചിക്കുന്നവനായ |
| മേ | ഇവന്ന് |
| ത്യാഗം ഏവ | മടങ്ങിപ്പോവുക എന്നുതന്നെ |
| കരിഷ്യസി യദി, | നിന്തിരുവടി കല്പിക്കുന്നു എങ്കിൽ, |
| ഇഹ | ഇവിടെ |
| ത്വയാ | നിന്തിരുവടിയാൽ |
| ത്യക്തമാത്രഃ | വെടിയപ്പെട്ട നിമിഷത്തിൽതന്നെ |
| സരഥഃ | രഥത്തോടുകൂടി |
| അഗ്നിം പ്രവേക്ഷ്യാമി. | ഞാൻ അഗ്നിപ്രവേശം ചെയ്തുകളയും. |

ഭവിഷ്യന്തി വനേ യാനി തപോവിഘ്നകരാണി തേ
രഥേന പ്രതിബാധിഷ്യേ താനി സത്വാനി രാഘവ. 50

| | |
|---|---|
| "രാഘവ! | "ശ്രീരാഘവ! |
| വനേ | കാട്ടിൽ |
| തേ | നിന്തിരുവടിക്ക് |
| തപോവിഘ്ന-കരാണി | തപസ്സിന്നു വിഘ്നമുണ്ടാക്കുന്നവയായി |
| യാനി | യാതൊരു |
| സത്വാനി | പ്രാണികൾ |
| ഭവിഷ്യന്തി, | ഉണ്ടാകുമൊ, |
| താനി | അവയെ |
| രഥേന | രഥത്തിലിരുന്നുകൊണ്ടുതന്നെ |
| പ്രതിബാധിഷ്യേ. | ഞാൻ ആട്ടിക്കളയാം. |

തത്കൃതേ ന മയാഽവാപ്തം രഥചര്യ്യാകൃതം സുഖം
ആശംസേ തത്കൃതേനാഹം വനവാസകൃതം സുഖം. 51

| | | | |
|---|---|---|---|
| “തത്കൃതേ | “നിന്തിരുവടിയുടെ പട്ടാഭിഷേകത്തിൽ | തത്കൃതേന | നിന്തിരുവടിയുടെ അനുഗ്രഹത്താൽ |
| രഥചര്യ്യാകൃതം | തേർനടത്തുന്നതായ | വനവാസകൃതം | വനവാസംകൊണ്ടുള്ള |
| സുഖം | ഭാഗ്യം | സുഖം | ഭാഗ്യത്തെ |
| മയാ | എന്നാൽ | അഹം | ഞാൻ |
| അവാപ്തം ന; | പ്രാപിക്കപ്പെട്ടില്ല; | ആശംസേ. | പ്രാർത്ഥിച്ചുകൊള്ളുന്നു. |

പ്രസീദേച്ഛാമി തേഽരണ്യേ ഭവിതും പ്രത്യനന്തരഃ
പ്രീത്യാഽഭിഹിതമിച്ഛാമി ഭവ മേ പ്രത്യനന്തരഃ. 52

| | | | |
|---|---|---|---|
| “അരണ്യേ | “കാട്ടിൽ, | പ്രത്യനന്തരഃ | അടുക്കൽതന്നെയിരിക്കുന്നവനായി |
| തേ | നിന്തിരുവടിയുടെ | ഭവ, | വർത്തിച്ചുകൊൾക,’ എന്നുള്ള |
| പ്രത്യനന്തരഃ | സന്നിധിയിൽ വർത്തിക്കുന്നവനായി | അഭിഹിതം | അരുളപ്പാടിനെ കേൾപ്പാൻ |
| ഭവിതും | ഇരിപ്പാൻ | ഇച്ഛാമി; | ഞാൻ പ്രാർത്ഥിക്കുന്നു; |
| ഇച്ഛാമി; | ഞാൻ പ്രാർത്ഥിക്കുന്നു; | പ്രസീദ. | കടാക്ഷിച്ചരുളിയാലും. |
| പ്രീത്യാ, | ദയവുചെയ്ത്, | | |
| ‘മേ | ‘എന്റെ | | |

ഇമേ ചാപി ഹയാ വീര യദി തേ വനവാസിനഃ
പരിചര്യ്യാം കരിഷ്യന്തി പ്രാപ്സ്യന്തി പരമാം ഗതിം. 53

| | | | |
|---|---|---|---|
| “വീര! | “പുണ്യാത്മാവേ! | പരിചര്യ്യാം | ശുശ്രൂഷ |
| ഇമേ | ഈ | കരിഷ്യന്തി; | ചെയ്യും; |
| ഹയാഃ ച അപി | കുതിരകളും, | യദി | അതിനാൽ |
| വനവാസിനഃ | വനത്തിൽ വാസംചെയ്യുന്നവനായ | പരമാം | ഉത്തമമായ |
| | | ഗതിം | ഗതിയേയും |
| തേ, | നിന്തിരുവടിക്ക്, | പ്രാപ്സ്യന്തി. | പ്രാപിക്കും. |

തവ ശുശ്രൂഷണം മൂർദ്ധ്നാ കരിഷ്യാമി വനേ വസൻ
അയോദ്ധ്യാം ദേവലോകം വാ സർവ്വഥാ പ്രജഹാമ്യഹം. 54

| | | | |
|---|---|---|---|
| “വനേ | “വനത്തിൽ | കരിഷ്യാമി; | ഞാൻ ചെയ്യുന്നുണ്ട്; |
| വസൻ | വസിച്ചുകൊണ്ട്, | അഹം | ഞാൻ |
| തവ | നിന്തിരുവടിക്ക് | അയോദ്ധ്യാം | അയോദ്ധ്യയെന്നാലും |
| സർവ്വഥാ | സർവ്വവിധത്തിലും | ദേവലോകം വാ | ദേവലോകം തന്നെയായാലും |
| ശുശ്രൂഷണം | ശുശ്രൂഷയെ | | |
| മൂർദ്ധ്നാ | ഉത്തമമായ രീതിയിൽ | പ്രജഹാമി. | വിലവെക്കുന്നില്ല. |

ന ഹി ശക്യാ പ്രവേഷ്ടും സാ മയാഽയോദ്ധ്യാ ത്വയാ വിനാ
രാജധാനീ മഹേന്ദ്രസ്യ യഥാ ദുഷ്കൃതകൎമ്മണാ. 55

| | | | |
|---|---|---|---|
| "ദുഷ്കൃത-കൎമ്മണാ | "പാപം ചെയ്ത ഒരുവനാൽ | സാ | ആ |
| മഹേന്ദ്രസ്യ | ഇന്ദ്രന്റെ | അയോദ്ധ്യാ ഹി | അയോദ്ധ്യയും, |
| രാജധാനീ | രാജധാനിയായ അമരാവതി | ത്വയാ വിനാ | നിന്തിരുവടിയില്ലാതെ |
| | | മയാ | എന്നാൽ |
| | | പ്രവേഷ്ടും | പ്രവേശിപ്പാൻ |
| യഥാ, | എന്നപോലെ, | ശക്യാ ന. | സാദ്ധ്യപ്പെടുന്നതല്ല. |

വനവാസേ ക്ഷയം പ്രാപ്തേ മമൈഷ ഹി മനോരഥഃ
യദനേന രഥേനൈവ ത്വാം വഹേയം പുരീം പുനഃ. 56

| | | | |
|---|---|---|---|
| "വനവാസേ | "വനവാസം | പുനഃ | വീണ്ടും |
| ക്ഷയം പ്രാപ്തേ | തീൎന്നശേഷം | വഹേയം | ഞാൻ കൊണ്ടുപോകേണം |
| അനേന | ഈ | | |
| രഥേന ഏവ | രഥത്തിൽതന്നെ | യത്, | എന്നു യാതൊരു |
| ത്വാം | നിന്തിരുവടിയെ | ഏഷഃ ഹി | ഇതുതന്നെയാണ് |
| പുരീം | പുരത്തിലേക്ക് | മമ മനോരഥഃ. | എന്റെ സൎവ്വാഭീഷ്ടം. |

ചതുൎദ്ദശ ഹി വൎഷാണി സഹിതസ്യ ത്വയാ വനേ
ക്ഷണഭൂതാനി യാസ്യന്തി ശതസംഖ്യാന്യതോഽന്യഥാ. 57

| | | | |
|---|---|---|---|
| "വനേ | "വനത്തിൽ | ക്ഷണഭൂതാനി | നിമിഷങ്ങളായി |
| ത്വയാ | നിന്തിരുവടിയോടുകൂടി | യാസ്യന്തി; | കഴിഞ്ഞുപോകും; |
| സഹിതസ്യ, | വൎത്തിക്കുന്നവനായ | അന്യഥാ | ഇപ്രകാരമല്ലെന്നാൽ |
| ചതുൎദ്ദശ | പതിന്നാലു [എനിക്ക് | ശതസംഖ്യാനി | നൂറുമടങ്ങ് |
| വൎഷാണി | കൊല്ലങ്ങൾ | അതഃ ഹി. | വൎദ്ധിക്കുന്നതാണല്ലൊ. |

ഭൃത്യവത്സല തിഷ്ഠന്തം ഭൎത്തൃപുത്രഗതേ പഥി
ഭക്തം ഭൃത്യം സ്ഥിതം സ്ഥിത്യാം ത്വം ന മാം ഹാതുമൎഹസി. 58

| | | | |
|---|---|---|---|
| "ഭൎത്തൃ-പുത്രഗതേ! | "മഹാരാജാവിന്റെ പുത്രനായി അവതരിച്ചുള്ളോവേ! | പഥി | ചെയ്യേണ്ടതായ കൃത്യത്തിൽ |
| | | തിഷ്ഠന്തം | നിശ്ചയംപൂണ്ടിരിക്കുന്നവനും ആയ |
| ഭൃത്യവത്സല! | ഭൃത്യവത്സലനായുള്ളോ | | |
| ഭക്തം | ഭക്തനായ [വേ! | മാം, | എന്നെ, |
| ഭൃത്യം, | സേവകനും, | ത്വം | നിന്തിരുവടി |
| സ്ഥിത്യാം | ധൎമ്മത്തിൽ | ഹാതും | തിരിച്ചയക്കുന്നത് |
| സ്ഥിതം | നിലനില്ക്കുന്നവനും, | അൎഹസി ന." | ഉചിതമല്ല." |

ഏവം ബഹുവിധം ദീനം യാചമാനം പുനഃ പുനഃ
രാമോ ഭൃത്യാനുകമ്പീ തു സുമന്ത്രമിദമബ്രവീത്. 59

| | | | |
|---|---|---|---|
| ഭൃത്യാനുകമ്പീ | ഭക്തവത്സലനായ | ദീനം | മനസ്സുരുകി |
| രാമഃ, | ശ്രീരാമൻ, | യാചമാനം തു | അപേക്ഷിക്കുന്നവനാ |
| ബഹുവിധം | പലവാറായി | സുമന്ത്രം | സുമന്ത്രരോടായി [യ |
| പുനഃ പുനഃ | വീണ്ടും വീണ്ടും | ഇദം | ഇപ്രകാരം |
| ഏവം | ഇപ്രകാരം | അബ്രവീത്. | അരുളിച്ചെയ്തു. |

ജാനാമി പരമാം ഭക്തിം മയി തേ ഭർതൃവത്സല
ശൃണു ചാപി യദർത്ഥം ത്വാം പ്രേഷയാമി പുരീമിതഃ. 60

| | | | |
|---|---|---|---|
| "ഭർതൃവത്സല! | "ഹേ സ്വാമിപ്രിയ! | ഇതഃ | ഇവിടെനിന്നും |
| മയി | എങ്കലുള്ള | പുരീം | നഗരത്തിലേക്ക് |
| തേ | അങ്ങയുടെ | യദർത്ഥം | യാതൊരുകാരണം |
| പരമാം ഭക്തിം | ഉത്തമ ഭക്തിയെ | | കൊണ്ടു് |
| ജാനാമി; | ഞാൻ അറിയും ; | പ്രേഷയാമി | ഞാൻ പറഞ്ഞയക്കു |
| അപി ച | അപ്രകാരമായാലും | | ന്നുവോ, അതിനെ |
| ത്വാം | അങ്ങയെ | ശൃണു. | കേട്ടാലും. |

നഗരം ത്വാം ഗതം ദൃഷ്ട്വാ ജനനീ മേ യവീയസീ
കൈകേയീ പ്രത്യയം ഗച്ഛേദിതി രാമോ വനം ഗതഃ. 61

| | | | |
|---|---|---|---|
| " നഗരം | " നഗരത്തിലേക്ക് | ' രാമഃ | ' രാമൻ |
| ഗതം | തിരിച്ചെത്തിയ | വനം | കാട്ടിലേക്ക് |
| ത്വാം ദൃഷ്ട്വാ | അങ്ങയെ കണ്ടു്, | ഗതഃ,' | പോയ്ക്കഴിഞ്ഞു,' |
| മേ | എന്റെ | ഇതി | എന്നിങ്ങിനെ |
| യവീയസീ ജനനീ | എളയമ്മയായ | പ്രത്യയം ഗച്ഛേത്. | തന്റെ ഉദ്ദേശസിദ്ധി വന്നതായ് വിശ്വാസത്തെ കയ്ക്കൊള്ളും. |
| കൈകേയീ | കൈകേയീമാതാവ് | | |

പരിതുഷ്ടാ തു സാ ദേവീ വനവാസം ഗതേ മയി
രാജാനം നാതിശങ്കേത മിഥ്യാവാദീതി ധാർമ്മികം. 62

| | | | |
|---|---|---|---|
| " മയി | " ഞാൻ | പരിതുഷ്ടാ | സന്തുഷ്ടയായി |
| വനവാസം | വനവാസം | ധാർമ്മികം | ധർമ്മിഷ്ഠനായ |
| ഗതേ, | തുടങ്ങിയാൽ, | രാജാനം | മഹാരാജാവിനെ, |
| തു, | അതുമുതല്ക്കു്, | മിഥ്യാവാദീ ഇതി | വാക്കു മാറിയവനെന്ന് |
| സാ | ആ | | |
| ദേവീ | ദേവി | അതിശങ്കേത ന. | ശങ്കിക്കയില്ല. |

ഏഷ മേ പ്രഥമഃ കാമോ യദംബാ മേ യവീയസീ
ഭരതാരക്ഷിതം സ്ഫീതം പുത്രരാജ്യമവാപ്നുയാത്. 63

| | | | |
|---|---|---|---|
| "മേ | "എന്റെ | സ്ഫീതം | അത്യാനന്ദത്തെ |
| യവീയസീ അംബാ | എളയമ്മ, | അവാപ്നുയാത് ; | ഉൾക്കൊള്ളും ; |
| ഭരതാരക്ഷിതം | ഭരതനാൽ ഭരിക്കപ്പെട്ടുന്നതായ് | ഏഷഃ | ഇതാണ് |
| | | മേ | എനിക്കുള്ള |
| പുത്രരാജ്യം | സ്വന്തം പുത്രന്റെതായ രാജ്യത്തിൽ | പ്രഥമഃ | സർവ്വോത്കൃഷ്ടമായ |
| യത് | അക്കാരണത്താൽ | കാമഃ. | മനോരഥം. |

മമ പ്രിയാർത്ഥം രാജ്ഞശ്ച സരഥസ്ത്വം പുരീം വ്രജ
സന്ദിഷ്ടശ്ചാപി യാനർത്ഥാംസ്താംസ്താൻ ബ്രൂയാസ്തഥാ തഥാ. 64

| | | | |
|---|---|---|---|
| "മമ ച, | "എനിക്കുവേണ്ടിയും, | സന്ദിഷ്ടഃ അപി | ദൌത്യം വഹിക്കുന്നവനായതുകൊണ്ടു് |
| രാജ്ഞഃ | മഹാരാജാവിന്റെ | | |
| പ്രിയാർത്ഥം | സമാധാനത്തിന്നായും | അർത്ഥാൻ | വർത്തമാനങ്ങൾ |
| സരഥഃ | തേരോട്ടുകൂടിയവനായിത്തന്നെ | യാൻ ച | ഏതെല്ലാമൊ |
| | | താൻ, | അവയെ, |
| ത്വം | ഭവാൻ | താൻ | അവരവരോട്, [തന്നെ |
| പുരീം | നഗരത്തിലേക്ക് | തഥാ തഥാ | പറയപ്പെട്ടപോലെ- |
| വ്രജ ; | ചെന്നാലും; | ബ്രൂയാഃ." | അറിയിച്ചാലും." |

ഇത്യുക്ത്വാ വചനം സൂതം സാന്ത്വയിത്വാ പുനഃ പുനഃ
ഗുഹം വചനമക്ലീബം രാമോ ഹേതുമദബ്രവീത്. 65

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | വചനം | വാക്യത്തേയും |
| സൂതം | സാരഥിയെ | ഉക്ത്വാ, | അരുളിച്ചെയ്തശേഷം, |
| പുനഃ പുനഃ | എത്രയൊ നല്ല വാക്കുകൾകൊണ്ടു് | അക്ലീബം | ശീഘ്രകാരിയായ |
| സാന്ത്വയിത്വാ | സമാധാനിപ്പിച്ചു്, | ഗുഹം | ഗുഹനോടായി, |
| ഹേതുമത് | കാരണസഹിതമായ | വചനം | ഈ വാക്യത്തെ |
| ഇതി | മേല്പറഞ്ഞ | അബ്രവീത്. | അരുളിച്ചെയ്തു. |

നേദാനീം ഗുഹ യോഗ്യോऽയം വാസോ മേ സജനേ വനേ
അവശ്യം ഹ്യാശ്രമേ വാസഃ കർത്തവ്യസ്തദ്ഗതോ വിധിഃ 66

| | | | |
|---|---|---|---|
| "ഗുഹ ! | "ഗുഹ ! | ആശ്രമേ വാസഃ | ആശ്രമവാസം |
| മേ | എനിക്ക് | അവശ്യം | അവശ്യമായും |
| സജനേ | ജനസംസർഗ്ഗമുള്ള | കർത്തവ്യഃ ; | അനുഷ്ഠിക്കേണ്ടതായിരിക്കുന്നു ; |
| വനേ | വനത്തിൽ | ഇദാനീം | ഇക്കാര്യത്തിൽ |
| അയം | ഇങ്ങിനെ | വിധിഃ ഹി | ആജ്ഞയും |
| വാസഃ | വസിക്കുക എന്നത് | തദ്ഗതഃ. | അപ്രകാരംതന്നെയാകുന്നു. |
| യോഗ്യഃ ന ; | യുക്തമല്ല ; | | |

സോഽഹം ഗൃഹീത്വാ നിയമം തപസ്വിജനഭൂഷണം
ഹിതകാമഃ പിതുർഭൂയഃ സീതായാ ലക്ഷ്മണസ്യ ച
ജടാഃ കൃത്വാ ഗമിഷ്യാമി ന്യഗ്രോധക്ഷീരമാനയ. 67

| | | | |
|---|---|---|---|
| "പിതുഃ | "പിതാവിന്നും | തപസ്വിജന-ഭൂഷണം | താപസന്മാരുടെ വേഷഭൂഷകളെ |
| സീതായാഃ | സീതയ്ക്കും | ഗൃഹീത്വാ, | സ്വീകരിച്ച് |
| ലക്ഷ്മണസ്യ ച | ലക്ഷ്മണന്നും | ജടാഃ കൃത്വാ | ജടകൾധരിച്ചുകൊണ്ട് |
| ഭൂയഃ | എപ്പോഴും | ഗമിഷ്യാമി; | കാലം കഴിക്കുവാൻ പോകുന്നു; |
| ഹിതകാമഃ | പ്രിയമായ് വർത്തിക്കുന്നവനായ | ന്യഗ്രോധക്ഷീരം | പേരാലിൻ പാൽ |
| സഃ | ആ | ആനയ." | കൊണ്ടുവന്നാലും." |
| അഹം | ഞാൻ | | |
| നിയമം | ശാസ്ത്രവിധിയായുള്ള | | |

["തപസ്വിജനഭൂഷണം നിയമം ഗൃഹീത്വാ," താപസന്മാൎക്കുചിതമായ അനുഷ്ഠാനത്തെ കയ്ക്കൊണ്ട്, അഥവാ ഏതു താപസജനത്തിന്നും അതിശയിക്കത്തക്കതായ, നിയമാനുഷ്ഠാനത്തെ കയ്ക്കൊണ്ട്; എന്നും.]

തത് ക്ഷീരം രാജപുത്രായ ഗുഹഃ ക്ഷിപ്രമുപാഹരത്
ലക്ഷ്മണസ്യാത്മനശ്ചൈവ രാമസ്തേനാകരോജ്ജടാഃ 68

| | | | |
|---|---|---|---|
| ഗുഹഃ | ഗുഹൻ | രാമഃ ഏവ | ശ്രീരാമൻതന്നെ |
| തത് ക്ഷീരം | അതിന്റെ ക്ഷീരത്തെ | ആത്മനഃ | തനിക്കും |
| രാജപുത്രായ | രാജകുമാരന്നായ്ക്കൊണ്ട് | ലക്ഷ്മണസ്യ ച | ലക്ഷ്മണന്നും |
| ക്ഷിപ്രം ഉപാഹരത്; | ഉടനെ കൊണ്ടുവന്ന് സമൎപ്പിച്ചു; | തേന | അതിനെക്കൊണ്ട് |
| | | ജടാഃ അകരോത്. | ജട പിരിച്ചുണ്ടാക്കി. |

ദീൎഘബാഹുൎന്നരവ്യാഘ്രോ ജടിലത്വമധാരയത് 69

| | | | |
|---|---|---|---|
| ദീൎഘബാഹുഃ | അജാനുബാഹുവായ | ജടിലത്വം | ജടധരിക്കുന്ന അവസ്ഥയെ |
| നരവ്യാഘ്രഃ | ആ പുരുഷോത്തമൻ | അധാരയത്. | കയ്ക്കൊണ്ടു. |

തൗ തദാ ചീരവസനൗ ജടാമണ്ഡലധാരിണൗ
അശോഭേതാമൃഷിസമൗ ഭ്രാതരൗ രാമലക്ഷ്മണൗ 70

| | | | |
|---|---|---|---|
| തദാ | ആ സമയം | ജടാമണ്ഡല-ധാരിണൗ | ജടമുടിധരിച്ചവരായി |
| തൗ ഭ്രാതരൗ | ആ സഹോദരന്മാരായ | | |
| രാമലക്ഷ്മണൗ, | ശ്രീരാമലക്ഷ്മണന്മാർ, | ഋഷിസമൗ | ഋഷിതുല്യന്മാരായി |
| ചീരവസനൗ | മരവുരിയുടുത്തവരായി | അശോഭേതാം. | വിളങ്ങി. |

തതോ വൈഖാനസം മാൎഗ്ഗമാസ്ഥിതഃ സഹലക്ഷ്മണഃ
വ്രതമാദിഷ്ടവാൻ രാമഃ സഹായം ഗുഹമബ്രവീത് 71

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | സഹലക്ഷ്മണഃ | ലക്ഷ്മണസഹിതനുമായ |
| വ്രതം | സങ്കല്പം | രാമഃ, | ശ്രീരാമൻ, |
| ആദിഷ്ടവാൻ, | ചെയ്തവനായി, | സഹായം | ആപ്തനായ |
| വൈഖാനസം | വാനപ്രസ്ഥന്മാൎക്കുള്ള | ഗുഹം | ഗുഹനോടായി |
| മാൎഗ്ഗം | അനുഷ്ഠാനത്തെ | അബ്രവീത്. | ഇപ്രകാരം അരുളിച്ചെയ്തു. |
| ആസ്ഥിതഃ | കയ്ക്കൊണ്ടവനും | | |

അപ്രമത്തോ ബലേ കോശേ ദുർഗ്ഗേ ജനപദേ തഥാ
ഭവേഥാ ഗുഹ രാജ്യം ഹി ദുരാരക്ഷതമം മതം. 72

| | |
|---|---|
| " ഗുഹ! | " ഗുഹ! |
| ബലേ | ചതുരംഗസേനയിലും |
| കോശേ | ഭണ്ഡാരത്തിലും, |
| ദുർഗ്ഗേ | (സ്ഥലം, ജലം, വനം, ഗിരി) എന്ന നാലുമാതിരി സ്ഥലത്തിലുള്ള കോട്ടയുടെ സംഗതിയിലും, |
| ജനപദേ തഥാ | നാട്ടിലും |

| | |
|---|---|
| അപ്രമത്തഃ | ജാഗ്രതയോടുകൂടിയവനായി |
| ഭവേഥാഃ; | ഭവാൻ വർത്തിച്ചാലും; |
| രാജ്യം | രാജ്യപരിപാലനമെന്നതു് |
| ദുരാരക്ഷതമം | ശ്രമസാദ്ധ്യമായതെന്നു് |
| മതം ഹി". | ആക്കും അറിവുള്ള സംഗതിയാണല്ലൊ." |

തതസ്തം സമനുജ്ഞാപ്യ ഗുഹമിക്ഷ്വാകുനന്ദനഃ
ജഗാമ തൂർണ്ണമവ്യഗ്രഃ സഭാര്യഃ സലക്ഷ്മണഃ. 73

| | |
|---|---|
| അവ്യഗ്രഃ | ശാന്തനും |
| ഇക്ഷ്വാകുനന്ദനഃ, | ഇക്ഷ്വാകുവംശജനും ആയ അദ്ദേഹം |
| തം ഗുഹം | ആ ഗുഹനു് |
| സമനുജ്ഞാപ്യ, | വിടകൊടുത്തയച്ചശേഷം |

| | |
|---|---|
| തൂർണ്ണം | തൽക്ഷണംതന്നെ |
| സഭാര്യഃ | ഭാര്യാസമേതനായി |
| സലക്ഷ്മണഃ | ലക്ഷ്മണനോടുംകൂടി |
| തതഃ | അവിടെനിന്നും |
| ജഗാമ. | എഴുന്നെള്ളി. |

സ തു ദൃഷ്ട്വാ നദീതീരേ നാവമിക്ഷ്വാകുനന്ദനഃ
തിതീർഷുഃ ശീഘ്രഗാം ഗംഗാമിദം ലക്ഷ്മണമബ്രവീത്. 74

| | |
|---|---|
| ഇക്ഷ്വാകുനന്ദനഃ | ഇക്ഷ്വാകുനന്ദനനായ |
| സഃ, | അദ്ദേഹം, |
| നദീതീരേ | നദീതീരത്തിൽ |
| നാവം | തോണിയെ |
| ദൃഷ്ട്വാ, | കണ്ടു്, |
| ശീഘ്രഗാം | ഒലിവു് അധികമുള്ള |

| | |
|---|---|
| ഗംഗാം | ആ ഗംഗാനദിയെ |
| തിതീർഷുഃ, | കടപ്പാൻനിശ്ചയിച്ചവനായി, |
| ലക്ഷ്മണം | ലക്ഷ്മണനോടായി |
| തു | ഇക്കാര്യത്തിൽ |
| ഇദം | ഇങ്ങിനെ |
| അബ്രവീത്. | അരുളിച്ചെയ്തു. |

ആരോഹ ത്വം നരവ്യാഘ്ര സ്ഥിതാം നാവമിമാം ശനൈഃ
സീതാം ചാരോപയാന്വക്ഷം പരിഗൃഹ്യ മനസ്വിനീം 75

| | |
|---|---|
| " നരവ്യാഘ്ര! | " പുരുഷോത്തമ! |
| സ്ഥിതാം | തയ്യാറായ് നില്ക്കുന്ന |
| ഇമാം | ഈ |
| നാവം | തോണിയെ |
| പരിഗൃഹ്യ, | പിടിച്ചുനിർത്തിക്കൊണ്ടു്, |

| | |
|---|---|
| മനസ്വിനീം | ഈ പിടിവാദക്കാരിയായ |
| സീതാം ച, | സീതയെ, |
| ശനൈഃ | ജാഗ്രതയോടെ |
| ആരോപയ; | കയററുക; |
| അന്വക്ഷം | ഉടനെ |
| ത്വം ഹി | നീയും |
| ആരോഹ." | കയറിക്കൊൾക." |

സ ഭ്രാതുഃ ശാസനം ശ്രുത്വാ സർവ്വമപ്രതികൂലയൻ
ആരോപ്യ മൈഥിലീം പൂർവ്വമാരുരോഹാത്മവാംസ്തതഃ. 76

| | | | |
|---|---|---|---|
| അപ്രതികൂലയൻ | അനുസരണശീലനും | ശ്രുത്വാ, | ശിരസാ വഹിച്ചു |
| ആത്മവാൻ | ബുദ്ധിമാനുമായ | പൂർവ്വം | ആദ്യം [കൊണ്ട്, |
| സഃ, | ആ ലക്ഷ്മണൻ, | മൈഥിലീം | സീതാദേവിയെ |
| ഭ്രാതുഃ ശാസനം | ജ്യേഷ്ഠന്റെ ആജ്ഞയെ | ആരോപ്യ തതഃ | കയററിയശേഷം |
| സർവ്വം | മുഴുവനും | ആരുരോഹ. | താനും കയറി. |

അഥാരുരോഹ തേജസ്വീ സ്വയം ലക്ഷ്മണപൂർവ്വജഃ
തതോ നിഷാദാധിപതിർഗ്ഗുഹോ ജ്ഞാതീനചോദയത്. 77

| | | | |
|---|---|---|---|
| അഥ | അനന്തരം | തതഃ | ഉടനെ |
| തേജസ്വീ | ത്രിലോകപ്രസിദ്ധനായ | നിഷാദാധിപതിഃ | നിഷാദരാജാവായ |
| ലക്ഷ്മണപൂർവ്വജഃ | ലക്ഷ്മണാഗ്രജൻ | ഗുഹഃ | ഗുഹൻ, |
| സ്വയം | താൻതന്നെ | ജ്ഞാതീൻ | കൂട്ടരോടു |
| ആരുരോഹ ; | കയറിയിരുന്നു ; | അചോദയത്. | തുഴവാൻ പറഞ്ഞു. |

രാഘവോऽപി മഹാതേജാ നാവമാരുഹ്യ താം തതഃ
ബ്രഹ്മവത് ക്ഷത്രവച്ചൈവ ജജാപ ഹിതമാത്മനഃ. 78

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയായ | ആത്മനഃ ഹിതം | പരമാത്മപ്രീതികരമായതിനെ |
| രാഘവഃ അപി | ശ്രീരാമനും | ബ്രഹ്മവത് | പരമപദസിദ്ധിക്കുവേണ്ടുന്നമാതിരിയായും |
| താം | ആ | ക്ഷത്രവത് ച | ഇഹലോകൈശ്വര്യത്തിന്നുവേണ്ടുന്ന വിധത്തിലും |
| നാവം | തോണിയിൽ | ജജാപ. | ജപിച്ചു. |
| ആരുഹ്യ, | കയറിക്കൊണ്ട്, | | |
| തതഃ ഏവ | ആ സമയത്തിലും | | |

[ബ്രാഹ്മണർക്കും ക്ഷത്രിയർക്കും യുക്തമായ "ദേവീം നാവം" എന്ന മന്ത്രത്തെ ജപിച്ചു എന്നു (മാ-തീർത്ഥീയം). അഥവാ, ബ്രഹ്മക്ഷത്രശബ്ദങ്ങളും ചേർന്നതായ "സുത്രാമാണം" ഇത്യാദി ഋക്കിനെ ജപിച്ചു. (ഗൊ. രാ.) "സുത്രമാണമൃചാ നാവമാരുഹേദപ ഉത്തരേത്" എന്ന് തോണി കയറു മ്പോൾ 'സുത്രാമാണം' എന്ന മന്ത്രത്തെ ജപിക്കേണ്ടതാണെന്ന് സ്മൃതി.]

ആചമ്യ ച യഥാശാസ്ത്രം നദീം താം സഹ സീതയാ
പ്രാണമത് പ്രീതിസംഹൃഷ്ടോ ലക്ഷ്മണശ്ചാമിതപ്രഭഃ. 79

| | | | |
|---|---|---|---|
| അമിതപ്രഭഃ | മഹാതേജസ്വിയായ | യഥാശാസ്ത്രം | ശാസ്ത്രവിധിപ്രകാരം |
| ലക്ഷ്മണഃ ച, | ലക്ഷ്മണനും, | ആചമ്യ, | ആചമനംചെയ്തു, |
| പ്രീതിസംഹൃഷ്ടഃ ച | ബഹുമാനംമൂലം അദ്ദേഹത്തെ അനുസരിച്ചു നടക്കുന്നവനായി | താം നദീം | ആ നദിയെ |
| | | സീതയാ സഹ | സീതയോടുംകൂടി |
| | | പ്രാണമത്. | വണങ്ങി. |

[ "ഉത്തീർയ്യോദകമാചാമേദവതീർയ്യ തഥൈവ ച ഏവം സ്യാത്തേജസായുക്തോ വരുണോऽപി സുപൂജിതഃ." എന്ന് തോണി കയറുമ്പോഴും ഇറങ്ങിയശേഷവും ആചമനാദിചെയ്യേണമെന്ന് യമസ്മൃതി. "നോത്തരേദനപസ്പൃശ്യ ജലം വിപ്രഃ സദാ ശുചിഃ" എന്നു ഹാരീതസ്മൃതി. ]

അനുജ്ഞായ സുമന്ത്രം ച സബലം ചൈവ തം ഗുഹം
ആസ്ഥായ നാവം രാമസ്തു ചോദയാമാസ നാവികാൻ. 80

| | |
|---|---|
| രാമഃ, | ശ്രീരാമൻ, |
| നാവം | തോണിയിൽ |
| ആസ്ഥായ ഏവ, | കയറിയതിൽ പിന്നെ |
| തം സുമന്ത്രം ച | ആ സുമന്ത്രരോടും [യും, |
| സബലം | പരിവാരസഹിതനായ |

| | |
|---|---|
| ഗുഹം ച | ഗുഹനോടും |
| അനുജ്ഞായ തു | തക്ക ഉപചാരവാക്കുകളരുളിയശേഷം, |
| നാവികാൻ | തോണിക്കാരോടായി |
| ചോദയാമാസ. | തുഴവാൻ കല്പിച്ചു. |

തതൈസ്തൈശ്ചോദിതാ സാ നൌഃ കർണ്ണധാരസമാഹിതാ
ശുഭസ്ഫ്യവേഗാഭിഹതാ ഗംഗാസലിലമത്യഗാത്. 81

| | |
|---|---|
| കർണ്ണധാര- സമാഹിതാ } | ശ്രദ്ധയേറിയ തോണിക്കാരോടുകൂടിയ |
| സാ നൌഃ, | ആ തോണി, |
| തതഃ | ആ സമയം |
| തൈഃ | അവരാൽ, |
| ചോദിതാ | ഉത്സാഹത്തോടുകൂടി തള്ളപ്പെട്ടതായി, |

| | |
|---|---|
| ശുഭസ്ഫ്യ- വേഗാഭിഹതാ } | നല്ലതണ്ടുകൾകൊണ്ട് ആഞ്ഞുവലിക്കപ്പെട്ടതായി, |
| ഗംഗാസലിലം | ഗംഗാനദീജലത്തിൽ |
| അത്യഗാത്. | അതിവേഗത്തിൽ ചെന്നു. |

മദ്ധ്യം തു സമനുപ്രാപ്യ ഭാഗീരഥ്യാസ്ത്വനിന്ദിതാ
വൈദേഹീ പ്രാഞ്ജലിർഭൂത്വാ താം നദീമിദമബ്രവീത്. 82

| | |
|---|---|
| അനിന്ദിതാ | നിഷ്കളങ്കയായ |
| വൈദേഹീ, | ജാനകി, |
| ഭാഗീരഥ്യാഃ | ഗംഗയുടെ |
| മദ്ധ്യം | നടുവിൽ |
| സമനുപ്രാപ്യ തു, } | എത്തിയപ്പോൾ, |

| | |
|---|---|
| പ്രാഞ്ജലിഃ ഭൂത്വാ } | അഞ്ജലിഹസ്തയായി |
| താം | ആ |
| നദീം തു | നദിയെ നോക്കി |
| ഇദം | ഇങ്ങിനെ |
| അബ്രവീത്. | പ്രാർത്ഥിച്ചു. |

പുത്രോ ദശരഥസ്യായം മഹാരാജസ്യ ധീമതഃ
നിദേശം പാരയത്വേഷോ ഗംഗേ ത്വദഭിരക്ഷിതഃ. 83

| | |
|---|---|
| "ഗംഗേ! | "ഹേ ഗംഗാഭഗവതി! |
| ധീമതഃ | ധീമാനായ |
| ദശരഥസ്യ മഹാരാജസ്യ } | ദശരഥമഹാരാജാവിന്റെ |
| പുത്രഃ | പുത്രനായ |
| അയം | ഇക്കാണുന്ന |

| | |
|---|---|
| ഏഷഃ, | ഇദ്ദേഹം, |
| ത്വദഭിരക്ഷിതഃ | ഭവതിയുടെ അനുഗ്രഹം പൂണ്ടവനായി |
| നിദേശം | അക്കരയ്ക്കു |
| പാരയതു. | ക്ഷേമമായ് ചെന്നുചേരട്ടെ. |

ചതുർദ്ദശ ഹി വർഷാണി സമഗ്രാണ്യുഷ്യ കാനനേ
ഭ്രാത്രാ സഹ മയാ ചൈവ പുനഃ പ്രത്യാഗമിഷ്യതി. 84

| | | | |
|---|---|---|---|
| "ചതുർദ്ദശ | "പതിന്നാലു | ഭ്രാത്രാ ച | അനുജനോടും |
| വർഷാണി | സംവത്സരങ്ങൾ | മയാ സഹ | എന്നോടുംകൂടി |
| കാനനേ ഉഷ്യ, | കാട്ടിൽ വസിച്ച്, | പുനഃ ഏവ | വീണ്ടും |
| സമഗ്രാണി ഹി | പൂർത്തിയാക്കിയവയായി, | പ്രത്യാഗമിഷ്യതി. | ഇദ്ദേഹം തിരിച്ചുവരേണമേ. |

തതസ്ത്വാം ദേവി സുഭഗേ ക്ഷേമേണ പുനരാഗതാ
യക്ഷ്യേ പ്രമുദിതാ ഗംഗേ സർവ്വകാമപ്രസാധിനി. 85

| | | | |
|---|---|---|---|
| "സർവ്വകാമപ്രസാധിനി! | "സർവ്വക്കും അഭീഷ്ടസിദ്ധിവരുത്തുന്നവളായ | പുനഃ ആഗതാ | തിരിച്ചുവന്നവളായ [ഞാൻ |
| | | തതഃ | അതിനാൽ |
| സുഭഗേ! | പുണ്യവതിയായ! | പ്രമുദിതാ | സന്തോഷത്തോടെ |
| ഗംഗേ! ദേവി! | ഹേ ഗംഗാഭഗവതി! | ത്വാം | ഭവതിക്ക് |
| ക്ഷേമേണ | ക്ഷേമമമായി | യക്ഷ്യേ. | പൂജചെയ്യുന്നുണ്ട്. |

ത്വം ഹി ത്രിപഥഗാ ദേവി ബ്രഹ്മലോകം സമീക്ഷസേ
ഭാര്യാ ചോദധിരാജസ്യ ലോകേऽസ്മിൻ സംപ്രദൃശ്യസേ. 86

| | | | |
|---|---|---|---|
| "ദേവി! | "ദേവി! | അസ്മിൻ | ഈ |
| ത്രിപഥഗാ | ത്രിലോകങ്ങളിലും ഒഴുകുന്ന | ലോകേ ച | ലോകത്തിലും |
| ത്വം | നിന്തിരുവടി | ഉദധിരാജസ്യ | സമുദ്രരാജാവിന്റെ |
| ബ്രഹ്മലോകം ഹി | ബ്രഹ്മലോകത്തേയും | ഭാര്യാ | പത്നിയായി |
| | | സംപ്രദൃശ്യസേ. | ഏററം കൊണ്ടാടപ്പെടുന്നു. |
| സമീക്ഷസേ; | കടാക്ഷിച്ചരുളുന്നു; | | |

തത്ത്വാം ദേവി നമസ്യാമി പ്രശംസാമി ച ശോഭനേ
പ്രാപ്തരാജ്യേ നരവ്യാഘ്രേ ശിവേന പുനരാഗതേ. 87
ഗവാം ശതസഹസ്രം ച വസ്ത്രാണ്യന്നം ച പേശലം
ബ്രാഹ്മണേഭ്യഃ പ്രദാസ്യാമി തവ പ്രിയചികീർഷയാ. 88

| | | | |
|---|---|---|---|
| "ശോഭനേ! | "മംഗളകാരിണിയായ | തവ | നിന്തിരുവടിയുടെ |
| ദേവി! | ഹേ ദേവി! | പ്രിയചികീർഷയാ | പ്രസാദത്തിന്നായി |
| ത്വാം | ഭവതിയെ | | |
| പ്രശംസാമി; | ഞാൻ സ്തുതിക്കുന്നു; | ഗവാം ശതസഹസ്രം ച | ലക്ഷം പശുക്കളേയും |
| നമസ്യാമി; | കുമ്പിടുന്നു; | | |
| നരവ്യാഘ്രേ | പുരുഷോത്തമൻ | വസ്ത്രാണി ച | വസ്ത്രങ്ങളേയും |
| പുനഃ ആഗതേ | തിരിച്ചെഴുന്നെള്ളി | പേശലം | രുചികരമായ |
| ശിവേന | ശുഭമായി | അന്നം ച | അന്നത്തേയും |
| പ്രാപ്തരാജ്യേ, | പട്ടാഭിഷിക്തനായാൽ, | ബ്രാഹ്മണേഭ്യഃ | ബ്രാഹ്മണർക്കായി |
| തത്, | അപ്പോൾ, | പ്രദാസ്യാമി. | ഞാൻ നൽകുന്നുണ്ട്. |

സുരാഘടസഹസ്രേണ മാംസഭൂതൌദനേന ച
യക്ഷ്യേ ത്വാം പ്രയതാ ദേവി പുരീം പുനരുപാഗതാ. 89

| | | | |
|---|---|---|---|
| " ദേവി ! | " ദേവി ! | മാംസഭൂതൌ-ദനേന ച | പലവിധപഴങ്ങളും പാൽ തേനെന്നിവയും ചേർക്കപ്പെട്ട പഞ്ചാമൃതത്താലും |
| പുരീം | പുരത്തിലേക്ക് | ത്വാം | ഭവതിയെ |
| പുനഃ ഉപാഗതാ | തിരിച്ചെത്തിയവളായി | യക്ഷ്യേ. | ഞാൻ പൂജചെയ്യാം. |
| പ്രയതാ | നിയമാനുഷ്ഠാനത്തോടു കൂടിയവളായി | | |
| സുരാഘട-സഹസ്രേണ | തീർത്ഥംനിറച്ച ആയിരം കലശങ്ങളെക്കൊണ്ടും, | | |

[യാസ്കനിഘണ്ടുവിൽ " അർണ്ണഃ, ക്ഷോദഃ " ഇത്യാദിയായി തുടങ്ങി " വനം, ഘൃതം, മധു, പുരീഷം, പിപ്പലം, വിഷം, രേതഃ, സുരാ,...... ഇത്യേകശതമുദകനാമാനി " എന്ന് വെള്ളത്തിന്നു നൂറു നാമങ്ങളാണെന്നുപറഞ്ഞവയിൽ 'സുരാ' എന്നതു് ഉദകമാണെന്ന് ബോദ്ധ്യം. അപ്രകാരം തന്നെ 'മധു' എന്നും ഉദകത്തിന്നുപകരം പലസ്ഥലത്തും ഉപയോഗിച്ചതായി കാണാം.]

യാനി ത്വത്തീരവാസീനി ദൈവതാനി വസന്തി ഹി
താനി സർവ്വാണി യക്ഷ്യാമി തീർത്ഥാന്യായതനാനി ച. 90

| | | | |
|---|---|---|---|
| " തീർത്ഥാനി, | " തീർത്ഥഘട്ടങ്ങളും, | ദൈവതാനി, | ദൈവങ്ങളും, |
| ത്വത്തീര-വാസീനി | ഭവതിയുടെ തീരങ്ങളിൽ ഉള്ളവയായ | വസന്തി, | ഉണ്ടോ, |
| | | താനി | അപ്രകാരമുള്ള |
| ആയതനാനി ച | ദേവാലയങ്ങളും | സർവ്വാണി ഹി | എല്ലാററിനേയും |
| യാനി | യാതൊരു | യക്ഷ്യാമി. | ഞാൻ പൂജചെയ്യാം. |

പുനരേവ മഹാബാഹുർമ്മയാ ഭ്രാത്രാ ച സംഗതഃ
അയോദ്ധ്യാം വനവാസാത്തു പ്രവിശത്വനഘോऽനഘേ. 91

| | | | |
|---|---|---|---|
| " അനഘേ! | " പാപഹരയായദേവി! | സംഗതഃ | ഒന്നിച്ച്, |
| അനഘഃ | പുണ്യശാലിയും | വനവാസാത് ഏവ | വനവാസം പൂർത്തിചെയ്തശേഷംതന്നെ |
| മഹാബാഹുഃ | മഹാബാഹുവുമായ ഇദ്ദേഹം | പുനഃ | വീണ്ടും |
| ഭ്രാത്രാ ച | അനുജനോടും | അയോദ്ധ്യാം | അയോദ്ധ്യയിൽ |
| മയാ തു | എന്നോടും | പ്രവിശതു. " | എഴുന്നെള്ളേണമെ. " |

തഥാ സംഭാഷമാണാ സാ സീതാ ഗംഗാമനിന്ദിതാ
ദക്ഷിണാ ദക്ഷിണം തീരം ക്ഷിപ്രമേവാഭ്യുപാഗമത്. 92

| | | | |
|---|---|---|---|
| അനിന്ദിതാ | ദോഷരഹിതയും | സംഭാഷമാണാ ഏവ | പ്രാർത്ഥിക്കുന്നവളായി തന്നെ |
| ദക്ഷിണാ | പതിവ്രതാശിരോമണിയും ആയ | ക്ഷിപ്രം | വേഗത്തിൽ |
| സാ സീതാ, | ആ സീതാദേവി, | ദക്ഷിണം തീരം | തെക്കെ കരയിൽ |
| തഥാ | ഇപ്രകാരം | | |
| ഗംഗാം | ഗംഗാദേവിയോടായി | അഭ്യുപാഗമത്. | എത്തി. |

തീരം ഹി സമനുപ്രാപ്യ നാവം ഹിത്വാ നരർഷഭഃ
പ്രാതിഷ്ഠത സഹ ഭ്രാത്രാ വൈദേഹ്യാ ച പരന്തപഃ. 93

| | | | |
|---|---|---|---|
| പരന്തപഃ ഹി | സർവ്വജയശാലിയായ | നാവം | തോണിയിൽനിന്ന് |
| നരർഷഭഃ, | ആ പുരുഷോത്തമൻ, | വൈദേഹ്യാ ച | വൈദേഹിയോടും |
| | | ഭ്രാത്രാ സഹ | ഭ്രാതാവിനോടുംകൂടി |
| തീരം സമനുപ്രാപ്യ, | കരയ്ക്കണഞ്ഞു് | ഹിത്വാ | ഇറങ്ങി |
| | | പ്രാതിഷ്ഠത. | നടകൊണ്ടു. |

അഥാബ്രവീന്മഹാബാഹുഃ സുമിത്രാനന്ദവർദ്ധനം
ഭവ സംരക്ഷണാർത്ഥായ സജനേ വിജനേഽപി വാ. 94

| | | | |
|---|---|---|---|
| മഹാബാഹുഃ | അ മഹാബാഹു | " സജനേ | " ജനങ്ങളുള്ളേടത്തും |
| സുമിത്രാനന്ദവർദ്ധനം | സുമിത്രാനന്ദവർദ്ധനനായ ലക്ഷ്മണനോടായി | വിജനേ അപി വാ | വിജനസ്ഥലത്തിൽ തന്നെയും |
| അഥ | ഇപ്രകാരം | സംരക്ഷണാർത്ഥായ ഭവ. | ആപത്തുനേരിടാതെ സൂക്ഷിച്ചുകൊൾക. |
| അബ്രവീത് ; | അരുളിച്ചെയ്തു ; | | |

അവശ്യം രക്ഷണം കാര്യമദൃഷ്ടേ വിജനേ വനേ
അഗ്രതോ ഗച്ഛ സൌമിത്രേ സീതാ ത്വാമനുഗച്ഛതു. 95

| | | | |
|---|---|---|---|
| " സൌമിത്രേ ! | " ലക്ഷ്മണ ! | രക്ഷണം കാര്യം ; | സൂക്ഷിക്കേണ്ടത് നമ്മുടെ മുറയാണ് ; |
| അദൃഷ്ടേ | പരിചയമില്ലാത്തതും | അഗ്രതഃ ഗച്ഛ | മുമ്പിൽ നീ ചെല്ലുക ; |
| വിജനേ | ജനസഞ്ചാരമില്ലാത്തതും ആയ | സീതാ | സീത |
| വനേ | കാട്ടിൽ | ത്വാം | നിന്നെ |
| അവശ്യം | സർവ്വപ്രകാരത്തിലും | അനുഗച്ഛതു. | തുടരട്ടെ. |

പൃഷ്ഠതോഽനുഗമിഷ്യാമി ത്വാം ച സീതാം ച പാലയൻ
അന്യോന്യസ്യ ഹി നോ രക്ഷാ കർത്തവ്യാ പുരുഷർഷഭ. 96

| | | | |
|---|---|---|---|
| " പുരുഷർഷഭ ! | " പുരുഷോത്തമ ! | അനുഗമിഷ്യാമി; | ഞാൻ വന്നുകൊള്ളാം; |
| ത്വാം ച | നിന്നേയും | അന്യോന്യസ്യ | ഒരാൾക്കൊരാൾ |
| സീതാം ച | സീതയേയും | രക്ഷാ | ജാഗ്രതയോടിരിക്കേണ്ടത് |
| പാലയൻ | കാത്തുകൊണ്ടു് | നഃ ഹി | നാമെല്ലാവർക്കും |
| പൃഷ്ഠതഃ | പിന്നിൽ | കർത്തവ്യാ. | ആവശ്യമാണ്. |

ന ഹി താവദതിക്രാന്താ സുകരാ കാചന ക്രിയാ
അദ്യ ദുഃഖം തു വൈദേഹീ വനവാസസ്യ വേത്സ്യതി. 97

| | | | |
|---|---|---|---|
| " കാചന | " വല്ലതുമൊരു | ന ഹി ! | കഴിവുള്ളതല്ലല്ലൊ ! |
| ക്രിയാ | കാര്യം | വൈദേഹീ | സീത |
| അതിക്രാന്താ താവത് | (നമ്മെത്തെററി) നടന്നുപോയെന്നുവന്നാൽ | അദ്യ തു | ഇപ്പോൾ മാത്രമെ |
| സുകരാ | അതിനെ നിവർത്തിപ്പാൻ | വനവാസസ്യ | വനവാസത്തിന്റെ |
| | | ദുഃഖം | കഷ്ടമിന്നതെന്നു് |
| | | വേത്സ്യതി. | അറികയുള്ളൂ. |

പ്രനഷ്ടജനസംബാധം ക്ഷേത്രാരാമവിവൎജ്ജിതം
വിഷമം ച പ്രപാതം ച വനം ഹ്യദ്യ പ്രവേക്ഷ്യതി. 98

| | | | |
|---|---|---|---|
| "ഹി | "എന്തെന്നാൽ | വിഷമം ച | ദുഷ്പ്രവേശ്യവും |
| അദ്യ | ഇപ്പോൾ | പ്രപാതം ച | കണ്ടുകളുള്ളതും ആയ |
| പ്രനഷ്ടജനസംബാധം | ജനസഞ്ചാരമററതും | വനം | വനത്തിനുള്ളിൽ |
| ക്ഷേത്രാരാമവിവൎജ്ജിതം | വിടുംതൊടിയുമില്ലാത്തതും | പ്രവേക്ഷ്യതി. | കടപ്പാൻ പോകയാണ്. |

ശ്രുത്വാ രാമസ്യ വചനം പ്രതസ്ഥേ ലക്ഷ്മണോഽഗ്രതഃ
അനന്തരം ച സീതായാ രാഘവോ രഘുനന്ദനഃ. 99

| | | | |
|---|---|---|---|
| രാമസ്യ | ശ്രീരാമന്റെ | അഗ്രതഃ | മുമ്പിലായി |
| വചനം | ആജ്ഞയെ | പ്രതസ്ഥേ; | നടന്നു; |
| ശ്രുത്വാ, | കേട്ട്, | രഘുനന്ദനഃ | രഘുകുലനന്ദനനായ |
| ലക്ഷ്മണഃ | ലക്ഷ്മണൻ | രാഘവഃ | ശ്രീരാമൻ |
| സീതായാഃ | സീതാദേവിയുടെ | അനന്തരം ച. | പിന്നിൽനടന്നു. |

ഗതം തു ഗംഗാപരപാരമാശു രാമം സുമന്ത്രഃ പ്രതപന്നിരീക്ഷ്യ
അദ്ധ്വപ്രകൎഷാദ്വിനിവൃത്തദൃഷ്ടിൎമ്മുമോച ബാഷ്പം വ്യഥിതസ്തപസ്വീ. 100

| | | | |
|---|---|---|---|
| തപസ്വീ | അതിഭക്തിമാനായ | വ്യഥിതഃ തു | ചിത്തം തുടിക്കുന്നവനായി |
| സുമന്ത്രഃ, | സുമന്ത്രർ, | | |
| രാമം | ശ്രീരാമനെ | അദ്ധ്വപ്രകൎഷാത് | വളരെദൂരത്തിലെത്തിയകാരണം |
| ഗംഗാപരപാരം | ഗംഗയുടെ അക്കരയിൽ | | |
| ആശു | ഉടനെ | വിനിവൃത്തദൃഷ്ടിഃ | കണ്ണെത്താത്തവനായി, |
| ഗതം | എത്തിച്ചേൎന്നവനായി | | |
| നിരീക്ഷ്യ, | കണ്ട്, | ബാഷ്പം | കണ്ണുനീർ |
| പ്രതപൻ | പരിതപിക്കുന്നവനായി | മുമോച. | പൊഴിച്ചു. |

സ ലോകപാലപ്രതിമപ്രഭാവവാംസ്തീൎത്ത്വാ മഹാത്മാ വരദോ മഹാനദീം
തതഃ സമൃദ്ധാൻ ശുഭസസ്യമാലിനഃ ക്ഷണേന വത്സാൻ മുദിതാനുപാഗമത്.

| | | | |
|---|---|---|---|
| ലോകപാലപ്രതിമപ്രഭാവവാൻ | ത്രിലോകരക്ഷകന്നുതുല്യമായ പ്രഭാവത്തോടുകൂടിയവനും | മഹാനദീം | ഒരു പുഴയെ |
| | | തീൎത്ത്വാ, | കടന്ന്, |
| | | സമൃദ്ധാൻ | ഫലസമൃദ്ധിയോടുകൂടിയതും |
| വരദഃ | എല്ലാവൎക്കും നന്മചെയ്യുന്നവനും | ശുഭസസ്യമാലിനഃ | നല്ല സസ്യങ്ങൾ വിളയുന്നതും |
| മഹാത്മാ | മഹാത്മാവുമായ | | |
| സഃ, | ശ്രീരാമൻ, | മുദിതാൻ | ഉല്ലസിക്കുന്നവയുമായ |
| തതഃ | അവിടെനിന്നും | വത്സാൻ | വത്സദേശങ്ങളെ |
| ക്ഷണേന | മദ്ധ്യത്തിൽ | ഉപാഗമത്. | പ്രാപിച്ചു. |

[ഗംഗയ്ക്കും യമുനയ്ക്കും നടുവിലായി പ്രയാഗ (അല്ലഹാബാദ്) എന്ന പ്രദേശമാകുന്നു വത്സദേശങ്ങൾ.]

തൌ തത്ര ഹത്വാ ചതുരോ മഹാമൃഗാൻ
വരാഹമൃശ്യം പൃഷതം മഹാരുരും
ആദായ മേദ്ധ്യം ത്വരിതം ബുഭുക്ഷിതൌ
വാസായ കാലേ യയതുർവ്വനസ്പതിം. 102

| | | | |
|---|---|---|---|
| ബുഭുക്ഷിതൌ | വിശന്നുതളൎന്നിരുന്ന | മഹാരുരും | വലുതായ രുരു എന്ന ഒരു മാനിനേയും |
| തൌ, | അവർ രണ്ടുപേരും, | | |
| തത്ര | അപ്രകാരമിരുന്നിട്ടും | ഹത്വാ, | നിഷ്പ്രയാസം കൊന്ന |
| ചതുരഃ | നാലു | ത്വരിതം | വേഗത [ശേഷം |
| മഹാമൃഗാൻ | ദുഷ്ടമൃഗങ്ങളെയും | ആദായ, | കയ്യ്ക്കൊണ്ടു്, |
| വരാഹം | ഒരു കാട്ടുപന്നിയെയും | കാലേ | വൈകുന്നേരത്തിൽ |
| ഋശ്യം | ഋശ്യമെന്ന ഒരുവക മാനിനേയും | വാസായ | രാത്രി കഴിച്ചുകൂട്ടുവാ |
| | | മേദ്ധ്യം | പരിശുദ്ധമായ [നായി |
| പൃഷതം | പൃഷതമെന്ന ഒരുവക മാനിനേയും | വനസ്പതിം | ഒരു മരച്ചുവട്ടിൽ |
| | | യയതുഃ. | വന്നുചേൎന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ദ്വിപഞ്ചാശഃ സൎഗ്ഗഃ = അമ്പത്തിരണ്ടാംസൎഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 4483; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2128.



## ത്രിപഞ്ചാശഃ സൎഗ്ഗഃ = അമ്പത്തിമൂന്നാം സൎഗ്ഗം.

[ശ്രീരാമസംക്ഷോഭഃ = ശ്രീരാമന്റെ ക്ഷോഭം.]

സ തം വൃക്ഷം സമാസാദ്യ സന്ധ്യാമന്വാസ്യ പശ്ചിമാം
രാമോ രമയതാം ശ്രേഷ്ഠ ഇതി ഹോവാച ലക്ഷ്മണം. 1

| | | | |
|---|---|---|---|
| രമയതാം | സൎവ്വരേയും ആനന്ദിപ്പിക്കുന്നവരിൽ | സമാസാദ്യ, | പ്രാപിച്ചശേഷം, |
| ശ്രേഷ്ഠഃ | ഉത്തമനായ | പശ്ചിമാം സന്ധ്യാം | സായംസന്ധ്യയെ |
| സഃ | ആ | അന്വാസ്യ, | ഉപാസിച്ചു്, |
| രാമഃ, | ശ്രീരാമൻ, | ലക്ഷ്മണം | ലക്ഷ്മണനോടായി |
| തം | ആ | ഇതി | ഇപ്രകാരം |
| വൃക്ഷം | വൃക്ഷത്തെ | ഉവാച ഹ. | പറഞ്ഞു. |

അദ്യേയം പ്രഥമാ രാത്രിൎയ്യാതാ ജനപദാദ്ബഹിഃ
യാ സുമന്ത്രേണ രഹിതാ താം നോത്കണ്ഠിതുമൎഹസി. 2

| | | | |
|---|---|---|---|
| "അദ്യ | "ഇപ്പോൾ | രാത്രിഃ | രാത്രിയായ |
| ജനപദാത് | ജനസഞ്ചാരമുള്ള ദിക്കിൽനിന്നു് | യാ | യാതൊന്നു് |
| | | ഇയം | ഇതാ |
| ബഹിഃ | ഇപ്പുറം, | യാതാ ; | എത്തിക്കഴിഞ്ഞു ; |
| സുമന്ത്രേണ രഹിതാ | സുമന്ത്രരില്ലാതിരിക്കുന്നതായ | താം | അതിൽ |
| | | ഉത്കണ്ഠിതും | പാശ്ചാത്താപത്തിനു് |
| പ്രഥമാ | ഒന്നാമത്തെ | അൎഹസി ന. | നീ വഴിപ്പെടരുതു്. |

ജാഗൎത്തവ്യമതന്ദ്രിഭ്യാമദ്യപ്രഭൃതി രാത്രിഷു
യോഗക്ഷേമോ ഹി സീതായാ വൎത്തതേ ലക്ഷ്മണാവയോഃ. 3

| | | | |
|---|---|---|---|
| “ലക്ഷ്മണ! | “ലക്ഷ്മണ! | ഹി | അതിനാൽ |
| സീതായാഃ | സീതയ്ക്കു് | അദ്യപ്രഭൃതി | ഇന്നുതൊട്ടു് |
| യോഗക്ഷേമഃ | ആപത്തൊന്നും വരാതെ സൂക്ഷിക്കേണ്ട കൃത്യം | രാത്രിഷു | രാത്രികാലങ്ങളിൽ |
| ആവയോഃ | നമ്മൾ രണ്ടുപേൎക്കും | അതന്ദ്രിഭ്യാം | മയങ്ങിക്കളയാതെ ജാഗ്രതയായിട്ടിരുന്നു് |
| വൎത്തതേ; | ഏല്പെട്ടതാണു്; | ജാഗൎത്തവ്യം. | അപായമില്ലാതെ നോക്കേണ്ടതാണു്. |

രാത്രിം കഥംചിദേവേമാം സൌമിത്രേ വൎത്തയാമഹേ
ഉപാവൎത്താമഹേ ഭൂമാവാസ്തീൎയ്യ സ്വയമാൎജ്ജിതൈഃ. 4

| | | | |
|---|---|---|---|
| “സൌമിത്രേ! | “ലക്ഷ്മണ! | ഭൂമൌ | നിലത്തു് |
| ഇമാം | ഈ | ആസ്തീൎയ്യ, | വിരിച്ചുകൊണ്ടു്, |
| രാത്രിം ഏവ, | രാത്രിമാത്രം, | ഉപാവൎത്താമഹേ; | നാം ഇരിക്കുക; |
| സ്വയം | പണിപ്പെടാതെ | കഥംചിത് | എങ്ങിനെയെങ്കിലും ബുദ്ധിമുട്ടി |
| ആൎജ്ജിതൈഃ, | കയ്യിൽകൊണ്ടുവരപ്പെട്ടവകൊണ്ടുതന്നെ, | വൎത്തയാമഹേ.” | നാം കഴിച്ചുകൂട്ടുക.” |

സ തു സംവിശ്യ മേദിന്യാം മഹാൎഹശയനോചിതഃ
ഇമാഃ സൌമിത്രയേ രാമോ വ്യാജഹാര കഥാഃ ശുഭാഃ. 5

| | | | |
|---|---|---|---|
| മഹാൎഹശയനോചിതഃ | മെത്തരമായ ശയനങ്ങളിൽ പരിചയിച്ചുവനായ | സൌമിത്രയേ | ലക്ഷ്മണനോടായി |
| സഃ | ആ | ശുഭാഃ | ധൎമ്മചിന്തകളോടുകൂടിയതായ |
| രാമഃ, | ശ്രീരാമൻ, | ഇമാഃ | ഈ |
| മേദിന്യാം | വെറുംനിലത്തു് | കഥാഃ | വിഷയങ്ങളെപ്പററി, |
| സംവിശ്യ | ശയിച്ചുകൊണ്ടു് | തു | ഈ സമയം |
| | | വ്യാജഹാര. | എടുത്തുരചെയ്തു. |

ധ്രുവമദ്യ മഹാരാജോ ദുഃഖം സ്വപിതി ലക്ഷ്മണ
കൃതകാമാ ഹി കൈകേയീ തുഷ്ടാ ഭവിതുമൎഹതി. 6

| | | | |
|---|---|---|---|
| “ലക്ഷ്മണ! | “ലക്ഷ്മണ! | കൈകേയീ ഹി | കൈകേയിമാതവാകട്ടേ |
| അദ്യ | ഇപ്പോൾ | കൃതകാമാ | ആഗ്രഹം സാധിച്ചുവളായി |
| മഹാരാജഃ, | മഹാരാജാവു്, | തുഷ്ടാ | മനഃസംതൃപ്തിയാൎന്നവളായി |
| ധ്രുവം | നിശ്ചയമായും | ഭവിതും അൎഹതി. | ഇരിക്കയായിരിക്കും. |
| ദുഃഖം | ദുഃഖത്തിലാണു് | | |
| സ്വപിതി; | കിടക്കുകയായിരിക്കും; | | |

## ഷട്പഞ്ചാശഃ സർഗ്ഗഃ = അമ്പത്താറാംസർഗ്ഗം.

[ചിത്രകൂടവാസഃ = ചിത്രകൂടത്തിൽ വസിക്കുന്നത്.]

അഥ രാത്ര്യാം വ്യതീതായാമവസുപ്തമനന്തരം
പ്രബോധയാമാസ ശനൈർല്ലക്ഷ്മണം രഘുനന്ദനഃ. 1

| | | | |
|---|---|---|---|
| രഘുനന്ദനഃ | ശ്രീരാമൻ | ലക്ഷ്മണം | ലക്ഷ്മണനോടായി |
| രാത്ര്യാം | രാത്രി | അനന്തരം | ഉടനെ ചെയ്യേണ്ടതിനെക്കുറിച്ച് |
| വ്യതീതായാം | കഴിഞ്ഞ ഉടനെ | ശനൈഃ | മൃദുവായി |
| അഥ | അപ്പോൾ | പ്രബോധയാമാസ. | ഇപ്രകാരം അരുളിച്ചെയ്തു. |
| അവസുപ്തം | ധ്യാനനിഷ്ഠനായിരുന്നിരുന്ന | | |

സൌമിത്രേ ശൃണു വന്യാനാം വല്ഗു വ്യാഹരതാം സ്വനം
സംപ്രതിഷ്ഠാമഹേ കാലഃ പ്രസ്ഥാനസ്യ പരന്തപ. 2

| | | | |
|---|---|---|---|
| "പരന്തപ ! | " ശത്രുഞ്ജയനായ | സ്വനം | ശബ്ദത്തെ |
| സൌമിത്രേ ! | ലക്ഷ്മണ ! | ശൃണു ; | കേട്ടാലും ; |
| വ്യാഹരതാം | കരയുന്നവയായ | പ്രസ്ഥാനസ്യ | യാത്രയ്ക്കു |
| വന്യാനാം | വനജീവികളുടെ | കാലഃ ; | തക്കസമയമായി ; |
| വല്ഗു | മനോഹരമായ | സംപ്രതിഷ്ഠാമഹേ." | നാം പുറപ്പെടുക." |

സ സുപ്തഃ സമയേ ഭ്രാത്രാ ലക്ഷ്മണഃ പ്രതിബോധിതഃ
ജഹൌ നിദ്രാം ച തന്ദ്രീം ച പ്രസക്തം ച പഥി ശ്രമം. 3

| | | | |
|---|---|---|---|
| ലക്ഷ്മണഃ | ലക്ഷ്മണൻ | ജഹൌ ; | വെടിഞ്ഞിരുന്നു; |
| നിദ്രാം ച | നിദ്രയേയും | സഃ | അവൻ |
| തന്ദ്രീം ച | മയക്കത്തേയും | സുപ്തഃ സമയേ | ചിന്തയിലിരുന്നിരുന്ന |
| പഥി | വഴിയിൽ | ഭ്രാത്രാ | ജ്യേഷ്ഠനാൽ |
| പ്രസക്തം | സാധാരണയുണ്ടാകുന്ന | പ്രതിബോധിതഃ. | [സമയം ഇങ്ങിനെ അജ്ഞാപിക്കപ്പെട്ടു. |
| ശ്രമം ച, | ആയാസത്തേയും, | | |

തത ഉത്ഥായ തേ സർവ്വേ സ്പൃഷ്ട്വാ നദ്യാഃ ശിവം ജലം
പന്ഥാനമൃഷിണോദ്ദിഷ്ടം ചിത്രകൂടസ്യ തം യയുഃ 4

| | | | |
|---|---|---|---|
| തതഃ | ആ സമയം | സ്പൃഷ്ട്വാ, | സ്നാനം ചെയ്ത്, |
| തേ | അവർ | ഋഷിണാ | മഹർഷിയാൽ |
| സർവ്വേ | എല്ലാവരും | ഉദ്ദിഷ്ടം | പറയപ്പെട്ടതായ |
| ഉത്ഥായ, | എഴുന്നേററ്, | തം | ആ |
| നദ്യാഃ | നദിയുടെ | ചിത്രകൂടസ്യ പന്ഥാനം | ചിത്രകൂടത്തിനുള്ള മാർഗ്ഗത്തിലൂടെ |
| ശിവം | പുണ്യ | യയുഃ. | ചെന്നു. |
| ജലം | തീർത്ഥത്തിൽ | | |

തതഃ സംപ്രസ്ഥിതഃ കാലേ രാമഃ സൌമിത്രിണാ സഹ
സീതാം കമലപത്രാക്ഷീമിദം വചനമബ്രവീത്. 5

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | രാമഃ | ശ്രീരാമൻ |
| സൌമിത്രിണാ സഹ | ലക്ഷ്മണനോടും കൂടി | കമലപത്രാക്ഷീം | ചെന്താർനേത്രയായ |
| | | സീതാം | സീതാദേവിയോടായി |
| കാലേ | ഉചിതസമയത്തിൽ | ഇദം വചനം | ഈ വാക്യത്തെ |
| സംപ്രസ്ഥിതഃ | യാത്ര പുറപ്പെട്ടവനായി | അബ്രവീത്. | അരുളിച്ചെയ്തു. |

ആദീപ്താനിവ വൈദേഹി സർവ്വതഃ പുഷ്പിതാൻ നഗാൻ
സ്വൈഃ പുഷ്പൈഃ കിംശുകാൻ പശ്യ മാലിനഃ ശിശിരാത്യയേ. 6

| | | | |
|---|---|---|---|
| "വൈദേഹി! | "സീതേ! | സ്വൈഃ | അവയുടെ |
| ശിശിരാത്യയേ | മഞ്ഞുകാലാവസാനത്തിൽ, | പുഷ്പൈഃ | പൂക്കളെക്കൊണ്ട് |
| സർവ്വതഃ | എങ്ങും | ആദീപ്താൻ ഇവ | കത്തിജ്വലിക്കുന്നപോലെയുള്ളവയായി |
| കിംശുകാൻ നഗാൻ | പലാശമരങ്ങളെ | മാലിനഃ | മനോഹരങ്ങളായിരിക്കുന്നത് |
| പുഷ്പിതാൻ, | പൂത്തുനില്ക്കുന്നവയായി | പശ്യ. | നോക്കുക. |

പശ്യ ഭല്ലാതകാൻ ബില്വാൻ നരൈരനുപസേവിതാൻ
ഫലപത്രൈരവനതാൻ നൂനം ശക്ഷ്യാമി ജീവിതും. 7

| | | | |
|---|---|---|---|
| "നരൈഃ | "ആളുകളാൽ | ഭല്ലാതകാൻ | ചെറുമരങ്ങളെയും |
| അനുപസേവിതാൻ | സ്പർശിക്കപ്പെടാത്തവയായി | ബില്വാൻ | കൂവളമരങ്ങളേയും |
| ഫലപത്രൈഃ അവനതാൻ | പഴങ്ങൾ, ഇലകൾ എന്നവകാരണം ഒടിഞ്ഞുതൂങ്ങുന്നവയായ | പശ്യ; | കണ്ടാലും; |
| | | നൂനം ജീവിതും | (ഇവയെകൊണ്ടുമാത്രം) ഇനിമേലുപജീവിപ്പാൻ |
| | | ശക്ഷ്യാമി. | എനിക്ക് സാധിക്കും. |

പശ്യ ദ്രോണപ്രമാണാനി ലംബമാനാനി ലക്ഷ്മണ
മധൂനി മധുകാരീഭിഃ സംഭൃതാനി നഗേ നഗേ. 8

| | | | |
|---|---|---|---|
| "ലക്ഷ്മണ! | "ലക്ഷ്മണ! | ദ്രോണപ്രമാണാനി | പറയോളംപോന്നവയുമായി |
| നഗേ നഗേ | വൃക്ഷങ്ങൾതോറും | | |
| മധുകാരീഭിഃ | തേനീച്ചകളാൽ | ലംബമാനാനി | തൂങ്ങിക്കൊണ്ടിരിക്കുന്ന |
| സംഭൃതാനി | കെട്ടപ്പെട്ടവയും | മധൂനി പശ്യ. | തേൻകൂടുകൾനോക്കുക. |

ഏഷ ക്രോശതി നത്യൂഹസ്തം ശിഖീ പ്രതികൂജതി
രമണീയേ വനോദ്ദേശേ പുഷ്പസംസ്തരസങ്കടേ. 9

| | | | |
|---|---|---|---|
| "രമണീയേ | "ഭംഗിയേറിയതും | ഏഷഃ നത്യൂഹഃ | ഈ നത്ത് |
| പുഷ്പസംസ്തരസങ്കടേ | പൂക്കൾ തിങ്ങിപരന്നു കിടക്കുന്നതും ആയ | ക്രോശതി; | ചിലയ്ക്കുന്നു; |
| | | ശിഖീ | മയിൽ |
| വനോദ്ദേശേ, | ഈ വനപ്രദേശത്തിൽ, | തം പ്രതികൂജതി. | അതിന്ന് ഏറ്റുകൂകുന്നു. |

മാതംഗയൂഥാനുസൃതം പക്ഷിസംഘാനുനാദിതം
ചിത്രകൂടമിമം പശ്യ പ്രവൃദ്ധശിഖരം ഗിരിം. 10

| | | | |
|---|---|---|---|
| "മാതംഗ-യൂഥാനുസൃതം | "ആനക്കൂട്ടങ്ങളാൽ വസിക്കപ്പെട്ടതും | പ്രവൃദ്ധശിഖരം | ഗംഭീരമായ ശിഖരമാൎന്നതുമായ |
| പക്ഷി-സംഘാനു-നാദിതം | പക്ഷിഗണങ്ങളാൽ ശബ്ദിക്കപ്പെട്ടതും | ഇമം | ഈ |
| | | ചിത്രകൂടം ഗിരിം | ചിത്രകൂടപൎവ്വതത്തെ |
| | | പശ്യ. | കാൺക. |

സമഭൂമിതലേ രമ്യേ ദ്രുമൈൎബ്ബഹുഭിരാവൃതേ
പുണ്യേ രംസ്യാമഹേ താത ചിത്രകൂടസ്യ കാനനേ. 11

| | | | |
|---|---|---|---|
| "താത! | "വത്സ! | രമ്യേ | മനോഹരവും |
| ചിത്രകൂടസ്യ | ചിത്രകൂടത്തിലുള്ള | പുണ്യേ | പരിശുദ്ധവും ആയ |
| കാനനേ | വനത്തിൽ | സമഭൂമിതലേ | സമനിരപ്പായുള്ള ഒരു സ്ഥലത്തിൽ |
| ബഹുഭിഃ | പല | | |
| ദ്രുമൈഃ | വൃക്ഷങ്ങളാൽ | രംസ്യാമഹേ." | നാം പാൎത്ത് സുഖിക്ക ക." |
| ആവൃതേ | ചൂഴപ്പെട്ടതും | | |

തതസ്തൌ പാദചാരേണ ഗച്ഛന്തൌ സഹ സീതയാ
രമ്യമാസേദതുഃ ശൈലം ചിത്രകൂടം മനോരമം. 12

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | മനോരമം | ചിത്തം കവരുന്നതും |
| പാദചാരേണ | കാൽനടയായി | രമ്യം | ഭംഗിയേറിയതും ആയ |
| സീതയാ സഹ | സീതാദേവിയോടുംകൂടി | ചിത്രകൂടം ശൈലം | ചിത്രകൂടപൎവ്വതത്തെ |
| ഗച്ഛന്തൌ | നടന്നുകൊണ്ടിരുന്ന | | |
| തൌ | അവർ ഇരുവരും | ആസേദതുഃ. | പ്രാപിച്ചു. |

തം തു പൎവ്വതമാസാദ്യ നാനാപക്ഷിഗണായുതം
ബഹുമൂലഫലം രമ്യം സംപന്നസരസോദകം 13
ചിത്രകൂടം ഹി സംപശ്യൻ രാമോ ലക്ഷ്മണമബ്രവീത്. 14

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | തം | ആ |
| നാനാപക്ഷി-ഗണായുതം | പലപക്ഷിഗണങ്ങൾ നിറഞ്ഞതും | ചിത്രകൂടം പൎവ്വതം | ചിത്രകൂടപൎവ്വതത്തെ |
| ബഹുമൂലഫലം | പലകായ്കനികളാൎന്നതും | ആസാദ്യ, | പ്രാപിച്ച്, |
| രമ്യം | ദേഹസൌഖ്യത്തിന്നു ഉചിതമായതും | സംപശ്യൻ ഹി | എങ്ങും സൂക്ഷിച്ചുനോക്കുന്നവനായി |
| സംപന്നസര-സോദകം തു | ശുദ്ധജലം ധാരാളമാൎന്ന ജലാശയങ്ങളോടുകൂടിയതും ആയ | ലക്ഷ്മണം | ലക്ഷ്മണനോട് |
| | | അബ്രവീത്. | അരുളിച്ചെയ്തു. |

മനോജ്ഞോഽയം ഗിരിഃ സൌമ്യ നാനാദ്രുമലതായുതഃ
ബഹുമൂലഫലോ രമ്യഃ സ്വാജീവഃ പ്രതിഭാതി മേ. 15

| | | | |
|---|---|---|---|
| " സൌമ്യ ; | " വത്സ ! | രമ്യഃ | ദേഹസുഖം തരുന്നതാ |
| അയം ഗിരിഃ | ഈ പൎവ്വതം | സ്വാജീവഃ | നല്ല ആഹാരമായ [യും |
| മനോജ്ഞഃ | മനോജ്ഞമായും | ബഹുമൂലഫലഃ | പല കിഴങ്ങും പഴങ്ങ |
| നാനാദ്രുമ- | പലമാതിരി വൃക്ഷലതാ | | ളും ഉള്ളതായും |
| ലതായുതഃ | ദികൾ നിറഞ്ഞു വില | മേ | എനിക്ക് |
| | സുന്നതായും | പ്രതിഭാതി. | തോന്നുന്നു. |

മുനയശ്ച മഹാത്മാനോ വസന്ത്യസ്മിൻ ശിലോച്ചയേ
അയം വാസോ ഭവേത്താവദത്ര സൌമ്യ രമേമഹി. 16

| | | | |
|---|---|---|---|
| " സൌമ്യ | " വത്സ ! | താവത് | ഇപ്പോൾ |
| അസ്മിൻ | ഈ | അയം | ഇത് |
| ശിലോച്ചയേ | പൎവ്വതത്തിൽ | വാസഃ | വാസസ്ഥലമായി |
| മഹാത്മാനഃ | മഹാത്മാക്കളായ | ഭവേത് | ഇരിക്കട്ടെ ; |
| മുനയഃ ച | മഹൎഷികളും | അത്ര | ഇവിടെ |
| വസന്തി ; | വസിക്കുന്നുണ്ട് ; | രമേമഹി. | നാം വാസംചെയ്തു സു |
| | | | ഖിക്കുക. |

ഇതി സീതാ ച രാമശ്ച ലക്ഷ്മണശ്ച കൃതാഞ്ജലിഃ
അഭിഗമ്യാശ്രമം സൎവ്വേ വാല്മീകിമഭിവാദയൻ. 17

| | | | |
|---|---|---|---|
| ഇതി | ഇങ്ങിനെനിശ്ചയിച്ച്, | വാല്മീകിം | വാല്മീകിമഹൎഷിയെ |
| കൃതാഞ്ജലിഃ | അഞ്ജലികൂപ്പിക്കൊണ്ട് | ആശ്രമം | ആശ്രമത്തിൽ |
| രാമഃ ച | ശ്രീരാമനും | അഭിഗമ്യ | സന്ദൎശിച്ച് |
| സീതാ ച | സീതാദേവിയും | അഭിവാദയൻ. | ദണ്ഡനമസ്കാരാദിചെ |
| ലക്ഷ്മണഃ ച | ലക്ഷ്മണനും | | |
| സൎവ്വേ | എല്ലാവരും | | യ്തു. |

[ഇക്കാലം വാല്മീകിമുനി ചിത്രകൂടത്തിൽ പാൎത്തിരുന്നുവെന്നും, അവിടെ ഭരതാഗമനത്തിന്നു ശേഷം, മററുള്ള ഋഷികളൊന്നിച്ച് അവിടെനിന്നും തമസാതീരത്തിൽചെന്നു പാൎത്തുവെന്നും (ഗോ. രാ.) ഇത് വരുണപുത്രനും, രാമായണകൎത്താവുമായ വാല്മീകിയല്ലെന്നും, വാല്മീകിയെന്ന മറെറാരു മഹൎഷിയാണെന്നും തിലകം.]

താൻ മഹൎഷിഃ പ്രമുദിതഃ പൂജയാമാസ ധൎമ്മവിത്
ആസ്യതാമിതി ചോവാച സ്വാഗതം തം നിവേദ്യ ച. 18

| | | | |
|---|---|---|---|
| ധൎമ്മവിത് | ധൎമ്മജ്ഞനായ | സ്വാഗതം | അതിഥിപൂജ ചെയ്തു |
| മഹൎഷിഃ | ആ മഹൎഷി | നിവേദ്യ ച | ശേഷം |
| പ്രമുദിതഃ | ആമോദം പൂണ്ടവനാ | തം | അദ്ദേഹത്തെനോക്കി |
| താൻ ച | അവരെല്ലാവരേയും[യി | " ആസ്യതാം " | " ഇരുന്നരുളിയാലും " |
| പൂജയാമാസ ; | സൽക്കരിച്ച് ബഹുമാ | ഇതി | എന്ന് |
| | നിച്ചു ; | ഉവാച. | അരുൾചെയ്തു. |

രാഘവം പ്രീതിസംയുക്തമിദം വചനമബ്രവീത്
ജ്ഞാതം മയാ രഘുശ്രേഷ്ഠ ത്വദാഗമനകാരണം
അത്ര വാസമൃഷീണാം ച സകാശേ രോചയ പ്രഭോ. 19

| | |
|---|---|
| രാഘവം | ശ്രീരാമനോടായി |
| പ്രീതിസംയുക്തം | സ്നേഹയുക്തമായ |
| ഇദം വചനം | ഈ വചനത്തെ |
| അബ്രവീത് | ഉരചെയ്തു :— |
| " രഘുശ്രേഷ്ഠ ; | " രഘുകുലതിലകനായിവിലസുന്ന |
| പ്രഭോ ! | ശ്രീനാരായണമൂൎത്തേ ! |
| ത്വദാഗമനകാരണം | നിന്തിരുവടി ഇവിടെ എഴുന്നെള്ളിയതിന്റെ കാരണം |
| മയാ | എന്നാൽ |
| ജ്ഞാതം ; | അറിയപ്പെട്ടതാകുന്നു ; |
| അത്ര | ഇവിടെ |
| ഋഷീണാം | ഋഷികളുടെ |
| സകാശേ ച | സമീപത്തിൽ തന്നെയായി |
| വാസം | വാസത്തെ |
| രോചയ. " | തിരുവുള്ളത്തിൽ ഉറച്ചാലും. " |

ഇതി തേന സമാജ്ഞപ്തഃ പ്രീയമാണോ മഹാരഥഃ
തഥേതി പ്രതിജഗ്രാഹ ഋഷിണോക്തം കൃതാഞ്ജലിഃ. 20

| | |
|---|---|
| ഇതി | ഇപ്രകാരം |
| തേന | അദ്ദേഹത്താൽ |
| സമാജ്ഞപ്തഃ | ആജ്ഞാപിക്കപ്പെട്ട |
| മഹാരഥഃ, | മഹാരഥനായ അദ്ദേഹം, |
| പ്രീയമാണഃ | പ്രീതി പൂണ്ടവനായി |
| ഋഷിണാ | മഹൎഷിയാൽ |
| ഉക്തം | പറയപ്പെട്ടതിനെ, |
| കൃതാഞ്ജലിഃ | കൈകൂപ്പിക്കൊണ്ടു് |
| " തഥാ " ഇതി | " അപ്രകാരം തന്നെ ചെയ്യാം " എന്നു് |
| പ്രതിജഗ്രാഹ. | സ്വീകരിച്ചു. |

തതോഽബ്രവീന്മഹാബാഹുൎല്ലക്ഷ്മണം ലക്ഷ്മണാഗ്രജഃ
സംനിവേദ്യ യഥാന്യായമാത്മാനമൃഷയേ പ്രഭുഃ. 21

| | |
|---|---|
| പ്രഭുഃ | പ്രഭുവും |
| ലക്ഷ്മണാഗ്രജഃ | ലക്ഷ്മണസഹോദരനും |
| മഹാബാഹുഃ, | ആജാനുബാഹുവുമായ അദ്ദേഹം, |
| ഋഷയേ | മഹൎഷിയോടായി, |
| ആത്മാനം | അദ്ദേഹത്തിനു |
| യഥാന്യായം | അൎഹമായതിനെ |
| സംനിവേദ്യ, | അരുളിച്ചെയ്ത ശേഷം, |
| തതഃ | അതിൽ പിന്നെ |
| ലക്ഷ്മണം | ലക്ഷ്മണനോടായി |
| അബ്രവീത്. | ആജ്ഞാപിച്ചു. |

ലക്ഷ്മണാനയ ദാരൂണി ദൃഢാനി ച വരാണി ച
കുരുഷ്വാവസഥം സൌമ്യ വാസേ മേഽഭിരതം മനഃ. 22

| | |
|---|---|
| " സൌമ്യ ! | " വത്സ ! |
| ലക്ഷ്മണ ! | ലക്ഷ്മണ ! |
| ദൃഢാനി ച | ഉറപ്പുള്ളവയും |
| വരാണി ച | ശാസ്ത്രനിഷിദ്ധമല്ലാത്തവയും ആയ |
| ദാരൂണി | മരത്തടികളെ |
| ആനയ ; | കൊണ്ടുവരിക ; |
| ആവസഥം | പൎണ്ണശാലയെ |
| കുരുഷ്വ ; | നിൎമ്മിക്കുക ; |
| വാസേ | ഇവിടെ വസിക്കുന്ന |
| മേ മനഃ | എന്റെ ചിത്തം[തിൽ |
| അഭിരതം." | വശപ്പെട്ടിരിക്കുന്നു." |

തസ്യ തദ്വചനം ശ്രുത്വാ സൌമിത്രിർവ്വിവിധാൻ ദ്രുമാൻ
ആജഹാര തതശ്ചക്രേ പൎണ്ണശാലാമരിന്ദമഃ. 23

| | | | |
|---|---|---|---|
| അരിന്ദമഃ | ജിതേന്ദ്രിയനായ | വിവിധാൻ | പലപല |
| സൌമിത്രിഃ | ലക്ഷ്മണൻ | ദ്രുമാൻ | വൃക്ഷങ്ങളെ |
| തസ്യ | അദ്ദേഹത്തിന്റെ | ആജഹാര; | കൊണ്ടുവന്നു; |
| തത് വചനം | ആ വാക്യത്തെ | തതഃ | അവിടെ |
| ശ്രുത്വാ, | അനുസരിച്ച് | പൎണ്ണശാലാം | ഒരു പൎണ്ണശാലയെ |
| | | ചക്രേ. | നിൎമ്മിച്ചു. |

താം നിഷ്ഠിതാം ബദ്ധകടാം ദൃഷ്ട്വാ രാമഃ സുദൎശനാം
ശുശ്രൂഷമാണമേകാഗ്രമിദം വചനമബ്രവീത്. 24

| | | | |
|---|---|---|---|
| രാമഃ, | ശ്രീരാമൻ, | ദൃഷ്ട്വാ, | കണ്ട്, |
| താം | അതിനെ | ഏകാഗ്രം | അചഞ്ചലഭക്തിയോടുകൂടി |
| ബദ്ധകടാം | പുല്ല്, ഓട എന്നിവ കൊണ്ട് മേഞ്ഞ് മറയ്ക്കപ്പെട്ടതായും | ശുശ്രൂഷമാണം | ശുശ്രൂഷചെയ്യുന്നവനായ ലക്ഷ്മണനെനോക്കി |
| നിഷ്ഠിതാം | ഉറപ്പോടുകൂടിയതായും | ഇദം വചനം | ഇപ്രകാരം വാക്യത്തെ |
| സുദൎശനാം | ഭംഗിയുള്ളതായും | അബ്രവീത്. | ഉരചെയ്തു. |

ഐണേയം മാംസമാഹൃത്യ ശാലാം യക്ഷ്യാമഹേ വയം
കൎത്തവ്യം വാസ്തുശമനം സൌമിത്രേ ചിരജീവിഭിഃ. 25

| | | | |
|---|---|---|---|
| "സൌമിത്രേ! | "ലക്ഷ്മണ! | കൎത്തവ്യം; | അവശ്യം ചെയ്യപ്പെടേണ്ടതാണ്; |
| ചിരജീവിഭിഃ | അധികകാലം താമസിക്കുന്നവരാൽ | വയം | നാം |
| വാസ്തുശമനം | പുതിയതായി നിൎമ്മിച്ച ഭവനത്തിൽ പ്രവേശിക്കുന്നതിന്നുമുമ്പ് വേണ്ടതായ "വാസ്തുശാന്തി" | ശാലാം | പൎണ്ണശാലയ്ക്കു് |
| | | ഐണേയം മാംസം | മാനിന്റെ മാംസത്തെ |
| | | ആഹൃത്യ | കൊണ്ടുവന്ന് |
| | | യക്ഷ്യാമഹേ. | "വാസ്തുഹോമം" ചെയ്യാം. |

[ബ്രഹ്മാണ്ഡപുരാണത്തിൽ ഇപ്രകാരം വാസ്തുശാന്തി ചെയ്തശേഷം ഗൃഹപ്രവേശംചെയ്തു് താമസം തുടങ്ങുന്നവന്ന് ദീൎഘായുസ്സുണ്ടാകുന്നുവെന്ന് പറയുന്നു. "ന ച വ്യാധിഭയം തസ്യ ന ച ബന്ധുജനക്ഷയഃ ജീവേദ്വൎഷശതം സാഗ്രം കല്പമേവം വസേന്നരഃ". ബ്രഹ്മാണ്ഡപുരാണം.]

മൃഗം ഹത്വാഽഽനയ ക്ഷിപ്രം ലക്ഷ്മണേഹ ശുഭേക്ഷണ
കൎത്തവ്യഃ ശാസ്ത്രദൃഷ്ടോ ഹി വിധിൎദ്ധൎമ്മമനുസ്മര. 26

| | | | |
|---|---|---|---|
| "ശുഭേക്ഷണ! | "വൈദികകൃത്യങ്ങളിൽ താല്പൎയ്യമുള്ളവനായ | കൎത്തവ്യഃ; | അനുഷ്ഠിക്കപ്പെടേണ്ടതാണ്; |
| ലക്ഷ്മണ! | ഹേ ലക്ഷ്മണ! | ഹി | ആകയാൽ |
| ധൎമ്മം | ശാസ്ത്രവിധികളെ | ക്ഷിപ്രം | ഇപ്പോൾതന്നെ |
| അനുസ്മര; | ഓൎമ്മിച്ചാലും; | മൃഗം | ഒരു മാനിനെ |
| ശാസ്ത്രദൃഷ്ടഃ | ശാസ്ത്രസിദ്ധമായ | ഹത്വാ | കൊന്ന് |
| വിധിഃ | വിധി | ഇഹ | ഇവിടെ |
| | | ആനയ." | കൊണ്ടുവരിക." |

ഭ്രാതുൎവ്വചനമാജ്ഞായ ലക്ഷ്മണഃ പരവീരഹാ
ചകാര ച യഥോക്തം സ തം രാമഃ പുനരബ്രവീത്. 27

| | | | |
|---|---|---|---|
| പരവീരഹാ | ശക്തിയേറിയ ഏതിനേയും വധിപ്പാൻ ശക്തനായ | യഥോക്തം ച | ആജ്ഞപ്രകാരംതന്നെ |
| ലക്ഷ്മണഃ, | ലക്ഷ്മണൻ, | ചകാര; | ചെയ്തു; |
| ഭ്രാതുഃ | ജ്യേഷ്ഠന്റെ | സഃ | ആ |
| വചനം | വാക്യത്തെ | രാമഃ | ശ്രീരാമൻ |
| ആജ്ഞായ, | ശിരസാവഹിച്ച്, | പുനഃ | വീണ്ടും |
| | | തം | അവനെനോക്കി |
| | | അബ്രവീത്. | അരുളിച്ചെയ്തു. |

ഐണേയം ശ്രപയസ്വൈതച്ഛാലാം യക്ഷ്യാമഹേ വയം
ത്വര സൌമ്യ മുഹൂൎത്തോऽയം ധ്രുവശ്ച ദിവസോ ഹ്യയം. 28

| | | | |
|---|---|---|---|
| "ഏതത് | "ഈ | അയം | ഇതു് |
| ഐണേയം | മാനിന്റെ മാംസത്തെ | സൌമ്യ-മുഹൂൎത്തഃ ച; | ശുഭമുഹൂൎത്തവുമാകുന്നു; |
| ശ്രപയസ്വ; | പാകംചെയ്യുക; | ഹി | ആയതുകൊണ്ടു് |
| ത്വര; | വേഗത്തിലാകട്ടെ; | വയം | നാം |
| അയം | ഇന്നേ | ശാലാം | പൎണ്ണശാലയ്ക്കു് ചെയ്യേണ്ടതായ |
| ദിവസഃ | ദിവസം | യക്ഷ്യാമഹേ." | വാസ്തുഹോമവും ബലിയും നടത്തുക." |
| ധ്രുവഃ | യജമാനനു് ഏറെക്കാലം സുഖമായുള്ള വാസത്തെ നൽകുന്നതായ | | |

സ ലക്ഷ്മണഃ കൃഷ്ണമൃഗം ഹത്വാ മേദ്ധ്യം പ്രതാപവാൻ
അഥ ചിക്ഷേപ സൌമിത്രിഃ സമിദ്ധേ ജാതവേദസി. 29

| | | | |
|---|---|---|---|
| പ്രതാപവാൻ | അതിസമൎത്ഥനും | കൃഷ്ണമൃഗം, | കൃഷ്ണമൃഗത്തെ, |
| സൌമിത്രിഃ സഃ ലക്ഷ്മണഃ | സുമിത്രാസുതനുമായ ആ ലക്ഷ്മണൻ | അഥ | ആ സമയം |
| മേദ്ധ്യം | ബലിക്ക് ഉചിതമായുള്ളതും | സമിദ്ധേ | ഉജ്ജ്വലിക്കുന്ന |
| ഹത്വാ, | കൊന്നുകൊണ്ടുവന്നിരിക്കുന്നതുമായ | ജാതവേദസി | അഗ്നിയിൽ |
| | | ചിക്ഷേപ. | ഇട്ടു. |

തം തു പക്വം സമാജ്ഞായ നിഷ്ടപ്തം ഛിന്നശോണിതം
ലക്ഷ്മണഃ പുരുഷവ്യാഘ്രമഥ രാഘവമബ്രവീത്. 30

| | | | |
|---|---|---|---|
| അഥ ലക്ഷ്മണഃ | അനന്തരം ലക്ഷ്മണൻ | പക്വം തു | പാകംവന്നതായും |
| തം | അതിനെ | സമാജ്ഞായ, | കണ്ടു്, |
| നിഷ്ടപ്തം | നല്ലപോലെ വേവിക്കപ്പെട്ടതായും | പുരുഷവ്യാഘ്രം | പുരുഷോത്തമനായ |
| ഛിന്നശോണിതം | രക്തം വററിയതായും | രാഘവം | ശ്രീരാമനോടായി |
| | | അബ്രവീത്. | ഇപ്രകാരം ഉണൎത്തിച്ചു. |

അയം കൃഷ്ണഃ സമാപ്താംഗഃ ശൃതഃ കൃഷ്ണമൃഗോ യഥാ
ദേവതാ ദേവസങ്കാശ യജസ്വ കുശലോ ഹ്യസി. 31

| | | | |
|---|---|---|---|
| "ദേവസങ്കാശ! | "ദേവസമനായുള്ളോ | ശൃതഃ; | പചിക്കപ്പെട്ടിരിക്കുന്നു; |
| അയം കൃഷ്ണമൃഗഃ | ഈ കൃഷ്ണമൃഗം [വേ! | കുശലഃ അസി | അങ്ങ് എല്ലാമറിയുന്നവനാണല്ലോ! |
| യഥാ | മുമ്പെത്തെപ്പോലെ | ഹി | ആകയാൽ |
| കൃഷ്ണഃ | കറുത്തതായി [തന്നെ | ദേവതാഃ | ദേവതകളെ |
| സമാപ്താംഗഃ | അംഗഹീനതയില്ലാത്തതായി | യജസ്വ. | യജിച്ചാലും. |

രാമഃ സ്നാത്വാ തു നിയതോ ഗുണവാൻ ജപ്യകോവിദഃ
സംഗ്രഹേണാകരോത്സർവ്വാൻ മന്ത്രാൻ സത്രാവസാനികാൻ. 32

| | | | |
|---|---|---|---|
| ഗുണവാൻ | യജിക്കുന്നതിന്നു വേണ്ടതായ ഗുണങ്ങളോടുകൂടിയവനും, | നിയതഃ, | പരിശുദ്ധനായി, |
| | | സത്രാവസാനികാൻ | വാസ്തുശാന്തിയെ പൂർത്തിയാക്കുന്ന |
| ജപ്യകോവിദഃ തു | ജപിക്കേണ്ടുന്ന മന്ത്രങ്ങളിൽ വിദഗ്ദ്ധനും | സർവ്വാൻ | എല്ലാ |
| | | മന്ത്രാൻ | മന്ത്രക്രിയകളേയും |
| രാമഃ, | ശ്രീരാമൻ, [ആയ | സംഗ്രഹേണ | പ്രയത്നപൂർവ്വം |
| സ്നാത്വാ | സ്നാനംചെയ്ത് | അകരോത്. | ചെയ്തു. |

ഇഷ്ട്വാ ദേവഗണാൻ സർവ്വാൻ വിവേശാവസഥം ശുചിഃ
ബഭൂവ ച മനോഹ്ലാദോ രാമസ്യാമിതതേജസഃ. 33

| | | | |
|---|---|---|---|
| ശുചിഃ | പരിശുദ്ധനായി, | വിവേശ; | പ്രവേശിച്ചു; |
| സർവ്വാൻ | എല്ലാ | അമിതതേജസഃ | മഹാതേജസ്വിയായ |
| ദേവഗണാൻ ച | ദേവഗണങ്ങളേയും | രാമസ്യ | ശ്രീരാമന്ന് |
| ഇഷ്ട്വാ, | പൂജിച്ചശേഷം, | മനോഹ്ലാദഃ | ചിത്തസന്തുഷ്ടി |
| ആവസഥം | പർണ്ണശാലയിൽ | ബഭൂവ; | ഉണ്ടായി. |

വൈശ്വദേവബലിം കൃത്വാ രൌദ്രം വൈഷ്ണവമേവ ച
വാസ്തുസംശമനീയാനി മംഗളാനി പ്രവർത്തയൻ 34
ജപം ച ന്യായതഃ കൃത്വാ സ്നാത്വാ നദ്യാം യഥാവിധി
പാപസംശമനം രാമശ്ചകാര ബലിമുത്തമം. 35

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | പ്രവർത്തയൻ, | ആരംഭിച്ച്, |
| വൈശ്വദേവബലിം | വൈശ്വദേവ ബലിയേയും | ന്യായതഃ | മുറപ്രകാരം |
| | | ജപം ച | ആ ജപത്തേയും |
| രൌദ്രം ച | രുദ്രബലിയേയും | കൃത്വാ, | പൂർത്തിയാക്കിയതിൽ |
| വൈഷ്ണവം ഏവ | വിഷ്ണുവിന്നുള്ള ബലി | നദ്യാം | നദിയിൽ [പിന്നെ, |
| കൃത്വാ, | കഴിച്ചശേഷം, [യേയും | യഥാവിധി | ശാസ്ത്രവിധിപ്രകാരം |
| വാസ്തുസംശമനീയാനി | ഗൃഹപീഡകളെ ശമിപ്പിക്കുന്ന | സ്നാത്വാ | സ്നാനംചെയ്ത് |
| | | പാപസംശമനം | പീഡാപരിഹാരമായ |
| മംഗളാനി | പുണ്യാഹജപം, തുടങ്ങിയ മംഗളജപങ്ങളെ | ഉത്തമം | ശ്രേഷ്ഠമായ |
| | | ബലിം ചകാര. | ഭൂതബലിയേയും ചെയ്തു. |

വേദിസ്ഥലവിധാനാനി ചൈത്യാന്യായതനാനി ച
ആശ്രമസ്യാനുരൂപാണി സ്ഥാപയാമാസ രാഘവഃ. 36

| | |
|---|---|
| രാഘവഃ | ശ്രീരാമൻ |
| ആശ്രമസ്യ | പൎണ്ണശാലയ്ക്കു് |
| അനുരൂപാണി | ഉചിതമായ |
| ചൈത്യാനി | പൂജാഗൃഹങ്ങളേയും |
| വേദിസ്ഥലവിധാനാനി | പൂജാമണ്ഡപങ്ങളേയും |
| ആയതനാനി ച | വിശ്രമസ്ഥലങ്ങളേയും |
| സ്ഥാപയാമാസ. | ഏൎപ്പെടുത്തി. |

വന്യൈൎമ്മാല്യൈഃ ഫലൈൎമ്മൂലൈഃ പക്വൈൎമ്മാംസൈൎയ്യഥാവിധി
അൽഭിൎജ്ജപൈശ്ച വേദോക്തൈൎദ്ദൎഭൈശ്ച സസമിത്കുശൈഃ 37
തൌ തൎപ്പയിത്വാ ഭൂതാനി രാഘവൌ സഹ സീതയാ
തദാ വിവിശതുഃ ശാലാം സുശുഭാം ശുഭലക്ഷണൌ. 38

| | |
|---|---|
| തദാ | ആ സമയം |
| ശുഭലക്ഷണൌ | ശോഭനഗുണഗണസമ്പന്നന്മാരും |
| രാഘവൌ | രഘുകുലതിലകന്മാരുമായ |
| തൌ, | അവരിരുവരും |
| സീതയാ സഹ | സീതാദേവിയോടുംകൂടി |
| വന്യൈഃ | കാട്ടിലുള്ള |
| മാല്യൈഃ | പുഷ്പങ്ങൾകൊണ്ടും |
| ഫലൈഃ | പഴങ്ങൾകൊണ്ടും |
| മൂലൈഃ | കിഴങ്ങുകൾകൊണ്ടും |
| പക്വൈഃ | പാകംചെയ്ത |
| മാംസൈഃ | മാംസങ്ങൾകൊണ്ടും |
| അൽഭിഃ | തീൎത്ഥങ്ങൾകൊണ്ടും |
| സസമിത്കുശൈഃ | ദൎഭകൾകൊണ്ടു കെട്ടപ്പെട്ട ചമതകൾകൊണ്ടും |
| ദൎഭൈഃ ച | ദൎഭകൾകൊണ്ടും |
| വേദോക്തൈഃ | വേദോക്തങ്ങളായ |
| ജപൈഃ ച | മന്ത്രങ്ങളാലും, |
| യഥാവിധി | വിധിപ്രകാരം ഇങ്ങിനെ |
| ഭൂതാനി | ഭൂതങ്ങളെ |
| തൎപ്പയിത്വാ, | തൃപ്തിപ്പെടുത്തിയശേഷം, |
| സുശുഭാം | അതിമനോഹരമായ |
| ശാലാം | പൎണ്ണശാലയ്ക്കുള്ളിൽ |
| വിവിശതുഃ. | പ്രവേശിച്ചു. |

താം വൃക്ഷപൎണ്ണച്ഛദനാം മനോജ്ഞാം
യഥാപ്രദേശം സുകൃതാം നിവാതാം
വാസായ സൎവ്വേ വിവിശുഃ സമേതാഃ
സഭാം യഥാ ദേവഗണാഃ സുധൎമ്മാം. 39

| | |
|---|---|
| സൎവ്വേ | എല്ലാവരും |
| സമേതാഃ, | ഒന്നിച്ചു്, |
| വാസായ | വസിക്കുന്നതിന്നായി |
| വൃക്ഷപൎണ്ണച്ഛദനാം | വൃക്ഷങ്ങളാലും പട്ടകളാലും മറക്കപ്പെട്ടതും |
| മനോജ്ഞാം, | ഭംഗിയേറിയതും, |
| യഥാപ്രദേശം | വേണ്ടവ വേണ്ടുന്ന ദിക്കിൽതന്നെയുള്ള മാതിരി |
| സുകൃതാം, | നല്ലപോലെ നിൎമ്മിക്കപ്പെട്ടതും, |
| നിവാതാം, | ധാരാളം വായുസഞ്ചാരമുള്ളതും ആയ |
| താം, | അതിന്നുള്ളിൽ, |
| ദേവഗണാഃ | ദേവഗണങ്ങൾ |
| സുധൎമ്മാം | സുധൎമ്മയെന്ന |
| സഭാം | ദേവസഭാമന്ദിരത്തിൽ |
| യഥാ | എന്നപ്രകാരം |
| വിവിശുഃ. | പ്രവേശിച്ചു. |

അനേകനാനാമൃഗപക്ഷിസംകുലേ
വിചിത്രപുഷ്പസ്തബകൈർദ്രുമൈർയുതേ
വനോത്തമേ വ്യാളമൃഗാനുനാദിതേ
തദാ വിജഹ്രുഃ സുസുഖം ജിതേന്ദ്രിയാഃ. 40

| | |
|---|---|
| അനേകനാനാമൃഗപക്ഷിസംകുലേ | എത്രയോ പലമാതിരിയായ മൃഗങ്ങളും പക്ഷികളും നിറഞ്ഞതും, |
| വിചിത്രപുഷ്പസ്തബകൈഃ | വിചിത്രങ്ങളായ പൂങ്കൊത്തുകളാന്ന |
| ദ്രുമൈഃ | വൃക്ഷങ്ങളാൽ |
| യുതേ, | നിബിഡമായതും, |
| വ്യാളമൃഗാനുനാദിതേ | ക്രൂരമൃഗങ്ങളാൽ ശബ്ദിക്കപ്പെട്ടതുമായ |
| വനോത്തമേ | ശ്രേഷ്ഠമായ വനത്തിൽ |
| തദാ, | ആ സമയം, |
| ജിതേന്ദ്രിയാഃ | ആ ജിതേന്ദ്രിയന്മാർ |
| സുസുഖം | യാതൊരു സൌഖ്യക്കുറവുമില്ലാതെ |
| വിജഹ്രുഃ. | വസിച്ചു. |

സുരമ്യമാസാദ്യ തു ചിത്രകൂടം
നദീം ച താം മാല്യവതീം സുതീർത്ഥാം
നനന്ദ രാമോ മൃഗപക്ഷിജുഷ്ടാം
ജഹൌ ച ദുഃഖം പുരവിപ്രവാസാത്.

| | |
|---|---|
| രാമഃ | ശ്രീരാമൻ |
| സുരമ്യം | അതിമനോജ്ഞമായ |
| ചിത്രകൂടം ച | ചിത്രകൂടത്തെയും, |
| സുതീർത്ഥാം | നല്ലതീർത്ഥമുള്ളതും |
| മൃഗപക്ഷിജുഷ്ടാം | മൃഗപക്ഷി നിഷേവിതവും ആയ |
| താം | ആ |
| മാല്യവതീം നദീം തു | മാല്യവതീനദിയേയും |
| ആസാദ്യ, | കണ്ട്, |
| നനന്ദ; | സംതൃപ്തനായി; |
| പുരവിപ്രവാസാത് | നഗരംവിട്ട് കാട്ടുപൂകിയതുകൊണ്ട് |
| ദുഃഖം ച ജഹൌ. | ഒരുവിധത്തിലുള്ള മനസ്താപവും മനസ്സിൽ ഉണ്ടായതേയില്ല. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഷട്പഞ്ചാശഃ സർഗ്ഗഃ = അമ്പത്താറാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 4638; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2283



## സപ്തപഞ്ചാശഃ സർഗ്ഗഃ = അമ്പത്തേഴാംസർഗ്ഗം.

[സുമന്ത്രോപാവർത്തനം = സുമന്ത്രരുടെ പ്രത്യാഗമനം.]

കഥയിത്വാ സുദുഃഖാർത്തഃ സുമന്ത്രേണ ചിരം സഹ
രാമേ ദക്ഷിണകൂലസ്ഥേ ജഗാമ സ്വഗൃഹം ഗുഹഃ. 1

| | |
|---|---|
| രാമേ | ശ്രീരാമൻ |
| ദക്ഷിണകൂലസ്ഥേ | തെക്കേക്കരയണഞ്ഞപ്പോൾ |
| ഗുഹഃ | ഗുഹൻ |
| സുദുഃഖാർത്തഃ | അത്യന്തം ദുഃഖപീഡിതനായി |
| സുമന്ത്രേണ സഹ | സുമന്ത്രരോടുംകൂടി |
| ചിരം | വളരെനേരം |
| കഥയിത്വാ | സംഭാഷണം ചെയ്തശേഷം, |
| സ്വഗൃഹം | സ്വഭവനത്തിലേക്ക് |
| ജഗാമ. | ചെന്നു. |

ഭരദ്വാജാഭിഗമനം പ്രയാഗേ ച സഹാസനം
ആഗിരേർഗ്ഗമനം തേഷാം തത്രസ്ഥൈരഭിലക്ഷിതം. 2

| | | | |
|---|---|---|---|
| തേഷാം | അവരുടെ | ആഗിരേഃ | ചിത്രകൂടപർവ്വതത്തിലേ |
| ഭരദ്വാജാഭിഗമനം, | ഭരദ്വാജസന്ദർശനവും, | ഗമനം ച | എഴുന്നെള്ളിയതും [ക്ക് |
| പ്രയാഗേ | പ്രയാഗയിൽ | തത്രസ്ഥൈഃ | അവിടെ വസിക്കുന്നവർ മൂലമായി |
| സഹാസനം, | ഒന്നിച്ചുവസിച്ചതും, | അഭിലക്ഷിതം. | അറിയപ്പെട്ടു. |

അനുജ്ഞാതഃ സുമന്ത്രോഽഥ യോജയിത്വാ ഹയോത്തമാൻ
അയോദ്ധ്യാമേവ നഗരീം പ്രയയൌ ഗാഢദുർമ്മനാഃ. 3

| | | | |
|---|---|---|---|
| അനുജ്ഞാതഃ | തിരിയെപ്പോകുവാൻ വിടകൊടുത്തയക്കപ്പെട്ട | യോജയിത്വാ, | രഥത്തിൽപൂട്ടിക്കെട്ടി, |
| സുമന്ത്രഃ | സുമന്ത്രർ, | അഥ | ആ സമയം |
| ഗാഢദുർമ്മനാഃ | അസഹ്യമായ ദുഃഖത്തിൽ മുഴുകിയവനായി | അയോദ്ധ്യാം നഗരീം ഏവ | അയോദ്ധ്യാപുരത്തിലേക്കുതന്നെ |
| ഹയോത്തമാൻ | ശ്രേഷ്ഠഹയങ്ങളെ | പ്രയയൌ. | പ്രയാണം ചെയ്തു. |

സ വനാനി സുഗന്ധീനി സരിതശ്ച സരാംസി ച
പശ്യന്നതിയയൌ ശീഘ്രം ഗ്രാമാണി നഗരാണി ച. 4

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | ഗ്രാമാണി | ഗ്രാമങ്ങളേയും, |
| സുഗന്ധീനി | നറുമണം തിങ്ങിയ | നഗരാണി ച | നഗരങ്ങളേയും |
| വനാനി, | വനങ്ങളേയും, | പശ്യൻ | കണ്ടുകൊണ്ടു തന്നെ |
| സരിതഃ ച, | നദികളേയും, | ശീഘ്രം | വിരവിൽ |
| സരാംസി ച | പൊയ്കകളേയും, | അതിയയൌ. | അവയെ കടന്നു. |

തതഃ സായാഹ്നസമയേ തൃതീയേഽഹനി സാരഥിഃ
അയോദ്ധ്യാം സമനുപ്രാപ്യ നിരാനന്ദാം ദദർശ ഹ. 5

| | | | |
|---|---|---|---|
| സാരഥിഃ | സാരഥിയായ സുമന്ത്രർ, | അയോദ്ധ്യാം | അയോദ്ധ്യയെ |
| തതഃ | അവിടെ നിന്നും, | സമനുപ്രാപ്യ, | പ്രാപിച്ച്, |
| തൃതീയേ അഹനി, | മൂന്നാമത്തെ ദിവസം, | നിരാനന്ദാം | ഉത്സാഹമററിരിക്കുന്ന [തായി |
| സായാഹ്നസമയേ, | വൈകുന്നേരം, | ദദർശ ഹ. | കണ്ടു. |

[ഗംഗാതരണംചെയ്ത മൂന്നാം ദിവസം ഭരദ്വാജാശ്രമത്തിൽനിന്ന് മടങ്ങിയെത്തിയ ദൂതൻ മുഖാന്തരം അതേവരെയുള്ള രാമവൃത്താന്തത്തെ ഗ്രഹിച്ചശേഷം, ശൃംഗവേരപുരത്തിൽനിന്നു സുമന്ത്രൻ അയോദ്ധ്യയ്ക്കു് മടങ്ങുന്നു. "രാമസ്യ നിർഗ്ഗമദിനാത് ദിനേ ഷഷ്ഠ/ഽർദ്ധരാത്രകേ. ഹാ ഹാ ലക്ഷ്മണ ഹാ സീതേ ഹാ രാമേതി മൃതോ നൃപഃ" എന്ന് പാദ്മപുരാണം. അയോദ്ധ്യയിൽനിന്നു പുറപ്പെട്ട രണ്ടാംദിവസം ശ്രീരാമൻ ശൃംഗവേരപുരത്തിൽ എത്തുന്നു. അന്ന് ഇംഗുദീവൃക്ഷച്ചുവട്ടിൽ രാത്രി കഴിക്കുന്നു. പിറേറദിവസം ഗംഗ കടന്ന് പ്രയാഗയിൽ ഭരദ്വാജാശ്രമത്തിൽ താമസിക്കുന്നു മൂന്നാം ദിവസം ചിത്രകൂടത്തിലേക്ക് അവിടെനിന്നും പുറപ്പെട്ട് യമുന കടക്കുന്നു. ആ മൂന്നാം ദിവസം ഭരദ്വാജാശ്രമത്തിൽനിന്ന് ദൂതൻ വന്ന് സുമന്ത്രരെ അതുവരെയുള്ള വർത്തമാനങ്ങളെ അറിയിക്കുന്നു. അന്നുതന്നെ സുമന്ത്രർ അയോദ്ധ്യയ്ക്കു് പുറപ്പെടുന്നു. പിറേറന്നാൾ, അതായത് അയോദ്ധ്യയിൽ നിന്ന് പുറപ്പെട്ട് ആറാം ദിവസം, സുമന്ത്രർ അയോദ്ധ്യയിൽ തിരിച്ചെത്തുന്നു.]

സ ശൂന്യാമിവ നിശ്ശബ്ദാം ദൃഷ്ട്വാ പരമദുൎമ്മനാഃ
സുമന്ത്രശ്ചിന്തയാമാസ ശോകവേഗസമാഹതഃ. 6

| | | | |
|---|---|---|---|
| സഃ സുമന്ത്രഃ, | ആ സുമന്ത്രർ, | ദൃഷ്ട്വാ, | കണ്ട്, |
| ശൂന്യാം ഇവ | ജനസഞ്ചാരമററപോലെയുള്ളതായി, | പരമദുൎമ്മനാഃ | അതിദുഃഖിതനായി |
| നിശ്ശബ്ദാം | നിശ്ശബ്ദമായിരിക്കുന്ന അതിനെ | ശോകവേഗസമാഹതഃ | ശോകാധിക്യത്താൽ പീഡിതനായി |
| | | ചിന്തയാമാസ. | ചിന്തിച്ചു. |

കച്ചിന്ന സഗജാ സാശ്വാ സജനാ സജനാധിപാ
രാമസന്താപദുഃഖേന ദഗ്ദ്ധാ ശോകാഗ്നിനാ പുരീ. 7

| | | | |
|---|---|---|---|
| " പുരീ | " നഗരം | രാമസന്താപദുഃഖേന, | ശ്രീരാമന്റെ സന്താപംമൂലം വേദനയാൽ, |
| സഗജാ | ആനകളടക്കം | ശോകാഗ്നിനാ | ശോകാഗ്നിയാൽ |
| സാശ്വാ | കുതിരകളടക്കം | ദഗ്ദ്ധാ ന കച്ചിത് !" | വെന്തുപോകയില്ലയോ !" |
| സജനാ | ജനങ്ങളടക്കം | | |
| സജനാധിപാ, | മഹാരാജാവടക്കം, | | |

ഇതി ചിന്താപരഃ സൂതോ വാജിഭിഃ ശീഘ്രപാതിഭിഃ
നഗരദ്വാരമാസാദ്യ ത്വരിതഃ പ്രവിവേശ ഹ. 8

| | | | |
|---|---|---|---|
| സൂതഃ, | സാരഥി, | നഗരദ്വാരം | നഗരദ്വാരത്തെ |
| ഇതി | ഇപ്രകാരം | ആസാദ്യ ഹ, | പ്രാപിച്ചു ഉടനെ, |
| ചിന്താപരഃ | ദുഃഖിക്കുന്നവനായി | ത്വരിതഃ | ബദ്ധപ്പെട്ട് |
| ശീഘ്രപാതിഭിഃ | വേഗത്തിൽ ഓടുന്ന | പ്രവിവേശ. | ഉള്ളിൽ പ്രവേശിച്ചു. |
| വാജിഭിഃ | കുതിരകളോടുകൂടി | | |

സുമന്ത്രമഭിയാന്തം തം ശതശോऽഥ സഹസ്രശഃ
ക്വ രാമ ഇതി പൃച്ഛന്തഃ സൂതമഭ്യദ്രവന്നരാഃ. 9

| | | | |
|---|---|---|---|
| അഥ | അപ്പോൾ | സുമന്ത്രം, | സുമന്ത്രരെ |
| ശതശഃ | നൂറുകണക്കായും | " രാമഃ | " ശ്രീരാമൻ |
| സഹസ്രശഃ | ആയിരക്കണക്കായുമുള്ള | ക്വ ?" | എവിടെ ?" |
| നരാഃ, | ആളുകൾ, | ഇതി പൃച്ഛന്തഃ | എന്നു ചോദിച്ചുകൊണ്ടുതന്നെ |
| അഭിയാന്തം | മടങ്ങിവരുന്ന | അഭ്യദ്രവൻ. | എതിരേറോടിവന്നു. |
| തം സൂതം | ആ സൂതനായ | | |

തേഷാം ശശംസ ഗംഗായാമഹമാപൃച്ഛ്യ രാഘവം
അനുജ്ഞാതോ നിവൃത്തോऽസ്മി ധാൎമ്മികേണ മഹാത്മനാ. 10

| | | | |
|---|---|---|---|
| തേഷാം | അവരോട് | ആപൃച്ഛ്യ, | യാത്രപറഞ്ഞ്, |
| ശശംസ ; | ഇങ്ങിനെ അറിയിച്ചു ; | ധാൎമ്മികേണ | ധൎമ്മശാലിയായ |
| " അഹം | " ഞാൻ | മഹാത്മനാ | ആ മഹാത്മാവിനാൽ |
| ഗംഗായാം | ഗംഗയിൽ | അനുജ്ഞാതഃ | തിരിച്ചുവരുവാൻ അനുജ്ഞാപിക്കപ്പെട്ടവനായി |
| രാഘവം | ശ്രീരാഘവനോട് | നിവൃത്തഃ അസ്മി" | മടങ്ങിവന്നിരിക്കുന്നു." |

തേ തീൎണ്ണാ ഇതി വിജ്ഞായ ബാഷ്പപൂൎണ്ണമുഖാ ജനാഃ
അഹോ ധിഗിതി നിശ്വസ്യ ഹാ രാമേതി ച ചുക്രുശുഃ. 11

| | | | |
|---|---|---|---|
| തേ | അവർമൂന്നുപേരും | നിശ്വസ്യ, | ദീൎഘമായി നിശ്വസിച്ച്, |
| തീൎണ്ണാഃ ഇതി | അക്കരെചെന്നു എന്ന് | "അഹോ ധിക്" | "ഹാ എന്തുകഷ്ടം!" |
| വിജ്ഞായ, | അറിഞ്ഞ്, | ഇതി | എന്നും |
| ജനാഃ | ജനങ്ങൾ | "ഹാ രാമ" | "ഹാ രാമ!" |
| ബാഷ്പപൂൎണ്ണമുഖാഃ | കണ്ണീർനിറഞ്ഞ വദനങ്ങളോടുകൂടിയവരായി | ഇതി ച | എന്നും, |
| | | ചുക്രുശുഃ. | പ്രലപിച്ചു. |

ശുശ്രാവ ച വചസ്തേഷാം ബൃന്ദം ബൃന്ദം ച തിഷ്ഠതാം
ഹതാ സ്മ ഖലു യേ നേഹ പശ്യാമ ഇതി രാഘവം. 12

| | | | |
|---|---|---|---|
| ബൃന്ദം ബൃന്ദം | കൂട്ടംകൂട്ടമായി | ഇഹ | ഇപ്പോൾ |
| തിഷ്ഠതാം | നിന്നുകൊണ്ടിരുന്നവ | രാഘവം | ശ്രീരാഘവനെ |
| തേഷാം | അവരുടെ [രായ | പശ്യാമഃ ന; | കാണാത്തവരായിരി |
| ഇതി | ഇപ്രകാരമുള്ള | ച | ഇതിനാൽ [ക്കുന്നു; |
| വചഃ ച | വചനത്തെയും | ഖലു | തീൎച്ചയായും |
| ശുശ്രാവ; | കേട്ടു; | ഹതാഃ സ്മ. | നാം പുണ്യമററവരായി കെട്ടുപോയി. |
| "യേ | "യാതൊരു നാം | | |

ദാനയജ്ഞവിവാഹേഷു സമാജേഷു മഹത്സു ച
ന ദ്രക്ഷ്യാമഃ പുനൎജ്ജാതു ധാൎമ്മികം രാമമന്തരാ. 13

| | | | |
|---|---|---|---|
| "ദാനയജ്ഞവിവാഹേഷു | "ദാനം, യജ്ഞം, വിവാഹം എന്നവയിലും | അന്തരാ | തുല്യനായമറെറാരു |
| മഹത്സു | മഹാന്മാർ നിറഞ്ഞ | ധാൎമ്മികം | ധൎമ്മശീലനെ |
| സമാജേഷു ച | സഭകളിലും | പുനഃ ജാതു | ഇനിയൊരിക്കലും |
| രാമം | ശ്രീരാമന്ന് | ദ്രക്ഷ്യാമഃ ന. | നാം കാണുകയില്ല. |

കിം സമൎത്ഥം ജനസ്യാസ്യ കിം പ്രിയം കിം സുഖാവഹം
ഇതി രാമേണ നഗരം പിത്രേവ പരിപാലിതം. 14

| | | | |
|---|---|---|---|
| "രാമേണ | "ശ്രീരാമനാൽ | ജനസ്യ, | ജനത്തിന്ന്, |
| നഗരം | ഈ നഗരമെന്നുള്ളത് | സമൎത്ഥം കിം | പ്രയോജനമായ് എന്തൊന്നാണുള്ളത്? |
| പിത്രാ | പിതാവിനാൽ | | |
| ഇവ | എന്നപോലെതന്നെ | പ്രിയം | മനസ്സിന്ന് പ്രിയമായ് |
| പരിപാലിതം! | പരിപാലിക്കപ്പെട്ടു; | കിം? | എന്തൊന്നാണുള്ളത്? |
| ഇതി | എന്നതുകൊണ്ട് | സുഖാവഹം | സംതൃപ്തിനൽകുന്നതായ |
| അസ്യ | രാമനെ വേറിട്ടിരിക്കുന്നവരായ ഈയുള്ള | കിം?" | എന്തൊന്നാണുള്ളത്" |

["എന്തൊന്നാണ് സുഖം, പ്രിയം, എന്നിത്യാദിയായി അന്വേഷിച്ചുകൊണ്ട്, പിതാവിനെപ്പോലെ രക്ഷിക്കപ്പെട്ടു" എന്നും.]

വാതായനഗതാനാം ച സ്ത്രീണാമന്വന്തരാപണം
രാമശോകാഭിതപ്താനാം ശുശ്രാവ പരിദേവനം. 15

| | |
|---|---|
| വാതായനഗതാനാം, | ജനവാതിലുകളുടെ അരികിൽ നിന്നിരുന്ന |
| രാമശോകാഭിതപ്താനാം | ശ്രീരാമനെക്കുറിച്ചുള്ള ശോകത്താൽ പരിതപിക്കുന്നവരായ |
| സ്ത്രീണാം | നാരിമാരുടെ |
| പരിദേവനം | പ്രലാപം |
| അന്വന്തരാപണം ച | അങ്ങാടിത്തെരുവുകളിലെല്ലാം |
| ശുശ്രാവ. | അദ്ദേഹം ശ്രവിച്ചു. |

സ രാജമാർഗ്ഗമദ്ധ്യേന സുമന്ത്രഃ പിഹിതാനനഃ
യത്ര രാജാ ദശരഥസ്തദേവോപയയൌ ഗൃഹം. 16

| | |
|---|---|
| സഃ സുമന്ത്രഃ, | ആ സുമന്ത്രർ, |
| പിഹിതാനനഃ | മുഖമെല്ലാം കണ്ണീരിനാൽ മൂടപ്പെട്ടവനായി |
| രാജമാർഗ്ഗമദ്ധ്യേന | രാജവീഥിവഴിയായിത്തന്നെ |
| ദശരഥഃ രാജാ | ദശരഥമഹാരാജാവു് |
| യത്ര | എവിടെയായിരുന്നുവോ |
| തത് | ആ |
| ഗൃഹം ഏവ | അരമനയിലേക്കുതന്നെ |
| ഉപയയൌ. | ചെന്നു. |

സോഽവതീര്യ്യ രഥാച്ഛീഘ്രം രാജവേശ്മ പ്രവിശ്യ ച
കക്ഷ്യാഃ സപ്താതിചക്രാമ മഹാജനസമാകുലാഃ. 17

| | |
|---|---|
| സഃ | അദ്ദേഹം |
| രഥാത് | രഥത്തിൽനിന്നു് |
| അവതീര്യ്യ, | ഇറങ്ങി, |
| രാജവേശ്മ | അരമനയിൽ |
| പ്രവിശ്യ, | പ്രവേശിച്ചു്, |
| മഹാജനസമാകുലാഃ | നാഗരജനങ്ങളാൽ നിറയപ്പെട്ട |
| സപ്ത | ഏഴ് |
| കക്ഷ്യാഃ ച | കെട്ടുകളെയും |
| ശീഘ്രം | വേഗത്തിൽ |
| അതിചക്രാമ. | കടന്നുചെന്നു. |

ഹർമ്മ്യൈർവ്വിമാനൈഃ പ്രാസാദൈരവേക്ഷ്യാഥ സമാഗതം
ഹാഹാകാരകൃതാ നാര്യ്യോ രാമാദർശനകർശിതാഃ. 18

| | |
|---|---|
| ഹർമ്മ്യൈഃ | ഭവനങ്ങളിൽനിന്നും |
| വിമാനൈഃ | അരമനകളിൽനിന്നും |
| പ്രാസാദൈഃ | പ്രാസാദങ്ങളിൽനിന്നും |
| നാര്യ്യഃ | സ്ത്രീകൾ |
| സമാഗതം | മടങ്ങിയെത്തിയവനായ അദ്ദേഹത്തെ |
| അവേക്ഷ്യ | കണ്ടു്, |
| രാമാദർശനകർശിതാഃ | ശ്രീരാമനെ കാണാതെ ദുഃഖിക്കുന്നവരായി |
| അഥ | ആ സമയം |
| ഹാഹാകാരകൃതാഃ. | മുറവിളികൂട്ടി. |

ആയതൈർവ്വിമലൈർന്നേത്രൈരശ്രുവേഗപരിപ്ലുതൈഃ
അന്യോന്യമഭിവീക്ഷന്തേഽവ്യക്തമാർത്തതരാഃ സ്ത്രിയഃ. 19

| | | | |
|---|---|---|---|
| സ്ത്രിയഃ | സ്ത്രീകൾ | ആയതൈഃ | ഇടുങ്ങിയ |
| ആൎത്തതരാഃ | അതി ദുഃഖിതകളായി | നേത്രൈഃ | നേത്രങ്ങളോടു കൂടി, |
| അശ്രുവേഗ-പരിപ്ലുതൈഃ | അശ്രുവേഗത്താൽ തിരെകലങ്ങിയതും | അന്യോന്യം | ഒരുവൾക്കൊരുവർ |
| വിമലൈഃ | ഇമകളാൽ മൂടപ്പെട്ടവയെന്നപോലെയായ | അവ്യക്തം | വ്യക്തതയില്ലാതെ |
| | | അഭിവീക്ഷന്തേ. | നോക്കി. |

തതോ ദശരഥസ്ത്രീണാം പ്രാസാദേഭ്യസ്തതസ്തതഃ
രാമശോകാഭിതപ്താനാം മന്ദാ ശുശ്രാവ ജല്പിതം. 20

| | | | |
|---|---|---|---|
| തതഃ | ആ സമയം | ദശരഥസ്ത്രീണാം | ദശരഥഭാൎയ്യമാരുടെ |
| തതസ്തതഃ | അതാത് | മന്ദം | ദുഃഖകരമായ |
| പ്രാസാദേഭ്യഃ | അരമനകളിൽ നിന്നും | ജല്പിതം | ഈ അന്യോന്യ സംഭാഷണത്തെ |
| രാമശോകാഭി-തപ്താനാം | ശ്രീരാമനെക്കുറിച്ചുള്ള ദുഃഖത്താൽ തപിക്കുന്നവരായ | ശുശ്രാവ. | അദ്ദേഹം കേട്ടു. |

സഹ രാമേണ നിൎയ്യാതോ വിനാ രാമമിഹാഗതഃ
സൂതഃ കിം നാമ കൌസല്യാം ശോചന്തീം പ്രതിവക്ഷ്യതി. 21

| | | | |
|---|---|---|---|
| "രാമേണ സഹ | "ശ്രീരാമനോടൊന്നിച്ച് | ശോചന്തീം | പരിതപിച്ചുകൊണ്ടിരിക്കുന്നവളായ |
| നിൎയ്യാതഃ, | പോയശേഷം | കൌസല്യാം | കൌസല്യാദേവിയോട് |
| ഇഹ | ഇപ്പോൾ | കിം നാമ | എന്തുതന്നെയാണ് |
| രാമം വിനാ | ശ്രീരാമനില്ലാതെ | പ്രതിവക്ഷ്യതി? | പറയുക? |
| ആഗതഃ സൂതഃ | വന്നവനായ സുമന്ത്രർ, | | |

യഥാ ച മന്യേ ദുൎജ്ജീവമേവം ന സുകരം ധ്രുവം
ആച്ഛിദ്യ പുത്രേ നിൎയ്യാതേ കൌസല്യാ യത്ര ജീവതി. 22

| | | | |
|---|---|---|---|
| "കൌസല്യാ | "കൌസല്യാദേവി | ജീവതി; | ജീവിക്കുന്നു; |
| യത്ര, | യാതൊരു കാരണത്താൽ, | യഥാ ച | ഇപ്രകാരമാകയാൽ, |
| പുത്രേ | പുത്രൻ | ദുൎജ്ജീവം | പാഴായ ജീവൻ |
| നിൎയ്യാതേ, | പോയശേഷവും, | ധ്രുവം | നിശ്ചയമായും |
| ആച്ഛിദ്യ | വിചാരിക്കാതെ | സുകരം ന | ഒഴിക്കത്തക്കതല്ലെന്ന് |
| ഏവം | ഇപ്രകാരവും | മന്യേ." | ഞാൻ വിചാരിക്കുന്നു." |

സത്യരൂപം തു തദ്വാക്യം രാജസ്ത്രീണാം നിശാമയൻ
പ്രദീപ്ത ഇവ ശോകേന വിവേശ സഹസാ ഗൃഹം. 23

| | | | |
|---|---|---|---|
| രാജസ്ത്രീണാം | രാജ്ഞിമാരുടെ | പ്രദീപ്തഃ ഇവ, | ദഹിപ്പിക്കപ്പെട്ടപോലെയിരുന്ന അദ്ദേഹം, |
| സത്യരൂപം | മനോഭാവത്തെ വെളിപ്പെടുത്തുന്ന | സഹസാ | കഷ്ടപ്പെട്ട് |
| തത് വാക്യം | ആ വാക്യത്തെ | ഗൃഹം | അരമനയ്ക്കകം |
| നിശാമയൻ തു | കേട്ടുംകൊണ്ടുതന്നെ | വിവേശ. | പ്രവേശിച്ചു. |
| ശോകേന | ശോകത്താൽ | | |

സ പ്രവിശ്യാഷ്ടമീം കക്ഷ്യാം രാജാനം ദീനമാതുരം
പുത്രശോകപരിദ്യൂനമപശ്യത് പാണ്ഡുരേ ഗൃഹേ. 24

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | രാജാനം | മഹാരാജാവിനെ |
| പാണ്ഡുരേ | വെണ്മയുള്ള | ആതുരം | ആർത്തനായി |
| ഗൃഹേ | അരമനയിൽ | ദീനം | പീഡിതനായി |
| അഷ്ടമീം | എട്ടാമത്തെ | പുത്രശോക- | പുത്രശോകത്താൽ |
| കക്ഷ്യാം | കെട്ടിൽ | പരിദ്യൂനം | വാടുന്നവനായി, |
| പ്രവിശ്യ, | പ്രവേശിച്ച്, | അപശ്യത്. | കണ്ടു. |

അഭിഗമ്യ തമാസീനം നരേന്ദ്രമഭിവാദ്യ ച
സുമന്ത്രോ രാമവചനം യഥോക്തം പ്രത്യവേദയത്. 25

| | | | |
|---|---|---|---|
| സുമന്ത്രഃ | സുമന്ത്രർ | അഭിവാദ്യ | വന്ദിച്ചുശേഷം |
| ആസീനം | വീററിരുന്നവനായ | രാമവചനം | ശ്രീരാമവചനത്തെ |
| തം നരേന്ദ്രം | ആ നരേന്ദ്രനെ | യഥോക്തം | പറഞ്ഞയച്ചപോലെ |
| അഭിഗമ്യ ച, | സമീപിച്ച്, | പ്രത്യവേദയത്. | കേൾപ്പിച്ചു. [തന്നെ |

സ തൂഷ്ണീമേവ തച്ഛ്രുത്വാ രാജാ വിഭ്രാന്തചേതനഃ
മൂർച്ഛിതോ ന്യപതദ്ഭൂമൌ രാമശോകാഭിപീഡിതഃ. 26

| | | | |
|---|---|---|---|
| സഃ രാജാ | ആ മഹാരാജാവ് | രാമശോകാഭി- | ശ്രീരാമനെ ചിന്തിച്ച് |
| തത് | അതിനെ | പീഡിതഃ, | മുമ്പേതിലും അധികം |
| തൂഷ്ണീം ഏവ | മൌനമായിത്തന്നെ | | പീഡിക്കപ്പെട്ടവനായി· |
| ശ്രുത്വാ, | ചെവിക്കൊണ്ട്, | മൂർച്ഛിതഃ | മൂർച്ഛിച്ച് |
| വിഭ്രാന്ത- ചേതനഃ | ചിത്തം തളർന്നവനായി | ഭൂമൌ | ഭൂമിയിൽ |
| | | ന്യപതത്. | വീണു. |

തതോഽന്തഃപുരമാവിദ്ധം മൂർച്ഛിതേ പൃഥിവീപതൌ
ഉദ്ധൃത്യ ബാഹൂ ചുക്രോശ നൃപതൌ പതിതേ ക്ഷിതൌ. 27

| | | | |
|---|---|---|---|
| തതഃ | ആ സമയം | അന്തഃപുരം | അന്തഃപുരവാസികൾ |
| പൃഥിവീപതൌ | ഭൂപാലനായ | ബാഹൂ | കൈകൾ |
| നൃപതൌ | മഹാരാജാവ് | ഉദ്ധൃത്യ | ഉയർത്തിക്കൊണ്ട് |
| മൂർച്ഛിതേ | മൂർച്ഛിച്ച് | ആവിദ്ധം | നെഞ്ചുപിളക്കുമാറ് |
| ക്ഷിതൌ | ഭൂമിയിൽ | ചുക്രോശ. | നിലവിളികൂട്ടി. |
| പതിതേ. | വീണപ്പോൾ, | | |

സുമിത്രയാ തു സഹിതാ കൌസല്യാ പതിതം പതിം
ഉത്ഥാപയാമാസ തദാ വചനം ചേദമബ്രവീത്. 28

| | | | |
|---|---|---|---|
| കൌസല്യാ | കൌസല്യാദേവി | ഉത്ഥാപയാമാസ; | താങ്ങിയെടുത്തു ; |
| സുമിത്രയാ | സുമിത്രാദേവിയോടും | തദാ | ആ സമയം |
| സഹിതാ, | കൂടി, | ഇദം | ഇങ്ങിനെ |
| പതിതം തു | നിലത്തുവീണുകിടന്നി | വചനം ച | വാക്യത്തേയും |
| പതിം | ഭർത്താവിനെ [രുന്ന | അബ്രവീത്. | പറഞ്ഞു. |

ഇമം തസ്യ മഹാഭാഗ ദൃതം ദുഷ്കരകാരിണഃ
വനവാസാദനുപ്രാപ്തം കസ്മാന്ന പ്രതിഭാഷസേ. 29

| | | | |
|---|---|---|---|
| "മഹാഭാഗ! | "പുണ്യാത്മാവേ! | ദൃതം | വർത്തമാനത്തെ കൊ |
| ദുഷ്കരകാരിണഃ | കഠിനപ്രവൃത്തിചെയ്യുന്നവനായ | അനുപ്രാപ്തം | ണ്ടുവന്നിരിക്കുന്നവ |
| | | ഇമം | ഇദ്ദേഹത്തോട് [നായ |
| തസ്യ | ആ ശ്രീരാമന്റെ | കസ്മാത് | എന്താണ് |
| വനവാസാത് | വനവാസത്തിൽനിന്നുള്ള | പ്രതിഭാഷസേ ന? | ഒന്നും പറയാതിരിക്കുന്നത്? |

അദ്യേമമനയം കൃത്വാ വ്യപത്രപസി രാഘവ
ഉത്തിഷ്ഠ സുകൃതം തേഽസ്തു ശോകേ ന സ്യാത്സഹായതാ. 30

| | | | |
|---|---|---|---|
| "രാഘവ! | "രഘുകുലോത്തംസ! | ഉത്തിഷ്ഠ; | ഉണർന്നാലും; |
| അദ്യ | ഇപ്പോൾ | തേ | നിന്തിരുവടിക്ക് |
| ഇമം | ഇതിനെ | സുകൃതം അസ്തു; | നന്മയുണ്ടാകട്ടെ; |
| അനയം | ദുർഭാഗ്യമായി | ശോകേ | ദുഃഖത്തിന്റെ സംഗതിയിൽ |
| കൃത്വാ, | കരുതി, | സഹായതാ | നിവൃത്തിയെന്നുള്ളത് |
| വ്യപത്രപസി; | നിന്തിരുവടി മുഖത്തെ മറച്ചുകൊണ്ടിരിക്കുന്നു; | സ്യാത് ന. | ഉണ്ടാകുവാൻ പ്രയാസംതന്നെ. |

ദേവ യസ്യാ ഭയാദ്രാമം നാനുപൃച്ഛസി സാരഥിം
നേഹ തിഷ്ഠതി കൈകേയീ വിസ്രബ്ധം പ്രതിഭാഷ്യതാം. 31

| | | | |
|---|---|---|---|
| "ദേവ! | "നാഥ! | അനുപൃച്ഛസി ന, | ചോദിക്കാതിരിക്കുന്നു |
| യസ്യാഃ | യാതൊരുവൾ വക്കൽനിന്നുള്ള | കൈകേയീ | ആ കൈകേയി [വൊ, |
| | | ഇഹ | ഇവിടെ |
| ഭയാത്, | ഭയത്താൽ, | തിഷ്ഠതി ന; | ഇല്ല; |
| സാരഥിം | സാരഥിയോട് | വിസ്രബ്ധം | ധൈര്യമായി |
| രാമം | ശ്രീരാമനെക്കുറിച്ച് | പ്രതിഭാഷ്യതാം." | ചോദിച്ചുകൊൾക." |

സാ തഥോക്ത്വാ മഹാരാജം കൌസല്യാ ശോകലാലസാ
ധരണ്യാം നിപപാതാശു ബാഷ്പവിപ്ലുതഭാഷിണീ. 32

| | | | |
|---|---|---|---|
| ശോകലാലസാ | ശോകാക്രാന്തയും | മഹാരാജം | മഹാരാജാവിനോടായി |
| ബാഷ്പവിപ്ലുതഭാഷിണീ | കണ്ണീർ വാർത്തുകൊണ്ടു തേങ്ങിയുരചെയ്യുന്നവളുമായ | തഥാ ഉക്ത്വാ, | ഇത്രയും പറഞ്ഞ്, |
| | | ധരണ്യാം | നിലത്ത് |
| | | ആശു | പെട്ടെന്ന് |
| സാ കൌസല്യാ | ആ കൌസല്യാദേവി | നിപപാത. | പതിച്ചു. |

ഏവം വിലപതീം ദൃഷ്ട്വാ കൌസല്യാം പതിതാം ഭുവി
പതിം ചാവേക്ഷ്യ താഃ സൎവ്വാഃ സുസ്വരം രുരുദുഃ സ്ത്രിയഃ. 33

| | | | |
|---|---|---|---|
| താഃ | ആ | ഏവം | ഇപ്രകാരം |
| സ്ത്രിയഃ | രാജ്ഞിമാർ | വിലപതീം | പ്രലപിച്ചുകൊണ്ട് |
| സൎവ്വാഃ, | എല്ലാവരും, | ഭുവി പതിതാം | നിലത്ത് പതിച്ചവ |
| പതിം ച | ഭൎത്താവിനേയും | ദൃഷ്ട്വാ, | കണ്ട്, [ളായും |
| അവേക്ഷ്യ, | നോക്കി, | സുസ്വരം | ഉച്ചത്തിൽ |
| കൌസല്യാം | കൌസല്യാദേവിയേയും | രുരുദുഃ. | മുറവിളികൂട്ടി. |

തതസ്തമന്തഃപുരനാദമുത്ഥിതം
സമീക്ഷ്യ വൃദ്ധാസ്തരുണാശ്ച മാനവാഃ
സ്ത്രിയശ്ച സൎവ്വാ രുരുദുഃ സമന്തതഃ
പുരം തദാऽऽസീത് പുനരേവ വിഹ്വലം. 34

| | | | |
|---|---|---|---|
| തതഃ | ആ സമയം | സ്ത്രിയഃ | സ്ത്രീകളും |
| ഉത്ഥിതം | പൊങ്ങിയ | സൎവ്വാഃ ച | എല്ലാവരും ഒന്നിച്ച് |
| തം | ആ | രുരുദുഃ; | രോദനംചെയ്തു; |
| അന്തഃപുരനാദം | അന്തഃപുരത്തിൽനിന്നുണ്ടായ മുറവിളി | തദാ | അപ്പോൾ |
| | | പുരം | നഗരം |
| സമീക്ഷ്യ, | കേട്ട്, | സമന്തതഃ | മുഴുവനും |
| വൃദ്ധാഃ | വയോധികന്മാരും | പുനഃ ഏവ | മുമ്പേതിലുമധികമായി |
| തരുണാഃ ച | യുവാക്കന്മാരുമായ | വിഹ്വലം | കലങ്ങിയതായി |
| മാനവാഃ | പുരുഷന്മാരും | ആസീത്. | തീൎന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
സപ്തപഞ്ചാശഃ സൎഗ്ഗഃ = അമ്പത്തേഴാംസൎഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 4672; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2317.



## അഷ്ടപഞ്ചാശഃ സൎഗ്ഗഃ = അമ്പത്തെട്ടാം സൎഗ്ഗം.

[ശ്രീരാമസന്ദേശകഥനം = ശ്രീരാമൻ പറഞ്ഞയച്ചിതിനെ കേൾപ്പിക്കുന്നത്.]

പ്രത്യാശ്വസ്തോ യദാ രാജാ മോഹാത് പ്രത്യാഗതഃ പുനഃ
അഥാജുഹാവ തം സൂതം രാമവൃത്താന്തകാരണാത്. 1

| | | | |
|---|---|---|---|
| രാജാ | മഹാരാജാവ് | പ്രത്യാഗതഃ, | തെളിഞ്ഞെഴുന്നേററു |
| പ്രത്യാശ്വസ്തഃ, | ഉപചരിക്കപ്പെട്ടവനായി | അഥ | അപ്പോൾ [വോ, |
| മോഹാത് | മോഹാലസ്യത്തിൽനിന്നും | രാമവൃത്താന്തകാരണാത് | ശ്രീരാമൻെറ തത്കാലവൎത്തമാനങ്ങളെ അറിവാനാഗ്രഹിച്ച് |
| പുനഃ | വീണ്ടും | തം സൂതം | ആ സാരഥിയെ |
| യദാ | എപ്പോൾ | ആജുഹാവ. | വിളിച്ചു. |

അഥ സൂതോ മഹാരാജം കൃതാഞ്ജലിരുപസ്ഥിതഃ
രാമമേവാനുശോചന്തം ദുഃഖശോകസമന്വിതം 2
വൃദ്ധം പരമസന്തപ്തം നവഗ്രഹമിവ ദ്വിപം
വിനിശ്വസന്തം ധ്യായന്തമസ്വസ്ഥമിവ കുഞ്ജരം. 3

| | | | |
|---|---|---|---|
| അഥ | അപ്പോൾ | നവഗ്രഹം | പുതിയതായി പിടിക്കപ്പെട്ട |
| സൂതഃ, | സുമന്ത്രർ, | ദ്വിപം ഇവ | ആനപോലെയും |
| രാമം ഏവ | ശ്രീരാമനെത്തന്നെ | അസ്വസ്ഥം | രോഗത്താൽ പീഡിക്കപ്പെട്ട |
| ധ്യായന്തം | ചിന്തിച്ചുകൊണ്ടിരിക്കുന്നവനായി | കുഞ്ജരം ഇവ | ഗജംപോലെയും |
| അനുശോചന്തം | പരിതപിക്കുന്നവനായി | വിനിശ്വസന്തം | ദീർഘമായി നിശ്വസിക്കുന്നവനായ |
| ദുഃഖശോകസമന്വിതം | ദുഃഖംമൂലം പീഡിക്കപ്പെട്ടവനായി | മഹാരാജം | മഹാരാജാവിനോടായി |
| വൃദ്ധം | വൃദ്ധനായി | കൃതാഞ്ജലിഃ | അഞ്ജലികൂപ്പിക്കൊണ്ട് |
| പരമസന്തപ്തം | ഏററം തളൎന്നവനായി | ഉപസ്ഥിതഃ. | അടുത്തുവന്ന് കാത്തുനിന്നു. |

രാജാ തു രജസാ ധ്വസ്താംഗം സമുപസ്ഥിതം
അശ്രുപൂൎണ്ണമുഖം ദീനമുവാച പരമാൎത്തവത്. 4

| | | | |
|---|---|---|---|
| രാജാ | മഹാരാജാവ്, | അശ്രുപൂൎണ്ണമുഖം | കണ്ണീരോലുന്ന മുഖത്തോടുകൂടിയവനായി |
| രജസാ ധ്വസ്താംഗം | ദേഹമെല്ലാം പൊടികൊണ്ട് ആക്കപ്പെട്ടവനായി | സമുപസ്ഥിതം തു | മുമ്പിൽ നില്ക്കുന്നവനായ ആ സുമന്ത്രരോടായി |
| ധൂതം | തന്റെ ശരീരത്തെക്കുറിച്ചുതന്നെ ഓൎക്കാത്തവനായി | പരമാൎത്തവത് | ദുഃഖത്തെ പ്രത്യക്ഷീകരിക്കുന്നതായ് ഇങ്ങിനെ |
| ദീനം, | ഏറെദുഃഖിതനായി, | ഉവാച. | ചോദ്യംചെയ്തു. |

ക്വ നു വത്സ്യതി ധൎമ്മാത്മാ വൃക്ഷമൂലമുപാശ്രിതഃ
സോഽത്യന്തസുഖിതഃ സൂത കിമശിഷ്യതി രാഘവഃ. 5

| | | | |
|---|---|---|---|
| "സൂത! | "സുമന്ത്രരേ! | അത്യന്തസുഖിതഃ | ഏററവും സുഖമായികഴിഞ്ഞുകൂടിയ |
| ധൎമ്മാത്മാ | ധൎമ്മാത്മാവായ രാമൻ | സഃ | ആ |
| വൃക്ഷമൂലം | വൃക്ഷമൂലത്തെ | രാഘവഃ | രാഘവൻ |
| ഉപാശ്രിതഃ | ആശ്രയിച്ചവനായി | കിം | എന്തിനെയാണ് |
| ക്വ നു | എവിടെയാണ് | അശിഷ്യതി? | ഭക്ഷിക്കുന്നത്? |
| വത്സ്യതി? | വസിക്കുന്നത്? | | |

ദുഃഖസ്യാനുചിതോ ദുഃഖം സുമന്ത്ര ശയനോചിതഃ
ഭൂമിപാലാത്മജോ ഭൂമൌ ശേതേ കഥമനാഥവത്. 6

| | |
|---|---|
| "സുമന്ത്ര ! | "സുമന്ത്രരേ ! |
| ദുഃഖസ്യ | ദുഃഖം അനുഭവിപ്പാൻ |
| അനുചിതഃ, | അൎഹതയില്ലാത്തവനും, |
| ശയനോചിതഃ | സൌഖ്യമുള്ള ശയനങ്ങൾക്ക് അൎഹതയുള്ളവനും, |
| ഭൂമിപാലാത്മജഃ, | ചക്രവൎത്തിക്ക് പുത്രനായി ജനിച്ചവനുമായ അവൻ, |
| അനാഥവത് | അനാഥനെപ്പോലെ |
| ഭൂമൌ | നിലത്ത് |
| ദുഃഖം | കഷ്ടപ്പെട്ട് |
| കഥം | എങ്ങിനെയാണ് |
| ശേതേ ? | കിടന്നുറങ്ങുക ? |

യം യാന്തമനുയാന്തി സ്മ പദാതിരഥകുഞ്ജരാഃ
സ വത്സ്യതി കഥം രാമോ വിജനം വനമാശ്രിതഃ. 7

| | |
|---|---|
| "യാന്തം | "വെളിയിൽ പുറപ്പെടുന്നവനായ |
| യം | യാതൊരുവനെ |
| പദാതിരഥകുഞ്ജരാഃ | കാലാൾപടയും, തേരും, ആനകളും |
| അനുയാന്തി സ്മ, | പിൻതുടൎന്നിരുന്നുവോ, |
| സഃ രാമഃ, | ആ ശ്രീരാമൻ, |
| വിജനം വനം | മനുഷ്യസഞ്ചാര ഹീനമായ വനത്തെ |
| ആശ്രിതഃ | പ്രാപിച്ചവനായി |
| കഥം | എങ്ങിനെ |
| വത്സ്യതി ? | വാസം ചെയ്യും ? |

വ്യാളൈൎമ്മൃഗൈരാചരിതം കൃഷ്ണസൎപ്പനിഷേവിതം
കഥം കുമാരൌ വൈദേഹ്യാ സാൎദ്ധം വനമുപസ്ഥിതൌ. 8

| | |
|---|---|
| "വ്യാളൈഃ മൃഗൈഃ | "ദുഷ്ടമൃഗങ്ങളാൽ |
| ആചരിതം | സഞ്ചരിക്കപ്പെട്ടതും |
| കൃഷ്ണസൎപ്പനിഷേവിതം | കടുംവിഷമാൎന്ന സൎപ്പങ്ങളുള്ളതും ആയ |
| വനം | വനത്തെ |
| കുമാരൌ | കുമാരന്മാർ രണ്ടുപേരും |
| വൈദേഹ്യാ സാൎദ്ധം | വൈദേഹിയോടുംകൂടി |
| കഥം | എങ്ങിനെയാണ് |
| ഉപസ്ഥിതൌ ? | പ്രാപിച്ചത് ? |

സുകുമാൎയ്യാ തപസ്വിന്യാ സുമന്ത്ര സഹ സീതയാ
രാജപുത്രൌ കഥം പാദൈരവരുഹ്യ രഥാദ്ഗതൌ. 9

| | |
|---|---|
| "സുമന്ത്ര ! | "സുമന്ത്രരേ ! |
| രാജപുത്രൌ | രാജകുമാരന്മാർ രണ്ടുപേരും |
| സുകുമാൎയ്യാ | സുകുമാരഗാത്രിയും |
| തപസ്വിന്യാ | പരിതപിക്കുന്നവളും ആയ |
| സീതയാ സഹ | സീതയോടുകൂടി |
| രഥാത് | തേരിൽനിന്ന് |
| അവരുഹ്യ | ഇറങ്ങി |
| കഥം | എങ്ങിനെയാണ് |
| പാദൈഃ | കാൽനടയായി |
| ഗതൌ ? | നടന്നുചെന്നത് ? |

സിദ്ധാർത്ഥഃ ഖലു സൂത തം യേന ദൃഷ്ടൌ മമാത്മജൌ
വനാന്തം പ്രവിശന്തൌ താവശ്വിനാവിവ മന്ദരം. 10

| | | | |
|---|---|---|---|
| "സൂത! | "സാരഥേ! | വനാന്തം | കാട്ടിൽ |
| അശ്വിനൌ | അശ്വിനീദേവകളെ | പ്രവിശന്തൌ, | പ്രവേശിക്കുന്നവരായി, |
| ഇവ | പോലെയുള്ള | ദൃഷ്ടൌ; | ഭവാനാൽ നേരിൽ കാണപ്പെട്ടു; |
| മമ | എന്റെ | | |
| ആത്മജൌ | പുത്രന്മാർ | യേന | ഇതിനാൽ |
| തൌ, | രണ്ടുപേരും, | തം ഖലു | അങ്ങുതന്നെയാണ് |
| മന്ദരം | തിങ്ങിവളൎന്നുള്ള | സിദ്ധാർത്ഥഃ. | ഭാഗ്യവാൻ. |

കിമുവാച വചഃ രാമഃ കിമുവാച ച ലക്ഷ്മണഃ
സുമന്ത്ര വനമാസാദ്യ കിമുവാച ച മൈഥിലീ. 11

| | | | |
|---|---|---|---|
| "സുമന്ത്ര! | "സുമന്ത്രരെ! | ലക്ഷ്മണഃ ച | ലക്ഷ്മണനും |
| വനം | വനത്തെ | കിം | എന്തു |
| ആസാദ്യ | പ്രാപിച്ച ശേഷം, | ഉവാച? | പറഞ്ഞു? |
| രാമഃ | ശ്രീരാമൻ | മൈഥിലീ ച | സീതയും |
| കിം വചഃ | എന്തു വാക്കാണ് | കിം | എന്തു |
| ഉവാച? | ഉരചെയ്തത്? | ഉവാച? | പറഞ്ഞു? |

ആസിതം ശയിതം ഭുക്തം സൂത രാമസ്യ കീർത്തയ
ജീവിഷ്യാമ്യഹമേതേന യയാതിരിവ സാധുഷു. 12

| | | | |
|---|---|---|---|
| "സൂത! | "സൂത! | കീർത്തയ; | വിവരമായി പറയുക; |
| രാമസ്യ | ശ്രീരാമന്റെ | ഏതേന | ഇതിനാൽ |
| ആസിതം | വാസസ്ഥലത്തെക്കുറിച്ചും, | അഹം | ഞാൻ |
| | | യയാതിഃ | യയാതി മഹാരാജാവ് |
| ശയിതം | ശയനസ്ഥലത്തെക്കുറിച്ചും, | സാധുഷു | പുണ്യാത്മാക്കളുടെ കൂട്ടത്തിൽ |
| ഭുക്തം | കാലം കഴിക്കുന്നതിനെക്കുറിച്ചും, | ഇവ | എന്നപോലെ |
| | | ജീവിഷ്യാമി." | കാലം കഴിക്കട്ടെ." |

[യയാതി മഹാരാജാവ് സ്വർഗ്ഗത്തിൽനിന്ന് പതിച്ചപ്പോൾ, ഞാൻ സജ്ജനങ്ങളുടെ ഇടയിൽ വീഴേണമെന്ന് പ്രാർത്ഥിക്കയും അങ്ങിനെ അവരുടെ ഇടയിൽ സത്കഥാകാലക്ഷേപം ചെയ്ത് വീണ്ടും സ്വർഗ്ഗം പ്രാപിക്കയും ചെയ്തു. അപ്രകാരം ഞാനും ശ്രീരാമസൽക്കഥയെ ശ്രവണംചെയ്ത് കാലയാപനം ചെയ്യാം. എന്നു താല്പര്യം].

ഇതി സൂതോ നരേന്ദ്രേണ ചോദിതഃ സജ്ജമാനയാ
ഉവാച വാചാ രാജാനം സ ബാഷ്പപരിരബ്ധയാ 13

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | സജ്ജമാനയാ | കണ്ഠത്തിൽ നിന്ന് പുറത്തേക്കുവരുന്നതും |
| നരേന്ദ്രേണ | മഹാരാജാവിനാൽ | | |
| ചോദിതഃ | ആജ്ഞാപിക്കപ്പെട്ട | ബാഷ്പ പരിരബ്ധയാ | കണ്ണുനീരിനാൽ തടയപ്പെട്ടതുമായ |
| സഃ | ആ | | |
| സൂതഃ, | സൂതൻ, | വാചാ | വാക്കുകൊണ്ട് |
| രാജാനം | മഹാരാജാവിനോടായി, | ഉവാച. | അറിയിച്ചു. |

അബ്രവീന്മാം മഹാരാജ ധൎമ്മമേവാനുപാലയൻ
അഞ്ജലിം രാഘവഃ കൃത്വാ ശിരസാഽഭിപ്രണമ്യ ച 14

| | |
|---|---|
| "മഹാരാജ! | "മഹാരാജാവേ! |
| രാഘവഃ | ശ്രീരാഘവൻ |
| ധൎമ്മം ഏവ | ധൎമ്മം ഒന്നിനെത്തന്നെ |
| അനുപാലയൻ, | സൎവ്വവുമായി കരുതിയവനായി |
| അഞ്ജലിം | നിന്തിരുവടിയെ ഓൎത്ത് |
| കൃത്വാ, | കൈകൾ കൂപ്പിക്കൊണ്ട്, |
| ശിരസാ | തലകുമ്പിട്ട് |
| അഭിപ്രണമ്യ ച, | നമസ്കരിച്ച്, |
| മാം | എന്നോടായി |
| അബ്രവീത്. | അരുളിച്ചെയ്തു. |

സൂത മദ്വചനാത്തസ്യ ദേവസ്യ വിദിതാത്മനഃ
ശിരസാ വന്ദനീയസ്യ വന്ദ്യേഥാ പാദൌ പുനഃ പുനഃ. 15

| | |
|---|---|
| "'സൂത! | "'സുമന്ത്രരേ! |
| തസ്യ | ആ |
| വിദിതാത്മനഃ | പുകഴേറിയവനും |
| വന്ദനീയസ്യ | പൂജാൎഹനുമായ |
| ദേവസ്യ | മഹാരാജാവിന്റെ |
| പാദൌ, | തിരുവടികൾ രണ്ടും, |
| മദ്വചനാത് | എന്റെ വചനപ്രകാരം |
| പുനഃ പുനഃ | വീണ്ടും വീണ്ടും |
| ശിരസാ | ശിരസ്സുകൊണ്ട് |
| വന്ദ്യേഥാ. | വന്ദിക്കപ്പെടേണ്ടവയാകുന്നു. |

സൎവ്വമന്തഃപുരം വാച്യം സൂത മദ്വചനാത്ത്വയാ
ആരോഗ്യമവിശേഷേണ യഥാൎഹമഭിവാദനം. 16

| | |
|---|---|
| "'സൂത! | "'സുമന്ത്രരേ! |
| മദ്വചനാത് | എന്റെ വാക്കായി |
| അന്തഃപുരം | അന്തഃപുരത്തിലുള്ള |
| സൎവ്വം | എല്ലാവരോടും |
| അവിശേഷേണ | വ്യത്യാസമില്ലാതെ |
| യഥാൎഹം | മുറപ്രകാരം |
| അഭിവാദനം | വന്ദനത്തേയും |
| ആരോഗ്യം | ആരോഗ്യത്തേയും |
| ത്വയാ | ഭവാനാൽ |
| വാച്യം. | പറയപ്പെടേണ്ടതാകുന്നു. |

മാതാ ച മമ കൌസല്യാ കുശലം ചാഭിവാദനം
അപ്രമാദം ച വക്തവ്യാ ബ്രൂയാശ്ചൈനാമിദം വചഃ. 17

| | |
|---|---|
| "'മമ | "'എന്റെ |
| മാതാ | മാതാവായ |
| കൌസല്യാ | കൌസല്യാദേവി, |
| കുശലം | ക്ഷേമത്തെയും |
| അഭിവാദനം ച | നമസ്കാരത്തെയും |
| വക്തവ്യാ; | അറിയിക്കപ്പെടേണ്ടവളാകുന്നു; |
| ഏനാം ച | ഇവളോടായിമാത്രം |
| ഇദം | ഈ |
| വചഃ ച | വാക്യത്തെയും |
| അപ്രമാദം | മറന്നുപോകാതെ തന്നെ |
| ബ്രൂയാഃ. | പറഞ്ഞറിയിച്ചാലും. |

ധൎമ്മനിത്യാ യഥാകാലമഗ്ന്യഗാരപരാ ഭവ
ദേവി ദേവസ്യ പാദൌ ച ദേവവത് പരിപാലയ. 18

| | |
|---|---|
| " 'ദേവി! | " 'മാതാവെ! |
| യഥാകാലം | വിധിക്കപ്പെട്ട കാലങ്ങളിൽ |
| അഗ്ന്യ- ഗാരപരാ | ഹോമാഗ്നി സൂക്ഷിച്ചിരിക്കുന്ന ഭവനത്തിൽ ശ്രദ്ധയോടുകൂടിയവളായി |
| ധൎമ്മനിത്യാ | ധൎമ്മനിഷ്ഠയോടുകൂടിയവളായി |
| ഭവ; | വൎത്തിച്ചാലും; |
| ദേവസ്യ | പിതാവിന്റെ |
| പാദൌ ച | തിരുവടികളേയും |
| ദേവവത് | ദൈവമെന്നു് |
| പരിപാലയ. | ആരാധിച്ചാലും |

അഭിമാനം ച മാനം ച ത്യക്ത്വാ വൎത്തസ്വ മാതൃഷു
അനു രാജാനമാൎയ്യാം ച കൈകേയീമംബ കാരയ. 19

| | |
|---|---|
| " 'അംബ! | " 'മാതാവെ! |
| മാതൃഷു | മററുള്ള മാതാക്കന്മാരുടെ സംഗതിയിൽ |
| മാനം ച | കോപത്തേയും |
| അഭിമാനം ച | തെററിദ്ധാരണയേയും |
| ത്യക്ത്വാ, | വെടിഞ്ഞു്, |
| വൎത്തസ്വ; | വൎത്തിച്ചാലും, |
| ആൎയ്യാം | ശ്രേഷ്ഠയായ (രാജ്ഞിയായ) |
| കൈകേയീം ച | കൈകേയീമാതാവിനേയും |
| രാജാനം | മഹാരാജാവിനെയും |
| അനു | അനുസരിച്ചു് |
| കാരയ. | നടന്നുവന്നാലും. |

കുമാരേ ഭരതേ വൃത്തിർവ്വൎത്തിതവ്യാ ച രാജവത്
അൎത്ഥജ്യേഷ്ഠാ ഹി രാജാനോ രാജധൎമ്മമനുസ്മര. 20

| | |
|---|---|
| " 'കുമാരേ | " 'കുമാരനായ |
| ഭരതേ | ഭരതങ്കൽ |
| വൃത്തിഃ | വൎത്തിക്കേണ്ടതു് |
| രാജവത് ച | രാജാവിന്റെയടുക്കൽ എന്നപോലെതന്നെ |
| വൎത്തിതവ്യാ; | കയ്ക്കൊള്ളേണ്ടതാണ്; |
| ഹി, | എന്തെന്നാൽ, |
| രാജാനഃ | രാജാക്കന്മാർ |
| അൎത്ഥജ്യേഷ്ഠാഃ | സൎവ്വകാൎയ്യങ്ങളിലും വലിയവരാണെന്നുള്ള |
| രാജധൎമ്മം | രാജനീതിയെ |
| അനുസ്മര. | ഓൎത്തുകൊണ്ടാലും.' |

ഭരതഃ കുശലം വാച്യോ വാച്യോ മദ്വചനേന ച
സൎവ്വാസ്വേവ യഥാന്യായം വൃത്തിം വൎത്തസ്വ മാതൃഷു 21

| | |
|---|---|
| " ഭരതഃ | " ഭരതൻ |
| കുശലം | ക്ഷേമവൎത്തമാനം |
| വാച്യഃ; | അരുൾചെയ്യപ്പെടേണ്ടവനാകുന്നു; |
| 'മാതൃഷു | 'മാതാക്കന്മാർ |
| സൎവ്വാസു | എല്ലാവരിലും |
| യഥാന്യായം ഏവ | ധൎമ്മപ്രകാരംതന്നെയുള്ള |
| വൃത്തിം | നടവടിയെ |
| വൎത്തസ്വ,' | അനുഷ്ഠിച്ചുവരിക,' |
| മദ്വചനേന ച | എന്നും, എന്റെ വാക്കായി |
| വാച്യഃ. | ഉരചെയ്യപ്പെടേണ്ടവനാകുന്നു. |

വക്തവ്യശ്ച മഹാബാഹുരിക്ഷ്വാകുകുലനന്ദനഃ
പിതരം യൌവരാജ്യസ്ഥോ രാജ്യസ്ഥമനുപാലയ. 22

| | |
|---|---|
| " 'ഇക്ഷ്വാകുകുലനന്ദനഃ | " 'ഇക്ഷ്വാകുകുലത്തിന്ന് കീൎത്തിയുണ്ടാക്കുന്നവനും |
| മഹാബാഹുഃ | മഹാബാഹുവുമായ ഭവാൻ |
| യൌവരാജ്യസ്ഥഃ | യുവരാജാവായി വൎത്തിച്ചുകൊണ്ടു് |
| രാജ്യസ്ഥം | മഹാരാജാവായിരിക്കുന്ന |
| പിതരം | പിതാവിന്ന് |
| അനുപാലയ | കീഴ്പെട്ടവനായി വൎത്തിക്കേണ്ടതാണ്' |
| ച | എന്നും, |
| വക്തവ്യഃ. | ബോധിപ്പിക്കപ്പെടേണ്ടവനാകുന്നു. |

അതിക്രാന്തവയാ രാജാ മാ സ്മൈനം ത്വമുപാരുധഃ
കുമാരരാജ്യേ ജീവത്വം തസ്യൈവാജ്ഞാ പ്രവൎത്തതാം. 23

| | |
|---|---|
| " 'രാജാ | " 'മഹാരാജാവ് |
| അതിക്രാന്തവയാഃ ; | പ്രായംചെന്നവൻ ; |
| ത്വം | ഭവാൻ |
| ഏനം | ഇദ്ദേഹത്തിന്ന് |
| ഉപാരുധഃ മാ സ്മ ; | വിരോധമായിനടക്കരുത് ; |
| ത്വം | ഭവാൻ |
| കുമാരരാജ്യേ | യുവരാജ്യാധികാരത്തിൽ |
| ജീവ ; | കാലംകഴിക്കുക ; |
| തസ്യ | അദ്ദേഹത്തിന്റെ |
| ആജ്ഞാ ഏവ | ആജ്ഞയെത്തന്നെ |
| പ്രവൎത്തതാം.' | നടത്തുക.' |

അബ്രവീച്ചാപി മാം ഭൂയോ ഭൃശമശ്രൂണി വൎത്തയൻ
മാതേവ മമ മാതാ തേ ദ്രഷ്ടവ്യാ പുത്രഗൎദ്ധിനീ. 24

| | |
|---|---|
| " ഭൃശം | " ഏറെ |
| അശ്രൂണി | അശ്രുക്കൾ |
| വൎത്തയൻ ച, | വാൎത്തുകൊണ്ടിരുന്ന അദ്ദേഹം, |
| ഭൂയഃ അപി | ഇനിയും ഇപ്രകാരവും |
| മാം | എന്നോടായി |
| അബ്രവീത് ; | അരുളിച്ചെയ്തു ; |
| 'പുത്രഗൎദ്ധിനി | 'പുത്രവാത്സല്യവതിയായ |
| മമ | എന്റെ |
| മാതാ | മാതാവ് |
| തേ | ഭവാന്റെ |
| മാതാ ഇവ | സ്വന്തം അമ്മയെന്നപോലെ |
| ദ്രഷ്ടവ്യാ.' | കരുതപ്പെടേണ്ടവളാകുന്നു.' |

ഇത്യേവം മാം മഹാരാജ ബ്രുവന്നേവ മഹായശാഃ
രാമോ രാജീവതാമ്രാക്ഷോ ഭൃശമശ്രൂണ്യവൎത്തയത്. 25

| | |
|---|---|
| " മഹാരാജ ! | " മഹാരാജാവേ ! |
| മഹായശാഃ | മഹാകീൎത്തിശാലിയും |
| രാജീവതാമ്രാക്ഷഃ | ചെന്താമരാക്ഷനുമായ |
| രാമഃ | ശ്രീരാമൻ |
| മാം | എന്നോട് |
| ഇതി ഏവം | ഇപ്രകാരമെല്ലാം |
| ബ്രുവൻ ഏവ | പറഞ്ഞുകൊണ്ടുതന്നെ |
| അശ്രൂണി | അശ്രുക്കളെ |
| ഭൃശം | അധികമായി |
| അവൎത്തയത്. | വാൎത്തു. |

ലക്ഷ്മണസ്തു സുസംക്രുദ്ധോ നിശ്വസൻ വാക്യമബ്രവീത്
കേനായമപരാധേന രാജപുത്രോ വിവാസിതഃ 26

| | |
|---|---|
| "ലക്ഷ്മണഃ തു | "ലക്ഷ്മണനാകട്ടെ |
| സുസംക്രുദ്ധഃ | ഏറെ കോപത്തോടെ |
| നിശ്വസൻ | നിശ്വസിച്ചുകൊണ്ടു് |
| വാക്യം | ഈ വാക്യത്തെ |
| അബ്രവീത്; | ഉരചെയ്തു; |
| 'അയം | 'ഈ |
| രാജപുത്രഃ | ചക്രവൎത്തികുമാരനായ രാമൻ |
| കേന | എന്തു |
| അപരാധേന | കുററത്താലാണു് |
| വിവാസിതഃ? | നാട്ടിൽനിന്നു് പറഞ്ഞയക്കപ്പെട്ടതു്? |

രാജ്ഞാ തു ഖലു കൈകേയ്യാ ലഘു ത്വാശ്രിത്യ ശാസനം
കൃതം കാൎയ്യമകാൎയ്യം വാ വയം യേനാഭിപീഡിതാഃ. 27

| | |
|---|---|
| "'രാജ്ഞാ | "'മഹാരാജാവിനാൽ, |
| കൈകേയ്യാഃ തു | കൈകേയീമാതാവിന്നു മാത്രം |
| ലഘു | ഇഷ്ടമായിരിക്കുന്ന |
| ശാസനം | രാജശാസനത്തെ |
| ആശ്രിത്യ | തീൎച്ചയാക്കി വിധിച്ചു് |
| കൃതം, | നൽകപ്പെട്ടതു്, |
| കാൎയ്യം | ന്യായമായാലും |
| അകാൎയ്യം വാ, | അന്യായമായാലുംശരി, |
| യേന തു | എപ്രകാരവും അതിനാൽ |
| വയം | ഞങ്ങൾ |
| അഭിപീഡിതാഃ ഖലു | പീഡിക്കപ്പെട്ടവരായിത്തീൎന്നുവല്ലോ! |

യദി പ്രവ്രാജിതോ രാമോ ലോഭകാരണകാരിതം
വരദാനനിമിത്തം വാ സൎവ്വഥാ ദുഷ്കൃതം കൃതം. 28

| | |
|---|---|
| "'രാമഃ | "'ശ്രീരാമൻ |
| പ്രവ്രാജിതഃ | തുരത്തപ്പെട്ടു |
| യദി, | എന്നതുകൊണ്ടു്, |
| ലോഭകാരണകാരിതം | അത്യാഗ്രഹത്താലുണ്ടായതുതന്നെയാകട്ടെ, |
| വരദാനനിമിത്തം വാ | വരദാനവ്യാജത്താൽ നേൎന്നതുതന്നെയാകട്ടെ |
| കൃതം | ചെയ്യപ്പെട്ടതായ ഈ കൃത്യം |
| സൎവ്വഥാ | സൎവ്വപ്രകാരത്തിലും |
| ദുഷ്കൃതം. | അനീതിയായതുതന്നെ. |

ഇദം താവദ്യഥാകാമമീശ്വരസ്യ കൃതേ കൃതം
രാമസ്യ തു പരിത്യാഗേ ന ഹേതുമുപലക്ഷയേ. 29

| | |
|---|---|
| "'ഈശ്വരസ്യ | "'സൎവ്വകുശലനായ |
| രാമസ്യ | ശ്രീരാമന്നു് |
| കൃതേ | കല്പിച്ചതായ |
| പരിത്യാഗേ | നാടുകടത്തലിൽ |
| ഹേതും തു | യാതൊരു കാരണത്തേയും |
| ന ഉപലക്ഷയേ; | ഞാൻ കാണുന്നില്ല; |
| ഇദം | ഈ |
| കൃതം | ചെയ്തതു് |
| യഥാകാമം താവത്. | താന്തോന്നിത്തം ഒന്നു മാത്രമാണു്. |

അസമീക്ഷ്യ സമാരബ്ധം വിരുദ്ധം ബുദ്ധിലാഘവാത്
ജനയിഷ്യതി സംക്രോശം രാഘവസ്യ വിവാസനം. 30

| | | | |
|---|---|---|---|
| "'വിരുദ്ധം | "'അന്യായപ്രവൃത്തിയെന്ന് | രാഘവസ്യ | ശ്രീരാമന്റെ |
| അസമീക്ഷ്യ, | ആലോചനയില്ലാതെ, | വിവാസനം, | രാജ്യഭ്രംശമെന്നത്, |
| ബുദ്ധി-ലാഘവാത് | തത്കാലബുദ്ധികൊണ്ട് | സംക്രോശം | ഇഹത്തിലും പരത്തിലും ദുഃഖത്തെ |
| സമാരബ്ധം | നിശ്ചയിക്കപ്പെട്ടതായ | ജനയിഷ്യതി. | വിളയിക്കുവാൻ പോകുന്നു. |

അഹം താവന്മഹാരാജേ പിതൃത്വം നോപലക്ഷയേ
ഭ്രാതാ ഭർത്താ ച ബന്ധുശ്ച പിതാ ച മമ രാഘവഃ 31

| | | | |
|---|---|---|---|
| "'താവത് | "'ആയത്തുകൊണ്ട്, | പിതാ | പിതാവും |
| അഹം | ഞാൻ | ഭർത്താ ച | സ്വാമിയും |
| മഹാരാജേ | മഹാരാജാവിങ്കൽ | ഭ്രാതാ | സഹോദരനും |
| പിതൃത്വം | പിതാവെന്നുള്ള ഭാവത്തെ | ബന്ധുഃ ച | ആപന്നിവാരകനും, എല്ലാം |
| ഉപലക്ഷയേ ന; | കാണുന്നില്ല; | രാഘവഃ ച. | ശ്രീരാമനൊരുവൻ മാത്രമാകുന്നു. |
| മമ | എനിക്ക് | | |

സർവ്വലോകപ്രിയം ത്യക്ത്വാ സർവ്വലോകഹിതേ രതം
സർവ്വലോകോഽനുരജ്യേത കഥം ത്വാഽനേന കർമ്മണാ. 32

| | | | |
|---|---|---|---|
| "'സർവ്വലോക-ഹിതേ | "'സർവ്വലോകത്തിനുമുള്ള നന്മയിൽ | അനേന കർമ്മണാ | ഈ പ്രവൃത്തികാരണം |
| രതം | താല്പര്യമുള്ളവനും | ത്വാ | നിന്തിരുവടിയെ |
| സർവ്വലോക-പ്രിയം | ലോകത്തിൽ എല്ലാവർക്കും അഭിരാമനും ആയുള്ളവനെ | സർവ്വലോകഃ | ലോകത്തിലേതൊരുവനും |
| | | കഥം | എപ്രകാരമാണ് |
| ത്യക്ത്വാ, | ഉപേക്ഷിച്ച് | അനുരജ്യേത ? | അനുസരിക്കുക ? |

സർവ്വപ്രജാഭിരാമം ഹി രാമം പ്രവ്രാജ്യ ധാർമ്മികം
സർവ്വലോകം വിരുദ്ധ്യേമം കഥം രാജാ ഭവിഷ്യതി. 33

| | | | |
|---|---|---|---|
| "'സർവ്വ-പ്രജാഭിരാമം | "'ലോകരെയെല്ലാം ആനന്ദിപ്പിക്കുന്നവനും | സർവ്വലോകം | ലോകത്തിലുള്ള എല്ലാവരേയും |
| ധാർമ്മികം | ധാർമ്മികനും ആയ | വിരുദ്ധ്യ, | വിരോധികളാക്കിയ ശേഷം |
| രാമം | ശ്രീരാമനെ | | |
| പ്രവ്രാജ്യ | നാടുകടത്തി | കഥം | എങ്ങിനെയാണ് |
| ഹി | അക്കാരണത്താൽ | രാജാ | രാജാവായി |
| ഇമം | ഈ | ഭവിഷ്യതി ?' | വർത്തിക്കുക ? |

ജാനകീ തു മഹാരാജ നിശ്വസന്തീ മനസ്വിനീ
ഭൂതോപഹതചിത്തേവ വിഷ്ഠിതാ വിസ്മൃതാ സ്ഥിതാ. 34

| | | | |
|---|---|---|---|
| "മഹാരാജ! | "മഹാരാജാവേ! | വിഷ്ഠിതാ | ഭ്രമിച്ചവളായി |
| മനസ്വിനീ | ഉത്കൃഷ്ടയായ | നിശ്വസന്തീ | ദീൎഘമായി നിശ്വസി ക്കുന്നവളായി |
| ജാനകീ തു | ജാനകീദേവിയാകട്ടെ | | |
| ഭൂതോപഹത- ചിത്താ ഇവ | ഭൂതബാധയേററപോ ലെയുള്ള ചിത്തത്തോ ടുകൂടിയവളായി | വിസ്മൃതാ | സ്മരണയററവളായി |
| | | സ്ഥിതാ. | വെറുതെനിന്നുപോയി. |

അദൃഷ്ടപൂൎവ്വവ്യസനാ രാജപുത്രീ യശസ്വിനീ
തേന ദുഃഖേന രുദതീ നൈവ മാം കിഞ്ചിദബ്രവീത്. 35

| | | | |
|---|---|---|---|
| "അദൃഷ്ടപൂൎവ്വ- വ്യസനാ | "ഇതേവരെ ദുഃഖമെ ന്തെന്നറിയാത്തവളും | തേന ദുഃഖേന | ആ ദുഃഖംമൂലം |
| രാജപുത്രീ, | മഹാരാജകുമാരിയും | രുദതീ ഏവ | രോദനംചെയ്യുന്നവളാ യ്തന്നെ |
| യശസ്വിനീ, | കീൎത്തിശാലിനിയും ആ യ അവൾ, | മാം | എന്നോട് |
| | | കിഞ്ചിത് | യാതൊന്നും |
| | | അബ്രവീത് ന. | അരുളിച്ചെയ്തതേയില്ല. |

ഉദ്വീക്ഷമാണാ ഭൎത്താരം മുഖേന പരിശുഷ്യതാ
മുമോച സഹസാ ബാഷ്പം മാം പ്രയാന്തമുദീക്ഷ്യ സാ. 36

| | | | |
|---|---|---|---|
| "സാ | "അവൾ | മാം | എന്നെ |
| ഭൎത്താരം | ഭൎത്താവിനെ | പ്രയാന്തം | യാത്രപുറപ്പെട്ടവനായി |
| പരിശുഷ്യതാ | വാടിയ | ഉദീക്ഷ്യ, | കണ്ടു്, |
| മുഖേന | മുഖത്തോടുകൂടി | സഹസാ | താനറിയാതെതന്നെ |
| ഉദ്വീക്ഷമാണാ, | നോക്കുന്നവളായി, | ബാഷ്പം മുമോച. | കണ്ണീർ പൊഴിച്ചു. |

തഥൈവ രാമോഽശ്രുമുഖഃ കൃതാഞ്ജലിഃ
സ്ഥിതോഽഭവല്ലക്ഷ്മണബാഹുപാലിതഃ
തഥൈവ സീതാ രുദതീ തപസ്വിനി
നിരീക്ഷതേ രാജരഥം തഥൈവ മാം. 37

| | | | |
|---|---|---|---|
| ലക്ഷ്മണ- ബാഹുപാലിതഃ | ലക്ഷ്മണനാൽ ശുശ്രൂ ഷിക്കപ്പെടുന്നവനായ | തപസ്വിനീ | ദുഃഖിതയായ |
| രാമഃ | ശ്രീരാമൻ | സീതാ | സീതാദേവിയും |
| കൃതാഞ്ജലിഃ | അഞ്ജലിഹസ്തനായി | തഥാ ഏവ | അപ്രകാരംതന്നെ |
| തഥാ ഏവ | നിന്ന നിലയിൽതന്നെ | രുദതീ ഏവ | കരഞ്ഞുകൊണ്ടുതന്നെ, |
| അശ്രുമുഖഃ സ്ഥിതഃ അഭവത്; | കണ്ണീരൊലുന്ന തിരു മുഖത്തോടുകൂടിയവ നായി നിന്നുപോയി; | രാജരഥം | രാജരഥത്തെയും |
| | | മാം തഥാ | എന്നെയും |
| | | നിരീക്ഷതേ. | നോക്കിക്കൊണ്ടുനിന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
അഷ്ടപഞ്ചാശഃ സൎഗ്ഗഃ = അമ്പത്തെട്ടാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 4709; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2354.



# ഏകോനഷഷ്ടിതമഃ സർഗ്ഗഃ = അമ്പത്തൊമ്പതാംസർഗ്ഗം.

[ദശരഥവിലാപഃ = ദശരഥവിലാപം.]

ഇതി ബ്രുവന്തം സന്ദേശം സുമന്ത്രം മന്ത്രിസത്തമം
ബ്രൂഹ്യശേഷം പുനരിതി രാജാ വചനമബ്രവീത്. 1

| | | | |
|---|---|---|---|
| രാജാ, | മഹാരാജാവ്, | "പുനഃ | "ഇനിയും |
| ഇതി | ഇപ്രകാരം | വചനം | വർത്തമാനത്തെ |
| സന്ദേശം | വർത്തമാനത്തെ | അശേഷം | ഒന്നും വിടാതെ |
| ബ്രുവന്തം | പറയുന്നവനായ | ബ്രൂഹി," | പറയുക," |
| മന്ത്രിസത്തമം | മന്ത്രിശ്രേഷ്ഠനായ | ഇതി | എന്ന് |
| സുമന്ത്രം | സുമന്ത്രരോടായി | അബ്രവീത്. | അരുളിച്ചെയ്തു. |

തസ്യ തദ്വചനം ശ്രുത്വാ സുമന്ത്രോ ബാഷ്പവിക്ലബഃ
കഥയാമാസ ഭൂയോऽപി രാമസന്ദേശവിസ്തരം. 2

| | | | |
|---|---|---|---|
| സുമന്ത്രഃ | സുമന്ത്രർ | ബാഷ്പവിക്ലബഃ | ബാഷ്പത്താൽ ഇടറി |
| തസ്യ | അദ്ദേഹത്തിന്റെ | ഭൂയഃ അപി | പിന്നെയും [ക്കൊണ്ട്, |
| തത് | ആ | രാമസന്ദേശ-വിസ്തരം | ശ്രീരാമനെക്കുറിച്ചുള്ളതായ വർത്തമാനത്തെ വിസ്തരിച്ച് |
| വചനം | വാക്യത്തെ | കഥയാമാസ. | അറിയിച്ചു. |
| ശ്രുത്വാ, | കേട്ട്, | | |

ജടാഃ കൃത്വാ മഹാരാജ ചീരവല്കലധാരിണൗ 3
അഗ്രതോ ലക്ഷ്മണോ യാതഃ പാലയൻ രഘുനന്ദനം
അനന്തരം ച സീതാऽഥ രാഘവോ രഘുനന്ദനഃ
താംസ്തഥാ ഗച്ഛതോ ദൃഷ്ട്വാ നിവൃത്തോऽസ്മ്യവശസ്തദാ. 4

| | | | |
|---|---|---|---|
| "മഹാരാജ! | "മഹാരാജാവേ! | സീതാ ച | സീതാദേവിയും |
| ചീരവല്കല-ധാരിണൗ | മരവുരിയും മാന്തോലുമുടുത്ത അവർ രണ്ടുപേരും | അഥ | അതിനുശേഷം |
| | | രഘുനന്ദനഃ | രഘുതിലകനായ |
| | | രാഘവഃ; | ശ്രീരാഘവനും ചെന്നു; |
| ജടാഃ | ജടകളെ | തഥാ | അപ്രകാരം |
| കൃത്വാ, | ധരിച്ചശേഷം, | ഗച്ഛതഃ | പോകുന്നവരായ |
| രഘുനന്ദനം | ശ്രീരാമന്ന് | താൻ | അവരെ |
| പാലയൻ | വഴികാണിച്ചുംകൊണ്ട് | ദൃഷ്ട്വാ, | കണ്ട്, |
| അഗ്രതഃ | മുമ്പിലായി | അസ്മി | ഞാൻ |
| ലക്ഷ്മണഃ | ലക്ഷ്മണൻ | അവശഃ | പരവശനായി |
| യാതഃ; | ചെന്നു; | തദാ | ആ സമയം |
| അനന്തരം | പിന്നാലെ | നിവൃത്തഃ. | മടങ്ങി. |

മമ ത്വശ്വാ നിവൃത്തസ്യ ന പ്രാവർത്തന്ത വർത്മനി
ഉഷ്ണമശ്രു വിമുഞ്ചന്തോ രാമേ സംപ്രസ്ഥിതേ വനം. 5

| | | | |
|---|---|---|---|
| “രാമേ | “ശ്രീരാമൻ | വർത്മനി, | വഴിക്ക്, |
| വനം | വനത്തിലേക്ക് | അശ്വാഃ തു | കുതിരകളും |
| സംപ്രസ്ഥിതേ, | പോയശേഷം, | ഉഷ്ണം അശ്രു | ചുടുചുടെ കണ്ണീർ |
| നിവൃത്തസ്യ | മടങ്ങിയവനായ | വിമുഞ്ചന്തഃ | പൊഴിക്കുന്നവയായി |
| മമ | എന്റെ | പ്രാവർത്തന്ത ന. | നടന്നതേയില്ല. |

ഉഭാഭ്യാം രാജപുത്രാഭ്യാമഥ കൃത്വാഽഹമഞ്ജലിം
പ്രസ്ഥിതോ രഥമാസ്ഥായ തദ്ദുഃഖമപി ധാരയൻ. 6

| | | | |
|---|---|---|---|
| “അഥ | “ആ സമയത്തിലും | തത് | ആ |
| അഹം | ഞാൻ | ദുഃഖം | കഷ്ടത്തെ |
| രാജപുത്രാഭ്യാം | രാജകുമാരന്മാർ | അപി | ഒരുമാതിരി |
| ഉഭാഭ്യാം, | ഇരുവക്കും, | ധാരയൻ, | പൊറുത്തുംകൊണ്ട്, |
| അഞ്ജലിം കൃത്വാ, | അഞ്ജലികൂപ്പിക്കൊണ്ട്, | രഥം ആസ്ഥായ | തേരിൽ കയറി |
| | | പ്രസ്ഥിതഃ. | പുറപ്പെട്ടു. |

ഗുഹേന സാർദ്ധം തത്രൈവ സ്ഥിതോഽസ്മി ദിവസാൻ ബഹൂൻ
ആശയാ യദി മാം രാമഃ പുനഃ ശബ്ദാപയേദിതി. 7

| | | | |
|---|---|---|---|
| “രാമഃ | “ശ്രീരാമൻ | തത്ര ഏവ | അവിടെത്തന്നെ |
| മാം | എന്നെ | ഗുഹേന സാർദ്ധം | ഗുഹനോടുംകൂടി, |
| പുനഃ | വീണ്ടും | ബഹൂൻ | എത്രയൊ |
| യദി | ഒരുസമയം | ദിവസാൻ ഇതി | ദിവസങ്ങളായെന്ന ഭാവനയോടെ, |
| ശബ്ദാപയേത്, | വിളിച്ചേക്കാം എന്നുള്ള | സ്ഥിതഃ അസ്മി. | കാത്തിരുന്നു. |
| ആശയാ, | ആശകൊണ്ട്, | | |

വിഷയേ തേ മഹാരാജ രാമവ്യസനകർശിതാഃ
അപി വൃക്ഷാഃ പരിമ്ലാനാഃ സപുഷ്പാങ്കുരകോരകാഃ. 8

| | | | |
|---|---|---|---|
| “മഹാരാജ! | “മഹാരാജാവെ! | രാമവ്യസനകർശിതാഃ | ശ്രീരാമവിരഹദുഃഖം പൂണ്ടവയായി |
| തേ | നിന്തിരുവടിയുടെ | സപുഷ്പാങ്കുരകോരകാഃ | പൂക്കൾ, കുമ്പുകൾ, മൊട്ടുകൾ എന്നവയടക്കം |
| വിഷയേ | രാജ്യത്തിൽ | പരിമ്ലാനാഃ. | വാടിപ്പോയിരിക്കുന്നു. |
| വൃക്ഷാഃ അപി | വൃക്ഷങ്ങളുംകൂടി, | | |

ഉപതപ്തോദകാ നദ്യഃ പല്വലാനി സരാംസി ച
പരിശുഷ്കപലാശാനി വനാന്യുപവനാനി ച. 9

| | | | |
|---|---|---|---|
| “നദ്യഃ | “നദികളും | വനാനി | വനങ്ങളും |
| പല്വലാനി | കുളങ്ങളും | ഉപവനാനി ച | ഉദ്യാനങ്ങളും |
| സരാംസി ച | പൊയ്കകളും | പരിശുഷ്കപലാശാനി. | കൊഴിഞ്ഞ ഇലകളോടുകൂടിയവയായിരിക്കുന്നു. |
| ഉപതപ്തോദകാഃ; | വരണ്ടിരിക്കുന്നു; | | |

ന ച സർപ്പന്തി സത്വാനി വ്യാളാ ന പ്രചരന്തി ച
രാമശോകാഭിഭൂതം തന്നിഷ്കൂജമഭവദ്വനം. 10

| | | | |
|---|---|---|---|
| "സത്വാനി ച | "ജന്തുക്കളും | വനം | കാട് |
| സർപ്പന്തി ന; | പുറത്തുവരുന്നില്ല; | രാമശോകാഭിഭൂതം | ശ്രീരാമനെവേണ്ടി ദുഃഖിച്ചു പരിതപിക്കുന്നതായി |
| വ്യാളാഃ ച | ദുഷ്ടമൃഗങ്ങളും | നിഷ്കൂജം | നിശ്ശബ്ദമായി |
| പ്രചരന്തി ന; | പുറത്തു സഞ്ചരിക്കുന്നില്ല; | അഭവത്. | ഭവിച്ചു. |
| തത് | ആ | | |

ലീനപുഷ്കരപത്രാശ്ച നരേന്ദ്ര കലുഷോദകാഃ
സന്തപ്തപദ്മാഃ പദ്മിന്യോ ലീനമീനവിഹംഗമാഃ. 11

| | | | |
|---|---|---|---|
| "നരേന്ദ്ര! | "മഹാരാജാവേ! | സന്തപ്തപദ്മാഃ | വാടിയ താമരപ്പൂക്കളോടുകൂടിയവയായും |
| പദ്മിന്യഃ | താമരപ്പൊയ്കകൾ | ലീനമീനവിഹംഗമാഃ ച. | പുറത്തുകാണാത്ത മത്സ്യങ്ങളോടും പക്ഷികളോടും കൂടിയവയായും ഇരിക്കുന്നു. |
| ലീനപുഷ്കരപത്രാഃ | വെള്ളത്തിലാണ്ടുപോയ താമരയിലകളാർന്നവയായും | | |
| കലുഷോദകാഃ | കലങ്ങിയ വെള്ളത്തോടുകൂടിയവയായും | | |

ജലജാനി ച പുഷ്പാണി മാല്യാനി സ്ഥലജാനി ച
നാദ്യ ഭാന്ത്യല്പഗന്ധീനി ഫലാനി ച യഥാപുരം. 12

| | | | |
|---|---|---|---|
| "ജലജാനി | "വെള്ളത്തിലുണ്ടാകുന്ന | ഫലാനി ച | ഫലങ്ങളും |
| പുഷ്പാണി ച | പൂക്കളും | യഥാപുരം | മുമ്പുള്ളപോലെ |
| സ്ഥലജാനി | കരയിലുണ്ടാകുന്ന | അദ്യ | ഇപ്പോൾ |
| മാല്യാനി ച | പൂക്കളും, | ഭാന്തി ന. | കാണപ്പെടാതെയും ഇരിക്കുന്നു. |
| അല്പഗന്ധീനി; | മണമില്ലാത്തവയായിരിക്കുന്നു; | | |

അത്രോദ്യാനാനി ശൂന്യാനി പ്രലീനവിഹഗാനി ച
ന ചാഭിരാമാനാരാമാൻ പശ്യാമി മനുജർഷഭ. 13

| | | | |
|---|---|---|---|
| "മനുജർഷഭ! | "പുരുഷശ്രേഷ്ഠ! | പ്രലീനവിഹഗാനി ച; | പക്ഷികളില്ലാത്തവയായിരിക്കുന്നു; |
| അത്ര | ഇപ്പോൾ | ആരാമാൻ ച | പൂന്തോട്ടങ്ങളേയും |
| ഉദ്യാനാനി | ക്രീഡോദ്യാനങ്ങൾ | അഭിരാമാൻ | മനോജ്ഞങ്ങളായി |
| ശൂന്യാനി | ശൂന്യങ്ങളായി | പശ്യാമി ന. | ഞാൻ കാണുന്നില്ല. |

പ്രവിശന്തമയോധ്യാം മാം ന കശ്ചിദഭിനന്ദതി
നരാ രാമമപശ്യന്തോ നിശ്വസന്തി മുഹുർമ്മുഹുഃ. 14

| | | | |
|---|---|---|---|
| "അയോധ്യാം | "അയോധ്യാപുരത്തിൽ | നരാഃ | ആളുകൾ |
| പ്രവിശന്തം | പ്രവേശിക്കുന്നവനായ | രാമം | ശ്രീരാമനെ |
| മാം, | എന്നെ, | അപശ്യന്തഃ | കാണാത്തവരായി |
| കശ്ചിത് | ഒരുവനും | മുഹുഃ മുഹുഃ | കൂടക്കൂടെ |
| അഭിനന്ദതി ന; | കൊണ്ടാടുന്നില്ല; | നിശ്വസന്തി. | നിശ്വസിക്കുന്നു. |

ദേവ രാജരഥം ദൃഷ്ട്വാ വിനാ രാമമിഹാഗതം
ദുഃഖാദശ്രുമുഖഃ സർവ്വോ രാജമാർഗ്ഗഗതോജനഃ. 15

| | | | |
|---|---|---|---|
| " ദേവ ! | " മഹാരാജാവേ ! | ഇഹ ആഗതം | ഇവിടെ വന്നതായി |
| രാജമാർഗ്ഗഗതഃ | രാജവീഥിയിലുള്ള | ദൃഷ്ട്വാ, | കണ്ട്, |
| സർവ്വഃ | എല്ലാ | ദുഃഖാത് | അത്തൽമൂലം |
| ജനഃ, | ജനവും, | | കണ്ണീർപൊഴിക്കുന്ന |
| രാമം വിനാ | ശ്രീരാമനില്ലാതെ | അശ്രുമുഖഃ. | മുഖത്തോടുകൂടിയതായിരിക്കുന്നു. |
| രാജരഥം | പള്ളിത്തേരിനെ | | |

ഹർമ്മ്യൈർവ്വിമാനൈഃ പ്രാസാദൈരവേക്ഷ്യ രഥമാഗതം
ഹാഹാകാരകൃതാ നാര്യോ രാമാദർശനകർശിതാഃ. 16

| | | | |
|---|---|---|---|
| " നാര്യഃ | " നാരിമാർ | അവേക്ഷ്യ | കണ്ട് |
| ഹർമ്മ്യൈഃ | മാളികകളിൽനിന്നും | രാമാദർശന-കർശിതാഃ | ശ്രീരാമനെ കാണാതെ ദുഃഖിക്കുന്നവരായി |
| വിമാനൈഃ | മേടകളിൽനിന്നും | | |
| പ്രാസാദൈഃ | പ്രാസാദങ്ങളിൽനിന്നും | അഥ | ആസമയം |
| രഥം | രഥത്തെ | ഹാഹാകാര-കൃതാഃ. | 'ഹാ, ഹാ' എന്ന് പ്രലപിച്ചു. |
| ആഗതം | മടങ്ങിവന്നതായി | | |

ആയതൈർവ്വിമലൈർന്നേത്രൈരശ്രുവേഗപരിപ്ലുതൈഃ
അന്യോന്യമഭിവീക്ഷന്തേ വ്യക്തമാർത്തതരാഃ സ്ത്രിയഃ. 17

| | | | |
|---|---|---|---|
| " സ്ത്രിയഃ | " സ്ത്രീകൾ | ആയതൈഃ | ഇടുങ്ങിയ |
| ആർത്തതരാഃ | ഏററം ദുഃഖിച്ചവരായി | നേത്രൈഃ | നേത്രങ്ങളോടുകൂടി |
| അശ്രുവേഗ-പരിപ്ലുതൈഃ | കണ്ണീർ ഏറെ പൊഴിച്ച് കലങ്ങിയതിനാൽ | അന്യോന്യം | ഒരുവൎക്കൊരുവർ |
| വിമലൈഃ | ഇമകളാൽ മറയ്ക്കപ്പെട്ട | വ്യക്തം | കൺകൂട്ടാതെ |
| | | അഭിവീക്ഷന്തേ. | നോക്കിനിന്നു. |

നാമിത്രാണാം ന മിത്രാണാമുദാസീനജനസ്യ ച
അഹമാർത്തതയാ കിഞ്ചിദ്വിശേഷമുപലക്ഷയേ. 18

| | | | |
|---|---|---|---|
| " ആർത്തതയാ | " ഈ ദുഃഖംമൂലം | ന ; | ഇല്ല ; |
| അമിത്രാണാം | ശത്രുക്കൾക്കും | ഉദാസീന-ജനസ്യ ച | ഉദാസീനന്നും |
| മിത്രാണാം | മിത്രന്മാർക്കും തമ്മിൽ | | |
| കിംചിത് | അല്പമെങ്കിലും | ന ; | ഇല്ല ; എന്ന് |
| വിശേഷം | ഒരു വ്യത്യാസം എന്നുള്ളത് | അഹം | ഞാൻ |
| | | ഉപലക്ഷയേ. | കാണുന്നു. |

[ജനങ്ങൾ തമ്മിൽ, ശത്രുത്വം മിത്രത്വം ഇത്യാദിയെ കാണിക്കുന്നതായ യാതൊരു പ്രവൃത്തിയും ഈ ദുഃഖംമൂലം ഉണ്ടാകുന്നില്ല എന്നു താല്പര്യം.]

അപ്രഹൃഷ്ടമനുഷ്യാ ച ദീനനാഗതുരംഗമാ
ആർത്തസ്വരപരിമ്ലാനാ വിനിഃശ്വസിതനിഃസ്വനാ 19
നിരാനന്ദാ മഹാരാജ രാമപ്രവ്രാജനാതുരാ
കൌസല്യാ പുത്രഹീനേവ അയോദ്ധ്യാ പ്രതിഭാതി മേ. 20

| | |
|---|---|
| "മഹാരാജ! | "മഹാരാജാവേ! |
| അയോദ്ധ്യാ, | അയോദ്ധ്യാപുരം, |
| പുത്രഹീനാ | പുത്രനെപ്പിരിഞ്ഞു് |
| നിരാനന്ദാ | മാഴ്കുന്നവളായ |
| കൌസല്യാ | കൌസല്യാദേവി |
| ഇവ, | എന്നപോലെ, |
| രാമപ്രവ്രാ-ജനാതുരാ | ശ്രീരാമനെ അയച്ചതു കാരണം അത്തൽ പൂണ്ടതായി |
| അപ്രഹൃഷ്ട-മനുഷ്യാ | ഉത്സാഹമില്ലാത്ത ജനങ്ങളോടുകൂടിയതായി, |
| ദീനനാഗ-തുരംഗമാ | ഉത്സാഹമററ ആനകളോടും കുതിരകളോടും കൂടിയതായി, |
| ആർത്തസ്വര-പരിമ്ലാനാ, | ദീനസ്വരത്താൽ വാടിയതായി |
| വിനിഃശ്വസി-തനിഃസ്വനാ ച | ദീർഘനിശ്വാസത്തിൻെറ ശബ്ദത്തോടുകൂടിയതായി |
| മേ | എനിക്കു് |
| പ്രതിഭാതി." | കാണപ്പെടുന്നു." |

സൂതസ്യ വചനം ശ്രുത്വാ വാചാ പരമദീനയാ
ബാഷ്പോപഹതയാ രാജാ തം സൂതമിദമബ്രവീത്. 21

| | |
|---|---|
| രാജാ | മഹാരാജാവു് |
| സൂതസ്യ | സുമന്ത്രരുടെ |
| വചനം | വാക്ക |
| ശ്രുത്വാ, | കേട്ടു്, |
| ബാഷ്പോപ-ഹതയാ | കണ്ണീർപൊഴിച്ചു് ഇടറിയതും |
| പരമദീനയാ | അതിയായ പാരവശ്യത്തെ കാണിക്കുന്നതും |
| വാചാ, | വാക്യത്താൽ, [ആയ |
| തം സൂതം | ആ സൂതനോടായി |
| ഇദം | ഇപ്രകാരം |
| അബ്രവീത്. | അരുളിച്ചെയ്തു. |

കൈകേയ്യാ വിനിയുക്തേന പാപാഭിജനഭാവയാ
മയാ ന മന്ത്രകുശലൈർവൃദ്ധൈഃ സഹ സമർത്ഥിതം. 22

| | |
|---|---|
| "പാപാഭിജന-ഭാവയാ | "അവളുടെ (മാതാവു് മുതലായ) ബന്ധുജനത്തിൻെറ ദുഷ്പ്രവൃത്തി തന്നെ കൈക്കൊണ്ട |
| കൈകേയ്യാ | കൈകേയിയാൽ |
| വിനിയുക്തേന | ബദ്ധനായ |
| മയാ, | എന്നാൽ, |
| മന്ത്രകുശലൈഃ | ഉപദേശകുശലന്മാരായ |
| വൃദ്ധൈഃ സഹ | യോഗ്യന്മാരോടുകൂടി |
| സമർത്ഥിതം ന. | ആലോചിക്കപ്പെട്ടില്ല. |

ന സുഹൃദ്ഭിർന്ന ചാമാത്യൈർമ്മന്ത്രയിത്വാ ന നൈഗമൈഃ
മയായമർത്ഥഃ സംമോഹാത് സ്ത്രീഹേതോഃ സഹസാ കൃതഃ. 23

| | |
|---|---|
| "മയാ | "എന്നാൽ |
| അയം അർത്ഥഃ, | ഈ കൃത്യം, |
| സുഹൃദ്ഭിഃ | സുഹൃത്തുകളോടും |
| മന്ത്രയിത്വാ ന; | ആലോചിക്കപ്പെട്ടില്ല; |
| അമാത്യൈഃ | മന്ത്രിമാരോടും |
| ന; | ഇല്ല; |
| നൈഗമൈഃ ച | പുരജനങ്ങളോടും |
| ന; | ഇല്ല; |
| സ്ത്രീഹേതോഃ | ഭാര്യക്കുവേണ്ടി |
| സംമോഹാത് | മൂഢതയാൽ |
| സഹസാ | മുമ്പുപിമ്പു് ആലോചി |
| കൃതഃ. | ചെയ്യപ്പെട്ടു. [ക്കാതെ |

ഭവിതവ്യതയാ നൂനമിദം വാ വ്യസനം മഹത്
കുലസ്യാസ്യ വിനാശായ പ്രാപ്തം സൂത യദൃച്ഛയാ. 24

| | | | |
|---|---|---|---|
| "സൂത! | "സുമന്ത്രരേ! | വിനാശായ വാ | നാശത്തിന്നായ്ത്തന്നെ യാണ്, |
| ഇദം | ഈ | ഭവിതവ്യതയാ | അദൃഷ്ടമായി |
| മഹത് | മഹത്തായ | യദൃച്ഛയാ | യാദൃച്ഛികമായി |
| വ്യസനം, | കഷ്ടത, | നൂനം | ഇപ്പോൾ |
| അസ്യ | ഈ | പ്രാപ്തം. | നേൎന്നിരിക്കുന്നത്. |
| കുലസ്യ | ഉത്തമകുലത്തിന്നു | | |

സൂത യദ്യസ്തി തേ കിഞ്ചിന്മയാഽപി സുകൃതം കൃതം
ത്വം പ്രാപയാശു മാം രാമം പ്രാണാഃ സന്ത്വരയന്തി മാം. 25

| | | | |
|---|---|---|---|
| "സൂത! | "സൂത! | ത്വം | അങ്ങ് |
| മയാ അപി | എന്നാലും | മാം | എന്നെ |
| തേ | അങ്ങയ്ക്കു | ആശു | ഉടനെ |
| സുകൃതം | നന്മയെന്നത് | രാമം | ശ്രീരാമന്റെ അടുക്കൽ |
| കിംചിത് | വല്ലതും | പ്രാപയ; | കൊണ്ടുപോയാക്കുക; |
| കൃതം | ചെയ്യപ്പെട്ടതായി | പ്രാണാഃ | എന്റെ അന്തരാത്മാവ് |
| | | മാം | എന്നെ |
| അസ്തി യദി, | ഉണ്ടെന്നുവരികിൽ, | സന്ത്വരയന്തി. | ബദ്ധപ്പെടുത്തുന്നു. |

യദ്യദ്യാപി മമൈവാജ്ഞാ നിവൎത്തയതു രാഘവം
ന ശക്ഷ്യാമി വിനാ രാമം മുഹൂൎത്തമപി ജീവിതും. 26

| | | | |
|---|---|---|---|
| "അദ്യ അപി | "ഇപ്പോഴും | നിവൎത്തയതു; | തിരിച്ചുവരുത്തട്ടെ; |
| മമ | എന്റെ | രാമം വിനാ | രാമനില്ലാതെ |
| ആജ്ഞാ ഏവ | കല്പനതന്നെ | മുഹൂൎത്തം അപി | ഒരു ക്ഷണനേരമെന്നാ |
| യദി, | നടക്കുമെന്നുവരികിൽ | ജീവിതും | ജീവനോടിരിപ്പാൻ[ലും |
| രാഘവം | ശ്രീരാമനെ | ശക്ഷ്യാമി ന. | ഞാൻ ശക്തനല്ല. |

അഥവാഽപി മഹാബാഹുൎഗ്ഗതോ ദൂരം ഭവിഷ്യതി
മാമേവ രഥമാരോപ്യ ശീഘ്രം രാമായ ദൎശയ. 27

| | | | |
|---|---|---|---|
| "അഥവാ | "അല്ലെന്നാൽ | മാം ഏവ | എന്നെത്തന്നെ |
| മഹാബാഹുഃ | മഹാബാഹുവായ അവൻ | രഥം | രഥത്തിൽ |
| | | ആരോപ്യ, | കയററിക്കൊണ്ട് |
| ദൂരം | വളരെദൂരം | ശീഘ്രം | ഉടനെ |
| ഗതഃ | ചെന്നവനായി | രാമായ | രാമന്റെ അടുത്ത് |
| ഭവിഷ്യതി അപി | ഇരിക്കുമെന്നാലും | ദൎശയ. | കൊണ്ടുപോയാക്കുക. |

വൃത്തദംഷ്ട്രോ മഹേഷ്വാസഃ ക്വാസൌ ലക്ഷ്മണപൂർവ്വജഃ
യദി ജീവാമി സാധ്വേനം പശ്യേയം സീതയാ സഹ. 28

"വൃത്തദംഷ്ട്രഃ "മുല്ലമൊട്ടിനൊത്ത ദന്തങ്ങളാൎന്നവനും
മഹേഷ്വാസഃ വില്ലാളിപ്രവരനും
ലക്ഷ്മണപൂർവ്വജഃ ലക്ഷ്മണാഗ്രജനുമായ
അസൌ ഇവൻ
ക്വ ; എങ്ങോ !
ഏനം ഇവനെ
സീതയാ സഹ സീതാസഹിതനായി
ജീവാമി യദി ജീവനോടിരിക്കുന്നുവെങ്കിൽ
സാധു കൺകുളിക്കെ
പശ്യേയം. ഞാൻ കാണേണം.

ലോഹിതാക്ഷം മഹാബാഹുമാമുക്തമണികുണ്ഡലം
രാമം യദി ന പശ്യാമി ഗമിഷ്യാമി യമക്ഷയം. 29

"ലോഹിതാക്ഷം "രക്തനേത്രനും
മഹാബാഹും ആജാനുബാഹുവും
ആമുക്തമണികുണ്ഡലം രത്നകുണ്ഡലങ്ങളണിഞ്ഞവനുമായ
രാമം രാമനെ
യദി പശ്യാമി ന, ഞാൻ കാണായ്കിൽ,
യമക്ഷയം യമപുരത്തിലേക്ക്
ഗമിഷ്യാമി. പൊയ്ക്കൊള്ളും.

അതോ നു കിം ദുഃഖതരം യോഽഹമിക്ഷ്വാകുനന്ദനം
ഇമാമവസ്ഥാമാപന്നോ നേഹ പശ്യാമി രാഘവം. 30

"ഇമാം "ഇപ്രകാരമുള്ള
അവസ്ഥാം അവസ്ഥയിൽ
ആപന്നഃ പരിതപിക്കുന്നവനായ
യഃ അഹം, ആ ഞാൻ,
ഇക്ഷ്വാകുനന്ദനം ഇക്ഷ്വാകുനന്ദനനായ
രാഘവം രാമനെ
ഇഹ ഇപ്പോൾ
പശ്യാമി ന ; കാണുന്നില്ല ;
അതഃ ഇതിനെക്കാൾ
ദുഃഖതരം അധികം കഷ്ടമായത്
കിം നു ? എന്തൊന്നുണ്ട് ?

ഹാ രാമ രാമാനുജ ഹാ ഹാ വൈദേഹി തപസ്വിനി
ന മാം ജാനീത ദുഃഖേന മ്രിയമാണമനാഥവത്. 31

"ഹാ രാമ ! "ഹാ രാമ !
ഹാ രാമാനുജ ! ഹാ ലക്ഷ്മണ !
ഹാ തപസ്വിനി, ഹാ പതിവ്രതാരത്നമായ
വൈദേഹി ! സീതേ !
മാം എന്നെ
അനാഥവത്, ആദരിക്കുന്നവരാരുമില്ലാതെ,
ദുഃഖേന, ദുഃഖംമൂലം,
മ്രിയമാണം മരണദശയിലിരിക്കുന്നവനെന്ന്
ജാനീത ന." നിങ്ങൾ അറികയില്ല."

സ തേന രാജാ ദുഃഖേന ഭൃശമർപ്പിതചേതനഃ
അവഗാഢഃ സുദുഷ്പാരം ശോകസാഗരമബ്രവീത്. 32

സഃ ആ
രാജാ, മഹാരാജാവ്,
തേന ദുഃഖേന ആ ദുഃഖത്താൽ
അർപ്പിതചേതനഃ മനസ്സിലുള്ളതിനെ തുറന്നുരചെയ്തവനായി
സുദുഷ്പാരം കരകാണാത്ത
ശോകസാഗരം ദുഃഖാബ്ധിയിൽ
ഭൃശം മുമ്പേതിലും അധികമായി
അവഗാഢഃ, മുഴുകിയവനായി,
അബ്രവീത്. ഇപ്രകാരം അരുൾചെയ്തു.

രാമശോകമഹാവേഗഃ സീതാവിരഹപാരഗഃ
ശ്വസിതോർമ്മിമഹാവർത്തോ ബാഷ്പഫേനജലാവിലഃ 33

ബാഹുവിക്ഷേപമീനൌഘോ വിക്രന്ദിതമഹാസ്വനഃ
പ്രകീർണ്ണകേശശൈവാലഃ കൈകേയീ ബഡബാനലഃ 34

മമാശ്രുവേഗപ്രഭവഃ കുബ്ജാവാക്യമഹാഗ്രഹഃ
വരവേലോ നൃശംസായാ രാമപ്രവ്രാജനായതഃ 35

യസ്മിൻ ബത നിമഗ്നോഽഹം കൌസല്യേ രാഘവം വിനാ
ദുസ്തരോ ജീവതാ ദേവി മയാഽയം ശോകസാഗരഃ. 36

| | |
|---|---|
| " കൌസല്യേ ദേവി! | " ഉത്തമയായ കൌസല്യേ! |
| ശോകസാഗരഃ | ശോകമാകുന്ന സമുദ്രം |
| രാമശോകമഹാവേഗഃ, | രാമനെ ചിന്തിച്ച് ഉളവാകുന്ന ദുഃഖമാകുന്ന ജലപ്രവാഹത്തോടുകൂടിയതായി, |
| സീതാവിരഹപാരഗഃ, | സീതയെ കാണേണമെന്നുള്ള ആഗ്രഹമാകുന്ന അക്കരയോടുകൂടിയതായി, |
| ശ്വസിതോർമ്മിമഹാവർത്തഃ, | ദീർഘശ്വാസമാകുന്ന ചുഴലുന്ന അലകളോടുകൂടിയതായി, |
| ബാഷ്പഫേനജലാവിലഃ, | കണ്ണീരാകുന്ന നുരകൾ കൊണ്ട് കലക്കമാർന്നതായി, |
| ബാഹുവിക്ഷേപമീനൌഘഃ, | കൈകളെ കുടയുന്നതാകുന്ന മീൻകൂട്ടങ്ങളോടുകൂടിയതായി, |
| വിക്രന്ദിതമഹാസ്വനഃ, | മുറവിളിയാകുന്ന എരമ്പലോടുകൂടിയതായി, |
| പ്രകീർണ്ണകേശശൈവാലഃ, | ചിന്നിയ കുന്തലാകുന്ന ചണ്ടികളാർന്നതായി, |
| കൈകേയീബഡബാനലഃ, | കൈകേയിയാകുന്ന ബഡബാഗ്നിയോടുകൂടിയതായി, |

| | |
|---|---|
| മമ | എന്റെ |
| അശ്രുവേഗപ്രഭവഃ, | കണ്ണീർ പൊഴിക്കുന്നതാകുന്ന ഉത്പത്തിയോടുകൂടിയതായി, |
| കുബ്ജാവാക്യമഹാഗ്രഹഃ, | കൂനിയുടെ ദുരുപദേശമാകുന്ന മകരമത്സ്യത്തോടുകൂടിയതായി, |
| നൃശംസായാഃ | കഠിനഹൃദയയായ കൈകേയിയുടെ |
| വരവേലഃ, | വരമാകുന്ന ഇക്കരയോടുകൂടിയതായി, |
| രാമപ്രവ്രാജനായതഃ | രാമന്റെ നാടുകടത്തലെന്ന പരപ്പോടുകൂടിയതായിരിക്കുന്ന |
| യസ്മിൻ | യാതൊന്നിൽ |
| അഹം | ഞാൻ |
| നിമഗ്നഃ, | ആണ്ടുകിടക്കുന്നുവോ, |
| അയം | അപ്രകാരമുള്ള അത് |
| രാഘവം വിനാ | രാമനില്ലാതെ |
| ജീവതാ | ജീവിച്ചിരിക്കുന്ന |
| മയാ | എന്നാൽ, |
| ദുസ്തരഃ; | കടപ്പാൻ കഴിയാതിരിക്കുന്നു; |
| ബത! | അയ്യോ ഞാനെന്തു ചെയ്യട്ടെ! |

അശോഭനം യോഽഹമിഹാദ്യ രാഘവം
ദിദൃക്ഷമാണോ ന ലഭേ സലക്ഷ്മണം
ഇതീവ രാജാ വിലപൻ മഹായശാഃ
പപാത തൂർണ്ണം ശയനേ സ മൂർച്ഛിതഃ. 37

| | | | |
|---|---|---|---|
| "യഃ അഹം | "അപ്രകാരമുള്ള ഞാൻ | വിലപൻ | പ്രലപിച്ചുംകൊണ്ട് |
| ഇഹ | ഇവിടെ | മഹായശാഃ | മഹായശസ്വിയായ |
| അദ്യ | ഇപ്പോൾ | സഃ രാജാ, | ആ മഹാരാജാവ്, |
| രാഘവം | രാമനെ | മൂർച്ഛിതഃ | മൂർച്ഛിച്ചവനായി |
| സലക്ഷ്മണം | ലക്ഷ്മണസഹിതനായി | തൂർണ്ണം | പെട്ടെന്ന് |
| ദിദൃക്ഷമാണഃ | കാണ്മാനാശിക്കുന്നവനായി, | ശയനേ, | ശയനത്തിൽ, |
| ന ലഭേ," | പ്രാപിക്കുന്നില്ല," | അശോഭനം ഇവ, | കല പോയാലെന്നപോലെ |
| ഇതി | എന്നിപ്രകാരം | പപാത. | പതിച്ചു. |

ഇതി വിലപതി പാർത്ഥിവേ പ്രനഷ്ടേ
കരുണതരം ദ്വിഗുണം ച രാമഹേതോഃ
വചനമനുനിശമ്യ തസ്യ ദേവീ
ഭയമഗമത് പുനരേവ രാമമാതാ. 38

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | രാമമാതാ | ശ്രീരാമമാതാവായ |
| രാമഹേതോഃ | ശ്രീരാമൻ നിമിത്തം | ദേവീ | കൌസല്യാദേവി |
| കരുണതരം | അത്യന്തം പരിതാപകരമാംവണ്ണം | തസ്യ | അദ്ദേഹത്തിന്റെ |
| വിലപതി | പ്രലപിക്കുന്ന | വചനം | വാക്യത്തെ |
| പാർത്ഥിവേ | മഹാരാജാവ് | അനുനിശമ്യ | അടുത്തിരുന്ന് കേട്ട്, |
| പ്രനഷ്ടേ ച, | പ്രജ്ഞയററു കിടക്കുമ്പോൾ, | ദ്വിഗുണം പുനഃ | മുമ്പേതിലും ഇരട്ടിച്ച |
| | | ഭയം ഏവ | കഷ്ടാവസ്ഥയെത്തന്നെ |
| | | അഗമത്. | പ്രാപിച്ചു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഏകോനഷഷ്ടിതമഃ സർഗ്ഗഃ = അമ്പത്തൊമ്പതാംസർഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 4747; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2392



## ഷഷ്ടിതമഃ സർഗ്ഗഃ = അറുപതാംസർഗ്ഗം.

[കൌസല്യാസമാശ്വാസനം = സുമന്ത്രർ കൌസല്യയെ സമാശ്വസിപ്പിക്കുന്നത്].

തതോ ഭൂതോപസൃഷ്ടേവ വേപമാനാ പുനഃ പുനഃ
ധരണ്യാം ഗതസത്വേവ കൌസല്യാ സൂതമബ്രവീത്. 1

| | | | |
|---|---|---|---|
| കൌസല്യാ | കൌസല്യാദേവി | ധരണ്യാം | നിലത്തു കിടന്ന് |
| തതഃ | അപ്പോൾ | പുനഃപുനഃ | മുമ്പേതിലും അധികം |
| ഭൂതോപസൃഷ്ടാ ഇവ, | ഭൂതബാധയേററവളെന്നപോലെയായി, | വേപമാനാ, | തുടിക്കുന്നവളായി, |
| ഗതസത്വാ ഇവ, | ജീവനററവൾപോലെ | സൂതം | സാരഥിയോടായി |
| | | അബ്രവീത്. | ഇങ്ങിനെ ഉരചെയ്തു. |

നയ മാം യത്ര കാകുത്സ്ഥഃ സീതാ യത്ര ച ലക്ഷ്മണഃ
താൻ വിനാ ക്ഷണമപ്യത്ര ജീവിതും നോത്സഹേ ഹ്യഹം· 2

| | | | |
|---|---|---|---|
| കാകുത്സ്ഥഃ | രാമൻ | അഹം | ഞാൻ |
| യത്ര | എങ്ങുണ്ടോ | താൻ വിനാ | അവരെപ്പിരിഞ്ഞു് |
| സീതാ | സീതയും | അത്ര | ഇവിടെ |
| ലക്ഷ്മണഃ ച | ലക്ഷ്മണനും | ക്ഷണം അപി | ഒരു മുഹൂൎത്തമെങ്കിലും |
| യത്ര | എവിടെയൊ, അവിടെ | ജീവിതും ഹി | പ്രാണൻ വെച്ചിരിപ്പാൻതന്നെ |
| മാം | എന്നെ | | |
| നയ ; | കൊണ്ടുപോയാക്കുക ; | ഉത്സഹേ ന. | സഹിക്കുകയില്ല. |

നിവൎത്തയ രഥം ശീഘ്രം ദണ്ഡകാന്നയ മാമപി
അഥ താൻ നാനുഗച്ഛാമി ഗമിഷ്യാമി യമക്ഷയം 3

| | | | |
|---|---|---|---|
| “ ശീഘ്രം | “ വേഗത്തിൽ | താൻ | അവരെ |
| രഥം നിവൎത്തയ; | രഥത്തെ തിരിക്കുക ; | അനുഗച്ഛാമി; | ഞാൻ പിൻതുടരും ; |
| മാം അപി | എന്നെയും | ന അഥ | ഇല്ലെന്നാൽ |
| ദണ്ഡകാൻ | ദണ്ഡകങ്ങളിലേക്ക് | യമക്ഷയം | യമലോകത്തേക്കു |
| നയ ; | കൊണ്ടുപോയാക്കുക ; | ഗമിഷ്യാമി.” | പോയ്ക്കളയും.” |

ബാഷ്പവേഗോപഹതയാ സ വാചാ സജ്ജമാനയാ
ഇദമാശ്വാസയൻ ദേവീം സൂതഃ പ്രാഞ്ജലിരബ്രവീത് 4

| | | | |
|---|---|---|---|
| സഃ സൂതഃ, | ആ സാരഥി, | ബാഷ്പവേഗോപഹതയാ | അശ്രുവേഗത്താൽ തടയപ്പെടുന്നതും ആയ |
| പ്രാഞ്ജലിഃ | അഞ്ജലികൂപ്പിക്കൊണ്ട് | വാചാ | വാക്കാൽ |
| ദേവീം ആശ്വാസയൻ | ദേവിയെ സമാധാനിപ്പിക്കുന്നതിന്നായി | ഇദം | ഇപ്രകാരം |
| സജ്ജമാനയാ | പുറത്തേക്കു വരുന്നതും, | അബ്രവീത്. | ഉണൎത്തിച്ചു. |

ത്യജ ശോകം ച മോഹം ച സംഭ്രമം ദുഃഖജം തഥാ
വ്യവധൂയ ച സന്താപം വനേ വത്സ്യതി രാഘവഃ 5

| | | | |
|---|---|---|---|
| “ ശോകം ച | “ ദുഃഖത്തേയും | രാഘവഃ ച | ശ്രീരാഘവനും, |
| മോഹം ച | തെററിദ്ധാരണയേയും | സന്താപം | യാതൊരു സന്താപവും |
| ദുഃഖജം | ദുഃഖത്താലുള്ള | വ്യവധൂയ, | ഇല്ലാതെ, |
| സംഭ്രമം തഥാ | പരിഭ്രമത്തേയും എല്ലാം | വനേ | വനത്തിൽ |
| ത്യജ ; | ഉപേക്ഷിച്ചാലും ; | വത്സ്യതി. | വസിച്ചുവരുന്നുണ്ട്. |

ലക്ഷ്മണശ്ചാപി രാമസ്യ പാദൌ പരിചരൻ വനേ
ആരാധയതി ധൎമ്മജ്ഞഃ പരലോകം ജിതേന്ദ്രിയഃ 6

| | | | |
|---|---|---|---|
| “ ധൎമ്മജ്ഞഃ | “ധൎമ്മബോധമുള്ളവനും | പാദൌ അപി | തൃപ്പാദങ്ങളെത്തന്നെ |
| ജിതേന്ദ്രിയഃ | ജിതേന്ദ്രിയനുമായ | പരിചരൻ, | ശുശ്രൂഷിച്ചുകൊണ്ട്, |
| ലക്ഷ്മണഃ ച | ലക്ഷ്മണനും | പരലോകം | പരലോകത്തിന്നു |
| വനേ, | വനത്തിൽ, | ആരാധയതി. | പാത്രീഭവിക്കുന്നു. |
| രാമസ്യ | ശ്രീരാമന്റെ | | |

വിജനേഽപി വനേ സീതാ വാസം പ്രാപ്യ ഗൃഹേഷ്വിവ
വിസ്രംഭം ലഭതേഽഭീതാ രാമേ സംന്യസ്തമാനസാ 7

| | |
|---|---|
| " സീതാ | " സീതാദേവിയും |
| വിജനേ | ജനസഞ്ചാരരഹിതമായ |
| വനേ അപി, | കാട്ടിലും, |
| രാമേ | ശ്രീരാമങ്കൽ |
| സംന്യസ്ത-മാനസാ, | വെച്ചിരിക്കുന്ന ചിത്തത്തോടുകൂടിയവളായി, |
| അഭീതാ, | ഭയരഹിതയായി, |
| ഗൃഹേഷു ഇവ, | സ്വന്തം അരമനകളിലെന്നപോലെ, |
| വാസം പ്രാപ്യ, | വാസത്തെ കയ്ക്കൊ |
| വിസ്രംഭം | സംതൃപ്തി [ണ്ട്, |
| ലഭതേ. | നേടുന്നു. |

നാസ്യാ ദൈന്യം കൃതം കിഞ്ചിത്സുസൂക്ഷ്മമപി ലക്ഷയേ
ഉചിതേവ പ്രവാസാനാം വൈദേഹീ പ്രതിഭാതി മേ. 8

| | |
|---|---|
| " അസ്യാഃ | " ഇവൾക്ക് |
| കിഞ്ചിത് | എള്ളോളമെങ്കിലും |
| ദൈന്യം | വാട്ടമെന്നത് |
| കൃതം, | ഏർപ്പെട്ടിട്ടുള്ളതായി, |
| സുസൂക്ഷ്മം അപി | സൂക്ഷ്മമായി നോക്കിയിട്ടും |
| ലക്ഷയേ ന; | ഞാൻ അറിയുന്നില്ല; |
| വൈദേഹീ | വൈദേഹി |
| പ്രവാസാനാം | വനവാസങ്ങളുടെ |
| ഉചിതാ ഇവ | പരിചയമുള്ളവളെന്നപോലെയാണ് |
| മേ | എനിക്ക് |
| പ്രതിഭാതി. | തോന്നുന്നത്. |

നഗരോപവനം ഗത്വാ യഥാ സ്മ രമതേ പുരാ
തഥൈവ രമതേ സീതാ നിർജ്ജനേഷു വനേഷ്വപി. 9

| | |
|---|---|
| " സീതാ | " സീതാദേവി |
| നഗരോപവനം | നഗരത്തിലുള്ള ഉദ്യാന |
| ഗത്വാ, | പ്രാപിച്ച് [വനത്തെ |
| പുരാ | മുമ്പ് |
| യഥാ | ഏതുവിധത്തിൽ |
| രമതേ സ്മ, | സന്തോഷിച്ചിരുന്നു |
| തഥാ ഏവ | ആ വിധംതന്നെ [വൊ, |
| നിർജ്ജനേഷു | ജനരഹിതമായ |
| വനേഷു അപി | വനങ്ങളിലും |
| രമതേ. | സന്തോഷിക്കുന്നു. |

ബാലേവ രമതേ സീതാഽബാലചന്ദ്രനിഭാനനാ
രാമാ രാമേ ഹ്യധീനാത്മാ വിജനേഽപി വനേ സതീ 10

| | |
|---|---|
| " അബാല-ചന്ദ്ര-നിഭാനനാ | " പൂർണ്ണചന്ദ്രസമാനവദനയും |
| രാമാ | എല്ലാമറിഞ്ഞവളും |
| സീതാ, | സീതാദേവി, [അയ |
| വിജനേ | നിർജ്ജനമായ |
| വനേ | കാട്ടിൽ |
| സതീ അപി | വർത്തിക്കുമ്പോഴും |
| രാമേ ഹി | ശ്രീരാമനിൽതന്നെ |
| അധീനാത്മാ | ചിത്തം സമർപ്പിച്ചവളായി |
| ബാലാ ഇവ | ചെറുശിശുപോലെ |
| രമതേ. | വിചാരമററവളായിരിക്കുന്നു. |

തദ്ഗതം ഹൃദയം ഹ്യസ്യാസ്തദധീനം ച ജീവിതം
അയോദ്ധ്യാഽപി ഭവേദസ്യാ രാമഹീനാ തഥാ വനം. 11

| | |
|---|---|
| " അസ്യാഃ | " ഇവളുടെ |
| ഹൃദയം | ചിത്തം |
| തദ്ഗതം ഹി; | അദ്ദേഹത്തെത്തന്നെ |
| ജീവിതം ച | പ്രാണനും[സ്മരിക്കുന്നു; |
| തദധീനം; | അദ്ദേഹത്തെ അവലംബിച്ചിരിക്കുന്നു; |
| അസ്യാഃ | ഇവൾക്കു് |
| രാമഹീനാ | ശ്രീരാമനില്ലാത്ത |
| അയോദ്ധ്യാ അപി | അയോദ്ധ്യയും |
| വനം തഥാ | കാടായ്ത്തന്നെയാണു് |
| ഭവേത്. | തോന്നുക. |

പഥി പൃച്ഛതി വൈദേഹീ ഗ്രാമാംശ്ച നഗരാണി ച
ഗതിം ദൃഷ്ട്വാ നദീനാം ച പാദപാൻ വിവിധാനപി. 12

| | |
|---|---|
| " വൈദേഹീ, | " വൈദേഹി, |
| പഥി | വഴിയിൽ |
| ഗ്രാമാൻ ച | ഗ്രാമങ്ങളേയും |
| നഗരാണി ച | നഗരങ്ങളേയും |
| നദീനാം | നദികളുടെ |
| ഗതിം ച | ഗതിയേയും |
| വിവിധാൻ | പലമാതിരിയായ |
| പാദപാൻ അപി | വൃക്ഷങ്ങളേയും |
| ദൃഷ്ട്വാ | കണ്ടു്, [ദിക്കുന്നു. |
| പൃച്ഛതി. | അവയെപ്പററി ചോ- |

രാമം വാ ലക്ഷ്മണം വാഽപി പൃഷ്ട്വാ ജാനാതി ജാനകീ
അയോദ്ധ്യാക്രോശമാത്രേ തു വിഹാരമിവ സംശ്രിതാ. 13

| | |
|---|---|
| " ജാനകീ | " ജാനകീദേവി |
| അയോദ്ധ്യാക്രോശമാത്രേ തു | അയോദ്ധ്യക്കു രണ്ടുനാഴിക ദൂരെയുള്ള |
| വിഹാരം | ക്രീഡോദ്യാനത്തിൽ |
| സംശ്രിതാ ഇവ | ഇരിക്കുന്നവൾപോലെ, |
| രാമം വാ | ശ്രീരാമനോടോ |
| ലക്ഷ്മണം അപി വാ | ലക്ഷ്മണനോടോ |
| പൃഷ്ട്വാ | ചോദിച്ചു് |
| ജാനാതി." | മനസ്സിലാക്കുന്നു." |

ഇദമേവ സ്മരാമ്യസ്യാഃ സഹസൈവോപജല്പിതം
കൈകേയീസംശ്രിതം വാക്യം നേദാനീം പ്രതിഭാതി മേ 14
ധ്വംസയിത്വാ തു തദ്വാക്യം പ്രമാദാത് പര്യുപസ്ഥിതം
ഹ്ലാദനം വചനം സൂതോ ദേവ്യാ മധുരമബ്രവീത്. 15

| | |
|---|---|
| സൂതഃ, | സൂതനായ സുമന്ത്രർ, |
| കൈകേയീസംശ്രിതം | കൈകേയീദേവിയെക്കുറിച്ചുള്ള |
| ഉപജല്പിതം | ഒരു വാക്കു് |
| സഹസാ | പെട്ടെന്നു് |
| പര്യുപസ്ഥിതം തു | മനസ്സിൽ ഉദിച്ചാറെ, |
| " ഇദം വാക്യം | " ഈ സീതാവാക്യത്തെ |
| സ്മരാമി; | ഞാൻ ഓർക്കുന്നു; [യും |
| തത് വാക്യം | ആ വാക്യത്തെ |
| മേ | ഞാൻ പറയുന്നതു് |
| ഇദാനീം | ഇപ്പോൾ |
| പ്രതിഭാതി ന," | ഉചിതമല്ല," |
| തു | എന്നിങ്ങിനെ വിചാരിച്ചും, |
| പ്രമാദാത് ഏവ | (രാജാവിന്നും കൌസല്യക്കും ദുഃഖാധിക്യത്താൽ) അപത്തിനെ വിളയിച്ചേക്കാമെന്നതുകൊണ്ടും, |
| ധ്വംസയിത്വാ, | ഉള്ളിൽതന്നെ ഒതുക്കിക്കൊണ്ടു്, |
| അസ്യാഃ | ഈ |
| ദേവ്യാഃ | കൌസല്യാദേവിക്കു് |
| ഹ്ലാദനം | ആഹ്ലാദകരവും |
| മധുരം | ശ്രുതിമധുരവും ആയ |
| വചനം ഏവ | വാക്യത്തെത്തന്നെ |
| അബ്രവീത്. | ഉരചെയ്തു. |

അധ്വനാ വാതവേഗേന സംഭ്രമേണാതപേന ച
ന ഹി ഗച്ഛതി വൈദേഹ്യാശ്ചന്ദ്രാംശുസദൃശീ പ്രഭാ. 16

| | | | |
|---|---|---|---|
| “ വൈദേഹ്യാഃ | “ വൈദേഹിയുടെ | സംഭ്രമേണ | നടന്നതുകൊണ്ടും |
| ചന്ദ്രാംശുസദൃശീ | ചന്ദ്രകാന്തിക്കു സദൃശമായ | വാതവേഗേന | കൊടുങ്കാററിനാലും |
| പ്രഭാ, | ശോഭ, | ആതപേന ച | വെയിലിനാലും |
| അധ്വനാ | വഴിയിൽ | ഗച്ഛതി ന ഹി. | കുറയുന്നതേയില്ല. |

സദൃശം ശതപത്രസ്യ പൂൎണ്ണചന്ദ്രോപമപ്രഭം
വദനം തദ്വദാന്യായാ വൈദേഹ്യാ ന പ്രകമ്പതേ. 17

| | | | |
|---|---|---|---|
| “ വദാന്യായാഃ | “ മധുരമൊഴിയായ | പൂൎണ്ണചന്ദ്രോപമപ്രഭം | പൂൎണ്ണചന്ദ്രനൊത്ത കാന്തിയുള്ളതും ആയ |
| വൈദേഹ്യാഃ | സീതാദേവിയുടെ, | തത് വദനം, | ആ തിരുമുഖം, |
| ശതപത്രസ്യ സദൃശം | കമലസദൃശവും | പ്രകമ്പതേ ന. | വാടുന്നതേയില്ല. |

അലക്തരസരക്താഭാവലക്തരസവൎജ്ജിതൌ
അദ്യാപി ചരണൌ തസ്യാഃ പദ്മകോശസമപ്രഭൌ. 18

| | | | |
|---|---|---|---|
| “ അലക്തരസവൎജ്ജിതൌ | “ ചെമ്പൊഞ്ഞിച്ചാറണിയാത്തവയായ | അലക്തരസരക്താഭൌ | ചെമ്പൊഞ്ഞിച്ചാറു കൊണ്ടെന്നപോലെ അരുണവൎണ്ണമായി |
| തസ്യാഃ | അവളുടെ | പദ്മകോശസമപ്രഭൌ. | താമരദളത്തിന്നു സമമായ കാന്തിയോടു കൂടിയതായിരിക്കുന്നു. |
| ചരണൌ | തിരുവടികൾ, | | |
| അദ്യ അപി | ഇപ്പോഴും | | |

നൂപുരോദ്ഘുഷ്ടഹേലേവ ഖേലം ഗച്ഛതി ഭാമിനീ
ഇദാനീമപി വൈദേഹീ തദ്രാഗാന്ന്യസ്തഭൂഷണാ. 19

| | | | |
|---|---|---|---|
| “ ന്യസ്തഭൂഷണാ | “ ആഭരണങ്ങളണിഞ്ഞവളായി | നൂപുരോദ്ഘുഷ്ടഹേലാ ഇവ | കാൽചിലമ്പുകളാൽ ഉദ്ഘോഷിക്കപ്പെട്ടലീലാവിലാസങ്ങളാന്ന് |
| ഭാമിനീ | സൎവ്വാംഗസുന്ദരിയായ | തദ്രാഗാത് | അദ്ദേഹത്തെക്കുറിച്ചുള്ള പ്രിയത്താൽ |
| വൈദേഹീ, | വൈദേഹി, | ഖേലം | പരമസന്തോഷത്തെ |
| ഇദാനീം അപി | ഇപ്പോഴും | ഗച്ഛതി. | പ്രാപിക്കുന്നു. |

ഗജം വാ വീക്ഷ്യ സിംഹം വാ വ്യാഘ്രം വാ വനമാശ്രിതാ
നാഹാരയതി സന്ത്രാസം ബാഹൂ രാമസ്യ സംശ്രിതാ. 20

| | | | |
|---|---|---|---|
| “ വനം | “ വനത്തിൽ | വീക്ഷ്യ, | കണ്ട്, |
| ആശ്രിതാ | വൎത്തിക്കുന്ന അവൾ | രാമസ്യ ബാഹൂ | ശ്രീരാമന്റെ ഭുജങ്ങളെ |
| ഗജം വാ | കാട്ടാനയെയോ | സംശ്രിതാ, | അവലംബിച്ചവളായി, |
| സിംഹം വാ | സിംഹത്തേയോ | സന്ത്രാസം | ഭയമെന്നുള്ളതിനെ |
| വ്യാഘ്രം വാ | നരിയേയോ | ആഹാരയതി ന. | പ്രാപിക്കുന്നതേയില്ല. |

കരസമ്മിതമദ്ധ്യാംഗീ പീനോന്നതപയോധരാ
രാജഹംസീവ രാമസ്യ പാദമാലോക്യ ഗച്ഛതി 21

| | | | |
|---|---|---|---|
| "കരസമ്മിത-മദ്ധ്യാംഗി | "മുഷ്ടിയോളം മാത്രമുള്ള മദ്ധ്യപ്രദേശമാന്നവളും | രാമസ്യ | ശ്രീരാമന്റെ |
| | | പാദം | പാദത്തെ |
| | | ആലോക്യ, | ചിന്തിച്ചുകൊണ്ട്, |
| പീനോന്നത-പയോധരാ | പീനോന്നതങ്ങളായ സ്തനങ്ങളാന്നവളും | രാജഹംസീ ഇവ, | രാജഹംസമെന്ന പോലെ, |
| | ആയ അവൾ, | ഗച്ഛതി. | ഗമിക്കുന്നു. |

ന ശോച്യാസ്തേ ന ചാത്മാനഃ ശോച്യോ നാപി ജനാധിപഃ
ഇദം ഹി ചരിതം ലോകേ പ്രതിഷ്ഠാസ്യതി ശാശ്വതം 22

| | | | |
|---|---|---|---|
| "തേ | "അവർ | ഹി | എന്തെന്നാൽ |
| ശോച്യാഃ ന; | അനുതപിക്കത്തക്കവരല്ല; | ലോകേ | ലോകത്തിൽ |
| ആത്മാനഃ ച ന; | നാമും അല്ല; | ഇദം | ഈ |
| ജനാധിപഃ അപി | മഹാരാജാവും | ചരിതം | പ്രവൃത്തി |
| ശോച്യഃ ന | അനുതപിക്കത്തക്കവനല്ല; | ശാശ്വതം | ശാശ്വതമായി |
| | | പ്രതിഷ്ഠാസ്യതി. | നിലനില്ക്കുവാൻ പോകുന്നു. |

വിധൂയ ശോകം പരിഹൃഷ്ടമാനസാ
മഹർഷിയാതേ പഥി സുവ്യവസ്ഥിതാഃ
വനേ രതാ വന്യഫലാശനാഃ പിതുഃ
ശുഭാം പ്രതിജ്ഞാം പരിപാലയന്തി തേ. 23

| | | | |
|---|---|---|---|
| "തേ | "അവർ | വനേ | വനവാസത്തിൽ |
| ശോകം | അത്തലെന്നുള്ളതിനെ | രതാഃ, | ഉത്സാഹത്തോടുകൂടിയവരായി, |
| വിധൂയ, | അടുപ്പിക്കാതെ, | | |
| പ്രഹൃഷ്ട-മാനസാഃ, | സന്തുഷ്ടി പൂണ്ടവരായി, | വന്യ-ഫലാശനാഃ, | കാട്ടിലുള്ള ഫലങ്ങളെ ഭുജിച്ചുകൊണ്ട്, |
| മഹർഷിയാതേ | മഹർഷിമാരനുഷ്ഠിക്കുന്നതായ | പിതുഃ | പിതാവിന്റെ |
| | | പ്രതിജ്ഞാം | ആജ്ഞയെ |
| പഥി | സന്മാർഗ്ഗത്തിൽ | ശുഭാം | ധർമ്മാനുസൃതമായതെന്ന് |
| സുവ്യവ-സ്ഥിതാഃ, | ദൃഢനിശ്ചയത്തോടുകൂടിയവരായി, | പരിപാലയന്തി. | അനുഷ്ഠിച്ചുവരുന്നു. |

തഥാഽപി സൂതേന സുയുക്തവാദിനാ
നിവാര്യമാണാ സുതശോകകർശിതാ
ന ചൈവ ദേവീ വിരരാമ കൂജിതാത്
പ്രിയേതി പുത്രേതി ച രാഘവേതി ച. 24

| | | | |
|---|---|---|---|
| ദേവീ | കൌസല്യാദേവി | 'പ്രിയ!' ഇതി | 'ഓമനേ!' എന്നും, |
| തഥാ | ഇപ്രകാരം | 'പുത്ര!' ഇതി ച | 'കുമാര!' എന്നും |
| സുയുക്തവാദിനാ | ഉചിതമായി സംസാരി | 'രാഘവ!' ഇതി ച | 'രാഘവ!' എന്നും |
| സൂതേന | സുമന്ത്രരാൽ [ക്കുന്ന | ക്രുഷ്ടാത് ച | വിളിച്ചു് പ്രലപിക്കുന്നതിൽനിന്നും |
| നിവാര്യമാണാ അപി | സമാധാനിപ്പിക്കപ്പെട്ടിട്ടും, | ന ഏവ വിരരാമ | വിരമിച്ചതേയില്ല. |
| സുതശോകകർശിതാ | പുത്രശോകാതുരയായി, | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ഷഷ്ടിതമഃ സർഗ്ഗഃ = അറുപതാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 4771; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2416.



## ഏകഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തൊന്നാംസർഗ്ഗം.

[കൌസല്യോപാലംഭഃ = കൌസല്യ പരുഷവാക്ക് പറയുന്നതു്.]

വനം ഗതേ ധർമ്മപരേ രാമേ രമയതാം വരേ
കൌസല്യാ രുദതീ സ്വാർത്താ ഭർത്താരമിദമബ്രവീത് 1

| | | | |
|---|---|---|---|
| കൌസല്യാ, | കൌസല്യാദേവി, | സ്വാർത്താ | അസഹ്യമായ അഴൽ പൂണ്ടവളായി |
| ധർമ്മപരേ | ധർമ്മൈകനിരതനും | രുദതീ | കണ്ണീർവാർത്ത് പ്രലപിക്കുന്നവളായി |
| രമയതാം | എല്ലാവരുമായി ഇണങ്ങുന്നവരിൽവെച്ചു് | | |
| വരേ | ഉത്തമനുമായ | ഭർത്താരം | ഭർത്താവിനോടായി |
| രാമേ | ശ്രീരാമൻ | ഇദം | ഇങ്ങിനെ |
| വനം ഗതേ, | വനം പ്രാപിച്ചതിൽ, | അബ്രവീത്. | ഉണർത്തിച്ചു. |

യദ്യപി ത്രിഷു ലോകേഷു പ്രഥിതം തേ മഹദ്യശഃ
സാനുക്രോശോ വദാന്യശ്ച പ്രിയവാദീ ച രാഘവഃ 2
കഥം നരവരശ്രേഷ്ഠ പുത്രൌ തൌ സഹ സീതയാ
ദുഃഖിതൌ സുഖസംവൃദ്ധൌ വനേ ദുഃഖം സഹിഷ്യതഃ. 3

| | | | |
|---|---|---|---|
| "രാഘവഃ | "രഘുകുലതിലകനായ | നരവരശ്രേഷ്ഠ! | അല്ലയോ നൃപോത്തമ! |
| സാനുക്രോശഃ | ദയാലുവും [നിന്തിരുവടി | സുഖസംവൃദ്ധൌ | സുഖമായിതന്നെ വള |
| വദാന്യഃ | ഉദാരശീലനും | തൌ | ആ [ന്നവരായ |
| പ്രിയവാദീ ച; | ഹിതത്തെത്തന്നെ ഉപദേശിക്കുന്നവനുമാകുന്നു; | പുത്രൌ ച | രണ്ടുപുത്രന്മാരും |
| | | സീതയാ സഹ | സീതയോടുകൂടി |
| തേ | നിന്തിരുവടിയുടെ | ദുഃഖിതൌ | മനസ്താപം പൂണ്ടവ |
| മഹത് യശഃ | മഹത്തായകീർത്തി | വനേ | കാട്ടിൽ [രായി |
| ത്രിഷു | മൂന്നു | ദുഃഖം | കഷ്ടത്തെ |
| ലോകേഷു ച | ലോകങ്ങളിലും | കഥം | എന്തിനുവേണ്ടിയാണ് |
| പ്രഥിതം; | വ്യാപിച്ചതാകുന്നു; | സഹിഷ്യതഃ? | അനുഭവിച്ചുകൊണ്ടിരിക്കേണ്ടത്? |
| യദ്യപി, | അപ്രകാരമിരിക്കെ, | | |

സാ നൂനം തരുണീ ശ്യാമാ സുകുമാരീ സുഖോചിതാ
കഥമുഷ്ണം ച ശീതം ച മൈഥിലീ വിസഹിഷ്യതി. 4

| | | | |
|---|---|---|---|
| "സുകുമാരീ | "മൃദുഗാത്രിയും | ശ്യാമാ | തിരുമേനി കറുത്തുപോകുമാറ് |
| സുഖോചിതാ | സുഖം മാത്രം അനുഭവിച്ചുവന്നവളും | ഉഷ്ണം | ചൂടിനേയും |
| തരുണീ | യൌവ്വനദശയിലിരിക്കുന്നവളും ആയ | ശീതം ച | തണുപ്പിനേയും, |
| സാ | ആ | കഥം | എന്തിനുവേണ്ടിയാണ് |
| | | നൂനം | ഇപ്പോൾ |
| മൈഥിലീ ച | സീതയും, | വിസഹിഷ്യതി? | അനുഭവിക്കേണ്ടത്? |

ഭുക്ത്വാഽശനം വിശാലാക്ഷീ സൂപദംശാന്വിതം ശുഭം
വന്യം നൈവാരമാഹാരം കഥം സീതോപഭോക്ഷ്യതേ. 5

| | | | |
|---|---|---|---|
| "വിശാലാക്ഷീ | "വിശാലാക്ഷിയായ | വന്യം | കാട്ടിലുള്ള |
| സീതാ, | സീത, | നൈവാരം | തന്നെ കൊഴിഞ്ഞുകിടക്കുന്നതായ |
| സൂപദംശാന്വിതം | അനേകം വട്ടങ്ങളോടു കൂടിയ | ആഹാരം | ആഹാരത്തെ |
| ശുഭം അശനം | നല്ല ആഹാരത്തെ | കഥം | എന്തിനുവേണ്ടിയാണ് |
| ഭുക്ത്വാ, | ഭുജിച്ചു പരിചയിച്ച ശേഷം, | ഉപഭോക്ഷ്യതേ? | ഭുജിച്ചുകൊണ്ടിരിക്കേണ്ടത്? |

ഗീതവാദിത്രനിർഘോഷം ശ്രുത്വാ ശുഭമനിന്ദിതാ
കഥം ക്രവ്യാദസിംഹാനാം ശബ്ദം ശ്രോഷ്യത്യശോഭനം. 6

| | | | |
|---|---|---|---|
| "അനിന്ദിതാ | "നിർദ്ദോഷയായ അവൾ | അശോഭനം | ഘോരമായ |
| ശുഭം | മനോഹരമായ | | |
| ഗീതവാദിത്രനിർഘോഷം | സംഗീതവാദ്യഘോഷങ്ങളെ | ശബ്ദം | ശബ്ദത്തെ |
| ശ്രുത്വാ, | അനുഭവിച്ച്, | കഥം | എന്തിനുവേണ്ടിയാണ് |
| ക്രവ്യാദസിംഹാനാം | പച്ചമാംസത്തെ തിന്നുന്ന സിംഹങ്ങളുടെ | ശ്രോഷ്യതി? | കേട്ടുകൊണ്ടിരിക്കുന്നത്? |

മഹേന്ദ്രധ്വജസങ്കാശഃ ക്വ നു ശേതേ മഹാഭുജഃ
ഭുജം പരിഘസങ്കാശമുപധായ മഹാബലഃ. 7

| | | | |
|---|---|---|---|
| "മഹേന്ദ്രധ്വജസംകാശഃ | "ഇന്ദ്രഭഗവാന്നു സദൃശനും | പരിഘസംകാശം | ഇരിമ്പുദണ്ഡിനൊത്ത |
| | | ഭുജം | ഭുജത്തെ |
| മഹാബലഃ | മഹാബലശാലിയും | ഉപധായ | തലയണയായിവെച്ചുകൊണ്ട്, |
| മഹാഭുജഃ, | മഹാബാഹുവും ആയ അവൻ, | ക്വ | എങ്ങാണോ |
| | | ശേതേ നു? | ശയിക്കുന്നത്? |

പദ്മവർണ്ണം സുകേശാന്തം പദ്മനിഃശ്വാസമുത്തമം
കദാ ദ്രക്ഷ്യാമി രാമസ്യ വദനം പുഷ്കരേക്ഷണം 8

| | |
|---|---|
| "രാമസ്യ | "ശ്രീരാമന്റെ |
| പദ്മവർണ്ണം | പദ്മസദൃശവും |
| സുകേശാന്തം | അഴകിയ കുറുനിരകളാന്നതും |
| പദ്മ-നിഃശ്വാസം | പദ്മത്തിന്റെ വാസനയുള്ള നിഃശ്വാസമാന്നതും |
| പുഷ്കരേക്ഷണം | ചെന്താർനേത്രങ്ങളോടുകൂടിയതും ആയ |
| ഉത്തമം വദനം | മനോഹരവദനത്തെ |
| കദാ | എപ്പോഴാണ് |
| ദ്രക്ഷ്യാമി! | ഞാൻ കാണ്മാൻ പോകുന്നത്! |

വജ്രസാരമിദം നൂനം ഹൃദയം മേ ന സംശയഃ
അപശ്യന്ത്യാ ന തം യദ്വൈ ഫലതീദം സഹസ്രധാ. 9

| | |
|---|---|
| "തം | "അവനെ |
| അപശ്യന്ത്യാഃ | കാണാതിരിക്കുന്നവളായ |
| മേ | എന്റെ |
| ഇദം | ഈ |
| ഹൃദയം, | ഹൃദയം, |
| യത് | യാതൊരുകാരണത്താൽ |
| സഹസ്രധാ | ആയിരം നുറുങ്ങായി |
| ഫലതി ന | പൊട്ടിത്തെറിക്കുന്നില്ലയോ, |
| നൂനം | അക്കാരണത്താൽ |
| ഇദം | ഇത് |
| വജ്രസാരം വൈ; | വജ്രംപോലെ ബലമുള്ളതുതന്നെ; |
| സംശയഃ ന. | സംശയമില്ല. |

യത്ത്വയാ ദാരുണം കർമ്മ വ്യപോഹ്യ മമ ബാന്ധവാഃ
നിരസ്താഃ പരിധാവന്തി സുഖാർഹാഃ കൃപണാ വനേ. 10

| | |
|---|---|
| "മമ | "എനിക്ക് |
| ബാന്ധവാഃ | പ്രിയപ്പെട്ടവരായ അവർ |
| ത്വയാ | നിന്തിരുവടിയാൽ |
| നിരസ്താഃ | കൈവെടിയപ്പെട്ടവരായി |
| വ്യപോഹ്യ, | ഓട്ടപ്പെട്ട്, |
| സുഖാർഹാഃ | സുഖത്തിന്നുമാത്രം അർഹരായ അവർ |
| വനേ | കാട്ടിൽ |
| കൃപണാഃ | കഷ്ടപ്പെടുന്നവരായി |
| പരിധാവന്തി | ചുററിത്തിരിയുന്നു; |
| യത് | യാതൊരു ഈ |
| കർമ്മ | കൃത്യം |
| ദാരുണം. | കഠോരമായതുതന്നെ. |

യദി പഞ്ചദശേ വർഷേ രാഘവഃ പുനരേഷ്യതി
ജഹ്യാദ്രാജ്യം ച കോശം ച ഭരതേനോപഭോക്ഷ്യതേ. 11

| | |
|---|---|
| "പഞ്ചദശേ | "പതിനഞ്ചാമത്തെ |
| വർഷേ | സംവത്സരത്തിൽ |
| രാഘവഃ | ശ്രീരാമൻ |
| പുനഃ | വീണ്ടും |
| ഏഷ്യതി യദി | തിരിച്ചുവരുമെങ്കിലും |
| രാജ്യം | രാജ്യത്തെയും |
| കോശം ച | സ്വത്തിനേയും |
| ജഹ്യാത്; | വിലവെക്കുകയില്ല; |
| ഭരതേന ച | ഭരതനാൽ മാത്രമെ |
| ഉപഭോക്ഷ്യതേ. | അനുഭവിക്കപ്പെടുകയുള്ള. |

ഭോജയന്തി കില ശ്രാദ്ധേ കേചിത്സ്വാനേവ ബാന്ധവാൻ
തതഃ പശ്ചാത്സമീക്ഷന്തേ കൃതകാൎയ്യാ ദ്വിജൎഷഭാൻ. 12

| | |
|---|---|
| "കൃതകാൎയ്യാഃ | "യോഗ്യന്മാരെന്നു നടിക്കുന്നവരായ സ്വാ |
| കേചിത് | ചിലർ, [ൎത്ഥികളായ |
| ശ്രാദ്ധേ | ശ്രാദ്ധം മുതലായ ദാന |
| സ്വാൻ | സ്വന്തം [കൃത്യത്തിൽ |
| ബാന്ധവാൻ ഏവ | ബന്ധുക്കളെ |

| | |
|---|---|
| കില ഭോജയന്തി; | കപടബുദ്ധിയോടുകൂടി അനുഭവിപ്പിക്കുന്നു; |
| തതഃ പശ്ചാത് | അതിന്നുശേഷം |
| ദ്വിജൎഷഭാൻ | യോഗ്യന്മാരായ ബ്രാഹ്മണരെക്കുറിച്ച് |
| സമീക്ഷന്തേ. | അന്വേഷിക്കുന്നു. |

തത്ര യേ ഗുണവന്തശ്ച വിദ്വാംസശ്ച ദ്വിജാതയഃ
ന പശ്ചാത്തേഽഭിമന്യന്തേ സുധാമപി സുരോപമാഃ. 13

| | |
|---|---|
| "യേ | "യാതൊരുവർ |
| ഗുണവന്തഃ | ഗുണവാന്മാരായും |
| വിദ്വാംസഃ ച | വിദ്വാന്മാരായും |
| സുരോപമാഃ ച | ദേവതുല്യന്മാരായും |
| ദ്വിജാതയഃ, | ബ്രാഹ്മണരോ, [ഉള്ള |
| തേ | അവർ |

| | |
|---|---|
| തത്ര | അപ്പോൾ |
| പശ്ചാത് | അക്കാരണത്താൽ |
| സുധാം അപി | പച്ചവെള്ളത്തെക്കൂടി |
| അഭിമന്യന്തേ ന. | (അവരുടെ വക്കൽ നിന്ന്) അംഗീകരിക്കുകയില്ല. |

["യസ്യ മിത്രപ്രധാനാനി ശ്രാദ്ധാനി ച ഹവീംഷി ച. നസ്യ പ്രേത്യ ഫലം നാസ്തി ശ്രാദ്ധേഷു ച ഹവിഃഷു ച." എന്ന് ബന്ധുമിത്രാദികൾ ശ്രാദ്ധാദികൎമ്മങ്ങളിൽ ഭോജനീയന്മാരല്ലെന്ന് (മനു). "ശ്രോത്രിയായൈവ ദേയാനി ഹവ്യകവ്യാനി ദാതൃഭിഃ. അൎഹത്തമായ വിപ്രായ തസ്മൈ ദത്തം മഹാഫലം. ഏകൈകമപി വിദ്വാംസം ദൈവേ പിത്ര്യേ ച ഭോജയേത് പുഷ്കലം ഫലമാപ്നോതി നാമന്ത്രജ്ഞാൻ ബഹൂനപി. യത്നേന ഭോജയേച്ഛ്രാദ്ധേ ബഹ്വൃചം വേദപാരഗം. ശാഖാന്തഗം വാഽഥ്വൎയ്യും ഛന്ദോഗം വാ സമാപ്തിഗം. യേഷാമന്യതമോ യസ്യ ഭുഞ്ജീത ശ്രാദ്ധമൎച്ചിതഃ. പിതൄണാം തസ്യ തൃപ്തിഃ സ്യാച്ഛാശ്വതീ സാപ്തപൌരുഷം" എന്നു ശ്രാദ്ധത്തിന്നു അൎഹന്മാരിന്നവരെന്ന് (മനു).

ശ്രാദ്ധശേഷത്തെ ഭുജിക്കരുതെന്നുള്ളതിന്ന്, "സായം പ്രാതശ്ച ഭുഞ്ജീത നാന്തരാളേ സമാഹിതഃ. അകാലേ ന തു ഭുഞ്ജീത പരാശ്രദ്ധേ തഥൈവ ച." (ഭാരതം ആനുശാസനികം). "ശ്രാദ്ധാവശിഷ്ടഭോക്താരസ്തേ വൈ നിരയഗാമിനഃ" (മാൎക്കണ്ഡേയൻ).]

ബ്രാഹ്മണേഷ്വപി തൃപ്തേഷു പശ്ചാദ്ഭോക്തും ദ്വിജൎഷഭാഃ
നാഭ്യുപൈതുമലം പ്രാജ്ഞാഃ ശൃംഗച്ഛേദമിവൎഷഭാഃ. 14

| | |
|---|---|
| "തൃപ്തേഷു | "(ദാനംവാങ്ങി) തൃപ്തിപ്പെട്ടവരും |
| ബ്രാഹ്മണേഷു അപി | ബ്രാഹ്മണർ തന്നെയെന്നിരുന്നാലും |
| പ്രാജ്ഞാഃ | യോഗ്യന്മാരായ |
| ദ്വിജൎഷഭാഃ, | ബ്രാഹ്മണോത്തമന്മാർ, |
| ഋഷഭാഃ | വൃഷഭങ്ങൾ |

| | |
|---|---|
| ശൃംഗച്ഛേദം ഇവ, | മേഞ്ഞുകഴിഞ്ഞ കറിപ്പുല്ലിനെഎന്നപോലെ, |
| പശ്ചാത് | ഒടുവിൽ |
| ഭോക്തും | വാങ്ങി അനുഭവിക്കുന്നതിന്നും |
| അഭ്യുപൈതും | അടുത്തുവരുന്നതിന്നും |
| അലം ന. | ഇഷ്ടപ്പെടുകയില്ല. |

["ശൃംഗച്ഛേദം," കൊമ്പില്ലാതാക്കിയാലെന്ന പോലെയുള്ള അവമാനം. എന്നു ചിലർ.]

ഏവം കനീയസാ ഭ്രാത്രാ ഭുക്തം രാജ്യം വിശാം പതേ
ഭ്രാതാ ജ്യേഷ്ഠോ വരിഷ്ഠശ്ച കിമത്ഥം നാവമംസ്യതേ. 15

| | | | |
|---|---|---|---|
| " വിശാം പതേ ! | " മഹാരാജാവേ ! | ജ്യേഷ്ഠഃ ഭ്രാതാ | ജ്യേഷ്ഠസഹോദരനും |
| കനീയസാ ഭ്രാത്രാ | അനുജനാൽ | വരിഷ്ഠഃ ച | ഉത്തമനുമായ അവൻ |
| ഏവം | ഇങ്ങിനെ | കിമത്ഥം | എന്തുകാരണത്താൽ |
| ഭുക്തം | അനുഭവിക്കപ്പെട്ടതായ | അവമംസ്യതേ ന ? | തിരസ്കരിക്കാതിരിക്കും ? |
| രാജ്യം, | രാജ്യത്തെ, | | |

ന പരേണാഹൃതം ഭക്ഷ്യം വ്യാഘ്രഃ ഖാദിതുമിച്ഛതി
ഏവമേവ നരവ്യാഘ്രഃ പരലീഢം ന മംസ്യതേ. 16

| | | | |
|---|---|---|---|
| " വ്യാഘ്രഃ | " വ്യാഘ്രം, | നരവ്യാഘ്രഃ | പുരുഷോത്തമനായ അവൻ |
| പരേണ | മറെറാന്നിനാൽ | | |
| ആഹൃതം | ഭുജിക്കപ്പെട്ട | പരലീഢം | അന്യന്റെ എച്ചിലിനെക്കുറിച്ച് |
| ഭക്ഷ്യം ഖാദിതും | തിററയെ ചവപ്പാൻ | | |
| ഇച്ഛതി ന; | ആഗ്രഹിക്കയില്ല; | മംസ്യതേ ന. | മനസ്സുകൊണ്ടുകൂടി വിചാരിക്കയില്ല. |
| ഏവം ഏവ | ഇപ്രകാരംതന്നെ | | |

ഹവിരാജ്യം പുരോഡാശഃ കുശാ യൂപാശ്ച ഖാദിരാഃ
നൈതാനി യാതയാമാനി കുവ്വന്തി പുനരദ്ധ്വരേ. 17

| | | | |
|---|---|---|---|
| " ഹവിഃ, | " ഹവിസ്സ്, | യൂപാഃ ച | യൂപസ്തംഭങ്ങൾ, എന്ന |
| ആജ്യം, | നെയ്യ്, | ഏതാനി | ഇവയെല്ലാം, |
| പുരോഡാശഃ | യാഗത്തിലുള്ള | യാതയാമാനി | ഒരിക്കൽ ഉപയോഗി |
| കുശാഃ, | ദർഭകൾ, [നിവേദ്യം, | പുനഃ | വീണ്ടും [ച്ചവയായാൽ |
| ഖാദിരാഃ | കരിങ്ങാലിമരംകൊണ്ടുള്ള | അദ്ധ്വരേ | യാഗത്തിൽ |
| | | കുവ്വന്തി ന. | ഉപയോഗിക്കുമാറില്ല. |

തഥാ ഹ്യാത്തമിദം രാജ്യം ഹൃതസാരാം സുരാമിവ
നാഭിമന്തുമലം രാമോ നഷ്ടസോമമിവാദ്ധ്വരം. 18

| | | | |
|---|---|---|---|
| " രാമഃ | " ശ്രീരാമൻ | നഷ്ടസോമം | അശുദ്ധമായ്പോയ സോമലതയോടുകൂടിയ |
| ആത്തം | അനുഭവിക്കപ്പെട്ടതായ | | |
| ഇദം രാജ്യം, | ഈ രാജ്യത്തെ, | അദ്ധ്വരം | യാഗത്തെ |
| ഹൃതസാരാം | മറെറാരുത്തനാൽ പാനംചെയ്യപ്പെട്ടതായ | ഇവ തഥാ, | എന്നപോലെയും, |
| | | അഭിമന്തും | വിചാരിക്കുന്നതിന്നുകൂടി |
| സുരാം | ജലപാത്രത്തെ | | |
| ഇവ, | എന്നപോലെയും, | അലം ഹി ന. | ഇച്ഛിക്കുകയേയില്ല. |

നൈവംവിധമസത്കാരം രാഘവോ മഷയിഷ്യതി
ബലവാനിവ ശാർദ്ദൂലോ വാലധേരഭിമർശനം. 19

| | | | |
|---|---|---|---|
| " രാഘവഃ | " ശ്രീരാമൻ, | ശാർദ്ദൂലഃ ഇവ | നരി എന്നപോലെ, |
| വാലധേഃ അഭിമർശനം, | വാൽ തുണ്ടുന്നതിനെ, | ഏവം വിധം | ഇപ്രകാരമുള്ള |
| | | അസത്കാരം | അവമാനത്തിന്ന് |
| ബലവാൻ | ബലമുള്ള | മഷയിഷ്യതി ന. | വഴിപ്പെട്ടിരിക്കുകയില്ല. |

നൈതസ്യ സഹിതാ ലോകാ ഭയം കുൎയ്യുൎമ്മഹാമൃധേ
അധൎമ്മം ത്വിഹ ധൎമ്മാത്മാ ലോകം ധൎമ്മേണ യോജയേത്. 20

| | | | |
|---|---|---|---|
| "ലോകാഃ | "ലോകങ്ങൾ | ധൎമ്മാത്മാ | ധൎമ്മാത്മാവായ അവൻ |
| സഹിതാഃ തു | ഒന്നു ചേൎന്നാലും, | ഇഹ | ഇക്കാൎയ്യത്തിൽ |
| മഹാമൃധേ | വൻ പോരിൽ | അധൎമ്മം | ധൎമ്മവഴി പിഴച്ച |
| ഏതസ്യ | ഇവന്നു് | ലോകം | ലോകത്തെ, |
| ഭയം | കുലുക്കം | ധൎമ്മേണ | (തന്റെ) ധൎമ്മാനുസരണം മൂലം |
| കുൎയ്യുഃ ന; | ഉണ്ടാക്കുകയില്ല; | യോജയേത്. | അലക്ഷ്യമായി കരുതും. |

[" യഃ ധൎമ്മാത്മാ അധൎമ്മം ലോകം ഇഹ ധൎമ്മേണ തു ജയേത്, തസ്യ." (യാതൊരു ധൎമ്മാത്മാവായ ഇവൻ അധൎമ്മയുക്തമായ ലോകത്തെ ധൎമ്മംകൊണ്ടു ജയിക്കുമൊ, അപ്രകാരമുള്ള ഇവൻ എന്നും.]

നന്വസൌ കാഞ്ചനൈൎബ്ബാണൈൎമ്മഹാവീൎയ്യോ മഹാഭുജഃ
യുഗാന്ത ഇവ ഭൂതാനി സാഗരാനപി നിൎദ്ദഹേത്. 21

| | | | |
|---|---|---|---|
| "നനു, | "അല്ലെന്നാൽ, | ഭൂതാനി | ജീവജാലങ്ങളേയും |
| മഹാവീൎയ്യഃ | അതിശക്തനും | സാഗരാൻ അപി | സമുദ്രങ്ങളേയും |
| മഹാഭുജഃ | മഹാബാഹുവും ആയ | | |
| അസൌ | ഇവൻ, | യുഗാന്തേ | പ്രളയകാലത്തിൽ, |
| കാഞ്ചനൈഃ | ഉജ്ജ്വലിക്കുന്ന | ഇവ | എന്നപോലെ, |
| ബാണൈഃ | ബാണങ്ങൾ കൊണ്ടു്, | നിൎദ്ദഹേത്. | ദഹിപ്പിച്ചുകളയും. |

സ താദൃശഃ സിംഹബലോ വൃഷഭാക്ഷോ നരൎഷഭഃ
സ്വയമേവ ഹതഃ പിത്രാ ജലജേനാത്മജോ യഥാ. 22

| | | | |
|---|---|---|---|
| "താദൃശഃ | "അപ്രകാരമുള്ളവനും | സഃ, | അവൻ, |
| സിംഹബലഃ | സിംഹതുല്യബലശാലിയും | ജലജേന | മത്സ്യത്തിനാൽ |
| വൃഷഭാക്ഷഃ | സദ്ഗുണം പ്രകാശിക്കുന്ന നേത്രങ്ങളാൎന്നവനും | ആത്മജഃ യഥാ | സ്വന്തം മത്സ്യക്കുഞ്ഞെന്നപോലെ, |
| | | പിത്രാ | പിതാവിനാൽ |
| | | സ്വയം ഏവ | താനായ്ത്തന്നെ |
| നരൎഷഭഃ | പുരുഷോത്തമനുമായ | ഹതഃ | നശിപ്പിക്കപ്പെട്ടു. |

ദ്വിജാതിചരിതോ ധൎമ്മഃ ശാസ്ത്രദൃഷ്ടഃ സനാതനഃ
യദി തേ ധൎമ്മനിരതേ ത്വയാ പുത്രേ വിവാസിതേ 23

| | | | |
|---|---|---|---|
| "ധൎമ്മനിരതേ | "ധൎമ്മമാൎഗ്ഗം പിഴക്കാത്ത | ശാസ്ത്രദൃഷ്ടഃ | ശാസ്ത്രവിഹിതവും |
| പുത്രേ | പുത്രൻ | സനാതനഃ | പൂൎവ്വന്മാരാൽ ആചരിക്കപ്പെട്ടതും ആയ |
| ത്വയാ | നിന്തിരുവടിയാൽ | | |
| വിവാസിതേ, | കാട്ടിലേക്കയക്കപ്പെട്ടിരിക്കുമ്പോൾ, | ധൎമ്മഃ, | ധൎമ്മം, |
| ദ്വിജാതിചരിതഃ | ക്ഷത്രിയന്മാരനുഷ്ഠിക്കുന്നതും | തേ | നിന്തിരുവടിക്കു് |
| | | യദി ? | ഉണ്ടാകുമോ ? |

ഗതിരേകാ പതിർന്നാര്യ്യാ ദ്വിതീയാ ഗതിരാത്മജഃ
തൃതീയാ ജ്ഞാതയോ രാജംശ്ചതുർത്ഥീ നേഹ വിദ്യതേ. 24

| | |
|---|---|
| " നാര്യ്യാഃ | " ഒരു നാരിക്ക് |
| പതിഃ | ഭർത്താവാകുന്ന |
| ഏകാ ഗതിഃ ; | മുഖ്യമായ ഗതി ; |
| ദ്വിതീയാ | രണ്ടാമതായ |
| ഗതിഃ | ഗതി |
| ആത്മജഃ ; | പുത്രൻ ; |
| തൃതീയാ | മൂന്നാമത് |
| ജ്ഞാതയഃ ; | ബന്ധുക്കൾ ; |
| രാജൻ ! | മഹാരാജാവേ ! |
| ഇഹ | ഈ ലോകത്തിൽ |
| ചതുർത്ഥീ | നാലാമതായൊന്നു |
| വിദ്യതേ ന. | ഇല്ല. |

തത്ര ത്വം ചൈവ മേ നാസ്തി രാമശ്ച വനമാശ്രിതഃ
ന വനം ഗന്തുമിച്ഛാമി സർവ്വഥാ ഹി ഹതാ ത്വയാ. 25

| | |
|---|---|
| " രാമഃ ച | " ശ്രീരാമനും |
| വനം | വനത്തിലേക്ക് |
| ആശ്രിതഃ ; | പോയ്ക്കളഞ്ഞു ; |
| വനം | കാട്ടിലേക്ക് |
| ഗന്തും ഇച്ഛാമി ന ഏവ ; | ഞാൻ (നിന്തിരുവടി കാരണം) പോകാനിച്ഛിക്കുന്നുമില്ല ; |
| തത്ര, | ഇപ്രകാരമിരിക്കെ, |
| ത്വം ച | നിന്തിരുവടിയും |
| മേ | എനിക്ക് |
| അസ്തി ന ; | ഇല്ല ; |
| ഹി | ആകയാൽ |
| ത്വയാ | നിന്തിരുവടിയാൽ |
| സർവ്വഥാ | സർവ്വപ്രകാരത്തിലും |
| ഹതാ. | ഞാൻ കെട്ടുപോയി. |

ഹതം ത്വയാ രാജ്യമിദം സരാഷ്ട്രം
ഹതസ്തഥാഽഽത്മാ സഹ മന്ത്രിഭിശ്ച
ഹതാ സപുത്രാഽസ്മി ഹതാശ്ച പൌരാഃ
സുതശ്ച ഭാര്യ്യാ ച തവ പ്രഹൃഷ്ടൌ 26

| | |
|---|---|
| " ത്വയാ | " നിന്തിരുവടിയാൽ |
| ഇദം | ഈ |
| സരാഷ്ട്രം | നാടുകളടങ്ങിയ |
| രാജ്യം | രാജ്യം |
| ഹതം ; | ഹതമായി ; |
| മന്ത്രിഭിഃ സഹ | മന്ത്രിമാരോടുംകൂടി |
| ആത്മാ ച | നിന്തിരുവടിയും |
| തഥാ | അപ്രകാരംതന്നെ |
| ഹതഃ ; | കെട്ടു ; |
| അസ്മി | ഞാനും |
| സപുത്രാ | പുത്രനോടുകൂടി |
| ഹതാ ; | ഹതയായി ; |
| പൌരാഃ ച | നാട്ടാരും |
| ഹതാഃ ; | നശിച്ചു ; |
| തവ | നിന്തിരുവടിയുടെ |
| ഭാര്യ്യാ ച | ഭാര്യ്യയും |
| സുതഃ ച | പുത്രനുംമാത്രം |
| പ്രഹൃഷ്ടൌ." | ആഗ്രഹം സാധിച്ചവരായി സന്തോഷിക്കുന്നു." |

ഇമാം ഗിരം ദാരുണശബ്ദസംശ്രിതാം
നിശമ്യ രാജാഽപി മുമോഹ ദുഃഖിതഃ
തതഃ സ ശോകം പ്രവിവേശ പാർത്ഥിവഃ
സ്വദുഷ്കൃതം ചാപി പുനസ്തദാ സ്മരൻ 27

| | | | |
|---|---|---|---|
| രാജാ, | മഹാരാജാവ്, | മുമോഹ; | സ്തംഭിച്ചുപോയി; |
| ഇമാം | ഈ | സഃ പാൎത്ഥിവഃ | ആ ചക്രവൎത്തി, |
| ദാരുണശബ്ദസംശ്രിതാം | കടുതായ മുള്ളവാക്കുകളാന്ന | തതഃ | ആ സമയത്തിലും, |
| ഗിരം നിശമ്യ, | വാക്യത്തെ കേട്ട്, | സ്വദുഷ്കൃതം പുനഃ | തന്റെ ദുഷ്കൃത്യത്തെക്കുറിച്ചുതന്നെ |
| ദുഃഖിതഃ അപി, | ഏറെ ദുഃഖിച്ചവനായിരുന്നകാരണം, | സ്മരൻ അപി | ചിന്തിക്കുന്നവനായി |
| തദാ | ആ സമയം | ശോകം ച പ്രവിവേശ. | ശോകത്തിൽതന്നെ ആണ്ടിരുന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ഏകഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തൊന്നാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 4798; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2443.



## ദ്വിഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തിരണ്ടാംസൎഗ്ഗം.

[കൌസല്യാപരിസാന്ത്വനം = കൌസല്യയെ പ്രസാദിപ്പിക്കുന്നത്].

ഏവം തു ക്രുദ്ധയാ രാജാ രാമമാത്രാ സശോകയാ
ശ്രാവിതഃ പരുഷം വാക്യം ചിന്തയാമാസ ദുഃഖിതഃ. 1

| | | | |
|---|---|---|---|
| സശോകയാ | ശോകസന്തപ്തയും, | പരുഷം | കടുതായ |
| തു | അക്കാരണത്താൽ | വാക്യം | വാക്യത്തെ |
| ക്രുദ്ധയാ | ക്രുദ്ധിച്ചിരുന്നവളും ആയ | ശ്രാവിതഃ | കേൾപ്പിക്കപ്പെട്ട |
| രാമമാത്രാ, | ശ്രീരാമമാതാവിനാൽ, | രാജാ | മഹാരാജാവ്, |
| ഏവം | ഇപ്രകാരം | ദുഃഖിതഃ | ആൎത്തനായി |
| | | ചിന്തയാമാസ. | വിചാരപ്പെട്ടു. |

ചിന്തയിത്വാ സ ച നൃപോ മുമോഹ വ്യാകുലേന്ദ്രിയഃ
അതിദീൎഘേണ കാലേന സംജ്ഞാമാപ പരന്തപഃ 2

| | | | |
|---|---|---|---|
| പരന്തപഃ | ശത്രുസന്താപകനായ | മുമോഹ; | പ്രജ്ഞയററവനായ്ഭവിച്ചു; |
| സഃ ച, | അദ്ദേഹവും, | നൃപഃ, | മഹാരാജാവ്, |
| വ്യാകുലേന്ദ്രിയഃ | അംഗങ്ങൾ തളൎന്ന് | അതിദീൎഘേണ | എത്രയോ |
| ചിന്തയിത്വാ | വിചാരപ്പെട്ട് | കാലേന | നേരംകഴിഞ്ഞ്, |
| | | സംജ്ഞാം ആപ. | ബോധം തെളിഞ്ഞു. |

സ സംജ്ഞാമുപലഭ്യൈവ ദീൎഘമുഷ്ണം ച നിഃശ്വസൻ
കൌസല്യാം പാൎശ്വതോ ദൃഷ്ട്വാ പുനശ്ചിന്താമുപാഗമത്. 3

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | പാൎശ്വതഃ | അടുത്ത് |
| ദീൎഘം | നെടുതായി | കൌസല്യാം | കൌസല്യാദേവിയെ |
| ഉഷ്ണം ച | ചുടുചുടെ | ദൃഷ്ട്വാ, | കണ്ട്, |
| നിഃശ്വസൻ, | നിശ്വസിച്ച്, | പുനഃ | വീണ്ടും |
| സംജ്ഞാം | ബോധം | ചിന്താം | ചിന്ത |
| ഉപലഭ്യ ഏവ | തെളിഞ്ഞഉടനെ | ഉപാഗമത്. | കയ്ക്കൊണ്ടു. |

തസ്യ ചിന്തയമാനസ്യ പ്രത്യഭാത് കൎമ്മ ദുഷ്കൃതം
യദനേന കൃതം പൂൎവ്വമജ്ഞാനാച്ഛബ്ദവേധിനാ. 4

| | | | |
|---|---|---|---|
| ചിന്തയമാനസ്യ | ചിന്താഗ്രസ്തനായ | അജ്ഞാനാത് | അറിയാതെ |
| തസ്യ, | അദ്ദേഹത്തിന്ന്, | യത് കൃതം | യാതൊന്നു ചെയ്യപ്പെട്ടുവോ |
| അനേന | തന്നാൽ | ദുഷ്കൃതം കൎമ്മ | ആ പാപകൃത്യം |
| ശബ്ദവേധിനാ | ശബ്ദവേധികൊണ്ട് | പ്രത്യഭാത്. | ഓൎമ്മവന്നു. |
| പൂൎവ്വം | മുമ്പൊരിക്കൽ | | |

[“ശബ്ദവേധി” ശബ്ദം കേട്ടറിഞ്ഞ് കുറിക്കു കൊള്ളിക്കുന്ന സാമൎത്ഥ്യം.]

അമനാസ്തേന ശോകേന രാമശോകേന ച പ്രഭുഃ
ദ്വാഭ്യാമപി മഹാരാജഃ ശോകാഭ്യാമന്വതപ്യത. 5

| | | | |
|---|---|---|---|
| പ്രഭുഃ | ധൈൎയ്യശാലിയായ | രാമശോകേന ച | ശ്രീരാമനെക്കുറിച്ചുള്ള ദുഃഖത്താലും, |
| മഹാരാജഃ | മഹാരാജാവ് | ദ്വാഭ്യാം ശോകാഭ്യാം അപി | ഈ രണ്ടു വ്യസനങ്ങളാലും, |
| തേന | തനിക്കോൎമ്മവന്നതായ | അമനാഃ | സ്തബ്ധനായി |
| ശോകേന | ആ ശോച്യകൎമ്മത്താലും, | അന്വതപ്യത. | പരിതപിച്ചു. |

ദഹ്യമാനസ്തു ശോകാഭ്യാം കൌസല്യാമാഹ ഭൂപതിഃ
വേപമാനോഽഞ്ജലിം കൃത്വാ പ്രസാദാൎത്ഥമവാങ്മുഖഃ 6

| | | | |
|---|---|---|---|
| ശോകാഭ്യാം | രണ്ടുമാതിരി ദുഃഖങ്ങളാലും | കൌസല്യാം | കൌസല്യാദേവിയെ നോക്കി; |
| ദഹ്യമാനഃ | സന്തപ്തനായ | പ്രസാദാൎത്ഥം തു | സാന്ത്വനം ചെയ്യുന്നതിന്നായി, |
| ഭൂപതിഃ, | മഹാരാജാവ്, | ആഹ. | ഇങ്ങിനെ അരുളിച്ചെയ്തു. |
| വേപമാനഃ, | ദേഹം വിറച്ചുകൊണ്ട്, | | |
| അവാങ്മുഖഃ | തലകുനിച്ചവനായി, | | |
| അഞ്ജലിം കൃത്വാ | കൈകൾ കൂപ്പിക്കൊണ്ട് | | |

പ്രസാദയേ ത്വാം കൌസല്യേ രചിതോഽയം മയാഽഞ്ജലിഃ
വത്സലാ ചാനൃശംസാ ച ത്വം ഹി നിത്യം പരേഷ്വപി. 7

| | | | |
|---|---|---|---|
| “കൌസല്യേ! | “കൌസല്യേ! | രചിതഃ; | ചെയ്യപ്പെട്ടിരിക്കുന്നു; |
| ത്വാം | നിന്നോട് | ത്വം ഹി | നീയാകട്ടെ |
| പ്രസാദയേ; | ഞാൻ മാപ്പുചോദിക്കുന്നു; | പരേഷു അപി | അപരാധികളിലുംകൂടി |
| അയം | ഈ | നിത്യം | സദാ |
| അഞ്ജലിഃ | അഞ്ജലിബന്ധം | വത്സലാ ച | സ്നേഹമുള്ളവളും |
| മയാ | എന്നാൽ | ആനൃശംസാ ച. | അനുകമ്പയുള്ളവളും ആണല്ലൊ. |

ഭൎത്താ തു ഖലു നാരീണാം ഗുണവാൻ നിൎഗ്ഗുണോऽപി വാ
ധൎമ്മം വിമൃശമാനാനാം പ്രത്യക്ഷം ദേവി ദൈവതം. 8

| | | | |
|---|---|---|---|
| "ദേവി! | "ദേവി! | ഗുണവാൻ അപി | ഗുണവാനെന്നാലും |
| ധൎമ്മം | ധൎമ്മത്തെ | നിൎഗ്ഗുണഃ വാ | ഗുണഹീനനെന്നാലും |
| വിമൃശമാനാനാം | ആലോചിക്കുന്നവരായ | പ്രത്യക്ഷം | പ്രത്യക്ഷമായ |
| നാരീണാം, | സ്ത്രീകൾക്ക്, | ദൈവതം ഖലു ? | ദൈവമായുള്ളതു് ? |
| ഭൎത്താ തു | ഭൎത്താവൊരുവൻ തന്നെയല്ലയൊ, | | |

സാ ത്വം ധൎമ്മപരാ നിത്യം ദൃഷ്ടലോകപരാവരാ
നാൎഹസേ വിപ്രിയം വക്തും ദുഃഖിതാऽപി സുദുഃഖിതം. 9

| | | | |
|---|---|---|---|
| "ദൃഷ്ടലോക-പരാവരാ | "ലോകാനുഷ്ഠാനം കൊണ്ടുള്ള ഗുണദോഷങ്ങളെ നന്നായറിഞ്ഞവളും | ദുഃഖിതാ അപി | ദുഃഖിതയാണെങ്കിലും |
| നിത്യം | സദാ | സുദുഃഖിതം | അധികം ദുഃഖിച്ചിരിക്കുന്നവനായ എന്നോടായി |
| ധൎമ്മപരാ | ധൎമ്മത്തിൽതന്നെ ആസക്തിപൂണ്ടവളുംആയ | വിപ്രിയം | ഇമ്മാതിരികഠിനവാക്ക് |
| | | വക്തും | ഉരചെയ്യുന്നതു് |
| സാ ത്വം, | ആ ഭവതി, | അൎഹസേ ന." | ഉചിതമല്ല." |

തദ്വാക്യം കരുണം രാജ്ഞഃ ശ്രുത്വാ ദീനസ്യ ഭാഷിതം
കൌസല്യാ വ്യസൃജദ്ബാഷ്പം പ്രണാളീവ നവോദകം. 10

| | | | |
|---|---|---|---|
| കൌസല്യാ, | കൌസല്യാദേവി, | വാക്യം | വാക്യത്തെ |
| ദീനസ്യ | കഷ്ടാവസ്ഥയിലിരുന്നിരുന്ന | ശ്രുത്വാ, | കേട്ട്, |
| | | പ്രണാളീ | വെള്ളച്ചാൽ |
| രാജ്ഞഃ | മഹാരാജാവിന്റെ | നവോദകം | മഴവെള്ളത്തെ |
| തത് | ആ | ഇവ, | എന്നപോലെ, |
| കരുണം | പരിതാപകരമാംവണ്ണം | ബാഷ്പം | കണ്ണീർ |
| ഭാഷിതം | ഉരചെയ്യപ്പെട്ട | വ്യസൃജത്. | വാൎത്തു. |

സാ മൂൎദ്ധ്നി ബദ്ധ്വാ രുദതീ രാജ്ഞഃ പദ്മമിവാഞ്ജലിം
സംഭ്രമാദബ്രവീത് ത്രസ്താ ത്വരമാണാऽക്ഷരം വചഃ. 11

| | | | |
|---|---|---|---|
| ത്രസ്താ | ഉടൽ വിറച്ചുകൊണ്ട് | പദ്മം ഇവ | താമരപ്പൂവിനെയെന്നപോലെ |
| രുദതീ | കരഞ്ഞുകൊണ്ടിരുന്ന | | |
| സാ, | അവൾ, | മൂൎദ്ധ്നി | ശിരസ്സിൽ |
| സംഭ്രമാത് | സംഭ്രമംപൂണ്ട് | ബദ്ധ്വാ, | വെച്ചുകൊണ്ട്, |
| ത്വരമാണാ, | ബദ്ധപ്പെട്ട്, | അക്ഷരം | തക്കതായ |
| രാജ്ഞഃ | രാജാവിന്റെ | വചഃ | ഈ വചനത്തെ |
| അഞ്ജലിം | കൂപ്പിയ കരയുഗത്തെ | അബ്രവീത്. | ഉരചെയ്തു. |

പ്രസീദ ശിരസാ യാചേ ഭൂമൌ നിപതിതാऽസ്മി തേ
യാചിതാऽസ്മി ഹതാ ദേവ ഹന്തവ്യാऽഹം ന ഹി ത്വയാ 12

| | | | |
|---|---|---|---|
| "ദേവ! | "പ്രഭോ! | ത്വയാ | നിന്തിരുവടിയാൽ |
| പ്രസീദ; | പ്രസാദിച്ചരുളിയാലും; | യാചിതാ | യാചിക്കപ്പെട്ടവളെന്നകാരണത്താൽ |
| അസ്മി | ഞാൻ | അസ്മി | ഞാൻ |
| തേ | നിന്തിരുവടിയുടെ തിരുമുമ്പിൽ | ഹതാ; | ശിക്ഷിക്കപ്പെട്ടു; |
| ഭൂമൌ | നിലത്തു | അഹം | ഞാൻ |
| നിപതിതാ, | വീണവളായി, | ഹന്തവ്യാ | ശിക്ഷിക്കപ്പെട്ടവാൻ |
| ശിരസാ | തലകുമ്പിട്ട് | ന ഹി! | അൎഹയല്ലല്ലൊ! |
| യാചേ; | പ്രാൎത്ഥിക്കുന്നു; | | |

നൈഷാ ഹി സാ സ്ത്രീ ഭവതി ശ്ലാഘനീയേന ധീമതാ
ഉഭയോല്ലോകയോൎവ്വീര പത്യാ യാ സംപ്രസാദ്യതേ 13

| | | | |
|---|---|---|---|
| "വീര! | "ധൎമ്മാത്മാവേ! | സംപ്രസാദ്യതേ | മാപ്പുചോദിക്കപ്പെട്ടുന്നുവോ, |
| ഹി | എന്തെന്നാൽ | സാ ഏഷാ | അപ്രകാരമുള്ള ഈ |
| ശ്ലാഘനീയേന | പ്രശംസനീയനായ | സ്ത്രീ, | നാരി, |
| ധീമതാ | ധീമാനായ | ഉഭയോഃ | ഇഹപരങ്ങളായ രണ്ടു |
| പത്യാ, | ഭൎത്താവിനാൽ, | ലോകയോഃ | ലോകങ്ങൾക്കും |
| യാ | യാതൊരുവൾ | ഭവതി ന. | അൎഹയാകുന്നില്ല. |

ജാനാമി ധൎമ്മം ധൎമ്മജ്ഞ ത്വാം ജാനേ സത്യവാദിനം
പുത്രശോകാൎത്തയാ തത്തു മയാ കിമപി ഭാഷിതം. 14

| | | | |
|---|---|---|---|
| "ധൎമ്മജ്ഞ! | "ധൎമ്മകുശലനായുള്ളോവേ! | തു | അപ്രകാരമാണെന്നാലും |
| ധൎമ്മം | ധൎമ്മമിന്നതെന്ന് | പുത്രശോകാൎത്തയാ | പുത്രശോകത്താൽ മാഴ്കിയവളായി |
| ജാനാമി; | എനിക്ക് അറിവുണ്ട്; | മയാ | എന്നാൽ |
| ത്വാം | നിന്തിരുവടിയെക്കുറിച്ച് | ഭാഷിതം | പറയപ്പെട്ടതായ |
| സത്യവാദിനം | പറഞ്ഞവാക്കിളക്കാത്തവനെന്നും | തത് | അത് |
| ജാനേ; | അറിവുണ്ട്; | കിം അപി. | എന്തോ നിരൎത്ഥകമായതാണ്. |

ശോകോ നാശയതേ ധൈൎയ്യം ശോകോ നാശയതേ ശ്രുതം
ശോകോ നാശയതേ സൎവ്വം നാസ്തി ശോകസമോ രിപുഃ. 15

| | | | |
|---|---|---|---|
| "ശോകഃ | "ദുഃഖമെന്നത് | ശോകഃ | ദുഃഖം |
| ധൈൎയ്യം | ധൈൎയ്യത്തെ | സൎവ്വം | സൎവ്വത്തിനേയും |
| നാശയതേ; | നശിപ്പിച്ചുകളയുന്നു; | നാശയതേ; | നശിപ്പിക്കുന്നു; |
| ശോകഃ | ദുഃഖം | ശോകസമഃ | ദുഃഖത്തെപ്പോലെ |
| ശ്രുതം | അറിവിനേയും | രിപുഃ | ശത്രു |
| നാശയതേ; | ഇല്ലായ്മചെയ്യുന്നു; | അസ്തി ന. | ഒന്നുമില്ല. |

ശക്യ ആപതിതഃ സോഢും പ്രഹാരോ രിപുഹസ്തതഃ
സോഢുമാപതിതഃ ശോകഃ സുസൂക്ഷ്മോഽപി ന ശക്യതേ. 16

| | |
|---|---|
| "രിപുഹസ്തതഃ | "ശത്രുക്കളുടെ കയ്യിൽ [നിന്ന് |
| ആപതിതഃ | വീഴുന്ന |
| പ്രഹാരഃ | അടി |
| സോഢും | തടുപ്പാൻ |
| ശക്യഃ; | കഴിവുള്ളതുതന്നെ; |
| ആപതിതഃ | ഈശ്വരേച്ഛയാലുള്ള |
| ശോകഃ | ദുഃഖം, [വായ |
| സുസൂക്ഷ്മഃ അപി | അല്പമാണെന്നാലും |
| സോഢും | തടുപ്പാൻ |
| ശക്യതേ ന. | കഴിയപ്പെടാത്തതാണ് |

വനവാസായ രാമസ്യ പഞ്ചരാത്രോഽത്ര ഗണ്യതേ
യഃ ശോകഹതഹൎഷായാഃ പഞ്ചവൎഷോപമോ മമ 17

| | |
|---|---|
| "അത്ര | "ഇപ്പോൾ |
| രാമസ്യ | ശ്രീരാമന്റെ |
| വനവാസായ | വനവാസത്തിന്ന് |
| പഞ്ചരാത്രഃ | അഞ്ചുദിവസം (ആഷം) |
| ഗണ്യതേ, | കഴിഞ്ഞതായി കണക്കാക്കുന്നു, |
| യഃ | എന്നുള്ള യാതൊന്ന് |
| ശോകഹത-ഹൎഷായാഃ | ശോകം മൂലം ഉത്സാഹം നശിച്ചവളായ |
| മമ | എനിക്ക് |
| പഞ്ച-വൎഷോപമഃ. | അഞ്ചുകൊല്ലങ്ങൾ പോലെയാണ് തോന്നുന്നത്. |

തം ഹി ചിന്തയമാനായാഃ ശോകോഽയം ഹൃദി വൎദ്ധതേ
നദീനാമിവ വേഗേന സമുദ്രസലിലം മഹത്. 18

| | |
|---|---|
| "സമുദ്രസലിലം | "സമുദ്രജലം |
| നദീനാം | നദികളുടെ |
| വേഗേന | പ്രവാഹത്താൽ |
| മഹത് ഇവ, | വൎദ്ധിക്കുന്നത് എപ്രകാരമോ അപ്രകാരം, |
| ഹൃദി | മനസ്സിൽ |
| തം ഹി | അവനെത്തന്നെ |
| ചിന്തയ-മാനായാഃ | ഓൎത്തുകൊണ്ടിരിക്കുന്നവളായ എനിക്ക് |
| അയം ശോകഃ | ഈ ദുഃഖം |
| വൎദ്ധതേ." | വൎദ്ധിച്ചുകൊണ്ടുതന്നെയാണിരിക്കുന്നത്." |

ഏവം ഹി കഥയന്ത്യാസ്തു കൌസല്യായാഃ ശുഭം വചഃ
മന്ദരശ്മിരഭൂത്സൂൎയ്യോ രജനീ ചാഭ്യവൎത്തത. 19

| | |
|---|---|
| കൌസല്യായാഃ | കൌസല്യാദേവി |
| ഏവം ഹി | ഇപ്രകാരമെല്ലാം |
| ശുഭം വചഃ | സമാധാനവാക്ക് |
| കഥയന്ത്യാഃ തു, | പറഞ്ഞുകൊണ്ടിരിക്കെ, |
| സൂൎയ്യഃ | ആദിത്യൻ |
| മന്ദരശ്മിഃ | മങ്ങിയ രശ്മികളോടുകൂടിയവനായി |
| അഭൂത്; | ഭവിച്ചു; |
| രജനീ ച | രാത്രിയും |
| അഭ്യവൎത്തത. | വന്നു. |

അഥ പ്രഹ്ലാദിതോ വാക്യൈർദ്ദേവ്യാ കൌസല്യയാ നൃപഃ
ശോകേന ച സമാക്രാന്തോ നിദ്രായാ വശമേയിവാൻ. 20

| | | | |
|---|---|---|---|
| അഥ | ആ സമയം | വാക്യൈഃ | സാന്ത്വവചനങ്ങളാൽ |
| ശോകേന | ശോകത്താൽ | പ്രഹ്ലാദിതഃ, | അല്പം സമാധാനിപ്പിക്കപ്പെട്ടവനായി, |
| സമാക്രാന്തഃ ച, | അവശതപൂണ്ടവനായി | | |
| നൃപഃ | മഹാരാജാവു [തന്നിട്ടും, | നിദ്രായാഃ വശം ഏയിവാൻ. | നിദ്ര്യാധീനനായി ഭവിച്ചു. |
| കൌസല്യയാ ദേവ്യാ | കൌസല്യാരാജ്ഞിയാൽ | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ദ്വിഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിരണ്ടാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 4818; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2465.



## ത്രിഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിമൂന്നാംസർഗ്ഗം.

[ഋഷികുമാരവധകഥനം = ഋഷിപുത്രനെ വധിച്ചതിനെപ്പററി പറയുന്നതു്.]

പ്രതിബുദ്ധോ മുഹൂർത്തേന ശോകോപഹതചേതനഃ
അഥ രാജാ ദശരഥഃ സ ചിന്താമഭ്യപദ്യത. 1

| | | | |
|---|---|---|---|
| അഥ | ആ സമയം | പ്രതിബുദ്ധഃ | ഉണൎന്നവനായി |
| സഃ | ആ | ശോകോപഹതചേതനഃ | ദുഃഖാക്രാന്തമാനസനായി, |
| ദശരഥഃ രാജാ | ദശരഥമഹാരാജാവു് | | |
| മുഹൂർത്തേന | ഒരു മുഹൂർത്തകാലം കൊണ്ടു് | ചിന്താം അഭ്യപദ്യത. | വിചാരനിമഗ്നനായി ഭവിച്ചു. |

രാമലക്ഷ്മണയോശ്ചൈവ വിവാസാദ്വാസവോപമം
ആവിവേശോപസർഗ്ഗസ്തം തമഃ സൂര്യമിവാസുരം. 2

| | | | |
|---|---|---|---|
| രാമലക്ഷ്മണയോഃ | ശ്രീരാമലക്ഷ്മണന്മാരുടെ | ആസുരം | അസുരനായ |
| വിവാസാത് | വേർവാടുകൊണ്ടുണ്ടായ | തമഃ | രാഹു |
| ഉപസർഗ്ഗഃ, | അന്തസ്താപം, | സൂര്യം ഏവ | സൂര്യനെത്തന്നെയും |
| വാസവോപമം | ഇന്ദ്രതുല്യനായ | ഇവ | ഏപ്രകാരമോ അപ്രകാരം. |
| തം ച, | അദ്ദേഹത്തേയും, | ആവിവേശ. | ഗ്രസിച്ചു. |

സഭാര്യ്യേ ഹി ഗതേ രാമേ കൌസല്യാം കോസലേശ്വരഃ
വിവക്ഷുരസിതാപാംഗാം സ്മൃത്വാ ദുഷ്കൃതമാത്മനഃ 3

| | | | |
|---|---|---|---|
| സഭാര്യ്യേ | ഭാര്യ്യാസമേതനായി | സ്മൃത്വാ | ഓൎത്തു്, |
| രാമേ | ശ്രീരാമൻ | അസിതാപാംഗാം | കരിമിഴിയാളായ |
| ഗതേ ഹി, | പോയശേഷം, | കൌസല്യാം | കൌസല്യാദേവിയോടായി |
| കോസലേശ്വരഃ, | അയോദ്ധ്യാധിപതിയായ ദശരഥമഹാരാജാവ്, | | |
| ആത്മനഃ | തന്റെ | വിവക്ഷുഃ. | അതിനെക്കുറിച്ചു് പറവാൻ ഉദ്ദേശിച്ചു. |
| ദുഷ്കൃതം | പാപകൃത്യത്തെ | | |

സ രാജാ രജനീം ഷഷ്ഠീം രാമേ പ്രവ്രാജിതേ വനം
അൎദ്ധരാത്രേ ദശരഥഃ സംസ്മരൻ ദുഷ്കൃതം കൃതം 4

| | | | |
|---|---|---|---|
| സഃ | ആ | രജനീം | രാത്രി |
| ദശരഥഃ രാജാ, | ദശരഥ മഹാരാജാവ്, | അൎദ്ധരാത്രേ, | പാതിരയിൽ, |
| രാമേ വനം | ശ്രീരാമൻ വനത്തിലേ | കൃതം | താൻ മുമ്പ് ചെയ്തതായ |
| പ്രവ്രാജിതേ | ക്കയക്കപ്പെട്ടശേഷം | ദുഷ്കൃതം | ഒരു ദുഷ്കൃത്യത്തെ |
| ഷഷ്ഠീം | ആറാമത്തെ | സംസ്മരൻ. | ഓൎത്തു. |

സ രാജാ പുത്രശോകാൎത്തഃ സ്മൃത്വാ ദുഷ്കൃതമാത്മനഃ
കൌസല്യാം പുത്രശോകാൎത്താമിദം വചനമബ്രവീത് 5

| | | | |
|---|---|---|---|
| പുത്രശോകാൎത്തഃ | പുത്രശോകത്താൽ | പുത്ര | പുത്രശോകത്താൽ |
| സഃ | ആ [മാഴ്കിയവനായ | ശോകാൎത്താം | ദുഃഖിക്കുന്ന |
| രാജാ, | മഹാരാജാവ്, | കൌസല്യാം, | കൌസല്യയോടായി, |
| ആത്മനഃ, | തന്റെ | ഇദം | ഇങ്ങിനെ |
| ദുഷ്കൃതം | ദുഷ്കൃത്യത്തെ | വചനം | വാക്യത്തെ |
| സ്മൃത്വാ | ചിന്തിച്ചുകൊണ്ട് | അബ്രവീത്. | അരുളിച്ചെയ്തു. |

യദാചരതി കല്യാണി ശുഭം വാ യദി വാഽശുഭം
തദേവ ലഭതേ ഭദ്രേ കൎത്താ കൎമ്മജമാത്മനഃ. 6

| | | | |
|---|---|---|---|
| "ഭദ്രേ! | "അത്യുത്തമയെന്ന് | യത് | ഇവയിൽ ഏതെങ്കിലും ഒന്നിനെ |
| കല്യാണി! | പുകഴാന്നവളേ! | ആചരതി യദി, | ചെയ്യുന്നുവെങ്കിൽ, |
| കൎത്താ, | ഒരു കൃത്യത്തെ ചെയ്യുന്നവൻ, | ആത്മനഃ | തന്റെ |
| | | കൎമ്മജം | കൎമ്മഫലമായി |
| ശുഭം വാ | പുണ്യമാകട്ടെ | തത് ഏവ | അതിനെത്തന്നെ |
| അശുഭം വാ | പാപമാകട്ടെ | ലഭതേ. | പ്രാപിക്കുന്നു. |

["ശയാനം ചാനുശേതേ ഹി തിഷ്ഠന്തം ചാനുതിഷ്ഠതി. അനുധാവതി ധാവന്തം കൎമ്മ പൂൎവ്വകൃതം നരം. യസ്യാം യസ്യാമവസ്ഥായാം യത് കരോതി ശുഭാശുഭം തസ്യാം തസ്യാമവസ്ഥായാം തത്ഫലം സമുപാശ്നുതേ. ശുഭേന കൎമ്മണാം സൌഖ്യം ദുഃഖം പാപേന കൎമ്മണാം. കൃതം ലഭതി സൎവ്വത്ര നാകൃതം ഭുജ്യതേ ക്വചിത്." എന്ന് ഭാരതം സ്ത്രീപൎവ്വത്തിൽ ധൃതരാഷ്ട്രരോടുള്ള വിദുരവചനം കാണുക. "യഥാ ധേനുസഹസ്രേഷു വത്സോ വിന്ദതി മാതരം. തഥാ പൂൎവ്വകൃതം കൎമ്മ കൎത്താരമനുവിന്ദതി." എന്നു മനു.]

ഗുരുലാഘവമൎത്ഥാനാമാരംഭേ കൎമ്മണാം സുഖം
ദോഷം വാ യോ ന ജാനാതി സ ബാല ഇതി ഹോച്യതേ 7

| | | | |
|---|---|---|---|
| "യഃ | "യാതൊരുവൻ | സുഖം | നന്മയേയും |
| കൎമ്മണാം | കൃത്യങ്ങളുടെ | ദോഷം വാ | തിന്മയേയുംകുറിച്ചും |
| ആരംഭേ | ആരംഭത്തിൽ, | ജാനാതി ന | ആരാഞ്ഞറിയാതിരിക്കുന്നുവോ |
| അൎത്ഥാനാം | അവയുടെ ഭവിഷ്യത്തുകളുടെ | സഃ ഹ | അവൻതന്നെയാണ് |
| ഗുരുലാഘവം | വലുപ്പം ചെറുപ്പം എന്നതിനെപ്പററിയും, | ബാലഃ ഇതി | മൂഢൻ എന്ന് |
| | | ഉച്യതേ. | പറയപ്പെടുന്നത്. |

കശ്ചിദാമ്രവണം ഛിത്വാ പലാശാംശ്ച നിഷിഞ്ചതി
പുഷ്പം ദൃഷ്ട്വാ ഫലേ ഗൃധ്നുഃ സ ശോചതി ഫലാഗമേ. 8

| | | | |
|---|---|---|---|
| "കശ്ചിത് | "യാതൊരുവൻ | ഛിത്വാ, | വെട്ടിക്കളഞ്ഞ്, |
| പുഷ്പം | പുഷ്പത്തെ | പലാശാൻ ച | പലാശവൃക്ഷങ്ങളെ |
| ദൃഷ്ട്വാ, | ആദ്യം കണ്ട്, | നിഷിഞ്ചതി, | നട്ടുണ്ടാക്കുന്നുവോ, |
| ഫലേ | പഴത്തിൽ | സഃ | അവൻ |
| ഗൃധ്നുഃ, | കൊതിപൂണ്ടവനായി, | ഫലാഗമേ | ഫലിക്കേണ്ടുന്ന സമയ |
| ആമ്രവണം | മാവിൻ തോട്ടത്തെ | ശോചതി. | ദുഃഖിക്കുന്നു. [ത്തിൽ |

അവിജ്ഞായ ഫലം യോ ഹി കർമ്മ ത്വേവാനുധാവതി
സ ശോചേത് ഫലവേലായാം യഥാ കിംശുകസേചകഃ. 9

| | | | |
|---|---|---|---|
| "യഃ | "യാതൊരുവൻ | കിംശുക-സേചകഃ യഥാ | പലാശവൃക്ഷത്തെ നട്ടുവളൎത്തിയവനെ പോലെ |
| ഫലം | ഫലത്തെക്കുറിച്ച് | | |
| അവിജ്ഞായ, | അന്വേഷിക്കാതെ, | | |
| കർമ്മ ഏവ | പ്രവൃത്തിയെമാത്രം | ഫലവേലായാം തു | ഫലാനുഭവസമയത്തിൽ, |
| അനുധാവതി, | ബദ്ധപ്പെട്ട് ചെയ്യുന്നു | | |
| സഃ | അവൻ [വോ, | ശോചേത് ഹി | ! പരിതപിക്കുന്നില്ലയോ! |

[പ്ലാശ് കായ്ക്കാത്ത വൃക്ഷമാണെന്നറിയാതെ, കായിന്നുവേണ്ടി അതിനെ നട്ടുവളൎത്തിയാലെന്ന പോലെ ഇച്ഛാഭംഗമുണ്ടാകുന്നു. എന്നു സാരം.]

സോഽഹമാമ്രവണം ഛിത്വാ പലാശാംശ്ച ന്യഷേചയം
രാമം ഫലാഗമേ ത്യക്ത്വാ പശ്ചാച്ഛോചാമി ദുർമ്മതിഃ. 10

| | | | |
|---|---|---|---|
| "സഃ | "അപ്രകാരമുള്ള | ന്യഷേചയം; | വളൎത്തി; |
| ദുർമ്മതിഃ | മൂഢബുദ്ധിയായ | രാമം | രാമനെ |
| അഹം | ഞാൻ | ത്യക്ത്വാ, | ഉപേക്ഷിച്ച്, |
| ആമ്രവണം | മാവിൻ തോപ്പിനെ | പശ്ചാത് | പിന്നെ |
| ഛിത്വാ, | വെട്ടിനശിപ്പിച്ച്, | ഫലാഗമേ | ഫലാനുഭവസമയ |
| പലാശാൻ ച | പലാശ മരങ്ങളെ | ശോചാമി. | ദുഃഖിക്കുന്നു. [ത്തിൽ |

ലബ്ധശബ്ദേന കൗസല്യേ കുമാരേണ ധനുഷ്മതാ
കുമാരഃ ശബ്ദവേധീതി മയാ പാപമിദം കൃതം. 11

| | | | |
|---|---|---|---|
| "കൗസല്യേ! | "കൗസല്യേ! | കുമാരേണ | യുവാവും |
| 'കുമാരഃ | 'രാജകുമാരൻ | ധനുഷ്മതാ | വില്ലാളിയും ആയ |
| ശബ്ദവേധീ' | ശബ്ദംകേട്ട് ലാക്കെ യ്യുന്നവനാണ്," | മയാ, | എന്നാൽ, |
| | | ഇദം | ഇപ്പറയപ്പെടുന്നതായ |
| ഇതി | എന്നിങ്ങിനെ | പാപം | ദുഷ്കൃത്യം |
| ലബ്ധശബ്ദേന | പ്രസിദ്ധിയാൎന്നവനും | കൃതം. | ചെയ്യപ്പെട്ടു. |

തദിദം മേഽനുസംപ്രാപ്തം ദേവി ദുഃഖം സ്വയം കൃതം
സംമോഹാദിഹ ബാല്യേന യഥാ സ്യാദ് ഭക്ഷിതം വിഷം. 12

| | | | |
|---|---|---|---|
| "ദേവി! | "ദേവി; | കൃതം | വരുത്തിക്കൂട്ടിയ |
| സംമോഹാത് | അറിവില്ലാതെ | തത് ദുഃഖം, | ആ കഷ്ടം, |
| ഭക്ഷിതം | അകത്തുകഴിക്കപ്പെട്ട | ഇഹ | ഈ സമയത്തിൽ, |
| വിഷം | വിഷം | ഇദം | ഇപ്രകാരം |
| യഥാ സ്യാത് | എപ്രകാരമാകുമൊ അ | മേ | എനിക്ക് |
| ബാല്യേന | മൂഢതയാൽ [പ്രകാരം | അനുസംപ്രാപ്തം. | അതേമാതിരി നേരിട്ടിരിക്കുന്നു. |
| സ്വയം | താനായ്ത്തന്നെ | | |

യഥാഽന്യഃ പുരുഷഃ കശ്ചിത് പലാശൈർമ്മോഹിതോ ഭവേത്
ഏവം മമാപ്യവിജ്ഞാതം ശബ്ദവേധ്യമയം ഫലം. 13

| | | | |
|---|---|---|---|
| "കശ്ചിത് | "ഒരു | മമ അപി | എനിക്കും |
| അന്യഃ പുരുഷഃ | സാധാരണ മനുഷ്യൻ | ശബ്ദവേധ്യമയം | ശബ്ദവേധികൊണ്ടുണ്ടാകുന്ന |
| പലാശൈഃ | പ്ലാച്ചിൻപൂക്കൾമൂലം | ഫലം | ഭവിഷ്യത്ത് |
| മോഹിതഃ, | വഞ്ചിക്കപ്പെട്ടവനായി, | അവിജ്ഞാതം. | അറിയപ്പെടാതെ പോയി. |
| യഥാ ഭവേത് | എപ്രകാരം ഭവിക്കുമൊ | | |
| ഏവം | അപ്രകാരംതന്നെ | | |

ദേവ്യനൂഢാ ത്വമഭവോ യുവരാജോ ഭവാമ്യഹം
തതഃ പ്രാവിഡനുപ്രാപ്താ മദകാമവിവർദ്ധിനീ. 14

| | | | |
|---|---|---|---|
| "ദേവി! | "ദേവി! | ഭവാമി; | ഇരിക്കുന്നകാലം; |
| ത്വം | ഭവതി | തതഃ | അപ്പോൾ |
| അനൂഢാ | അന്ന് കന്യക | മദകാമ-വിവർദ്ധിനീ | മദത്തേയും കാമത്തേയും വർദ്ധിപ്പിക്കുന്ന [തായ |
| അഭവഃ; | ആയിരുന്നു; | പ്രാവൃട് | മഴക്കാലം |
| അഹം | ഞാൻ | അനുപ്രാപ്താ. | തുടങ്ങി. |
| യുവരാജഃ | യുവരാജാവായി | | |

ഉപാസ്യ ഹി രസാൻ ഭൗമാംസ്തപ്ത്വാ ച ജഗദംശുഭിഃ
പരേതാചരിതാം ഭീമാം രവിരാവിശതേ ദിശം. 15

| | | | |
|---|---|---|---|
| "രവിഃ ഹി | "ആദിത്യനാകട്ടെ, | ഉപാസ്യ ച, | വററിച്ച്, |
| അംശുഭിഃ | കിരണങ്ങൾകൊണ്ട് | പരേതാചരിതാം | മരിച്ചവർ സഞ്ചരിക്കുന്നതായ |
| ജഗത് | ലോകത്തെ | ഭീമാം | ഭയങ്കരമായ |
| തപ്ത്വാ, | ചുട്ടെരിച്ച്, | ദിശം | തെക്കെ ദിക്കിനെ |
| ഭൗമാൻ | ഭൂമിയിലുള്ള | ആവിശതേ. | പ്രാപിക്കയായി. |
| രസാൻ | വെള്ളമെല്ലാം | | |

ഉഷ്ണമന്തർദ്ദധേ സദ്യഃ സ്നിഗ്ദ്ധാ ദദൃശിരേ ഘനാഃ
തതോ ജഹൃഷിരേ സർവ്വേ ഭേകസാരംഗബർഹിണഃ. 16

| | | | |
|---|---|---|---|
| " സദ്യഃ | " ഉടനെ | ദദൃശിരേ. | കാണപ്പെട്ടു. |
| ഉഷ്ണം | ചൂട് | തതഃ | അപ്പോൾ |
| അന്തർദ്ദധേ ; | ഒതുങ്ങി ; | ഭേകസാരംഗ-ബർഹിണഃ | തവളകളും, ചാതകങ്ങളും, മയിലുകളും |
| ഘനാഃ | മേഘങ്ങൾ | സർവ്വേ | എല്ലാം |
| സ്നിഗ്ദ്ധാഃ | നിറഞ്ഞവയായി | ജഹൃഷിരേ. | പുളച്ചാനന്ദിച്ചു. |

ക്ലിന്നപക്ഷോത്തരാഃ സ്നാതാഃ കൃച്ഛ്രാദിവ പതത്രിണഃ
വൃഷ്ടിവാതാവധൂതാഗ്രാൻ പാദപാനഭിപേദിരേ 17

| | | | |
|---|---|---|---|
| " പതത്രിണഃ | " പക്ഷികൾ | വൃഷ്ടിവാതാ-വധൂതാഗ്രാൻ | മഴക്കാററുകൊണ്ടിളക്കപ്പെട്ട അഗ്രങ്ങളാന്ന |
| ക്ലിന്ന-പക്ഷോത്തരാഃ | നനഞ്ഞ ചിറകുകളോടുകൂടിയവയായി | പാദപാൻ | വൃക്ഷങ്ങളെ, |
| സ്നാതാഃ ഇവ, | കുളിച്ചവ എന്നപോലെ, | കൃച്ഛ്രാത് | വളരെ കഷ്ടപ്പെട്ട് |
| | | അഭിപേദിരേ. | പ്രാപിച്ചു. |

പതിതേനാംഭസാ ഛന്നഃ പതമാനേന ചാസകൃത്
ആബഭൌ മത്തസാരംഗസ്തോയരാശിരിവാചലഃ 18

| | | | |
|---|---|---|---|
| " അചലഃ, | " പർവ്വതം, | ഛന്നഃ | മൂടപ്പെട്ടതായി, |
| പതിതേന | വീണതും | മത്തസാരംഗഃ, | മദിച്ച ആനകളോടുകൂടിയതായി, |
| അസകൃത് | ഇടവിടാതെ | തോയരാശിഃ | സമുദ്രം |
| പതമാനേന ച | വീണിരുന്നതും ആയ | ഇവ | എന്നപോലെ |
| അംഭസാ | മഴവെള്ളംകൊണ്ട് | ആബഭൌ. | കാണപ്പെട്ടു. |

പാണ്ഡുരാരുണവർണ്ണാനി സ്രോതാംസി വിമലാന്യപി
സുസ്രുവുർഗ്ഗിരിധാതുഭ്യഃ സഭസ്മാനി ഭുജംഗവത് 19

| | | | |
|---|---|---|---|
| " സ്രോതാംസി | " അരുവികൾ | പാണ്ഡുരാരു-ണവർണ്ണാനി | വെളുപ്പും ചുവപ്പും നിറമാന്നവയായി |
| വിമലാനി അപി | തെളിഞ്ഞിരുന്നവയെങ്കിലും, | സഭസ്മാനി | (കാട്ടുതീകൊണ്ടുള്ള) ചാരം കലന്നവയായി |
| ഗിരിധാതുഭ്യഃ | മലയിലുള്ള ധാതുക്കൾ കാരണം | ഭുജംഗവത് | പാമ്പുകളെന്നപോലെ |
| | | സുസ്രുവുഃ. | ഒഴുകിക്കൊണ്ടിരുന്നു. |

തസ്മിന്നതിസുഖേ കാലേ ധനുഷ്മാനിഷുമാൻ രഥീ
വ്യായാമകൃതസങ്കല്പഃ സരയൂമന്വഗാം നദീം. 20

| | | | |
|---|---|---|---|
| " തസ്മിൻ | " അങ്ങിനെ | ധനുഷ്മാൻ | വില്ലെടുത്തുകൊണ്ട് |
| അതിസുഖേ | ഉല്ലാസം പൂണ്ടിരുന്ന | ഇഷുമാൻ, | ബാണപാണിയായി, |
| കാലേ | കാലത്തിൽ | രഥീ | തേരിൽ കയറിക്കൊണ്ട് |
| വ്യായാമ-കൃതസങ്കല്പഃ | വ്യായാമത്തിന്നുറച്ചുകൊണ്ട്, | സരയൂം നദീം അന്വഗാം. | സരയൂനദിയെ ഞാൻ പ്രാപിച്ചു. |

നിപാനേ മഹിഷം രാത്രൌ ഗജം വാഽഭ്യാഗതം നദീം
അന്യം വാ ശ്വാപദം കഞ്ചിൽ ജിഘാംസുരജിതേന്ദ്രിയഃ 21
അഥാന്ധകാരേ ത്വശ്രൌഷം ജലേ കുംഭസ്യ പൂൎയ്യതഃ
അചക്ഷുൎവ്വിഷയേ ഘോഷം വാരണസ്യേവ നൎദ്ദതഃ 22

| | | | |
|---|---|---|---|
| “ അജി-<br>തേന്ദ്രിയഃ, | “ ഇന്ദ്രിയങ്ങളെ ജയി<br>ക്കാതിരുന്നവനായ | അചക്ഷു-<br>ൎവ്വിഷയേ | കണ്ണുകാണ്മാൻ കഴി<br>യാത്ത ഒരു സ്ഥലത്തിൽ |
| രാത്രൌ | രാത്രിയിൽ [ഞാൻ, | അന്ധകാരേ | കൂരിരുട്ടിൽ |
| നിപാനേ | മൃഗങ്ങൾ വെള്ളം കുടി<br>പ്പാനിറങ്ങുന്ന സ്ഥല | ജലേ | വെള്ളത്തിൽ |
| | | പൂൎയ്യതഃ | മുക്കപ്പെടുന്നതായ |
| നദീം | നദിക്ക് [ത്തിൽ, | കുംഭസ്യ | ഒരു കുടത്തിന്റെ |
| അഭ്യാഗതം | വന്ന | ഘോഷം, | ശബ്ദത്തെ |
| മഹിഷം | കാട്ടുപോത്തിനേയോ | നൎദ്ദതഃ | (തുമ്പിക്കൈകൊണ്ടു<br>വെള്ളം കുടിക്കു<br>മ്പോൾ) ശബ്ദമുണ്ടാ<br>ക്കുന്ന |
| ഗജം വാ | കാട്ടാനയേയോ | | |
| അന്യം കഞ്ചിത് | മററു വല്ല | | |
| ശ്വാപദം വാ | ക്രൂരമൃഗത്തെയൊ | | |
| ജിഘാംസുഃ<br>അഥ | കൊല്ലുവാൻ ഇച്ഛിച്ച<br>വനായി വൎത്തിക്കുന്ന<br>സമയം | വാരണസ്യ<br>ഇവ തു | ഒരു ആനയുടെതെന്നു<br>തന്നെ |
| | | അശ്രൌഷം. | ഞാൻ ധരിച്ചു. |

തതോഽഹം ശരമുദ്ധൃത്യ ദീപ്തമാശീവിഷോപമം
ശബ്ദം പ്രതി ഗജപ്രെപ്സുരഭിലക്ഷ്യ ത്വപാതയം. 23

| | | | |
|---|---|---|---|
| “ തതഃ | “ ഉടനെ | ഉദ്ധൃത്യ, | എടുത്ത് |
| അഹം | ഞാൻ | ഗജപ്രേപ്സുഃ | ആനയെ കിട്ടുവാനാഗ്ര<br>ഹിച്ച്, |
| ദീപ്തം | ജ്വലിക്കുന്നതും | | |
| ആശീവിഷോ-<br>പമം തു | സൎപ്പംപോലെയുള്ളതും<br>ആയ | ശബ്ദം പ്രതി | ശബ്ദത്തിനുനേരെ |
| | | അഭിലക്ഷ്യ | ഉന്നംവെച്ച്, |
| ശരം | ബാണത്തെ | അപാതയം. | തൊടുത്തു. |

അമുഞ്ചം നിശിതം ബാണമഹമാശീവിഷോപമം
തത്ര വാഗുഷസി വ്യക്താ പ്രാദുരാസീദ്വനൌകസഃ. 24

| | | | |
|---|---|---|---|
| “ അഹം | “ ഞാൻ | തത്ര | ആ സമയം |
| ആശീവിഷോ-<br>പമം | സൎപ്പതുല്യമായ | വനൌകസഃ | വനത്തിൽ വസിക്കുന്ന |
| | | വ്യക്താ | വ്യക്തമായ [ഒരാളുടെ |
| നിശിതം | കൂൎത്ത | വാക്, | ആൎത്തനാദം, |
| ബാണം | ബാണത്തെ | ഉഷസി | പ്രഭാതത്തിൽ |
| അമുഞ്ചം; | എയ്തു; | പ്രാദുരാസീത്. | ചെവിയിൽ വീണു. |

ഹാ ഹേതി പതതസ്തോയേ ബാണാഭിഹതമമ്മണഃ 25
തസ്മിന്നിപതിതേ ബാണേ വാഗഭൂത്തത്ര മാനുഷീ
കഥമസ്മദ്വിധേ ശസ്ത്രം നിപതേത്തു തപസ്വിനി. 26

| | |
|---|---|
| "തസ്മിൻ | "ആ |
| ബാണേ | ശരം |
| നിപതിതേ | വീണ ഉടനെ |
| ബാണാഭി-ഹതമമ്മണഃ | മമ്മത്തിൽ അമ്പുതറച്ചുവനും |
| "ഹാ ഹാ" ഇതി | 'അയ്യോ, അയ്യോ' എന്നു നിലവിളിച്ചുകൊണ്ടു് |
| തോയേ | വെള്ളത്തിൽ |
| പതതഃ | വീഴുന്നവനുമായ ഒരുവന്റെ |
| മാനുഷീ വാക് | ആൾക്കരൽ |
| തത്ര | അവിടെ |
| അഭൂത് ; | ഇപ്രകാരം കേൾക്കപ്പെട്ടു; |
| 'അസ്മദ്വിധേ | 'എന്നെപ്പോലെ |
| തപസ്വിനി തു | താപസന്റെമേലും |
| ശസ്ത്രം | ആയുധം |
| കഥം നിപതേത് ? | എന്തിന്നാണോ വീഴുന്നത് ? |

പ്രവിവിക്താം നദീം രാത്രാവുദാഹാരോഽഹമാഗതഃ
ഇഷുണാഽഭിഹതഃ കേന കസ്യ വാഽപകൃതം മയാ. 27

| | |
|---|---|
| "'പ്രവിവിക്താം | "'ജനസഞ്ചാരമില്ലാത്ത |
| നദീം | നദിക്ക് |
| രാത്രൌ | രാത്രിയിൽ |
| ഉദാഹാരഃ | വെള്ളംകൊണ്ടുപോകുവാനായി (ആഷം) |
| ആഗതഃ | വന്ന |
| അഹം, | ഞാൻ, |
| ഇഷുണാ | ബാണത്താൽ |
| കേന | ആരാലാണ് |
| അഭിഹതഃ ! | എയ്യപ്പെട്ടത് ! |
| മയാ | എന്നാൽ |
| കസ്യ വാ | ആക്കുതന്നെയാണ് |
| അപകൃതം ! | അപരാധംചെയ്യപ്പെട്ടത് ! |

ഋഷേർഹി ന്യസ്തദണ്ഡസ്യ വനേ വന്യേന ജീവിതഃ
കഥം നു ശസ്ത്രേണ വധോ മദ്വിധസ്യ വിധീയതേ. 28

| | |
|---|---|
| "'ന്യസ്ത-ദണ്ഡസ്യ | "'ഹിംസയെന്നതിനെ ഒഴിച്ചവനും |
| വനേ | വനത്തിൽ |
| വന്യേന, | കാട്ടിൽ കിട്ടുന്നവകൊണ്ട്, |
| ജീവിതഃ | കാലംകഴിക്കുന്നവനുമായ |
| മദ്വിധസ്യ | എന്നെപ്പോലെയുള്ള |
| ഋഷേഃ ഹി, | ഋഷിക്കും, |
| ശസ്ത്രേണ | ആയുധംകൊണ്ടുള്ള |
| വധഃ | വധം |
| കഥം നു വിധീയതേ ? | എങ്ങിനെയാണോ വിധിക്കപ്പെടുന്നത്? |

ജടാഭാരധരസ്യൈവ വല്കലാജിനവാസസഃ
കോ വധേന മമാത്ഥീ സ്യാത് കിം വാഽസ്യാപകൃതം മയാ. 29

| | |
|---|---|
| "'ജടാഭാരധരസ്യ | "'ജടകൾ ധരിച്ച് |
| വല്കലാജിന-വാസസഃ | മരവുരിയും മാൻതോലും ഉടുക്കുന്നവനായ |
| മമ | എന്റെ |
| വധേന ഏവ | വധംകൊണ്ടുതന്നെ |
| കഃ | ഏവനാണ് |
| അത്ഥീ | വല്ല പ്രയോജനത്തോടുകൂടിയവനായി |
| സ്യാത് ? | ഭവിക്കുക ? |
| അസ്യ | ഇവന്ന് |
| മയാ | എന്നാൽ |
| അപകൃതം വാ കിം ? | ചെയ്യപ്പെട്ട കുററംതന്നെ എന്തൊന്നാണ്? |

ഏവം നിഷ്ഫലമാരബ്ധം കേവലാനർത്ഥസംഹിതം
ന കിഞ്ചിത്സാധു മന്യേത യഥൈവ ഗുരുതല്പഗം 30

| | | | |
|---|---|---|---|
| “ ‘ഏവം | “ ‘ഇപ്രകാരം | ഗുരുതല്പഗം | ഗുരുതല്പഗമനം ചെയ്തവനെ |
| ആരബ്ധം | ഇച്ചെയ്തകൃത്യം | യഥാ ഏവ | എന്നപോലെ തന്നെ, |
| നിഷ്ഫലം; | നിഷ്പ്രയോജനം തന്നെ; | കിംചിത് | ഒട്ടും |
| കേവലാനർത്ഥസംഹിതം | നിഷ്കാരണമായി പാപകൃത്യം ചെയ്ത ഇവനെ, | സാധു മന്യേത ന. | ആരും നന്നായ് കരുതുകയില്ല. |

നേമം തഥാനുശോചാമി ജീവിതക്ഷയമാത്മനഃ
മാതരം പിതരം ചോഭാവനുശോചാമി മദ്വധേ 31

| | | | |
|---|---|---|---|
| “ ‘മദ്വധേ | “ ‘എന്റെ മൃതിയിൽ, | അനുശോചാമി ന; | ഞാൻ വകവെക്കുന്നില്ല; |
| ആത്മനഃ | സ്വന്തം | മാതരം | അമ്മയേയും |
| ഇമം | ഈ | പിതരം | അച്ഛനേയും |
| ജീവിതക്ഷയം | ജീവൻ പോകുന്നതിനെ | ഉഭൌ ച | രണ്ടുപേരെപ്പററിമാത്രം |
| തഥാ | അത്രതന്നെ | അനുശോചാമി. | ഞാൻ ഏററം ദുഃഖിക്കുന്നു. |

തദേതന്മിഥുനം വൃദ്ധം ചിരകാലഭൃതം മയാ
മയി പഞ്ചത്വമാപന്നേ കാം വൃത്തിം വർത്തയിഷ്യതി. 32

| | | | |
|---|---|---|---|
| “ ‘മയാ | “ ‘എന്നാൽ | മയി | ഞാൻ |
| ചിരകാലഭൃതം | ഏറെക്കാലം ശുശ്രൂഷിക്കപ്പെട്ടവരായി | പഞ്ചത്വം | മരണത്തെ |
| വൃദ്ധം | പ്രായാധിക്യംചെന്ന | ആപന്നേ, | പ്രാപിച്ചശേഷം, |
| തത് ഏതത് മിഥുനം, | അപ്രകാരമുള്ള ഈ മാതാപിതാക്കന്മാരിരുവരും, | കാം | എന്തൊരു |
| | | വൃത്തിം | ജീവിതത്തെയാണ് |
| | | വർത്തയിഷ്യതി? | കഴിച്ചുകൂട്ടുവാൻപോകുന്നത്? |

വൃദ്ധൌ ച മാതാപിതരാവഹം ചൈകേഷുണാ ഹതഃ
കേന സ്മ നിഹതാഃ സർവ്വേ സുബാലേനാകൃതാത്മനാ. 33

| | | | |
|---|---|---|---|
| “ ‘മാതാപിതരൌ | “ ‘അച്ഛനമ്മമാരും | അകൃതാത്മനാ | പാപിയായ |
| വൃദ്ധൌ; | പ്രായംചെന്നവർ; | കേന | ഏതൊരു |
| അഹം ച | ഞാനും | സുബാലേന | മൂഢനാലാണ് |
| ഏകേഷുണാ | ഒരേ ഒരു ബാണത്താൽ | സർവ്വേ | ഞങ്ങളെല്ലാവരും |
| ഹതഃ; | ഹതനായി; | നിഹതാഃ സ്മ!’ | നശിപ്പിക്കപ്പെട്ടത്!’ |

താം ഗിരം കരുണാം ശ്രുത്വാ മമ ധർമ്മാനുകാംക്ഷിണഃ
കരാഭ്യാം സശരം ചാപം വ്യഥിതസ്യാപതദ് ഭുവി 34

| | | | |
|---|---|---|---|
| “ താം | “ ആ | മമ | എന്റെ |
| കരുണാം | മനസ്സുരുകുന്ന | കരാഭ്യാം, | കൈകളിൽനിന്ന്, |
| ഗിരം ശ്രുത്വാ, | വാക്കുകേട്ട്, | സശരം | ശരത്തോടുകൂടി |
| വ്യഥിതസ്യ | അത്തൽപൂണ്ടവനും | ചാപം, | വില്ല്, |
| ധർമ്മാനു-കാംക്ഷിണഃ | ധർമ്മത്തെ ഇച്ഛിക്കുന്ന വനും ആയ | ഭുവി | നിലത്ത് |
| | | അപതത്. | വീണുപോയി. |

തസ്യാഹം കരുണം ശ്രുത്വാ ബഹു ലാലപതോ നിശി
സംഭ്രാന്തഃ ശോകവേഗേന ഭൃശമാസം വിചേതനഃ 35

| | | | |
|---|---|---|---|
| “ നിശി | “ രാത്രിയിൽ | ശോകവേഗേന | ശോകാധിക്യത്താൽ |
| ബഹു | പലവുറായി | അഹം | ഞാൻ |
| ലാലപതഃ | പുലമ്പുന്നവനായ | ഭൃശം | ഏററം |
| തസ്യ | അവന്റെ | സംഭ്രാന്തഃ, | അമ്പരന്നവനായി, |
| കരുണം | ദയനീയമായവാക്കു | വിചേതനഃ | ബുദ്ധിയററവനായി |
| ശ്രുത്വാ, | കേട്ട്, | ആസം. | ഭവിച്ചു. |

തം ദേശമഹമാഗമ്യ ദീനസത്വഃ സുദുർമ്മനാഃ
അപശ്യമിഷുണാ തീരേ സരയ്വാസ്താപസം ഹതം 36
അവകീർണ്ണജടാഭാരം പ്രവിദ്ധകലശോദകം
പാംസുശോണിതദിഗ്ദ്ധാംഗം ശയാനം ശല്യപീഡിതം. 37

| | | | |
|---|---|---|---|
| “ അഹം | “ ഞാൻ | അവകീർണ്ണ-ജടാഭാരം, | കെട്ടഴിഞ്ഞ ജടമുടിയോടുകൂടിയവനായും, |
| ദീനസത്വഃ | ധൈര്യമററവനായി | പ്രവിദ്ധകല-ശോദകം | വെള്ളം തുളുമ്പി മറിഞ്ഞുകിടക്കുന്ന കുടത്തോടുകൂടിയവനായും |
| സുദുർമ്മനാഃ | മനസ്സുമുട്ടിയവനായി, | പാംസു-ശോണിത-ദിഗ്ദ്ധാംഗം | ദേഹമാസകലം ചോരയും പൂഴിയും പുരണ്ടിരിക്കുന്നവനായും |
| സരയ്വാഃ തീരേ | സരയൂനദിക്കരയിൽ | ശല്യപീഡിതം | അമ്പുതറച്ച വേദനയോടെ |
| തം | ആ | ശയാനം | കിടക്കുന്നവനായും |
| ദേശം | സ്ഥലത്ത് | അപശ്യം. | കണ്ടു. |
| ആഗമ്യ, | വന്ന്, | | |
| താപസം | ഒരു തപസ്വിയെ | | |
| ഇഷുണാ | ബാണത്താൽ | | |
| ഹതം | വീഴ്ത്തപ്പെട്ടിരിക്കുന്നവനായും, | | |

സ മാമുദ്വീക്ഷ്യ നേത്രാഭ്യാം ത്രസ്തമസ്വസ്ഥചേതസം
ഇത്യുവാച വചഃ ക്രൂരം ദിധക്ഷന്നിവ തേജസാ 38

| | | | |
|---|---|---|---|
| "സഃ | "അദ്ദേഹം, | ദിധക്ഷൻ | ദഹിപ്പിക്കുന്നവൻ |
| ത്രസ്തം | ഉള്ളം നടുങ്ങുന്നവനും | ഇവ, | എന്നപോലെ, |
| അസ്വസ്ഥചേതസം | അമ്പരന്നിരിക്കുന്നവനും ആയ | നേത്രാഭ്യാം | ഇരുകണ്ണുകൾകൊണ്ടും |
| മാം, | എന്നെ, | ഉദ്വീക്ഷ്യ, | മിഴിച്ചുനോക്കി |
| തേജസാ | തേജസ്സുകൊണ്ട് | ക്രൂരം വചഃ | കടുതായ വാക്യത്തെ |
| | | ഇതി ഉവാച. | ഇങ്ങിനെ ഉരചെയ്തു. |

കിം തവാപകൃതം രാജൻ വനേ നിവസതാ മയാ
ജിഹീർഷുരംഭോ ഗുർവ്വർത്ഥം യദഹം താഡിതസ്ത്വയാ. 39

| | | | |
|---|---|---|---|
| "'രാജൻ | "'രാജാവേ! | യത് | ഇപ്രകാരം ചെയ്യുവാൻ |
| ഗുർവ്വർത്ഥം | അച്ഛനമ്മമാൎക്ക് | വനേ | വനത്തിൽ |
| അംഭഃ | വെള്ളം | നിവസതാ | വസിക്കുന്നവനായ |
| ജിഹീർഷുഃ | കൊണ്ടുപോവാൻ | മയാ | എന്നാൽ |
| അഹം | ഞാൻ [വന്നവനായ | തവ | അങ്ങേക്ക് |
| ത്വയാ | അങ്ങയാൽ | അപകൃതം കിം? | നേരിട്ട കുററം എന്തൊന്നാണ്? |
| താഡിതഃ; | ഹനിക്കപ്പെട്ടു; | | |

ഏകേന ഖലു ബാണേന മർമ്മണ്യഭിഹതേ മയി
ദ്വാവന്ധൗ നിഹതൗ വൃദ്ധൗ മാതാ ജനയിതാ ച മേ. 40

| | | | |
|---|---|---|---|
| "'മയി | "'ഞാൻ | വൃദ്ധൗ | വൃദ്ധന്മാരും ആയ |
| ഏകേന | ഒരു | മേ | എന്റെ |
| ബാണേന | ബാണത്താൽ | മാതാ | അമ്മയും |
| മർമ്മണി | മർമ്മത്തിൽ | ജനയിതാ ച | അച്ഛനും |
| അഭിഹതേ, | ഭേദിക്കപ്പെട്ടപ്പോൾ തന്നെ, | ദ്വൗ, | രണ്ടുപേരും, |
| | | നിഹതൗ; | കൊല്ലപ്പെട്ടു; |
| അന്ധൗ | അന്ധന്മാരും | ഖലു! | അയ്യോ, എന്തു കഷ്ടം! |

തൗ നൂനം ദുർബ്ബലാവന്ധൗ മത്പ്രതീക്ഷൗ പിപാസിതൗ
ചിരമാശാകൃതാം കഷ്ടാം തൃഷ്ണാം സന്ധാരയിഷ്യതഃ. 41

| | | | |
|---|---|---|---|
| "ദുർബ്ബലൗ | "വയ്യാത്തവരും | ആശാകൃതാം | 'വരും വരുമെന്ന്' കൊതിപൂണ്ട് |
| അന്ധൗ | കണ്ണില്ലാത്തവരും | കഷ്ടാം | സഹിക്കുവാൻ കഴിയാത്ത |
| പിപാസിതൗ | ദാഹിച്ച് വലയുന്നവരായി | തൃഷ്ണാം | ദാഹത്തെ |
| മത്പ്രതീക്ഷൗ | എന്നെത്തന്നെ കാത്തിരിക്കുന്നവരും ആയ | നൂനം | ഇനിമേൽ |
| | | ചിരം | അധികനേരം |
| തൗ | അവരിരുവരും | സന്ധാരയിഷ്യതഃ? | എങ്ങിനെ സഹിക്കും? |

ന ന്യൂനം തപസോ വാഽസ്തി ഫലയോഗഃ ശ്രുതസ്യ വാ
പിതാ യന്മാം ന ജാനീതേ ശയാനം പതിതം ഭുവി. 42

| | | | |
|---|---|---|---|
| "'മാം | "'എന്നെ | യത് | എന്നതുകൊണ്ട് |
| ഭുവി | നിലത്തു | തപസഃ വാ | തപസ്സിന്നാകട്ടെ |
| പതിതം | വീണ് | ശ്രുതസ്യ വാ | ജ്ഞാനത്തിന്നാകട്ടെ |
| ശയാനം | കിടക്കുന്നവനായി | ഫലയോഗഃ | പറയപ്പെട്ടതായ ഒരു ഫലവും |
| പിതാ | അച്ഛൻ | ന്യൂനം | വാസ്തവത്തിൽ |
| ജാനീതേ ന, | അറിയുന്നില്ല, | അസ്തി ന. | ഇല്ലതന്നെ. |

ജാനന്നപി ച കിം കുര്യാദശക്തിരപരിക്രമഃ
ഛിദ്യമാനമിവാശക്തസ്ത്രാതുമന്യോ നഗോ നഗം. 43

| | | | |
|---|---|---|---|
| "'ജാനൻ അപി | "'അറിഞ്ഞാലുംതന്നെ | അശക്തഃ ഇവ | ശക്തമല്ലെന്നപോലെ, |
| ഛിദ്യമാനം | വെട്ടിമുറിക്കപ്പെടുന്ന | അശക്തിഃ | ശക്തിയററവനും |
| നഗം | ഒരു മരത്തെ [തായ | അപരിക്രമഃ ച | നടപ്പാൻ കഴിയാത്ത വനും ആയ അദ്ദേഹം |
| ത്രാതും | നിലനിൎത്തുവാൻ | | |
| അന്യഃ നഗഃ | അടുത്തുള്ള മരം | കിം കുര്യാത്. | എന്തു ചെയ്യും. |

പിതുസ്ത്വമേവ മേ ഗത്വാ ശീഘ്രമാചക്ഷ്വ രാഘവ
ന ത്വാമനുദഹേത് ക്രുദ്ധോ വനം വഹ്നിരിവൈധിതഃ. 44

| | | | |
|---|---|---|---|
| "'രാഘവ! | "'രഘുനന്ദന; | ക്രുദ്ധഃ | കോപിച്ചവനായി |
| ത്വം ഏവ | അങ്ങുതന്നെ | ഏധിതഃ വഹ്നിഃ | എരിതീ |
| ശീഘ്രം ഗത്വാ, | ഉടനെ പോയി, | വനം ഇവ, | മരത്തെ എന്നവണ്ണം, |
| മേ | എന്റെ | ത്വാം | അങ്ങയെ |
| പിതുഃ | പിതാവിനോടു | അനുദഹേത് ന. | ദഹിപ്പിക്കാതിരിക്കട്ടെ. |
| ആചക്ഷ്വ; | വിവരം അറിയിച്ചാലും; | | |

ഇയമേകപദീ രാജൻ യതോ മേ പിതുരാശ്രമഃ
തം പ്രസാദയ ഗത്വാ ത്വം ന ത്വാം സംകുപിതഃ ശപേത്. 45

| | | | |
|---|---|---|---|
| "'രാജൻ! | "'രാജാവേ; | ത്വം, | അങ്ങ്, |
| മേ പിതുഃ | എന്റെപിതാവിന്റെ | തം | അദ്ദേഹത്തെ |
| ആശ്രമഃ | ആശ്രമം | ഗത്വാ, | കണ്ടു്, |
| യതഃ | ഇരിക്കുന്നദിക്കിലേക്ക് | പ്രസാദയ; | സമാധാനിപ്പിക്കുക; |
| ഇയം | ഇക്കാണുന്ന | സംകുപിതഃ | (എന്നാൽ) കോപം മുഴു[ത്തവനായി |
| ഏകപദീ; | ഒററയടിപ്പാതതന്നെ യാണ് വഴി | ത്വാം | അങ്ങയെ |
| | | ശപേത് ന. | ശപിക്കാതിരിക്കും. |

വിശല്യം കുരു മാം രാജൻ മൎമ്മ മേ നിശിതഃ ശരഃ
രുണദ്ധി മൃദു സോത്സേധം തീരമംബുരയോ യഥാ. 46

| | | | |
|---|---|---|---|
| "'രാജൻ! | "'രാജാവേ! | അംബുരയഃ | വെള്ളത്തിന്റെ ഒഴുക്ക് |
| നിശിതഃ ശരഃ | കൂൎത്ത ബാണം | സോത്സേധം | വലുതായ മേടുള്ള |
| മേ മൎമ്മ, | എന്റെ മൎമ്മത്തെ, | തീരം | കരയെ |

| | |
|---|---|
| യഥാ, | എന്നപോലെ, |
| മൃദു | അല്പാല്പമായി |
| രുണദ്ധി; | കൊല്ലുന്നു; |
| മാം വിശല്യം കുരു.' | എന്റെ ദേഹത്തിൽ നിന്ന് ബാണത്തെ പറിച്ചെടുക്കുക.' |

സശല്യഃ ക്ലിശ്യതേ പ്രാണൈർവ്വിശല്യോ വിനശിഷ്യതി
ഇതിമാമവിശച്ചിന്താ തസ്യ ശല്യാപകർഷണേ. 47

| | |
|---|---|
| "തസ്യ ശല്യാപകർഷണേ | "അദ്ദേഹത്തിന്റെ അമ്പു പറിച്ചെടുക്കുന്ന സംഗതിയിൽ |
| 'സശല്യഃ | 'അമ്പോടുകൂടിയിരിക്കുന്നപക്ഷം |
| പ്രാണൈഃ | പ്രാണങ്ങൾ വെച്ചുകൊണ്ട് |
| ക്ലിശ്യതേ; | ദുഃഖിക്കും; |
| വിശല്യഃ | അമ്പു പറിച്ചെടുത്താൽ |
| വിനശിഷ്യതി | മരിച്ചുപോകും, |
| ഇതി | എന്താണ് ചെയ്യുക!' [എന്നുള്ള |
| ചിന്താ | ആധി |
| മാം | എന്നെ |
| അവിശത്. | ബാധിച്ചു. |

ദുഃഖിതസ്യ ച ദീനസ്യ മമ ശോകാതുരസ്യ ച
ലക്ഷയാമാസ ഹൃദയേ ചിന്താം മുനിസുതസ്തദാ. 48

| | |
|---|---|
| "മുനിസുതഃ ച | "ഋഷികുമാരനാകട്ടെ, |
| തദാ | അപ്പോൾ, |
| ദുഃഖിതസ്യ | കഷ്ടപ്പെടുന്നവനും, |
| ദീനസ്യ | ധൈര്യം പോയവനും, |
| ശോകാതുരസ്യ ച | ശോകപീഡിതനും ആയ |
| മമ ഹൃദയേ | എന്റെ ഉള്ളിലുള്ള |
| ചിന്താം | വിചാരത്തെ |
| ലക്ഷയാമാസ. | മനസ്സിലാക്കി. |

താമ്യമാനഃ സ മാം കൃച്ഛ്രാദുവാച പരമാർത്തവത്
സീദമാനോ വിവൃത്താംഗോ വേഷ്ടമാനോ ഗതഃ ക്ഷയം 49

| | |
|---|---|
| "സഃ | "അവൻ |
| താമ്യമാനഃ | മിണ്ടുവാൻ കഴിയാതെ |
| സീദമാനഃ | ശക്തിയററവനായി |
| വിവൃത്താംഗഃ | ദേഹത്തെ ഞെളിച്ചുകൊണ്ടു |
| വേഷ്ടമാനഃ, | പുരളുന്നവനായി, |
| ക്ഷയം ഗതഃ | മരണം അടുക്കാറായവ[നായി |
| പരമാർത്തവത് | മന്ദസ്വരത്തിൽ |
| കൃച്ഛ്രാത് | പണിപ്പെട്ട് |
| മാം ഉവാച. | എന്നോട് പറഞ്ഞു. |

സംസ്തഭ്യ ശോകം ധൈര്യേണ സ്ഥിരചിത്തോ ഭവാനഘ
ബ്രഹ്മഹത്യാകൃതം പാപം ഹൃദയാദപനീയതാം. 50

| | |
|---|---|
| "'അനഘ! | "'കുററമററവനേ! |
| ധൈര്യേണ, | ധൈര്യമവലംബിച്ച്, |
| ശോകം | ശോകത്തെ |
| സംസ്തഭ്യ, | ഒതുക്കി, |
| സ്ഥിരചിത്തഃ ഭവ; | മനസ്സുറപ്പിക്കുക; |
| ബ്രഹ്മഹത്യാകൃതം | ബ്രഹ്മഹത്യകൊണ്ടുണ്ടായ |
| പാപം | പാപം |
| ഹൃദയാത് | മനസ്സിൽനിന്ന് |
| അപനീയതാം. | വിട്ടുകളക. |

ന ദ്വിജാതിരഹം രാജൻ മാ ഭൂത്തേ മനസോ വ്യഥാ
ശൂദ്രായാമസ്മി വൈശ്യേന ജാതോ ജനപദാധിപ· 51

| | | | |
|---|---|---|---|
| "'രാജൻ! | "'രാജാവേ! | ജനപദാധിപ! | നൃപതേ! |
| അഹം | ഞാൻ | ശൂദ്രായാം | ശൂദ്രസ്ത്രീയിൽ |
| ദ്വിജാതിഃ ന; | ബ്രാഹ്മണൻ അല്ല; | വൈശ്യേന | വൈശ്യന്ന് |
| തേ മനസഃ | അവിടുത്തെ മനസ്സിൽ | ജാതഃ | ജനിച്ചവനാകുന്നു |
| വ്യഥാ മാ ഭൂത്; | ഒരു ആധിയും വേണ്ട; | അസ്മി.' | ഞാൻ.' |

[" ശൂദ്രാവിശോസ്തു കരണഃ " (അമരം) ശൂദ്രസ്ത്രീയിൽ വൈശ്യന്ന് ജനിച്ചവൻ 'കരണൻ'.]

ഇതീവ വദതഃ കൃച്ഛ്രാത് ബാണാഭിഹതമർമ്മണഃ
വിഘൂർണ്ണതോ വിചേഷ്ടസ്യ വേപമാനസ്യ ഭൂതലേ 52
തസ്യ ത്വാതാമ്യമാനസ്യ തം ബാണമഹമുദ്ധരം
സ മാമുദ്വീക്ഷ്യ സംത്രസ്തോ ജഹൗ പ്രാണാംസ്തപോധനഃ 53

| | | | |
|---|---|---|---|
| "ഇതി ഇവ | "ഇപ്രകാരം | ആതാമ്യമാനസ്യ | തളൎന്നുകിടക്കുന്നവനും ആയ |
| കൃച്ഛ്രാത് | പണിപ്പെട്ട് | തസ്യ | ആ ഋഷികുമാരന്റെ |
| വദതഃ | പറയുന്നവനും, | തം ബാണം | ആ ബാണത്തെ |
| ബാണാഭിഹതമർമ്മണഃ | അമ്പുകൊണ്ടു മർമ്മം പിളൎക്കപ്പെട്ടവനും, | അഹം ഉദ്ധരം; | ഞാൻ പറിച്ചെടുത്തു; |
| ഭൂതലേ | നിലത്ത് | സഃ തപോധനഃ | ആ തപോധനൻ |
| വിഘൂർണ്ണതഃ, | പുരളുന്നവനും, | സംത്രസ്തഃ | ഉടൽ നടുങ്ങിയവനായി |
| വിചേഷ്ടസ്യ, | ചേഷ്ടയററവനും, | മാം ഉദ്വീക്ഷ്യ തു | എന്നെ നോക്കിക്കൊണ്ടുതന്നെ |
| വേപമാനസ്യ | തുടിച്ചുകൊണ്ടിരിക്കുന്നവനും | പ്രാണാൻ | പ്രാണങ്ങളെ |
| | | ജഹൗ. | വിട്ടു. |

ജലാർദ്രഗാത്രം തു വിലപ്യ കൃച്ഛ്രാ-
ന്മർമ്മവ്രണം സന്തതമുച്ഛ്വസന്തം
തതഃ സരയ്വാം തമഹം ശയാനം
സമീക്ഷ്യ ഭദ്രേ സുഭൃശം വിഷണ്ണഃ. 54

| | | | |
|---|---|---|---|
| "ഭദ്രേ! | "ഉത്തമയായ ദേവി! | സന്തതം | ഇടവിടാതെ |
| തതഃ അഹം | അപ്പോൾ ഞാൻ | ഉച്ഛ്വസന്തം, | ശ്വാസം വലിക്കുന്നവനായും, |
| തം | ആ താപസനെ | സരയ്വാം | സരയൂനദിയിൽ |
| ജലാർദ്രഗാത്രം, | വെള്ളം നനഞ്ഞ ഗാത്രത്തോടുകൂടിയവനായും, | ശയാനം തു | വീണുകിടക്കുന്നവനായും |
| മർമ്മവ്രണം, | മർമ്മം പിളൎക്കപ്പെട്ടവനായും | സമീക്ഷ്യ | കണ്ട് |
| കൃച്ഛ്രാത് | കഷ്ടപ്പെട്ട് | സുഭൃശം | അത്യന്തം |
| വിലപ്യ | നിലവിളിച്ചുകൊണ്ട് | വിഷണ്ണഃ." | വിഷണ്ണനായിഭവിച്ചു" |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ത്രിഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തിമൂന്നാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 4872; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2517



## ചതുഃഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിനാലാംസർഗ്ഗം.

[ദശരഥനിര്യ്യാണം = ദശരഥമരണം.]

വധമപ്രതിരൂപം തു മഹർഷേസ്തസ്യ രാഘവഃ
വിലപന്നേവ ധർമ്മാത്മാ കൌസല്യാം പുനരബ്രവീത്. 1

| | | | |
|---|---|---|---|
| ധർമ്മാത്മാ | ധർമ്മാത്മാവായ | വിലപൻ ഏവ | പ്രലപിച്ചുകൊണ്ടു തന്നെ |
| രാഘവഃ, | ദശരഥമഹാരാജാവ്, | കൌസല്യാം തു | കൌസല്യാദേവിയോടായി |
| തസ്യ | ആ | പുനഃ | ഇനിയുമിപ്രകാരം |
| മഹർഷേഃ | താപസന്റെ | അബ്രവീത്. | അരുളിച്ചെയ്തു. |
| അപ്രതിരൂപം | ഒട്ടും ഏല്ക്കാത്തതായ | | |
| വധം | മരണത്തെക്കുറിച്ച്, | | |

തദജ്ഞാനാന്മഹത് പാപം കൃതവാഽഹം സങ്കുലേന്ദ്രിയഃ
ഏകസ്ത്വചിന്തയം ബുദ്ധ്യാ കഥം നു സുകൃതം ഭവേത്. 2

| | | | |
|---|---|---|---|
| "അഹം | "ഞാൻ | സംകുലേന്ദ്രിയഃ, | ചിത്തംതളൎന്നവനായി, |
| അജ്ഞാനാത് | അറിയായ്മകൊണ്ട് | കഥം നു | എന്തുചെയ്താൽ |
| തത് | ആ | സുകൃതം ഭവേത് | നന്മയാകുമെന്ന് |
| മഹത് | മഹത്തായ | ഏകഃ തു | തന്നെത്താൻ |
| പാപം | പാപത്തെ | ബുദ്ധ്യാ | ഉള്ളിൽ |
| കൃതവാൻ, | ചെയ്തു, | അചിന്തയം. | ആലോചിച്ചു. |

തതസ്തം ഘടമാദായ പൂർണ്ണം പരമവാരിണാ
ആശ്രമം തമഹം പ്രാപ്യ യഥാഖ്യാതപഥം ഗതഃ 3

| | | | |
|---|---|---|---|
| "തതഃ | "പിന്നെ | ആദായ, | എടുത്തുകൊണ്ട്, |
| അഹം | ഞാൻ | യഥാഖ്യാതപഥം | പറഞ്ഞ വഴിയിൽക്കൂടി |
| പരമവാരിണാ | ശുദ്ധമായ വെള്ളം | പ്രാപ്യ, | ചെന്ന്, |
| പൂർണ്ണം | നിറച്ച | തം | ആ |
| തം | ആ | ആശ്രമം | ആശ്രമത്തെ |
| ഘടം | കുടത്തെ | ഗതഃ. | പ്രാപിച്ചു. |

തത്രാഹം ദുർബ്ബലാവന്ധൌ വൃദ്ധാവപരിണായകൌ
അപശ്യം തസ്യ പിതരൌ ലൂനപക്ഷാവിവ ദ്വിജൌ 4
തന്നിമിത്താഭിരാസീനൌ കഥാഭിരപരിക്രമൌ
താമാശാം മത്കൃതേ ഹീനാവുദാസീനാവനാഥവത്. 5

| | | | |
|---|---|---|---|
| "തത്ര | "അവിടെ | അപരിണായകൌ | കൈപിടിച്ചു നടത്തുവാനാരുമില്ലാതെ |
| അഹം | ഞാൻ, | താം | അതുനിമിത്തമായുള്ള |
| മത്കൃതേ | എന്റെ കാരണമായി, | ആശാം | ആശയ്ക്കുതന്നെ |
| അനാഥവത് | ശുശ്രൂഷിപ്പാനാരുമില്ലാതെ | ഹീനൌ | അവകാശം ഇല്ലാതാക്കപ്പെട്ടവരായ, |

| | |
|---|---|
| തസ്യ | ആ ഋഷികുമാരൻെറ |
| പിതരൌ, | മാതാപിതാക്കന്മാരെ, |
| ദുർബ്ബലൌ | ബലഹീനന്മാരായും |
| അന്ധൌ | കണ്ണു കാണാത്തവരായും |
| വൃദ്ധൌ | വയോധികന്മാരായും, |
| ലൂനപക്ഷൌ | ചിറകു മുറിച്ചു |
| ദ്വിജൌ ഇവ | രണ്ടു പക്ഷികളെപ്പോലെയിരിക്കുന്നവരായും, |
| തന്നിമിത്താഭിഃ | ആ പുത്രനെക്കുറിച്ചുള്ള |
| കഥാഭിഃ | വർത്തമാനങ്ങളെ മാത്രം പറഞ്ഞുകൊണ്ടു |
| ഉദാസീനൌ | മറെറാന്നിലും താല്പര്യമില്ലാത്തവരായി, |
| അപരിക്രമൌ | എഴുന്നേററുനടക്കുവാൻ കഴിയാത്തവരായി |
| ആസീനൌ | ഇരുന്നുകൊണ്ടിരിക്കുന്ന |
| അപശ്യം. | കണ്ടു. [തിനെ |

ശോകോപഹതചിത്തശ്ച ഭയസംത്രസ്തചേതനഃ
തച്ചാശ്രമപദം ഗത്വാ ഭൂയഃ ശോകമഹം ഗതഃ. 6

| | |
|---|---|
| "ശോകോപഹതചിത്തഃ | "ദുഃഖത്താൽ പീഡിക്കപ്പെട്ട ചിത്തത്തോടു കൂടിയവനും |
| ഭയസന്ത്രസ്തചേതനഃ ച | ഭയംമൂലം പരിഭ്രമിച്ച ബുദ്ധിയോടുകൂടിയവനുമായ |
| അഹം, | ഞാൻ, |
| തത് | ആ |
| ആശ്രമപദം | ആശ്രമത്തിൽ |
| ഗത്വാ | വന്നുചേർന്ന് |
| ഭൂയഃ ച | മുമ്പിലും അധികമായി |
| ശോകം ഗതഃ. | ദുഃഖിച്ചു. |

പദശബ്ദം തു മേ ശ്രുത്വാ മുനിർവ്വാക്യമഭാഷത
കിം ചിരായസി മേ പുത്ര പാനീയം ക്ഷിപ്രമാനയ. 7

| | |
|---|---|
| "മുനിഃ | "മഹർഷി |
| മേ | എൻെറ |
| പദശബ്ദം | കാലടിയൊച്ച |
| ശ്രുത്വാ, | കേട്ടു്, |
| തു | ആ സമയം |
| വാക്യം അഭാഷത; | ഇങ്ങിനെ പറഞ്ഞു; |
| 'മേ പുത്ര! | 'എൻെറ ഉണ്ണി! |
| കിം | എന്താണു് |
| ചിരായസി? | ഇത്ര താമസിക്കുന്നതു്? |
| ക്ഷിപ്രം | വേഗം |
| പാനീയം | വെള്ളം |
| ആനയ. | കൊണ്ടുവരു. |

യന്നിമിത്തമിദം താത സലിലേ ക്രീഡിതം ത്വയാ
ഉത്കണ്ഠിതാ തേ മാതേയം പ്രവിശ ക്ഷിപ്രമാശ്രമം. 8

| | |
|---|---|
| "'താത! | "'മകനേ! |
| യന്നിമിത്തം | എന്തേ |
| ത്വയാ | നിന്നാൽ |
| സലിലേ | വെള്ളത്തിൽ |
| ഇദം | ഇങ്ങിനെ |
| ക്രീഡിതം? | കളിച്ചുകൊണ്ടിരിക്കപ്പെട്ടതു്? |
| തേ | നിൻെറ |
| ഇയം മാതാ | ഈ അമ്മ |
| ഉത്കണ്ഠിതാ; | കാത്തുകൊണ്ടിരിക്കുന്നു; |
| ക്ഷിപ്രം | വേഗം |
| ആശ്രമം | ആശ്രമത്തിലേക്കു |
| പ്രവിശ. | വരിക. |

യദ്വ്യളീകം കൃതം പുത്ര മാത്രാ തേ യദി വാ മയാ
ന തന്മനസി കർത്തവ്യം ത്വയാ താത തപസ്വിനാ. 9

| | | | |
|---|---|---|---|
| "'പുത്ര! | "'മകനെ! | തത് | അത്, |
| മാത്രാ | അമ്മയാലാകട്ടെ | താത | അല്ലേ ഉണ്ണി! |
| മയാ വാ | എന്നാലാകട്ടെ | തപസ്വിനാ | പിതൃഭക്തനായ |
| തേ | നിണക്ക് | ത്വയാ | നിന്നാൽ |
| യത് | വല്ലതും | മനസി | മനസ്സിൽ |
| വ്യളീകം | ഇഷ്ടമില്ലാത്തത് | കർത്തവ്യം ന. | വെക്കത്തക്കതല്ല. |
| കൃതം യദി, | ചെയ്യപ്പെട്ടിട്ടുണ്ടെങ്കിൽ | | |

ത്വം ഗതിസ്ത്വഗതീനാം ച ചക്ഷുസ്ത്വം ഹീനചക്ഷുഷാം
സമാസക്താസ്ത്വയി പ്രാണാഃ കിഞ്ചിന്നോ നാഭിഭാഷസേ. 10

| | | | |
|---|---|---|---|
| "'അഗതീനാം | "'ഗതിയററവരായ ഞങ്ങൾക്ക് | പ്രാണാഃ | പ്രാണങ്ങളെല്ലാം |
| ത്വം | നീയാണ് | ത്വയി | നിന്നിലാണ് |
| ഗതിഃ; | ഗതി; | സമാസക്താഃ; | സ്ഥിതിചെയ്യുന്നത്; |
| ഹീനചക്ഷുഷാം | കണ്ണില്ലാത്ത ഞങ്ങൾ | നഃ | ഞങ്ങളോട് |
| ത്വം ച | നീ തന്നെയാണ് [ക്ക് | കിഞ്ചിത് | ഒന്നും |
| ചക്ഷുഃ; | കണ്ണ്; | അഭിഭാഷസേ ന.' | നീ സംസാരിക്കുന്നില്ലല്ലൊ. |

മുനിമവ്യക്തയാ വാചാ തമഹം സജ്ജമാനയാ
ഹീനവ്യഞ്ജനയാ പ്രേക്ഷ്യ ഭീതോ ഭീത ഇവാബ്രുവം. 11

| | | | |
|---|---|---|---|
| " അഹം | " ഞാൻ | സജ്ജമാനയാ | ഇടറുന്നതും |
| ഇവ | ഏററവും | ഹീനവ്യഞ്ജനയാ | അസ്പഷ്ടവും |
| ഭീതഃ ഭീതഃ | നടുനടുങ്ങിയവനായി | അവ്യക്തയാ | ഒച്ചപൊങ്ങാത്തതും ആയ |
| തം | ആ | | |
| മുനിം | മുനിയെ | വാചാ | വാക്കുകൊണ്ട് |
| പ്രേക്ഷ്യ | നോക്കി, | അബ്രുവം. | ഉരചെയ്തു. |

മനസഃ കർമ്മചേഷ്ടാഭിരഭിസംസ്തഭ്യ വാഗ്ബലം
ആചചക്ഷേ ത്വഹം തസ്മൈ പുത്രവ്യസനജം ഭയം. 12

| | | | |
|---|---|---|---|
| " അഹം | " ഞാൻ | തസ്മൈ | അദ്ദേഹത്തോടായി |
| മനസഃ | മനസ്സിന്റെ | പുത്രവ്യസനജം | പുത്രവിരഹത്താലുണ്ടായ |
| കർമ്മചേഷ്ടാഭിഃ | സങ്കല്പംകൊണ്ടും, വ്യാപാരംകൊണ്ടും | ഭയം | ആപത്തിനെക്കുറിച്ച് |
| വാഗ്ബലം | വാക്കിനുള്ള ശക്തിയെ | തു | ആ സമയം |
| അഭിസംസ്തഭ്യ, | ദൃഢപ്പെടുത്തിക്കൊണ്ട്, | ആചചക്ഷേ. | കേൾപ്പിച്ചു. |

ക്ഷത്രിയോഽഹം ദശരഥോ നാഹം പുത്രോ മഹാത്മനഃ
സജ്ജനാവമതം ദുഃഖമിദം പ്രാപ്തം സ്വകർമ്മജം. 13

| | | | |
|---|---|---|---|
| " 'അഹം | " 'ഞാൻ | ദുഃഖം | വിപത്ത് |
| ദശരഥഃ | ദശരഥനെന്ന | സജ്ജനാവമതം | സജ്ജനങ്ങളാൽ നിന്ദിക്കപ്പെട്ടതായും |
| ക്ഷത്രിയഃ ; | ക്ഷത്രിയൻ ; | സ്വകർമ്മജം | എന്റെ കർമ്മഫലംകൊണ്ടു സംഭവിച്ചതായും |
| അഹം | ഞാൻ | പ്രാപ്തം. | (അവിടുത്തേക്കും എനിക്കും) പ്രാപ്തമായിരിക്കുന്നു. |
| മഹാത്മനഃ | മഹാത്മാവായ അവിടുത്തെ | | |
| പുത്രഃ ന ; | പുത്രനല്ല ; | | |
| ഇദം | ഇപ്പോൾ ഞാൻ പറവാൻപോകുന്നതായ | | |

ഭഗവംശ്ചാപഹസ്തോഽഹം സരയൂതീരമാഗതഃ
ജിഘാംസുഃ ശ്വാപദം കഞ്ചിന്നിപാനേ ചാഗതം ഗജം. 14

| | | | |
|---|---|---|---|
| " 'ഭഗവൻ ! | " 'സ്വാമിൻ ! | ആഗതം | ഇറങ്ങിയതായ |
| അഹം | ഞാൻ | ഗജം, ച | ഒരു ആനയെയെങ്കിലും, |
| ചാപഹസ്തഃ | ധനുഷ്പാണിയായി | ജിഘാംസുഃ | കൊല്ലുവാൻ കരുതിയവനായി |
| കഞ്ചിത് | വല്ല ഒരു | സരയൂതീരം | സരയൂനദീതീരത്തിൽ |
| ശ്വാപദം | ദുഷ്ടമൃഗത്തെയെങ്കിലും, | ആഗതഃ. | വന്നു. |
| നിപാനേ | (വെള്ളം കുടിക്കുന്ന) കടവിൽ | | |

തതഃ ശ്രുതോ മയാ ശബ്ദോ ജലേ കുംഭസ്യ പൂര്യതഃ
ദ്വിപോഽയമിതി മത്വാഽയം ബാണേനാഭിഹതോ മയാ. 15

| | | | |
|---|---|---|---|
| " 'തതഃ | " 'അപ്പോൾ | അയം | അവിടെയുണ്ടായിരുന്നത് |
| ജലേ | വെള്ളത്തിൽ | ദ്വിപഃ ഇതി | ആനയാണെന്നു |
| പൂര്യതഃ | മുക്കപ്പെടുന്ന | മത്വാ, | വിചാരിച്ച്, |
| കുംഭസ്യ | കുടത്തിന്റെ | അയം | ആയത് |
| ശബ്ദഃ, | ഒരു ശബ്ദം, | മയാ | എന്നാൽ |
| മയാ | എന്നാൽ | ബാണേന | ബാണത്താൽ |
| ശ്രുതഃ ; | കേൾക്കപ്പെട്ടു ; | അഭിഹതഃ. | എയ്യപ്പെട്ടു. |

ഗത്വാ നദ്യാസ്തതസ്തീരമപശ്യമിഷുണാ ഹൃദി
വിനിർഭിന്നം ഗതപ്രാണം ശയാനം ഭുവി താപസം. 16

| | | | |
|---|---|---|---|
| " 'തതഃ | " 'പിന്നെ | ഗതപ്രാണം | പ്രാണൻപോകാറായവനും |
| നദ്യാഃ | നദിയുടെ | ഭുവി | നിലത്തു |
| തീരം | കരയ്ക്കു | ശയാനം | വീണുകിടക്കുന്നവനുമായ |
| ഗത്വാ, | ചെന്നപ്പോൾ, | താപസം | ഒരു മുനികുമാരനെ |
| ഇഷുണാ | അമ്പുകൊണ്ടു | അപശ്യം. | ഞാൻ കണ്ടു. |
| ഹൃദി | മാറിടത്തിൽ | | |
| വിനിർഭിന്നം | തുളയ്ക്കപ്പെട്ടവനും | | |

ഭഗവൻ ശബ്ദമാലക്ഷ്യ മയാ ഗജജിഘാംസുനാ
വിസൃഷ്ടോഽംഭസി നാരാചസ്തേന തേ നിഹതഃ സുതഃ. 17

| | | | |
|---|---|---|---|
| "'ഭഗവൻ! | "'ഭഗവാനെ! | നാരാചഃ | ബാണം |
| ശബ്ദം | ശബ്ദത്തെ | വിസൃഷ്ടഃ; | എയ്യപ്പെട്ടു; |
| ആലക്ഷ്യ | ലാക്കാക്കി | തേന | അതിനാൽ |
| ഗജജിഘാംസുനാ | ആനയെ കൊല്ലുവാൻ കരുതിയവനായ | തേ | അവിടുത്തെ |
| മയാ, | എന്നാൽ, | സുതഃ | പുത്രൻ |
| അംഭസി | വെള്ളത്തിൽ | നിഹതഃ | വീഴ്ത്തപ്പെട്ടു. |

തതസ്തസ്യൈവ വചനാദുപേത്യ പരിതപ്യതഃ
സ മയാ സഹസാ ബാണ ഉദ്ധൃതോ മർമ്മതസ്തദാ. 18

| | | | |
|---|---|---|---|
| "'തതഃ | "'അവിടെ | സഃ | ആ |
| ഉപേത്യ ഏവ | എത്തിയ ഉടനെ, | ബാണഃ | ബാണം |
| തദാ | ആ സമയം | മർമ്മതഃ | മർമ്മസ്ഥാനത്തിൽ നിന്നും |
| പരിതപ്യതഃ | പരിതപിച്ചുകൊണ്ടിരിക്കുന്ന | സഹസാ | വേഗത്തിൽ |
| തസ്യ | അദ്ദേഹത്തിന്റെ | മയാ | എന്നാൽ |
| വചനാത് | ആവശ്യപ്രകാരം | ഉദ്ധൃതഃ. | വലിച്ചെടുക്കപ്പെട്ടു. |

സ ചോദ്ധൃതേന ബാണേന തത്രൈവ സ്വർഗ്ഗമാസ്ഥിതഃ
ഭഗവന്താവുഭൌ ശോചൻ വൃദ്ധാവിതി വിലപ്യ ച. 19

| | | | |
|---|---|---|---|
| "'സഃ ച | "'അദ്ദേഹവും | വൃദ്ധൌ ഇതി | ഒന്നിനും വയ്യാത്തവരാണല്ലോ എന്ന് |
| ബാണേന | ബാണം | വിലപ്യ | കരഞ്ഞ് |
| ഉദ്ധൃതേന | വലിച്ചെടുക്കപ്പെട്ട | ശോചൻ ഏവ | ദുഃഖിച്ചുകൊണ്ടുതന്നെ |
| തത്ര | അവിടെ [കാരണം, | സ്വർഗ്ഗം ആസ്ഥിതഃ. | പരലോകപ്രാപ്തനായി. |
| ഭഗവന്തൌ | വലിയവരായ | | |
| ഉഭൌ ച | നിങ്ങളിരുവരേയുംപററി | | |

അജ്ഞാനാദ്ഭവതഃ പുത്രഃ സഹസാഽഭിഹതോ മയാ
ശേഷമേവം ഗതേ യത് സ്യാത് തത് പ്രസീദതു മേ മുനിഃ. 20

| | | | |
|---|---|---|---|
| "'മയാ | "'എന്നാൽ | ഏവം ഗതേ | ഈ സ്ഥിതിയിൽ |
| ഭവതഃ | അവിടുത്തെ | ശേഷം | ഇനി ചെയ്യേണ്ടത് |
| പുത്രഃ | പുത്രൻ | യത് സ്യാത് | യാതൊന്നോ, |
| അജ്ഞാനാത് | അറിയായ്മകൊണ്ട് | തത്, | അതിനെ, |
| സഹസാ | മുൻപിന്നാലോചിക്കാതെ | മുനിഃ | ഭഗവാൻ |
| | | മേ | ഇവനോട് |
| അഭിഹതഃ; | ഹതനായി; | പ്രസീദതു.' | ആജ്ഞാപിച്ചാലും.' |

സ തച്ഛ്രുത്വാ വചഃ ക്രൂരം മയോക്തമഘശംസിനാ
നാശകത് തീവ്രമായാസമകർത്തും ഭഗവാനൃഷിഃ. 21

| | | | |
|---|---|---|---|
| " ഭഗവാൻ | " മഹാനായ | തത് വചഃ | ആ വാക്ക |
| സഃ ഋഷിഃ | ആ മുനിവരൻ, | ശ്രുത്വാ, | കേട്ട്, |
| അഘശംസിനാ | കുററത്തെ അറിയിച്ച | തീവ്രം | അത്യുഗ്രമായ |
| മയാ | എന്നാൽ [വനായ | ആയാസം | മനോവേദനയെ |
| ഉക്തം | പറയപ്പെട്ട | അകർത്തും | കയ്ക്കൊള്ളാതിരിപ്പാൻ |
| ക്രൂരം | ദുഃസ്സഹമായ | അശകത് ന. | ശക്തനായില്ല. |

സ ബാഷ്പപൂർണ്ണവദനോ നിഃശ്വസൻ ശോകകർശിതഃ
മാമുവാച മഹാതേജാഃ കൃതാഞ്ജലിമുപസ്ഥിതം. 22

| | | | |
|---|---|---|---|
| " മഹാതേജാഃ | " മഹാതേജസ്വിയായ | നിഃശ്വസൻ, | ദീർഘനിശ്വാസം ചെയ്തു |
| സഃ | അദ്ദേഹം | കൃതാഞ്ജലിം | കൈകൂപ്പിക്കൊണ്ട് |
| ബാഷ്പപൂർണ്ണ- } | കണ്ണീർ നിറഞ്ഞ വദ | ഉപസ്ഥിതം | അടുത്തുനിന്നിരുന്ന |
| വദനഃ } | നത്തോടുകൂടിയവനായി | മാം | എന്നോടായി |
| ശോകകർശിതഃ | ദുഃഖാക്രാന്തനായി | ഉവാച. | ഇപ്രകാരം ഉരചെയ്തു; |

യദ്യേതദശുഭം കർമ്മ ന സ്മ മേ കഥയേഃ സ്വയം
ഫലേന്മൂർദ്ധാ സ്മ തേ രാജൻ സദ്യഃ ശതസഹസ്രധാ. 23

| | | | |
|---|---|---|---|
| " 'രാജൻ! | " 'രാജാവേ! | കഥയേഃ } | പറയാതിരുന്നുവെ |
| ഏതത് | ഈ | സ്മ യദി ന } | ന്നാൽ, |
| അശുഭം | നിർഭാഗ്യമായ | സദ്യഃ | ഇപ്പോൾതന്നെ |
| കർമ്മ, | പ്രവൃത്തിയെ, | തേ മൂർദ്ധാ | അങ്ങയുടെ ശിരസ്സ് |
| മേ | എന്നോട് | ശതസഹസ്രധാ | പൊടിപൊടിയായി |
| സ്വയം | അങ്ങുതന്നെ | ഫലേത് സ്മ. | പൊട്ടിത്തെറിക്കുമായി |
| | | | രുന്നു. |

ക്ഷത്രിയേണ വധോ രാജൻ വാനപ്രസ്ഥേ വിശേഷതഃ
ജ്ഞാനപൂർവ്വം കൃതഃ സ്ഥാനാച്ച്യാവയേദപി വജ്രിണം. 24

| | | | |
|---|---|---|---|
| " 'രാജൻ | " 'രാജാവേ! | സ്ഥാനാത് | പദവിയിൽനിന്ന് |
| വാനപ്രസ്ഥേ | വാനപ്രസ്ഥന്റെ സം | ച്യാവയേത്; | തള്ളിക്കളയും; |
| ജ്ഞാനപൂർവ്വം | അറിഞ്ഞ് [ഗതിയിൽ, | ക്ഷത്രിയേണ | ക്ഷത്രിയനാൽ ചെയ്യ |
| കൃതഃ | ചെയ്യപ്പെട്ടതായ | | പ്പെട്ടതെന്നുവന്നാൽ |
| വധഃ, | വധം, | | |
| വജ്രിണം അപി | ഇന്ദ്രനെക്കൂടി | വിശേഷതഃ. | പറയേണ്ടതുമുണ്ടോ. |

സപ്തധാ തു ഭവേന്മൂർദ്ധാ മുനൌ തപസി തിഷ്ഠതി
ജ്ഞാനാദ്വിസൃജതഃ ശസ്ത്രം താദൃശേ ബ്രഹ്മചാരിണി. 25

| | | | |
|---|---|---|---|
| " 'താദൃശേ | " 'അപ്രകാരമുള്ള | തിഷ്ഠതി | വർത്തിക്കുന്നവനും |
| | | ബ്രഹ്മചാരിണി | ധർമ്മത്തെത്തന്നെ അനു |
| തപസി | തപസ്സിൽ | | ഷ്ഠിക്കുന്നവനും ആയ |

| | |
|---|---|
| മുനൌ, | മുനിയുടെ സംഗതിയിൽ, |
| ജ്ഞാനാത് | ബുദ്ധിപൂൎവ്വമായി |
| ശസ്ത്രം | ആയുധത്തെ |
| വിസൃജതഃ | പ്രയോഗിക്കുന്നവന്റെ |
| മൂൎദ്ധാ | ശിരസ്സ് |
| സപ്തധാ | ഏഴുതുണ്ടായി |
| ഭവേത്. | തീരും. |

അജ്ഞാനാദ്ധി കൃതം യസ്മാദിദം തേനൈവ ജീവസി
അപി ഹ്യദ്യ കുലം ന സ്യാദ്രാഘവാണാം കുതോ ഭവാൻ. 26

| | |
|---|---|
| "'തേന | "'അപ്രകാരമാണെന്നിരുന്നാൽ |
| അദ്യ ഹി | ഇക്ഷണം തന്നെ |
| രാഘവാണാം | രഘുകുലരാജാക്കന്മാരുടെ |
| കുലം അപി | വംശം മുഴുവനും തന്നെ |
| സ്യാത് ന; | അററു പോയിരിക്കും; |
| ഭവാൻ ഹി | ഭവാൻ ഒരുവൻ മാത്രം |
| കുതഃ ? | പിന്നെ എന്ത് ? |
| ഇദം | ഇത് |
| അജ്ഞാനാത് | അറിയാതെ |
| കൃതം; | ചെയ്തുപോയത്; |
| യസ്മാത് ഏവ | അതിനാൽ മാത്രമാണ് |
| ജീവസി. | അങ്ങ് ജീവനോടിരിക്കുന്നത്. |

നയ നൌ നൃപ തം ദേശമിതി മാം ചാഭ്യഭാഷത
അദ്യ തം ദ്രഷ്ടുമിച്ഛാവഃ പുത്രം പശ്ചിമദൎശനം. 27

| | |
|---|---|
| "'നൃപ! | "'രാജാവേ! |
| അദ്യ | ഇപ്പോൾ |
| തം പുത്രം | ആ പുത്രനെ |
| പശ്ചിമദൎശനം | ഒടുവിലത്തെ ഒരു [നോക്ക് |
| ദ്രഷ്ടും | കാണ്മാനായി |
| ഇച്ഛാവഃ; | ഞങ്ങളാഗ്രഹിക്കുന്നു; |
| തം ദേശം | ആ പ്രദേശത്തിലേക്ക് |
| നൌ, | ഞങ്ങൾ രണ്ടുപേരേയും |
| നയ' | കൊണ്ടുപോയാക്കുക' |
| ഇതി ച | എന്നിപ്രകാരം |
| മാം | എന്നോട് |
| അഭ്യഭാഷത. | ഉരചെയ്തു. |

രുധിരേണാവസിക്താംഗം പ്രകീൎണ്ണാജിനവാസസം
ശയാനം ഭുവി നിസ്സംജ്ഞം ധൎമ്മരാജവശം ഗതം 28
അഥാഹമേകസ്തം ദേശം നീത്വാ തൌ ഭൃശദുഃഖിതൌ
അസ്പൎശയമഹം പുത്രം തം മുനിം സഹഭാൎയ്യയാ. 29

| | |
|---|---|
| " അഥ | " അതിൽപിന്നെ |
| അഹം | ഞാൻ |
| ഏകഃ, | ഏകനായി, |
| ഭൃശദുഃഖിതൌ | അത്യന്തം ദുഃഖിച്ചിരിക്കുന്ന |
| തൌ | ആ രണ്ടുപേരേയും |
| തം | ആ |
| ദേശം | സ്ഥലത്തിലേക്കു |
| നീത്വാ, | കൂട്ടിക്കൊണ്ടുപോയി, |
| രുധിരേണ | രക്തത്താൽ |
| അവസിക്താംഗം | മൂടപ്പെട്ട ഉടലോടുകൂടിയവനും, |
| പ്രകീൎണ്ണാജിനവാസസം | അഴിഞ്ഞുകിടക്കുന്ന മാന്തോൽ തുകിലാൎന്നവനും, |
| ഭുവി | നിലത്ത് |
| നിസ്സംജ്ഞം | ബോധമററ് |
| ശയാനം | കിടന്നിരുന്നവനും |
| ധൎമ്മരാജവശം | കാലന്റെ കയ്യിൽ |
| ഗതം | അകപ്പെട്ടവനും ആയ |
| പുത്രം, | പുത്രനെ, |
| ഭാൎയ്യയാ സഹ | ഭാൎയ്യയോടുകൂടിയ |
| തം മുനിം | ആ മുനിയെക്കൊണ്ട് |
| അഹം | ഞാൻ |
| അസ്പൎശയം. | തൊടിയിച്ചു. |

തൌ പുത്രമാത്മനഃ സ്പൃഷ്ട്വാ തമാസാദ്യ തപസ്വിനൌ
നിപേതതുഃ ശരീരേऽസ്യ പിതാ ചാസ്യേദമബ്രവീത്. 30

| | | | |
|---|---|---|---|
| "തപസ്വിനൌ | "മാഴ്കുന്നവരായ | അസ്യ | അവന്റെ |
| തൌ, | അവരിരുവരും, | ശരീരേ | ശരീരത്തിൽ |
| ആത്മനഃ | തങ്ങളുടെ | നിപേതതുഃ; | വീണു; |
| തം പുത്രം | ആ പുത്രനെ | അസ്യ | അദ്ദേഹത്തിന്റെ |
| സ്പൃഷ്ട്വാ | തൊട്ട് | പിതാ ച | പിതാവും |
| ആസാദ്യ, | (പുത്രനെന്ന്) അറിഞ്ഞ്, | ഇദം | ഇങ്ങിനെ |
| | | അബ്രവീത്. | ഉരചെയ്തു. |

നാഭിവാദയസേ മാऽദ്യ ന ച മാമഭിഭാഷസേ
കിം നു ശേഷേऽദ്യ ഭൂമൌ ത്വം വത്സ കിം കുപിതോ ഹ്യസി. 31

| | | | |
|---|---|---|---|
| "വത്സ! | "മകനെ! | ത്വം | നീ |
| അദ്യ | ഇപ്പോൾ | ഭൂമൌ | നിലത്ത് |
| മാ | എന്നെ | കിം | എന്തിനാണ് |
| അഭിവാദയസേ ന; | നീ കുമ്പിടാതിരിക്കുന്നു വല്ലൊ; | ശേഷേ? | കിടക്കുന്നത്? |
| മാം | എന്നോട് | നു | ഒരു സമയം |
| അഭിഭാഷസേ ച ന; | ഒന്നും പറയുന്നില്ലല്ലൊ; | അദ്യ | ഇപ്പോൾ |
| | | കുപിതഃ കിം ഹി അസി? | നീ കോപിച്ചിരിക്കയായിരിക്കുമൊ? |

നന്വഹം തേ പ്രിയഃ പുത്ര മാതരം പശ്യ ധാർമ്മിക
കിം ച നാലിംഗസേ പുത്ര സുകുമാരവചോ വദ. 32

| | | | |
|---|---|---|---|
| "'പുത്ര! | "'ഉണ്ണീ! | മാതരം | അമ്മയെ |
| അഹം | ഞാൻ | കിം | എന്താണ് |
| തേ | നിനക്ക് | ആലിംഗസേ ച ന? | നീ ആലിംഗനം ചെയ്യാതിരിക്കുന്നത്? |
| പ്രിയഃ നനു! | പ്രിയപ്പെട്ടവനല്ലെ! | പശ്യ! | കണ്ണു തുറന്നു നോക്കു! |
| ധാർമ്മിക! | ധർമ്മകൃത്യമുള്ളവനായ | സുകുമാരവചഃ | ഇമ്പം കലർന്ന മൊഴി |
| പുത്ര! | മകനേ! | വദ. | ഉരചെയ്യുക. |

കസ്യ വാऽപരരാത്രേऽഹം ശ്രോഷ്യാമി ഹൃദയംഗമം
അധീയാനസ്യ സതതം ശാസ്ത്രം വാऽന്യദ്വിശേഷതഃ. 33

| | | | |
|---|---|---|---|
| "'സതതം | "'എല്ലായ്പോഴും | അധീയാനസ്യ | അദ്ധ്യയനം ചെയ്യുന്ന |
| അപരരാത്രേ | രാത്രിഒടുവിലത്തെ യാമത്തിൽ | കസ്യ | ഏതൊരുവന്നാണ് |
| | | അഹം | ഞാൻ |
| ശാസ്ത്രം വാ | ശാസ്ത്രത്തെയോ | ഹൃദയംഗമം | പ്രീതിയോടെ |
| അന്യത് വാ | മറുവല്ലതിനേയോ | ശ്രോഷ്യാമി. | ചെവികൊടുത്ത് ശ്രദ്ധിക്കുക. |
| വിശേഷതഃ | താല്പര്യത്തോടുകൂടി | | |

കോ മാം സന്ധ്യാമുപാസ്യൈവ സ്നാത്വാ ഹുതഹുതാശനഃ
ശ്ലാഘയിഷ്യത്യുപാസീനഃ പുത്രശോകഭയാർദ്ദിതം. 34

"'സ്നാത്വാ — "'കുളിച്ച്
സന്ധ്യാം — സന്ധ്യയെ
ഉപാസ്യ, — ഉപാസിച്ച്,
ഹുതഹുതാശനഃ ഏവ — അഗ്നികൃത്യങ്ങളെ ചെയ്തതിന്നുശേഷം,
പുത്രശോകഭയാർദ്ദിതം — പുത്രശോകത്താൽ പീഡിക്കപ്പെട്ട
മാം — എന്നെ,
ഉപാസീനഃ — അരികത്തിരുന്ന്,
കഃ — ആരാണ്
ശ്ലാഘയിഷ്യതി? — ഉപചരിക്കുക?

["നമസ്കാരേണ മന്ത്രേണ പഞ്ചയജ്ഞാൻ സമാപയേത്;" 'നമഃ' എന്ന മന്ത്രത്തെ ഉച്ചരിച്ചു ദേവയജ്ഞം പിതൃയജ്ഞം മുതലായ പഞ്ചയജ്ഞങ്ങളെ അനുഷ്ഠിപ്പാൻ ശൂദ്രന്നും സ്മൃതിയിൽ വിധിച്ചിരിക്കുന്നതിനാൽ, 'കരണ'ന്ന് കൈമുതികന്യായേന, ഹോമാദികളിൽ അധികാരമുണ്ട്. (ഗൌ. രാ.) വൈശ്യന്നു ശൂദ്രസ്ത്രീയിൽ ജനിച്ചവൻ 'കരണൻ'.]

കന്ദമൂലഫലം ഹൃത്വാ കോ മാം പ്രിയമിവാതിഥിം
ഭോജയിഷ്യത്യകർമ്മണ്യമപ്രഗ്രഹമനായകം. 35

"'അകർമ്മണ്യം — "'പ്രവൃത്തിയററവനും,
അപ്രഗ്രഹം — വെളിച്ചം കാണാത്തവനും,
അനായകം — നടത്തുന്നവനില്ലാത്തവനും ആയ
മാം — എന്നെ
കന്ദമൂലഫലം — കായ്, കിഴങ്ങ്, പഴം
ഹൃത്വാ — കൊണ്ടുവന്ന് [എന്നവ
പ്രിയം — പ്രിയപ്പെട്ട
അതിഥിം ഇവ — അതിഥിക്കെന്നവണ്ണം
കഃ — ആരാണ്
ഭോജയിഷ്യതി? — ഭുജിപ്പിക്കുക?

ഇമാമന്ധാം ച വൃദ്ധാം ച മാതരം തേ തപസ്വിനീം
കഥം വത്സ ഭരിഷ്യാമി കൃപണാം പുത്രഗർദ്ധിനീം. 36

"'വത്സ! — "'പ്രിയപുത്ര!
അന്ധാം — കണ്ണില്ലാത്തവളും
വൃദ്ധാം — വൃദ്ധയും
തപസ്വിനീം — ശ്രേഷ്ഠയും
പുത്രഗർദ്ധിനീം ച — പുത്രവാത്സല്യമുള്ളവളും
കൃപണാം ച — പരിതപിക്കുന്നവളും
തേ — നിന്റെ [ആയ
ഇമാം — ഈ
മാതരം — മാതാവിനെ
കഥം — എങ്ങിനെയാണ്
ഭരിഷ്യാമി? — ഞാൻ പുലർത്തുക?

തിഷ്ഠ മാം മാ ഗമഃ പുത്ര യമസ്യ സദനം പ്രതി
ശ്വോ മയാ സഹ ഗന്താസി ജനന്യാ ച സമേധിതഃ. 37

"പുത്ര! — "ഉണ്ണി!
യമസ്യ — കാലന്റെ
സദനം പ്രതി — പുരത്തിലേക്ക്
മാ ഗമഃ! — നീ പോകാതിരുന്നാലും!
മാം — എന്റെ അടുക്കൽ തന്നെ
തിഷ്ഠ — ഇരിക്കു
മയാ സഹ — എന്റെകൂടെ
ജനന്യാ ച — അമ്മയോടും
സമേധിതഃ — ഒന്നിച്ച്
ശ്വഃ — നാളെ
ഗന്താസി. — പോകാം.

ഉഭാവപി ച ശോകാൎത്താവനാഥൌ കൃപണൌ വനേ
ക്ഷിപ്രമേവ ഗമിഷ്യാവസ്ത്വയാ സഹ യമക്ഷയം. 38

| | | | |
|---|---|---|---|
| " 'ശോകാൎത്തൌ | " 'ദുഃഖത്താൽ പീഡിക്കപ്പെട്ടവരും | ഉഭൌ അപി | ഞങ്ങൾ രണ്ടുപേരും |
| വനേ | കാട്ടിൽ | ത്വയാ സഹ | നിന്റെ കൂടെ |
| അനാഥൌ | നോക്കുവാനാരുമില്ലാത്തവരും | യമക്ഷയം | യമലോകത്തേയ്ക്കു് |
| കൃപണൌ ച | ദൈന്യദശയിലിരിക്കുന്നവരും ആയ | ക്ഷിപ്രം ഏവ | ഇപ്പോൾതന്നെ |
| | | ഗമിഷ്യാവഃ. | വന്നുകളയാം. |

തതോ വൈവസ്വതം ദൃഷ്ട്വാ തം പ്രവക്ഷ്യാമി ഭാരതീം
ക്ഷമതാം ധൎമ്മരാജോ മേ ബിഭൃയാത് പിതരാവയം. 39

| | | | |
|---|---|---|---|
| " 'തതഃ, | " 'ആകയാൽ | ബിഭൃയാത്;' | കൂടെ കൂട്ടിക്കൊണ്ടു പോരട്ടെ;' |
| 'ധൎമ്മരാജഃ | 'ധൎമ്മരാജാവു് | ഭാരതീം | എന്നുള്ള അപേക്ഷയെ |
| മേ | എനിക്കുവേണ്ടി | തം വൈവസ്വതം ദൃഷ്ട്വാ, | ആ യമധൎമ്മരാജാവിനെ ഉദ്ദേശിച്ചു് |
| ക്ഷമതാം | പ്രസാദിച്ചരുളേണമേ; | പ്രവക്ഷ്യാമി. | ഞാൻ പ്രാൎത്ഥിക്കാം. |
| അയം | ഇവൻ | | |
| പിതരൌ | അച്ഛനമ്മമാരെ | | |

["ഞാൻ യമലോകത്തിൽചെന്നു് യമനോടു്, എന്റെ പുത്രൻ ഞങ്ങളെ പാലിച്ചുവരട്ടെ, എന്നു് യാചിക്കാം," എന്നു തിലകം ഗോ. രാ.]

ദാതുമൎഹതി ധൎമ്മാത്മാ ലോകപാലോ മഹായശാഃ
ഈദൃശസ്യ മമാക്ഷയ്യാമേകാമഭയദക്ഷിണാം. 40

| | | | |
|---|---|---|---|
| " 'ലോകപാലഃ | " 'ലോകപാലനും | മമ | എനിക്കു്, |
| മഹായശാഃ | മഹായശസ്വിയും | അഭയദക്ഷിണാം | ദുഃഖനിവൃത്തിയുണ്ടാക്കുന്നതായ വരത്തെ |
| ധൎമ്മാത്മാ | ധൎമ്മാത്മാവുമായ യമധൎമ്മരാജാവു് | ഏകാം | ഒന്നിനെമാത്രം |
| ഈദൃശസ്യ | ഈ സ്ഥിതിയിലിരിക്കുന്ന | അക്ഷയ്യാം | നിഷ്ഫലമാകാത്തതായി |
| | | ദാതും അൎഹതി.' | നൽകേണമേ.' |

അപാപോऽസി യഥാ പുത്ര നിഹതഃ പാപകൎമ്മണാ
തേന സത്യേന ഗച്ഛാശു യേ ലോകാഃ ശസ്ത്രയോധിനാം 41

| | | | |
|---|---|---|---|
| " 'പുത്ര! | " 'പുത്ര! | സത്യേന | ധൎമ്മപ്രകാരം |
| പാപകൎമ്മണാ | പാപകൃത്യത്താൽ | ശസ്ത്രയോധിനാം | യോദ്ധാക്കൾക്കുള്ള |
| നിഹതഃ യഥാ | ഹതനായ ഉടനെ തന്നെ | ലോകാഃ | ലോകങ്ങൾ |
| അപാപഃ അസി; | നീ പാപരഹിതനായിതീൎന്നിരിക്കുന്നു; | യേ | യാതൊന്നോ അവയെ |
| തേന | ആ | ആശു | ഉടനെ |
| | | ഗച്ഛ. | നീ പ്രാപിച്ചാലും. |

യാന്തി ശൂരാ ഗതിം യാം ച സംഗ്രാമേഷ്വനിവർത്തിനഃ
ഹതാസ്ത്വഭിമുഖാഃ പുത്ര ഗതിം താം പരമാം വ്രജ 42

| | | | |
|---|---|---|---|
| "'പുത്ര! | "'പുത്ര! | ശൂരാഃ | ശൂരന്മാർ |
| സംഗ്രാമേഷു | യുദ്ധക്കളങ്ങളിൽ, | യാം | യാതൊരു |
| അനിവർത്തിനഃ | പിൻതിരിയാത്തവരായി, | ഗതിം | ഗതിയെ |
| | | യാന്തി ച | പ്രാപിക്കുന്നുവോ, |
| അഭിമുഖാഃ | നേക്കുനിന്നു് യുദ്ധം ചെയ്യുന്നവരായി, | പരമാം | ഉത്തമമായ |
| | | താം ഗതിം തു | ആ ഗതിയെത്തന്നെ |
| ഹതാഃ | മരിച്ചവരായ | വ്രജ. | നീ പ്രാപിക്കുമാറാകട്ടെ. |

യാം ഗതിം സഗരഃ ശൈബ്യോ ദിലീപോ ജനമേജയഃ
നഹുഷോ ധുന്ധുമാരശ്ച പ്രാപ്താസ്താം ഗച്ഛ പുത്രക. 43

| | | | |
|---|---|---|---|
| "'പുത്രക! | "'ഉണ്ണി! | നഹുഷഃ | നഹുഷനും |
| യാം ഗതിം | യാതൊരു ഗതിയെ | ധുന്ധുമാരഃ ച | ധുന്ധുമാരരാജാവും ആയ രാജാക്കന്മാർ |
| സഗരഃ | സഗരമഹാരാജാവും, | | |
| ശൈബ്യഃ | ശൈബ്യമഹാരാജാവും | പ്രാപ്താഃ | പ്രാപിച്ചുവോ |
| ദിലീപഃ | ദിലീപമഹാരാജാവും | താം | അതിനെ |
| ജനമേജയഃ | ജനമേജയനും | ഗച്ഛ. | നീ പ്രാപിച്ചാലും. |

['ധുന്ധുമാരൻ' ത്രിശങ്കുവിന്റെ പുത്രനാകുന്നു (ബാല. 70-ാം സ). ദിലീപൻ സഗരപൌത്രനായ അംശുമാന്റെ പുത്രനാകുന്നു; "നഹുഷൻ" അംബരീഷമഹാരാജാവിന്റെ പുത്രനാകുന്നു; ഇതിൽ പറഞ്ഞിരിക്കുന്നവരെല്ലാവരും സൂര്യവംശരാജാക്കന്മാർ തന്നെയാകുന്നു. ശൈബ്യൻ എന്നു് പറയുന്നതു് ദ്യുമത്സേനന്റെയും ശൈബ്യയുടേയും പുത്രനും സാവിത്രിയുടെ ഭർത്താവും ആയ സത്യവാനും ആയിരിക്കാം. ജനമേജയൻ യയാതിയുടെ പൌത്രനും പൂരുവിന്റെ പുത്രനുമാണെന്ന് ഭാഗവതം IX. 20ൽ പറഞ്ഞിട്ടുണ്ട്.]

യാ ഗതിഃ സർവ്വസാധൂനാം സ്വാദ്ധ്യായാത്തപസശ്ച യാ
ഭൂമിദസ്യാഹിതാഗ്നേശ്ച ഏകപത്നീവ്രതസ്യ ച 44
ഗോസഹസ്രപ്രദാതൄണാം യാ യാ ഗുരുഭൃതാമപി
ദേഹന്യാസകൃതാം യാ ച താം ഗതിം ഗച്ഛ പുത്രക 45

| | | | |
|---|---|---|---|
| "പുത്രക! | "പുത്ര! | ഗോസഹസ്രപ്രദാതൄണാം | അനേകം ഗോദാനം ചെയ്തവൎക്ക് |
| സർവ്വസാധൂനാം | എല്ലാ പുണ്യാത്മാക്കൾക്കും | യാ, | യാതൊന്നോ, |
| സ്വാദ്ധ്യായാത് | വേദാദ്ധ്യയനംകൊണ്ടും | ഗുരുഭൃതാം | മാതാപിതാക്കന്മാരെ അനുസരിച്ച് നടക്കുന്നവൎക്ക് |
| തപസഃ ച | തപസ്സുകൊണ്ടും ഉള്ള | | |
| ഗതിഃ | ഗതി | യാ, അപി | യാതൊന്നോ, |
| യാ, | യാതൊന്നോ, | ദേഹന്യാസകൃതാം | ദേഹത്തെ ദേവന്മാൎക്കായി അൎപ്പിച്ച് തപസ്സു ചെയ്യുന്നവൎക്ക് |
| ഭൂമിദസ്യ | ഭൂദാനം ചെയ്തവനും | | |
| ആഹിതാഗ്നേഃ | അഗ്നിഹോത്രിക്കും | | |
| ഏകപത്നീവ്രതസ്യ ച | ഏകപത്നീവ്രതനും | യാ, | യാതൊന്നോ, |
| | | താം ഗതിം, ച | ആ ഗതിയെത്തന്നെ |
| യാ ച | യാതൊന്നോ, | ഗച്ഛ. | പ്രാപിച്ചാലും. |

[“സർവ്വലോകഹിതം കർമ്മാന്നാഹിതം കസ്യ ചിദ്ദ്വിജഃ. മൈത്രീ സമസ്തസത്വേഷു ബ്രാഹ്മണസ്യോത്തമം ധനം. ഗ്രാവ്ണി രത്നേ ച പാരക്യേ സമബുദ്ധിർഭവേദ്ദ്വിജഃ തദ്വർണ്ണബന്ധമുക്തോഽസൗ ലോകാൻ പ്രാപ്നോത്യനുത്തമാൻ.” എന്ന് സർവ്വസാധുക്കൾക്കുള്ള ഗതിയെപ്പററി വിഷ്ണുപുരാണം.

‘കീടാശ്ചാഹിപതംഗാശ്ച പശവശ്ച വയാംസി ച. സ്ഥാവരാണി ച ഭൂതാനി ദിവം യാന്തി തപോബലാത്,’ എന്നു തപഃഫലത്തെക്കുറിച്ച് മനു.’

‘ഭൂമിം സസ്യവതീം ശ്രേഷ്ഠാം ബ്രാഹ്മണേ വേദപാരഗേ. ഗാം ദത്വാഽപി പ്രസൂതാം ച ബ്രഹ്മലോകേ മഹീയതേ.’ എന്ന് ഭൂദാനഫലത്തെക്കുറിച്ച് സംവർത്തസ്മൃതി.

‘ശതവർഷജീവീയശ്ച മൃഗോ മനുഷ്യോ വേദാദ്ധ്യായീ യശ്ച യജ്വാഽപ്രമത്തഃ ഏവം തേ സർവ്വേ ശക്രലോകം വ്രജന്തി പരം ഗന്താ ധൃതരാഷ്ട്രേണ തത്ര.” എന്നു ആഹിതാഗ്നിയെപ്പററി. ആനുശാസനിക പർവ്വം.

‘സംയോഗം പതിനൈർഗ്ഗത്വാ പരസ്യൈവ ച യോഷിതഃ അപഹൃത്യ തു വിപ്രത്വം ഭവന്തി ബ്രഹ്മരാക്ഷസാഃ’ എന്ന് ഏകപതിവ്രതാനനുഷ്ഠാന ദോഷത്തെപ്പററി മനു.

‘സർവ്വേഷാമിഹ ദാനാനാം യത് ഫലം പരികീർത്തിതം. തദേവാപ്നോതി വിപ്രേഭ്യോ ഗോസഹസ്രപ്രദാനതഃ. അനേന വിധിനാ യസ്തു ഗോസഹസ്രപ്രദോ നരഃ സർവ്വപാപവിനിർമ്മുക്തഃ സിദ്ധചാരണസേവിതഃ സർവ്വേഷാം ലോകപാലാനാം ലോകേ സംപൂജ്യതേ നരഃ. പ്രതിമന്വന്തരം തിഷ്ഠേത് പുത്രപൌത്രസുമാനിതഃ. സപ്തലോകാനതിക്രമ്യ തതഃ ശിവപുരം വ്രജേത്. ശതമഷ്ടോത്തരം തദ്വത് പിതൄണാം താരയേത് കുലം. തദ്രോമസംഖ്യാവർഷാണി സ്വർഗ്ഗേ ലോകേ മഹീയതേ.’ എന്ന് ഗോസഹസ്രദാനഫലം. ആനുശാസനികം.

‘പിതാ മാതാ ച സംപ്രീതൌ സ്യാതാം പുത്രഗുണൈർയ്യദി. സ പുത്രഃ സകലം ധർമ്മം പ്രാപ്നുയാത്തേന കർമ്മണാ’ എന്ന് ഗുരുശുശ്രൂഷയെപ്പററി കൂർമ്മപുരാണം.

‘ആത്മാനമുപജീവൻ യോ ദീക്ഷാം ദ്വാദശവാർഷികീം ഹുതാഗ്നൌ ദേഹമുത്സൃജ്യ വഹ്നിലോകേ മഹീയതേ’. എന്ന് ദേഹന്യാസഫലം (ആനുശാസനികം).]

ന ഹി ത്വസ്മിൻ കുലേ ജാതോ ഗച്ഛത്യകുശലാം ഗതിം
സ തു യാസ്യതി യേന ത്വം നിഹതോ മമ ബാന്ധവഃ 46

| | | | |
|---|---|---|---|
| “‘അസ്മിൻ | “‘ഈ | മമ ബാന്ധവഃ | എന്റെ പുത്രനായ |
| കുലേ | കുലത്തിൽ | ത്വം | നീ |
| ജാതഃ ഹി | ജനിച്ചയാതൊരുവനും, | യേന | യാതൊരുവനാൽ |
| ഗതിം | ഒരു ഫലത്തെ | തു | ഇപ്പോൾ |
| അകുശലാം | പാപപ്രവൃത്തികൊണ്ടു ണ്ടായതായി | നിഹതഃ | കൊല്ലപ്പെട്ടുവോ |
| | | സഃ തു | അവൻ, ഇതിൽ |
| ഗച്ഛതി ന; | പ്രാപിക്കുന്നില്ല; | യാസ്യതി.’ | പ്രാപിക്കും.’ |

ഏവം സ കൃപണം തത്ര പര്യദേവയതാസകൃത്
സ തസ്മൈ കർത്തുമുദകം പ്രവൃത്തഃ സഹ ഭാര്യയാ 47

| | | | |
|---|---|---|---|
| “ഏവം | “ഇപ്രകാരം, | തസ്മൈ | ആ പുത്രന്ന് |
| തത്ര | ആ സമയം | ഉദകം | ഉദകക്രിയ |
| അസകൃത് | ഇടവിടാതെ | കർത്തും | ചെയ്യാൻ |
| കൃപണം | പരിതാപകരമാം [വണ്ണം | ഭാര്യയാ സഹ | ഭാര്യയോടുംകൂടി |
| സഃ | അദ്ദേഹം | സഃ | ആ താപസൻ |
| പര്യദേവയത; | പ്രലപിച്ചു; | പ്രവൃത്തഃ. | തുടങ്ങി. |

ദദൌ തിലോദകം തസ്മൈ സ പുത്രായ യഥാവിധി 48

| | | | |
|---|---|---|---|
| " സഃ | " അദ്ദേഹം | തിലോദകം | തർപ്പണം |
| തസ്മൈ പുത്രായ | ആ പുത്രന്ന് | | |
| യഥാവിധി | ശാസ്ത്രപ്രകാരം | ദദൌ. | ചെയ്തു. |

സ തു ദിവ്യേന രൂപേണ മുനിപുത്രഃ സ്വകർമ്മഭിഃ
സ്വർഗ്ഗമദ്ധ്യാരുഹത് ക്ഷിപ്രം ശക്രേണ സഹ ധർമ്മവിത് 49

| | | | |
|---|---|---|---|
| " സഃ | " ആ | ദിവ്യേന രൂപേണ | ദിവ്യശരീരയുക്തനായി |
| ധർമ്മവിത് | ധാർമ്മികനായ | ശക്രേണ സഹ | ഇന്ദ്രനോടുംകൂടി |
| മുനിപുത്രഃ തു | മുനികുമാരനാവട്ടെ | ക്ഷിപ്രം | ഉടനെ |
| സ്വകർമ്മഭിഃ | തന്റെ സത്പ്രവൃത്തികളാൽ | സ്വർഗ്ഗം | സ്വർഗ്ഗത്തെ |
| | | അദ്ധ്യാരുഹത്. | ആരോഹണംചെയ്തു. |

ആബഭാഷേ ച തൌ വൃദ്ധൌ സഹ ശക്രേണ താപസഃ
ആശ്വാസ്യ ച മുഹൂർത്തം തൌ പിതരൌ വാക്യമബ്രവീത് 50

| | | | |
|---|---|---|---|
| " താപസഃ ച | " മുനികുമാരനും | തൌ | അവരെ |
| ശക്രേണ സഹ | ഇന്ദ്രനോടുംകൂടി | മുഹൂർത്തം | കുറെനേരം |
| വൃദ്ധൌ | വൃദ്ധരായ | ആശ്വാസ്യ ച | ആശ്വസിപ്പിച്ചുകൊണ്ട്, |
| തൌ | അവരോടായി | | |
| ആബഭാഷേ; | സംഭാഷണംചെയ്തു; | വാക്യം | ഇപ്രകാരം വാക്യത്തെ |
| പിതരൌ | മാതാപിതാക്കന്മാരായ | അബ്രവീത്. | ഉരചെയ്തു. [യും |

സ്ഥാനമസ്മി മഹത് പ്രാപ്തോ ഭവതോഃ പരിചാരണാത്
ഭവന്താവപി ച ക്ഷിപ്രം മമ മൂലമുപൈഷ്യതഃ 51

| | | | |
|---|---|---|---|
| " ഭവതോഃ | " നിങ്ങൾ രണ്ടുപേർക്കും | ഭവന്തൌ അപി | നിങ്ങൾ രണ്ടുപേരും |
| പരിചാരണാത് | ശുശ്രൂഷചെയ്കയാൽ | മമ | ഞാനിരിക്കുന്ന |
| മഹത് സ്ഥാനം | ഉത്തമപദവിയെ | മൂലം | സ്ഥാനത്തെ |
| അസ്മി | ഞാൻ | ക്ഷിപ്രം ച | ഉടനെതന്നെ |
| പ്രാപ്തഃ; | പ്രാപിച്ചു; | ഉപൈഷ്യതഃ. | പ്രാപിക്കുന്നതാണ്. |

ഏവമുക്ത്വാ തു ദിവ്യേന വിമാനേന വപുഷ്മതാ
ആരുരോഹ ദിവം ക്ഷിപ്രം മുനിപുത്രോ ജിതേന്ദ്രിയഃ 52

| | | | |
|---|---|---|---|
| " ജിതേന്ദ്രിയഃ | " ജിതേന്ദ്രിയനായ | വപുഷ്മതാ | ഭംഗിയേറിയ |
| മുനിപുത്രഃ | മുനികുമാരൻ | വിമാനേന | വിമാനത്തോടുകൂടി |
| ഏവം | ഇപ്രകാരം | ക്ഷിപ്രം | ഉടനെ |
| ഉക്ത്വാ തു, | പറഞ്ഞ ഉടനെ, | ദിവം | സ്വർഗ്ഗത്തെ |
| ദിവ്യേന | ദിവ്യമായ | ആരുരോഹ. | പ്രാപിച്ചു. |

സ കൃത്വാ തൂദകം തൂൎണ്ണം താപസഃ സഹ ഭാൎയ്യയാ
മാമുവാച മഹാതേജാഃ കൃതാഞ്ജലിമുപസ്ഥിതം 53

| | | | |
|---|---|---|---|
| "മഹാതേജാഃ | "മഹാതേജസ്വിയായ | കൃതാഞ്ജലിം | അഞ്ജലിഹസ്തനായി |
| സഃ താപസഃ | ആ താപസൻ, | ഉപസ്ഥിതം | കാത്തുനിന്നിരുന്ന |
| ഭാൎയ്യയാ സഹ | ഭാൎയ്യയോടുംകൂടി | | |
| തൂൎണ്ണം | വേഗത്തിൽ | മാം | എന്നെ നോക്കി |
| ഉദകം കൃത്വാ തു | ഉദകക്രിയ ചെയ്തുതീൎത്ത്, ഉടനെ | ഉവാച. | ഇപ്രകാരം ഉരചെയ്തു. |

അദ്യൈവ ജഹി മാം രാജൻ മരണേ നാസ്തി മേ വ്യഥാ
യച്ഛരേണൈകപുത്രം മാം ത്വമകാൎഷീരപുത്രകം 54

| | | | |
|---|---|---|---|
| "'രാജൻ! | "'രാജാവേ! | അപുത്രകം | പുത്രനില്ലാത്തവനായി |
| അദ്യ ഏവ | ഇപ്പോൾതന്നെ | അകാൎഷീഃ; | ആക്കിയല്ലൊ; |
| മാം | എന്നെ | യത് | അക്കാരണത്താൽ |
| ജഹി; | കൊല്ലുക; | മേ | എനിക്ക് |
| ത്വം | അങ്ങ് | മരണേ | മരണത്തിൽ, |
| ശരേണ | ഒരമ്പുകൊണ്ട് | വ്യഥാ | സങ്കടമെന്നുള്ളത് |
| ഏകപുത്രം | ഒരേ ഒരു പുത്രനുള്ളവനായ | അസ്തി ന. | ഇല്ല. |
| മാം | എന്നെ | | |

ത്വയാ തു യദവിജ്ഞാനാന്നിഹതോ മേ സുതഃ ശുചിഃ
തേന ത്വാമഭിശപ്സ്യാമി സുദുഃഖമതിദാരുണം 55

| | | | |
|---|---|---|---|
| "'ത്വയാ | "'അങ്ങയാൽ | നിഹതഃ; | കൊല്ലപ്പെട്ടവൻ തന്നെ; |
| മേ | എന്റെ | തേന | അതിനാൽ |
| ശുചിഃ | നിരപരാധിയായ | ത്വാം | അങ്ങയെ |
| സുതഃ, | പുത്രൻ, | സുദുഃഖം | ദുഃഖം അധികരിച്ച്, |
| അവിജ്ഞാനാത് തു, | അറിയാതെതന്നെയെന്നിരുന്നാലും, | അതിദാരുണം | അതിഘോരമായി |
| യത് | എപ്രകാരവും | അഭിശപ്സ്യാമി. | ഞാൻ ശപിക്കുന്നുണ്ട്. |

പുത്രവ്യസനജം ദുഃഖം യദേതന്മമ സാമ്പ്രതം
ഏവം ത്വം പുത്രശോകേന രാജൻ കാലം ഗമിഷ്യസി 56

| | | | |
|---|---|---|---|
| "'രാജൻ! | "'രാജാവേ! | യത് | അതിനാൽ |
| മമ | എനിക്ക് | ഏവം | ഇതുപോലെതന്നേ |
| സാമ്പ്രതം | ഇപ്പോൾ | ത്വം | അങ്ങയും |
| ഏതത് ദുഃഖം | ഈ ദുഃഖം | പുത്രശോകേന | പുത്രശോകംനിമിത്തം |
| പുത്രവ്യസനജം; | പുത്രവിരഹത്താൽ ഉണ്ടായതാകുന്നു; | കാലം ഗമിഷ്യസി. | മരണത്തെ പ്രാപിക്കും. |

അജ്ഞാനാത്തു ഹതോ യസ്മാത് ക്ഷത്രിയേണ ത്വയാ മുനിഃ
തസ്മാത്ത്വാം നാവിശത്യാശു ബ്രഹ്മഹത്യാ നരാധിപ 57

| | |
|---|---|
| "'നരാധിപ! | "'രാജാവേ! |
| ക്ഷത്രിയേണ | ക്ഷത്രിയനായ |
| ത്വയാ, | ഭവാനാൽ, |
| മുനിഃ | താപസൻ |
| അജ്ഞാനാത് | അറിയാതെ, |
| ആശു | ആലോചനയില്ലാതെ, |
| ഹതഃ; | ഹതനായി; |
| യസ്മാത് തസ്മാത് | അക്കാരണത്താൽ |
| തു | ഇക്കാര്യത്തിൽ |
| ത്വാം | അങ്ങയെ |
| ബ്രഹ്മഹത്യാ | ബ്രഹ്മഹത്യയെന്നത് |
| ആവിശതി ന. | ബാധിക്കയില്ല. |

ത്വാമപ്യേതാദൃശോ ഭാവഃ ക്ഷിപ്രമേവ ഗമിഷ്യതി
ജീവിതാന്തകരോ ഘോരോ ദാതാരമിവ ദക്ഷിണാ 58

| | |
|---|---|
| "'ദക്ഷിണാ | "'ദക്ഷിണയുടെ ഫലം, |
| ദാതാരം | ദക്ഷിണകൊടുക്കുന്നവന്ന് |
| ഇവ, | എപ്രകാരമൊ അപ്രകാരം, |
| ജീവിതാന്തകരഃ | ജീവാവസാനം വരുത്തുന്ന |
| ഘോരഃ | കൊടിയതായ |
| ഏതാദൃശഃ ഭാവഃ, | ഇപ്രകാരമുള്ള അവസ്ഥ, |
| ത്വാം അപി | അങ്ങയ്ക്കും |
| ക്ഷിപ്രം ഏവ | ഉടനെ |
| ഗമിഷ്യതി.' | ഉണ്ടാകും.' |

ഏവം ശാപം മയി ന്യസ്യ വിലപ്യ കരുണം ബഹു
ചിതാമാരോപ്യ ദേഹം തന്മിഥുനം സ്വർഗ്ഗമഭ്യയാത് 59

| | |
|---|---|
| "ഏവം | "ഇപ്രകാരം |
| മയി | എന്റെ പേരിൽ |
| ശാപം | ശാപത്തെ |
| ന്യസ്യ, | ഏല്പിച്ച്, |
| കരുണം | ദൈന്യമായി |
| ബഹു | ഏറെ |
| വിലപ്യ, | പ്രലപിച്ച്, |
| ദേഹം | ദേഹത്തെ |
| ചിതാം | ചിതയിൽ |
| ആരോപ്യ, | വെച്ച്, |
| തത് മിഥുനം | അവർ രണ്ടുപേരും |
| സ്വർഗ്ഗം | പരലോകത്തെ |
| അഭ്യയാത്. | പ്രാപിച്ചു. |

തദേതച്ചിന്തയാനേന സ്മൃതം പാപം മയാ സ്വയം
തദാ ബാല്യാത് കൃതം ദേവി ശബ്ദവേധ്യനുകഷിണാ 60

| | |
|---|---|
| "ദേവി! | "ദേവി! |
| ഏതത് | ഈ പുത്രവിരഹത്തെക്കുറിച്ച് |
| ചിന്തയാനേന | ചിന്തിച്ചു ദുഃഖിക്കുന്നവനായ |
| മയാ, | എന്നാൽ, |
| തദാ | അന്ന് |
| ബാല്യാത് | ചെറുപ്പംമൂലം |
| ശബ്ദവേധ്യനുകഷിണാ | ശബ്ദവേധിയെ പ്രയോഗിച്ച് |
| കൃതം | ചെയ്യപ്പെട്ടതായ |
| തത് പാപം | ആ പാപകൃത്യം, |
| സ്വയം | സ്വയമായി |
| സ്മൃതം. | ഓർമ്മിക്കപ്പെട്ടു. |

തസ്യായം കമ്മണോ ദേവി വിപാകഃ സമുപസ്ഥിതഃ
അപഥ്യൈഃ സഹ സംഭുക്തേ വ്യാധിരന്നരസേ യഥാ. 61

| | | | |
|---|---|---|---|
| "ദേവി! | "ദേവി! | യഥാ | എപ്രകാരമോ, അപ്രകാരം |
| അപഥ്യൈഃ സഹ | അപഥ്യമായവയോടു കൂടി | തസ്യ കമ്മണഃ | ആ പ്രവൃത്തിയുടെ |
| സംഭുക്തേ | ഭുജിക്കപ്പെട്ട | വിപാകഃ | ഫലം |
| അന്നരസേ | അന്നരസത്തിൽ | അയം | ഇങ്ങിനെ |
| വ്യാധിഃ | വ്യാധി | സമുപസ്ഥിതഃ. | നേൎന്നു. |

തസ്മാന്മാമാഗതം ഭദ്രേ തസ്യോദാരസ്യ തദ്വചഃ
ഇത്യുക്ത്വാ സ രുദംസ്ത്രസ്തോ ഭാൎയ്യാമാഹ ച ഭൂമിപഃ. 62

| | | | |
|---|---|---|---|
| "ഭദ്രേ! | "ഉത്തമയായവളേ! | ഇതി ഉക്ത്വാ | എന്നിപ്രകാരമെല്ലാം അരുളിച്ചെയ്ത് |
| തസ്മാത് | ആകയാൽ | സഃ ഭൂമിപഃ | ആ ചക്രവൎത്തി |
| ഉദാരസ്യ | സത്യശീലനായ | രുദൻ | കരഞ്ഞുംകൊണ്ട് |
| തസ്യ | അദ്ദേഹത്തിന്റെ | ത്രസ്തഃ ച | ദേഹം വിറച്ചുകൊണ്ട് |
| തത് വചഃ | ആ ശാപമൊഴി | ഭാൎയ്യാം | ഭാൎയ്യയെനോക്കി |
| മാം | എനിക്ക് | ആഹ. | ഇങ്ങിനെഅരുളിച്ചെയ്തു. |
| ആഗതം;" | തട്ടിയിരിക്കുന്നു;" | | |

യദഹം പുത്രശോകേന സന്ത്യക്ഷ്യാമ്യദ്യ ജീവിതം
ചക്ഷുൎഭ്യാം ത്വാം ന പശ്യാമി കൌസല്യേ സാധു മാ സ്പൃശ. 63

| | | | |
|---|---|---|---|
| "കൌസല്യേ! | "കൌസല്യേ! | സന്ത്യക്ഷ്യാമി; | ത്യജിപ്പാൻപോകുന്നു; |
| അഹം | ഞാൻ | ചക്ഷുൎഭ്യാം | കണ്ണുകൾകൊണ്ട് |
| യത് | യാതൊരു ആ | ത്വാം | ഭവതിയെ |
| പുത്രശോകേന | പുത്രശോകത്താൽ | പശ്യാമി ന; | കാണ്മാൻ കഴിയുന്നില്ല |
| അദ്യ | ഇതാ | മാ സാധു | എന്നെ ദൃഢമായി |
| ജീവിതം | പ്രാണനെ | സ്പൃശ. | തൊട്ടുകൊള്ളുക. |

യമക്ഷയമനുപ്രാപ്താഃ പ്രേക്ഷ്യന്തേ ന ഹി മാനവാഃ
യദി മാം സംസ്പൃശേദ്രാമഃ സകൃദപ്യാലപേത വാ
ധനം വാ യൌവരാജ്യം വാ ജഹേയമിതി മേ മതിഃ. 64

| | | | |
|---|---|---|---|
| "യമക്ഷയം | "യമലോകത്തെ | വാ | അല്ലെങ്കിൽ |
| അനുപ്രാപ്താഃ | പ്രാപിച്ചവരായ | ആലപേത യദി | സംസാരിക്കുന്നു |
| മാനവാഃ | മനുഷ്യർ | ധനം വാ | ധനത്തേയും [എങ്കിൽ, |
| പ്രേക്ഷ്യന്തേ ന; | കാണപ്പെടുന്നില്ല; | യൌവരാജ്യം വാ | യുവരാജ്യാധികാരത്തേയും |
| ഹി | അതിനാൽ, | | |
| രാമഃ | രാമൻ | ജഹേയം, | ഞാൻ കൊടുത്തേക്കാം, |
| മാം | എന്റെ അടുത്ത് | ഇതി | എന്നാണ് |
| സകൃത് അപി | ഒരിക്കലെങ്കിലും | മേ | എന്റെ |
| സംസ്പൃശേത് | വരുമെങ്കിൽ, | മതിഃ. | ഉറപ്പ്. |

തന്മേ ന സദൃശം ദേവി യന്മയാ രാഘവേ കൃതം
സദൃശം തത്തു തസ്യൈവ യദനേന കൃതം മയി. 65

| | | | |
|---|---|---|---|
| "ദേവി! | "ദേവി! | അനേന | രാമനാൽ |
| മയാ | എന്നാൽ | മയി | എന്റെ സംഗതിയിൽ |
| രാഘവേ | രാമന്റെസംഗതിയിൽ | യത് | യാതൊന്ന് |
| യത് | യാതൊന്ന് | കൃതം, | ചെയ്യപ്പെട്ടുവോ, |
| കൃതം, | ചെയ്യപ്പെട്ടുവോ, | തത് തു, | അതാണെങ്കിൽ, |
| തത് | അത് | തസ്യ ഏവ | അവന്നുതന്നെ |
| മേ സദൃശം ന; | എനിക്കു യോജിച്ചതല്ല; | സദൃശം. | യോജിച്ചതുമാകുന്നു. |

ദുർവൃത്തമപി കഃ പുത്രം ത്യജേദ് ഭുവി വിചക്ഷണഃ
കശ്ച പ്രവ്രാജ്യമാനോ വാ നാസൂയേത് പിതരം സുതഃ. 66

| | | | |
|---|---|---|---|
| "ഭുവി | "ലോകത്തിൽ | കഃ ച | ഏതൊരു |
| വിചക്ഷണഃ | ബുദ്ധിയുള്ള | സുതഃ വാ | പുത്രൻതന്നെയാണ് |
| കഃ | ഏതൊരുവനാണ് | പ്രവ്രാജ്യമാനഃ | നാട്ടിൽനിന്നു തുരത്തപ്പെട്ടവനായി |
| പുത്രം | പുത്രനെ, | പിതരം | പിതാവിനെക്കുറിച്ച് |
| ദുർവൃത്തം അപി | ദുരാചാരമുള്ളവനെന്നിരുന്നാലും കൂടി | അസൂയേത് ന? | വെറുക്കാതിരിക്കുക? |
| ത്യജേത്? | ഉപേക്ഷിക്കുക? | | |

ചക്ഷുഷാ ത്വാം ന പശ്യാമി സ്മൃതിർമ്മമ വിലുപ്യതേ
ദൂതാ വൈവസ്വതസ്യൈതേ കൌസല്യേ ത്വരയന്തി മാം. 67

| | | | |
|---|---|---|---|
| "കൌസല്യേ! | "കൌസല്യേ! | വിലുപ്യതേ; | ഇല്ലാതായ്പ്പോകുന്നു; |
| ത്വാം | നിന്നെ | വൈവസ്വതസ്യ | യമധർമ്മരാജാവിന്റെ |
| ചക്ഷുഷാ | കണ്ണുകൊണ്ട് | ഏതേ ദൂതാഃ | ഈ ദൂതന്മാർ |
| പശ്യാമി ന; | കാണ്മാൻ കഴിയുന്നില്ല; | മാം | എന്നെ |
| മമ | എനിക്ക് | ത്വരയന്തി. | ബദ്ധപ്പെടുത്തുന്നു. |
| സ്മൃതിഃ | ഓർമ്മ | | |

അതസ്തു കിം ദുഃഖതരം യദഹം ജീവിതക്ഷയേ
ന ഹി പശ്യാമി ധർമ്മജ്ഞം രാമം സത്യപരാക്രമം. 68

| | | | |
|---|---|---|---|
| "അഹം | "ഞാൻ, | പശ്യാമി ന; | കണ്ണിന്നുമുമ്പിൽ കാണാതിരിക്കുന്നു; |
| ജീവിതക്ഷയേ തു | പ്രാണൻ പോകുന്ന സമയത്തിലുംകൂടി, | അതഃ | ഇതിനെക്കാൾ |
| ധർമ്മജ്ഞം | ധർമ്മജ്ഞനും | ദുഃഖതരം | അധികമായ കഷ്ടം |
| സത്യപരാക്രമം | വ്യർത്ഥമാകാത്ത പരാക്രമമാർന്നവനും ആയ | കിം ഹി! | എന്തുതന്നെയാണുള്ളത്! |
| രാമം | രാമനെ | | |

തസ്യാദൎശനജഃ ശോകഃ സുതസ്യാപ്രതികൎമ്മണഃ
ഉച്ഛോഷയതി മേ പ്രാണാൻ വാരിസ്തോകമിവാതപഃ. 69

| | |
|---|---|
| "അപ്രതികൎമ്മണഃ | "നിസ്തുല്യകൎമ്മാവായ |
| തസ്യ സുതസ്യ | ആ പുത്രനെ |
| അദൎശനജഃ | കാണായ്കയാലുള്ള |
| ശോകഃ, | ശോകം, |
| സ്തോകം | അല്പമായ |
| വാരി | വെള്ളത്തെ |
| ആതപഃ ഇവ | വെയിൽ എന്നപോലെ, |
| മേ പ്രാണാൻ | എന്റെ പ്രാണങ്ങളെ |
| ഉച്ഛോഷയതി. | വലിച്ചെടുക്കുന്നു. |

ന തേ മനുഷ്യാ ദേവാസ്തേ യേ ചാരുശുഭകുണ്ഡലം
മുഖം ദ്രക്ഷ്യന്തി രാമസ്യ വൎഷേ പഞ്ചദശേ പുനഃ. 70

| | |
|---|---|
| "യേ | "യാതൊരുവർ |
| രാമസ്യ | ശ്രീരാമന്റെ |
| ചാരുശുഭകുണ്ഡലം | ഭംഗിയേറിയ യോജിപ്പുള്ള കുണ്ഡലങ്ങളാന്ന |
| മുഖം, | മുഖത്തെ, |
| പഞ്ചദശേ വൎഷേ | പതിനഞ്ചാം വൎഷം |
| പുനഃ | വീണ്ടും |
| ദ്രക്ഷ്യന്തി, | കാണുമൊ |
| തേ | അവർ |
| മനുഷ്യാഃ ന; | മനുഷ്യരല്ല; |
| തേ | അവർ |
| ദേവാഃ. | ദേവന്മാർതന്നെ. |

പത്മപത്രേക്ഷണം സുഭ്രു സുദംഷ്ട്രം ചാരുനാസികം
ധന്യാ ദ്രക്ഷ്യന്തി രാമസ്യ താരാധിപനിഭം മുഖം. 71

| | |
|---|---|
| "സുഭ്രു! | "ചാരുമുഖി! |
| പത്മപത്രേക്ഷണം | പത്മദളസദൃശങ്ങളായ നേത്രങ്ങളാന്നതും |
| സുദംഷ്ട്രം | മനോഹരങ്ങളായ ദന്തങ്ങളാന്നതും |
| ചാരുനാസികം | സുന്ദരമായ നാസികയോടുകൂടിയതും |
| താരാധിപനിഭം | ചന്ദ്രനൊത്തതുംആയ |
| രാമസ്യ | ശ്രീരാമന്റെ |
| മുഖം | മുഖത്തെ |
| ധന്യാഃ | ഭാഗ്യവാന്മാർതന്നെയാണ് |
| ദ്രക്ഷ്യന്തി. | കാണ്മാൻപോകുന്നത്. |

സദൃശം ശാരദസ്യേന്ദോഃ ഫുല്ലസ്യ കമലസ്യ ച
സുഗന്ധി മമ നാഥസ്യ ധന്യാ ദ്രക്ഷ്യന്തി തന്മുഖം. 72

| | |
|---|---|
| "ശാരദസ്യ | "ശരത്കാലത്തിലെ |
| ഇന്ദോഃ, | ചന്ദ്രനും, |
| ഫുല്ലസ്യ | വികസിച്ച |
| കമലസ്യ | പത്മത്തിന്നും |
| സദൃശം, | സദൃശമായതും, |
| സുഗന്ധി ച | സുഗന്ധയുക്തവും ആയ |
| മമ നാഥസ്യ | എന്റെ നാഥന്റെ |
| തത് മുഖം | ആ മുഖത്തെ |
| ധന്യാഃ | ധന്യന്മാർതന്നെയാണ് |
| ദ്രക്ഷ്യന്തി. | കാണുക. |

നിവൃത്തവനവാസം തമയോദ്ധ്യാം പുനരാഗതം
ദ്രക്ഷ്യന്തി സുഖിനോ രാമം ശുക്രം മാൎഗ്ഗഗതം യഥാ. 73

| | |
|---|---|
| "നിവൃത്തവനവാസം | "വനവാസത്തെ പൂൎത്തിയാക്കിയവനും |
| അയോദ്ധ്യാം | അയോദ്ധ്യക്ക് |
| പുനഃ ആഗതം | തിരിച്ചെത്തിയവനും |
| തം രാമം, | ആ രാമനെ, [ആയ |

| | |
|---|---|
| മാർഗ്ഗഗതം | { മൃഗശീർഷനക്ഷത്രത്തി ലെത്തി സ്വസ്ഥാന ത്തെ പ്രാപിച്ച |
| ശുക്രം യഥാ | ശുക്രനെ, എന്നപോ |
| സുഖിനഃ | ഭാഗ്യശാലികൾ [ലെ |
| ദ്രക്ഷ്യന്തി. | സന്ദർശിക്കും. |

[ശുക്രൻ മകീരത്തോടു ചേരുമ്പോൾ, എടവം രാശിയിലാകയാൽ സ്വക്ഷേത്രഗതനാകുന്നതു പോലെ, സ്വന്തം രാജ്യത്തിലെക്കു തിരിച്ചെഴുന്നെള്ളിയ ശ്രീരാമനെ എന്നു താല്പര്യം. 'മാർഗ്ഗഗതം' എന്ന പദത്തെ 'രാമം' എന്നതിന്നു വിശേഷണമായും എടുത്ത് 'രാജ്യത്തെ പ്രാപിച്ച് തന്റെ സ്വാധികാരമായ രാജ്യപരിപാലനത്തെ കയ്യേറ്റുണ്ടവനായ', എന്നും അർത്ഥം. "മാർഗ്ഗഗതം"— (മൌഢ്യം മുതലായതില്ലാതെ ഉച്ചമാർഗ്ഗത്തെ പ്രാപിച്ച) എന്നു ഗൊ. രാ.]

കൌസല്യേ ചിത്തമോഹേന ഹൃദയം സീദതീവ മേ
വേദയേ ന ച സംയുക്താൻ ശബ്ദസ്പർശരസാനഹം 74

| | |
|---|---|
| "കൌസല്യേ! | "കൌസല്യേ! |
| ചിത്തമോഹേന | അറിഞ്ഞുചെയ്ത പാപം |
| മേ ഹൃദയം | എന്റെ ഹൃദയം [മൂലം |
| ഇവ | തീരെ |
| സീദതി; | വാടുന്നു; |
| അഹം | ഞാൻ |
| ശബ്ദസ്പർശരസാൻ ച | } ശബ്ദം, സ്പർശം, രസം എന്നവയെ |
| സംയുക്താൻ | { ശ്രോത്രം, ത്വക്ക്, ജിഹ്വ, എന്നവയോട് ചേർന്നവയായി |
| വേദയേ ന. | അറിയുന്നില്ല. |

ചിത്തനാശാദ്വിപദ്യന്തേ സർവ്വാണ്യേവേന്ദ്രിയാണി മേ
ക്ഷീണസ്നേഹസ്യ ദീപസ്യ സംസക്താ രശ്മയോ യഥാ. 75

| | |
|---|---|
| "മേ | "എന്റെ |
| ഇന്ദ്രിയാണി | പഞ്ചേന്ദ്രിയങ്ങൾ |
| സർവ്വാണി, | മുഴുവനും, |
| ക്ഷീണസ്നേഹസ്യ | എണ്ണയില്ലാത്ത |
| ദീപസ്യ | വിളക്കിന്റെ |
| സംസക്താഃ | ചേർന്നതായ |
| രശ്മയഃ യഥാ | രശ്മികളെന്നപോലെ, |
| ചിത്തനാശാത് ഏവ | } മനസ്സുപോയതോടുകൂടി തന്നെ |
| വിപദ്യന്തേ. | പൊയ്പ്പോയിരിക്കുന്നു. |

അയമാത്മഭവഃ ശോകോ മാമനാഥമചേതനം
സംസാദയതി വേഗേന യഥാ കൂലം നദീരയഃ. 76

| | |
|---|---|
| "ആത്മഭവഃ | "സ്വയംകൃതമായു |
| അയം ശോകഃ, | ഈ ശോകം, [ണ്ടായ |
| അനാഥം | നാഥനില്ലാത്തവനും |
| അചേതനം | ചൈതന്യമററവനും ആയ |
| മാം, | എന്നെ, |
| നദീരയഃ | നദിയുടെ ഒലിവ് |
| കൂലം യഥാ | കരയെ എന്നപോലെ |
| വേഗേന | തീവ്രമായി |
| സംസാദയതി. | തകർക്കുന്നു. |

ഹാ രാഘവ മഹാബാഹോ ഹാ മമായാസനാശന
ഹാ പിതൃപ്രിയ മേ നാഥ ഹാ മമാസി ഗതഃ സുത. 77

| | |
|---|---|
| "മഹാബാഹോ! | "മഹാബാഹുവായ |
| ഹാ രാഘവ! | ഹാ രാമ! |
| ഹാ മമ ആയാസനാശന! | } ഹാ എന്റെ ദുഃഖത്തെ ശമിപ്പിക്കുന്നവനേ! |
| ഹാ പിതൃപ്രിയ! | ഹാ പിതൃവത്സല! |
| ഹാ മേ നാഥ! | ഹാ എന്റെ നാഥനായുള്ളവനേ! |
| മമ സുത! | എന്റെ ഉണ്ണീ! |
| ഗതഃ അസി! | നീ പോയ്ക്കളഞ്ഞുവല്ലൊ! |

ഹാ കൌസല്യേ വിനശ്യാമി ഹാ സുമിത്രേ തപസ്വിനി
ഹാ നൃശംസേ മമാമിത്രേ കൈകേയി കുലപാംസനി. 78

| | | | |
|---|---|---|---|
| "ഹാ കൌസല്യേ! | "ഹാ കൌസല്യേ! | നൃശംസേ, | കഠിനഹൃദയയായി, |
| ഹാ തപസ്വിനി | ഹാ പ്രിയപ്പെട്ട | കുലപാംസനി | കുലത്തെകെടുപ്പാൻ വന്നവളായ |
| സുമിത്രേ! | സുമിത്രേ! | ഹാ കൈകേയി! | ഹാ കൈകേയി! |
| മമ | എനിക്ക് | വിനശ്യാമി!" | ഞാൻ ഇതാ മരിക്കുന്നു!" |
| അമിത്രേ | ശത്രുവായി | | |

ഇതി മാതുശ്ച രാമസ്യ സുമിത്രായാശ്ച സന്നിധൌ
രാജാ ദശരഥഃ ശോചൻ ജീവിതാന്തമുപാഗമത്. 79

| | | | |
|---|---|---|---|
| രാമസ്യ മാതുഃ ച | ശ്രീരാമ മാതാവിന്റെയും | ശോചൻ | വിലപിച്ചുംകൊണ്ട് |
| സുമിത്രായാഃ ച | സുമിത്രയുടെയും | ദശരഥഃ രാജാ | ദശരഥമഹാരാജാവ് |
| സന്നിധൌ | മുമ്പിൽ | ജീവിതാന്തം | ജീവിതാവസാനത്തെ |
| ഇതി | ഇപ്രകാരം | ഉപാഗമത്. | പ്രാപിച്ചു. |

തഥാ തു ദീനം കഥയന്നരാധിപഃ
പ്രിയസ്യ പുത്രസ്യ വിവാസനാതുരഃ
ഗതേऽർദ്ധരാത്രേ ഭൃശദുഃഖപീഡിത-
സ്തദാ ജഹൌ പ്രാണമുദാരദർശനഃ. 80

| | | | |
|---|---|---|---|
| ഉദാരദർശനഃ | സത്യസന്ധനായ | തഥാ | മേൽപ്രകാരം |
| നരാധിപഃ, | ചക്രവർത്തി, | ദീനം | അതികരുണമാംവണ്ണം |
| പ്രിയസ്യ | ഓമനയായ | കഥയൻ തു, | പ്രലപിച്ചുംകൊണ്ടു |
| പുത്രസ്യ | പുത്രന്റെ | തദാ | ആ സമയം [തന്നെ, |
| വിവാസനാതുരഃ | വനവാസത്താൽ വ്യഥപൂണ്ടവനായി, | അർദ്ധരാത്രേ ഗതേ | അർദ്ധരാത്രിക്കുശേഷം |
| ഭൃശദുഃഖപീഡിതഃ | ഏററം കഷ്ടപ്പെടുന്നവനായി | പ്രാണം | പ്രാണനെ |
| | | ജഹൌ. | വെടിഞ്ഞു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ചതുഃഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തിനാലാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 4952; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2597.



# പഞ്ചഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തഞ്ചാംസൎഗ്ഗം.

[അന്തഃപുരാക്രന്ദഃ = അന്തഃപുരസ്ത്രീകളുടെ മുറവിളി.]

അഥ രാത്ര്യാം വ്യതീതായാം പ്രാതരേവാപരേഽഹനി
വന്ദിനഃ പൎയ്യുപാതിഷ്ഠംസ്തത് പാൎത്ഥിവനിവേശനം. 1

| | | | |
|---|---|---|---|
| അഥ | പിന്നെ | വന്ദിനഃ | സ്തുതിപാഠകന്മാർ |
| രാത്ര്യാം | രാത്രി | തത് | ആ |
| വ്യതീതായാം | കഴിഞ്ഞ ഉടനെ, | പാൎത്ഥിവ- | } അരമനയിൽ |
| അപരേ അഹനി | പിറെറ ദിവസം | നിവേശനം | } |
| പ്രാതഃ ഏവ | രാവിലെത്തന്നെ | പൎയ്യുപാതിഷ്ഠൻ. | വന്നു. |

സൂതാഃ പരമസംസ്കാരാ മാഗധാശ്ചോത്തമശ്രുതാഃ
ഗായകാഃ സ്തുതിശീലാശ്ച നിഗദന്തഃ പൃഥക് പൃഥക്. 2

| | | | |
|---|---|---|---|
| പരമസംസ്കാരാഃ | നല്ല വസ്ത്രാലങ്കാരാദി | സ്തുതിശീലാഃ | സ്തോത്രകുശലന്മാരായ |
| സൂതാഃ, | സൂതരും [കളണിഞ്ഞ | ഗായകാഃ ച, | ഗായകരും, |
| ഉത്തമശ്രുതാഃ | നല്ല യോഗ്യന്മാരായ | പൃഥക് പൃഥക് | വേറെവേറെ |
| മാഗധാഃ ച, | മാഗധരും, | നിഗദന്തഃ. | സ്തോത്രംചെയ്തു. |

രാജാനം സ്തുവതാം തേഷാമുദാത്താഭിഹിതാശിഷാം
പ്രാസാദാഭോഗവിസ്തീൎണ്ണഃ സ്തുതിശബ്ദോ ഹ്യവൎത്തത. 3

| | | | |
|---|---|---|---|
| രാജാനം | ചക്രവൎത്തിമഹാരാജാവിനെ | തേഷാം | അവരുടെ |
| | | സ്തുതിശബ്ദഃ | സ്തുതികളുടെ ശബ്ദം |
| ഉദാത്താഭി- | } ഉച്ചത്തിൽ ആശീൎവ്വദി | പ്രാസാദാഭോഗ | } അരമനയിലെങ്ങും |
| ഹിതാശിഷാം | } ക്കുന്നവരായ അവർ | വിസ്തീൎണ്ണഃ | } നിറഞ്ഞതായി |
| സ്തുവതാം, | സ്തോത്രംചെയ്യുമ്പോൾ, | ഹ്യവൎത്തത. | മാറെറാലിക്കൊണ്ടു. |

തതസ്തു സ്തുവതാം തേഷാം സൂതാനാം പാണിവാദകാഃ
അപദാനാന്യുദാഹൃത്യ പാണിവാദാനവാദയൻ. 4

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | സൂതാനാം | വന്ദികൾക്ക് |
| അപദാനാനി | സത് കൃത്യങ്ങളെ | പാണി- | } താളം പിടിക്കുന്നവരും |
| ഉദാഹൃത്യ | പറഞ്ഞ് | വാദകാഃ തു | } |
| സ്തുവതാം | പുകഴ്ത്തുന്നവരായ | പാണിവാദാൻ | താളങ്ങൾ |
| തേഷാം | ആ | അവാദയൻ. | പിടിച്ചു. |

തേന ശബ്ദേന വിഹഗാഃ പ്രതിബുദ്ധാ വിസസ്വനുഃ
ശാഖാസ്ഥാഃ പഞ്ജരസ്ഥാശ്ച യേ രാജകുലഗോചരാഃ. 5

| | | | |
|---|---|---|---|
| ശാഖാസ്ഥാഃ | ശാഖകളിലിരുന്നവയും | യേ വിഹഗാഃ | യാതൊരു പക്ഷികൾ |
| പഞ്ജരസ്ഥാഃ | കൂടുകളിലുള്ളവയും | തേന ശബ്ദേന | ആ ശബ്ദത്താൽ |
| രാജകുല- | } അരമനയിലുണ്ടായിരു | പ്രതിബുദ്ധാഃ | ഉണൎന്നവയായി |
| ഗോചരാഃ ച | } ന്നവയും ആയ | വിസസ്വനുഃ. | കൂജനംചെയ്തു. |

വ്യാഹൃതാഃ പുണ്യശബ്ദാശ്ച വീണാനാം ചാപി നിഃസ്വനാഃ
ആശീർഗേയം ച ഗാഥാനാം പൂരയാമാസ വേശ്മ തത്. 6

| | |
|---|---|
| വ്യാഹൃതാഃ | ഉച്ചരിക്കപ്പെട്ട |
| പുണ്യശബ്ദാഃ ച | പുണ്യകീർത്തനങ്ങളും, |
| വീണാനാം | വീണകളുടെ |
| നിഃസ്വനാഃ ച | ശബ്ദങ്ങളും, |
| ഗാഥാനാം ആശീർഗ്ഗേയം ച | മംഗളഗാനങ്ങളും |
| തത് | ആ |
| വേശ്മ അപി | അരമനയെങ്ങും |
| പൂരയാമാസ. | പൂരിപ്പിച്ചു. |

തതഃ ശുചിസമാചാരാഃ പര്യുപസ്ഥാനകോവിദാഃ
സ്ത്രീവർഷവരഭൂയിഷ്ഠാ ഉപതസ്ഥുര്യഥാപുരം. 7

| | |
|---|---|
| തതഃ | അപ്പോൾ |
| ശുചിസമാചാരാഃ | പുണ്യാനുഷ്ഠാനമുള്ളവരും |
| പര്യുപസ്ഥാനകോവിദാഃ | പരിചാരകംചെയ്യുന്നതിൽ സമർത്ഥരുമായ |
| സ്ത്രീവർഷവരഭൂയിഷ്ഠാഃ | അനേകം സ്ത്രീകളും നപുംസകന്മാരും |
| യഥാപുരം | പതിവുപോലെ |
| ഉപതസ്ഥുഃ. | വന്നെത്തി. |

ഹരിചന്ദനസംപൃക്തമുദകം കാഞ്ചനൈർഘടൈഃ
ആനിന്യുഃ സ്നാനശിക്ഷാജ്ഞാഃ യഥാകാലം യഥാവിധി. 8

| | |
|---|---|
| സ്നാനശിക്ഷാജ്ഞാഃ | സ്നാനവിധിയെ നല്ലപോലെ അറിഞ്ഞവർ |
| കാഞ്ചനൈഃ ഘടൈഃ | പൊൻകുടങ്ങളിൽ |
| ഹരിചന്ദനസംപൃക്തം | രക്തചന്ദനം കലന്ന |
| ഉദകം, | തീർത്ഥത്തെ, |
| യഥാകാലം | തക്കസമയത്തിൽ |
| യഥാവിധി | മുറപോലെ |
| ആനിന്യുഃ. | കൊണ്ടുവന്നു. |

മംഗളാലംഭനീയാനി പ്രാശനീയാന്യുപസ്കരാൻ
ഉപനിന്യുസ്തഥാഽന്യാഃ കുമാരീബഹുളാഃ സ്ത്രിയഃ. 9

| | |
|---|---|
| തഥാ | അപ്രകാരംതന്നെ |
| അന്യാഃ | വേറെ |
| കുമാരീബഹുളാഃ | ചെറുപ്പക്കാരികളായ |
| സ്ത്രിയഃ, | വനിതകൾ, |
| മംഗളാലംഭനീയാനി | മംഗളകരങ്ങളായി മേൽതേക്കുവാനുള്ള ദ്രവ്യങ്ങളേയും |
| പ്രാശനീയാനി | സേവിപ്പാനുള്ളവയേയും |
| ഉപസ്കരാൻ അപി | ഔഷധങ്ങളേയും |
| ഉപനിന്യുഃ. | കൊണ്ടുവന്നു. |

സർവ്വലക്ഷണസംപന്നം സർവ്വം വിധിവദർച്ചിതം
സർവ്വം സുഗുണലക്ഷ്മീവത് തദ്ബഭൂവാഭിഹാരികം 10

| | |
|---|---|
| ആഭിഹാരികം | കൊണ്ടുവന്നു വെക്കപ്പെട്ട |
| തത് സർവ്വം | അതെല്ലാം |
| സർവ്വലക്ഷണസംപന്നം | സർവ്വലക്ഷണയുക്തമായും |
| സർവ്വം | എല്ലാം |
| വിധിവത് | മുറപോലെയുള്ളതായും |
| അർച്ചിതം | പുകഴത്തക്കതായും |
| സുഗുണലക്ഷ്മീവത് | നല്ല ഗുണവും ശ്രീയും ഉള്ളതായും |
| ബഭൂവ. | വിളങ്ങി. |

തത്തു സൂര്യോദയം യാവത്സർവ്വം പരിസമുത്സുകം
തസ്ഥാവനുപസംപ്രാപ്തം കിംസ്വിദിത്യുപശങ്കിതം 11

| | |
|---|---|
| തത് സർവ്വം | അവരെല്ലാവരും |
| അനുപ-സംപ്രാപ്തം | അടുത്തുചെല്ലാതെ, |
| സൂര്യോദയം യാവത് | സൂര്യോദയമാകുന്നതുവരെ |
| പരിസമുത്സുകം | വളരെ വിചാരപ്പെട്ടുകൊണ്ട്, |
| "കിംസ്വിത്" | "എന്താണാവോ," |
| ഇതി | എന്ന് |
| ഉപശങ്കിതം തു | ശങ്കിക്കുന്നവരായിത്തന്നെ |
| തസ്ഥൗ. | കാത്തിരുന്നു. |

അഥ യാഃ കോസലേന്ദ്രസ്യ ശയനം പ്രത്യനന്തരാഃ
താഃ സ്ത്രിയസ്തു സമാഗമ്യ ഭർത്താരം പ്രത്യബോധയൻ 12

| | |
|---|---|
| അഥ | അപ്പോൾ |
| കോസലേന്ദ്രസ്യ | അയോദ്ധ്യാധിപന്റെ |
| ശയനം | ശയനത്തിന്ന് |
| പ്രത്യനന്തരാഃ | അടുത്തിരുന്നിരുന്നവരായ |
| സ്ത്രിയഃ | പത്നിമാർ |
| യാഃ | യാതൊരുവരോ |
| താഃ തു, | അവരും, |
| സമാഗമ്യ | ഒന്നിച്ചുചെന്ന് |
| ഭർത്താരം | ഭർത്താവിനെ |
| പ്രത്യബോധയൻ. | ഉണർത്തി. |

തഥാപ്യുചിതവൃത്താസ്താഃ വിനയേന നയേന ച
ന ഹ്യസ്യ ശയനം സ്പൃഷ്ട്വാ കിംചിദപ്യുപലേഭിരേ 13

| | |
|---|---|
| ഉചിതവൃത്താഃ | സച്ചരിത്രകളായ |
| താഃ, | അവർ, |
| തഥാ അപി | അപ്പോഴും |
| അസ്യ ശയനം | ഇദ്ദേഹത്തിന്റെ മെത്തയെ, |
| വിനയേന | ഒതുക്കമായി, |
| നയേന ച | നയത്തിൽ, |
| സ്പൃഷ്ട്വാ ഹി | തട്ടിനോക്കിയിട്ടും, |
| കിംചിത് അപി | സംഗതിയൊന്നും |
| ഉപലേഭിരേ ന. | അറിയാത്തവരായ്ത്തന്നെയിരുന്നു. |

താഃ സ്ത്രിയഃ സ്വപ്നശീലജ്ഞാശ്ചേഷ്ടാസംചലനാദിഷു
താ വേപഥുപരീതാശ്ച രാജ്ഞഃ പ്രാണേഷു ശങ്കിതാഃ 14

| | |
|---|---|
| താഃ സ്ത്രിയഃ, | ആ പത്നിമാർ, |
| ചേഷ്ടാസം-ചലനാദിഷു | കിടക്കുന്നകിടപ്പ്, ദേഹത്തിന്റെ അനക്കം എന്നിവയിൽ, |
| സ്വപ്ന-ശീലജ്ഞാഃ, | ഉറക്കത്തിന്റെ സൂക്ഷ്മസ്വഭാവം ധരിച്ചവരായിട്ട്, |
| താഃ ച, | അവരും, |
| രാജ്ഞഃ | മഹാരാജാവിന്റെ |
| പ്രാണേഷു | പ്രാണങ്ങളുടെ സംഗതിയിൽ |
| ശങ്കിതാഃ | സംശയംപൂണ്ടവരായി |
| വേപഥു-പരീതാഃ. | ചിത്തം നടുങ്ങിയവരായി ഭവിച്ചു. |

പ്രതിസ്രോതസ്തൃണാഗ്രാണാം സമം താഃ സംചകമ്പിരേ 15

| | |
|---|---|
| പ്രതിസ്രോ-തസ്തൃണാ-ഗ്രാണാം | പ്രവാഹത്തിന്നെതിരായ പുല്ലിന്റെ അഗ്രങ്ങൾക്ക |
| സമം, | സമമായി, |
| താഃ, | അവർ, |
| സഞ്ചകമ്പിരേ. | ദേഹം നടുങ്ങിയവരായ് ഭവിച്ചു. |

അഥ സംവേപമാനാനാം സ്ത്രീണാം ദൃഷ്ട്വാ ച പാൎത്ഥിവം
യത്തദാ ശങ്കിതം പാപം തസ്യ ജജ്ഞേ വിനിശ്ചയഃ 16

| | | | |
|---|---|---|---|
| അഥ, | പിന്നെ, | യത് പാപം | യാതൊരു ദുൎഭാഗ്യം |
| പാൎത്ഥിവം | മഹാരാജാവിനെ | തദാ | ആദ്യം |
| ദൃഷ്ട്വാ ച, | നോക്കിയഉടനെ, | ശങ്കിതം | ശങ്കിക്കപ്പെട്ടുവോ, |
| സംവേപമാനാനാം | ഏററവും നടുങ്ങുന്നവരായ | തസ്യ | അതിന്ന് |
| | | വിനിശ്ചയഃ | നല്ലതീൎച്ച |
| സ്ത്രീണാം | രാജ്ഞിമാൎക്ക് | ജജ്ഞേ. | ഉണ്ടായി. |

കൌസല്യാ ച സുമിത്രാ ച പുത്രശോകപരാജിതേ
പ്രസുപ്തേ ന പ്രബുദ്ധ്യേതേ യഥാ കാലസമന്വിതേ 17

| | | | |
|---|---|---|---|
| കൌസല്യാ ച | കൌസല്യാദേവിയും | പ്രസുപ്തേ, | ഉറങ്ങിക്കിടന്ന് |
| | | കാലസമന്വിതേ | മരിച്ചവർ |
| സുമിത്രാ ച | സുമിത്രാദേവിയും, | യഥാ | എപ്രകാരമോ അപ്രകാരം, |
| പുത്രശോകപരാജിതേ | പുത്രശോകത്തിൽ തീരെ മുങ്ങിയവരായി, | പ്രബുദ്ധ്യേതേ ന. | കണ്ണുതുറന്നതേയില്ല. |

നിഷ്പ്രഭാ ച വിവൎണ്ണാ ച സന്നാ ശോകേന സന്നതാ
ന വ്യരാജത കൌസല്യാ താരേവ തിമിരാവൃതാ 18

| | | | |
|---|---|---|---|
| കൌസല്യാ | കൌസല്യാദേവി | സന്നാ, | ശയിച്ചിരുന്നവളായും, |
| നിഷ്പ്രഭാ ച | കാന്തിയററവളായും | തിമിരാവൃതാ | തിമിരം ബാധിക്കപ്പെട്ട |
| വിവൎണ്ണാ ച | വിളൎത്തവളായും, | താരാ ഇവ | കൃഷ്ണമിഴി എന്നപോലെ |
| ശോകേന | ദുഃഖത്താൽ | വ്യരാജത ന. | വിളങ്ങ് ശോഭിക്കാതിരുന്നു. |
| സന്നതാ | വാടിയവളായി | | |

കൌസല്യാഽനന്തരം രാജ്ഞഃ സുമിത്രാ തദനന്തരം
ന സ്മ വിഭ്രാജതേ ദേവീ ശോകാശ്രുലുളിതാനനാ. 19

| | | | |
|---|---|---|---|
| രാജ്ഞഃ | രാജാവിന്ന് | ശോകാശ്രുലുളിതാനനാ | ദുഃഖാശ്രുക്കൾകൊണ്ട് വാടിയമുഖത്തോടുകൂടിയവളായി |
| അനന്തരം | അടുത്തായി | | |
| കൌസല്യാ, | കൌസല്യാദേവിയും, | | |
| തദനന്തരം | അവൎക്കടുത്തായി | വിഭ്രാജതേ ന സ്മ. | പ്രകാശിക്കാതിരുന്നു. |
| സുമിത്രാ ദേവീ | സുമിത്രാദേവിയും | | |

തേ ച ദൃഷ്ട്വാ തഥാ സുപ്തേ ഉഭേ ദേവ്യൌ ച തം നൃപം
സുപ്തമേവോദ്ഗതപ്രാണമന്തഃപുരമതപ്യത. 20

| | | | |
|---|---|---|---|
| അന്തഃപുരം, | അന്തഃപുരജനം, | ദൃഷ്ട്വാ, | കണ്ട്, |
| തേ | ആ | തം നൃപം | ആ മഹാരാജാവിനെ |
| ഉഭേ ദേവ്യൌ | രാജ്ഞിമാർ രണ്ടുപേരേയും | സുപ്തം ഏവ | പള്ളിക്കുറുപ്പിൽതന്നെ |
| തഥാ | അപ്രകാരം | ഉദ്ഗതപ്രാണം ച, | പ്രാണൻ പോയവനായി, |
| സുപ്തേ ച | ഉറങ്ങിക്കൊണ്ടിരിക്കുന്നവരായ്ത്തന്നെ | അതപ്യത. | അറിഞ്ഞ് പരിതപിച്ചു. |

തതഃ പ്രചുക്രുശുൎദ്ദീനാഃ സസ്വരം താ വരാംഗനാഃ
കരേണവ ഇവാരണ്യേ സ്ഥാനപ്രച്യുതയൂഥപാഃ. 21

| | | | |
|---|---|---|---|
| തതഃ, | അപ്പോൾ, | സ്ഥാനപ്രച്യുത യൂഥപാഃ | വഴിതെററി കുഴിയിൽ വീണ കൊമ്പനാനയോടു കൂടിയ |
| ദീനാഃ | ആൎത്തമാരായ | കരേണവഃ ഇവ | പിടിയാനകൾ എന്നപോലെ, |
| താഃ | ആ | സസ്വരം | ഉറക്കെ |
| വരാംഗനാഃ, | ഉത്തമസ്ത്രീകൾ, | പ്രചുക്രുശുഃ. | മുറവിളികൂട്ടി. |
| അരണ്യേ | കാട്ടിൽ | | |

താസാമാക്രന്ദശബ്ദേന സഹസോദ്ഗതചേതനേ
കൌസല്യാ ച സുമിത്രാ ച വ്യക്തനിദ്രേ ബഭൂവതുഃ. 22

| | | | |
|---|---|---|---|
| താസാം | അവരുടെ | സഹസാ | ഞെട്ടി |
| ആക്രന്ദശബ്ദേന, | കരച്ചൽ ശബ്ദംകേട്ട്, | ഉദ്ഗതചേതനേ | ഉണൎന്നവരായി |
| കൌസല്യാ ച | കൌസല്യാദേവിയും | വ്യക്തനിദ്രേ | നിദ്രതെളിഞ്ഞവരായി |
| സുമിത്രാ ച, | സുമിത്രാദേവിയും, | ബഭൂവതുഃ. | ഭവിച്ചു. |

കൌസല്യാ ച സുമിത്രാ ച ദൃഷ്ട്വാ സ്പൃഷ്ട്വാ ച പാൎത്ഥിവം
ഹാ നാഥേതി പരിക്രുശ്യ പേതതുൎദ്ധരണീതലേ. 23

| | | | |
|---|---|---|---|
| കൌസല്യാ ച | കൌസല്യാദേവിയും | "ഹാ നാഥ!," | "അയ്യോ! നാഥ!," |
| സുമിത്രാ ച | സുമിത്രാദേവിയും | ഇതി | എന്ന് |
| പാൎത്ഥിവം | മഹാരാജാവിനെ | പരിക്രുശ്യ | അലറിക്കൊണ്ട് |
| ദൃഷ്ട്വാ | ഉററുനോക്കി | ധരണീതലേ | നിലത്ത് |
| സ്പൃഷ്ട്വാ, ച, | തൊട്ടുനോക്കിയ ഉടനെ | പേതതുഃ. | പതിച്ചു. |

സാ കോസലേന്ദ്രദുഹിതാ വേഷ്ടമാനാ മഹീതലേ
ന ബഭ്രാജ രജോദ്ധ്വസ്താ താരേവ ഗഗനാച്ച്യുതാ. 24

| | | | |
|---|---|---|---|
| കോസലേന്ദ്രദുഹിതാ | കോസലേന്ദ്രപുത്രിയായ | രജോദ്ധ്വസ്താ, | പൊടിപുരണ്ടവളായി, |
| | | ഗഗനാത് | ആകാശത്തിൽനിന്ന് |
| സാ, | അവൾ, | ച്യുതാ | താഴത്തുവീണ |
| മഹീതലേ | നിലത്തു് | താരാ ഇവ | നക്ഷത്രമെന്നപോലെ |
| വേഷ്ടമാനാ, | ഉരുളുന്നവളായി, | ബഭ്രാജ ന. | പ്രകാശിച്ചതേയില്ല. |

നൃപേ ശാന്തഗുണേ ജാതേ കൌസല്യാം പതിതാം ഭുവി
അപശ്യംസ്താഃ സ്ത്രിയഃ സൎവ്വാ ഹതാം നാഗവധൂമിവ. 25

| | | | |
|---|---|---|---|
| താഃ സ്ത്രിയഃ | ആ രാജ്ഞിമാർ | കൌസല്യാം, | കൌസല്യാദേവിയെ, |
| സൎവ്വാഃ, | എല്ലാവരും, | ഭുവി പതിതാം, | നിലത്തു് വീണുകിടക്കുന്നവളായി, |
| നൃപേ | മഹാരാജാവ് | | |
| ശാന്തഗുണേ | തീൎപ്പെട്ടനിലയിൽ | ഹതാം | സൎവ്വപ്രകാരത്തിലും നാശത്തെ പ്രാപിച്ചവളായി |
| ജാതേ, | ഇരിക്കകാരണം, | | |
| നാഗവധൂം ഇവ | പിടിയാനയെപ്പോലെയുള്ള | അപശ്യൻ. | വിചാരിച്ചു. |

തതഃ സൎവ്വാ നരേന്ദ്രസ്യ കൈകേയീപ്രമുഖാഃ സ്ത്രിയഃ
രുദന്ത്യഃ ശോകസന്തപ്താ നിപേതുൎഗ്ഗതചേതനാഃ. 26

| | |
|---|---|
| തതഃ | അതിൽപിന്നെ |
| കൈകേയീ-പ്രമുഖാഃ | കൈകേയി മുതലായ |
| നരേന്ദ്രസ്യ | മഹാരാജാവിൻെറ |
| സ്ത്രിയഃ | രാജ്ഞിമാർ |
| സൎവ്വാഃ | എല്ലാവരും |
| രുദന്ത്യഃ | കരഞ്ഞുംകൊണ്ടു് |
| ശോകസന്തപ്താഃ | ദുഃഖത്താൽ പരിതപിക്കുന്നവരായി |
| ഗതചേതനാഃ | ബോധക്ഷയംപൂണ്ടു് |
| നിപേതുഃ. | നിലത്തുവീണു. |

താഭിഃ സ ബലവാന്നാദഃ ക്രോശന്തീഭിരനുദ്രുതഃ
യേന സ്ഫീതീകൃതം ഭൂയസ്തദ്ഗൃഹം സമനാദയത്. 27

| | |
|---|---|
| ക്രോശന്തീഭിഃ | പ്രലപിക്കുന്ന |
| താഭിഃ | അവരാൽ |
| സഃ ബലവാൻ | ആ വലുതായ |
| നാദഃ | ശബ്ദം |
| അനുദ്രുതഃ ; | അധികമാക്കപ്പെട്ടു ; |
| യേന | ആ ശബ്ദത്താൽ |
| ഭൂയഃ | ഏറ്റവും നിറഞ്ഞു |
| സ്ഫീതീകൃതം | വ്യാപിക്കപ്പെട്ടതായ |
| തത് ഗൃഹം | ആ കോവിലകം |
| സമനാദയത്. | മുഴക്കംപൂണ്ടു. |

തത്സമുത്ത്രസ്തസംഭ്രാന്തം പൎയ്യുത്സുകജനാകുലം
സൎവ്വതസ്തുമുലാക്രന്ദം പരിതാപാൎത്തബാന്ധവം 28
സദ്യോ നിപതിതാനന്ദം ദീനം വിക്ലബദൎശനം
ബഭൂവ നരദേവസ്യ സദ്മ ദിഷ്ടാന്തമീയുഷഃ. 29

| | |
|---|---|
| സദ്യഃ | അന്നു്, |
| ദിഷ്ടാന്തം ഈയുഷഃ | ജീവാവസാനത്തെ പ്രാപിച്ച |
| നരദേവസ്യ | മഹാരാജാവിൻെറ |
| തത് | ആ |
| സദ്മ, | അരമന, |
| സൎവ്വതഃ | സൎവ്വദിക്കിലും |
| പൎയ്യുത്സുക-ജനാകുലം, | വേദനപ്പെടുന്ന ജനങ്ങളോടുകൂടിയതായും |
| സമുത്ത്രസ്ത-സംഭ്രാന്തം, | ഏററം ഭയന്നു് അമ്പരന്നതായും, |
| തുമുലാക്രന്ദം, | വലുതായ മുറവിളിയോടുകൂടിയതായും, |
| പരിതാപാൎത്ത-ബാന്ധവം, | പരിതപിച്ചു പീഡിക്കപ്പെട്ട ബന്ധുജനങ്ങളോടുകൂടിയതായും, |
| നിപതിതാനന്ദം, | ഉത്സാഹമററതായും, |
| വിക്ലബദൎശനം, | പാഴായപോലെ കാണപ്പെടുന്നതായും, |
| ദീനം | ശോചനീയമായ അവസ്ഥയിലിരിക്കുന്നതായും |
| ബഭൂവ. | ഭവിച്ചു. |

അതീതമാജ്ഞായ തു പാൎത്ഥിവൎഷഭം
യശസ്വിനം സംപരിവാൎയ്യ പത്നയഃ
ഭൃശം രുദന്ത്യഃ കരുണം സുദുഃഖിതാഃ
പ്രഗൃഹ്യ ബാഹൂ വ്യലപന്നനാഥവത്. 30

| | | | |
|---|---|---|---|
| പത്നയഃ | രാജ്ഞിമാർ | ബാഹൂ | രണ്ടു കൈകളേയും |
| യശസ്വിനം | കീൎത്തിശാലിയായ | പ്രഗൃഹ്യ | തിരുമ്മിക്കൊണ്ട് |
| പാൎത്ഥിവൎഷഭം | അരചവരനെ | സുദുഃഖിതാഃ | അതിയായി ദുഃഖിക്കുന്നവരായി |
| അനാഥവത് | നാഥനററവനെന്നപോലെ | രുദന്ത്യഃ | കരഞ്ഞുകൊണ്ട്, |
| അതീതം | പ്രാണയാത്രയൊടുങ്ങി | ഭൃശം | അത്യന്തം |
| ആജ്ഞായ തു, | കണ്ടതും, [യവനായി | കരുണം | പരിതാപകരമാംവ |
| സംപരിഷ്വജ്യ | ഒന്നിച്ചുകൂടി | വ്യലപൻ. | പ്രലപിച്ചു. [ണ്ണം |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ പഞ്ചഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തഞ്ചാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 4982; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2627.



## ഷട്ഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്താറാംസൎഗ്ഗം.

[തൈലദ്രോണ്യധിശയനം = തൈലപ്പാത്തിയിൽ കിടത്തുന്നത്.]

തമഗ്നിമിവ സംശാന്തമംബുഹീനമിവാൎണ്ണവം
ഹതപ്രഭമിവാദിത്യം സ്വൎഗ്ഗസ്ഥം പ്രേക്ഷ്യ ഭൂമിപം 1
കൌസല്യാ ബാഷ്പപൂൎണ്ണാക്ഷീ വിവിധം ശോകകൎശിതാ
ഉപഗൃഹ്യ ശിരോ രാജ്ഞഃ കൈകേയീം പ്രത്യഭാഷത. 2

| | | | |
|---|---|---|---|
| കൌസല്യാ | കൌസല്യാദേവി | അൎണ്ണവം ഇവ, | ആഴിപോലേയുള്ളവ |
| വിവിധം | പലവിധത്തിലും | ഹതപ്രഭം | പ്രഭയററ [നായും, |
| ശോകകൎശിതാ | ശോകത്താൽ പീഡിക്കപ്പെട്ടവളായി | ആദിത്യം ഇവ, | സൂൎയ്യനെപോലെയും, |
| ബാഷ്പപൂൎണ്ണാക്ഷീ | കണ്ണീർനിറഞ്ഞ നേത്രങ്ങളാന്നവളായി | സ്വൎഗ്ഗസ്ഥം | പരലോകഗതിപൂണ്ടവ |
| | | പ്രേക്ഷ്യ, | കണ്ട്, [നായി |
| | | രാജ്ഞഃ | മഹാരാജാവിന്റെ |
| തം ഭൂമിപം, | ആ മഹാരാജാവിനെ, | ശിരഃ | ശിരസ്സിനെ |
| സംശാന്തം | കെട്ടുപോയ | ഉപഗൃഹ്യ | താങ്ങിക്കൊണ്ട് |
| അഗ്നിം ഇവ, | തീയെന്നപോലെയുള്ളവനായും, | കൈകേയീം പ്രതി | കൈകേയിയെനോക്കി |
| അംബുഹീനം | വെള്ളമില്ലാത്ത | അഭാഷത. | ഇപ്രകാരം ഉരചെയ്തു. |

സകാമാ ഭവ കൈകേയി ഭുങ്ക്ഷ്വ രാജ്യമകണ്ടകം
ത്യക്ത്വാ രാജാനമേകാഗ്രാ നൃശംസേ ദുഷ്ടചാരിണി. 3

| | | | |
|---|---|---|---|
| "കൈകേയി! | "കൈകേയി! | രാജാനം | മഹാരാജാവിനെ |
| സകാമാ | ഇഷ്ടം സാധിച്ചവളായി | ത്യക്ത്വാ, | ഒഴിച്ചുകളഞ്ഞ്, |
| ഭവ! | ഇനി നീയിരിക്കുക! | അകണ്ടകം | ശത്രുവില്ലാത്ത |
| നൃശംസേ! | ദയാദാക്ഷിണ്യമില്ലാത്തവളേ! | രാജ്യം | രാജ്യത്തെ |
| | | ഏകാഗ്രാ | ഭയംനീങ്ങിയവളായി |
| ദുഷ്ടചാരിണി | ദുർവൃത്തേ! | ഭുങ്ക്ഷ്വ. | അനുഭവിക്കുക. |

വിഹായ മാം ഗതോ രാമോ ഭർത്താ ച സ്വർഗ്ഗതോ മമ
വിപഥേ സാർത്ഥഹീനേവ നാഹം ജീവിതുമുത്സഹേ. 4

| | | | |
|---|---|---|---|
| “ രാമഃ | “ രാമൻ | വിപഥേ | കഷ്ടാവസ്ഥയിൽ |
| മാം വിഹായ | എന്നെ വെടിഞ്ഞേച്ച് | സാർത്ഥഹീനാ | ജീവിതോദ്ദേശം യാതൊന്നുമില്ലാത്തവളായി |
| ഗതഃ ; | പൊയ്ക്കളഞ്ഞു ; | | |
| മമ ഭർത്താ ച | എന്റെ നാഥനും | ജീവിതും | പ്രാണനോടിരിപ്പാൻ |
| സ്വർഗ്ഗതഃ ; | തീപ്പെട്ടു ; | ഇവ | ഒട്ടും |
| അഹം | ഞാൻ | ഉത്സഹേ ന. | ഇച്ഛിക്കുന്നില്ല. |

ഭർത്താരം തം പരിത്യജ്യ കാ സ്ത്രീ ദൈവതമാത്മനഃ
ഇച്ഛേജ്ജീവിതുമന്യത്ര കൈകേയ്യാസ്ത്യക്തധർമ്മണഃ. 5

| | | | |
|---|---|---|---|
| “ത്യക്ത-ധർമ്മണഃ | “ ധർമ്മത്തെ വെടിഞ്ഞ | തം | പ്രത്യക്ഷമായ |
| | | ദൈവതം | ദൈവമായിരിക്കുന്ന |
| കൈകേയ്യാഃ അന്യത്ര | കൈകേയിയല്ലാതെ | ഭർത്താരം | ഭർത്താവിനെ |
| | | പരിത്യജ്യ, | ബലികൊടുത്തശേഷം, |
| കാ സ്ത്രീ, | ഏതൊരു നാരിയാണ്, | ജീവിതും, | ജീവനോടിരിപ്പാൻ |
| ആത്മനഃ | തനിക്ക് | ഇച്ഛേത് ! | ആഗ്രഹിക്കുക ! |

ന ലുബ്ധോ ബുദ്ധ്യതേ ദോഷാൻ കിംപാകമിവ ഭക്ഷയൻ
കുബ്ജാനിമിത്തം കൈകേയ്യാ രാഘവാണാം കുലം ഹതം. 6

| | | | |
|---|---|---|---|
| “ ലുബ്ധഃ | “ ആർത്തിപിടിച്ചവൻ | കൈകേയ്യാ | കൈകേയിയാൽ |
| കിംപാകം | ചീത്തസാധനത്തെ | കുബ്ജാനിമിത്തം | കൂനികാരണമായി |
| ഭക്ഷയൻ | ഭക്ഷിക്കുന്നവനായി | രാഘവാണാം | രഘുക്കളുടെ |
| ദോഷാൻ | ദോഷങ്ങളെ | കുലം | കുലം |
| ബുദ്ധ്യതേ ന ; | ഓർക്കുന്നില്ല ; | ഹതം. | നശിപ്പിക്കപ്പെട്ടു. |
| ഇവ | അപ്രകാരംതന്നെ | | |

അനിയോഗേ നിയുക്തേന രാജ്ഞാ രാമം വിവാസിതം
സഭാര്യം ജനകഃ ശ്രുത്വാ പരിതപ്സ്യത്യഹം യഥാ. 7

| | | | |
|---|---|---|---|
| “ അനിയോഗേ | “ ചെയ്യത്തക്കതല്ലാത്ത കൃത്യത്തിൽ | വിവാസിതം ശ്രുത്വാ, | രാജ്യത്തിൽനിന്നു പറഞ്ഞയക്കപ്പെട്ടുവെന്ന് [കേട്ട്, |
| നിയുക്തേന | നിബദ്ധനായ | അഹം | ഞാൻ |
| രാജ്ഞാ, | മഹാരാജാവിനാൽ, | യഥാ | എന്നപോലെതന്നെ |
| സഭാര്യം | ഭാര്യാസഹിതനായ് | ജനകഃ, | ജനകമഹാരാജാവ്, |
| രാമം | രാമൻ | പരിതപ്സ്യതി. | തപിക്കും. |

സ മാമനാഥാം വിധവാം നാദ്യ ജാനാതി ധാർമ്മികഃ
രാമഃ കമലപത്രാക്ഷോ ജീവനാശമിതോ ഗതഃ. 8

| | | | |
|---|---|---|---|
| “ ഇതഃ | “ ഇവിടെ നിന്ന് | ഗതഃ, | ആയിരിക്കുന്നവനും, |
| ജീവനാശം | (എനിക്ക്) മരിച്ചവനെന്നപോലെ | ധാർമ്മികഃ | ധാർമ്മികനും |
| | | കമലപത്രാക്ഷഃ | കമലദളനേത്രനും ആയ |

| | | | |
|---|---|---|---|
| സഃ രാമഃ, | ആ രാമൻ, | വിധവാം | വിധവയെന്നും |
| മാം | എന്നെ | അനാഥാം | അനാഥയെന്നും |
| അദ്യ | ഇപ്പോൾ | ജാനാതി ന. | അറികയില്ല. |

വിദേഹരാജസ്യ സുതാ തഥാ സീതാ തപസ്വിനീ
ദുഃഖസ്യാനുചിതാ ദുഃഖം വനേ പൎയ്യുദ്വിജിഷ്യതി. 9

| | | | |
|---|---|---|---|
| "തഥാ | "അപ്രകാരം തന്നെ | അനുചിതാ | അനൎഹയും ആയ |
| വിദേഹരാജസ്യ | വിദേഹാധിപന്റെ | സീതാ | സീത, |
| സുതാ, | മകളും, | വനേ | കാട്ടിൽ |
| തപസ്വിനീ | പതിവ്രതാശിരോമ | ദുഃഖം | ദുഃഖപ്പെട്ട് |
| ദുഃഖസ്യ | ദുഃഖത്തിന്ന് [ണിയും | പൎയ്യുദ്വിജിഷ്യതി. | നടുങ്ങും. |

നദതാം ഭീമഘോഷാണാം നിശാസു മൃഗപക്ഷിണാം
നിശമ്യ നാദം സന്ത്രസ്താ രാഘവം സംശ്രയിഷ്യതി. 10

| | | | |
|---|---|---|---|
| "നിശാസു | "രാത്രികാലങ്ങളിൽ | മൃഗപക്ഷിണാം | മൃഗങ്ങളുടെയും പക്ഷി |
| ഭീമ-ഘോഷാണാം | ഭയങ്കരനാദത്തോടെ | നാദം നിശമ്യ, | ഒച്ചകേട്ട്, [കളുടേയും |
| | | സന്ത്രസ്താ | നടുങ്ങിയവളായി |
| | | രാഘവം | ശ്രീരാമനെ |
| നദതാം | ശബ്ദിക്കുന്ന | സംശ്രയിഷ്യതി. | മുറുകെ കെട്ടിപ്പിടിക്കും. |

വൃദ്ധശ്ചൈവാല്പപുത്രശ്ച വൈദേഹീമനുചിന്തയൻ
സോഽപി ശോകസമാവിഷ്ടോ നനു ത്യക്ഷ്യതി ജീവിതം. 11

| | | | |
|---|---|---|---|
| "വൃദ്ധഃ ച | "വയോധികനും | അനുചിന്തയൻ ഏവ | ചിന്തിച്ചു ചിന്തിച്ച്, |
| അല്പപുത്രഃ ച | പുത്രനില്ലാത്തവനും ആയ | ശോക-സമാവിഷ്ടഃ | ദുഃഖനിമഗ്നനായി |
| സഃ അപി | ആ ജനകമഹാരാജാവും | ജീവിതം | ജീവനെ |
| വൈദേഹീം | വൈദേഹിയെ | ത്യക്ഷ്യതി നനു? | ത്യജിക്കയില്ലയോ? |

സാഽഹമദ്യൈവ ദിഷ്ടാന്തം ഗമിഷ്യാമി പതിവ്രതാ
ഇദം ശരീരമാലിംഗ്യ പ്രവേക്ഷ്യാമി ഹുതാശനം. 12

| | | | |
|---|---|---|---|
| "പതിവ്രതാ | "ഭൎത്തൃധൎമ്മത്തെത്തന്നെ അനുസരിക്കുന്ന [വളായ | ഗമിഷ്യാമി; | പ്രാപിക്കുവാൻ പോ [കുന്നു; |
| സാ | ആ | ഇദം | ഈ |
| അഹം, | ഞാൻ, | ശരീരം | തിരുമേനിയെ |
| അദ്യ ഏവ | ഇപ്പോൾതന്നെ | ആലിംഗ്യ | അണച്ചുകൊണ്ട് |
| ദിഷ്ടാന്തം | മരണം | ഹുതാശനം | അഗ്നിയിൽ |
| | | പ്രവേക്ഷ്യാമി." | പ്രവേശിക്കാം." |

[പതിവ്രതയായവൾ ഭൎത്താവിനോടുകൂടി ചിതയിൽ കയറി ജീവത്യാഗം ചെയ്യുന്നതിന്റെ ഫലം ഇപ്രകാരം പറയപ്പെടുന്നു:—"മൃതേ ഭൎത്തരി യാ നാരീ സമാരോഹേദ്ധുതാശനം. സാഽരുന്ധതീസമാചാരാ സ്വൎഗ്ഗലോകേ മഹീയതേ," (ശംഖസ്മൃതി).]

താം തതഃ സംപരിഷ്വജ്യ വിലപന്തീം തപസ്വിനീം
വ്യപനിന്യുഃ സുദുഃഖാർത്താം കൌസല്യാം വ്യാവഹാരികാഃ. 13

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | തപസ്വിനീം | പരിതാപകരമായ നിലയിലിരിക്കുന്ന |
| വ്യാവഹാരികാഃ, | അന്തഃപുരപരിചാരികമാർ, | താം | ആ |
| സുദുഃഖാർത്താം | ഏറെ ദുഃഖപീഡിതയായി | കൌസല്യാം | കൌസല്യാദേവിയെ |
| വിലപന്തീം | പ്രലപിച്ചുകൊണ്ട് | സംപരിഷ്വജ്യ | താങ്ങിയണച്ചുകൊണ്ട് |
| | | വ്യപനിന്യുഃ. | വേറേ ദിക്കിലേക്കു കൂട്ടിക്കൊണ്ടുപോയി. |

തൈലദ്രോണ്യാമഥാമാത്യാഃ സംവേശ്യ ജഗതീപതിം
രാജ്ഞഃ സർവ്വാണ്യഥാദിഷ്ടാശ്ചക്രുഃ കർമ്മാണ്യനന്തരം. 14

| | | | |
|---|---|---|---|
| അഥ, | അതിൽപിന്നെ, | അഥ | പിന്നെ |
| ആദിഷ്ടാഃ | രാജ്യകാര്യങ്ങളിൽ നിയമിക്കപ്പെട്ടവരായ | രാജ്ഞഃ | രാജാവിന്റെ |
| അമാത്യാഃ, | മന്ത്രിമാർ, | കർമ്മാണി | കാര്യങ്ങൾ |
| ജഗതീപതിം | മഹാരാജാവിനെ | സർവ്വാണി | എല്ലാററിനേയും |
| തൈലദ്രോണ്യാം | എണ്ണപ്പാത്തിയിൽ | അനന്തരം | അടുത്തനിലയിൽ, മുടക്കംകൂടാതെ |
| സംവേശ്യ, | കിടത്തി, | ചക്രുഃ. | ചെയ്തു. |

ന തു സങ്കലനം രാജ്ഞോ വിനാ പുത്രേണ മന്ത്രിണഃ
സർവ്വജ്ഞാഃ കർത്തുമീഷുസ്തേ തതോ രക്ഷന്തി ഭൂമിപം. 15

| | | | |
|---|---|---|---|
| സർവ്വജ്ഞാഃ | എല്ലാമറിഞ്ഞവരായ | കർത്തും | നടത്തുവാൻ |
| തേ മന്ത്രിണഃ, | ആ മന്ത്രിമാർ, | ഈഷുഃ ന; | സമ്മതിച്ചില്ല; |
| പുത്രേണ വിനാ | പുത്രൻ അരുമില്ലാത്ത സ്ഥിതിയിൽ | തതഃ തു | ആയതുകൊണ്ടുതന്നെ |
| രാജ്ഞഃ | മഹാരാജാവിന്നു | ഭൂമിപം | മഹാരാജാവിന്റെ ശരീരത്തെ |
| സങ്കലനം | സംസ്കാരത്തെ | രക്ഷന്തി. | കേടുവരാതെസൂക്ഷിച്ചു. |

[“ പുത്രേഷു വിദ്യമാനേഷു നാന്യോ വൈ കാരയേത് സ്വധാം. പുത്രാ വിഹിംസിതാസ്തേന യസ്ത്വേവം കുരുതേ നരഃ ” എന്ന് പുത്രനുള്ളപ്പോൾ മററാരും സംസ്കാരാദികർമ്മങ്ങൾ ചെയ്യരുതെന്നു സ്മൃതി.]

തൈലദ്രോണ്യാം തു സചിവൈഃ ശായിതം തം നരാധിപം
ഹാ മൃതോഽയമിതി ജ്ഞാത്വാ സ്ത്രിയസ്താഃ പർയ്യവാരയൻ 16

| | | | |
|---|---|---|---|
| താഃ | ആ | ശായിതം | കിടത്തപ്പെട്ടവനായി |
| സ്ത്രിയഃ | രാജ്ഞിമാർ | ജ്ഞാത്വാ | അറിഞ്ഞ് |
| തം | ആ | “ അയം | “ ഇദ്ദേഹം |
| നരാധിപം | ചക്രവർത്തിമഹാരാജാവിനെ | മൃതഃ തു ! | തീർപ്പെട്ടുവല്ലൊ ! |
| | | ഹാ ! ” | അയ്യോ കഷ്ടം ! ” |
| സചിവൈഃ | മന്ത്രിമാരാൽ | ഇതി | എന്നിങ്ങിനെ |
| തൈലദ്രോണ്യാം | തൈലപ്പാത്തിയിൽ | പർയ്യവാരയൻ. | ചുററിലും വന്നുനിന്നു. |

[“ആഹിതാഗ്നിം ജനേ പ്രമീതം തൈലദ്രോണ്യാം അവധായ ശകടേന ഹരന്തി” ആപസ്തംബൻ.]

ബാഹൂനുദ്ധൃത്യ കൃപണാ നേത്രപ്രസ്രവണൈർമ്മുഖൈഃ
രുദന്ത്യഃ ശോകസന്തപ്താഃ കൃപണം പര്യദേവയൻ 17

| | | | |
|---|---|---|---|
| കൃപണാഃ | ദീനതപൂണ്ടവരായി | മുഖൈഃ | മുഖങ്ങൾകൊണ്ടുകൂടി |
| ബാഹൂൻ | കൈകൾ | രുദന്ത്യഃ, | കരയുന്നവരായി |
| ഉദ്ധൃത്യ, | ഉയർത്തിക്കൊണ്ടു് | ശോകസന്തപ്താഃ | ദുഃഖംമൂലം ഉരുകുന്നവരായി |
| നേത്രപ്രസ്രവണൈഃ | കണ്ണുനീരൊലിപ്പിക്കുന്ന | കൃപണം | ദയനീയമായി |
| | | പര്യദേവയൻ. | മുറവിളികൂട്ടി. |

ഹാ മഹാരാജ രാമേണ സതതം പ്രിയവാദിനാ
വിഹീനാഃ സത്യസന്ധേന കിമർത്ഥം വിജഹാസി നഃ 18

| | | | |
|---|---|---|---|
| "ഹാ! മഹാരാജ! | "ഹാ! മഹാരാജാവേ! | രാമേണ | രാമനാൽ |
| സതതം | എന്നും | വിഹീനാഃ | കൈവെടിയപ്പെട്ടവരായ |
| പ്രിയവാദിനാ | അകംകുളിർക്കുമാറു് സംഭാഷിക്കുന്നവനും | നഃ | ഞങ്ങളെ |
| സത്യസന്ധേന | സത്യസന്ധനുമായ | കിമർത്ഥം | എന്തുകൊണ്ടാണ് |
| | | വിജഹാസി? | പരിത്യജിക്കുന്നതു്? |

കൈകേയ്യാ ദുഷ്ടഭാവായാ രാഘവേണ വിയോജിതാഃ
കഥം പതിഘ്ന്യാ വത്സ്യാമഃ സമീപേ വിധവാ വയം. 19

| | | | |
|---|---|---|---|
| "രാഘവേണ | "രാമനുമായി | കൈകേയ്യാഃ | കൈകേയിയുടെ |
| വിയോജിതാഃ | വേറിട്ടവരായ | സമീപേ, | അടുക്കൽ, |
| വയം, | ഞങ്ങൾ | വിധവാഃ | വിധവകളായി |
| ദുഷ്ടഭാവായാഃ | നീചഹൃദയയും | കഥം | എങ്ങിനെയാണ് |
| പതിഘ്ന്യാഃ | ഭർത്തൃഘാതകിയുമായ | വത്സ്യാമഃ! | വസിക്കുക! |

സ ഹി നാഥഃ സദാऽസ്മാകം തവ ച പ്രഭുരാത്മവാൻ
വനം രാമോ ഗതഃ ശ്രീമാൻ വിഹായ നൃപതിശ്രിയം. 20

| | | | |
|---|---|---|---|
| "സദാ | "എല്ലായ്പോഴും | ശ്രീമാൻ | കീർത്തിപൂണ്ടവനുമായ |
| അസ്മാകം | ഞങ്ങൾക്കും | സഃ രാമഃ ഹി | ആ രാമനും, |
| തവ ച | നിന്തിരുവടിക്കും | നൃപതിശ്രിയം | രാജ്യാധികാരത്തെ |
| പ്രഭുഃ | തക്കപോലെ | വിഹായ | ഉപേക്ഷിച്ച് |
| നാഥഃ, | സഹായിക്കുന്നവനും, | വനം | വനത്തിലേക്കു |
| ആത്മവാൻ | ജിതേന്ദ്രിയനെന്ന് | ഗതഃ. | പോയ്ക്കളഞ്ഞു. |

ത്വയാ തേന ച വീരേണ വിനാ വ്യസനമോഹിതാഃ
കഥം വയം നിവത്സ്യാമഃ കൈകേയ്യാ ച വിദൂഷിതാഃ 21

| | | | |
|---|---|---|---|
| "വയം | "ഞങ്ങൾ | വ്യസനമോഹിതാഃ, | വ്യസനത്തിന്നു് അധീനരായി, |
| ത്വയാ | നിന്തിരുവടിയോടും | കൈകേയ്യാ ച | കൈകേയിയാലും |
| വീരേണ | ധർമ്മവീരനായ | വിദൂഷിതാഃ | അവമാനിക്കപ്പെട്ടവരായി |
| തേന ച | അവനോടും | കഥം | എങ്ങിനെ |
| വിനാ | കൂടാതെ | നിവത്സ്യാമഃ? | കാലം കഴിക്കും? |

യയാ തു രാജാ രാമശ്ച ലക്ഷ്മണശ്ച മഹാബലഃ
സീതയാ സഹ സന്ത്യക്താഃ സാ കമന്യം ന ഹാസ്യതി. 22

| | | | |
|---|---|---|---|
| "യയാ | "യാതൊരുവളാൽ | സീതയാ സഹ | സീതയോടുംകൂടി |
| രാജാ | മഹാരാജാവും | സന്ത്യക്താഃ, | ത്യജിക്കപ്പെട്ടുവൊ, |
| രാമഃ ച | ശ്രീരാമനും | സാ | അപ്രകാരമുള്ളവൾ |
| മഹാബലഃ | മഹാസമൎത്ഥനായ | അന്യം കം തു | വേറെ ആരെത്തന്നെ |
| ലക്ഷ്മണഃ ച | ലക്ഷ്മണനും | ഹാസ്യതി ന ?" | ത്യജിക്കുകയില്ല ?" |

താ ബാഷ്പേണ ച സംവീതാഃ ശോകേന വിപുലേന ച
വ്യവേഷ്ടന്ത നിരാനന്ദാ രാഘവസ്യ വരസ്ത്രിയഃ. 23

| | | | |
|---|---|---|---|
| രാഘവസ്യ | ദശരഥമഹാരാജാവിന്റെ | ബാഷ്പേണ ച | അശ്രുധാരയാലും |
| | | ശോകേന ച | ശോകത്താലും |
| താഃ | ആ | സംവീതാഃ | വ്യാപിക്കപ്പെട്ടവരായി |
| വരസ്ത്രിയഃ, | ഉത്തമപത്നിമാർ, | നിരാനന്ദാഃ | ഉത്സാഹമററവരായി |
| വിപുലേന | അതിയായ | വ്യവേഷ്ടന്ത. | പിടഞ്ഞു. |

നിശാ നക്ഷത്രഹീനേവ സ്ത്രീവ ഭൎത്തൃവിവൎജ്ജിതാ
പുരീ നാരാജതായോദ്ധ്യാ ഹീനാ രാജ്ഞാ മഹാത്മനാ. 24

| | | | |
|---|---|---|---|
| മഹാത്മനാ | മഹാത്മാവായ | നിശാ ഇവ, | രാത്രി പോലെയും, |
| രാജ്ഞാ | ചക്രവൎത്തിമഹാരാജാവുമായി | ഭൎത്തൃവിവൎജ്ജിതാ | ഭൎത്താവുമരിച്ച |
| ഹീനാ | വേറിട്ടതായ | | |
| അയോദ്ധ്യാ പുരീ, | അയോദ്ധ്യാപുരം, | സ്ത്രീ ഇവ, | സ്ത്രീ പോലെയും, |
| നക്ഷത്രഹീനാ | നക്ഷത്രങ്ങളില്ലാത്ത | അരാജത ന. | കാന്തിയററിരുന്നു. |

ബാഷ്പപൎയ്യാകുലജനാ ഹാഹാഭൂതകുലാംഗനാ
ശൂന്യചത്വരവേശ്മാന്താ ന ബഭ്രാജ യഥാപുരം. 25

| | | | |
|---|---|---|---|
| ബാഷ്പപൎയ്യാകുലജനാ, | കണ്ണീർപൊഴിച്ചവരായി കലക്കംപൂണ്ട ജനങ്ങളോടുകൂടിയതായി, | ശൂന്യചത്വരവേശ്മാന്താ | പാഴായ് കാണപ്പെട്ട ചത്വരങ്ങളോടും ഭവനങ്ങളോടുംകൂടിയതായി |
| ഹാഹാഭൂതകുലാംഗനാ, | ഹാ, ഹാ, എന്നാക്രോശിക്കുന്ന സ്ത്രീകളോടും | യഥാപുരം | മുമ്പെന്നപോലെ |
| | | ബഭ്രാജ ന. | പ്രശോഭിക്കാതിരുന്നു. |

ഗതേ തു ശോകാത് ത്രിദിവം നരാധിപേ മഹീതലസ്ഥാസു നൃപാംഗനാസു ച
നിവൃത്തചാരഃ സഹസാ ഗതോ രവിഃ പ്രവൃത്തചാരാ രജനീ ഹ്യുപസ്ഥിതാ. 26

| | | | |
|---|---|---|---|
| നരാധിപേ | മഹാരാജാവ് | രവിഃ | ആദിത്യൻ |
| ശോകാത് | ദുഃഖംമൂലം | നിവൃത്തചാരഃ | സഞ്ചാരത്തെ അവസാനിപ്പിച്ചവനായി |
| ത്രിദിവം | സ്വൎഗ്ഗത്തെ | | |
| ഗതേ തു, | പ്രാപിച്ചാറെ, | സഹസാ ഗതഃ; | ഉടനെ മറഞ്ഞു; |
| നൃപാംഗനാസു ച | രാജസ്ത്രീകളും | രജനീ ഹി | രാത്രിയും |
| മഹീതലസ്ഥാസു, | ഭൂമിയിൽ വീണുകിടക്കുമ്പോൾ, | പ്രവൃത്തചാരാ | സഞ്ചാരം തുടങ്ങിയവളായി |
| | | ഉപസ്ഥിതാ. | വന്നെത്തി. |

ഋതേ തു പുത്രാദ്ദഹനം മഹീപതേഃ ന രോചയന്തേ സുഹൃദഃ സമാഗതാഃ
ഇതീവ തസ്മിൻ ശയനേ ന്യവേശയൻ വിചിന്ത്യ രാജാനമചിന്ത്യദൎശനം. 27

| | | | |
|---|---|---|---|
| സുഹൃദഃ | വേണ്ടപ്പെട്ടവർ | ഇതി വിചിന്ത്യ | എന്ന് നിശ്ചയിച്ച് |
| സമാഗതാഃ | ഒന്നിച്ചുകൂടി | അചിന്ത്യ-ദൎശനം | കിടന്നകിടത്തത്തെക്കുറിച്ച് ചിന്തിപ്പാൻ കൂടികഴിയാത്ത |
| "പുത്രാത് ഋതേ | "പുത്രനൊരുവനുമില്ലാതെ | രാജാനം | മഹാരാജാവിനെ |
| മഹീപതേഃ | മഹാരാജാവിന്റെ | തസ്മിൻ | ആ |
| ദഹനം | ദഹനത്തിന്ന് | ശയനേ തു | പാത്തിയിൽതന്നെ |
| ഇവ | ഒട്ടും | ന്യവേശയൻ. | കിടത്തി. |
| രോചയന്തേ ന," | സമ്മതിക്കയില്ല," | | |

ഗതപ്രഭാ ദ്യൌരിവ ഭാസ്കരം വിനാ
വ്യപേതനക്ഷത്രഗണേവ ശൎവ്വരീ
പുരീ ബഭാസേ രഹിതാ മഹാത്മനാ
ന ചാസ്രകണ്ഠാऽऽകുലമാൎഗ്ഗചത്വരാ. 28

| | | | |
|---|---|---|---|
| പുരീ | ആ നഗരം | ശൎവ്വരീ ഇവ | രാത്രിഎന്നപോലെയും, |
| മഹാത്മനാ രഹിതാ, | മഹാത്മാവായദശരഥമഹാരാജാവുമായി വേറിട്ടതായി, | ആകുലമാൎഗ്ഗ-ചത്വരാ | കുഴപ്പംപൂണ്ട വീഥികളോടും ചത്വരങ്ങളോടും കൂടിയതായി |
| ഭാസ്കരം വിനാ | സൂൎയ്യനില്ലാതെ | അസ്രകണ്ഠാ ച | കണ്ണീർ പൊഴിച്ച് ദുഃഖിക്കുന്നതായി |
| ഗതപ്രഭാ | വെളിച്ചമററ | ബഭാസേ ന. | ശോഭയററിരുന്നു. |
| ദ്യൌഃ ഇവ, | ആകാശംപോലേയും, | | |
| വ്യപേത-നക്ഷത്രഗണാ | നക്ഷത്രഗണങ്ങളില്ലാത്ത | | |

നരാശ്ച നാൎയ്യശ്ച സമേത്യ സംഘശോ
വിഗൎഹമാണാ ഭരതസ്യ മാതരം
തദാ നഗൎയ്യാം നരദേവസംക്ഷയേ
ബഭൂവുരാൎത്താ ന ച ശൎമ്മ ലേഭിരേ. 29

| | | | |
|---|---|---|---|
| തദാ | ആ സമയം | ഭരതസ്യ മാതരം ച | ഭരത മാതാവിനെത്തന്നെ |
| നഗൎയ്യാം | നഗരത്തിൽ | വിഗൎഹമാണാഃ | നിന്ദിക്കുന്നവരായി, |
| നരാഃ | പുരുഷന്മാരും | ആൎത്താഃ | ദുഃഖിക്കുന്നവരായി |
| നാൎയ്യഃ ച | സ്ത്രീകളും | ബഭൂവുഃ; | ഭവിച്ചു; |
| സംഘശഃ | കൂട്ടം കൂട്ടമായി | ശൎമ്മ ച | യാതൊരു ദുഃഖശാന്തിയേയും |
| സമേത്യ | ഒന്നിച്ചുകൂടി | ലേഭിരേ ന. | പ്രാപിച്ചില്ല. |
| നരദേവ-സംക്ഷയേ | മഹാരാജാവ് അന്തരിച്ചുപോയതിൽ | | |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഷട്ഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്താറാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 5011; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2656.



# സപ്തഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തേഴാംസൎഗ്ഗം.

[അരാജകദോഷകഥനം=അരാജകത്വത്തിന്റെ ദോഷങ്ങളെപ്പററി പറയുന്നതു.]

ആക്രന്ദിതനിരാനന്ദാ സാസ്രകണ്ഠജനാകുലാ
അയോദ്ധ്യായാമവതതാ സാ വ്യതീയായ ശൎവ്വരീ 1

| | | | |
|---|---|---|---|
| അയോദ്ധ്യായാം | അയോദ്ധ്യാപുരത്തിൽ | സാസ്രകണ്ഠ-ജനാകുലാ, | കണ്ണീരിനാൽ ഇടറുന്ന കണ്ഠത്തോടുകൂടിയ ജനങ്ങൾ ഇടതിങ്ങിയതായി, |
| സാ ശൎവ്വരീ | അന്നത്തെ രാത്രി | | |
| അവതതാ | ദീൎഘിച്ചതായി | | |
| ആക്രന്ദിത-നിരാനന്ദാ | കരച്ചൽകൊണ്ടു് ഉത്സാഹമററതായി | വ്യതീയായ. | കഴിഞ്ഞു. |

വ്യതീതായാം തു ശൎവ്വൎയ്യാമാദിത്യസ്യോദയേ തതഃ
സമേത്യ രാജകൎത്താരഃ സഭാമീയുൎദ്വിജാതയഃ 2

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | രാജകൎത്താരഃ | രാജ്യാധികൃതന്മാരും |
| ശൎവ്വൎയ്യാം | രാത്രി | ദ്വിജാതയഃ | ബ്രാഹ്മണരും |
| വ്യതീതായാം, | കഴിഞ്ഞശേഷം, | സമേത്യ | ഒന്നിച്ചു് |
| ആദിത്യസ്യ ഉദയേ തു | സൂൎയ്യോദയത്തിൽ തന്നെ | സഭാം | സഭയിൽ |
| | | ഈയുഃ. | വന്നുചേൎന്നു. |

മാൎക്കണ്ഡേയോഽഥ മൌദ്ഗല്യോ വാമദേവശ്ച കാശ്യപഃ
കാത്യായനോ ഗൌതമശ്ച ജാബാലിശ്ച മഹായശാഃ 3
ഏതേ ദ്വിജാഃ സഹാമാത്യൈഃ പൃഥഗ്വാചമുദീരയൻ
വസിഷ്ഠമേവാഭിമുഖാഃ ശ്രേഷ്ഠം രാജപുരോഹിതം 4

| | | | |
|---|---|---|---|
| അഥ | ആ സമയം | അമാത്യൈഃ സഹ, | മന്ത്രിമാരോടുംകൂടി, |
| മാൎക്കണ്ഡേയഃ | മാൎക്കണ്ഡേയമഹൎഷിയും | ശ്രേഷ്ഠം | ഉത്തമനും |
| മൌദ്ഗല്യഃ | മൌദ്ഗല്യമഹൎഷിയും | രാജപുരോഹിതം | രാജാവിന്റെ കുലഗുരുവും ആയ |
| വാമദേവഃ | വാമദേവൎഷിയും | | |
| കാശ്യപഃ ച | കാശ്യപമഹൎഷിയും | വസിഷ്ഠം ഏവ | വസിഷ്ഠമഹൎഷിയെ തന്നെ |
| കാത്യായനഃ | കാത്യായനമുനിയും | | |
| ഗൌതമഃ ച | ഗൌതമമുനിയും | അഭിമുഖാഃ | ബഹുമാനിക്കുന്നവരായി |
| മഹായശാഃ | മഹാകീൎത്തിമാനായ | പൃഥൿ | ഓരോരുത്തരും |
| ജാബാലിഃ ച | ജാബാലി മഹൎഷിയും | വാചം | ഇപ്രകാരം വാക്യത്തെ |
| ഏതേ ദ്വിജാഃ, | ഈ ബ്രാഹ്മണർ,[ആയ | ഉദീരയൻ. | ഉരചെയ്തു. |

അതീതാ ശൎവ്വരീ ദുഃഖം യാ നോ വൎഷശതോപമാ
അസ്മിൻ പഞ്ചത്വമാപന്നേ പുത്രശോകേന പാൎത്ഥിവേ. 5

| | |
|---|---|
| " അസ്മിൻ | " ഈ |
| പാൎത്ഥിവേ | മഹാരാജാവ് |
| പുത്രശോകേന | പുത്രശോകത്താൽ |
| പഞ്ചത്വം | മരണം |
| ആപന്നേ, | പ്രാപിച്ചകാരണം, |
| നഃ | നമ്മൾക്ക് |
| യാ | അപ്രകാരമുള്ള |
| ശൎവ്വരീ | രാത്രി |
| വൎഷശതോപമാ | നൂറുകൊല്ലങ്ങളെന്ന പോലായി |
| ദുഃഖം | പ്രയാസപ്പെട്ട് |
| അതീതാ. | കഴിഞ്ഞുകൂടി. |

സ്വൎഗ്ഗതശ്ച മഹാരാജോ രാമശ്ചാരണ്യമാശ്രിതഃ
ലക്ഷ്മണശ്ചാപി തേജസ്വീ രാമേണൈവ ഗതഃ സഹ. 6

| | |
|---|---|
| " മഹാരാജഃ ച | " മഹാരാജാവും |
| സ്വൎഗ്ഗതഃ; | സ്വൎഗ്ഗാരോഹണം ചെയ്തു; |
| രാമഃ ച | ശ്രീരാമനും |
| അരണ്യം | വനം |
| ആശ്രിതഃ; | പ്രാപിച്ചു; |
| രാമേണ സഹ ഏവ | ശ്രീരാമനോടു കൂടിത്തന്നെ |
| തേജസ്വീ | തേജസ്വിയായ |
| ലക്ഷ്മണഃ ച അപി | ലക്ഷ്മണനും |
| ഗതഃ. | പോയ്ക്കളഞ്ഞു. |

ഉഭൌ ഭരതശത്രുഘ്നൌ കൈകയേഷു പരന്തപൌ
പുരേ രാജഗൃഹേ രമ്യേ മാതാമഹനിവേശനേ. 7

| | |
|---|---|
| പരന്തപൌ | ജയശാലികളായ |
| ഭരതശത്രുഘ്നൌ | ഭരതശത്രുഘ്നന്മാർ |
| ഉഭൌ | രണ്ടു പേരും |
| കൈകയേഷു | കേകയരാജ്യങ്ങളിലുള്ള |
| രാജഗൃഹേ | രാജഗൃഹം എന്ന |
| പുരേ | നഗരത്തിൽ |
| രമ്യേ | അഴകാൎന്ന |
| മാതാമഹനിവേശനേ. | മാതാമഹന്റെ അരമനയിലും ഇരിക്കുന്നു. |

ഇക്ഷ്വാകൂണാമിഹാദ്യൈവ കശ്ചിദ്രാജാ വിധീയതാം
അരാജകം ഹി നോ രാഷ്ട്രം ന വിനാശമവാപ്നുയാത്. 8

| | |
|---|---|
| " ഇഹ | " ഇവിടെ |
| അദ്യ ഏവ | ഇപ്പോൾതന്നെ |
| ഇക്ഷ്വാകൂണാം | ഇക്ഷ്വാകുക്കളിൽ |
| കശ്ചിത് | ആരെങ്കിലുമൊരുവൻ |
| രാജാ | രക്ഷകനായി |
| വിധീയതാം; | നിയമിക്കപ്പെടട്ടെ; |
| ഹി | എന്തെന്നാൽ |
| നഃ രാഷ്ട്രം | നമ്മുടെ രാജ്യം |
| അരാജകം | നാഥനില്ലാത്തതായി |
| വിനാശം | നാശത്തെ |
| അവാപ്നുയാത് ന. | പ്രാപിക്കാതിരിക്കേണ്ടതാണ്. |

നാരാജകേ ജനപദേ വിദ്യുന്മാലീ മഹാസ്വനഃ
അഭിവൎഷതി പൎജ്ജന്യോ മഹീം ദിവ്യേന വാരിണാ. 9

| | |
|---|---|
| " അരാജകേ | " അരചനില്ലാത്ത |
| ജനപദേ | നാട്ടിൽ |
| വിദ്യുന്മാലീ | മിന്നൽപിണരോടുകൂടിയതായി |
| മഹാസ്വനഃ | ഗൎജ്ജിക്കുന്ന |
| പൎജ്ജന്യഃ | മേഘം |
| ദിവ്യേന | വേണ്ടുവോളമുള്ള |
| വാരിണാ | മഴയാൽ |
| മഹീം | ഭൂമിയെ |
| അഭിവൎഷതി ന. | നനയ്ക്കയില്ല. |

[അവരവരുടെ ധൎമ്മം ചെയ്യാത്തതിനാൽ, യജ്ഞയാഗാദികളില്ലാത്ത കാരണം മഴ വേണ്ടപോലെ ഉണ്ടാകയില്ല. എന്നു താല്പൎയ്യം. "യജ്ഞാദ്ഭവതി പൎജ്ജന്യഃ" എന്നു ഗീത, III.]

നാരാജകേ ജനപദേ ബീജമുഷ്ടിഃ പ്രകീൎയ്യതേ
നാരാജകേ പിതുഃ പുത്രോ ഭാൎയ്യാ വാ വൎത്തതേ വശേ 10

| | | | |
|---|---|---|---|
| "അരാജകേ | "നാഥനില്ലാത്ത | പിതുഃ | പിതാവിന്റെ |
| ജനപദേ | നാട്ടിൽ | വശേ | ചൊല്പടിക്ക് |
| ബീജമുഷ്ടിഃ | ഒരുപിടി വിത്തുംകൂടി | പുത്രഃ | പുത്രനാവട്ടെ |
| പ്രകീൎയ്യതേ ന; | വിതയ്ക്കപ്പെടുകയില്ല; | ഭാൎയ്യാ വാ | ഭാൎയ്യയാവട്ടെ |
| അരാജകേ | അരാജകത്വത്തിൽ | വൎത്തതേ ന. | വൎത്തിക്കയില്ല. |

നാരാജകേ ധനം ചാസ്തി നാസ്തി ഭാൎയ്യാപ്യരാജകേ
ഇദമത്യാഹിതം ചാന്യത് കുതഃ സൌഖ്യമരാജകേ 11

| | | | |
|---|---|---|---|
| "അന്യത് | "ഇതുകൂടാതെ, | അരാജകേ | അരചനില്ലെന്നാൽ |
| ഇദം | ഈ | ഭാൎയ്യാ അപി | ധൎമ്മപത്നിയും |
| അത്യാഹിതം ച; | ആപത്തും ഉള്ളതാകുന്നു; | അസ്തി ന; | ഉണ്ടാകയില്ല; |
| അരാജകേ | രാജാവില്ലെന്നാൽ | അരാജകേ | അരചനില്ലാത്ത രാജ്യത്തിൽ |
| ധനം ച | അവനവനുള്ള ധനവും | സൌഖ്യം | സൌഖ്യമെന്നതു് |
| അസ്തി ന; | ഉണ്ടാകയില്ല; | കുതഃ ? | എങ്ങിനെയുണ്ടാകും ? |

നാരാജകേ ജനപദേ കാരയന്തി സഭാം നരാഃ
ഉദ്യാനാനി ച രമ്യാണി ഹൃഷ്ടാഃ പുണ്യഗൃഹാണി ച. 12

| | | | |
|---|---|---|---|
| "അരാജകേ | "രാജാവില്ലാത്ത | രമ്യാണി | രമ്യങ്ങളായ |
| ജനപദേ | നാട്ടിൽ | ഉദ്യാനാനി ച | പൂന്തോട്ടങ്ങളേയും |
| നരാഃ | ആളുകൾ | പുണ്യഗൃഹാണി ച | സത്രങ്ങളേയും |
| ഹൃഷ്ടാഃ | സന്തുഷ്ടിപൂണ്ടവരായി | കാരയന്തി ന. | നിൎമ്മിക്കയില്ല. |
| സഭാം | മണ്ഡപങ്ങളേയും | | |

നാരാജകേ ജനപദേ യജ്ഞശീലാ ദ്വിജാതയഃ
സത്രാണ്യന്വാസതേ ദാന്താഃ ബ്രാഹ്മണാഃ സംശിതവ്രതാഃ. 13

| | | | |
|---|---|---|---|
| "അരാജകേ | "രാജാവില്ലാത്ത | ദാന്താഃ | ജിതേന്ദ്രിയന്മാരും |
| ജനപദേ, | നാട്ടിൽ, | ബ്രാഹ്മണാഃ | വേദവിത്തുകളുമായ |
| യജ്ഞശീലാഃ | യജ്ഞനിരതരും | ദ്വിജാതയഃ | ബ്രാഹ്മണർ |
| സംശിതവ്രതാഃ | തീവ്രവ്രതാനുഷ്ഠാനങ്ങളോടുകൂടിയവരും | സത്രാണി | യാഗങ്ങളെ |
| | | അന്വാസതേ ന. | നടത്തുകയില്ല. |

നാരാജകേ ജനപദേ മഹായജ്ഞേഷു യജ്വനഃ
ബ്രാഹ്മണാ വസുസമ്പൂൎണ്ണാ വിസൃജന്ത്യാപ്തദക്ഷിണാഃ. 14

| | | | |
|---|---|---|---|
| "അരാജകേ | "അരചനില്ലാത്ത | യജ്വനഃ, | യാഗംചെയ്യുവക്ക് |
| ജനപദേ, | നാട്ടിൽ, | മഹായജ്ഞേഷു | മഹത്തായ വിവാഹാദി യജ്ഞങ്ങളിൽ |
| വസുസമ്പൂൎണ്ണാഃ | ധനികന്മാരായ | ആപ്തദക്ഷിണാഃ | തക്കതായ ദക്ഷിണകളെ |
| ബ്രാഹ്മണാഃ, | ബ്രാഹ്മണർ, | വിസൃജന്തി ന. | കൊടുക്കയില്ല. |

നാരാജകേ ജനപദേ പ്രഭൃതനടനർത്തകാഃ
ഉത്സവാശ്ച സമാജാശ്ച വർദ്ധന്തേ രാഷ്ട്രവർദ്ധനാഃ. 15

| | | | |
|---|---|---|---|
| " അരാജകേ | " അരചനില്ലാത്ത | രാഷ്ട്ര-വർദ്ധനാഃ | രാജ്യത്തിന്റെ പെരുമയെ വർദ്ധിപ്പിക്കുന്ന |
| ജനപദേ | നാട്ടിൽ | സമാജാഃ ച | സഭകളും |
| പ്രഭൂതനട-നർത്തകാഃ | ആട്ടക്കാരും കൂത്തുകാരും നിറഞ്ഞതായ | വർദ്ധന്തേ ന. | അഭിവൃദ്ധിയാകുന്നില്ല. |
| ഉത്സവാഃ ച | ഉത്സവങ്ങളും | | |

നാരാജകേ ജനപദേ സിദ്ധാർത്ഥാ വ്യവഹാരിണഃ
കഥാഭിരനുരജ്യന്തേ കഥാശീലാഃ കഥാപ്രിയൈഃ 16

| | | | |
|---|---|---|---|
| " അരാജകേ | " അരചനില്ലാത്ത | കഥാപ്രിയൈഃ | കഥകളെ പ്രിയമാംവണ്ണം പറയുന്നവരാൽ |
| ജനപദേ, | നാട്ടിൽ, | കഥാഭിഃ | കഥകളെക്കൊണ്ട് |
| വ്യവഹാരിണഃ | പതിവായി | സിദ്ധാർത്ഥാഃ | അനുഗ്രഹം സാധിച്ചവരായി |
| കഥാശീലാഃ | ഇതിഹാസപുരാണാദി കഥകളിൽ താല്പര്യമുള്ളവർ, | അനുരജ്യന്തേ ന. | സന്തുഷ്ടിപ്രാപിക്കപ്പെടുന്നില്ല. |

നാരാജകേ ജനപദേ ചോദ്യാനാനി സമാഗതാഃ
സായാഹ്നേ ക്രീഡിതും യാന്തി കുമാര്യോ ഹേമഭൂഷിതാഃ. 17

| | | | |
|---|---|---|---|
| " അരാജകേ | " അരചനില്ലാത്ത | സായാഹ്നേ ച | വൈകുന്നേരത്തും |
| ജനപദേ, | നാട്ടിൽ, | സമാഗതാഃ | ഒന്നിച്ചുകൂടി |
| കുമാര്യഃ | ചെറുപെൺകുട്ടികൾ | ഉദ്യാനാനി | തോട്ടങ്ങളിൽ |
| ഹേമഭൂഷിതാഃ | പണ്ടങ്ങളണിഞ്ഞുകൊണ്ട്, | ക്രീഡിതും | വിഹരിപ്പാൻ |
| | | യാന്തി ന. | ചെല്ലുകയില്ല. |

നാരാജകേ ജനപദേ വാഹനൈഃ ശീഘ്രഗാമിഭിഃ
നരാ നിര്യാന്ത്യരണ്യാനി നാരീഭിഃ സഹ കാമിനഃ 18

| | | | |
|---|---|---|---|
| " അരാജകേ | " രാജാവില്ലാത്ത | ശീഘ്രഗാമിഭിഃ | വേഗതയുള്ള |
| ജനപദേ, | നാട്ടിൽ, | വാഹനൈഃ, | വാഹനങ്ങളിൽ കയറിക്കൊണ്ട്, |
| കാമിനഃ | കാമികളായ | | |
| നരാഃ, | പുരുഷന്മാർ, | അരണ്യാനി | വനങ്ങളിലേക്ക് |
| നാരീഭിഃ സഹ | സ്ത്രീകളോട് കൂടി | നിര്യാന്തി ന. | ചെല്ലുകയില്ല. |

നാരാജകേ ജനപദേ ധനവന്തഃ സുരക്ഷിതാഃ
ശേരതേ വിവൃതദ്വാരാഃ കൃഷിഗോരക്ഷജീവിനഃ 19

| | | | |
|---|---|---|---|
| " അരാജകേ | " അരചനില്ലാത്ത | ധനവന്തഃ, | ധനവാന്മാർ, |
| ജനപദേ, | നാട്ടിൽ, | സുരക്ഷിതാഃ | നന്നായി രക്ഷിക്കപ്പെട്ടവരായി |
| കൃഷിഗോരക്ഷ-ജീവിനഃ | കൃഷി, പശുക്കളെ വളർത്തുക, എന്നവകൊണ്ട് ഉപജീവിക്കുന്ന | വിവൃതദ്വാരാഃ | വാതിലുകൾ തുറന്നു |
| | | ശേരതേ ന. | ഉറങ്ങുകയില്ല. |

[കൊണ്ട്

നാരാജകേ ജനപദേ ബദ്ധഘണ്ടാ വിഷാണിനഃ
അടന്തി രാജമാൎഗ്ഗേഷു കുഞ്ജരാഃ ഷഷ്ടിഹായനാഃ 20

| | | | |
|---|---|---|---|
| "അരാജകേ | "അരചനില്ലാത്ത | ബദ്ധഘണ്ടാഃ | കഴുത്തിൽ മണികൾ കെട്ടപ്പെട്ടവയായി |
| ജനപദേ | നാട്ടിൽ | | |
| ഷഷ്ടിഹായനാഃ | അറുപതുവയസ്സായ | രാജമാൎഗ്ഗേഷു | രാജവീഥികളിൽ |
| വിഷാണിനഃ കുഞ്ജരാഃ } | കൊമ്പനാനകൾ | അടന്തി ന. | നടക്കുന്നില്ല. |

നാരാജകേ ജനപദേ ശരാൻ സതതമസ്യതാം
ശ്രൂയതേ തലനിൎഘോഷ ഇഷ്വസ്ത്രാണാമുപാസനേ 21

| | | | |
|---|---|---|---|
| "അരാജകേ | "അരചനില്ലാത്ത | സതതം | സദാ |
| ജനപദേ | നാട്ടിൽ | ശരാൻ | ബാണങ്ങളെ |
| ഇഷ്വസ്ത്രാണാം | അമ്പ്, ബാണം എന്നവയുടെ | അസ്യതാം | എയ്യുന്നവരുടെ |
| | | തലനിൎഘോഷഃ | ടങ്കാരനാദം |
| ഉപാസനേ, | പയററിൽ, | ശ്രൂയതേ ന. | കേൾക്കപ്പെടുന്നില്ല. |

നാരാജകേ ജനപദേ വണിജോ ദൂരഗാമിനഃ
ഗച്ഛന്തി ക്ഷേമമദ്ധ്വാനം ബഹുപണ്യസമാചിതാഃ 22

| | | | |
|---|---|---|---|
| "അരാജകേ | "അരചനില്ലാത്ത | ദൂരഗാമിനഃ | വളരെ ദൂരദിക്കുകളിലേക്കു ചെല്ലുന്നവരായി |
| ജനപദേ | നാട്ടിൽ | | |
| ബഹുപണ്യ-സമാചിതാഃ } | അനേകം കച്ചവടച്ചരക്കുകളോടുകൂടിയ | അദ്ധ്വാനം | വഴിയിൽ |
| | | ക്ഷേമം | ഭയമില്ലാതെ |
| വണിജഃ | വ്യാപാരികൾ | ഗച്ഛന്തി ന. | യാത്രചെയ്യുന്നില്ല. |

നാരാജകേ ജനപദേ ചരത്യേകചരോ വശീ
ഭാവയന്നാത്മനാഽഽത്മാനം യത്ര സായംഗൃഹോ മുനിഃ 23

| | | | |
|---|---|---|---|
| "അരാജകേ | "അരചനില്ലാത്ത | ഭാവയൻ, | ചിന്തിക്കുന്നവനും, |
| ജനപദേ | നാട്ടിൽ | യത്ര-സായംഗൃഹഃ } | എവിടെ സൂൎയ്യൻ അസ്തമിക്കുന്നുവോ അവിടെ അന്നത്തെ രാത്രി കഴിച്ചുകൂട്ടുന്നവനും ആയ |
| വശീ | ജിതേന്ദ്രിയനും | | |
| ഏകചരഃ | ഏകനായി കാലംകഴിച്ച് സഞ്ചരിക്കുന്നവനും | | |
| ആത്മനാ | മനസ്സുകൊണ്ട് | മുനിഃ | താപസൻ |
| ആത്മാനം | പരമാത്മാവിനെ | ചരതി ന. | വസിക്കുന്നില്ല. |

നാരാജകേ ജനപദേ യോഗക്ഷേമം പ്രവൎത്തതേ
ന ചാപ്യരാജകേ സേനാ ശത്രൂൻ വിഷഹതേ യുധി 24

| | | | |
|---|---|---|---|
| "അരാജകേ | "അരചനില്ലാത്ത | അരാജകേ | അരാജകത്വമുണ്ടെന്നാൽ |
| ജനപദേ | നാട്ടിൽ | സേനാ ച | സൈന്യവും |
| യോഗക്ഷേമം | ഭയമില്ലാതെയുള്ള കാലക്ഷേപം | യുധി അപി | യുദ്ധത്തിലുംകൂടി |
| | | ശത്രൂൻ | ശത്രുക്കളെ |
| പ്രവൎത്തതേ ന; | സാധിക്കയില്ല; | വിഷഹതേ ന. | എതിൎത്തുനില്ക്കുകയില്ല. |

നാരാജകേ ജനപദേ ഹൃഷ്ടൈഃ പരമവാജിഭിഃ
നരാഃ സംയാന്തി സഹസാ രഥൈശ്ച പ്രതിമണ്ഡിതാഃ 25

| | | | |
|---|---|---|---|
| " അരാജകേ | " രാജാവില്ലാത്ത | രഥൈഃ | രഥങ്ങളിൽ കയറി |
| ജനപദേ | നാട്ടിൽ | പ്രതിമണ്ഡിതാഃ | നന്നായി ചമഞ്ഞുകൊണ്ടു് |
| നരാഃ ച | ജനങ്ങളും | സഹസാ | സന്തോഷത്തോടെ |
| ഹൃഷ്ടൈഃ | ഉത്സാഹംപൂണ്ട | സംയാന്തി ന. | പുറത്തിറങ്ങുന്നില്ല. |
| പരമവാജിഭിഃ | നല്ല അശ്വങ്ങളോടുകൂടിയ | | |

നാരാജകേ ജനപദേ നരാഃ ശാസ്ത്രവിശാരദാഃ
സംവദന്തോഽവതിഷ്ഠന്തേ വനേഷൂപവനേഷു ച 26

| | | | |
|---|---|---|---|
| " അരാജകേ | " അരാജകത്വമുള്ള | വനേഷു | വനങ്ങളിലും |
| ജനപദേ | നാട്ടിൽ | ഉപവനേഷു ച | ഉപവനങ്ങളിലും |
| ശാസ്ത്രവിശാരദാഃ | ശാസ്ത്രജ്ഞന്മാരായ | സംവദന്തഃ | പ്രസംഗിക്കുന്നവരായി |
| നരാഃ | ആളുകൾ | അവതിഷ്ഠന്തേ ന. | വർത്തിക്കുന്നില്ല. |

നാരാജകേ ജനപദേ മാല്യമോദകദക്ഷിണാഃ
ദേവതാഭ്യർച്ചനാർത്ഥായ കല്പ്യന്തേ നിയതൈർജ്ജനൈഃ. 27

| | | | |
|---|---|---|---|
| " അരാജകേ | " അരചനില്ലാത്ത | മാല്യമോദകദക്ഷിണാഃ | മാലകളും മോദകങ്ങളും ദക്ഷിണകളും |
| ജനപദേ | നാട്ടിൽ | ദേവതാഭ്യർച്ചനാർത്ഥായ | ദേവപൂജാർത്ഥമായി |
| നിയതൈഃ | വ്രതനിഷ്ഠരായ | കല്പ്യന്തേ ന. | ശേഖരിക്കാറില്ല. |
| ജനൈഃ | ജനങ്ങൾ | | |

നാരാജകേ ജനപദേ ചന്ദനാഗരുരൂഷിതാഃ
രാജപുത്രാ വിരാജന്തേ വസന്ത ഇവ ശാഖിനഃ. 28

| | | | |
|---|---|---|---|
| " അരാജകേ | " രാജാവില്ലാത്ത | വസന്തേ | വസന്തകാലത്തിൽ |
| ജനപദേ | നാട്ടിൽ | ശാഖിനഃ ഇവ | വൃക്ഷങ്ങൾ എന്നപോലെ |
| രാജപുത്രാഃ | രാജകുമാരന്മാർ | വിരാജന്തേ ന. | വിളങ്ങുന്നില്ല. |
| ചന്ദനാഗരുരൂഷിതാഃ, | അകിൽച്ചന്ദനം ചാർത്തിയവരായി, | | |

യഥാ ഹ്യനുദകാ നദ്യോ യഥാ വാഽപ്യതൃണം വനം
അഗോപാലാ യഥാ ഗാവസ്തഥാ രാഷ്ട്രമരാജകം. 29

| | | | |
|---|---|---|---|
| " അനുദകാഃ | " വെള്ളമില്ലാത്ത | ഗാവഃ യഥാ | പശുക്കളെങ്ങിനേയോ |
| നദ്യഃ യഥാ | നദികൾ എപ്രകാരമോ, | തഥാ ഹി | അപ്രകാരംതന്നെയാകുന്നു |
| അതൃണം | തൃണമില്ലാത്ത | അരാജകം | അരചനില്ലാത്ത |
| വനം വാ യഥാ | വനവും എപ്രകാരമോ, | രാഷ്ട്രം അപി. | രാജ്യവും. |
| അഗോപാലാഃ | ഇടയന്മാരില്ലാത്ത | | |

ധ്വജോ രഥസ്യ പ്രജ്ഞാനം ധൂമോ ജ്ഞാനം വിഭാവസോഃ
തേഷാം യോ നോ ധ്വജോ രാജാ സ ദേവത്വമിതോ ഗതഃ. 30

| | | | |
|---|---|---|---|
| " രഥസ്യ | " രഥത്തെ | ധ്വജഃ | കൊടിപോലെ പ്രകാശകനായ |
| പ്രജ്ഞാനം | അറിയിക്കുന്നതു് | | |
| ധ്വജഃ | കൊടിക്കൂറയും | രാജാ | രാജാവായിരുന്നുവൊ |
| വിഭാവസോഃ ജ്ഞാനം ധൂമഃ; | അഗ്നിക്കു ലക്ഷണം പുകയും ആകുന്നു; | സഃ | അദ്ദേഹം |
| യഃ | യാതൊരുവൻ | ഇതഃ | ഇവിടെനിന്നും |
| തേഷാം നഃ | ആ നമ്മൾക്കു്, | ദേവത്വം | ദേവത്വത്തെ |
| | | ഗതഃ. | പ്രാപിച്ചിരിക്കുന്നു. |

നാരാജകേ ജനപദേ സ്വകം ഭവതി കസ്യചിത്
മത്സ്യാ ഇവ നരാ നിത്യം ഭക്ഷയന്തി പരസ്പരം. 31

| | | | |
|---|---|---|---|
| " അരാജകേ | " അരചനില്ലാത്ത | നരാഃ | ജനങ്ങൾ, |
| ജനപദേ | നാട്ടിൽ | മത്സ്യാഃ ഇവ | മത്സ്യങ്ങൾ എന്നപോലെ |
| സ്വകം | സ്വകീയമായ യാതൊന്നും | | |
| കസ്യചിത് | ഒരുവന്നും | പരസ്പരം | ഒരുവനെയൊരുവൻ |
| ഭവതി ന; | ഉണ്ടാകുന്നില്ല; | ഭക്ഷയന്തി. | നശിപ്പിച്ചുകളയുന്നു. |

യേ ഹി സംഭിന്നമൎയ്യാദാഃ നാസ്തികാശ്ഛിന്നസംശയാഃ
തേഽപി ഭാവായ കല്പന്തേ രാജദണ്ഡനിപീഡിതാഃ. 32

| | | | |
|---|---|---|---|
| " സംഭിന്നമൎയ്യാദാഃ | " ധൎമ്മവിധികളെ ലംഘിക്കുന്നവരും | യേ ഹി | യാതൊരുവരൊ |
| | | തേ അപി | അവരും, |
| രാജദണ്ഡനിപീഡിതാഃ, | രാജശിക്ഷയെ ഭയപ്പെട്ടിരുന്നവരും | ഛിന്നസംശയാഃ | നിൎഭയന്മാരായി |
| നാസ്തികാഃ, | ഈശ്വരവിശ്വാസമില്ലാത്തവരും | ഭാവായ | നാസ്തിക്യത്തെ നിലനിൎത്തുന്നതിന്നായി |
| | | കല്പന്തേ. | തുനിയുന്നു. |

യഥാ ദൃഷ്ടിഃ ശരീരസ്യ നിത്യമേവ പ്രവൎത്തതേ
തഥാ നരേന്ദ്രോ രാഷ്ട്രസ്യ പ്രഭവഃ സത്യധൎമ്മയോഃ 33

| | | | |
|---|---|---|---|
| " ശരീരസ്യ | " ശരീരത്തിന്നു് | സത്യധൎമ്മയോഃ | സ്ഥിതിക്കും നടവടിക്കും |
| ദൃഷ്ടിഃ | നയനേന്ദ്രിയം | നരേന്ദ്രഃ | രാജാവു് |
| യഥാ | എപ്രകാരമോ, | പ്രഭവഃ | കാരണഭൂതനായി |
| തഥാ | അപ്രകാരംതന്നെയാകുന്നു, | നിത്യം ഏവ | എപ്പോഴുംതന്നെ |
| രാഷ്ട്രസ്യ | രാജ്യത്തിന്റെ | പ്രവൎത്തതേ. | വൎത്തിക്കുന്നതു്. |

രാജാ സത്യം ച ധർമ്മശ്ച രാജാ കുലവതാം കുലം
രാജാ മാതാ പിതാ ചൈവ രാജാ ഹിതകരോ നൃണാം 34

| | | | |
|---|---|---|---|
| " രാജാ | " രാജാവുതന്നെയാണ് | രാജാ ച | രാജാവുതന്നെയാണ് |
| മാതാ | മാതാവും | സത്യം | സത്യവും |
| പിതാ ച ഏവ ; | പിതാവും ; | ധർമ്മഃ ച ! | ധർമ്മവും ; |
| രാജാ | രാജാവുതന്നെയാണ് | രാജാ | രാജാവുതന്നെയാണ് |
| നൃണാം | ജനങ്ങൾക്ക് | കുലവതാം | സത്കുലജാതന്മാൎക്ക് |
| ഹിതകരഃ ; | നന്മചെയ്യുന്നവൻ ; | കുലം. | ആസ്പദം. |

[ഗായത്രിയിലെ ആറാമത്തെ അക്ഷരം ഈ ശ്ലോകത്തിൽ ആദ്യാക്ഷരമായി വിന്യസിക്കപ്പെട്ടിരിക്കുന്നുവെന്നു വിദ്യാരണ്യമതം.]

യമോ വൈശ്രവണഃ ശക്രോ വരുണശ്ച മഹാബലഃ
വിശേഷ്യന്തേ നരേന്ദ്രേണ വൃത്തേന മഹതാ തതഃ 35

| | | | |
|---|---|---|---|
| " തതഃ | " അപ്രകാരമാകയാൽ, | വൈശ്രവണഃ | കുബേരനും |
| നരേന്ദ്രേണ | രാജാവിനാൽ, | ശക്രഃ | ഇന്ദ്രനും |
| മഹതാ | തന്റെ ഉത്തമമായ | മഹാബലഃ | മഹാബലശാലിയായ |
| വൃത്തേന, | ധർമ്മാനുഷ്ഠാനംകൊണ്ട്, | വരുണഃ ച,. | വരുണനും, |
| യമഃ | യമനും | വിശേഷ്യന്തേ. | അതിശയിക്കപ്പെടുന്നു. |

[യമൻ ശിക്ഷിക്കുകയും, കുബേരൻ ധനം നൽകുകയും, ഇന്ദ്രൻ പാലിക്കുകയും, വരുണൻ സദാചാരങ്ങളെ നിലനിർത്തുകയും ചെയ്യുന്നു. രാജാവ് ഇവയെല്ലാം ചെയ്യുന്നു. ആകയാൽ അവരെക്കാൾ ശ്രേഷ്ഠത കൂടുന്നവനാകുന്നു. ഗോ. രാ.]

അഹോ തമ ഇവേദം സ്യാന്ന പ്രജ്ഞായേത കിംചന
രാജാ ചേന്ന ഭവേല്ലോകേ വിഭജൻ സാധ്വസാധുനീ. 36

| | | | |
|---|---|---|---|
| " ലോകേ | " ലോകത്തിൽ | ഇദം | ഇക്കാണുന്നത് |
| രാജാ | അരചൻ | ഇവ | മുഴുവനും |
| സാധ്വസാധുനീ | നന്മതിന്മകളെ | തമഃ | അന്ധകാരമയമായി |
| വിഭജൻ | വേർതിരിച്ചുകൊണ്ട് | അഹോ സ്യാത് | തീരും ; |
| ഭവേത് ന ചേത്, | വൎത്തിക്കുന്നില്ലെന്നാൽ, | കിംചന | ഒന്നും |
| | | പ്രജ്ഞായേത ന. | പ്രകാശിക്കയില്ല. |

ജീവത്യപി മഹാരാജേ തവൈവ വചനം വയം
നാതിക്രമാമഹേ സർവ്വേ വേലാം പ്രാപ്യേവ സാഗരഃ. 37

| | | | |
|---|---|---|---|
| " സാഗരഃ | " സമുദ്രം | ജീവതി അപി | ജീവനോടിരിക്കുമ്പോഴും |
| വേലാം | കരയെ | തവ | നിന്തിരുവടിയുടെ |
| ഇവ, | എപ്രകാരമോ അപ്രകാരം, | വചനം ഏവ | കല്പനയെത്തന്നെ |
| | | പ്രാപ്യ | ശിരസാവഹിച്ചുകൊണ്ട് |
| വയം | ഞങ്ങൾ | | |
| സർവ്വേ | എല്ലാവരും | അതിക്രമാമഹേ ന. | തെറ്റിനടക്കാറില്ല. |
| മഹാരാജേ | മഹാരാജാവ് | | |

സ നഃ സമീക്ഷ്യ ദ്വിജവര്യ വൃത്തം നൃപം വിനാ രാജ്യമരണ്യഭൂതം
കുമാരമിക്ഷ്വാകുസുതം വദാന്യം ത്വമേവ രാജാനമിഹാഭിഷിഞ്ച. 38

| | | | |
|---|---|---|---|
| " ദ്വിജവര്യ ! | " ബ്രാഹ്മണോത്തമ ! | രാജ്യം | രാജ്യത്തെ |
| സഃ | അപ്രകാരമുള്ള | സമീക്ഷ്യ, | ഓൎത്ത്, |
| ത്വം ഏവ | നിന്തിരുവടിതന്നെ | വദാന്യം | യോഗ്യനായ |
| വൃത്തം | കാലഗതി പ്രാപിച്ചവനായ | ഇക്ഷ്വാകുസുതം | ഇക്ഷ്വാകുവംശജനായ |
| | | കുമാരം | ഒരു കുമാരനെ |
| നൃപം വിനാ | മഹാരാജാവില്ലാതെ | ഇഹ | ഇപ്പോൾ |
| അരണ്യഭൂതം | പാഴടഞ്ഞിരിക്കുന്ന | രാജാനം | രാജാവായി |
| നഃ | നമ്മുടെ | അഭിഷിഞ്ച." | അഭിഷേകംചെയ്താലും." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
സപ്തഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തേഴാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ **5049**; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ **2694.**



## അഷ്ടഷഷ്ടിതമഃ സൎഗ്ഗഃ = അറുപത്തെട്ടാംസൎഗ്ഗം.

[ദൂതപ്രേഷണം = ദൂതന്മാരെ പറഞ്ഞയക്കുന്നത്.]

തേഷാം തദ്വചനം ശ്രുത്വാ വസിഷ്ഠഃ പ്രത്യുവാച ഹ
മിത്രാമാത്യഗണാൻ സൎവ്വാൻ ബ്രാഹ്മണാംസ്താനിദം വചഃ. 1

| | | | |
|---|---|---|---|
| വസിഷ്ഠഃ | വസിഷ്ഠഭഗവാൻ | ബ്രാഹ്മണാൻ | ബ്രാഹ്മണരും ആയ |
| തേഷാം | അവരുടെ | താൻ | അവർ |
| തത് | ആ | സൎവ്വാൻ ഹ | എല്ലാവരോടും |
| വചനം ശ്രുത്വാ, | വാക്കു കേട്ട്, | ഇദം | ഇപ്രകാരം |
| മിത്രാമാത്യഗണാൻ | മിത്രന്മാരും മന്ത്രിഗണങ്ങളും | വചഃ | വാക്യത്തെ |
| | | പ്രത്യുവാച. | അരുളിച്ചെയ്തു. |

യദസൌ മാതുലകുലേ പുരേ രാജഗൃഹേ സുഖി
ഭരതോ വസതി ഭ്രാത്രാ ശത്രുഘ്നേന സമന്വിതഃ 2
തച്ഛീഘ്രം ജവനാ ദൂതാഃ ഗച്ഛന്തു ത്വരിതം ഹയൈഃ
ആനേതും ഭ്രാതരൌ വീരൌ കിം സമീക്ഷാമഹേ വയം. 3

| | | | |
|---|---|---|---|
| " അസൌ | " ഈ | ഭ്രാത്രാ | അനുജനായ |
| ഭരതഃ | ഭരതൻ | ശത്രുഘ്നേന സമന്വിതഃ | ശത്രുഘ്നനോടും കൂടി |
| രാജഗൃഹേ | രാജഗൃഹമെന്ന | | |
| പുരേ | നഗരത്തിൽ, | സുഖീ | സുഖമായി |
| മാതുലകുലേ | അമ്മാമന്റെ ഭവനത്തിൽ | വസതി; | വസിച്ചുകൊണ്ടിരിക്കുന്നു; |

| | | | |
|---|---|---|---|
| യത് | ആകയാൽ | ശീഘ്രം | ഒട്ടും താമസിയാതെ |
| തത് | ഇപ്പോൾ | ആനേതും | കൂട്ടിക്കൊണ്ടുവരുവാ[നായി |
| ജവനാഃ | വേഗതയുള്ള | ത്വരിതം | ഉടനെ |
| ദൂതാഃ | ദൂതന്മാർ | ഗച്ഛന്തു; | പോകട്ടെ; |
| ഹയൈഃ, | കുതിരകളിൽ കയറിക്കൊണ്ട്, | വയം | നമ്മൾ |
| വീരൌ | ധൎമ്മശാലികളായ | കിം | എന്തിന്ന് |
| ഭ്രാതരൌ | ആ രണ്ടു സഹോദരന്മാരേയും | സമീക്ഷാമഹേ?" | ആലോചിച്ചുകൊണ്ടിരിക്കുന്നു?" |

["രാജഗൃഹം". താഴെ 21-ാം ശ്ലോകത്തിലെ കുറിപ്പു നോക്കുക.]

ഗച്ഛന്ത്വിതി തതഃ സൎവ്വേ വസിഷ്ഠം വാക്യമബ്രുവൻ
തേഷാം തു വചനം ശ്രുത്വാ വസിഷ്ഠോ വാക്യമബ്രവീത്. 4

| | | | |
|---|---|---|---|
| തതഃ | അതിൽപിന്നെ | തേഷാം | അവരുടെ |
| സൎവ്വേ | എല്ലാവരും | വചനം | വാക്ക് |
| വസിഷ്ഠം | വസിഷ്ഠഭഗവാനോടായി | ശ്രുത്വാ | കേട്ട് |
| "ഗച്ഛന്തു" | "എന്നാൽ പോകട്ടെ" | തു | അതിൽപിന്നെ |
| ഇതി | എന്ന് | വസിഷ്ഠഃ | വസിഷ്ഠമഹൎഷി |
| വാക്യം അബ്രുവൻ | പറഞ്ഞു; | വാക്യം അബ്രവീത്. | അരുളിച്ചെയ്തു. |

ഏഹി സിദ്ധാൎത്ഥ വിജയ ജയന്താശോക നന്ദന
ശ്രൂയതാമിതികൎത്തവ്യം സൎവ്വാനേവ ബ്രവീമി വഃ. 5

| | | | |
|---|---|---|---|
| "ഏഹി | "വരു! | വഃ | നിങ്ങൾ |
| സിദ്ധാൎത്ഥ! | സിദ്ധാൎത്ഥ! | സൎവ്വാൻ ഏവ | എല്ലാവരോടും |
| വിജയ! | വിജയ! | ഇതികൎത്തവ്യം | ചെയ്യേണ്ടതെന്തെന്ന് |
| ജയന്ത! | ജയന്ത! | ബ്രവീമി | ഞാൻ പറയാം |
| അശോക! | അശോക! | ശ്രൂയതാം. | കേൾക്കപ്പെടട്ടെ. |
| നന്ദന! | നന്ദന! | | |

[ഈ മന്ത്രിമാരെത്തന്നെ ദൂതന്മാരായി അയക്കുന്നുവെന്ന് ചിലരുടെ പക്ഷം. നന്ദനൻ, എന്നു മന്ത്രിമാരിൽ ഒരുവനില്ലാത്തതുകൊണ്ട്, ഇവരെല്ലാം വേറെ ആ പേരുള്ള ദൂതന്മാരാണെന്നു ചിലർ. മന്ത്രിമാരെത്തന്നെ യാഗത്തിന്നു ക്ഷണിക്കുവാൻ ദൂതന്മാരായി അയക്കുന്നുണ്ടെന്ന്, ബാലകാണ്ഡം 13-ാം സൎഗ്ഗത്തിൽ വസിഷ്ഠവചനത്തെ കാണുക.]

പുരം രാജഗൃഹം ഗത്വാ ശീഘ്രം ശീഘ്രജവൈൎഹയൈഃ
ത്യക്തശോകൈരിദം വാച്യഃ ശാസനാദ്ഭരതോ മമ. 6

| | | | |
|---|---|---|---|
| "ശീഘ്രം | "ഇപ്പോൾതന്നെ | ത്യക്തശോകൈഃ | ദുഃഖത്തെകാണിക്കാത്തവരായ നിങ്ങളാൽ, |
| ശീഘ്രജവൈഃ | വേഗത്തിൽ പോകുന്ന | മമ ശാസനാത് | എന്റെ ആജ്ഞയാ |
| ഹയൈഃ | കുതിരകളോടുകൂടി | ഭരതഃ | ഭരതൻ |
| രാജഗൃഹം പുരം | രാജഗൃഹപട്ടണത്തിൽ | ഇദം | ഇപ്രകാരം |
| ഗത്വാ, | ചെന്ന്, | വാച്യഃ. | അറിയിക്കപ്പെടട്ടെ. [ണെന്ന് |

പുരോഹിതസ്ത്വാം കുശലം പ്രാഹ സൎവ്വേ ച മന്ത്രിണഃ
ത്വരമാണശ്ച നിൎയ്യാഹി കൃത്യമാത്യയികം ത്വയാ. 7

| | | | |
|---|---|---|---|
| "'പുരോഹിതഃ | "'പുരോഹിതൻ | ത്വരമാണഃ | കാലതാമസം വരുത്താതെ |
| ത്വാം | അവിടുത്തെ | നിൎയ്യാഹി; | മടങ്ങിഎഴുന്നെള്ളേണം; |
| കുശലം | ക്ഷേമത്തെപ്പററി | ത്വയാ ച | ഭവാനാൽതന്നെ |
| പ്രാഹ; | ചോദിച്ചു; | കൃത്യം | ചെയ്യപ്പെടേണ്ടതായ കൃത്യം |
| മന്ത്രിണഃ | മന്ത്രിമാർ | ആത്യയികം.' | അടിയന്തരമായുണ്ട്.' |
| സൎവ്വേ | എല്ലാവരും | | |
| ച; | അപ്രകാരംതന്നെ ചോദിച്ചു; | | |

മാ ചാസ്മൈ പ്രോഷിതം രാമം മാ ചാസ്മൈ പിതരം മൃതം
ഭവന്തഃ ശംസിഷുൎഗ്ഗത്വാ രാഘവാണാമിമം ക്ഷയം. 8

| | | | |
|---|---|---|---|
| "ഭവന്തഃ | "നിങ്ങൾ | മാ ശംസിഷുഃ; | അറിയിക്കേണ്ടതില്ല; |
| ഗത്വാ, | ചെന്ന്, | അസ്മൈ | അദ്ദേഹത്തോട് |
| അസ്മൈ | അദ്ദേഹത്തോട് | രാഘവാണാം | രഘുക്കൾക്കുണ്ടായിട്ടുള്ള |
| രാമം പ്രോഷിതം | ശ്രീരാമൻ വനവാസത്തിലിരിക്കുന്നതിനേയും | ഇമം | ഈ |
| പിതരം മൃതം ച | പിതാവു തീപ്പെട്ടതിനേയുംപററി | ക്ഷയം ച | കോട്ടത്തെപ്പററിയും, |
| | | മാ. | പറയരുത്. |

കൌശേയാനി ച വസ്ത്രാണി ഭൂഷണാനി വരാണി ച
ക്ഷിപ്രമാദായ രാജ്ഞശ്ച ഭരതസ്യ ച ഗച്ഛത. 9

| | | | |
|---|---|---|---|
| "രാജ്ഞഃ ച | "കേകയാധിപനായ അശ്വപതിമഹാരാജാവിന്നും | വരാണി | ഉത്കൃഷ്ടങ്ങളായ |
| ഭരതസ്യ ച | ഭരതന്നും | ഭൂഷണാനി ച | ആഭരണങ്ങളും |
| കൌശേയാനി വസ്ത്രാണി ച | വെൺപട്ടുവസ്ത്രങ്ങളും | ആദായ | എടുത്തുകൊണ്ട് |
| | | ക്ഷിപ്രം | വേഗത്തിൽ |
| | | ഗച്ഛത." | ചെല്ലുക." |

ദത്തപഥ്യശനാ ദൂതാഃ ജഗ്മുഃ സ്വം സ്വം നിവേശനം
കേകയാംസ്തേ ഗമിഷ്യന്തോ ഹയാനാരുഹ്യ സംമതാൻ. 10

| | | | |
|---|---|---|---|
| കേകയാൻ | കേകയദേശങ്ങളിലേക്ക് | സംമതാൻ | തക്ക |
| ഗമിഷ്യന്തഃ | പുറപ്പെടുന്നവരായ | ഹയാൻ | കുതിരകളിൽ |
| തേ | ആ | ആരുഹ്യ | കയറിക്കൊണ്ട് |
| ദൂതാഃ | ദൂതന്മാർ | സ്വം സ്വം | അവനവന്റെ |
| ദത്തപഥ്യശനാഃ, | വഴിക്കു വേണ്ട ചിലവുകൾ മേടിച്ചുകൊണ്ട്, | നിവേശനം | ഭവനത്തിലേക്ക് |
| | | ജഗ്മുഃ. | (യാത്രപറയുവാനായി) പോയി. |

തതഃ പ്രാസ്ഥാനികം കൃത്വാ കാര്യശേഷമനന്തരം
വസിഷ്ഠേനാഭ്യനുജ്ഞാതാ ദൂതാഃ സംത്വരിതാ യയുഃ. 11

| | | | |
|---|---|---|---|
| വസിഷ്ഠേന | വസിഷ്ഠമഹർഷിയാൽ | കാര്യശേഷം | മററുകൃത്യത്തെയെല്ലാം |
| അഭ്യനുജ്ഞാതാഃ | പോകുവാൻ അനുജ്ഞ നൽകപ്പെട്ടവരായ | കൃത്വാ | ചെയ്ത്, |
| ദൂതാഃ | ദൂതന്മാർ, | അനന്തരം | അതിൽ പിന്നെ |
| തതഃ | അവിടെനിന്നും | സംത്വരിതാഃ | കാലതാമസം കൂടാതെ |
| പ്രാസ്ഥാനികം | യാത്രയ്ക്കു വേണ്ടതായ | യയുഃ. | യാത്രയായി. |

ന്യന്തേനാപരതാലസ്യ പ്രലംബസ്യോത്തരം പ്രതി
നിഷേവമാണാസ്തേ ജഗ്മുർന്നദീം മദ്ധ്യേന മാലിനീം. 12

| | | | |
|---|---|---|---|
| തേ | അവർ | ഉത്തരം പ്രതി | വടക്കഭാഗത്തിലേക്കായി, |
| അപരതാലസ്യ | 'അപരതാല'മെന്ന മലയുടെ | മദ്ധ്യേന | ഇടയിൽ |
| ന്യന്തേന | അരികിലൂടെ | മാലിനീം | 'മാലിനി'യെന്ന |
| പ്രലംബസ്യ | 'പ്രലംബ'മെന്ന ഗിരിയുടെ | നദീം | നദിയെ |
| | | നിഷേവമാണാഃ | അനുസരിച്ചുകൊണ്ട് |
| | | ജഗ്മുഃ. | യാത്ര ചെയ്തു. |

['മാലിനി' എന്നു പറയുന്നതു സരയൂനദിയിൽ (Gogra) അയോദ്ധ്യക്ക് 50 നാഴിക മുകളിലായി ചേരുന്ന കാളി എന്ന നദിയാകുന്നു. (ഇതിന്റെ തീരത്തിലായിരുന്നു പ്രസിദ്ധിപൂണ്ട കണ്വമഹർഷിയുടെ ആശ്രമം.) ഈ നദിയുടെ ദക്ഷിണഭാഗത്തിലൂടെ, വടക്കുപടിഞ്ഞാറായിച്ചെന്നു എന്നു ബോദ്ധ്യം. 'അപരതാലം', 'പ്രലംബം' എന്നവ രണ്ടു മലകളാണെന്നു ഗോവിന്ദ രാജീയ വ്യാഖ്യാനത്തിലും സർവ്വാർത്ഥസാരത്തിലും പറയുന്നു. അയോദ്ധ്യയുടെ പടിഞ്ഞാറുഭാഗത്തിൽ തെക്കുവടക്കായി നീളത്തിൽ കിടക്കുന്ന ഒരു ഗിരിയാണ് 'അപരതാലമെന്നും', അതിനും പടിഞ്ഞാറായി തെക്കുവടക്കായും, പിന്നെ കിഴക്കുപടിഞ്ഞാറായും കിടക്കുന്ന ഗിരിയാണു പ്രലംബമെന്നും, ഇവയുടെ നടുവിലായാണു മാലിനീ നദിയെന്നും, ദൂതന്മാർ അയോദ്ധ്യയിൽനിന്ന് പടിഞ്ഞാറായിച്ചെന്നു അപരതാലത്തിന്റെ തെക്കെ അററത്തിൽകൂടി കടന്ന്, പ്രലംബഗിരിയുടെ കിഴക്കായി കിടക്കുന്ന മാലിനിയുടെ തീരം വഴിയായ് വടക്കോട്ടു ചെന്ന്, പ്രലംബഗിരിയുടെ കിഴക്കുവടക്കെ മുക്കിൽകൂടി പോയി, പിന്നെ പടിഞ്ഞാറോട്ടായി യാത്രചെയ്തുവെന്നു സർവ്വാർത്ഥസാരവ്യാഖ്യാനത്തിൽ വിവരിച്ചിരിക്കുന്നു. ഈ ഗിരികൾ ഇന്നവയെന്ന് നമുക്ക് അറിവില്ല. തിലക വ്യാഖ്യാനത്തിലാകട്ടെ 'അപരതാലം' എന്നത് പ്രദേശമാണെന്നു പറയുന്നു. മേൽപ്പറഞ്ഞ വഴിയിൽ ഗിരികളൊന്നുമിപ്പോളില്ലാത്തതുകൊണ്ട് അവ ദേശങ്ങളോ, അഥവാ കുന്നുകളൊ ആയിരിക്കാം.]

തേ ഹസ്തിനപുരേ ഗംഗാം തീർത്വാ പ്രത്യങ്മുഖാ യയുഃ
പാഞ്ചാലദേശമാസാദ്യ മദ്ധ്യേന കുരുജാംഗലം. 13

| | | | |
|---|---|---|---|
| തേ | അവർ | തീർത്വാ, | കടന്ന്, |
| പാഞ്ചാലദേശം | പാഞ്ചാല ദേശത്തെ | പ്രത്യങ്മുഖാഃ | പടിഞ്ഞാറോട്ടായ് ചെല്ലുന്നവരായി |
| ആസാദ്യ | പ്രാപിച്ച് | കുരുജാംഗലം മദ്ധ്യേന | കുരുജാംഗലം വഴിയായി |
| ഹസ്തിനപുരേ | ഹസ്തിനപുരത്തിൽ | യയുഃ. | യാത്രചെയ്തു. |
| ഗംഗാം | ഗംഗയെ | | |

സരാംസി ച സുഫുല്ലാനി നദീശ്ച വിമലോദകാഃ
നിരീക്ഷമാണാസ്തേ ജഗ്മുർദ്ദൂതാഃ കാര്യവശാദ്ദ്രുതം. 14

| | | | |
|---|---|---|---|
| തേ ദൂതാഃ | ആ ദൂതന്മാർ | നദീഃ ച | നദികളേയും |
| സുഫുല്ലാനി | നന്നായിപുഷ്പിച്ച | നിരീക്ഷമാണാഃ | കണ്ടുകൊണ്ട് |
| സരാംസി ച | സരസ്സുകളെയും | കാര്യവശാത് | കാര്യഗൌരവത്താൽ |
| വിമലോദകാഃ | സ്വച്ഛജലമാന്നവ യായ | ദ്രുതം | അതിവേഗത്തിൽ |
| | | ജഗ്മുഃ. | യാത്രചെയ്തു. |

തേ പ്രസന്നോദകാം ദിവ്യാം നാനാവിഹഗസേവിതാം
ഉപാതിജഗ്മുർവ്വേഗേന ശരദണ്ഡാം ജനാകുലാം 15

| | | | |
|---|---|---|---|
| തേ | അവർ | ദിവ്യാം | ശ്രേഷ്ഠവുമായ |
| പ്രസന്നോദകാം | തെളിഞ്ഞ ജലമുള്ളതും | 'ശരദണ്ഡാം', | 'ശരദണ്ഡ'യെന്ന |
| നാനാവിഹഗ-സേവിതാം | പലപക്ഷികൾ നിറഞ്ഞതും | വേഗേന | വേഗത്തിൽ [നദിയെ |
| ജനാകുലാം | ജനങ്ങൾ തിങ്ങിയതും | ഉപാതിജഗ്മുഃ | ഓരംവഴിയായ് യാത്ര ചെയ്തു കടന്നുചെന്നു. |

നിക്കുലവൃക്ഷമാസാദ്യ ദിവ്യം സത്യോപയാചനം
അഭിഗമ്യാഭിവാദ്യം തം കലിംഗാം പ്രാവിശൻ പുരീം 16

| | | | |
|---|---|---|---|
| 'സത്യോപ-യാചനം' | 'സത്യോപയാചനം' എന്നപേരാന്ന | തം | അതിനെ |
| ദിവ്യം | ദിവ്യത്വമുള്ളതായ | അഭിഗമ്യ, | വണങ്ങിയശേഷം, |
| നിക്കുലവൃക്ഷം | കരയിലുള്ള വൃക്ഷത്തെ | കലിംഗാം | 'കലിംഗം' എന്ന |
| ആസാദ്യ, | പ്രാപിച്ച്, | പുരീം | നഗരത്തിൽ |
| അഭിവാദ്യം | വണങ്ങത്തക്കതായ | പ്രാവിശൻ. | പ്രവേശിച്ചു. |

['പാഞ്ചാലദേശം' ഇപ്പോൾ രൊഹിലഖണ്ഡം (Rohilkhand) എന്നു പറയപ്പെടുന്നതായ, ഗംഗയുടെ കിഴക്കുഭാഗത്തിലുള്ള രാജ്യമാകുന്നു. ഇത് ദക്ഷിണപാഞ്ചാലം, ഉത്തരപാഞ്ചാലം എന്നു രണ്ടായി വിഭജിക്കപ്പെട്ടിരുന്നു. ദ്രുപദരാജാവിന്റെ രാജ്യം ദക്ഷിണപാഞ്ചാലവും അതിന്റെ തലസ്ഥാനം 'കാമ്പില്യ' എന്ന പട്ടണവുമായിരുന്നു. അത് ഐക്യസംസ്ഥാനത്തിൽ (United Provinces) ഫറുക്കബാദ് ജില്ലയിൽ ഫാറെറഗാർ (Fategarh) പട്ടണത്തിന്ന് 28 നാഴിക വടക്കുകിഴക്കാണ്. ഉത്തരപാഞ്ചാലത്തിന്റെ തലസ്ഥാനം 'അഹിച്ഛത്രം' Ramnagar ആകുന്നു. അത് ബറില്ലി (Bareli) എന്ന നഗരത്തിന്ന് 20 നാഴിക പടിഞ്ഞാറായി കിടക്കുന്നു. 'ഹസ്തിനപുരം' ഡെൽഹി ജില്ലക്ക് വടക്കുകിഴക്ക് ഭാഗത്തിലായി Meerat എന്ന പട്ടണത്തിന്ന് 22 നാഴിക വടക്കുകിഴക്കായി, ബിജ്നോർ (Bijnor) പട്ടണത്തിന്ന് തെക്കുപടിഞ്ഞാറായി ഗംഗാനദിയുടെ ദക്ഷിണതീരത്തിലുണ്ടായിരുന്ന പട്ടണമാകുന്നു. അത് ജലപ്രവാഹത്താൽ ഇപ്പോൾ തീരെ നശിച്ചുപോയിരിക്കുന്നു. കുരുജാംഗലം ഹസ്തിനപുരിക്ക് വടക്കുപടിഞ്ഞാറായി കിടക്കുന്നു. അത് ഏകദേശം ഇപ്പോഴത്തെ മുസാഫർനഗരജില്ല (Muzaffarnagar) ആകുന്നു.

'ശരദണ്ഡ' എന്നുപറയുന്നത്, 'ചോയ, അല്ലെങ്കിൽ ചിററാങ്' (Choya or Chittang) എന്ന നദിയാണ് എന്നാകുന്നു ചിലരുടെ പക്ഷം. എന്നാൽ ഈ നദി യമുനാനദിക്ക് പടിഞ്ഞാറു ഭാഗത്തിലായിട്ടാണ് കിടക്കുന്നത്. ഇതു കടന്ന ശേഷം കലിംഗമെന്നപുരിയെ പ്രവേശിച്ചു എന്ന് അടുത്ത ശ്ലോകത്തിൽ പറയുന്നതുകൊണ്ടും, കലിംഗദേശം ഇപ്പോഴത്തെ 'സഹറാൻപുരം'

അഭികാലം തതഃ പ്രാപ്യ തേ ബോധിഭവനാച്ച്യുതാം
പിതൃപൈതാമഹീം പുണ്യാം തേരുരിക്ഷുമതീം നദീം. 17

| | | | |
|---|---|---|---|
| തതഃ | അവിടെനിന്നും | ച്യുതാം | പ്രവഹിക്കുന്നതും |
| തേ | അവർ | പിതൃപൈതാമഹീം | മുമ്പുള്ളവരാൽ അനുഭവിക്കപ്പെട്ടതും |
| അഭികാലം | 'അഭികാലം' എന്ന | പുണ്യാം | പാവനവുമായ |
| പ്രാപ്യ, | പ്രാപിച്ച്, [ഗ്രാമത്തെ | ഇക്ഷുമതീം | 'ഇക്ഷുമതി' യെന്ന |
| ബോധിഭവനാത് | 'ബോധിഭവന'മെന്ന നഗരിയിൽനിന്ന് | നദീം തേരുഃ, | നദിയെ കടന്നു. |

അവേക്ഷ്യാഞ്ജലിപാനാംശ്ച ബ്രാഹ്മണാൻ വേദപാരഗാൻ
യയുർമ്മദ്ധ്യേന ബാഹ്ലീകാൻ സുദാമാനം ച പർവ്വതം. 18

| | | | |
|---|---|---|---|
| അഞ്ജലിപാനാൻ | കൈകൊണ്ട് വെള്ളം മാത്രം കുടിച്ചുപജീവിക്കുന്നവരും | അവേക്ഷ്യ, | സന്ദർശിച്ച്, |
| | | ബാഹ്ലീകാൻ മദ്ധ്യേന | 'ബാഹ്ലീകം' എന്ന ദേശത്തിൻ വഴിയായി |
| വേദപാരഗാൻ ച | വേദങ്ങൾ മുഴുവൻ പഠിച്ചവരും ആയ | സുദാമാനം | 'സുദാമാ' എന്ന |
| | | പർവ്വതം ച | പർവ്വതത്തെയും |
| ബ്രാഹ്മണാൻ | ബ്രാഹ്മണരെ | യയുഃ. | പ്രാപിച്ചു. |

വിഷ്ണോഃ പദം പ്രേക്ഷമാണാ വിപാശാം ചാപി ശാല്മലീം
നദീർവ്വാപീസ്തടാകാനി പല്വലാനി സരാംസി ച 19
പശ്യന്തോ വിവിധാംശ്ചാപി സിംഹവ്യാഘ്രമൃഗദ്വിപാൻ
യയുഃ പഥാऽതിമഹതാ ശാസനം ഭർത്തുരീപ്സവഃ. 20

| | | | |
|---|---|---|---|
| വിഷ്ണോഃ പദം | വിഷ്ണുപാദത്തെ | വാപീഃ | കുളങ്ങളേയും |
| പ്രേക്ഷമാണാഃ, | കണ്ടുവന്ദിച്ചുകൊണ്ട്, | തടാകാനി | ഏരികളേയും |
| വിപാശാം | 'വിപാശ' യെന്ന നദി | പല്വലാനി ച | തോട്ടുകളേയും |
| ശാല്മലീം അപി | പൂളമരത്തെയും [യേയും | സരാംസി ച | സരസ്സുകളേയും |
| നദീഃ | നദികളേയും | വിവിധാൻ | പലപല |

(Saharanpur) എന്ന ജില്ലയാകയാലും, 'ശരദണ്ഡ' എന്നു പറയുന്നത് യമുനക്ക് കിഴക്കായി തെക്കുവടക്കായി ഒഴുകുന്ന അതിന്റെ പോഷകനദിയായ ഹിൻഡാൻ നദി (R. Hindan) യായിരിപ്പാനാണ് സംഗതി. ഈ നദിക്കടുത്ത് 'സർദാന' (Sardana) എന്ന നഗരം ഇപ്പോഴും ഉള്ളതുകൊണ്ട്, ഈ ഊഹത്തെ ബലപ്പെടുത്തുന്നു.

യമുനാതീരത്തിന്നടുത്തായ ഒരു നഗരമായിരിക്കണം കുലിംഗപുരം.

'ഇക്ഷുമതി' എന്ന് സാധാരണയായി പറയുന്നത് 'കാളി' എന്ന നദിയാകുന്നു. അത് ഗംഗാനദിയുടെ പോഷകനദിയാകുന്നു ഇതിൽ പറയുന്നത് ആ നദിയായിരിപ്പാൻ തരമില്ല. യമുനയുടെ പടിഞ്ഞാറു ഭാഗത്തിൽ ഒഴുകുന്ന ഒരു നദിയായിരിക്കണം. യമുനതന്നെ ഇപ്പോൾ ഒഴുകുന്ന മാർഗ്ഗത്തിൽ കൂടിയല്ല, അതിനും എത്രയൊ പടിഞ്ഞാറിലായിട്ടാണ് ഒഴുകിയിരുന്നതെന്ന് Vincent Smith എന്ന ചരിത്രകാരൻ പറയുന്നു. മററുള്ള അനേകം നദികളുടെയും സ്ഥിതികൾക്ക് എത്രയോ മാററം സംഭവിച്ചിരിക്കുന്നതായും പറയുന്നു.]

"ബാഹ്ലീകദേശം" (ബീയാസ്) (Beias), സററ്ലെജ് (Satlej) എന്ന രണ്ടു നദികളുടേയും മദ്ധ്യത്തിലുള്ള പ്രദേശമാകുന്നു. പഞ്ചാബിന്റെ അധികഭാഗത്തിന്നും ഈ പേരുണ്ടെന്നും പക്ഷാന്തരം. 'സുദാമാ' എന്നത് ഈ രാജ്യത്തിലുള്ള ഒരു പർവ്വതമായിരിക്കണം.]

| | | | |
|---|---|---|---|
| സിംഹവ്യാഘ്ര-മൃഗദ്വിപാൻ ച | സിംഹം, നരി, മാൻ, ആന എന്നവയേയും | പഥാ | വഴിയിലൂടെ, |
| | | ഭർത്തുഃ | യജമാനൻെറ |
| | | ശാസനം | ആജ്ഞയിൽ |
| പശ്യന്തഃ അപി | നോക്കിക്കൊണ്ടുതന്നെ | ഈഷുഃ | ശ്രദ്ധയോടുകൂടിയവ |
| അതിമഹതാ | ദീർഘിച്ചതായ | യയുഃ. | യാത്രചെയ്തു. [രായി |

["വിപാശാ" എന്നതു് ബിയാസ് (Beas) എന്ന നദിയാകുന്നു. 'വിഷ്ണുപാദം', അഥവാ 'വിഷ്ണുപദം' ഒരു സ്ഥലമോ ഒരു പുണ്യതീർത്ഥമോ ആയിരിക്കാം. ഭാരതം വനപർവ്വം 81-ൽ ഒരു വിഷ്ണുപദതീർത്ഥത്തെപ്പററി പറയുന്നുണ്ടു്. ഇതിന്നപ്പുറം ഗിരിവ്രജം എത്തുന്നതുവരെയുള്ള മാർഗ്ഗത്തെ പ്രത്യേകം പറയാതെ സംക്ഷേപമായിങ്ങിനെ പറയുന്നു.]

തേ ശ്രാന്തവാഹനാ ദൂതാ വികൃഷ്ടേന സതാ പഥാ
ഗിരിവ്രജം പുരവരം ശീഘ്രമാസേദുരഞ്ജസാ. 21

| | | | |
|---|---|---|---|
| തേ | ആ | പഥാ | മാർഗ്ഗമായി |
| ദൂതാഃ | ദൂതന്മാർ | ഗിരിവ്രജം | 'ഗിരിവ്രജം' എന്ന |
| ശ്രാന്തവാഹനാഃ | ക്ഷീണിച്ചതളർന്ന കുതിരകളോടുകൂടിയവരായി | പുരവരം | ഉത്തമനഗരത്തെ |
| | | അഞ്ജസാ | ധൃതിപ്പെട്ടു് |
| വികൃഷ്ടേന സതാ | അതിയായി ദീർഘിച്ച | ശീഘ്രം | ഉടനെ |
| | | ആസേദുഃ. | പ്രാപിച്ചു. |

["ഗിരിവ്രജം" എന്നതു് രാജഗൃഹം (Rajgirh) എന്ന അപരനാമധേയമുള്ളതായ കേകയ രാജ്യത്തിൻെറ തലസ്ഥാനപട്ടണമാകുന്നു. അതു് ജലം (Jhelum) എന്ന നദിയുടെ പടിഞ്ഞാറു ഭാഗത്തിലായുള്ള ഉപ്പുമലകളിന്നടുത്തായി (Salt Ranges) ഉണ്ടായിരുന്നതായിരിക്കേണമെന്നു് ചില പണ്ഡിതന്മാൎക്കു് അഭിപ്രായം. (Jalalpur) എന്ന പട്ടണത്തിന്നടുത്തു് ഈ പ്രദേശത്തിൽ (Girjak) എന്ന ഒരു സ്ഥലം ഇപ്പോഴും ഉള്ളതായി പറയപ്പെടുന്നു.]

ഭർത്തുഃ പ്രിയാർത്ഥം കുലരക്ഷണാർത്ഥം
ഭർത്തുശ്ച വംശസ്യ പരിഗ്രഹാർത്ഥം
അഹേഡമാനാസ്ത്വരയാ സ്മ ദൂതാഃ
രാത്ര്യാം തു തേ തത്പുരമേവ യാതാഃ. 22

| | | | |
|---|---|---|---|
| തേ | ആ | പരിഗ്രഹാർത്ഥം ച, | ഗൌരവത്തിന്നുവേണ്ടിയും |
| ദൂതാഃ | ദൂതന്മാർ | അഹേഡമാനാഃ | ശ്രദ്ധയോടുകൂടിയവരായി |
| ഭർത്തുഃ | യജമാനൻെറ | ത്വരയാ | കാലതാമസമെന്നിയെ |
| പ്രിയാർത്ഥം, | പ്രീതിക്കായും, | രാത്ര്യാം തു | രാത്രിതന്നെ |
| കുലരക്ഷണാർത്ഥം, | കുലത്തെ രക്ഷിക്കുന്നതിന്നായും, | തത് ഏവ | രാജഗൃഹം എന്ന അതേ |
| ഭർത്തുഃ | രാജാവിൻെറ | പുരം | നഗരത്തിൽ |
| വംശസ്യ | വംശത്തിൻെറ | യാതാഃ സ്മ. | പ്രവേശിച്ചു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
അഷ്ടഷഷ്ടിതമഃ സർഗ്ഗഃ = അറുപത്തെട്ടാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 5071; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2176.



# ഏകോനസപ്തതിതമഃ സർഗ്ഗഃ = അറുപത്തൊമ്പതാംസർഗ്ഗം.

[ഭരതദുഃസ്വപ്നഃ = ഭരതന്റെ ദുഃസ്വപ്നം.]

യാമേവ രാത്രിം തേ ദൂതാഃ പ്രവിശന്തി സ്മ താം പുരീം
ഭരതേനാപി താം രാത്രിം സ്വപ്നോ ദൃഷ്ടോഽയമപ്രിയഃ. 1

| | | | |
|---|---|---|---|
| തേ ദൂതാഃ | ആ ദൂതന്മാർ | താം ഏവ | അതേ |
| താം | ആ | രാത്രിം | രാത്രി |
| പുരീം | പുരത്തിൽ | ഭരതേന അപി | ഭരതനാലും |
| യാം | യാതൊരു | അയം | ഈ |
| രാത്രിം | രാത്രി | അപ്രിയഃ സ്വപ്നഃ | ദുഃസ്വപ്നം |
| പ്രവിശന്തി സ്മ, | പ്രവേശിച്ചുവോ, | ദൃഷ്ടഃ. | കാണപ്പെട്ടു. |

വ്യുഷ്ടാമേവ തു താം രാത്രിം ദൃഷ്ട്വാ തം സ്വപ്നമപ്രിയം
പുത്രോ രാജാധിരാജസ്യ സുഭൃശം പര്യതപ്യത. 2

| | | | |
|---|---|---|---|
| രാജാധിരാജസ്യ | ചക്രവർത്തിമഹാരാജാ | അപ്രിയം | ചീത്ത |
| പുത്രഃ, | പുത്രൻ, [വിന്റെ | സ്വപ്നം | സ്വപ്നത്തെ |
| വ്യുഷ്ടാം | പുലർന്നതായ | ദൃഷ്ട്വാ, | കണ്ട്, |
| താം | ആ | തു | അതിനെക്കുറിച്ച് |
| രാത്രിം ഏവ, | രാത്രിയിൽതന്നെ, | സുഭൃശം | ഏററം |
| തം | ആ | പര്യതപ്യത. | ദുഃഖം പൂണ്ടു. |

തപ്യമാനം സമാജ്ഞായ വയസ്യാഃ പ്രിയവാദിനഃ
ആയാസം വിനയിഷ്യന്തഃ സഭായാം ചക്രിരേ കഥാഃ 3

| | | | |
|---|---|---|---|
| പ്രിയവാദിനഃ | പ്രിയമായി പറയുന്നവ | വിനയിഷ്യന്തഃ | നീക്കുവാൻ താല്പര്യ |
| വയസ്യാഃ | സ്നേഹിതന്മാർ, [രായ | | ത്തോടുകൂടിയവരായി |
| തപ്യമാനം | ദുഃഖിക്കുന്നവനായ | സഭായാം, | സഭയിൽവെച്ച്, |
| സമാജ്ഞായ, | കണ്ട്, [അദ്ദേഹത്തെ | കഥാഃ | കഥകൾ |
| ആയാസം | മനോവിചാരത്തെ | ചക്രിരേ. | പറഞ്ഞുകൊണ്ടിരുന്നു. |

വാദയന്തി തഥാ ശാന്തിം ലോലയന്ത്യപരേ തഥാ
നാടകാന്യപരേ പ്രാഹുർഹാസ്യാനി വിവിധാനി ച. 4

| | | | |
|---|---|---|---|
| തഥാ | അപ്രകാരംതന്നെ | തഥാ | അപ്രകാരംതന്നെ |
| ശാന്തിം | സമാധാനവാക്ക് | അപരേ | മററുചിലർ |
| വാദയന്തി; | പറയിക്കുന്നു; | വിവിധാനി | പലപല |
| അപരേ | ചിലർ | ഹാസ്യാനി ച | രസികത്തങ്ങളേയും |
| നാടകാനി | നാടകങ്ങൾ | പ്രാഹുഃ. | പറയുന്നു. |
| ലോലയന്തി; | നടിക്കുന്നു; | | |

["ശാന്തിം വാദയന്തി" സമാധാനത്തിന്നായി വാദ്യങ്ങൾ വായിക്കുന്നു; (ഗൊ. രാ.) ശാന്തി ജപങ്ങൾ പറയിക്കുന്നു; എന്നിത്യാദി.]

സ തൈർമ്മഹാത്മാ ഭരതഃ സഖിഭിഃ പ്രിയവാദിഭിഃ
ഗോഷ്ഠീഹാസ്യാനി കുർവ്വദ്ഭിർന്ന പ്രാഹൃഷ്യത രാഘവഃ. 5

| | | | |
|---|---|---|---|
| സഃ രാഘവഃ | ആ രഘുവംശജനും | കുർവ്വദ്ഭിഃ | പറയുന്നവരും ആയ |
| മഹാത്മാ | മഹാത്മാവുമായ | തൈഃ സഖിഭിഃ | ആ സ്നേഹിതന്മാരാൽ |
| ഭരതഃ, | ഭരതൻ, [വരും, | | എന്തുചെയ്യപ്പെട്ടിട്ടും |
| പ്രിയവാദിഭിഃ, | പ്രിയമായി പറയുന്ന- | പ്രാഹൃഷ്യത ന. | സന്തോഷം കയ്ക്കൊണ്ട |
| ഗോഷ്ഠീ- ഹാസ്യാനി | പല ഫലിതങ്ങൾ | | തേയില്ല. |

തമബ്രവീത് പ്രിയസഖോ ഭരതം സഖിഭിർവൃതം
സുഹൃദ്ഭിഃ പര്യുപാസീനഃ കിം സഖേ നാനുമോദസേ. 6

| | | | |
|---|---|---|---|
| പര്യുപാസീനഃ | അടുത്തിരുന്നിരുന്ന | അബ്രവീത്; | ഇപ്രകാരം ചോദിച്ചു; |
| പ്രിയസഖഃ | ആപ്തസ്നേഹിതൻ ഒരു | "സഖേ! | "സ്നേഹിത! |
| സുഹൃദ്ഭിഃ | പ്രിയപ്പെട്ട [വൻ, | കിം | എന്താണ് |
| സഖിഭിഃ | തോഴന്മാരാൽ | അനുമോദസേ ന?" | ഞങ്ങളുടെ കൂട്ടത്തിൽ സന്തോഷിക്കാതിരിക്കുന്നത്?" |
| വൃതം | ചൂഴപ്പെട്ടിരുന്നവനായ | | |
| തം ഭരതം | ആ ഭരതനോടായി | | |

ഏവം ബ്രുവാണം സംഹൃഷ്ടം ഭരതഃ പ്രത്യുവാച ഹ
ശൃണു ത്വം യന്നിമിത്തം മേ ദൈന്യമേതദുപസ്ഥിതം. 7

| | | | |
|---|---|---|---|
| ഭരതഃ ഹ, | ഭരതൻ, | ഏതത് | ഈ |
| സംഹൃഷ്ടം | ഉത്സാഹത്തോടെ | ദൈന്യം | മനസ്താപം |
| ബ്രുവാണം | പറയുന്ന അവനോടായി | യന്നിമിത്തം | യാതൊന്നുകൊണ്ടാണ് |
| ഏവം | ഇപ്രകാരം | ഉപസ്ഥിതം | ഉണ്ടായിരിക്കുന്നതെന്ന |
| പ്രത്യുവാച; | മറുപടിയുരചെയ്തു; | ത്വം | നീ [തിനെ |
| "മേ | "എനിക്ക് | ശൃണു. | കേട്ടുകൊൾക. |

സ്വപ്നേ പിതരമദ്രാക്ഷം മലിനം മുക്തമൂർദ്ധജം
പതന്തമദ്രിശിഖരാത് കലുഷേ ഗോമയഹ്രദേ. 8

| | | | |
|---|---|---|---|
| "സ്വപ്നേ | "സ്വപ്നത്തിൽ | അദ്രിശിഖരാത് | പർവ്വതശിഖരത്തിൽ |
| പിതരം | പിതാവിനെ | കലുഷേ | കലങ്ങിയ [നിന്ന് |
| മലിനം | മാലിന്യമാണ്ടവനായി | ഗോമയഹ്രദേ | ചാണകക്കുണ്ടിൽ |
| മുക്തമൂർദ്ധജം | തലമുടി ചിന്നിയവനായി | പതന്തം | വീഴുന്നവനായി |
| | | അദ്രാക്ഷം. | ഞാൻ കണ്ടു. |

[ഈ അദ്ധ്യായത്തിൽ ഭരതന്റെ സ്വപ്നം വിസ്തരിച്ചുപറഞ്ഞിരിക്കുന്നു. സുന്ദരകാണ്ഡം 27-ാം സർഗ്ഗത്തിലും ത്രിജടയുടെ സ്വപ്നം വിസ്തരിച്ചിട്ടുണ്ട്. ബൃഹസ്പതി ഹോരയിൽ സ്വപ്നാദ്ധ്യായത്തിൽ സ്വപ്നഫലത്തെ ഇപ്രകാരം വിവരിച്ചിരിക്കുന്നു:—

സ്വപ്നാദ്ധ്യായം പ്രവക്ഷ്യാമി നാനാസ്വപ്നസമുച്ചയം. സ്വപ്നസ്തു പ്രഥമയാമേ സംവത്സരവിപാകിനം. ദ്വിതീയേ ചാഷ്ടഭിർമ്മാസൈസ്ത്രിഭിർമ്മാസൈസ്ത്രിയാമികം. ചതുർത്ഥയാമികേ സ്വപ്നേ മാസൈകേന ഫലം ഭവേത് അരുണോദയവേലായാം ദശാഹേന ഫലം ഭവേത് ഏവം ചാന്തദ്രതേ കാലേ ത്രിരാത്രം തു ഭവിഷ്യതി. ഗവാം ദോഹനവേലായാം സദ്യഃ സ്വപ്നഫലം

പ്ലവമാനശ്ച മേ ദൃഷ്ടഃ സ തസ്മിൻ ഗോമയഹ്രദേ
പിബന്നഞ്ജലിനാ തൈലം ഹസന്നിവ മുഹുർമ്മുഹുഃ. 9

| | | | |
|---|---|---|---|
| " സഃ | " അദ്ദേഹം | തൈലം | എണ്ണ |
| തസ്മിൻ | ആ | പിബൻ, | കോരിക്കുടിക്കുന്നവ |
| ഗോമയഹ്രദേ | ചാണകക്കുണ്ടിൽ | മുഹുർമ്മുഹുഃ | കൂടെക്കൂടെ [നായും, |
| പ്ലവമാനഃ ഇവ | പാറിക്കിടക്കുന്നതുപോ | ഹസൻ ച | ചിരിക്കുന്നതായും |
| അഞ്ജലിനാ | കൈകൊണ്ട് [ലെയും | മേ ദൃഷ്ടഃ | എനിക്ക് കാണപ്പെട്ടു. |

തതസ്തിലൌദനം ഭുക്ത്വാ പുനഃ പുനരധഃശിരാഃ
തൈലേനാഭ്യക്തസർവ്വാംഗസ്തൈലമേവാവഗാഹത. 10

| | | | |
|---|---|---|---|
| " തതഃ | " അപ്പോൾ | തൈലേന | തൈലംകൊണ്ട് |
| തിലൌദനം | എള്ളുണ്ട | അഭ്യക്ത- | മേലെല്ലാം തേക്കപ്പെട്ട |
| ഭുക്ത്വാ, | തിന്നുകൊണ്ട്, | സർവ്വാംഗഃ, | വനായി, |
| പുനഃ പുനഃ | വീണ്ടും വീണ്ടും | തൈലം ഏവ | എണ്ണയിൽതന്നെ |
| അധഃ ശിരാഃ, | തലകുനിച്ചവനായി, | അവഗാഹത. | മുങ്ങിക്കിടന്നിരുന്നു. |

---

ഭവേത്. അത ഊർദ്ധ്വം പ്രവക്ഷ്യാമി സ്വപ്നപുണ്യഫലം ധ്രുവം വാതകം പിത്തകം ചൈവ ചിന്തിതം ചാനുവർജ്ജയേത്. അതിദീർഘം ദിവാ ദൃഷ്ട്വാ സ്വപ്നം തം പരിവർജ്ജയേത്. യസ്തു പശ്യതി സ്വപ്നാന്തേ രാജാനം കുഞ്ജരം ഹയം സുവർണ്ണം വൃഷഭം ഗാവഃ കുടുംബം തസ്യ വർദ്ധതേ. ആരോഹണം ഗോവൃഷകുഞ്ജരാണാം പ്രാസാദശൈലാഗ്രവനസ്പതീനാം, വിഷ്ഠാനുലേപോ രുദിതം മൃതം ച സ്വപ്നേഷു ഗമ്യാഗമനം ച ധന്യം. ക്ഷീരിണം ഫലിനം വൃക്ഷം ഏകാകീ യോഽധിരോഹതി തത്ര തസ്യ വിബുദ്ധസ്യ മൃത്യുരിത്യേവ നിർദ്ദിശേത്. യസ്തു ശ്വേതേന സർപ്പേണ ദംശിതോ ദക്ഷിണോ ഭുജഃ സഹസ്രലാഭസ്തസ്യ സ്യാദപൂർണ്ണേ ദശമേ ദിനേ. ഉരഗോ വൃശ്ചികോ വാപി ജളൂകാ ദൃശ്യതേ യദി അവ്യയം ചാർത്ഥസിദ്ധിം ച പുത്രം തസ്യ വിനിർദ്ദിശേത്. പ്രാസാദശൈലമാരുഹ്യ സമുദ്രം തരതേ നരഃ അപി ദാസകുലേ ജാതഃ സോഽപി രാജാ ഭവിഷ്യതി. യസ്തു മദ്ധ്യേ തടാകസ്യ ഭുങ്ക്തേ വൈ ഘൃതപായസം അഖണ്ഡേ പുഷ്കരേ പത്രേ തം വിദ്യാത് പൃഥിവീപതിം. ബലാകാം കുക്കുടീം ക്രൌഞ്ചീം ലബ്ധ്വാ യഃ പ്രതിബുദ്ധ്യതേ സത്കുലാച്ച ലഭേത് കന്യാം ഭാര്യ്യാം ച പ്രിയവാദിനീം. അനിഗളൈർബ്ബദ്ധ്യേത യസ്തു ബഹുപാശേന വാ പുനഃ പുത്രാ വാ ജായതേ തസ്യ പ്രതിഷ്ഠാ തസ്യ വർദ്ധതേ. ആസനേ ശയനേ യാനേ ശരീരേ വാഹനേ ഗൃഹേ ജ്വലമാനേ തു ബുദ്ധ്യേത തസ്യ ശ്രീഃ സർവ്വതോമുഖീ. ആദിത്യമണ്ഡലം സ്വപ്നേ ചന്ദ്രം വാ യദി പശ്യതി വ്യാധിതോ മൂലരോഗീ വാ ഹൃദ്രോഗീ ശ്രിയമാപ്നുയാത്. രുധിരം പിബതേ സ്വപ്നേ സുരാം വാ പിബതേ യദി ബ്രാഹ്മണസ്തു ലഭേദ്വിദ്യാമിതരസ്തു ധനം ലഭേത്. അഭിധാവന്തി യം സ്വപ്നേ ശൃംഗിണോ ദംഷ്ട്രിണോഽപി വാ വാനരോ വരാഹോ വാ ഭേദ്വേദ്രാജകുലാദ്ഭയം സലിലം ദധി താംബൂലം ശംഖം ചന്ദനമൌക്തികം ജാതീവകുളപുഷ്പം ച ഉത്പലം വാ ധനാഗമഃ. കേശാ യത്ര വിശീർയ്യന്തേ ദന്താശ്ച പ്രപതന്തി വാ അർത്ഥനാശോ ഭവേത്തസ്യ അപത്യം വാപി നശ്യതി. വമതേ യസ്തു സ്വപ്നാന്തേ അഥവാ തു വിരേചതേ. വമിതേ തു മഹാവ്യാധിർധനനാശോ വിരേചനേ. അശോകം കരവീരം വാ പലാശം വാഥ പുഷ്പിതം സ്വപ്നാന്തേ യസ്തു പശ്യേത നരഃ ശോകമവാപ്നുയാത്. രക്താംബരധരാ നാരീ രക്തഗന്ധാനുലേപനാ അവഗൂഹതി യാ സ്വപ്നേ ബ്രഹ്മഹത്യാം വിനിർദ്ദിശേത്. കൃഷ്ണാംബരധരാ നാരീ പീതവർണ്ണാനുലേപനാ അവഗൂഹതി യം സ്വപ്നേ കഷ്ടം തസ്യ വിനിർദ്ദിശേത്. ശ്വേതാംബരധരാ നാരീ ശ്വേതഗന്ധാനുലേപനാ അവഗൂഹതി യം സ്വപ്നേ തസ്യ ശ്രീഃ സർവ്വതോമുഖീ. സർവ്വാണി കൃഷ്ണാന്യപി നിന്ദിതാനി ഗോഹസ്തിദേവദ്വിജവാജിവർജ്ജം സർവ്വാണി ശുക്ലാന്യപി ശോഭനാനി കാർപ്പാസഭസ്മാസ്ഥിവിവർജ്ജിതാനി. ഓദനതക്രലവണ

സ്വപ്നേഽപി സാഗരം ശുഷ്കം ചന്ദ്രം ച പതിതം ഭുവി
ഉപരുദ്ധാം ച ജഗതീം തമസേവ സമാവൃതാം 11
ഔപവാഹ്യസ്യ നാഗസ്യ വിഷാണം ശകലീകൃതം
സഹസാ ചാപി സംശാന്തം ജ്വലിതം ജാതവേദസം 12
അവതീർണ്ണാം ച പൃഥിവീം ശുഷ്കാംശ്ച വിവിധാൻ ദ്രുമാൻ
അഹം പശ്യാമി വിധ്വസ്താൻ സധൂമാംശ്ചൈവ പർവ്വതാൻ. 13

| | |
|---|---|
| " സാഗരം | " സമുദ്രത്തെ |
| ശുഷ്കം അപി, | വററിപ്പോയതായും, |
| ചന്ദ്രം | ചന്ദ്രനെ |
| ഭുവി | ഭൂമിയിൽ |
| പതിതം ച, | വീണതായും, |
| ജഗതീം | ജഗത്തിനെ |
| തമസാ | ഇരുട്ടിനാൽ |
| സമാവൃതാം | നിറയപ്പെട്ടതായി |
| ഇവ | തീരെ |
| ഉപരുദ്ധാം ച | തടയപ്പെട്ടതായും |
| ഔപവാഹ്യസ്യ | രാജവാഹനമായ |
| നാഗസ്യ | ആനയുടെ |
| വിഷാണം | കൊമ്പ് |
| ശകലീകൃതം അപി, | തകൎന്നതായും, |

| | |
|---|---|
| പൃഥിവീം | ഭൂമിയെ |
| ജ്വലിതം | കത്തിജ്വലിച്ചതായി |
| സഹസാ | പെട്ടെന്ന് |
| സംശാന്തം | കെട്ടുപോയ |
| ജാതവേദസം | തീയിൽ |
| അവതീർണ്ണാം ച | വീണതായും, |
| വിവിധാൻ | പലപല |
| ദ്രുമാൻ | വൃക്ഷങ്ങളെ |
| ശുഷ്കാൻ ച, | ഉണങ്ങിപ്പോയവയായും |
| പർവ്വതാൻ ഏവ | പർവ്വതങ്ങളെ |
| വിധ്വസ്താൻ ച | തവിടുപൊടിയാക്കപ്പെട്ടുവയായും |
| സധൂമാൻ ച, | പുകയുന്നവയായും, |
| അഹം | ഞാൻ |
| സ്വപ്നേ | സ്വപ്നത്തിൽ |
| പശ്യാമി. | കണ്ടതായി തോന്നുന്നു. |

---

പിഷ്ടചൂർണ്ണം വിവർജ്ജിതം. തൈലാഭ്യംഗം ശരീരേ തു രസേന ച ഘൃതേന ച. സ്നേഹേന വാ തഥാന്യേന വ്യാധിം തസ്യ വിനിർദ്ദിശേത്. ഗോവൃഷം രഥസംയുക്തമേകാകീ യോധിരോഹതി തത്ര തസ്യ വിബുദ്ധസ്യ ധനം ശീഘ്രം വിനിർദ്ദിശേത്. ഖരോഷ്ട്രരഥസംയുക്തമേകാകീ യോഽധിരോഹതി തത്ര തസ്യ വിബുദ്ധസ്യ മൃത്യും സദ്യോ വിനിർദ്ദിശേത്. നാവമാരോഹയേദ്യസ്തു ഹ്യബ്ധിന്നാം യഃ സമുത്തരേത്. അഥവാ നിർമ്മലം തീർത്ഥമദ്ധ്വാനം തസ്യ നിർദ്ദിശേത്. പാദുകോപാനഹച്ഛത്രം ലബ്ധ്വാ യഃ പ്രതിബുദ്ധ്യതി അദ്ധ്വാനം നിർദ്ദിശേത്തസ്യ ശീഘ്രം ച പുനരാഗമഃ ദധിലാഭേ ധ്രുവം ധർമ്മോ ഘൃതലാഭേ ധ്രുവം യശഃ ഘൃതാശനേ ധ്രുവം ക്ലേശോ യശസ്തു ദധിഭക്ഷണേ. ദധിം ദൃഷ്ട്വാ ഭവേദ്വൃദ്ധിർഗ്ഗോധൂമൈശ്ച ധനാഗമഃ. യവൈർയ്യജ്ഞാഗമം വിദ്യാല്ലാജാഃ സർവ്വാർത്ഥസിദ്ധിദാഃ. ഫലിതേ ച ഫലം വിദ്യാത് പുഷ്പിതേ വൃത്തിരുത്തമാ ധൂമായതേ ഭവന്മൃത്യുഃ പ്രജ്വലംശ്ച ശ്രിയാവഹഃ. ദീപം മൂലം ഫലം പദ്മം കന്യാ ഛത്രം ധ്വജം രഥഃ ഏതാനി യോ ലഭേത്സ്വപ്നേ യച്ചിന്തയതി തദ്ഭവേത്. മാനുഷ്യാണി ച മാംസാനി സ്വപ്നാന്തേ യസ്തു ഭക്ഷയേത് ഹരിതാനി ച പക്വാനി ശൃണു തസ്യാപി യത് ഫലം. ഹരിതേന ശതം വിദ്യാത് പക്വേന മരണം ധ്രുവം പാദേ പഞ്ചശതം ലാഭഃ സഹസ്രം ബാഹുഭക്ഷണേ. രാജ്യം ച ശതസാഹസ്രം ഭവേച്ഛിരസി ഭക്ഷണേ. ഭക്ഷയേന്മദ്യമാംസാനി തസ്യ ലാഭോഽയുതം സ്മൃതം. പുത്രൈസ്തു വേഷ്ടിതോ യോ വൈ നഗരേ സ്വഗൃഹേഽപി വാ ഗേഹേ മാണ്ഡലികോ രാജാ നഗരേ പാർത്ഥിവോ ഭവേത്. ദേവതാ യത്ര നൃത്യന്തി പ്രഹസന്തി രുദന്തി ച. ആസ്ഫോടയന്തി ധാവന്തി യത്ര ദേശോ വിനശ്യതി. ദേവതാശ്ച ദ്വിജാ ഗാവഃ പിതരോ ലലനാ നൃപാഃ യദ്വദന്തി നരം സ്വപ്നേ തത്തഥൈവ ഫലം ലഭേത്. നാഗപത്രം ലഭേത് സ്വപ്നേ കർപ്പൂരമഗരും തഥാ ചന്ദനം ശ്വേതവസ്ത്രം ച

പീഠേ കാർഷ്ണായസേ ചൈനം നിഷണ്ണം കൃഷ്ണവാസസം
പ്രഹസന്തി സ്മ രാജാനം പ്രമദാഃ കൃഷ്ണപിംഗളാഃ 14

| | | | |
|---|---|---|---|
| “കാർഷ്ണായസേ | “ഇരിമ്പുകൊണ്ടുള്ള | ഏനം രാജാനം | ഈ മഹാരാജാവിനെ |
| പീഠേ | ആസനത്തിൽ | കൃഷ്ണപിംഗളാഃ | കറുത്തും മഞ്ഞച്ചും |
| നിഷണ്ണം, | വത്തിക്കുന്നവനായി, | പ്രമദാഃ | സ്ത്രീകൾ [ഉള്ള |
| കൃഷ്ണവാസസം ച | കറുപ്പുവസ്ത്രം ധരിച്ചവനായ | പ്രഹസന്തി സ്മ. | പരിചരിച്ചുകൊണ്ടിരുന്നു. |

ത്വരമാണശ്ച ധർമ്മാത്മാ രക്തമാല്യാനുലേപനഃ
രഥേന ഖരയുക്തേന പ്രയാതോ ദക്ഷിണാമുഖഃ 15

| | | | |
|---|---|---|---|
| “ധർമ്മാത്മാ | “ധർമ്മാത്മാവായ അദ്ദേഹം | രഥേന | രഥത്തിൽ |
| രക്തമാല്യാനുലേപനഃ | ചുവന്നമാലയും ചന്ദനവും ധരിച്ചവനായി | ദക്ഷിണാമുഖഃ ച | തെക്കുദിക്കുനോക്കി |
| ഖരയുക്തേന | കഴുതപൂട്ടിക്കെട്ടിയ | ത്വരമാണഃ | ബദ്ധപ്പെട്ടുകൊണ്ടു് |
| | | പ്രയാതഃ. | യാത്രചെയ്തു. |

പ്രഹസന്തീവ രാജാനം പ്രമദാ രക്തവാസിനീ
പ്രകർഷന്തീ മയാ ദൃഷ്ടാ രാക്ഷസീ വികൃതാനനാ 16

| | | | |
|---|---|---|---|
| “വികൃതാനനാ | “ഘോരമുഖിയായ | പ്രഹസന്തീ ഇവ | പരിഹസിക്കുന്നവളെന്നപോലെ |
| രാക്ഷസീ പ്രമദാ | ഒരു രാക്ഷസസ്ത്രീ | പ്രകർഷന്തീ | വലിച്ചിഴയ്ക്കുന്നവളായി |
| രക്തവാസിനീ | ചുവന്നവസ്ത്രം ധരിച്ചവളായി | മയാ | എന്നാൽ |
| രാജാനം | മഹാരാജാവിനെ | ദൃഷ്ടാ. | കാണപ്പെട്ടു. |

ഏവമേതന്മയാ ദൃഷ്ടമിമാം രാത്രിം ഭയാവഹാം
അഹം രാമോഽഥവാ രാജാ ലക്ഷ്മണോ വാ മരിഷ്യതി. 17

| | | | |
|---|---|---|---|
| “ഏവം | “ഇപ്രകാരം | രാജാ | മഹാരാജാവല്ലെന്നാൽ |
| മയാ | എന്നാൽ | രാമഃ | ശ്രീരാമനൊ |
| ഭയാവഹാം | ഭയങ്കരമായ | ലക്ഷ്മണഃ വാ | ലക്ഷ്മണനൊ |
| ഇമാം രാത്രിം, | ഈ രാത്രിയിൽ, | മരിഷ്യതി; | മരിക്കും; |
| ഏതത് | ഈ സ്വപ്നം | അഥവാ | ഇല്ലെന്നാൽ |
| ദൃഷ്ടം; | കാണപ്പെട്ടു; | അഹം. | ഞാൻ മരിക്കും. |

---

തസ്യ ശ്രീഃ സർവ്വതോമുഖീ. യോ മാലാം ലഭതേ സ്വപ്നേ ഫലം വാ ലഭതേ യദി കന്യാലാഭോ ഭവേത്തസ്യ ക്ഷിപ്രമേവ ന സംശയഃ. ക്ഷീരം പിബതി യഃ സ്വപ്നേ ഫേനദോഹനികാസ്ഥിതം സോമപാനം ഭവേത്തസ്യ ത്യക്താഹാരോഽപ്യനേകശഃ. ഹസിതേ കൽഹാരം പ്രാപ്തം മൂകേ രോദനമാദിശേത് അഞ്ജനേ നേത്രരോഗം ച രോമഹർഷേ ധനക്ഷയഃ. യോ ലിംഗമർച്ചിതം ദൃഷ്ട്വാ അന്യാം വാ യദി ദേവതാം. വ്യവഹാരേ ജയസ്തസ്യ ജയോ രാജകുലേഷു ച. കരാളോ വികടോ മുണ്ഡഃ പുരുഷഃ കൃഷ്ണപിംഗളഃ ഹസിതോ നഗ്നികശ്ചൈവ തസ്യ കാലോ ഭവിഷ്യതി. സ്വപ്നാധ്യായമിമം പുണ്യം പ്രാതരുത്ഥായ യഃ പഠേത് ദുഃസ്വപ്നം നാശയത്തസ്യ സുസ്വപ്നം ച ഭവിഷ്യതി.]

നരോ യാനേന യഃ സ്വപ്നേ ഖരയുക്തേന യാതി ഹി
അചിരാത്തസ്യ ധൂമാഗ്രം ചിതായാം സംപ്രദൃശ്യതേ. 18

| | | | |
|---|---|---|---|
| "യഃ | "യാതൊരു | യാതി ഹി, | പോകുന്നുവോ, |
| നരഃ | മനുഷ്യൻ | തസ്യ | അപ്രകാരമുള്ളവന്റ് |
| സ്വപ്നേ | സ്വപ്നത്തിൽ | ചിതായാം | പട്ടടയിൽ |
| ഖരയുക്തേന | കഴുതപൂട്ടിയ | ധൂമാഗ്രം | തീപ്പുക |
| യാനേന | വാഹനത്തിൽ കയറിക്കൊണ്ട് | അചിരാത് | ഏറെത്താമസിയാതെ |
| | | സംപ്രദൃശ്യതേ. | കാണപ്പെടുന്നു. |

ഏതന്നിമിത്തം ദീനോഽഹം ന ച വഃ പ്രതിപൂജയേ
ശുഷ്യതീവ ച മേ കണ്ഠോ ന സ്വസ്ഥമിവ മേ മനഃ. 19

| | | | |
|---|---|---|---|
| "അഹം | "ഞാൻ | മേ | എന്റെ |
| ഏതന്നിമിത്തഃ | ഇക്കാരണംകൊണ്ടു തന്നെയാണ് | കണ്ഠഃ ച | നെഞ്ഞ് |
| ദീനഃ | മനസ്താപത്തോടുകൂടിയവനായി | ശുഷ്യതി ഇവ ; | വരണ്ടുപോകുന്നപോലെയിരിക്കുന്നു ; |
| വഃ ച | നിങ്ങളെക്കുറിച്ച് | മേ | എന്റെ |
| പ്രതിപൂജയേ ന ; | അലസനായി അനുമോദിക്കാതിരിക്കുന്നത് ; | മനഃ | മനസ്സും |
| | | സ്വസ്ഥം ന ഇവ. | സുസ്ഥിരമല്ലാത്തപോലിരിക്കുന്നു. |

ന പശ്യാമി ഭയസ്ഥാനം ഭയം ചൈവോപധാരയേ
ഭ്രഷ്ടശ്ച സ്വരയോഗോ മേ ഛായാ ചോപഹതാ മമ. 20

| | | | |
|---|---|---|---|
| "ഭയസ്ഥാനം | "ഭയത്തിന്നു അവകാശമൊന്നും | സ്വരയോഗഃ ച | ഒച്ചതന്നെ |
| പശ്യാമി ന ; | ഞാൻ കാണുന്നില്ല ; | ഭ്രഷ്ടഃ ; | മാറിപ്പോയിരിക്കുന്നു ! |
| ഭയം ച ഉപധാരയേ ; | എന്നാൽ ഞാൻ ഭയപ്പെടുകയും ചെയ്യുന്നു ; | മമ | എന്റെ |
| മേ | എന്റെ | ഛായാ ച | നിറവും |
| | | ഏവ | തീരെ |
| | | ഉപഹതാ. | മങ്ങിയിരിക്കുന്നു. |

ജുഗുപ്സന്നിവ ചാത്മാനം ന ച പശ്യാമി കാരണം 21

| | | | |
|---|---|---|---|
| "ആത്മാനം ച | "എന്നെത്തന്നെ | കാരണം ച | അതിന്നുകാരണത്തെയും |
| ഇവ | തീരെ | പശ്യാമി ന. | ഞാൻ കാണാതിരിക്കുന്നു. |
| ജുഗുപ്സൻ, | വെറുത്തുകൊണ്ട്, | | |

ഇമാം ഹി ദുഃസ്വപ്നഗതിം നിശാമ്യതാ-
മനേകരൂപാമവിതർക്കിതാം പുരാ
ഭയം മഹത്തദ്ധൃദയാന്ന യാതി മേ
വിചിന്ത്യ രാജാനമചിന്ത്യദർശനം 22

| | |
|---|---|
| "അനേകരൂപാം | "പലമാതിരിയായുള്ള |
| പുരാ | ഇതിന്നുമുമ്പ് [ത്തും |
| അവിതർക്കിതാം | മനസ്സുകൊണ്ടു് ഓക്കപ്പെടാത്തതും ആയ |
| താം ഇമാം | അപ്രകാരമുള്ള ഈ |
| ദുഃസ്വപ്നഗതിം | ദുഃസ്വപ്നഫലത്തെ |
| നിശാമ്യ, | വിചാരിച്ച്, [പ്പററി |
| ഹി | അക്കാരണത്താൽ, |
| അചിന്ത്യദർശനം | ചിന്തിപ്പാൻ കഴിയാത്ത ഗുണങ്ങളോന്ന |
| രാജാനം | മഹാരാജാവിനെക്കുറി |
| വിചിന്ത്യ | ഓർത്തു് [ച്ച് |
| മേ ഹൃദയാത് | എന്റെ ഉള്ളിൽനിന്നും |
| തത് | ആ |
| മഹത് ഭയം | വലുതായ ഭയം |
| യാതി ന." | നീങ്ങുന്നില്ല." |

[ഈ സർഗ്ഗത്തിൽ "അഥ സ്വപ്നേ പുരുഷം കൃഷ്ണം കൃഷ്ണദന്തം പശ്യതി ഖരൈർവ്വരാഹൈഃ" ഇത്യാദിയായ ശ്രുത്യർത്ഥം പ്രതിപാദിക്കപ്പെട്ടിരിക്കുന്നു, എന്ന് (ഗോ-രാ.)]

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഏകോനസപ്തതിതമഃ സർഗ്ഗഃ = അറുപത്തൊമ്പതാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 5093; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2738.



## സപ്തതിതമഃ സർഗ്ഗഃ = എഴുപതാംസർഗ്ഗം.

[ഭരതപ്രതിയാനം=ഭരതൻ അയോദ്ധ്യക്കു് മടങ്ങുന്നത്].

ഭരതേ ബ്രുവതി സ്വപ്നം ദൂതാസ്തേ ക്ലാന്തവാഹനാഃ
പ്രവിശ്യാസഹ്യപരിഘം രമ്യം രാജഗൃഹം പുരം 1
സമാഗമ്യ തു രാജ്ഞാ ച രാജപുത്രേണ ചാർച്ചിതാഃ
രാജ്ഞഃ പാദൌ ഗൃഹീത്വാ തു തമൂചുർഭരതം വചഃ 2

| | |
|---|---|
| ഭരതേ | ഭരതൻ |
| സ്വപ്നം | സ്വപ്നത്തെപ്പററി |
| ബ്രുവതി, | പറഞ്ഞുകൊണ്ടിരിക്കുമ്പോൾ, |
| ക്ലാന്തവാഹനാഃ | തളൎന്ന കുതിരകളോടു [കൂടിയ |
| തേ | ആ |
| ദൂതാഃ | ദൂതന്മാർ |
| അസഹ്യപരിഘം | കടന്നുചെല്ലുവാൻ സാധിക്കാത്ത കിടങ്ങുകളോടുകൂടിയതും |
| രമ്യം | ഭംഗിയുള്ളതും ആയ |
| രാജഗൃഹം | രാജഗൃഹം എന്ന |
| പുരം | പട്ടണത്തിൽ |
| പ്രവിശ്യ | പ്രവേശിച്ച് |
| രാജ്ഞാ ച | അശ്വപതിമഹാരാജാവിനാലും |
| രാജപുത്രേണ ച | യുധാജിത്ത് രാജകുമാരനാലും |
| അർച്ചിതാഃ | സത്കരിക്കപ്പെട്ടവ [രായി, |
| രാജ്ഞഃ | രാജാവിന്റെ |
| പാദൌ ഗൃഹീത്വാ തു | കാലുകൾ തൊട്ടു വണങ്ങിയ ഉടനെ, |
| തം | ആ |
| ഭരതം | ഭരതകുമാരനെ |
| തു | തന്നെ |
| സമാഗമ്യ | അടുത്ത് |
| വചഃ | ഇപ്രകാരം വാക്യത്തെ |
| ഊചുഃ. | ഉരചെയ്തു. |

പുരോഹിതസ്ത്വാം കുശലം പ്രാഹ സൎവ്വേ ച മന്ത്രിണഃ
ത്വരമാണശ്ച നിൎയ്യാഹി കൃത്യമാത്യയികം ത്വയാ 3

| | | | |
|---|---|---|---|
| "പുരോഹിതഃ | "കുലഗുരു | ത്വരമാണഃ ച | ബദ്ധപ്പെട്ട് |
| ത്വാം | വത്സനോട് | നിൎയ്യാഹി; | പുറപ്പെട്ടാലും; |
| കുശലം പ്രാഹ; | കുശലം ചോദിക്കുന്നു; | ത്വയാ | വത്സനാൽ |
| മന്ത്രിണഃ | മന്ത്രിമാർ | കൃത്യം | ചെയ്യേണ്ടതായ കൃത്യം |
| സൎവ്വേ ച; | എല്ലാവരും അപ്രകാരം തന്നെ ചോദിക്കുന്നു; | ആത്യയികം. | അടിയന്തരമായുണ്ട്. |

ഇമാനി ച മഹാൎഹാണി വസ്ത്രാണ്യാഭരണാനി ച
പ്രതിഗൃഹ്യ വിശാലാക്ഷ മാതുലസ്യ ച ദാപയ 4

| | | | |
|---|---|---|---|
| "വിശാലാക്ഷ! | "സദ്ബുദ്ധിയാന്വനെ! | ആഭരണാനി ച | ആഭരണങ്ങളേയും |
| ഇമാനി | ഈ | പ്രതിഗൃഹ്യ, | വാങ്ങിക്കൊണ്ട്, |
| മഹാൎഹാണി | വിലയേറിയ | മാതുലസ്യ ച | അമ്മാമന്നു |
| വസ്ത്രാണി ച | വസ്ത്രങ്ങളേയും | ദാപയ. | കൊടുപ്പിക്കുക. |

അത്ര വിംശതികോട്യസ്തു നൃപതേൎമ്മാതുലസ്യ തേ
ദശകോട്യസ്തു സംപൂൎണ്ണാസ്തഥൈവ ച നൃപാത്മജ. 5

| | | | |
|---|---|---|---|
| "നൃപാത്മജ! | "രാജകുമാരക! | തഥാ ഏവ | അപ്രകാരം തന്നെ |
| അത്ര | ഇതിൽ | തേ | വത്സന്റെ |
| നൃപതേഃ | രാജാവിന്ന് | മാതുലസ്യ തു | അമ്മാമന്നും |
| വിംശതി- കോട്യഃ തു | ഇരുപതു കോടികളും, | ദശകോട്യഃ ച | പത്തുകോടികളും |
| | | സംപൂൎണ്ണാഃ." | തികച്ചുണ്ട്." |

പ്രതിഗൃഹ്യ തു തത്സൎവ്വം സ്വനുരക്തഃ സുഹൃജ്ജനേ
ദൂതാനുവാച ഭരതഃ കാമൈഃ സംപ്രതിപൂജ്യ താൻ. 6

| | | | |
|---|---|---|---|
| ഭരതഃ | ഭരതൻ | കാമൈഃ സംപ്രതിപൂജ്യ, | വേണ്ടവയെല്ലാം നൽകി സൽക്കരിച്ച്, |
| തത് സൎവ്വം | അത് എല്ലാററിനേയും | തു | അതിൽ പിന്നെ |
| പ്രതിഗൃഹ്യ, | വാങ്ങിക്കൊണ്ട്, | താൻ | ആ |
| സുഹൃജ്ജനേ | തന്റെ സുഹൃജ്ജനത്തിൽ | ദൂതാൻ | ദൂതരോടായി |
| സ്വനുരക്തഃ, | സ്നേഹത്തോടു കൂടി, | ഉവാച. | ഇങ്ങിനെ ചോദിച്ചു. |

കച്ചിത്സുകുശലീ രാജാ പിതാ ദശരഥോ മമ
കച്ചിച്ചാരോഗതാ രാമേ ലക്ഷ്മണേ ച മഹാത്മനി. 7

| | | | |
|---|---|---|---|
| "മമ പിതാ | "എന്റെ പിതാവായ | രാമേ ച | ശ്രീരാമന്റെ സംഗതിയിലും |
| ദശരഥഃ രാജാ | ദശരഥമഹാരാജാവ് | | |
| സുകുശലീ | ക്ഷേമമായിരിക്കുന്നുവെന്ന്; | ലക്ഷ്മണേ | ലക്ഷ്മണന്റെ സംഗതിയിലും |
| കച്ചിത്; | ഞാൻ വിചാരിക്കുന്നു; | അരോഗതാ | സുഖക്കേടൊന്നുമില്ലെന്ന് |
| മഹാത്മനി | മഹാത്മാവായ | കച്ചിത്. | ഞാൻ കരുതുന്നു. |

ആൎയ്യാ ച ധൎമ്മനിരതാ ധൎമ്മജ്ഞാ ധൎമ്മദൎശിനീ
അരോഗാ ചാപി കൌസല്യാ മാതാ രാമസ്യ ധീമതഃ. 8

| | | | |
|---|---|---|---|
| "ധീമതഃ | "ധീമാനായ | ധൎമ്മദൎശിനീ ച | ധൎമ്മത്തെ അനുഷ്ഠാനത്തിൽ കാണിക്കുന്ന വളുമായ |
| രാമസ്യ | ശ്രീരാമന്റെ | കൌസല്യാ | കൌസല്യാദേവി |
| മാതാ ച | മാതാവും | അരോഗാ അപി? | അരോഗ്യത്തോടിരിക്കുന്നുവോ? |
| ആൎയ്യാ | ശ്രേഷ്ഠയും | | |
| ധൎമ്മജ്ഞാ | ധൎമ്മം അറിയുന്നവളും | | |
| ധൎമ്മനിരതാ | ധൎമ്മത്തിൽ ശ്രദ്ധയുള്ള വളും, | | |

കച്ചിത്സുമിത്രാ ധൎമ്മജ്ഞാ ജനനീ ലക്ഷ്മണസ്യ യാ
ശത്രുഘ്നസ്യ ച വീരസ്യ സാഽരോഗാ ചാപി മദ്ധ്യമാ. 9

| | | | |
|---|---|---|---|
| "ലക്ഷ്മണസ്യ | "ലക്ഷ്മണന്റെയും | യാ | യാതൊരുവളോ |
| വീരസ്യ | ധൎമ്മവീരനായ | സാ | ആ |
| ശത്രുഘ്നസ്യ ച | ശത്രുഘ്നന്റെയും | സുമിത്രാ അപി | സുമിത്രാദേവിയും |
| ജനനീ | മാതാവും | അരോഗാ | സൌഖ്യമായിരിക്കുന്നുവെന്നു |
| ധൎമ്മജ്ഞാ ച | ധൎമ്മജ്ഞയും | | |
| മദ്ധ്യമാ | നടുവിലുള്ളവളും | കച്ചിത്. | ഞാൻ കരുതുന്നു. |

ആത്മകാമാ സദാ ചണ്ഡീ ക്രോധനാ പ്രാജ്ഞമാനിനീ
അരോഗാ ചാപി കൈകേയീ മാതാ മേ കിമുവാച ഹ. 10

| | | | |
|---|---|---|---|
| "മേ | "എന്റെ | പ്രാജ്ഞമാനിനീ ച | എല്ലാം അറിയുമെന്നു നടിക്കുന്നവളുമായ |
| മാതാ | മാതാവും | കൈകേയി | കൈകേയീമാതാവും |
| ആത്മകാമാ | സ്വാത്മതല്പരയും | അരോഗാ അപി? | സുഖമായിരിക്കുന്നുണ്ടോ? |
| സദാ | എല്ലായ്പോഴും | കിം ഹ | എന്താണ് |
| ചണ്ഡീ | വാശിപൂണ്ടവളായി | ഉവാച?" | പറഞ്ഞയച്ചിരിക്കുന്നതു്?" |
| ക്രോധനാ | ശണ്ഠകൂടുന്നവളും | | |

ഏവമുക്താസ്തു തേ ദൂതാ ഭരതേന മഹാത്മനാ
ഊചുഃ സംപ്രശ്രിതം വാക്യമിദം തം ഭരതം തദാ. 11

| | | | |
|---|---|---|---|
| മഹാത്മനാ | മഹാത്മാവായ | തു | ഇതിനെക്കുറിച്ചു് |
| ഭരതേന | ഭരതനാൽ | സംപ്രശ്രിതം | വിനയശാലിയായ |
| ഏവം | ഇപ്രകാരം | തം | ആ |
| ഉക്താഃ | ചോദിക്കപ്പെട്ട | ഭരതം | ഭരതനോടു് |
| തേ | ആ | ഇദം | ഇപ്രകാരം |
| ദൂതാഃ, | ദൂതന്മാർ, | വാക്യം | മറുപടി |
| തദാ | അപ്പോൾ, | ഊചുഃ. | പറഞ്ഞു. |

കുശലാസ്തേ നരവ്യാഘ്ര യേഷാം കുശലമിച്ഛസി
ശ്രീശ്ച ത്വാം വൃണുതേ പദ്മാ യുജ്യതാം ചാപി തേ രഥഃ. 12

| | | | |
|---|---|---|---|
| " നരവ്യാഘ്ര! | " പുരുഷോത്തമ! | പദ്മാ | പദ്മഹസ്തയായ |
| യേഷാം | യാതൊരുവരുടെ | ശ്രീഃ ച | മഹാലക്ഷ്മിയും |
| കുശലം | ക്ഷേമത്തെക്കുറിച്ച് | ത്വാം | വത്സനെ |
| ഇച്ഛസി, | അങ്ങ് ചോദിക്കുന്നുവോ, | വൃണുതേ; | വരിക്കുന്നു; |
| | | തേ | വത്സന്റെ |
| തേ | അവർ | രഥഃ ച അപി | രഥവും വേഗത്തിൽ |
| കുശലാഃ; | ക്ഷേമമായിരിക്കുന്നു; | യുജ്യതാം." | തയ്യാറാകട്ടെ." |

[‘ശ്രീഃ’ (രാജ്യലക്ഷ്മി), എന്നു ആന്തരാർത്ഥം. മഹാലക്ഷ്മി വരിക്കുന്നു എന്നുള്ളതു് മംഗളാശംസകമായ് പ്രത്യക്ഷാർത്ഥത്തിൽ ഗ്രാഹ്യം.]

ഭരതശ്ചാപി താൻ ദൂതാനേവമുക്തോഽഭ്യഭാഷത
ആപൃച്ഛേഽഹം മഹാരാജം ദൂതാഃ സന്ത്വരയന്തി മാം. 13

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | അഹം | ഞാൻ |
| ഉക്തഃ | കഥിക്കപ്പെട്ടവനായ | മഹാരാജം | മഹാരാജാവിനോട് |
| ഭരതഃ ച, | ഭരതനും, | ആപൃച്ഛേ അപി | സമ്മതം ചോദിക്കട്ടെ" എന്നു് |
| " ' മാം | " ' എന്നെ | | |
| ദൂതാഃ | ദൂതന്മാർ | താൻ ദൂതാൻ | ആ ദൂതന്മാരോട് |
| സന്ത്വരയന്തി,' | കൂട്ടിക്കൊണ്ടുപോവാൻ ബദ്ധപ്പെടുന്നു,' എന്നു് | അഭ്യഭാഷത. | പറഞ്ഞു. |

ഏവമുക്ത്വാ തു താൻ ദൂതാൻ ഭരതഃ പാർത്ഥിവാത്മജഃ
ദൂതൈഃ സംചോദിതോ വാക്യം മാതാമഹമുവാച ഹ. 14

| | | | |
|---|---|---|---|
| പാർത്ഥിവാത്മജഃ | ചക്രവർത്തി കുമാരനും, | ദൂതാൻ | ദൂതന്മാരോടായി |
| ദൂതൈഃ | ദൂതന്മാരാൽ | ഏവം | ഇങ്ങിനെ |
| സഞ്ചോദിതഃ | പ്രേരണചെയ്യപ്പെട്ടവനുമായ | ഉക്ത്വാ തു, | ഉരചെയ്തശേഷം, |
| | | മാതാമഹം | മാതാമഹനോടായി |
| ഭരതഃ, | ഭരതൻ, | വാക്യം | ഇങ്ങിനെ |
| താൻ | ആ | ഉവാച ഹ. | ബോധിപ്പിച്ചു. |

രാജൻ പിതുർഗ്ഗമിഷ്യാമി സകാശം ദൂതചോദിതഃ
പുനരപ്യഹമേഷ്യാമി യദാ മേ ത്വം സ്മരിഷ്യസി. 15

| | | | |
|---|---|---|---|
| " രാജൻ | " മഹാരാജാവേ! | ത്വം | നിന്തിരുവടി |
| ദൂതചോദിതഃ | ദൂതന്മാരാൽ ആവശ്യപ്പെടപ്പെട്ടവനായ | മേ | എന്നെക്കുറിച്ച് |
| | | പുനഃ അപി | വീണ്ടും |
| അഹം | ഞാൻ | യദാ | ഏതുസമയം |
| പിതുഃ | അച്ഛന്റെ | സ്മരിഷ്യസി | വിചാരിക്കുന്നുവോ അപ്പോൾ |
| സകാശം | അടുക്കലേക്ക് | | |
| ഗമിഷ്യാമി; | പോകട്ടെ; | ഏഷ്യാമി." | ഞാൻ വരാം." |

ഭരതേനൈവമുക്തസ്തു നൃപോ മാതാമഹസ്തദാ
തമുവാച ശുഭം വാക്യം ശിരസ്യാഘ്രായ രാഘവം. 16

| | | | |
|---|---|---|---|
| മാതാമഹഃ | മാതാമഹനായ | രാഘവം | ഭരതനെ |
| നൃപഃ | നൃപൻ | ശിരസി<br>ആഘ്രായ, | ശിരസ്സിൽ മുകൎന്ന്, |
| ഭരതേന | ഭരതനാൽ | തദാ | ആ സമയം |
| ഏവം | ഇപ്രകാരം | ശുഭം | അനുകൂലമായ |
| ഉക്തഃ, | യാത്രപറയപ്പെട്ടവ[നായി, | വാക്യം | ഈ വാക്യത്തെ |
| തു | ഉടനെ | ഉവാച. | അരുളിച്ചെയ്തു. |
| തം | ആ | | |

ഗച്ഛ താതാനുജാനേ ത്വാം കൈകേയി സുപ്രജാസ്ത്വയാ
മാതരം കുശലം ബ്രൂയാഃ പിതരം ച പരന്തപ. 17

| | | | |
|---|---|---|---|
| "താത! | "ഉണ്ണി! | സുപ്രജാഃ; | സുപുത്രവതിതന്നെ; |
| ത്വാം | നിനക്ക് [ന്നുണ്ട്; | പരന്തപ! | ശത്രുഞ്ജയ! |
| അനുജാനേ; | ഞാൻ സമ്മതം തരു- | മാതരം | അമ്മയോടും |
| ഗച്ഛ; | പൊയ്ക്കൊൾക; | പിതരം ച | അച്ഛനോടും |
| ത്വയാ | നിന്നാൽ | കുശലം | ക്ഷേമവൎത്തമാനത്തെ |
| കൈകേയീ | കൈകേയി | ബ്രൂയാഃ. | പറയുക. |

പുരോഹിതം ച കുശലം യേ ചാന്യേ ദ്വിജസത്തമാഃ
തൌ ച താത മഹേഷ്വാസൌ ഭ്രാതരൌ രാമലക്ഷ്മണൌ. 18

| | | | |
|---|---|---|---|
| "താത! | "വത്സ! | മഹേഷ്വാസൌ | വില്ലാളികളും |
| പുരോഹിതം ച | കുലഗുരുവിനോടും, | ഭ്രാതരൌ | സഹോദരന്മാരുമായ |
| അന്യേ | മററ് | രാമലക്ഷ്മണൌ | രാമലക്ഷ്മണന്മാർ |
| ദ്വിജസത്തമാഃ | ബ്രാഹ്മണോത്തമന്മാർ | തൌ ച | രണ്ടുപേരോടും |
| യേ ച, | യാതൊരുവരോ അവരോടും, | കുശലം." | ക്ഷേമവൎത്തമാനം ചോദിച്ചതായി പറക." |

തസ്മൈ ഹസ്ത്യുത്തമാംശ്ചിത്രാൻ കംബളാനജിനാനി ച
അഭിസത്കൃത്യ കൈകേയോ ഭരതായ ധനം ദദൌ. 19

| | | | |
|---|---|---|---|
| കൈകേയഃ | കേകയമഹാരാജാവ്, | കംബളാൻ | ചിത്രകംബളങ്ങളും, |
| തസ്മൈ | ആ | അജിനാനി ച | മാൻതോൽ, പുലിത്തോൽ, മുതലായവയും, |
| ഭരതായ | ഭരതന്നായ്ക്കൊണ്ട് | അഭിസത്കൃത്യ | ആദരവോടെ |
| ഹസ്ത്യുത്തമാൻ | ശ്രേഷ്ഠങ്ങളായ ആനകളും, | ധനം | സമ്മാനമായി |
| ചിത്രാൻ | പലമാതിരിയായ | ദദൌ. | കൊടുത്തു. |

രുക്മനിഷ്കസഹസ്രേ ദ്വേ ഷോഡശാശ്വശതാനി ച
സത്കൃത്യ കൈകയീപുത്രം കേകയോ ധനമാദിശത്. 20

| | |
|---|---|
| കേകയഃ | കേകയാധിപൻ |
| കൈകയീപുത്രം | കൈകേയീപുത്രന്നായ്ക്കൊണ്ട് |
| ദ്വേ രുക്മനിഷ്കസഹസ്രേ | രണ്ടായിരം സ്വർണ്ണആമാടകളും |
| ഷോഡശ അശ്വശതാനി ച | ആയിരത്തറുനൂറു കുതിരകളും |
| സത്കൃത്യ | സ്നേഹപുരസ്സരം |
| ധനം | ബഹുമതിയായി |
| ആദിശത്. | കല്പിച്ചരുളി. |

തഥാഽമാത്യാനഭിപ്രേതാൻ വിശ്വാസ്യാംശ്ച ഗുണാന്വിതാൻ
ദദാവശ്വപതിഃ ശീഘ്രം ഭരതായാനുയായിനഃ. 21

| | |
|---|---|
| അശ്വപതിഃ | അശ്വപതിമഹാരാജാവ് |
| തഥാ, | അപ്രകാരംതന്നെ, |
| അഭിപ്രേതാൻ | പ്രിയപ്പെട്ടവരും |
| വിശ്വാസ്യാൻ | വിശ്വാസയോഗ്യരും |
| ഗുണാന്വിതാൻ ച | ഗുണസമ്പന്നന്മാരുമായ |
| അമാത്യാൻ | മന്ത്രിമാരെ, |
| ഭരതായ | ഭരതന്നു |
| അനുയായിനഃ | കൂടെച്ചെല്ലുവാൻ പിൻതുണയായി, |
| ശീഘ്രം | അപ്പോൾതന്നെ |
| ദദൌ. | കൊടുത്തു. |

ഐരാവതാനൈന്ദ്രശിരാൻ നാഗാൻ വൈ പ്രിയദർശനാൻ
ഖരാൻ ശീഘ്രാൻ സുസംയുക്താൻ മാതുലോഽസ്മൈ ധനം ദദൌ. 22

| | |
|---|---|
| മാതുലഃ | അമ്മാമൻ (യുധാജിത്ത്) |
| അസ്മൈ | ഈ ഭരതന്നായ്ക്കൊണ്ട് |
| ഐരാവതാൻ | ഐരാവതകുലോത്പന്നങ്ങളും |
| ഐന്ദ്രശിരാൻ | ഇന്ദ്രശിരമെന്ന മലയിലുള്ളവയും |
| പ്രിയദർശനാൻ | കാണ്മാൻ കൌതുകമുള്ളവയുമായ |
| നാഗാൻ | ആനകളേയും, |
| സുസംയുക്താൻ | രഥങ്ങളിൽ പരിചയിച്ച |
| ശീഘ്രാൻ | വേഗതയുള്ള |
| ഖരാൻ വൈ | കോവർകഴുതകളേയും |
| ധനം ദദൌ. | ബഹുമതിയായിനൽകി |

അന്തഃപുരേഽതിസംവൃദ്ധാൻ വ്യാഘ്രവീര്യബലോപമാൻ
ദംഷ്ട്രായുധാൻ മഹാകായാൻ ശുനശ്ചോപായനം ദദൌ. 23

| | |
|---|---|
| അന്തഃപുരേ | അന്തഃപുരത്തിൽ |
| അതിസംവൃദ്ധാൻ, | നന്നായിവളർത്തപ്പെട്ടവയും, |
| വ്യാഘ്രവീര്യബലോപമാൻ | വ്യാഘ്രത്തിന്നൊത്ത വീര്യവും ബലവും ഉള്ളവയും |
| ദംഷ്ട്രായുധാൻ | തേററപ്പല്ലുകൾ ആയുധമായുള്ളവയും |
| മഹാകായാൻ | നല്ലപ്രകൃതിഗുണമുള്ളവയുമായ |
| ശുനഃ ച | നായ്ക്കളേയും |
| ഉപായനം | സമ്മാനമായി |
| ദദൌ. | കൊടുത്തു. |

സ ദത്തം കേകയേന്ദ്രേണ ധനം തന്നാഭ്യനന്ദത
ഭരതഃ കേകയീപുത്രോ ഗമനത്വരയാ തദാ. 24

| | |
|---|---|
| കേകയീപുത്രഃ | കൈകേയീപുത്രനായ |
| സഃ ഭരതഃ | ആ ഭരതൻ, |
| ഗമനത്വരയാ | പോകുവാനുള്ള ബദ്ധപ്പാടുകൊണ്ട് |

| | | | |
|---|---|---|---|
| തദാ | ആ സന്ദർഭത്തിൽ | തത് ധനം | ആ സമ്മാനത്തെ |
| കേകയേന്ദ്രേണ | കേകയരാജാവിനാൽ | അഭ്യനന്ദത ന. | കൊണ്ടാടാതിരുന്നു. |
| ദത്തം | നൽകപ്പെട്ട | | |

ബഭൂവ ഹ്യസ്യ ഹൃദയേ ചിന്താ സുമഹതീ തദാ
ത്വരയാ ചാപി ദൂതാനാം സ്വപ്നസ്യാപി ച ദർശനാത്. 25

| | | | |
|---|---|---|---|
| ദൂതാനാം | ദൂതന്മാരുടെ | തദാ | അപ്പോൾ |
| ത്വരയാ അപി ച, | ദ്രുതഗതികൊണ്ടും, | അസ്യ | ഈ ഭരതന്റെ |
| | | ഹൃദയേ | മനസ്സിൽ |
| സ്വപ്നസ്യ ദർശനാത് അപി ച | സ്വപ്നം കണ്ടതുകൊണ്ടും, | സുമഹതീ | വലുതായ |
| | | ചിന്താ ഹി | വിചാരംതന്നെയാണ് |
| | | ബഭൂവ. | ഉണ്ടായിരുന്നത്. |

സ സ്വവേശ്മാഭ്യതിക്രമ്യ നരനാഗാശ്വസംവൃതം
പ്രപേദേ സുമഹച്ഛ്രീമാൻ രാജമാർഗ്ഗമനുത്തമം. 26

| | | | |
|---|---|---|---|
| ശ്രീമാൻ | ശ്രീമാനായ | നരനാഗാശ്വസംവൃതം | ആളുകളും, ആനകളും, കുതിരകളും നിറഞ്ഞു |
| സഃ, | അവൻ, | അനുത്തമം | മേത്തരമായതും [[illegible]ത്തും |
| സ്വഃവേശ്മ | താൻ പാർത്തിരുന്ന അരമന | സുമഹത് | വിശാലവും ആയ |
| | | രാജമാർഗ്ഗം | രാജവീഥിയിൽ |
| അഭ്യതിക്രമ്യ, | കടന്നുചെന്ന്, | പ്രഃപേദേ. | എത്തി. |

അഭ്യതീത്യ തതോഽപശ്യദന്തഃപുരമനുത്തമം
തതസ്തദ്ഭരതഃ ശ്രീമാനാവിവേശാനിവാരിതഃ. 27

| | | | |
|---|---|---|---|
| തതഃ | അതിൽപിന്നെ | അനുത്തമം | ഉത്തമമായ |
| ശ്രീമാൻ | ശ്രീമാനായ | അന്തഃപുരം | അന്തഃപുരത്തെ |
| ഭരതഃ, | ഭരതൻ, | അപശ്യത്; | കണ്ടു; |
| തത് | അതിനെ | | |
| അഭ്യതീത്യ, | കടന്നുചെന്ന് | അനിവാരിതഃ | തടസ്ഥമില്ലാതെ |
| തതഃ | അവിടെ | ആവിവേശ. | പ്രവേശിച്ചു. |

സ മാതാമഹമാപൃച്ഛ്യ മാതുലം ച യുധാജിതം
രഥമാരുഹ്യ ഭരതഃ ശത്രുഘ്നസഹിതോ യയൌ. 28

| | | | |
|---|---|---|---|
| സഃ ഭരതഃ | ആ ഭരതൻ | രഥം | രഥത്തിൽ |
| മാതാമഹം | മുത്തശ്ശനോടും | ശത്രുഘ്നസഹിതഃ | ശത്രുഘ്നസഹിതനായി |
| മാതുലം | അമ്മാമൻ | | |
| യുധാജിതം ച | യുധാജിത്തിനോടും | ആരുഹ്യ | കയറിക്കൊണ്ട് |
| ആപൃച്ഛ്യ, | യാത്രപറഞ്ഞ്, | യയൌ. | യാത്രയായി. |

രഥാൻ മണ്ഡലചക്രാംശ്ച യോജയിത്വാ പരഃശതം
ഉഷ്ട്രഗോഽശ്വഖരൈർഭൃത്യാ ഭരതം യാന്തമന്വയുഃ. 29

ഭൃത്യാഃ ഭൃത്യന്മാർ,
മണ്ഡല-ചക്രാൻ വട്ടച്ചക്രങ്ങളാന്ന
പരഃശതം നൂറിലധികം
രഥാൻ തേരുകളെ
ഉഷ്ട്രഗോഽശ്വഖരൈഃ ച ഒട്ടകം, കാള, കുതിര, കോവർകഴുത എ
യോജയിത്വാ, പൂട്ടിക്കെട്ടി [ന്നവ
യാന്തം യാത്രചെയ്യുന്നവനായ
ഭരതം അന്വയുഃ. ഭരതന്റെ തുണയായി അനുഗമിച്ചു.

ബലേന ഗുപ്തോ ഭരതോ മഹാത്മാ
സഹാര്യ്യകസ്യാത്മസമൈരമാത്യൈഃ
ആദായ ശത്രുഘ്നമപേതശത്രുർ-
ഗൃഹാദ്യയൌ സിദ്ധ ഇവേന്ദ്രലോകാത്. 30

ബലേന സൈന്യത്താൽ
ഗുപ്തഃ, രക്ഷിക്കപ്പെട്ടവനും,
അപേതശത്രുഃ ശത്രുക്കളില്ലാത്ത
മഹാത്മാ മഹാത്മാവും ആയ
ഭരതഃ, ഭരതൻ,
ആര്യ്യകസ്യ മുത്തശ്ശന്റെ ചേർന്നവരും
ആത്മസമൈഃ തനിക്കു തുല്യന്മാരുമായ
അമാത്യൈഃ സഹ, മന്ത്രിമാരോടുംകൂടി
ശത്രുഘ്നം ശത്രുഘ്നനേയും
ആദായ, കൂട്ടിക്കൊണ്ട്, [നിന്നും
ഇന്ദ്രലോകാത് ഇന്ദ്രലോകത്തിൽ-
സിദ്ധഃ ഇവ സിദ്ധനെന്നപോലെ
ഗൃഹാത് അരമനയിൽനിന്ന്
യയൌ. പുറപ്പെട്ടു.

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
സപ്തതിതമഃ സർഗ്ഗഃ = എഴുപതാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 5123; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2768.



## ഏകസപ്തതിതമഃ സർഗ്ഗഃ = എഴുപത്തൊന്നാംസർഗ്ഗം.

[ഭരതപ്രത്യാഗമനം = ഭരതൻ അയോദ്ധ്യയിൽ മടങ്ങിയെത്തുന്നത്.]

സ പ്രാങ്മുഖോ രാജഗൃഹാദഭിനിര്യ്യായ വീര്യ്യവാൻ
തതഃ സുദാമാം ദ്യുതിമാൻ സന്തീര്യ്യാവേക്ഷ്യ താം നദീം. 1
ഹ്ലാദിനീം ദൂരപാരാം ച പ്രത്യക്സ്രോതസ്തരംഗിണീം
ശതദ്രുമതരച്ഛ്രീമാൻ നദീമിക്ഷ്വാകുനന്ദനഃ. 2

തതഃ അതിൽപിന്നെ
ദ്യുതിമാൻ തേജസ്വിയും
വീര്യ്യവാൻ സാമർത്ഥ്യശാലിയും
ശ്രീമാൻ ശ്രീമാനും
ഇക്ഷ്വാകു-നന്ദനഃ ഇക്ഷ്വാകുകുലകീർത്തി വർദ്ധകനും ആയ
സഃ, ആ ഭരതൻ, [വനായി
പ്രാങ്മുഖഃ കിഴക്കോട്ടു ചെല്ലുന്ന-
രാജഗൃഹാത് 'രാജഗൃഹ'മെന്ന നഗരത്തിൽനിന്നും
അഭിനിര്യ്യായ പുറപ്പെട്ട്
സുദാമാം 'സുദാമ'യെന്ന
നദീം അവേക്ഷ്യ, നദിയെ കണ്ട്,
താം സന്തീര്യ്യ, അതിനെ കടന്ന്,
ഹ്ലാദിനീം നദീം ഹ്ലാദിനീനദിയേയും

| | | | |
|---|---|---|---|
| ദൂരപാരാം | ദൂരപാരാനദിയേയും | ശതദ്രും ച | ശതദ്രുവിനേയും |
| പ്രത്യക്സ്രോ- തസ്തരംഗിണിം | പ്രത്യക്സ്രോതസ്സിനേയും | അതരത്. | കടന്നു. |

[അയോദ്ധ്യയിൽനിന്ന് ദൂതന്മാർ പുറപ്പെട്ട് വടക്കുപടിഞ്ഞാറായി ചൊവ്വിൽ ഗിരിവ്രജത്തിലെത്തിയതായി മുമ്പ് വിവരിക്കപ്പെട്ടു. ഈ വഴി ചരടുപിടിച്ചപോലെ കിടക്കുന്നുണ്ട്. ഒരു ഇന്ത്യാപടത്തിൽ നോക്കിയാൽ ഈ രേഖയിൽതന്നെ 68-ാം സർഗ്ഗം 13-ാം ശ്ലോകത്തിൽ പറയപ്പെട്ട അഹിച്ഛത്രം ഹസ്തിനപുരം മുതലായവ കിടക്കുന്നതായിക്കാണാം. വാല്മീകിയുടെ ഈ മാർഗ്ഗവിവരണം വളരെ കൃത്യമായിട്ടുള്ളതാണെന്നാണ് പണ്ഡിതന്മാരുടെ അഭിപ്രായം.

ഭരതൻ അയോദ്ധ്യയ്ക്കു മടങ്ങിയ വഴിയും മേല്പറഞ്ഞ ദൂതന്മാർ വന്നവഴിതന്നെയെങ്കിലും, പുതുമയ്ക്കുവേണ്ടി ആദ്യം പറഞ്ഞവയെ പറയാതെ, മാർഗ്ഗത്തിൽ വേറെയുള്ള നദി, പട്ടണം മുതലായവയെയെല്ലാമാണ് പറയുന്നത്.

ഹ്ളാദിനി (വളരെ ശബ്ദമുണ്ടാക്കുന്നത്), ദൂരപാര (വളരെ വിസ്താരമുള്ളത്), പ്രത്യക്സ്രോതസ്സ് (വളവുകൾ വളരെയുള്ളത്) ശതദ്രു, എന്ന നാലു നദികളും ജലം, ചിനാബ്, റാവി, സറ്റ്ലെജ് എന്ന സിന്ധുനദിയുടെ പോഷകനദികളാകുന്നു. ഈ പേരുകൾ അതാതു നദികളുടെ സ്വരൂപത്തെ വളരെ വിശദമായി വിവരിക്കുന്നവയാകുന്നു. ബിയാസ് (വിപാശ) എന്ന നദിയെക്കുറിച്ച് മുമ്പ് പറഞ്ഞിട്ടുള്ളതുകൊണ്ട് കവി അതിനെപ്പററി ഇവിടെ പറയുന്നില്ല. ഈ നദികൾക്ക് വിതസ്ത, ചന്ദ്രഭാഗ, ഇരാവതി, വിപാശ, ശതദ്രു എന്ന പേരുകൾ ഭാരതത്തിൽ കാണുന്നു.

ഐലധാനേ നദീം തീർത്ത്വാ പ്രാപ്യ ചാപരപർപ്പടാൻ
ശിലാമാകുർവ്വതീം തീർത്ത്വാ ആഗ്നേയം ശല്യകർത്തനം 3
സത്യസന്ധഃ ശുചിഃ ശ്രീമാൻ പ്രേക്ഷമാണഃ ശിലാവഹാം
അത്യയാത്സ മഹാശൈലാൻ വനം ചൈത്രരഥം പ്രതി. 4

| | | | |
|---|---|---|---|
| സത്യസന്ധഃ | സത്യസന്ധനും | അകുർവ്വതീം | ഉരുട്ടിത്തള്ളുന്ന |
| ശുചിഃ | പരിശുദ്ധമനസ്കനും | ശിലാവഹാം | 'ശിലാവഹ'യെന്ന |
| ശ്രീമാൻ | ശ്രീമാനുമായ | തീർത്ത്വാ, | കടന്ന്, [നദിയെ |
| സഃ, | ആ ഭരതൻ, | ആഗ്നേയം | അഗ്നികോണിലുള്ള |
| ഐലധാനേ | 'ഐലധാന'മെന്ന നഗരത്തിൽ | ശല്യകർത്തനം ഹി | 'ശല്യകർത്തനം' എന്ന നാടും |
| നദീം | നദിയെ | പ്രേക്ഷമാണഃ, | കണ്ടുകൊണ്ട്, |
| തീർത്ത്വാ, | കടന്ന്, | ചൈത്രരഥം | 'ചൈത്രരഥം' എന്ന |
| അപരപർപ്പടാൻ ച | 'അപരപർപ്പടമെന്ന' നാടുകളെയും | വനം പ്രതി | വനത്തെനോക്കിച്ചെല്ലുന്നവനായി |
| പ്രാപ്യ, | കടന്ന്, | മഹാശൈലാൻ | മഹാശൈലങ്ങളെ |
| ശിലാം | പാറയെ | അത്യയാത്. | കടന്നു. |

['ശിലാവഹ' എന്ന നദി 'ദൃഷദ്വതി' എന്ന് ഇപ്പോൾ പറയപ്പെടുന്ന നദിയാകുന്നു എന്ന് ചിലരുടെ പക്ഷം. അത് അംബാലാ (Ambala) ജില്ലയിൽകൂടി ഒഴുകി രാജപുത്താന മരുഭൂമികളിൽ ഘഗ്ഗർ (Ghaggar) എന്ന മണൽ പുഴയായി (Dry bed) കാണപ്പെടുന്നു. Vincent Smith എന്ന ചരിത്രകാരൻെറ Oxford History of India എന്ന പുസ്തകത്തിൽ 29-ാം ഭാഗത്തിൽ കുരുക്ഷേത്രത്തിൻെറ പടത്തിൽ കാണിച്ചിട്ടുള്ളതായ 'ഘഗ്ഗരാ' നദിയായിരിക്കാമെന്നാണ് തോന്നുന്നത്. ശല്യകർത്തനം, ആഗ്നേയം എന്നവ രണ്ടുപ്രദേശങ്ങളാണെന്ന് തീർത്ഥീയം.

'ചൈത്രരഥം' എന്ന വനം യമുനാനദിയുടെ പടിഞ്ഞാറുവശത്താകുന്നു.]

സരസ്വതീം ച ഗംഗാം ച യുഗ്മേന പ്രത്യപദ്യത
ഉത്തരം വീരമത്സ്യാനാം ഭാരുണ്ഡം പ്രാവിശദ്വനം 5

| | |
|---|---|
| സരസ്വതീം ച | 'സരസ്വതീ'നദിയേയും |
| ഗംഗാം ച | 'ഗംഗ'യെന്ന നദിയേയും |
| യുഗ്മേന | സംഗമസ്ഥലത്തിൽ |
| പ്രത്യപദ്യത; | പ്രാപിച്ചു; |
| വീരമത്സ്യാനാം | 'വീരമത്സ്യം' എന്ന നാട്ടുകാർക്ക് |
| ഉത്തരം | വടക്കായി, |
| ഭാരുണ്ഡം | 'ഭാരുണ്ഡം' എന്ന |
| വനം | വനത്തിൽ |
| പ്രാവിശത്. | പ്രവേശിച്ചു. |

[' സരസ്വതി ' നദി സിർമൂർ (Sirmur) എന്ന കുന്നുകളിൽ ഉത്ഭവിച്ച് കർണ്ണാൽ എന്ന ജില്ലയിൽ താനേശ്വരംതൊട്ട് പടിഞ്ഞാറോട്ടൊഴുകി വിനശനതീർത്ഥം എന്ന ദിക്കിൽവെച്ച് കാണാതായിത്തീരുന്നു. അവിടെനിന്ന് അത് അന്തർവ്വാഹിനിയാണെന്ന് വിചാരിക്കപ്പെടുന്നു.

' ഗംഗ ' എന്ന് ഇവിടെ പറയുന്നത് സരസ്വതീനദിക്കു കിഴക്കായി വടക്കുതെക്കായി ഒഴുകി സരസ്വതിയിൽ ചേരുന്ന പോഷകനദിയായിരിക്കണം. അല്ലാതെ സാക്ഷാൽ ഗംഗാനദിയല്ല.

മത്സ്യദേശങ്ങൾ ഇപ്പോൾ ആൾവാർ, ജയിപ്പൂർ മുതലായ നാടുകൾ ഉൾപ്പെടുന്ന രാജ്യമാകുന്നു. അതിനും വടക്കായ പ്രദേശമാകുന്നു വീരമത്സ്യദേശങ്ങൾ.

Vincent Smith എന്ന ചരിത്രകാരന്റെ ഇന്ത്യാചരിത്രപുസ്തകത്തിൽ ദൃശദ്വതിയെ സരസ്വതിക്കു കിഴക്കായിട്ടാണ് കാണിക്കപ്പെട്ടിരിക്കുന്നത്. അതിനാൽ "ശിലാവഹാ" എന്ന നദി ദൃഷദ്വതിയായിരിപ്പാൻ തരമില്ല. "ദക്ഷിണേന സരസ്വത്യാ ദൃഷദ്വത്യുത്തരേണ ച. യേ വസന്തി കുരുക്ഷേത്രേ തേ വസന്തി ത്രിവിഷ്ടപേ." എന്ന് ഭാരതം വനപർവ്വത്തിലുള്ള ശ്ലോകത്തിൽനിന്നും സരസ്വതിക്കുശേഷമാണ് ദൃഷദ്വതിയെ കടക്കേണ്ടിവരുന്നതെന്ന് കാണുന്നു.]

വേഗിനീം ച കലിംഗാഖ്യാം ഹ്ലാദിനീം പർവ്വതാവൃതാം
യമുനാം പ്രാപ്യ സന്തീർണ്ണോ ബലമാശ്വാസയൻ തദാ. 6

| | |
|---|---|
| വേഗിനീം | വേഗതയുള്ളതും |
| ഹ്ലാദിനീം ച | ആനന്ദിപ്പിക്കുന്നതും (ശബ്ദമുണ്ടാക്കുന്നതും) |
| പർവ്വതാവൃതാം | പർവ്വതങ്ങളാൽ ചൂഴപ്പെട്ടതും |
| കലിംഗാഖ്യാം | കലിംഗം എന്ന പേരോടു കൂടിയതുമായ |
| യമുനാം | യമുനയെ |
| പ്രാപ്യ, | പ്രാപിച്ച്, |
| സന്തീർണ്ണഃ, | അതിനെ തരണം ചെയ്ത് |
| തദാ | ആ സമയം |
| ബലം | പരിവാരത്തിനു |
| ആശ്വാസയത്. | വിശ്രമാവസരം നൽകി. |

[കലിംഗാ, ഹ്ലാദിനി എന്നു പറയുന്നവ വേറെ രണ്ടു നദികളായും ഇരിക്കാം. മുൻശ്ലോകത്തിൽ പറഞ്ഞതായ ഗംഗ, സരസ്വതിയിൽ ചെന്നുചേരുന്നതുകൂടാതെ അതിൽനിന്ന് മറ്റൊരു ശാഖ പിരിഞ്ഞു് ആ ശാഖ രണ്ടായൊഴുകി, പിന്നെയും ഒന്നായി ചേർന്ന് യമുനയിൽ ചെന്നു ചേരുന്നുണ്ട്. സരസ്വതീഗംഗാസംഗമത്തിൽവെച്ച് നദിയെ കടന്നുകഴിഞ്ഞാൽ യമുന എത്തുന്നതിനുമുമ്പായി ഇവ രണ്ടിനേയും കടക്കേണ്ടതുമാകുന്നു. 'ഹ്ലാദിനി' എന്നതു് ദൃഷദ്വതി എന്ന പ്രസിദ്ധ നദിയായുമിരിക്കാം.

കലിംഗാ എന്ന് സാധാരണയായി യമുനക്ക് ഒരു പേരുള്ളതായി കാണുന്നില്ല. കളിന്ദദേശം എന്ന് കുരുക്ഷേത്രത്തിന് വടക്കിലായി ഉള്ള രാജ്യത്തിൽകൂടി ഒഴുകുന്നതുകൊണ്ട് കളിന്ദാ അഥവാ കലിംഗാ എന്ന് യമുനക്ക് പേരുണ്ടായിരിപ്പാനും വഴിയുണ്ട്. ഭാരതം സഭാപർവ്വം 27(9)ൽ കലിംഗദേശത്തെപ്പറ്റി പറയുന്നത് കളിന്ദംതന്നെയെന്നാണ് പണ്ഡിതന്മാരുടെ അഭിപ്രായം. യമുനയുടെ ഉത്ഭവംതന്നെ കളിന്ദദേശത്തിൽനിന്നുമാകുന്നു. 'കാളിന്ദി' എന്ന് യമുനയ്ക്കു് പേരുള്ളതുകൊണ്ട് കളിന്ദദേശവും, കലിംഗദേശവും ഒന്നുതന്നെയായിരിപ്പാനും വഴിയുണ്ട്. കാളിന്ദം എന്ന പർവ്വതത്തിൽനിന്ന് ഉത്ഭവിക്കുന്നതിനാലാണ് യമുനയ്ക്കു് കാളിന്ദി എന്ന പേർ വന്നിട്ടുള്ളത്.]

ശീതീകൃത്യ തു ഗാത്രാണി ക്ലാന്താനാശ്വാസ്യ വാജിനഃ
തത്ര സ്നാത്വാ ച പീത്വാ ച പ്രായാദാദായ ചോദകം. 7

| | | | |
|---|---|---|---|
| തത്ര | അവിടെ | സ്നാത്വാ ച | സ്നാനം ചെയ്തു |
| ക്ലാന്താൻ | ക്ഷീണിച്ചിരുന്ന | പീത്വാ ച | ജലപാനം ചെയ്ത ശേഷം, |
| വാജിനഃ | കുതിരകളെ | | |
| ആശ്വാസ്യ | ആശ്വസിപ്പിച്ച്, | ഉദകം | തീൎത്ഥത്തെ |
| ഗാത്രാണി | ഗാത്രങ്ങളെ | ആദായ ച | എടുത്തും കൊണ്ട് |
| ശീതീകൃത്യ തു, | തണുപ്പിച്ച ശേഷം, | പ്രായാത്. | പുറപ്പെട്ടു. |

രാജപുത്രോ മഹാരണ്യമനഭീക്ഷ്ണോപസേവിതം
ഭദ്രോ ഭദ്രേണ യാനേന മാരുതഃ ഖമിവാത്യഗാത് 8

| | | | |
|---|---|---|---|
| മാരുതഃ | വായു | അനഭീക്ഷ്ണോപസേവിതം | സഞ്ചാരഹീനമായ |
| ഖം | ആകാശത്തിൽ | | |
| ഇവ | എപ്രകാരമൊ അപ്രകാരം | മഹാരണ്യം | മഹാരണ്യത്തെ |
| | | ഭദ്രേണ | ഉത്തമമായ |
| ഭദ്രഃ | പുണ്യാത്മാവായ | യാനേന | രഥത്തിൽ കയറിക്കൊണ്ടു |
| രാജപുത്രഃ | രാജകുമാരൻ | അത്യഗാത്. | കടന്നുചെന്നു. |

ഭാഗീരഥീം ദുഷ്പ്രതരാം സോഽംശുധാനേ മഹാനദീം
ഉപായാദ്രാഘവസ്തൂൎണ്ണം പ്രാഗ്വടേ വിശ്രുതേ പുരേ. 9

| | | | |
|---|---|---|---|
| സഃ രാഘവഃ | ആ ഭരതകുമാരൻ | ഭാഗീരഥീം | ഗംഗയെ |
| അംശുധാനേ | 'അംശുധാനം' എന്ന നഗരത്തിൽ, | വിശ്രുതേ | പേരാൎന്ന |
| | | പ്രാഗ്വടേ | 'പ്രാഗ്വടം' എന്ന |
| ദുഷ്പ്രതരാം | കടപ്പാൻ പ്രയാസമുള്ളതായ | പുരേ | നഗരത്തിൽ, |
| | | തൂൎണ്ണം | ഉടനെ |
| മഹാനദീം | മഹാനദിയായ | ഉപായാത്. | പ്രാപിച്ചു. |

[‘അംശുധാനം’ എന്ന സ്ഥലത്തിൽ ഗംഗയെ തരണംചെയ്യുന്നതിന്നു വേണ്ട സൌകൎയ്യങ്ങളില്ലാത്തതിനാൽ ഗംഗാതീരംവഴിയായി പ്രാഗ്വടത്തിലെത്തി എന്നു സാരം.]

സ ഗംഗാം പ്രാഗ്വടേ തീൎത്ത്വാ സമായാത് കുടികോഷ്ഠികാം
സബലസ്താം സ തീൎത്ത്വാഽഥ സമായാദ്ധൎമ്മവൎദ്ധനം. 10

| | | | |
|---|---|---|---|
| സഃ | ആ ഭരതൻ | സമായാത്; | പ്രാപിച്ചു; |
| സബലഃ | സേനയോടുംകൂടി | അഥ | പിന്നെ |
| പ്രാഗ്വടേ | പ്രാഗ്വടനഗരത്തിൽ | സഃ | അദ്ദേഹം |
| ഗംഗാം | ഗംഗയെ | താം | അതിനെ |
| തീൎത്ത്വാ, | കടന്ന്, | തീൎത്ത്വാ, | കടന്ന്, |
| കുടികോഷ്ഠികാം | 'കുടികോഷ്ഠികം' എന്ന നദിയെ | ധൎമ്മവൎദ്ധനം | 'ധൎമ്മവൎദ്ധനം' എന്ന ഗ്രാമത്തെ |
| | | സമായാത്. | പ്രാപിച്ചു. |

[‘കുടികോഷ്ഠിക’ എന്ന നദി 28-ാം അക്ഷാംശത്തിന്നടുത്തു Soron എന്ന പട്ടണത്തിന്നരികിലായി ഗംഗയിൽ വന്നുചേരുന്ന പോഷകനദിയായിരിക്കണം.]

തോരണം ദക്ഷിണാൎദ്ധേന ജംബൂപ്രസ്ഥമുപാഗമത്
വരൂഥം ച യയൌ രമ്യം ഗ്രാമം ദശരഥാത്മജഃ. 11

| | |
|---|---|
| ദശരഥാത്മജഃ | ദശരഥകുമാരനായ ഭരതൻ |
| തോരണം | തോരണമെന്ന ഗ്രാമത്തിന്നു |
| ദക്ഷിണാൎദ്ധേന | തെക്കുവഴിയായി |
| ജംബൂപ്രസ്ഥം | 'ജംബൂപ്രസ്ഥം' എന്ന |
| ഉപാഗമത്; | പ്രാപിച്ചു; [ഗ്രാമത്തെ |
| രമ്യം | രമ്യമായ |
| വരൂഥം | 'വരൂഥ'മെന്ന |
| ഗ്രാമം ച | ഗ്രാമത്തേയും |
| യയൌ | പ്രാപിച്ചു. |

തത്ര രമ്യേ വനേ വാസം കൃത്വാഽസൌ പ്രാങ്മുഖോ യയൌ
ഉദ്യാനമുജ്ജിഹാനായാ പ്രിയകാ യത്ര പാദപാഃ. 12

| | |
|---|---|
| അസൌ | ഇദ്ദേഹം |
| തത്ര | അവിടെ |
| രമ്യേ | മനോഹരമായ |
| വനേ | വനത്തിൽ |
| വാസം കൃത്വാ | രാത്രി താമസിച്ച്, |
| പ്രാങ്മുഖഃ | കിഴക്കോട്ടേക്കു യാത്ര ചെയ്തു |
| ഉജ്ജിഹാനായാഃ | 'ഉജ്ജിഹാന' എന്ന നഗരത്തിൽ |
| പ്രിയകാഃ പാദപാഃ | കദംബവൃക്ഷങ്ങൾ |
| യത്ര | ഉണ്ടായിരുന്നതായ യാതൊരു അ |
| ഉദ്യാനം | ഉദ്യാനവനത്തെ |
| യയൌ. | പ്രാപിച്ചു. |

[ഐക്യസംസ്ഥാനത്തിൽ 28-ാം അക്ഷാംശം 79-ാം ധ്രുവാംശത്തിൽ Budaun ജില്ലയിൽ, ഉജ്ജാനി (Ujhani) എന്ന നഗരം ഇപ്പോഴും ഉണ്ട്. അതു മുൻപറഞ്ഞ കുടികോഷ്ഠികാനദിയിൽനിന്നും കിഴക്കായി സ്ഥിതിചെയ്യുന്നു.]

സാലാംസ്തു പ്രിയകാൻ പ്രാപ്യ ശീഘ്രാനാസ്ഥായ വാജിനഃ
അനുജ്ഞാപ്യാഥ ഭരതോ വാഹിനീം ത്വരിതോ യയൌ. 13

| | |
|---|---|
| അഥ | അപ്പോൾ |
| ഭരതഃ | ഭരതൻ |
| പ്രിയകാൻ സാലാൻ | കദംബവൃക്ഷങ്ങളെ |
| പ്രാപ്യ, | അടുത്ത്, |
| ശീഘ്രാൻ | വേഗതയുള്ള |
| വാജിനഃ | കുതിരകളെ |
| ആസ്ഥായ, | തേരിൽ പൂട്ടിക്കെട്ടി, |
| വാഹിനീം | സേനയോട് |
| അനുജ്ഞാപ്യ തു | യാത്രപറഞ്ഞ്, |
| ത്വരിതഃ | വേഗത്തിൽ |
| യയൌ. | യാത്രചെയ്തു. |

വാസം കൃത്വാ സൎവ്വതീൎത്ഥേ തീൎത്ത്വാ ചോത്താനികാം നദീം
അന്യാ നദീശ്ച വിവിധാഃ പാൎവ്വതീയൈസ്തുരംഗമൈഃ 14
ഹസ്തിപൃഷ്ഠകമാസാദ്യ കുടികാമത്യവൎത്തത
തതാര ച നരവ്യാഘ്രോ ലൌഹിത്യേ സ കപീവതീം. 15

| | |
|---|---|
| സഃ | ആ |
| നരവ്യാഘ്രഃ, | പുരുഷശ്രേഷ്ഠൻ, |
| സൎവ്വതീൎത്ഥേ | 'സൎവ്വതീൎത്ഥ'മെന്ന ഗ്രാമത്തിൽ |
| വാസം കൃത്വാ, | വാസംചെയ്തു, |
| ഉത്താനികാം | 'ഉത്താനിക' എന്ന |
| നദീം, | നദിയേയും, |
| അന്യാഃ | വേറെ |
| വിവിധാഃ | പല |
| നദീഃ ച | നദികളേയും |

| | |
|---|---|
| പാർവ്വതീയൈഃ | മലപ്രദേശങ്ങളിലുള്ള |
| തുരംഗമൈഃ | കുതിരകളെക്കൊണ്ട് |
| തീർത്വാ, | തരണംചെയ്ത്, |
| ഹസ്തിപൃഷ്ഠകം | 'ഹസ്തിപൃഷ്ഠകം' എന്ന ഗ്രാമത്തെ |
| ആസാദ്യ, | പ്രാപിച്ച്, |
| കുടികാം | 'കുടികാ' യെന്ന നദിയെ |
| അത്യവർത്തത; | കടന്നു; |
| ലൌഹിത്യേ | 'ലൌഹിത്യം' എന്ന നഗരത്തിൽ |
| കപീവതീം ച | 'കപീവതി' എന്ന നദിയേയും |
| തതാര. | കടന്നു. |

['ഉത്താനിക' എന്ന നദി Budaun ജില്ലയിൽക്കൂടി ഒഴുകി ഗംഗയിൽ ചേരുന്ന മറ്റൊരു നദിയാകുന്നു.

കുടിക, കപീവതി എന്ന രണ്ടു നദികൾ ഒന്നിച്ചുചേർന്ന് ഗംഗയിൽ 70-ാം ധ്രുവകാംശത്തിൽ Kanauj (കനൌജ്) നഗരത്തിന്ന് അരികിലായി വന്നുചേരുന്നു. ഇതുതന്നെയാണ് രാമഗംഗ എന്നുപറയുന്ന നദി.]

ഏകസാലേ സ്ഥാണുമതീം വിനതേ ഗോമതീം നദീം. 16
കലിംഗനഗരേ ചാപി പ്രാപ്യ സാലവനം തഥാ
ഭരതഃ ക്ഷിപ്രമാഗച്ഛത് സുപരിശ്രാന്തവാഹനഃ. 17

| | |
|---|---|
| ഭരതഃ | ഭരതൻ |
| ഏകസാലേ | 'ഏകസാലം' എന്ന ഗ്രാമത്തിൽ |
| സ്ഥാണുമതീം, | 'സ്ഥാണുമതി'യെന്ന നദിയേയും, |
| വിനതേ | 'വിനത'മെന്ന നഗരത്തിൽ |
| ഗോമതീം നദീം ച | 'ഗോമതീ' നദിയേയും |
| പ്രാപ്യ, | കടന്ന്, |
| സുപരിശ്രാന്തവാഹനഃ | ക്ഷീണിച്ചകുതിരകളോടുകൂടിയവനായി |
| ക്ഷിപ്രം തഥാ | വിരവോടെ |
| കലിംഗനഗരേ | കലിംഗനഗരത്തിൽ |
| സാലവനം അപി | പയിൻമരക്കാടിനേയും |
| ആഗച്ഛത്. | പ്രാപിച്ചു. |

[68-ാം സർഗ്ഗം 13-ാം ശ്ലോകത്തിന്റെ കുറിപ്പിൽ പറഞ്ഞപ്രകാരം ഹസ്തിനപുരത്തിൽനിന്ന് അതായത് Meerat എന്ന പട്ടണത്തിന്ന് കുറെ തെക്കുനിന്ന് അയോദ്ധ്യയിലേക്ക് ചൊവ്വായി ഒരു വര വരച്ചാൽ, ഗംഗകഴിഞ്ഞാൽ പ്രധാനമായി അഞ്ചു നദികൾ കടപ്പാനുണ്ടെന്നു കാണാം. മററു ചെറിയ നദികളുടെ പേരുകൾ ഇതിൽ പറയപ്പെട്ടിട്ടില്ല. ഈ അഞ്ചു നദികളിൽ ഏററവും കിഴക്കുഭാഗത്തിലുള്ളതാണ് ഗോമതി (Gumti). ഇതിനെ ലക്കനൊ (Lucknow) നഗരത്തിന്ന് വടക്കായി തരണംചെയ്തിരിക്കണം. 'സ്ഥാണുമതി' എന്നു പറയുന്നതു് ഗോമതിയിൽ ചേരുന്നതായ സായിനദി (R. Sai) ആയിരിക്കണം.

കലിംഗനഗരം ഗോമതികടന്ന് അയോദ്ധ്യയ്ക്കു് പടിഞ്ഞാറായി 'ബറാബങ്കി' ജില്ലയിൽ ഒരു നഗരമായിരുന്നിരിക്കണം.]

വനം ച സമതീത്യാശു ശർവ്വര്യാമരുണോദയേ
അയോദ്ധ്യാം മനുനാ രാജ്ഞാ നിർമ്മിതാം സന്ദദർശ ഹ. 18

| | |
|---|---|
| ശർവ്വര്യാം | രാത്രി |
| വനം ച | വനത്തിൽതന്നെ |
| സമതീത്യ, | കഴിച്ചുകൂട്ടി. |
| അരുണോദയേ | അരുണോദയത്തിൽ |
| മനുനാ രാജ്ഞാ | മനുചക്രവർത്തിയാൽ |
| നിർമ്മിതാം | നിർമ്മിക്കപ്പെട്ട |
| അയോദ്ധ്യാം | അയോദ്ധ്യാപുരത്തെ |
| ആശു | വിരവിൽ |
| സന്ദദർശ ഹ. | കണ്ടു. |

താം പുരീം പുരുഷവ്യാഘ്രഃ സപ്തരാത്രോഷിതഃ പഥി
അയോദ്ധ്യാമഗ്രതോ ദൃഷ്ട്വാ രഥേ സാരഥിമബ്രവീത്. 19

| | | | |
|---|---|---|---|
| പുരുഷവ്യാഘ്രഃ | പുരുഷോത്തമൻ | അയോദ്ധ്യാം പുരീം | അയോദ്ധ്യാപുരത്തെ |
| പഥി | വഴിയിൽ | അഗ്രതഃ ദൃഷ്ട്വാ, | എതിരിൽ കണ്ട്, |
| സപ്ത-രാത്രോഷിതഃ | ഏഴുരാത്രി കഴിച്ചുകൂട്ടിയവനായി | രഥേ | രഥത്തിൽ |
| | | സാരഥിം | സാരഥിയോടായി |
| താം | ആ | അബ്രവീത്. | ഉരചെയ്തു. |

ഏഷാ നാതിപ്രതീതാ മേ പുണ്യോദ്യാനാ യശസ്വിനീ
അയോദ്ധ്യാ ദൃശ്യതേ ദൂരാത്സാരഥേ പാണ്ഡുമൃത്തികാ 20
യജ്വഭിർഗ്ഗുണസംപന്നൈർബ്രാഹ്മണൈർവ്വേദപാരഗൈ
ഭൂയിഷ്ഠമൃദ്ധൈരാകീർണ്ണാ രാജർഷിവരപാലിതാ. 21

| | | | |
|---|---|---|---|
| "സാരഥേ! | "സാരഥേ! | ഋദ്ധൈഃ, | ധനികന്മാരാലും, |
| ഏഷാ | ഈ | ഭൂയിഷ്ഠം | ധാരാളം |
| പുണ്യോദ്യാനാ | അഴകാൎന്ന പൂങ്കാവുകളാൎന്നതും, | ആകീർണ്ണാ | നിറഞ്ഞുള്ളതും |
| യശസ്വിനീ | പേർകേട്ടതും, | രാജർഷിവര-പാലിതാ | ശ്രേഷ്ഠനായ രാജർഷിയാൽ പരിപാലിക്കപ്പെട്ടതുമായ |
| പാണ്ഡുമൃത്തികാ | വെളുത്ത മണ്ണുള്ളതും, | | |
| യജ്വഭിഃ | യാഗംചെയ്യുന്ന | അയോദ്ധ്യാ, | അയോദ്ധ്യാനഗരം, |
| ഗുണ-സംപന്നൈഃ | സദ്ഗുണയുക്തരായ | ദൂരാത് | വളരെ ദൂരെനിന്നുതന്നെ |
| | | മേ | എനിക്ക് |
| വേദപാരഗൈഃ | വേദവിദഗ്ദ്ധന്മാരായ | നാതിപ്രതീതാ | ഉത്സാഹരഹിതമായി |
| ബ്രാഹ്മണൈഃ, | ബ്രാഹ്മണരാലും, | ദൃശ്യതേ. | കാണപ്പെടുന്നു. |

അയോദ്ധ്യായാം പുരാ ശബ്ദഃ ശ്രൂയതേ തുമുലോ മഹാൻ
സമന്താന്നരനാരീണാം തമദ്യ ന ശൃണോമ്യഹം. 22

| | | | |
|---|---|---|---|
| "പുരാ, | "മുമ്പ്, | സമന്താത് | എല്ലാഭാഗങ്ങളിലും |
| അയോദ്ധ്യായാം | അയോദ്ധ്യയിൽ | ശ്രൂയതേ; | കേൾക്കപ്പെടുമാറുണ്ടല്ലൊ; |
| നരനാരീണാം | സ്ത്രീപുരുഷന്മാരുടെ | അദ്യ | ഇപ്പോൾ |
| | | തം | ആയത് |
| മഹാൻ | വമ്പിച്ച | അഹം | ഞാൻ |
| തുമുലഃ ശബ്ദഃ | കളകളശബ്ദം | ശൃണോമി ന. | കേൾക്കുന്നില്ല. |

ഉദ്യാനാനി ച സായാഹ്നേ ക്രീഡിത്വോപരതൈർന്നരൈഃ
സമന്താദഭിധാവദ്ഭിഃ പ്രകാശന്തേ മമാന്യഥാ
താന്യുദ്യാനരുദന്തീവ പരിത്യക്താനി കാമിഭിഃ 23

| | | | |
|---|---|---|---|
| "സായാഹ്നേ | "വൈകുന്നേരസമയത്തിൽ | ക്രീഡിത്വാ | ക്രീഡചെയ്തു |
| ഉദ്യാനാനി, | പൂങ്കാവുകൾ, | ഉപരതൈഃ, | വിശ്രമിക്കുന്നവരും |

വിഹീനാം പതിപുത്രാഭ്യാം കൌസല്യാം പാൎത്ഥിവാത്മജഃ
ഏവമാശ്വാസയന്നേവ ദുഃഖാൎത്തോ നിപപാത ഹ. 59

| | | | |
|---|---|---|---|
| പാൎത്ഥിവാത്മജഃ | ചക്രവൎത്തികുമാരനായ ഭരതൻ | ദുഃഖാൎത്തഃ | ശോകപീഡിതനായി |
| പതിപുത്രാഭ്യാം | ഭൎത്താവിനേയും പുത്രനേയും | ഏവം | മേൽ പ്രകാരം |
| വിഹീനാം | പിരിഞ്ഞിരിക്കുന്നവളായ | ആശ്വാസയൻ ഏവ | ആശ്വസിപ്പിച്ചുകൊണ്ടുതന്നെ |
| കൌസല്യാം, | കൌസല്യാദേവിയെ, | നിപപാത ഹ. | നിലത്തുപതിച്ചു, കഷ്ടം! |

തഥാ തു ശപഥൈഃ കഷ്ടൈഃ ശപമാനമചേതനം
ഭരതം ശോകസന്തപ്തം കൌസല്യാ വാക്യമബ്രവീത്. 60

| | | | |
|---|---|---|---|
| കൌസല്യാ | കൌസല്യാദേവി, | അചേതനം | ബോധഹീനനായി |
| തു | ഇക്കാൎയ്യത്തിൽ | ശോകസന്തപ്തം | ദുഃഖത്താലുരുകുന്നവനായ |
| കഷ്ടൈഃ | അസാധാരണങ്ങളായ | | |
| ശപഥൈഃ | ശപഥവാക്യങ്ങൾ | ഭരതം | ഭരതനെ നോക്കി |
| തഥാ | മേൽപ്രകാരം[കൊണ്ട് | വാക്യം | ഇപ്രകാരം |
| ശപമാനം | ശപഥം ചെയ്യുന്നവനായി | അബ്രവീത്. | ഉരചെയ്തു. |

മമ ദുഃഖമിദം പുത്ര ഭൂയഃ സമുപജായതേ
ശപഥൈഃ ശപമാനോ ഹി പ്രാണാനുപരുണത്സി മേ. 61

| | | | |
|---|---|---|---|
| "പുത്ര! | "ഉണ്ണി! | ശപഥൈഃ | ശപഥവാക്കുകളാൽ |
| ഇദം | ഇപ്പോഴുള്ള | ശപമാനഃ, | ആണയിടുന്നവനായനീ, |
| മമ | എന്റെ | മേ | എന്റെ |
| ദുഃഖം | മനോവേദന, | പ്രാണാൻ ഹി | പ്രാണങ്ങളെത്തന്നെ |
| ഭൂയഃ | മുമ്പതിലും അധികമായി | ഉപരുണത്സി. | വാട്ടുകയാണ് ചെയ്യുന്നത്. |
| സമുപജായതേ; | വൎദ്ധിക്കുന്നു; | | |

["ഉപരുണത്സി" ശ്രീരാമവിരഹംകൊണ്ട് നിൎഗ്ഗമിക്കുന്നതായ എന്റെ ജീവനെ, നീ നിന്റെ ആശ്വാസവചനങ്ങളെക്കൊണ്ട് തടഞ്ഞുനിൎത്തുന്നു. (എന്നും ഗോ. രാ.).]

ദിഷ്ട്യാ ന ചലിതോ ധൎമ്മാദാത്മാ തേ ശുഭലക്ഷണ
വത്സ സത്യപ്രതിജ്ഞോ മേ സതാം ലോകാനവാപ്സ്യസി. 62

| | | | |
|---|---|---|---|
| "ശുഭലക്ഷണ | "സാത്വികഗുണസമ്പന്നനായ | ധൎമ്മാത് | ധൎമ്മത്തിൽനിന്നും |
| മേ | എന്റെ | ചലിതഃ ന; | ചലിക്കാതിരിക്കുന്നു; |
| വത്സ! | പുത്ര! | സത്യപ്രതിജ്ഞഃ | പ്രതിജ്ഞയെപരിപാലിക്കുന്നവനായി |
| തേ | നിന്റെ | സതാം | പുണ്യാത്മാക്കൾക്കുള്ള |
| ആത്മാ | ചിത്തം | ലോകാൻ | ലോകങ്ങളെ |
| ദിഷ്ട്യാ | ദൈവാനുഗ്രഹത്താൽ | അവാപ്സ്യസി." | നീ പ്രാപിക്കും." |

ഇത്യുക്ത്വാ ചാങ്കമാനീയ ഭരതം ഭ്രാതൃവത്സലം
പരിഷ്വജ്യ മഹാബാഹും രുരോദ ഭൃശദുഃഖിതാ. 63

| | | | |
|---|---|---|---|
| മഹാബാഹും | മഹാബാഹുവും | അങ്കം ച | മടിയിൽ |
| ഭ്രാതൃവത്സലം | ജ്യേഷ്ഠൻെറ പേരിൽ അചഞ്ചലമായ ഭക്തി പൂണ്ടവനുമായ | ആനീയ | ഇരുത്തി |
| | | പരിഷ്വജ്യ, | പുണൎന്ന്, |
| | | ഭൃശദുഃഖിതാ | അതിയായ ദുഃഖം പൂണ്ടവളായി |
| ഭരതം | ഭരതനോടായി | | |
| ഇതി ഉക്ത്വാ, | ഇപ്രകാരം ഉരചെയ്ത്, | രുരോദ. | രോദനംചെയ്തു. |

ഏവം വിലപമാനസ്യ ദുഃഖാൎത്തസ്യ മഹാത്മനഃ
മോഹാച്ച ശോകസംരോധാദ് ബഭൂവ ലുളിതം മനഃ. 64

| | | | |
|---|---|---|---|
| ദുഃഖാൎത്തസ്യ | ദുഃഖപീഡിതനായി | മോഹാത് | ആ സമയത്തിലുണ്ടായ കഷ്ടത്താലും |
| ഏവം | ഇപ്രകാരം | | |
| വിലപമാനസ്യ | പ്രലപിച്ചവനായ | ശോകസം- രോധാത് ച | ശോകാതിശയത്താലും |
| മഹാത്മനഃ | ആ മഹാത്മാവായ ഭരതൻെറ | | |
| | | ലുളിതം | കലങ്ങിയതായി |
| മനഃ, | മനസ്സ്, | ബഭൂവ. | ഭവിച്ചു. |

ലാലപ്യമാനസ്യ വിചേതനസ്യ
പ്രണഷ്ടബുദ്ധേഃ പതിതസ്യ ഭൂമൌ
മുഹുൎമ്മുഹുൎന്നിശ്വസതശ്ച ധൎമ്മം
സാ തസ്യ ശോകേന ജഗാമ രാത്രിഃ. 65

| | | | |
|---|---|---|---|
| ധൎമ്മം | ധൎമ്മത്തെക്കുറിച്ച് | മുഹുഃ മുഹുഃ | കൂടെക്കൂടെ |
| ലാലപ്യമാനസ്യ | പലതും പറയുന്നവനായി, | നിശ്വസതഃ | ദീൎഘശ്വാസം വിടുന്നവനായ |
| | | തസ്യ, | ആ ഭരതന്ന്, |
| വിചേതനസ്യ | ദേഹത്തെമറന്ന്, | സാ | ആ |
| പ്രണഷ്ടബുദ്ധേഃ | ബുദ്ധികെട്ട്, | രാത്രിഃ ച | രാത്രിയും |
| ഭൂമൌ | നിലത്ത് | ശോകേന | ദുഃഖംകൊണ്ടുതന്നെ |
| പതിതസ്യ, | വീണ്, | ജഗാമ. | കഴിഞ്ഞുകൂടി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
പഞ്ചസപ്തതിതമഃ സൎഗ്ഗഃ = എഴുപത്തഞ്ചാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 5364; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3009.



# ഷട്സപ്തതിതമഃ സൎഗ്ഗഃ = എഴുപത്താറാംസൎഗ്ഗം.

[ദശരഥൌൎദ്ധ്വദൈഹികം = ദശരഥമഹാരാജാവിനെ സംസ്കാരം ചെയ്യുന്നതു്.]

തമേവം ശോകസന്തപ്തം ഭരതം കൈകയീസുതം
ഉവാച വദതാം ശ്രേഷ്ഠോ വസിഷ്ഠഃ ശ്രേഷ്ഠവാഗൃഷിഃ. 1

| | | | |
|---|---|---|---|
| വദതാം | വാഗ്മികളിൽവെച്ച് | ഏവം ശോകസന്തപ്തം | ഇങ്ങിനെ പരിതപിച്ചുകൊണ്ടിരുന്ന |
| ശ്രേഷ്ഠഃ | ഉത്തമനായി | കൈകയീസുതം | കൈകേയീസുതനായ |
| ശ്രേഷ്ഠവാക് | നല്ലവാക്കു പറയുന്നവനായ | തം ഭരതം | ആ ഭരതനോടായി |
| വസിഷ്ഠഃ ഋഷിഃ, | വസിഷ്ഠമഹൎഷി, | ഉവാച. | അരുൾചെയ്തു. |

അലം ശോകേന ഭദ്രം തേ രാജപുത്ര മഹായശഃ
പ്രാപ്തകാലം നരപതേഃ കുരു സംയാനമുത്തമം. 2

| | | | |
|---|---|---|---|
| "മഹായശഃ | "മഹായശസ്വിയായ | ഉത്തമം | ഉത്തമമായ |
| രാജപുത്ര! | രാജകുമാര! | സംയാനം | ചരമകൃത്യത്തെ |
| ശോകേന അലം; | ദുഃഖിച്ചിരുന്നതു മതി; | കുരു; | ചെയ്താലും; |
| നരപതേഃ | മഹാരാജാവിന്ന് | തേ ഭദ്രം!" | വത്സന്ന് ക്ഷേമമുണ്ടാകട്ടെ!" |
| പ്രാപ്തകാലം | തക്കസമയത്തിൽ | | |

വസിഷ്ഠസ്യ വചഃ ശ്രുത്വാ ഭരതോ ധാരണാം ഗതഃ
പ്രേതകൃത്യാനി സൎവ്വാണി കാരയാമാസ ധൎമ്മവിത്. 3

| | | | |
|---|---|---|---|
| ധൎമ്മവിത് | ധൎമ്മജ്ഞനായ | ധാരണാം ഗതഃ, | മനോധൈൎയ്യത്തെ കയ്ക്കൊണ്ടവനായി, |
| ഭരതഃ | ഭരതൻ | പ്രേതകൃത്യാനി | ചരമകൃത്യങ്ങളെ |
| വസിഷ്ഠസ്യ | വസിഷ്ഠഭഗവാന്റെ | സൎവ്വാണി | എല്ലാം |
| വചഃ ശ്രുത്വാ, | വാക്യത്തെ ശിരസാ വഹിച്ചുകൊണ്ട്, | കാരയാമാസ. | ചെയ്യിച്ചു. |

ഉദ്ധൃതം തൈലസംക്ലേദാത് സ തു ഭൂമൌ നിവേശിതം
ആപീതവൎണ്ണവദനം പ്രസുപ്തമിവ ഭൂമിപം 4
സംവേശ്യ ശയനേ ചാഗ്ര്യേ നാനാരത്നപരിഷ്കൃതേ
തതോ ദശരഥം പുത്രോ വിലലാപ സുദുഃഖിതഃ. 5

| | | | |
|---|---|---|---|
| തതഃ സഃ പുത്രഃ, | അനന്തരം ആ പുത്രൻ, | ദശരഥം ഭൂമിപം | ദശരഥമഹാരാജാവിനെ |
| തൈലസംക്ലേദാത് | എണ്ണയിൽ മുങ്ങിയതിൽനിന്ന് | അഗ്ര്യേ | ഉത്തമമായ |
| ഉദ്ധൃതം | എടുത്ത് തുടച്ച്, | നാനാരത്നപരിഷ്കൃതേ | അനേകരത്നങ്ങളാൽ അലംകൃതമായ |
| ഭൂമൌ | നിലത്ത് | ശയനേ | ശയനത്തിൽ |
| നിവേശിതം | കിടത്തപ്പെട്ടവനായി | സംവേശ്യ, | കിടത്തി, |
| ആപീതവൎണ്ണവദനം | അല്പം മഞ്ഞളിച്ചമുഖത്തോടുകൂടിയവനായി | തു | ആ സമയം |
| പ്രസുപ്തം ഇവ | ഉറങ്ങിക്കിടക്കുന്നവനെപ്പോലെയുള്ള | സുദുഃഖിതഃ ച | ദുഃഖംപൊറുക്കാത്തവനായി |
| | | വിലലാപ. | പ്രലപിച്ചു. |

കിം തേ വ്യവസിതം രാജൻ പ്രോഷിതേ മയ്യനാഗതേ
വിവാസ്യ രാമം ധർമ്മജ്ഞം ലക്ഷ്മണം ച മഹാബലം. 6

| | | | |
|---|---|---|---|
| "രാജൻ! | "മഹാരാജാവേ! | മഹാബലം | മഹാശക്തിമാനായ |
| പ്രോഷിതേ | നാട്ടിലില്ലാതിരുന്നവ | ലക്ഷ്മണം ച | ലക്ഷ്മണനേയും |
| മയി | ഞാൻ [നായ | വിവാസ്യ, | നാട്ടിൽനിന്നു പറഞ്ഞ |
| അനാഗതേ, | വരുന്നതിന്നുമുമ്പ്, | തേ | അവിടുത്തെ [യച്ച്, |
| ധർമ്മജ്ഞം | ധർമ്മജ്ഞനായ | വ്യവസിതം } | തിരുവുള്ളത്തിൽ എന്താ |
| രാമം | ശ്രീരാമനേയും | കിം? } | ണോ ഉദ്ദേശം? |

[" തേ വ്യവസിതം കിം " (അവിടുന്ന് എന്താണ് തുടൎന്നത്?) എന്നും.]

ക്വ യാസ്യസി മഹാരാജ ഹിത്വേമം ദുഃഖിതം ജനം
ഹീനം പുരുഷസിംഹേന രാമേണാക്ലിഷ്ടകർമ്മണാ. 7

| | | | |
|---|---|---|---|
| "മഹാരാജ! | "മഹാരാജാവേ! | ഇമം | ഈ |
| അക്ലിഷ്ട- } | ക്ലേശിക്കാതെ എന്തും | ജനം | ജനത്തെ |
| കർമ്മണാ } | ചെയ്യുന്നവനും | ഹിത്വാ, | ഉപേക്ഷിച്ച്, |
| പുരുഷസിംഹേന | പുരുഷോത്തമനുമായ | ക്വ | എവിടേയ്ക്കാണ് |
| രാമേണ ഹീനം | ശ്രീരാമനെ പിരിഞ്ഞ് | യാസ്യസി? | നിന്തിരുവടി പോകു |
| ദുഃഖിതം | ദുഃഖിക്കുന്ന | | ന്നത്? |

യോഗക്ഷേമം തു തേ രാജൻ കോഽസ്മിൻ കല്പയിതാ പുരേ
ത്വയി പ്രയാതേ സ്വസ്താത രാമേ ച വനമാശ്രിതേ 8

| | | | |
|---|---|---|---|
| "രാജൻ! | "മഹാരാജാവേ! | ആശ്രിതേ, | പ്രാപിച്ചിരിക്കെ, |
| താത! | പിതാവേ! | തേ | നിന്തിരുവടിയുടെ |
| ത്വയി | നിന്തിരുവടി | അസ്മിൻ | ഈ |
| സ്വഃ | സ്വർഗ്ഗത്തിലേക്ക് | പുരേ | നഗരത്തിൽ |
| പ്രയാതേ, | എഴുന്നെള്ളിയിരിക്കെ, | യോഗക്ഷേമം തു | സംരക്ഷണയെന്നതി |
| രാമേ ച | ശ്രീരാമനും | കഃ | ആരാണ് [നെ |
| വനം | വനത്തെ | കല്പയിതാ? | ചെയ്യുക? |

വിധവാ പൃഥിവീ രാജൻ ത്വയാ ഹീനാ ന രാജതേ
ഹീനചന്ദ്രേവ രജനീ നഗരീ പ്രതിഭാതി മേ. 9

| | | | |
|---|---|---|---|
| "രാജൻ! | "മഹാരാജാവേ! | നഗരീ | നഗരവും |
| ത്വയാ ഹീനാ | നിന്തിരുവടിയില്ലാതെ | ഹീനചന്ദ്രാ | ചന്ദ്രനില്ലാത്ത |
| പൃഥിവീ | ലോകം | രജനീ ഇവ | രാത്രിയെന്നപോലെ |
| വിധവാ | നാഥനില്ലാത്തതായി, | മേ | എനിക്ക് |
| രാജതേ ന; | ശോഭയററതായിരിക്കു | | |
| | ന്നു; | പ്രതിഭാതി." | കാണപ്പെടുന്നു." |

ഏവം വിലപമാനം തം ഭരതം ദീനമാനസം
അബ്രവീദ്വചനം ഭൂയോ വസിഷ്ഠസ്തു മഹാമുനിഃ. 10

| | | | |
|---|---|---|---|
| ദീനമാനസം | പരിതപിക്കുന്നവനായി | വസിഷ്ഠഃ മഹാമുനിഃ | വസിഷ്ഠ മഹൎഷി, |
| ഏവം | ഇപ്രകാരം | | |
| വിലപമാനം | വിലപിച്ചുകൊണ്ടി | ഭൂയഃ തു | വീണ്ടും, ആ സമയം, |
| തം | ആ [രുന്ന | വചനം | ഇങ്ങിനെ അരുളി |
| ഭരതം, | ഭരതനോടായി, | അബ്രവീത്. | ചെയ്തു. |

പ്രേതകാൎയ്യാണി യാന്യസ്യ കൎത്തവ്യാനി വിശാംപതേഃ
താന്യവ്യഗ്രം മഹാബാഹോ ക്രിയന്താമവിചാരിതം. 11

| | | | |
|---|---|---|---|
| "മഹാബാഹോ! | "മഹാബാഹുവായവ | യാനി | ഏതെല്ലാമോ |
| അസ്യ | ഈ [നെ! | താനി | ആയവ, |
| വിശാംപതേഃ | ചക്രവൎത്തിമഹാരാജാവിന്ന് | അവ്യഗ്രം | പൂൎത്തിയായി |
| | | അവിചാരിതം | ശ്രദ്ധയോടുകൂടി |
| പ്രേതകാൎയ്യാണി | ചരമകൈങ്കൎയ്യങ്ങൾ | ക്രിയന്താം." | ചെയ്യപ്പെടേണ്ടതാ |
| കൎത്തവ്യാനി | ചെയ്യപ്പെടേണ്ടവ | | ണ്." |

തഥേതി ഭരതോ വാക്യം വസിഷ്ഠസ്യാഭിപൂജ്യ തത്
ഋത്വിൿപുരോഹിതാചാൎയ്യാൻ ത്വരയാമാസ സൎവ്വശഃ. 12

| | | | |
|---|---|---|---|
| ഭരതഃ | ഭരതൻ | അഭിപൂജ്യ, | സമ്മതിച്ച്, |
| വസിഷ്ഠസ്യ | വസിഷ്ഠ മഹൎഷിയുടെ | ഋത്വിൿ- | ഋത്വിക്കുകളേയും പു |
| തത് | ആ | പുരോഹിതാ- | രോഹിതന്മാരേയും |
| വാക്യം, | ആജ്ഞയെ | ചാൎയ്യാൻ | ആചാൎയ്യന്മാരേയും |
| തഥാ ഇതി | 'അങ്ങിനെതന്നെ', | സൎവ്വശഃ | എല്ലാററിലും |
| | എന്ന് | ത്വരയാമാസ. | ജാഗ്രതപ്പെടുത്തി. |

[''ത്രയ്യാം ച ധൎമ്മകൃത്യേ ച ശാന്തികൎമ്മണി പൌഷ്ടികേ. അധ്വരേ യശ്ച കുശലഃ സ സ്യാദ്രാജപുരോഹിതഃ. ഉപനീയ ദദേദ്വേദമാചാൎയ്യഃ സ ഉദാഹൃതഃ.'' ''അഗ്ന്യാധേയം പാകയജ്ഞാനഗ്നിഷ്ടോമാദികാൻ മഖാൻ. യഃ കരോതി വൃതോ യസ്യ സ തസ്യൎത്ത്വിഗിഹോച്യതേ.'' (മനു). എന്ന് ആചാൎയ്യൻ, പുരോഹിതൻ, ഋത്വിക് എന്നവരുടെ ലക്ഷണം.]

യേ ത്വഗ്നയോ നരേന്ദ്രസ്യ ഹ്യഗ്ന്യാഗാരാദ്ബഹിഷ്കൃതാഃ.
ഋത്വിഗ്ഭിൎയ്യാജകൈശ്ചൈവ തേ ഹൂയന്തേ യഥാവിധി. 13

| | | | |
|---|---|---|---|
| നരേന്ദ്രസ്യ | മഹാരാജാവിന്റെ | ബഹിഷ്കൃതാഃ | പുറത്തുകൊണ്ടുവര |
| അഗ്നയഃ | അഗ്നികൾ | | പ്പെട്ടവയായി |
| യേ തു | ഏതെല്ലാമോ | ഋത്വിഗ്ഭിഃ ച | ഋത്വിക്കുകളാലും |
| തേ | അവ, | യാജകൈഃ ഏവ | യാജകന്മാരാലും |
| അഗ്ന്യാഗാരാത് | അഗ്നിശാലകളിൽ | യഥാവിധി ഹി | ശാസ്ത്രവിധിപ്രകാരം |
| | നിന്നു | ഹൂയന്തേ. | ഹോമംചെയ്യപ്പെട്ടു. |

[''പൂൎവ്വമഗ്നിം സംസ്കൎത്താ മുക്തശിഖഃ ബദ്ധ്യതഃ ശവമനുപൃഷ്ഠം സംഭാരാനിതരേ'' എന്ന തലക്കെട്ടഴിച്ചിട്ട് അഗ്നിയേയും എടുത്തുകൊണ്ട് സംസ്കൎത്താവ്, ശവത്തിന്നുമുമ്പായും, മററുസാധനങ്ങൾകൊണ്ട് മററുള്ളവർ പിമ്പിലായും ഗമിക്കേണ്ടതാണെന്നു, ഗൌതമൻ.]

ശിബികായാമഥാരോപ്യ രാജാനം ഗതചേതസം
ബാഷ്പകണ്ഠാ വിമനസസ്തമൂഹുഃ പരിചാരകാഃ. 14

| | | | |
|---|---|---|---|
| **അഥ** | അതിൽപിന്നെ | പരിചാരകാഃ | പരിചാരകന്മാർ |
| **ഗതചേതസം** | തീപ്പെട്ട | ബാഷ്പകണ്ഠാഃ | തൊണ്ടയിടറി |
| **രാജാനം** | മഹാരാജാവിനെ | വിമനസഃ, | മനസ്സുവീണുപോയവ |
| **ശിബികായാം** | പല്ലക്കിൽ | തം | അദ്ദേഹത്തെ [രായി |
| **ആരോപ്യ,** | ഇരുത്തി, | ഊഹുഃ. | ചുമന്നുകൊണ്ടുപോയി. |

ഹിരണ്യം ച സുവർണ്ണം ച വാസാംസി വിവിധാനി ച
പ്രകിരന്തോ ജനാ മാർഗ്ഗം നൃപതേരഗ്രതോ യയുഃ. 15

| | | | |
|---|---|---|---|
| **ജനാഃ** | ജനങ്ങൾ | മാർഗ്ഗം | വഴിതോറും |
| **ഹിരണ്യം ച** | സ്വർണ്ണനാണ്യങ്ങളേയും | പ്രകിരന്തഃ | വിതറുന്നവരായി |
| **സുവർണ്ണം ച** | സ്വർണ്ണത്തേയും | നൃപതേഃ | മഹാരാജാവിന്റ് |
| **വിവിധാനി** | പലവിധത്തിലുള്ള | അഗ്രതഃ | മുമ്പിലായി |
| **വാസാംസി ച** | വസ്ത്രങ്ങളേയും | യയുഃ. | ചെന്നുകൊണ്ടിരുന്നു. |

ചന്ദനാഗരുനിര്യാസാൻ സരളം പത്മകം തഥാ
ദേവദാരൂണി ചാഹൃത്യ ചിതാം ചക്രുസ്തഥാ പരേ. 16

| | | | |
|---|---|---|---|
| **തഥാ** | അപ്രകാരംതന്നെ | പത്മകം തഥാ | പതിമുകം |
| **പരേ** | ചിലർ | ദേവദാരൂണി ച | ദേവതാരം എന്നവയുടെ കട്ടകളേയും |
| **ചന്ദനാഗരു-നിര്യാസാൻ** | ചന്ദനം, അകിൽ, ഗുൽഗുലു, എന്നവയേയും, | ആഹൃത്യ | കൊണ്ടുവന്ന് |
| | | ചിതാം | ചിതയെ |
| **സരളം** | ചരളം | ചക്രുഃ. | നിർമ്മിച്ചു. |

ഗന്ധാനുച്ചാവചാംശ്ചാന്യാൻ തത്ര ദത്വാഽഥ ഭൂമിപം
തതഃ സംവേശയാമാസുശ്ചിതാമധ്യേ തമൃത്വിജഃ. 17

| | | | |
|---|---|---|---|
| **അഥ** | അതിൽപിന്നെ | ദത്വാ, | ഇട്ട്, |
| **തത്ര** | അതിൽ | തതഃ | അതിൽപിന്നെ |
| **ഋത്വിജഃ** | ഋത്വിക്കുകൾ | തം ഭൂമിപം | ആ ചക്രവർത്തിയെ |
| **അന്യാൻ** | മററുള്ള | ചിതാമധ്യേ | ചിതയിൽ |
| **ഉച്ചാവചാൻ** | പലവകയായ | സംവേശയാമാസുഃ. | നിവേശിച്ചു. |
| **ഗന്ധാൻ ച** | സുഗന്ധദ്രവ്യങ്ങളേയും | | |

തഥാ ഹുതാശനം ഹുത്വാ ജേപുസ്തസ്യ തമൃത്വിജഃ. 18

| | | | |
|---|---|---|---|
| **തഥാ** | അപ്രകാരംതന്നെ | തം | ആ |
| **ഋത്വിജഃ** | ഋത്വിക്കുകൾ | ഹുതാശനം | അഗ്നിയെ |
| | | ഹുത്വാ | ഹോമംചെയ്തു |
| **തസ്യ** | അദ്ദേഹത്തിന്റെ | ജേപുഃ. | അഭിമന്ത്രിച്ചു. |

ജഗുശ്ച തേ യഥാശാസ്ത്രം തത്ര സാമാനി സാമഗാഃ 19

| | | | |
|---|---|---|---|
| തേ | ആ | തത്ര | അപ്പോൾ |
| സാമഗാഃ | സാമവേദികളും | സാമാനി ച | സാമങ്ങളേയും |
| യഥാശാസ്ത്രം | ശാസ്ത്രവിധിപ്രകാരം | ജഗുഃ. | ഗാനംചെയ്തു. |

["അഥ പ്രസ്ഥാനം 'നാകേ സുപർണ്ണ'മിതി ഗ്രാമേ ഗായേത്, ധൂമ ഉദിതേ 'ത്വേഷസ്തേ ധൂമ ഋണ്വതീ'തി, പ്രജ്വലിതേ 'അഗ്നേ മൂർദ്ധമഹാം അസീ'തി ഭാള്യാം 'അഗന്മജ്യോതി'രിതി ച അന്തഗീതോ ബ്രഹ്മലോകമവാപ്നോതി 'വാമദേവ്യം' ത്രിഃ ച ഗായേത." എന്ന് സാമഗാന വിധിയെക്കുറിച്ച് ഗൌതമൻ.]

ശിബികാഭിശ്ച യാനൈശ്ച യഥാർഹം തസ്യ യോഷിതഃ
നഗരാന്നിര്യയുസ്തത്ര വൃദ്ധൈഃ പരിവൃതാസ്തദാ. 20

| | | | |
|---|---|---|---|
| തദാ | അപ്പോൾ | ശിബികാഭിഃ ച | പല്ലക്കുകളിൽ കയറിക്കൊണ്ടും |
| തസ്യ | അദ്ദേഹത്തിന്റെ | യാനൈഃ ച | വാഹനങ്ങളിൽ കയറിക്കൊണ്ടും |
| യോഷിതഃ | പത്നിമാർ | നഗരാത് | നഗരത്തിൽനിന്ന് |
| വൃദ്ധൈഃ | വൃദ്ധന്മാരാൽ | തത്ര | അവിടേക്ക് |
| പരിവൃതാഃ | ചൂഴപ്പെട്ടവരായി | നിര്യയുഃ. | പുറപ്പെട്ടുവന്നു. |
| യഥാർഹം | പതിവുപോലെ | | |

പ്രസവ്യം ചാപി തം ചക്രുരൃത്വിജോഽഗ്നിചിതം നൃപം
സ്ത്രിയശ്ച ശോകസന്തപ്താഃ കൌസല്യാപ്രമുഖാസ്തദാ. 21

| | | | |
|---|---|---|---|
| തദാ | അപ്പോൾ | കൌസല്യാപ്രമുഖാഃ | കൌസല്യാദേവി മുതലായ |
| അഗ്നിചിതം | (അശ്വമേധാദി) യാഗങ്ങൾ ചെയ്തുവനായ | സ്ത്രിയഃ ച | പത്നിമാരും |
| | | ശോകസന്തപ്താഃ | ശോകപീഡിതരായി, |
| തം | ആ | പ്രസവ്യം അപി ച | ശാസ്ത്രപ്രകാരം ചെയ്യേണ്ടവയെല്ലാം പൂർത്തിയായി |
| നൃപം | രാജാവിന്നു, | | |
| ഋത്വിജഃ | ഋത്വിക്കുകളും | ചക്രുഃ. | ചെയ്തു. |

["പ്രസവ്യം ചക്രുഃ" (അപ്രദക്ഷിണമായ് ചുററി) എന്നു (ഗൊ. രാ. തിലകം.) "പ്രദക്ഷിണമപി ബാന്ധവാഃ കുർവ്വന്തി ഏവം മാർഗ്ഗേഽപി, ചിതാമാരോപ്യ ചിതായാമേവേത്യേകേ," എന്നു ബന്ധുക്കൾ പ്രദക്ഷിണം ചെയ്യുന്നതിനെപ്പററി ബോധായനൻ, ഋത്വിക്കുകൾ പ്രദക്ഷിണം ചെയ്യാറില്ലാത്തതുകൊണ്ട് 'പ്രസവ്യം' എന്ന പദത്തിന് "ശരിയായത്" എന്ന അർത്ഥപ്രകാരം അഗ്ന്യാധാനം മുതലായ എല്ലാ കർമ്മങ്ങളും അടങ്ങിയിരിക്കുന്നു.]

ക്രൌഞ്ചീനാമിവ നാരീണാം നിനാദസ്തത്ര ശുശ്രുവേ
ആർത്താനാം കരുണം കാലേ ക്രോശന്തീനാം സഹസ്രശഃ. 22

| | | | |
|---|---|---|---|
| തത്ര കാലേ | ആ സമയം | നാരീണാം | സ്ത്രീകളുടെ |
| ആർത്താനാം | മനസ്സുരുകി | നിനാദഃ, | കരച്ചൽ, |
| കരുണം | പരിതാപകരമായി | ക്രൌഞ്ചീനാം | ക്രൌഞ്ചപ്പേടകളുടെ |
| ക്രോശന്തീനാം | മുറവിളികൂട്ടുന്നവരായ | ഇവ | എന്നപോലെ, |
| സഹസ്രശഃ | അനേകം | ശുശ്രുവേ. | കേൾക്കപ്പെട്ടു. |

തതോ രുദന്ത്യോ വിവശാ വിലപ്യ ച പുനഃ പുനഃ
യാനേഭ്യഃ സരയൂതീരമവതേരുർവ്വരാംഗനാഃ. 23

| | | | |
|---|---|---|---|
| തതഃ | ആ സമയം | വിലപ്യ, | പ്രലപിച്ചുംകൊണ്ട്, |
| വിവശാഃ രുദന്ത്യഃ | മതികെട്ട് കരയുന്നവ[രായ] | യാനേഭ്യഃ ച | വാഹനങ്ങളിൽനിന്നും |
| വരാംഗനാഃ | ഉത്തമനാരിമാർ, | സരയൂതീരം | സരയൂനദിക്കരയിൽ |
| പുനഃ പുനഃ | മേല്ക്കുമേൽ | അവതേരുഃ. | ഇറങ്ങി. |

കൃത്വോദകം തേ ഭരതേന സാർദ്ധം നൃപാംഗനാ മന്ത്രിപുരോഹിതാശ്ച
പുരം പ്രവിശ്യാശ്രുപരീതനേത്രാ ഭൂമൌ ദശാഹം വ്യനയന്ത ദുഃഖം. 24

| | | | |
|---|---|---|---|
| തേ | ആ | ഉദകം | സ്നാനം |
| നൃപാംഗനാഃ | അവരോധസ്ത്രീകളും | കൃത്വാ, | ചെയ്ത്, |
| മന്ത്രിപുരോഹിതാഃ ച | മന്ത്രിമാരും പുരോഹിതന്മാരും | പുരം | നഗരത്തിൽ |
| | | പ്രവിശ്യ, | പുക്ക്, |
| ഭരതേന സാർദ്ധം | ഭരതനോടുകൂടി | ദശാഹം | പത്തുദിവസങ്ങൾ |
| അശ്രുപരീതനേത്രാഃ, | കണ്ണീർതുളുമ്പുന്ന നേത്രങ്ങളോടുകൂടിയവരായി, | ദുഃഖം | ആശൌചമായി |
| | | ഭൂമൌ | വെറുംനിലത്ത് |
| | | വ്യനയന്ത. | കഴിച്ചുകൂട്ടി. |

[ "ജ്യോതിഷ്കൃത്വാഗാരം പ്രവിശന്ത്യക്രാത്രമുപോഷ്യ തേഷാമക്ഷാരലവണാഭോജനമധഃ ശയനം ബ്രഹ്മചര്യമാദശരാത്രം." എന്ന പത്ത് ദിവസം ക്ഷാരലവണാദിവർജ്ജിച്ച് നിലത്ത ശയിച്ചുകൊണ്ടുള്ള ആശൌച വിധിയെപ്പററി ബോധായനൻ "ശുദ്ധ്യോ വിപ്രോ ദശാഹേന ദ്വാദശാഹേന ഭൂമിപഃ വൈശ്യഃ പഞ്ചദശാഹേന ശൂദ്രോ മാസേന ശുദ്ധ്യതി," എന്നിങ്ങിനെ ഗൌതമമനാദി വാക്യപ്രകാരം ക്ഷത്രിയന്മാക്ക പന്ത്രണ്ടു ദിവസത്തെ ആശൌചം സാധാരണ വിധിച്ചിട്ടുണ്ടെങ്കിലും, "ക്ഷത്രിയസ്തു ദശാഹേന സ്വകർമ്മനിരതഃ ശുചിഃ" എന്ന വിശേഷവിധി പ്രകാരം പത്തുദിവസത്തെ ആശൌചം മാത്രമെന്നു ബോദ്ധ്യം. "സർവ്വേഷാമേവ വർണ്ണാനാം സൂതകേ മൃതകേ തഥാ, ദശാഹാച്ഛുദ്ധിരേതേഷാമിതി ശാതാതപോഽബ്രവീത്." എന്നിങ്ങനെ ശാതാതപാഭിപ്രായപ്രകാരം പത്തുദിവസത്തെ ആശൌചമേ എല്ലാവൎക്കുമുള്ളു എന്നും പക്ഷം.]

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഷഡ്സപ്തതിതമഃ സർഗ്ഗഃ = എഴുപത്താറാംസർഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 5388; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 2814.



## സപ്തസപ്തതിതമഃ സർഗ്ഗഃ = എഴുപത്തേഴാംസർഗ്ഗം.

[ഭരതശത്രുഘ്നവിലാപഃ = ഭരതശത്രുഘ്നന്മാരുടെ വിലാപം.]

തതോ ദശാഹേഽതിഗതേ കൃതശൌചോ നൃപാത്മജഃ
ദ്വാദശേഽഹനി സംപ്രാപ്തേ ശ്രാദ്ധകർമ്മാണ്യകാരയത്. 1

| | | | |
|---|---|---|---|
| ദശാഹേ | പത്തുദിവസം | ദ്വാദശേ | പന്ത്രണ്ടാമത്തെ |
| അതിഗതേ തതഃ, | കഴിഞ്ഞ ശേഷം, | അഹനി | ദിവസം |
| നൃപാത്മജഃ | രാജകുമാരൻ | സംപ്രാപ്തേ, | ആയപ്പോൾ, |
| കൃതശൌചഃ | പുണ്യാഹകർമ്മം കഴിക്കപ്പെട്ടവനായി, | ശ്രാദ്ധകർമ്മാണി | ശ്രാദ്ധകൃത്യങ്ങളെ |
| | | അകാരയത്. | നടത്തി. |

ബ്രാഹ്മണേഭ്യോ ദദൌ രത്നം ധനമന്നം ച പുഷ്കലം
വാസാംസി ച മഹാർഹാണി രത്നാനി വിവിധാനി ച. 2

| | | | |
|---|---|---|---|
| ബ്രാഹ്മണേഭ്യഃ | ബ്രാഹ്മണക്ക് | വാസാംസി ച | വസ്ത്രങ്ങളേയും |
| രത്നം | രത്നത്തെയും | വിവിധാനി | പലപല |
| ധനം | ധനത്തെയും | രത്നാനി ച | വിശിഷ്ടവസ്തുക്കളേയും |
| അന്നം ച | ഭോജനത്തേയും | പുഷ്കലം | വേണ്ടുവോളം |
| മഹാർഹാണി | വിലയേറിയ | ദദൌ. | ദാനം ചെയ്തു. |

ബാസ്തികം ബഹു ശുക്ലം ച ഗാശ്ചാപി ശതശസ്തദാ
ദാസീർദ്ദാസാംശ്ച യാനാനി വേശ്മാനി സുമഹാന്തി ച
ബ്രാഹ്മണേഭ്യോ ദദൌ പുത്രോ രാജ്ഞസ്തസ്യൌർദ്ധ്വദൈഹികം. 3

| | | | |
|---|---|---|---|
| തസ്യ | ആ | ബ്രാഹ്മണേഭ്യഃ | ബ്രാഹ്മണക്ക് |
| രാജ്ഞഃ പുത്രഃ | ചക്രവർത്തികുമാരനായ ഭരതൻ | തദാ | ആ സമയം |
| ഔർദ്ധ്വ-ദൈഹികം | അപരക്രിയകളെ സംബന്ധിച്ച്, | യാനാനി ച | വാഹനങ്ങളും |
| ദാസാൻ | പരമാത്മജ്ഞാനികൾക്കായി | ശുക്ലം | വെണ്ണയും |
| ദാസീഃ ച | യജ്ഞപീഠങ്ങളും, | ബാസ്തികം അപി | വെള്ളാട്ടിൻ പാലും |
| സുമഹാന്തി | വലുതായ | ബഹു | എത്രയോ |
| വേശ്മാനി ച, | ഗൃഹങ്ങളും, | ശതശഃ | നൂററുക്കണക്കായ |
| | | ഗാഃ ച | പശുക്കളും |
| | | ദദൌ. | ദാനം ചെയ്തു. |

തതഃ പ്രഭാതസമയേ ദിവസേഽഥ ത്രയോദശേ
വിലലാപ മഹാബാഹുർഭരതഃ ശോകമൂർച്ഛിതഃ
ശബ്ദാപിഹിതകണ്ഠശ്ച ശോധനാർത്ഥമുപാഗതഃ. 4

| | | | |
|---|---|---|---|
| തതഃ | അതിൽ പിന്നെ | ഭരതഃ, | ഭരതൻ, |
| ത്രയോദശേ | പതിമൂന്നാം | അഥ | ആസമയം |
| ദിവസേ | ദിവസത്തിൽ | ശബ്ദാപി-ഹിതകണ്ഠഃ | ഒന്നും പറവാൻ കഴിയാതെ തൊണ്ടകെട്ടിയവനായി |
| പ്രഭാതസമയേ | രാവിലെ | ശോക-മൂർച്ഛിതഃ ച | ശോകത്താൽ മതിമറന്നവനായി |
| ശോധനാർത്ഥം | അസ്ഥിസഞ്ചയനത്തിന്നായി | വിലലാപ. | പ്രലപിച്ചു. |
| ഉപാഗതഃ | വന്ന | | |
| മഹാബാഹുഃ | മഹാബാഹുവായ | | |

[ഇവിടെ അസ്ഥിസഞ്ചയനം പതിമൂന്നാം ദിവസം ചെയ്തതായാണ് പറയുന്നത്. "അപരേദ്യുസ്തൃതീയായാം പഞ്ചമ്യാം സപ്തമ്യാം വാ അസ്ഥീനി സംചിനന്തി" എന്ന് രണ്ട്, മൂന്ന്, അഞ്ച്, ഏഴ് എന്ന ദിവസങ്ങളിൽ സഞ്ചയനത്തെ ആപസ്തംബൻ വിധിച്ചിരിക്കുന്നുണ്ടെങ്കിലും, "ദിഷ്ടഗമനാദയുക്ഷപഹസ്സ അർദ്ധമാസ മാസകർത്തുഷു സംവത്സരേ വാ നിദയാതി," എന്ന ആപസ്തംബവചനത്തിൽ നിന്ന്, 'ദിഷ്ടഗമനം' തൊട്ട് അന്തായ്ക്കു പുലപോയ പതിനൊന്നാം ദിവസം തുടങ്ങി ഒററപ്പെട്ടതായ പതിമൂന്നാം ദിവസത്തിൽ വിധിക്കപ്പെട്ടതായ ലോഷ്ടസഞ്ചയനം ഇതിൽ പറയപ്പെടുന്നു എന്നു ഗ്രാഹ്യം.]

ചിതാമൂലേ പിതുർവ്വാക്യമിദമാഹ സുദുഃഖിതഃ. 5

| | | | |
|---|---|---|---|
| പിതുഃ | പിതാവിന്റെ | ഇദം | ഇപ്രകാരം |
| ചിതാമൂലേ | ചിതയിന്നടുത്തു് | വാക്യം | വാക്യത്തെ |
| സുദുഃഖിതഃ | അത്യന്തദുഃഖിതനായി | ആഹ. | ഉരചെയ്തു. |

താത യസ്മിന്നിസൃഷ്ടോഽഹം ത്വയാ ഭ്രാതരി രാഘവേ
തസ്മിൻ വനം പ്രവ്രജിതേ ശൂന്യേ ത്യക്തോഽസ്മ്യഹം ത്വയാ. 6

| | | | |
|---|---|---|---|
| " താത ! | " പിതാവേ ! | വനം | വനത്തിലേക്ക് |
| അഹം | ഞാൻ | പ്രവ്രജിതേ, | പറഞ്ഞയക്കപ്പെട്ടിരിക്കെ, (ആർഷം) |
| യസ്മിൻ | യാതൊരു | ശൂന്യേ | ആദരിക്കുന്നതിന്ന് ആരുമില്ലാതെ |
| ഭ്രാതരി | ജ്യേഷ്ഠനായ | ത്വയാ | നിന്തിരുവടിയാൽ |
| രാഘവേ | ശ്രീരാഘവങ്കൽ | അഹം | ഞാൻ |
| ത്വയാ | നിന്തിരുവടിയാൽ | ത്യക്തഃ അസ്മി. | ഉപേക്ഷിക്കപ്പെട്ടവല്ലൊ ! |
| നിസൃഷ്ടഃ, | ഏല്പിക്കപ്പെട്ടുവോ, | | |
| തസ്മിൻ | ആ ജ്യേഷ്ഠൻ | | |

യസ്യാ ഗതിരനാഥായാഃ പുത്രഃ പ്രവ്രാജിതോ വനം
താമംബാം താത കൌസല്യാം ത്യക്ത്വാ ത്വം ക്വ ഗതോ നൃപ. 7

| | | | |
|---|---|---|---|
| " താത ! | " പിതാവേ ! | താം | ആ |
| നൃപ ! | മഹാരാജാവേ ! | അംബാം | ശ്രേഷ്ഠയായ |
| അനാഥായാഃ | നാഥനില്ലാത്തവളായ | കൌസല്യാം | കൌസല്യാ മാതാവിനേയും |
| യസ്യാഃ | യാതൊരുവൾക്കു് | ത്യക്ത്വാ | വെടിഞ്ഞ് |
| ഗതിഃ | ഗതിയായ | ത്വം | നിന്തിരുവടി |
| പുത്രഃ | പുത്രൻ | ക്വ ഗതഃ ?" | എങ്ങാണോ പോയതു് ?" |
| വനം | കാട്ടിലേക്ക് | | |
| പ്രവ്രാജിതഃ, | പറഞ്ഞയക്കപ്പെട്ടുവോ, | | |

ദൃഷ്ട്വാ ഭസ്മാരുണം തച്ച ദഗ്ദ്ധാസ്ഥിസ്ഥാനമണ്ഡലം
പിതുഃ ശരീരനിർവ്വാണം നിഷ്ടനൻ വിഷസാദ സഃ. 8

| | | | |
|---|---|---|---|
| സഃ, | ആ ഭരതൻ, | ദഗ്ദ്ധാസ്ഥിസ്ഥാനമണ്ഡലം ച | ദഹിച്ച അസ്ഥികൾ നിറഞ്ഞസ്ഥലത്തേയും |
| പിതുഃ | പിതാവിന്റെ | ദൃഷ്ട്വാ, | കണ്ടു്, |
| നിർവ്വാണം | അദൃശ്യമായ്ത്തീർന്നതും | തത് | അതിനാൽ |
| ഭസ്മാരുണം | ചുവന്ന വെണ്ണീറായിരിക്കുന്നതും ആയ | നിഷ്ടനൻ | വാവിട്ടു് |
| ശരീരം, | ശരീരത്തെയും | വിഷസാദ. | കരഞ്ഞു. |

സ തു ദൃഷ്ട്വാ രുദന്നാൎത്തഃ പപാത ധരണീതലേ
ഉത്ഥാപ്യമാനഃ ശക്രസ്യ യന്ത്രധ്വജ ഇവ ച്യുതഃ. 9

| | | | |
|---|---|---|---|
| ദൃഷ്ട്വാ തു, | കണ്ടഉടനെ, | ഉത്ഥാപ്യമാനഃ | (ചക്രത്തിൽ കയറിട്ട്) പൊന്തിക്കപ്പെടുന്ന സമയം |
| ആൎത്തഃ | അത്തൽപെട്ടിരുന്നവനായ | ച്യുതഃ ഇവ, | വഴുതിവീണാലെന്നപോലെ, |
| സഃ | ആ ഭരതൻ | ധരണീതലേ | ഭൂമിയിൽ |
| രുദൻ, | വിലപിച്ചുകൊണ്ടുതന്നെ, | പപാത. | വീണു. |
| ശക്രസ്യ | ഇന്ദ്രന്റെ | | |
| യന്ത്രധ്വജഃ | യന്ത്രക്കൊടിമരം | | |

അഭിപേതുസ്തതഃ സൎവ്വേ തസ്യാമാത്യാഃ ശുചിവ്രതം
അന്തകാലേ നിപതിതം യയാതിമൃഷയോ യഥാ. 10

| | | | |
|---|---|---|---|
| തതഃ | ആ സമയം | നിപതിതം | താഴത്തുവീണവനായ |
| തസ്യ | അദ്ദേഹത്തിന്റെ | യയാതിം | യയാതിമഹാരാജാവിന്റെ അടുക്കൽ |
| അമാത്യാഃ | മന്ത്രിജനങ്ങൾ | ഋഷയഃ | (ദൌഹിത്രന്മാരായ) മഹൎഷിമാർ |
| സൎവ്വേ, | എല്ലാവരും, | യഥാ | എപ്രകാരമോ അപ്രകാരം, |
| ശുചിവ്രതം, | നിഷ്കപടകൎമ്മാവായ അദ്ദേഹത്തിന്റെ അരികിൽ, | അഭിപേതുഃ. | ഓടിയെത്തി, |
| അന്തകാലേ | പുണ്യം ക്ഷയിച്ചകാലത്തിൽ | | |

[അയോദ്ധ്യാകാണ്ഡം 21-ാംസൎഗ്ഗം 48-ാം ശ്ലോകത്തിലെ കുറിപ്പു നോക്കുക.]

ശത്രുഘ്നശ്ചാപി ഭരതം ദൃഷ്ട്വാ ശോകപരിപ്ലുതം
വിസംജ്ഞോ ന്യപതദ്ഭൂമൌ ഭൂമിപാലമനുസ്മരൻ. 11

| | | | |
|---|---|---|---|
| ശത്രുഘ്നഃ അപി | ശത്രുഘ്നനും, | ഭരതം | ഭരതനെ |
| ഭൂമിപാലം | മഹാരാജാവിനെ | ദൃഷ്ട്വാ ച, | കണ്ടതുകൊണ്ടും, |
| അനുസ്മരൻ, | ചിന്തിച്ചും, | വിസംജ്ഞഃ | പ്രജ്ഞയററ് |
| ശോകപരിപ്ലുതം | ശോകത്തിലാണ്ടിരിക്കുന്നവനായ | ഭൂമൌ | നിലത്തു |
| | | ന്യപതത്. | വീണു. |

ഉന്മത്ത ഇവ നിശ്ചേതാ വിലലാപ സുദുഃഖിതഃ
സ്മൃത്വാ പിതുൎഗ്ഗുണാംഗാനി താനി താനി തദാ തദാ. 12

| | | | |
|---|---|---|---|
| പിതുഃ | പിതാവിന്റെ | സ്മൃത്വാ, | ഓൎത്ത്, |
| തദാ തദാ | അതാതു സമയങ്ങൾക്കേററതായ | സുദുഃഖിതഃ | ഏറെ ദുഃഖിക്കുന്നവനായി |
| താനി താനി | അതാതു | നിശ്ചേതാഃ | മനസ്സുകെട്ട്, |
| ഗുണാംഗാനി | ഗുണവിശേഷങ്ങളെ | ഉന്മത്തഃ ഇവ | ഭ്രാന്തനെന്നപോലെ, |
| | | വിലലാപ. | പ്രലപിച്ചു. |

മന്ഥരാപ്രഭവസ്തീവ്രഃ കൈകേയീഗ്രാഹസംകുലഃ
വരദാനമയോऽക്ഷോഭ്യോऽമജ്ജയച്ഛോകസാഗരഃ. 13

| | |
|---|---|
| "മന്ഥരാപ്രഭവഃ | "മന്ഥരയിൽനിന്നുത്ഭവിച്ചതും |
| കൈകേയീ-ഗ്രാഹസംകുലഃ | കൈകേയിയാകുന്ന മുതലയാൽ കലക്കപ്പെട്ടതും |
| വരദാനമയഃ | വരദാനമാകുന്ന ഒഴുക്കോടുകൂടിയതും |
| തീവ്രഃ | അക്കരകാണാത്തതായി |
| അക്ഷോഭ്യഃ | അഗാധമായിരിക്കുന്നതുമായ |
| ശോകസാഗരഃ | ശോകക്കടൽ |
| അമജ്ജയത്. | എല്ലാവരേയും മുക്കിക്കളഞ്ഞു. |

സുകുമാരം ച ബാലം ച സതതം ലാളിതം ത്വയാ
ക്വ താത ഭരതം ഹിത്വാ വിലപന്തം ഗതോ ഭവാൻ. 14

| | |
|---|---|
| "താത! | "പിതാവേ! |
| ത്വയാ | നിന്തിരുവടിയാൽ |
| സതതം | എപ്പോഴും |
| ലാളിതം | വാത്സല്യത്തോടുകൂടി വളർത്തപ്പെട്ടവനും |
| സുകുമാരം ച | കഷ്ടമെന്തെന്നറിയാത്തവനും |
| ബാലം ച | പരിശുദ്ധഹൃദയനുമായ |
| ഭരതം | ഭരതനെ |
| വിലപന്തം | പ്രലപിക്കുന്നവനായി |
| ഹിത്വാ, | ഉപേക്ഷിച്ചുംവെച്ച് |
| ഭവാൻ | നിന്തിരുവടി |
| ക്വ ഗതഃ? | എങ്ങാണോ പോയത്? |

നനു ഭോജ്യേഷു പാനേഷു വസ്ത്രേഷ്വാഭരണേഷു ച
പ്രവാരയസി നഃ സർവ്വാൻ തന്നഃ കോऽദ്യ കരിഷ്യതി. 15

| | |
|---|---|
| "ഭോജ്യേഷു | "ഭക്ഷണങ്ങളിലും |
| പാനേഷു | പാനങ്ങളിലും |
| വസ്ത്രേഷു | വസ്ത്രങ്ങളിലും |
| ആഭരണേഷു ച | ആഭരണങ്ങളിലും, |
| നഃ | ഞങ്ങൾ |
| സർവ്വാൻ നനു | എല്ലാവരേയുംതന്നെ, |
| പ്രവാരയസി; | (ഞങ്ങളുടെ ഇഷ്ടമെന്തോ അതിനെ അവിടുന്ന് ഞങ്ങളെക്കൊണ്ട്) വരിപ്പിക്കയാണല്ലോ പതിവ്;. |
| തത് നഃ | അതിനെ ഞങ്ങൾക്ക് |
| അദ്യ കഃ | ഇപ്പോൾ ആരാണ് |
| കരിഷ്യതി? | ചെയ്യാൻപോകുന്നത്? |

അവദാരണകാലേ തു പൃഥിവീ നാവദീര്യതേ
വിഹീനാ യാ ത്വയാ രാജ്ഞാ ധർമ്മജ്ഞേന മഹാത്മനാ. 16

| | |
|---|---|
| "ധർമ്മജ്ഞേന | "ധർമ്മജ്ഞനും |
| മഹാത്മനാ | മഹാത്മാവും |
| രാജ്ഞാ | മഹാരാജാവും ആയ |
| ത്വയാ വിഹീനാ, | നിന്തിരുവടിയാൽ വെടിയപ്പെട്ടതു് |
| യാ | യാതൊന്നോ, ആ |
| പൃഥിവീ, | ഭൂമി, |
| അവദാരണ-കാലേ തു | പിളർന്നുപോകേണ്ടതായ കാലത്തിൽ |
| അവദീര്യതേ ന. | പിളരാതിരിക്കുന്നു. |

പിതരി സ്വൎഗ്ഗമാപന്നേ രാമേ ചാരണ്യമാശ്രിതേ
കിം മേ ജീവിതസാമൎത്ഥ്യം പ്രവേക്ഷ്യാമി ഹുതാശനം. 17

| | | | |
|---|---|---|---|
| "പിതരി | "പിതാവു് | ജീവിത- സാമൎത്ഥ്യം | ജീവനോടിരിക്കുക എന്നുള്ളതു് |
| സ്വൎഗ്ഗം | സ്വൎഗ്ഗത്തെ | മേ | എനിക്കു് |
| ആപന്നേ, | പ്രാപിച്ചിരിക്കെ, | കിം ? | എന്തിന്നു്? |
| രാമേ ച | ശ്രീരാമനും | ഹുതാശനം | തീയ്യിൽ |
| അരണ്യം | വനത്തെ | പ്രവേക്ഷ്യാമി. | വീണുകളയാം. |
| ആശ്രിതേ | പ്രാപിച്ചിരിക്കെ, | | |

ഹീനോ ഭ്രാത്രാ ച പിത്രാ ച ശൂന്യാമിക്ഷ്വാകുപാലിതാം
അയോദ്ധ്യാം ന പ്രവേക്ഷ്യാമി പ്രവേക്ഷ്യാമി തപോവനം. 18

| | | | |
|---|---|---|---|
| "ഭ്രാത്രാ ച | "ജ്യേഷ്ഠനാലും | ശൂന്യാം | പാഴായിക്കിടക്കുന്നതും ആയ |
| പിത്രാ ച | പിതാവിനാലും | | |
| ഹീനഃ | ഉപേക്ഷിക്കപ്പെട്ടവനാ[യി, | അയോദ്ധ്യാം | അയോദ്ധ്യയിൽ |
| ഇക്ഷ്വാകു- പാലിതാം | ഇക്ഷ്വാകുക്കളാൽ പരിപാലിക്കപ്പെട്ടു വന്നിരുന്നതും | പ്രവേക്ഷ്യാമി ന | ഞാൻ കടക്കുന്നില്ല; |
| | | തപോവനം | തപോവനത്തിലേക്കു് |
| | | പ്രവേക്ഷ്യാമി." | പോയ്ക്കളയുന്നുണ്ടു്." |

തയോൎവ്വിലപിതം ശ്രുത്വാ വ്യസനം ചാന്വവേക്ഷ്യ തത്
ഭൃശമാൎത്തതരാഃ ഭൂയഃ സൎവ്വ ഏവാനുഗാമിനഃ. 19

| | | | |
|---|---|---|---|
| അനുഗാമിനഃ | കൂടെ വന്നിരുന്ന | തത് വ്യസനം | ആ കഷ്ടത്തെ |
| സൎവ്വേ | എല്ലാവരും, | അന്വവേക്ഷ്യ ഏവ, | കണ്ടറിഞ്ഞും, |
| തയോഃ | അവർ ഇരുവരുടേയും | | |
| വിലപിതം | പ്രലാപത്തെ | ഭൂയഃ ഭൃശം | മുമ്പേതിലും അധികമാ |
| ശ്രുത്വാ ച, | കേട്ടും, | ആൎത്തതരാഃ. | യി എത്രയോ ദുഃഖിച്ചു. |

തതോ വിഷണ്ണൗ വിശ്രാന്തൗ ശത്രുഘ്നഭരതാവുഭൌ
ധരായാം സംവ്യവേഷ്ടേതാം ഭഗ്നശൃംഗാവിവൎഷഭൌ 20

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | ഭഗ്നശൃംഗൌ | കൊമ്പൊടിഞ്ഞ |
| വിഷണ്ണൗ | ദുഃഖിച്ചു് | ഋഷഭൌ ഇവ, | രണ്ടു കാളകൾപോലെ |
| വിശ്രാന്തൗ | തളൎന്നിരുന്നവരായ | ധരായാം | നിലത്തു് |
| ശത്രുഘ്നഭരതൌ | ശത്രുഘ്നഭരതന്മാരായ | സംവ്യ- വേഷ്ടേതാം. | പുരണ്ടു. |
| ഉഭൌ, | രണ്ടുപേരും, | | |

തതഃ പ്രകൃതിമാൻ വൈദ്യഃ പിതുരേഷാം പുരോഹിതഃ
വസിഷ്ഠോ ഭരതം വാക്യമുത്ഥാപ്യ തമുവാച ഹ. 21

| | | | |
|---|---|---|---|
| തതഃ | ആ സമയം, | വസിഷ്ഠഃ, | വസിഷ്ഠഭഗവാൻ, |
| പ്രകൃതിമാൻ | പ്രകൃത്യാഗുണസമ്പന്ന | ഭരതം | ഭരതനെ |
| വൈദ്യഃ | സൎവ്വജ്ഞനും, [നും | ഉത്ഥാപ്യ, | എടുത്തെഴുന്നേല്പിച്ചു്, |
| പിതുഃ ഏഷാം | പിതാവിന്നും ഇവൎക്കും | തം വാക്യം | അവരോടായി ഇപ്ര |
| പുരോഹിതഃ | പുരോഹിതനുമായ | ഉവാച ഹ. | കാരം അരുളിച്ചെയ്തു. |

ത്രയോദശോഽയം ദിവസഃ പിതുർവൃത്തസ്യ തേ വിഭോ
സാവശേഷാസ്ഥിനിചയേ കിമിഹ ത്വം വിലംബസേ. 22

| | | | |
|---|---|---|---|
| "വിഭോ! | "ധീരതയുള്ളവനേ! | സാവശേഷാസ്ഥിനിചയേ | ബാക്കിയുള്ള അസ്ഥികളെക്കൂടി എടുക്കുന്ന കാര്യത്തിൽ |
| തേ | അവിടുത്തെ | | |
| വൃത്തസ്യ | തിപ്പെട്ടുപോയ | | |
| പിതുഃ | പിതാവിനു | ഇഹ | ഇപ്പോൾ |
| അയം | ഇത് | ത്വം | അങ്ങ് |
| ത്രയോദശഃ | പതിമൂന്നാമത്തെ | കിം | എന്താണ് |
| ദിവസഃ; | ദിവസമാണല്ലൊ; | വിലംബസേ? | താമസിക്കുന്നത്? |

ത്രീണി ദ്വന്ദ്വാനി ഭൂതേഷു പ്രവൃത്താന്യവിശേഷതഃ
തേഷു ചാപരിഹാര്യേഷു നൈവം ഭവിതുമർഹസി. 23

| | | | |
|---|---|---|---|
| ഭൂതേഷു | എല്ലാ പ്രാണികളിലും | അപരിഹാര്യേഷു | നമ്മാലൊഴിപ്പാൻ കഴിയാത്ത |
| അവിശേഷതഃ | വ്യത്യാസമില്ലാതെ | തേഷു ച | ഇവയുടെ സംഗതിയിൽ |
| പ്രവൃത്താനി | ഏർപ്പെട്ടിരിക്കുന്ന | ഏവം ഭവിതും | ഇങ്ങിനെ വർത്തിക്കുന്നതു് |
| ദ്വന്ദ്വാനി | ദ്വന്ദ്വഭാവങ്ങൾ | | |
| ത്രീണി; | മൂന്നാണല്ലൊ; | അർഹസി ന." | ഭവാനു യുക്തമല്ല." |

["ത്രീണി ദ്വന്ദ്വാനി":—പൈദാഹം, ശോകമോഹം, ജനനമരണം എന്നു മൂന്നാണെന്നു (ഗോ. രാ.);

ജനനമരണം, സുഖദുഃഖം, ലാഭാലാഭം, എന്നു മൂന്നെന്നു (തീർത്ഥീയം), "അസ്തി, ജായതേ, വർദ്ധതേ, അപക്ഷീയതേ, വിപരിണമതേ, വിനശ്യതി," എന്നു (കതകം).]

സുമന്ത്രശ്ചാപി ശത്രുഘ്നമുത്ഥാപ്യാഭിപ്രസാദ്യ ച
ശ്രാവയാമാസ തത്ത്വജ്ഞഃ സർവ്വഭൂതഭവാഭവൌ. 24

| | | | |
|---|---|---|---|
| തത്ത്വജ്ഞഃ | തത്ത്വജ്ഞനായ | അഭിപ്രസാദ്യ ച, | സമാധാനിപ്പിച്ചു്, |
| സുമന്ത്രഃ ച | സുമന്ത്രരും | സർവ്വഭൂതഭവാഭവൌ അപി | എല്ലാ പ്രാണികൾക്കും ജനനമരണമുണ്ടെന്നുള്ളതിനെപ്പററിയും |
| ശത്രുഘ്നം | ശത്രുഘ്നനെ | | |
| ഉത്ഥാപ്യ | എഴുന്നേല്പിച്ചു് | ശ്രാവയാമാസ. | എടുത്തുരചെയ്തു. |

ഉത്ഥിതൌ ച നരവ്യാഘ്രൌ പ്രകാശേതേ യശസ്വിനൌ
വർഷാതപപരിക്ലിന്നൌ പൃഥഗിന്ദ്രധ്വജാവിവ. 25

| | | | |
|---|---|---|---|
| യശസ്വിനൌ | കീർത്തനീയന്മാരായ | ഇന്ദ്രധ്വജൌ ഇവ | രണ്ടു ഇന്ദ്രധ്വജങ്ങൾ എന്നപോലെ, |
| നരവ്യാഘ്രൌ ച, | ആ പുരുഷോത്തമന്മാർ | | |
| ഉത്ഥിതൌ | എഴുന്നേററ് [ഇരുവരും, | | |
| വർഷാതപപരിക്ലിന്നൌ | മഴയും വെയിലും കൊണ്ടു | പൃഥക് പ്രകാശേതേ. | പ്രത്യേകം വിളങ്ങി. |

[ദുഃഖം വെയിലും, സമാധാനിപ്പിക്കൽ മഴയും, എന്നു സാമ്യം.]

അശ്രൂണി പരിമൃജ്യന്തൌ രക്താക്ഷൌ ദീനഭാഷിണൌ
അമാത്യാസ്ത്വരയന്തി സ്മ തനയൌ ചാപരാഃ ക്രിയാഃ. 26

| | | | |
|---|---|---|---|
| അമാത്യാഃ, | മന്ത്രിമാർ | ദീനഭാഷിണൌ | ഒച്ചപൊങ്ങാത്തവരായ |
| അശ്രൂണി | അശ്രുക്കളെ | തനയൌ | കുമാരന്മാരിരുവരേയും |
| പരിമൃജ്യന്തൌ | തുടച്ചുകൊണ്ട് | അപരാഃ ക്രിയാഃ ച | അപരക്രിയകളിൽ |
| രക്താക്ഷൌ | തുടുത്തനേത്രങ്ങളോടുകൂടി | ത്വരയന്തി സ്മ. | ജാഗ്രതപ്പെടുത്തി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
സപ്തസപ്തതിതമഃ സൎഗ്ഗഃ = എഴുപത്തേഴാംസൎഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 5414; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3059.



## അഷ്ടസപ്തതിതമഃ സൎഗ്ഗഃ = എഴുപത്തെട്ടാംസൎഗ്ഗം.

[കുബ്ജാവിമോചനം = കൂനിയെ ശിക്ഷിക്കാതെ വിടുന്നത്.]

അഥ യാത്രാം സമീഹന്തം ശത്രുഘ്നോ ലക്ഷ്മണാനുജഃ
ഭരതം ശോകസന്തപ്തമിദം വചനമബ്രവീത്. 1

| | | | |
|---|---|---|---|
| അഥ | അതിൽപിന്നെ | സമീഹന്തം | ചിന്തിക്കുന്നവനായി |
| ലക്ഷ്മണാനുജഃ | ലക്ഷ്മണാനുജനായ | ശോകസന്തപ്തം | ശോകത്താൽ തപിക്കുന്ന |
| ശത്രുഘ്നഃ, | ശത്രുഘ്നൻ, | ഭരതം | ഭരതനെനോക്കി |
| യാത്രാം | പാരമ്പൎയ്യധൎമ്മാനുഷ്ഠാനത്തെക്കുറിച്ച് | ഇദം വചനം | ഈ വാക്യത്തെ |
| | | അബ്രവീത്. | ഉരചെയ്തു. |

ഗതിൎയ്യഃ സൎവ്വഭൂതാനാം ദുഃഖേ കിം പുനരാത്മനഃ
സ രാമഃ സത്വസമ്പന്നഃ സ്ത്രിയാ പ്രവ്രാജിതോ വനം. 2

| | | | |
|---|---|---|---|
| "സൎവ്വഭൂതാനാം | "എല്ലാപ്രാണികൾക്കും | കിം പുനഃ? | ചോദിക്കേണ്ടതുണ്ടോ? |
| ദുഃഖേ | ദുഃഖമുണ്ടാകുന്നസമയം | സത്വസമ്പന്നഃ | അപ്രകാരമുള്ള സദ്ഗുണയുക്തനായ |
| യഃ | യാതൊരുവൻ | രാമഃ | ശ്രീരാമൻ |
| ഗതിഃ, | ആശ്രയമായിരുന്നുവോ, | സ്ത്രിയാ | ഒരു സ്ത്രീമൂലം |
| സഃ, | അപ്രകാരമുള്ളവൻ, | വനം | കാട്ടിലേക്ക് |
| ആത്മനഃ | ജ്യേഷ്ഠന്റെ സംഗതിയിൽ | പ്രവ്രാജിതഃ. | പറഞ്ഞയക്കപ്പെട്ടു. |

ബലവാൻ വീൎയ്യസമ്പന്നോ ലക്ഷ്മണോ നാമ യോഽപ്യസൌ
കിം ന മോചയതേ രാമം കൃത്വാഽപി പിതൃനിഗ്രഹം. 3

| | | | |
|---|---|---|---|
| "ബലവാൻ | "സാമൎത്ഥ്യശാലിയും | പിതൃനിഗ്രഹം കൃത്വാ അപി | പിതാവിനെ തടുത്തിട്ടെങ്കിലും |
| വീൎയ്യസമ്പന്നഃ | എന്തുംചെയ്വാൻ ശക്തിയുള്ളവനുമായ | രാമം അപി | ശ്രീരാമനേയും |
| യഃ | യാതൊരു | കിം | എന്താണ് |
| അസൌ | ഈ | മോചയതേ ന? | കഷ്ടത്തിൽനിന്ന് മോചിപ്പിക്കാതിരുന്നത്? |
| ലക്ഷ്മണഃ നാമ, | ലക്ഷ്മണൻതന്നെ, | | |

പൂൎവ്വമേവ തു നിഗ്രാഹ്യഃ സമവേക്ഷ്യ നയാനയൌ
ഉത്പഥം യഃ സമാരൂഢോ നാൎയ്യാ രാജാ വശം ഗതഃ. 4

| | |
|---|---|
| “ യഃ | “ ഏതെങ്കിലുമൊരു |
| രാജാ, | രാജാവ്, |
| നാൎയ്യാഃ | ഒരു സ്ത്രീ പറഞ്ഞതു പോലെയെല്ലാം |
| വശം ഗതഃ | ആടുന്നവനായി, |
| ഉത്പഥം സമാരൂഢഃ തു, | ദുൎമ്മാൎഗ്ഗത്തെ അവലംബിക്കുന്നുവെന്നുവരികിൽ, |
| നയാനയൌ | ന്യായാന്യായങ്ങളെ |
| സമവേക്ഷ്യ | ആലോചിച്ച്, |
| പൂൎവ്വം ഏവ | കാൎയ്യം നടക്കുന്നതിന്നു മുമ്പേതന്നെ |
| നിഗ്രാഹ്യഃ.” | തടുക്കപ്പെടേണ്ടവനാകുന്നു.” |

ഇതി സംഭാഷമാണേ തു ശത്രുഘ്നേ ലക്ഷ്മണാനുജേ
പ്രാഗ്ദ്വാരേഽഭൂത്തദാ കുബ്ജാ സൎവ്വാഭരണഭൂഷിതാ. 5

| | |
|---|---|
| ലക്ഷ്മണാനുജേ | ലക്ഷ്മണാനുജനായ |
| ശത്രുഘ്നേ | ശത്രുഘ്നൻ |
| ഇതി | ഇങ്ങിനെ |
| സംഭാഷമാണേ തു | പറഞ്ഞുകൊണ്ടിരിക്കുമ്പോൾ |
| തദാ, | അതേസമയത്തിൽ, |
| കുബ്ജാ | കൂനി |
| സൎവ്വാഭരണഭൂഷിതാ | എല്ലാ പണ്ടങ്ങളും അണിഞ്ഞ് |
| പ്രാഗ്ദ്വാരേ | പുറത്തുള്ള മുററത്ത് |
| അഭൂത്. | വന്നു. |

ലിപ്ത്വാ ചന്ദനസാരേണ രാജവസ്ത്രാണി ബിഭ്രതീ
വിവിധം വിവിധൈസ്തൈസ്തൈൎഭൂഷണൈശ്ച വിഭൂഷിതാ. 6

| | |
|---|---|
| ചന്ദനസാരേണ ലിപ്ത്വാ | കളഭക്കൂട്ടണിഞ്ഞവളായി |
| രാജവസ്ത്രാണി | വിശേഷപ്പെട്ട വസ്ത്രങ്ങൾ |
| ബിഭ്രതീ, | ധരിച്ചുകൊണ്ട്, |
| വിവിധൈഃ | പലമാതിരിയായ |
| തൈഃ തൈഃ | അതാത് |
| ഭൂഷണൈഃ | പണ്ടങ്ങളെ |
| വിവിധം ച | പലപ്രകാരത്തിലും |
| വിഭൂഷിതാ. | അണിഞ്ഞിരുന്നു. |

മേഖലാദാമഭിശ്ചിത്രൈരന്യൈശ്ച ശുഭഭൂഷണൈഃ
ബഭാസേ ബഹുഭിൎബദ്ധാ രജ്ജുബദ്ധേവ വാനരീ. 7

| | |
|---|---|
| ചിത്രൈഃ | പലവകയായ |
| മേഖലാദാമഭിഃ | അരഞ്ഞാണുകളാലും |
| അന്യൈഃ | വേറെ |
| ബഹുഭിഃ | പല |
| ശുഭഭൂഷണൈഃ ച | ഉത്തമ ആഭരണങ്ങളാലും |
| ബദ്ധാ, | അലംകൃതയായി, |
| രജ്ജുബദ്ധാ, | പിന്നിയിട്ട തലമുടിയോടുകൂടിയ അവൾ, |
| വാനരീ | പെൺകുരങ്ങ് |
| ഇവ | എന്നപോലെ |
| ബഭാസേ. | കാണപ്പെട്ടു. |

[“രജ്ജുബദ്ധാ” അരയിൽ കയറിട്ടു, എന്നും കുരങ്ങിന്ന് വിശേഷണം, ‘മേഖലാദാമം’ കയറിന്ന് സാമ്യം.]

താം സമീക്ഷ്യ തദാ ദ്വാഃസ്ഥോ ഭൃശം പാപസ്യ കാരിണീം
ഗൃഹീത്വാഽകരുണാം കുബ്ജാം ശത്രുഘ്നായ ന്യവേദയത്. 8

| | | | |
|---|---|---|---|
| തദാ | ആ സമയം | കുബ്ജാം | കൂനിയെ |
| ദ്വാഃസ്ഥഃ | ഒരു ദ്വാരപാലകൻ | സമീക്ഷ്യ, | കണ്ടു്, |
| അകരുണാം | ദയാ ലേശമില്ലാത്ത | ഗൃഹീത്വാ | പിടിച്ചുവലിച്ചുകൊണ്ടു് |
| പാപസ്യ | പാപത്തെ [വളും | | |
| ഭൃശം കാരിണീം | ഏറെ ചെയ്യുന്നവളു | ശത്രുഘ്നായ | ശത്രുഘ്നന്റെ അടുക്കൽ |
| താം | ആ [മായ | ന്യവേദയത്. | ഇങ്ങിനെ അറിയിച്ചു. |

യസ്യാഃ കൃതേ വനേ രാമോ ന്യസ്തദേഹശ്ച വഃ പിതാ
സേയം പാപാ നൃശംസാ ച തസ്യാഃ കുരു യഥാമതി. 9

| | | | |
|---|---|---|---|
| "വനേ | "കാട്ടിൽ | സാ | ആ |
| രാമഃ, | ശ്രീരാമസ്വാമിയിരിക്കുന്നതും | നൃശംസാ പാപാ | കൊടിയ പാപിഷ്ഠ |
| വഃ | നിന്തിരുവടികളുടെ | ഇയം ച; | ഇവൾതന്നെയാണു്; |
| പിതാ | അച്ഛൻതിരുമേനി | തസ്യാഃ | അപ്രകാരമുള്ളവൾക്കു് |
| ന്യസ്തദേഹഃ ച, | തീൎപ്പെട്ടതും, | യഥാമതി | അറിയാൻതക്കവണ്ണം |
| യസ്യാഃ കൃതേ | യാതൊരുവളാലൊ | കുരു. | വേണ്ടതു് ചെയ്യേണ്ടതാണു്. |

ശത്രുഘ്നശ്ച തദാജ്ഞായ വചനം ഭൃശദുഃഖിതഃ
അന്തഃപുരചരാൻ സൎവ്വാനിത്യുവാച ധൃതവ്രതഃ. 10

| | | | |
|---|---|---|---|
| ധൃതവ്രതഃ | ദൃഢനിശ്ചയത്തോടുകൂടിയവനായ | അന്തഃപുര-ചരാൻ | അന്തഃപുരവാസികളായ |
| ശത്രുഘ്നഃ ച, | ശത്രുഘ്നനും, | സൎവ്വാൻ | എല്ലാവരോടും |
| തത് | അതു് | ഇതി | ഇപ്രകാരം |
| ആജ്ഞായ, | കേട്ടു്, | വചനം | വാക്യത്തെ |
| ഭൃശദുഃഖിതഃ | ഏററം ദുഃഖിച്ചുവനായി | ഉവാച. | ഉരചെയ്തു. |

തീവ്രമുത്പാദിതം ദുഃഖം ഭ്രാതൄണാം മേ തഥാ പിതുഃ
യഥാ സേയം നൃശംസസ്യ കൎമ്മണഃ ഫലമശ്നുതാം. 11

| | | | |
|---|---|---|---|
| "മേ | "എനിക്കും | ഇയം | ഇവൾ |
| ഭ്രാതൄണാം | ജ്യേഷ്ഠന്മാൎക്കും | നൃശംസസ്യ കൎമ്മണഃ തഥാ | പാപകൃത്യത്തിന്നുതക്ക |
| പിതുഃ ച | പിതാവിന്നും | | |
| തീവ്രം ദുഃഖം | കടുതായ ദുഃഖം | ഫലം | ഫലത്തെ |
| ഉത്പാദിതം യഥാ | വിളയിക്കപ്പെട്ടതുകൊണ്ടു് | അശ്നുതാം." | അനുഭവിക്കട്ടെ." |

ഏവമുക്താ ച തേനാശു സഖീജനസമാവൃതാ
ഗൃഹീതാ ബലവത് കുബ്ജാ സാ തദ്ഗൃഹമനാദയത്. 12

| | | | |
|---|---|---|---|
| തേന | ശത്രുഘ്നനാൽ | സാ | ആ |
| ഏവം | ഇപ്രകാരം | കുബ്ജാ, | കൂനി, |
| ഉക്താ | പറയപ്പെട്ടവളായി | തത് | ആ |
| ആശു | ഉടനെ | ഗൃഹം ച | കോവിലകത്തെയാസ |
| ഗൃഹീതാ | പിടിച്ചിഴയ്ക്കപ്പെട്ടവളും | ബലവത് | ഉച്ചത്തിൽ [കലം |
| സഖീജന- | സഖികളോടുകൂടിയിരു | അനാദയത്. | നിലവിളികൊണ്ട് |
| സമാവൃതാ | ന്നവളുമായ | | മുഴക്കി. |

തതഃ സുഭൃശസംതപ്തസ്തസ്യാഃ സർവ്വഃ സഖീജനഃ
ക്രുദ്ധമാജ്ഞായ ശത്രുഘ്നം വിപലായത സർവ്വശഃ. 13

| | | | |
|---|---|---|---|
| തതഃ | ആ സമയം | ക്രുദ്ധം | കുപിതനായി |
| തസ്യാഃ | അവളുടെ | ആജ്ഞായ, | കണ്ട്, |
| സഖീജനഃ | സഖികളുടെ കൂട്ടം | സുഭൃശസംതപ്തഃ | പേടിച്ചുവിറച്ച് |
| സർവ്വഃ, | മുഴുവനും, | സർവ്വശഃ | എങ്ങും |
| ശത്രുഘ്നം | ശത്രുഘ്നനെ | വിപലായത. | ഓടിക്കളഞ്ഞു. |

അമന്ത്രയത കൃത്സ്നശ്ച തസ്യാഃ സർവ്വഃ സഖീജനഃ
യഥാഽയം സമുപക്രാന്തോ നിശ്ശേഷം നഃ കരിഷ്യതി. 14

| | | | |
|---|---|---|---|
| തസ്യാഃ | അവളുടെ | സമുപക്രാന്തഃ | ശിക്ഷിപ്പാനൊരുങ്ങിയവനായി |
| സഖീജനഃ | സഖീജനം | നഃ | നമ്മെ ആരേയും |
| സർവ്വഃ ച, | മുഴുവനുംതന്നെ, | നിശ്ശേഷം കരിഷ്യതി" യഥാ | വെച്ചുവെക്കുകയില്ല," എന്ന് |
| "അയം | "ഈ ശത്രുഘ്നൻ | | |
| കൃത്സ്നഃ | തീരെ | അമന്ത്രയത. | തമ്മിൽ പറഞ്ഞു. |

സാനുക്രോശാം വദാന്യാം ച ധർമ്മജ്ഞാം ച യശസ്വിനീം
കൌസല്യാം ശരണം യാമ സാ ഹി നോഽസ്തു ധ്രുവാ ഗതിഃ. 15

| | | | |
|---|---|---|---|
| "സാനുക്രോശാം" | ദയയുള്ളവളും | ശരണം യാമ; | നാം ശരണം പ്രാപിക്കുക; |
| വദാന്യാം | ഉദാരശീലയും | സാ | അവർ ഒരുവർ |
| ധർമ്മജ്ഞാം | ധർമ്മബുദ്ധിയുള്ളവളും | ഹി | മാത്രമാണ് |
| യശസ്വിനീം | പുകഴാർന്നവളുമായ | നഃ ച | നമുക്കെല്ലാവക്കും |
| കൌസല്യാം ച | കൌസല്യാദേവിയെത്തന്നെ | ധ്രുവാ | വിശ്വസിക്കത്തക്ക |
| | | ഗതിഃ | ആശ്രയമായി |
| | | അസ്തു." | ഭവിക്കുക." |

സ ച രോഷേണ താമ്രാക്ഷഃ ശത്രുഘ്നഃ ശത്രുതാപനഃ
വിചകർഷ തദാ കുബ്ജാം ക്രോശന്തീം പൃഥിവീതലേ. 16

| | | | |
|---|---|---|---|
| രോഷേണ | കോപത്താൽ | തദാ | ആ സമയം |
| താമ്രാക്ഷഃ | കൺതുടുത്ത | ക്രോശന്തീം | പേടിച്ചലറുന്നവളായ |
| ശത്രുതാപനഃ | ശത്രുസന്താപകരനായ | കുബ്ജാം | കൂനിയെ |
| സഃ | ആ | പൃഥിവീതലേ | നിലത്തിട്ട് |
| ശത്രുഘ്നഃ ച, | ശത്രുഘ്നനും, | വിചകർഷ. | വലിച്ചു. |

തസ്യാം ഹ്യാകൃഷ്യമാണായാം മന്ഥരായാമിതസ്തതഃ
ചിത്രം ബഹുവിധം ഭാണ്ഡം പൃഥിവ്യാം തദ്വ്യശീര്യത. 17

| | | | |
|---|---|---|---|
| തസ്യാം | ആ | തത് | ആ |
| മന്ഥരായാം | മന്ഥര | ഭാണ്ഡം ഹി | പണ്ടമെല്ലാം |
| ആകൃഷ്യ-മാണായാം, | വലിച്ചിഴയ്ക്കപ്പെടുന്ന സമയം, | പൃഥിവ്യാം | നിലത്ത് |
| ചിത്രം | അഴകാന്ന | ഇതഃ തതഃ | അങ്ങുമിങ്ങും |
| ബഹുവിധം | പലമാതിരിയായ | വ്യശീര്യത. | ചിതറിപ്പോയി. |

തേന ഭാണ്ഡേന സംകീർണ്ണം ശ്രീമദ്രാജനിവേശനം
അശോഭത തദാ ഭൂയഃ ശാരദം ഗഗനം യഥാ. 18

| | | | |
|---|---|---|---|
| തദാ | ആ സമയം | സംകീർണ്ണം, | ചിന്നിച്ചിതറിക്കിടക്കപ്പെട്ടതായി |
| ശ്രീമത് | രമണീയമായ | | |
| രാജനിവേശനം | ആ അരമന | ശാരദം | ശരത്കാലത്തിലെ |
| തേന ഭാണ്ഡേന | ആ ആഭരണതതിയാൽ | ഗഗനം യഥാ | ആകാശമെന്നപോലെ |
| ഭൂയഃ | പലവാറ് | അശോഭത. | വിലസി. |

സ ബലീ ബലവത് ക്രോധാദ്ഗൃഹീത്വാ പുരുഷർഷഭഃ
കൈകേയീമഭി നിർഭർത്സ്യ ബഭാഷേ പരുഷം വചഃ. 19

| | | | |
|---|---|---|---|
| പുരുഷർഷഭഃ | പുരുഷോത്തമനും | കൈകേയീം അഭി | കൈകേയിയുടെ അടുക്കൽവെച്ചുതന്നെ |
| ബലീ സഃ, | ബലവാനുമായ അവൻ | | |
| ബലവത് | അളവററ | ഗൃഹീത്വാ | പിടിച്ചുവലിച്ചിഴച്ച് |
| ക്രോധാത്, | കോപംമൂലം, | പരുഷം വചഃ | കടുതായ വാക്കിനെ |
| നിർഭർത്സ്യ, | ചീത്തപറഞ്ഞ്, | ബഭാഷേ. | പറഞ്ഞു. |

തൈർവാക്യൈഃ പരുഷൈർദുഃഖൈഃ കൈകേയീ ഭൃശദുഃഖിതാ
ശത്രുഘ്നഭയസംത്രസ്താ പുത്രം ശരണമാഗതാ. 20

| | | | |
|---|---|---|---|
| കൈകേയീ | കൈകേയീരാജ്ഞി, | ശത്രുഘ്നഭയ-സംത്രസ്താ | ശത്രുഘ്നനെ ഭയന്ന് ഉടൽ വിറയ്ക്കുന്നവളായി, |
| തൈഃ | ആ | | |
| പരുഷൈഃ | കൊടിയ | പുത്രം | ഭരതനെ |
| ദുഃഖൈഃ | കർണ്ണകഠോരമായ | ശരണം ആഗതാ. | (മന്ഥരയെ മോചിപ്പാനായി) ശരണം പ്രാപിച്ചു. |
| വാക്യൈഃ | വാക്കുകളാൽ | | |
| ഭൃശദുഃഖിതാ | ഏററം ദുഃഖം പൂണ്ടവളായി | | |

തം പ്രേക്ഷ്യ ഭരതഃ ക്രുദ്ധം ശത്രുഘ്നമിദമബ്രവീത്
അവധ്യാഃ സർവ്വഭൂതാനാം പ്രമദാഃ ക്ഷമ്യതാമിതി. 21

| | | | |
|---|---|---|---|
| ഭരതഃ | ഭരതൻ | അബ്രവീത്; | അരുൾചെയ്തു; |
| തം ശത്രുഘ്നം | ആ ശത്രുഘ്നനെ | "സർവ്വഭൂതാനാം | "എല്ലാപ്രാണികളിലും |
| ക്രുദ്ധം പ്രേക്ഷ്യ, | കുപിതനായി കണ്ടു്, | പ്രമദാഃ | സ്ത്രീകൾ [വെച്ചു് |
| ഇദം | ഇപ്രകാരം | അവധ്യാഃ; | ഹിംസിക്കത്തക്കവരല്ല; |
| ഇതി | ഈ വാക്യത്തെ | ക്ഷമ്യതാം. | ക്ഷമിക്കപ്പെടട്ടെ. |

ഹന്യാമഹമിമാം പാപാം കൈകേയീം ദുഷ്ടചാരിണീം
യദി മാം ധാർമ്മികോ രാമോ നാസൂയേന്മാതൃഘാതകം. 22

| | | | |
|---|---|---|---|
| "ധാർമ്മികഃ | "ധർമ്മിഷ്ഠനായ | ദുഷ്ടചാരിണീം | ദുഷ്ടയും |
| രാമഃ മാം | ശ്രീരാമൻ എന്നെ | പാപാം | പാപിനിയും ആയ |
| മാതൃഘാതകം | മാതാവിനെക്കൊന്നവനെന്നു് | ഇമാം | ഈ |
| | | കൈകേയീം | കൈകേയിയെ |
| അസൂയേത് ന യദി, | അതൃപ്തികയ്യൊള്ളാതിരിക്കമെങ്കിൽ, | അഹം | ഞാൻ |
| | | ഹന്യാം. | കൊന്നുകളയും. |

ഇമാമപി ഹതാം കുബ്ജാം യദി ജാനാതി രാഘവഃ
ത്വാം ച മാം ചൈവ ധർമ്മാത്മാ നാഭിഭാഷിഷ്യതേ ധ്രുവം. 23

| | | | |
|---|---|---|---|
| "ധർമ്മാത്മാ | "ധർമ്മാത്മാവായ | ജാനാതി യദി, | അറിഞ്ഞാൽ, |
| രാഘവഃ, | ശ്രീരാഘവൻ, | ത്വാം ച | നിന്നോടും |
| ഇമാം | ഈ | മാം ച | എന്നോടും |
| കുബ്ജാം അപി | കൂനിയെത്തന്നെയാകട്ടെ | ധ്രുവം ഏവ | ഇനി ഒരിക്കലും |
| ഹതാം | ഹിംസിക്കപ്പെട്ടവളായി | അഭിഭാഷിഷ്യതേ ന." | മുഖം നോക്കി സംസാരിക്കയില്ല." |

ഭരതസ്യ വചഃ ശ്രുത്വാ ശത്രുഘ്നോ ലക്ഷ്മണാനുജഃ
ന്യവർത്തത തതോ രോഷാത് താം മുമോച ച മന്ഥരാം. 24

| | | | |
|---|---|---|---|
| ഭരതസ്യ | ഭരതന്റെ | രോഷാത് | കോപത്തിൽനിന്നു് |
| വചഃ ശ്രുത്വാ | വാക്കുകേട്ടു് | ന്യവർത്തത; | ഒഴിഞ്ഞു; |
| ലക്ഷ്മണാനുജഃ | ലക്ഷ്മണാനുജനായ | താം | ആ |
| ശത്രുഘ്നഃ, | ശത്രുഘ്നൻ, | മന്ഥരാം ച | മന്ഥരയേയും |
| തതഃ | ഉടനെ | മുമോച. | വിട്ടയച്ചു. |

സാ പാദമൂലേ കൈകേയ്യാ മന്ഥരാ നിപപാത ഹ
നിഃശ്വസന്തീ സുദുഃഖാർത്താ കൃപണം വിലലാപ ച. 25

| | | | |
|---|---|---|---|
| മന്ഥരാ ഹ | മന്ഥരയും | നിഃശ്വസന്തീ | നെടുവീർപ്പിട്ടു് |
| കൈകേയ്യാഃ | കൈകേയിയുടെ | സുദുഃഖാർത്താ ച | ഏററം ദുഃഖപീഡിതയായി |
| പാദമൂലേ | കാലടിയിൽ | | |
| നിപപാത; | വീണു; | കൃപണം | ദൈന്യകരമായി |
| സാ | അവൾ | വിലലാപ. | പ്രലപിച്ചു. |

ശത്രുഘ്നവിക്ഷേപവിമൂഢസംജ്ഞാം
സമീക്ഷ്യ കുബ്ജാം ഭരതസ്യ മാതാ
ശനൈഃ സമാശ്വാസയദാർത്തരൂപാം
ക്രൌഞ്ചീം വിലഗ്നാമിവ വീക്ഷമാണാം. 26

| | | | |
|---|---|---|---|
| ഭരതസ്യ | ഭരതൻെറ | ക്രൌഞ്ചീം ഇവ | പെൺക്രൌഞ്ചത്തെപ്പോലെ |
| മാതാ, | മാതാവ്, | വീക്ഷമാണാം | മിഴിച്ചുകൊണ്ട് |
| കുബ്ജാം | കൂനിയെ | വിലഗ്നാം | തൻെറ അരികിൽ പററിനില്ക്കുന്നവളായി |
| ശത്രുഘ്ന-വിക്ഷേപ-വിമൂഢ-സംജ്ഞാം | ശത്രുഘ്നൻെറ പേരിലുള്ള ഭയത്താൽ മതികെട്ടവളായി | സമീക്ഷ്യ, | കണ്ട്, |
| | | ശനൈഃ | മെല്ലെ |
| ആർത്തരൂപാം, | അത്തലാൎന്നവളായി, | സമാശ്വാസയത്. | സമാധാനിപ്പിച്ചു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
അഷ്ടസപ്തതിതമഃ സർഗ്ഗഃ = എഴുപത്തെട്ടാംസർഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ **5440**; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ **3085**.



## ഏകോനാശീതിതമഃ സർഗ്ഗഃ = എഴുപത്തൊമ്പതാംസർഗ്ഗം.

[സചിവപ്രാർത്ഥനാപ്രതിഷേധഃ = മന്ത്രിമാരുടെ അപേക്ഷയെ
സ്വീകരിക്കാതിരിക്കുന്നത്.]

തതഃ പ്രഭാതസമയേ ദിവസേ ച ചതുർദ്ദശേ
സമേത്യ രാജകർത്താരോ ഭരതം വാക്യമബ്രുവൻ. 1

| | | | |
|---|---|---|---|
| തതഃ | അതിൽപിന്നെ | രാജകർത്താരഃ | മന്ത്രിമാർ |
| ചതുർദ്ദശേ ദിവസേ | (സംസ്കാരംകഴിഞ്ഞ്) പതിന്നാലാംദിവസം | സമേത്യ | വന്നുചേൎന്ന് |
| | | ഭരതം | ഭരതനോടായി |
| പ്രഭാത-സമയേ ച | സൂൎയ്യോദയത്തിൽ തന്നെ | വാക്യം | ഇപ്രകാരം വാക്യത്തെ |
| | | അബ്രുവൻ. | ബോധിപ്പിച്ചു. |

ഗതോ ദശരഥഃ സ്വർഗ്ഗം യോ നോ ഗുരുതരോ ഗുരുഃ
രാമം പ്രവ്രാജ്യ വൈ ജ്യേഷ്ഠം ലക്ഷ്മണം ച മഹാബലം. 2

| | | | |
|---|---|---|---|
| " ജ്യേഷ്ഠം | " ഉത്തമനായ | ഗുരുതരഃ | പിതാവിനെക്കാൾ ശ്രേഷ്ഠനായ |
| രാമം | ശ്രീരാമനേയും | | |
| മഹാബലം | മഹാസമർത്ഥനായ | ഗുരുഃ | പൂജ്യപാദൻ |
| ലക്ഷ്മണം ച | ലക്ഷ്മണനേയും | യഃ | ആരായിരുന്നുവോ, ആ |
| പ്രവ്രാജ്യ, | നാട്ടിൽനിന്നു പറഞ്ഞയച്ച്, | ദശരഥഃ വൈ | ദശരഥമഹാരാജാവും |
| | | സ്വർഗ്ഗം ഗതഃ. | സ്വർഗ്ഗാരോഹണം ചെയ്തു. |
| നഃ | ഞങ്ങൾക്ക് | | |

ത്വമദ്യ ഭവ നോ രാജാ രാജപുത്ര മഹായശഃ
സംഗത്യാ നാപരാധ്നോതി രാജ്യമേതദനായകം. 3

| | | | |
|---|---|---|---|
| "മഹായശ! | വിഖ്യാതനായുള്ളോവേ! | ഏതത് | ഈ |
| രാജപുത്ര! | രാജകുമാര! | രാജ്യം | രാജ്യം, |
| ത്വം | അവിടുന്ന് | അനായകം | നാഥനില്ലെന്നാലും |
| അദ്യ | ഇപ്പോൾ | സംഗത്യാ | ദൈവകൃപയാൽ |
| നഃ | ഞങ്ങൾക്ക് | അപരാധ്നോതി ന. | കുഴപ്പങ്ങളില്ലാതെ തന്നെയിരിക്കുന്നു. |
| രാജാ ഭവ; | രാജാവായിരുന്നാലും; | | |

["സംഗത്യാ" (രാജ്യത്തെ കയ്യേറുവെന്നതുകൊണ്ട്), "ന അപരാധ്നോതി" (അവിടുത്തേയ്ക്ക് യാതൊരു അപരാധവുമില്ല), എന്തെന്നാൽ "രാജ്യം ഏതത് അനായകം" ഈ രാജ്യം ഇപ്പോൾ നാഥനില്ലാതെയാണല്ലോ ഇരിക്കുന്നത്. (എന്നും പക്ഷം.)]

ആഭിഷേചനികം സർവ്വമിദമാദായ രാഘവ
പ്രതീക്ഷതേ ത്വാം സ്വജനഃ ശ്രേണയശ്ച നൃപാത്മജ. 4

| | | | |
|---|---|---|---|
| "രാഘവ! | "രഘുകുലജാതനായ | സർവ്വം | എല്ലാററിനെയും |
| നൃപാത്മജ! | ഹേ രാജകുമാര! | ആദായ, | എടുത്തുകൊണ്ട്, |
| സ്വജനഃ | അവിടുത്തെച്ചേർന്ന ജനം | ത്വാം | അവിടുത്തെ |
| | | പ്രതീക്ഷതേ; | കാത്തുകൊണ്ടുനില്ക്കുന്നു; |
| ഇദം | ഇതാ | ശ്രേണയഃ | നാട്ടാരും |
| ആഭിഷേചനികം | അഭിഷേകസാമാനങ്ങൾ | ച. | അങ്ങിനെതന്നെ നില്ക്കുന്നു. |

രാജ്യം ഗൃഹാണ ഭരത പിതൃപൈതാമഹം ധ്രുവം
അഭിഷേചയ ചാത്മാനം പാഹി ചാസ്മാന്നരർഷഭ. 5

| | | | |
|---|---|---|---|
| "നരർഷഭ! | "പുരുഷോത്തമനായ | ആത്മാനം ച | അവിടുത്തേയും |
| ഭരത! | ഹേ ഭരത! | അഭിഷേചയ; | അഭിഷേകംചെയ്യിക്കുക |
| പിതൃപൈതാമഹം | പരമ്പരയായി വന്ന | അസ്മാൻ ച | ഞങ്ങളേയും |
| രാജ്യം | രാജ്യത്തെ | ധ്രുവം | കുറവുവരാതെ |
| ഗൃഹാണ; | സ്വീകരിച്ചാലും; | പാഹി." | പരിപാലിക്കുക." |

ആഭിഷേചനികം ഭാണ്ഡം കൃത്വാ സർവ്വം പ്രദക്ഷിണം
ഭരതസ്തം ജനം സർവ്വം പ്രത്യുവാച ധൃതവ്രതഃ. 6

| | | | |
|---|---|---|---|
| ധൃതവ്രതഃ | ധർമ്മനിഷ്ഠനായ | പ്രദക്ഷിണം കൃത്വാ | വലംവെച്ച്, |
| ഭരതഃ, | ഭരതൻ, | | |
| ആഭിഷേചനികം ഭാണ്ഡം | അഭിഷേകസാമഗ്രികളെ | തം ജനം | ആ ജനതതിയെ |
| | | സർവ്വം | എല്ലാം നോക്കി |
| സർവ്വം | എല്ലാം | പ്രത്യുവാച. | മറുപടിയരുൾചെയ്തു. |

ജ്യേഷ്ഠസ്യ രാജതാ നിത്യമുചിതാ ഹി കുലസ്യ നഃ
നൈവം ഭവന്തോ മാം വക്തുമൎഹന്തി കുശലാ ജനാഃ. 7

| | | | |
|---|---|---|---|
| "കുശലാഃ | "എല്ലാമറിഞ്ഞ | ഹി | എന്തെന്നാൽ |
| ജനാഃ | ജനങ്ങളായ | നിത്യം | പരമ്പരയായി |
| ഭവന്തഃ, | നിങ്ങൾ, | ജ്യേഷ്ഠസ്യ | ജ്യേഷ്ഠന്നുതന്നെയാണ് |
| മാം | എന്നോട് | രാജതാ | രാജ്യാധികാരം |
| ഏവം | ഇപ്രകാരം | നഃ കുലസ്യ | നമ്മുടെ കുലത്തിൽ |
| വക്തും | പറയുന്നത് | ഉചിതാ. | വിധിക്കപ്പെട്ടിരിക്കുന്നത്. |
| അൎഹന്തി ന; | ഉചിതമല്ല; | | |

രാമഃ പൂൎവ്വോ ഹി നോ ഭ്രാതാ ഭവിഷ്യതി മഹീപതിഃ
അഹം ത്വരണ്യേ വത്സ്യാമി വൎഷാണി നവ പഞ്ച ച. 8

| | | | |
|---|---|---|---|
| "രാമഃ | "ശ്രീരാമനാകുന്ന | തു, | ഇപ്പോൾ, |
| പൂൎവ്വഃ ഭ്രാതാ; | ജ്യേഷ്ഠസഹോദരൻ; | അഹം ച | ഞാൻതന്നെ |
| ഹി | അതിനാൽ | നവ പഞ്ച | പതിന്നാലു |
| നഃ | നമുക്കെല്ലാം | വൎഷാണി | സംവത്സരങ്ങൾ |
| മഹീപതിഃ | ചക്രവൎത്തിയായി | അരണ്യേ | കാട്ടിൽ |
| ഭവിഷ്യതി; | ഇരിക്കേണം; | വത്സ്യാമി. | വാസം ചെയ്യാം. |

യുജ്യതാം മഹതീ സേനാ ചതുരംഗമഹാബലാ
ആനയിഷ്യാമ്യഹം ജ്യേഷ്ഠം ഭ്രാതരം രാഘവം വനാത്. 9

| | | | |
|---|---|---|---|
| "അഹം | "ഞാൻ | ചതുരംഗമഹാബലാ | ചതുരംഗബലസഹിതമായ |
| ജ്യേഷ്ഠം ഭ്രാതരം | ജ്യേഷ്ഠസഹോദരനായ | മഹതീ | വമ്പിച്ച |
| രാഘവം | ശ്രീരാഘവനെ | സേനാ | സൈന്യം |
| വനാത് | വനത്തിൽനിന്നും | യുജ്യതാം. | തയ്യാറാക്കപ്പെടട്ടെ. |
| ആനയിഷ്യാമി; | കൂട്ടിക്കൊണ്ടുവരുന്നുണ്ട്; | | |

ആഭിഷേചനികം ചൈവ സൎവ്വമേതദുപസ്കൃതം
പുരസ്കൃത്യ ഗമിഷ്യാമി രാമഹേതോൎവ്വനം പ്രതി. 10

| | | | |
|---|---|---|---|
| "ഏതത് | "ഈ | രാമഹേതോഃ ച | ശ്രീരാമന്നായിത്തന്നെ |
| ഉപസ്കൃതം | തയ്യാറാക്കപ്പെട്ട | പുരസ്കൃത്യ, | എടുത്തുംകൊണ്ട്, |
| ആഭിഷേചനികം | അഭിഷേകസാമാനങ്ങളെ | വനംപ്രതി ഏവ | വനത്തിലേക്കുതന്നെ |
| സൎവ്വം | എല്ലാം | ഗമിഷ്യാമി. | ഞാൻ ഗമിപ്പാൻപോകുന്നു. |

തത്രൈവ തം നരവ്യാഘ്രമഭിഷിച്യ പുരസ്കൃതം
ആനേഷ്യാമി തു വൈ രാമം ഹവ്യവാഹമിവാധ്വരാത്. 11

| | | | |
|---|---|---|---|
| " തത്ര ഏവ | "അവിടെവെച്ചുതന്നെ | പുരസ്കൃതം, | തിരുമുടി ചൂട്ടപ്പെട്ടവനായി, |
| രാമം | ശ്രീരാമനെ | അധ്വരാത് | യാഗശാലയിൽനിന്നു് |
| അഭിഷിച്യ, | പട്ടാഭിഷേകംചെയ്തു്, | ഹവ്യവാഹം ഇവ | ത്രേതാഗ്നിയെ എന്നപോലെ, |
| നരവ്യാഘ്രം | പുരുഷോത്തമനായ | തു വൈ | ഇപ്പോൾതന്നെ |
| തം | അദ്ദേഹത്തെ | ആനേഷ്യാമി. | കൂട്ടിക്കൊണ്ടുവരുന്നുണ്ടു. |

ന സകാമാം കരിഷ്യാമി സ്വാമിമാം മാതൃഗന്ധിനീം
വനേ വത്സ്യാമ്യഹം ദുർഗ്ഗേ രാമോ രാജാ ഭവിഷ്യതി. 12

| | | | |
|---|---|---|---|
| " രാമഃ | " ശ്രീരാമൻ | സകാമാം | ആഗ്രഹം സാധിപ്പിക്കപ്പെട്ടവളായി |
| രാജാ | രാജാവായി | കരിഷ്യാമി ന; | ഞാൻ ആക്കുകയില്ല; |
| ഭവിഷ്യതി; | ഇരിക്കും! | അഹം | ഞാൻ |
| സ്വാം | എന്റെ | ദുർഗ്ഗേ വനേ | ഗഹനമായ കാട്ടിൽ |
| മാതൃഗന്ധിനീം | മാതാവെന്നു പേരുമാത്രമുള്ളവളായ | വത്സ്യാമി. | വാസം ചെയ്യുനാണ് പോകുന്നത്, |
| ഇമാം | ഇവളെ | | |

[" സ്വാം മാതൃഗന്ധിനീം ", തന്റെ മാതാവിനെപ്പോലെതന്നെ സ്വാർത്ഥതല്പരതപൂണ്ട സ്വഭാവത്തോടുകൂടിയവളെ. (എന്നു പക്ഷാന്തരം.)]

ക്രിയതാം ശില്പിഭിഃ പന്ഥാഃ സമാനി വിഷമാണി ച
രക്ഷിണശ്ചാനുസംയാന്തു പഥി ദുർഗ്ഗവിചാരകാഃ. 13

| | | | |
|---|---|---|---|
| " ശില്പിഭിഃ | " വേലക്കാർ | ച; | ആക്കപ്പെടട്ടെ; |
| പന്ഥാഃ | വഴി | ദുർഗ്ഗവിചാരകാഃ | വനമാർഗ്ഗങ്ങളിൽ പരിചയമുള്ള |
| ക്രിയതാം; | വെട്ടിയുണ്ടാക്കട്ടെ; | രക്ഷിണഃ ച | വനരക്ഷകന്മാരും |
| വിഷമാണി | ദുർഘടങ്ങളായുള്ള വഴികൾ | പഥി | വഴിയിൽ |
| സമാനി | സുഗമങ്ങളായും | അനുസംയാന്തു." | ഒന്നിച്ചുവരട്ടെ." |

ഏവം സംഭാഷമാണം തം രാമഹേതോർന്നൃപാത്മജം
പ്രത്യുവാച ജനഃ സർവ്വഃ ശ്രീമദ്വാക്യമനുത്തമം. 14

| | | | |
|---|---|---|---|
| ജനഃ | ജനതതി | നൃപാത്മജം, | രാജകുമാരനോടായി, |
| സർവ്വഃ, | മുഴുവൻ, | അനുത്തമം | അത്യുത്തമവും |
| രാമഹേതോഃ | ശ്രീരാമനെയുദ്ദേശിച്ചു് | ശ്രീമത് | ഗുണയുക്തവും ആയ |
| ഏവം | ഇപ്രകാരം | വാക്യം | ഈ വാക്യത്തെ |
| സംഭാഷമാണം | അരുളിച്ചെയ്ത | പ്രത്യുവാച. | ഉണർത്തിച്ചു. |
| തം | ആ | | |

ഏവം തേ ഭാഷമാണസ്യ പത്മാ ശ്രീരുപതിഷ്ഠതാം
യസ്ത്വം ജ്യേഷ്ഠേ നൃപസുതേ പൃഥിവീം ദാതുമിച്ഛസി. 15

| | |
|---|---|
| "യഃ | "യാതൊരു |
| ത്വം | അവിടുത്തെ |
| ജ്യേഷ്ഠേ | ജ്യേഷ്ഠനായ |
| നൃപസുതേ | ചക്രവർത്തികുമാരന്റെ |
| പൃഥിവീം | ഭൂമിയെ [വക്കൽ |
| ദാതും | ഏല്പിപ്പാൻ |
| ഇച്ഛസി, | അവിടുന്നു് നിശ്ചയിച്ചിരിക്കുന്നുവൊ, |
| ഏവം | ഇപ്രകാരം |
| ഭാഷമാണസ്യ | അരുളിച്ചെയ്യുന്നവനായ |
| തേ, | നിന്തിരുവടിയെ, |
| പദ്മാ | പൂമാതാവായ |
| ശ്രീഃ | മഹാലക്ഷ്മീഭഗവതി |
| ഉപതിഷ്ഠതാം." | കടാക്ഷിച്ചരുളുമാറാകട്ടെ." |

അനുത്തമം തദ്വചനം നൃപാത്മജ-
പ്രഭാഷിതം സംശ്രവണേ നിശമ്യ ച
പ്രഹർഷജാസ്തം പ്രതി ബാഷ്പബിന്ദവോ
നിപേതുരാര്യാനനനേത്രസംഭവാഃ. 16

| | |
|---|---|
| സംശ്രവണേ | തീർച്ചയാക്കിയ സംഗതിയിൽ |
| നൃപാത്മജ-പ്രഭാഷിതം | രാജകുമാരനാൽ പറയപ്പെട്ടതും |
| അനുത്തമം | സർവ്വോത്തമവും ആയ |
| തത് | ആ |
| വചനം | മൊഴി |
| നിശമ്യ, | കേട്ടു്, |
| തം പ്രതി | അദ്ദേഹത്തെക്കുറിച്ചു് |
| ആര്യാനന-നേത്രസംഭവാഃ | വലിയവരുടെ വദനങ്ങളിൽ നേത്രങ്ങളിൽ നിന്നുണ്ടായവയും |
| പ്രഹർഷജാഃ ച | ആനന്ദജനിതങ്ങളും ആയ |
| ബാഷ്പബിന്ദവഃ | കണ്ണീർത്തുള്ളികൾ |
| നിപേതുഃ. | താഴത്തുവീണു. |

ഊചുസ്തേ വചനമിദം നിശമ്യ ഹൃഷ്ടാഃ
സാമാത്യാഃ സപരിഷദോ വിയാതശോകാഃ
പന്ഥാനം നരവര ഭക്തിമാൻ ജനശ്ച
വ്യാദിഷ്ടസ്തവ വചനാച്ച ശില്പിവർഗ്ഗഃ. 17

| | |
|---|---|
| സാമാത്യാഃ | മന്ത്രിമാരോടുകൂടിയ |
| തേ | ആ |
| സപരിഷദഃ ച | സഭാവാസികളും |
| പന്ഥാനം | വഴിയെക്കുറിച്ചു് |
| വ്യാദിഷ്ടാഃ, | ആജ്ഞാപിക്കപ്പെട്ടവരായി, |
| ഇദം വചനം ച | മേൽപ്രകാരമുള്ള വാക്യത്തെയും |
| നിശമ്യ, | കേട്ടു്, |
| വിയാതശോകാഃ | ദുഃഖംനീങ്ങിയവരായി |
| ഹൃഷ്ടാഃ | അകം കുളിർത്തവരായി |
| ഊചുഃ; | ഇങ്ങിനെ ഉണർത്തിച്ചു; |
| "നരവര! | "പുരുഷോത്തമ! |
| തവ വചനാത് | നിന്തിരുവടിയുടെ ആജ്ഞപ്രകാരം |
| ശില്പിവർഗ്ഗഃ | വേലക്കാരായ |
| ജനഃ | ആളുകൾ |
| ഭക്തിമാൻ." | തയ്യാറായിരിക്കുന്നുണ്ടു." |

["ഭക്തിമാൻ ജനഃ" (രക്ഷകജനവും), "ശില്പിവർഗ്ഗഃ" (വേലക്കാരും) "പന്ഥാനം പ്രതി വ്യാദിഷ്ടാഃ" (വഴിയെപ്പറ്റി ആജ്ഞാപിക്കപ്പെട്ടിരിക്കുന്നു.) എന്നും ഗൊ. രാ.]

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഏകോനാശീതിതമഃ സർഗ്ഗഃ = എഴുപത്തൊമ്പതാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 5457; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3102.



# അശീതിതമഃ സർഗ്ഗഃ = എണ്പതാംസർഗ്ഗം.

[മാർഗ്ഗസംസ്കാരഃ = വഴിവെട്ടിത്തെളിയിക്കുന്നത്.]

അഥ ഭൂമിപ്രദേശജ്ഞാഃ സൂത്രകർമ്മവിശാരദാഃ
സ്വകർമ്മാഭിരതാഃ ശൂരാഃ ഖനകാ യന്ത്രകാസ്തഥാ 1
കർമ്മാന്തികാഃ സ്ഥപതയഃ പുരുഷാ യന്ത്രകോവിദാഃ
തഥാ വർദ്ധകയശ്ചൈവ മാർഗ്ഗിണോ വൃക്ഷതക്ഷകാഃ 2
കൂപകാരാഃ സുധാകാരാ വംശകർമ്മകരാസ്തഥാ
സമർത്ഥാ യേ ച ദ്രഷ്ടാരഃ പുരതസ്തേ പ്രതസ്ഥിരേ. 3

| | |
|---|---|
| യേ | യാതൊരുവൻ |
| ദ്രഷ്ടാരഃ | ബുദ്ധിയുപയോഗിച്ച് |
| സമർത്ഥാഃ | എളുപ്പത്തിൽ ചെയ്യിപ്പാൻ സാമർത്ഥ്യമുള്ള |
| തേ | അപ്രകാരമുള്ള [വരോ |
| പുരുഷാഃ, | ആളുകളും, |
| ഭൂമിപ്രദേശജ്ഞാഃ, | ഭൂസ്ഥിതികളറിഞ്ഞവരും, |
| സൂത്രകർമ്മവിശാരദാഃ | നൂലുപിടിച്ചളക്കുന്നതിൽ സമർത്ഥന്മാരും |
| സ്വകർമ്മാഭിരതാഃ | അവനവൻെറ പ്രവൃത്തിയിൽ ശ്രദ്ധയുള്ളവരും |
| ശൂരാഃ ഏവ | പ്രയത്നശീലന്മാരും |
| ഖനകാഃ, | നിലംവെട്ടുന്നവരും, |
| യന്ത്രകാഃ തഥാ, | പണിയായുധങ്ങൾ നേരാക്കുന്നവരും, |
| കൂപകാരാഃ | കിണറുവെട്ടുന്നവരും, |
| കർമ്മാന്തികാഃ അഥ, | കൂലിപ്പണിക്കാരും, |
| സ്ഥപതയഃ തഥാ, | മേസ്ത്രികളും, |
| യന്ത്രകോവിദാഃ, | യന്ത്രവിദഗ്ദ്ധന്മാരും, |
| വർദ്ധകയഃ, | തച്ചന്മാരും, |
| മാർഗ്ഗിണഃ തഥാ, | വഴികാണിക്കുന്നവരും, |
| വൃക്ഷതക്ഷകാഃ ച, | ഈർച്ചക്കാരും, |
| സുധാകാരാഃ, | കുമ്മായപ്പണിക്കാരും, |
| വംശകർമ്മകരാഃ ച | കവറകളും |
| പുരതഃ | മുമ്പിൽതന്നെ |
| പ്രതസ്ഥിരേ. | പുറപ്പെട്ടു. |

സ തു ഹർഷാത് തമുദ്ദേശം ജനൌഘോ വിപുലഃ പ്രയാൻ
അശോഭത മഹാവേഗഃ സമുദ്ര ഇവ പർവ്വണി. 4

| | |
|---|---|
| സഃ വിപുലഃ | ആ വമ്പിച്ച |
| ജനൌഘഃ, | ജനതതി, |
| തം ഉദ്ദേശം | ആ പ്രദേശത്തേക്കു |
| പ്രയാൻ, | ചെല്ലുന്നതായി, |
| തു, | തന്മൂലം, |
| ഹർഷാത്, | ഉത്സാഹത്താൽ, |
| പർവ്വണി | വാവുദിവസത്തിൽ |
| മഹാവേഗഃ | പൊങ്ങിവളരുന്ന |
| സമുദ്രഃ ഇവ | സമുദ്രം എന്നപോലെ, |
| അശോഭത. | ഉത്സാഹമുൾക്കൊണ്ടു. |

തേ സ്വവാരം സമാസ്ഥായ വർത്മകർമ്മണി കോവിദാഃ
കരണൈർവ്വിവിധോപേതൈഃ പുരസ്താത് സംപ്രതസ്ഥിരേ. 5

| | |
|---|---|
| വർത്മകർമ്മണി | വഴിനന്നാക്കുന്നതിൽ |
| കോവിദാഃ | വിദഗ്ദ്ധന്മാരായ |
| തേ, | അവർ, |
| സ്വവാരം | അവരവർക്കുള്ള പ്രവൃ |
| സമാസ്ഥായ, | ഏററുകൊണ്ടു്,[ത്തിയെ |
| വിവിധോപേതൈഃ | പലമാതിരിയായ |
| കരണൈഃ | ഉപകരണങ്ങൾ ഉപ |
| പുരസ്താത് | മുമ്പിൽ [യോഗിച്ചു് |
| സംപ്രതസ്ഥിരേ. | പുറപ്പെട്ടു. |

ലതാ വല്ലീശ്ച ഗുല്മാംശ്ച സ്ഥാണൂനശ്മന ഏവ ച
ജനാസ്തേ ചക്രിരേ മാർഗ്ഗം ഛിന്ദന്തോ വിവിധാൻ ദ്രുമാൻ. 6

| | | | |
|---|---|---|---|
| തേ | ആ | സ്ഥാണൂൻ ച, | മരങ്ങളുടെ വേരുകളെയും |
| ജനാഃ, | ആളുകൾ, | അശ്മനഃ | കല്ലുകളെയും |
| ലതാഃ, | ചില്ലകളേയും, | വിവിധാൻ | പലപല |
| വല്ലീഃ ച, | വള്ളികളേയും | ദ്രുമാൻ ഏവ | വൃക്ഷങ്ങളെയും |
| ഗുല്മാൻ ച, | പൊന്തകളെയും, | ഛിന്ദന്തഃ | വെട്ടുന്നവരായി |
| | | മാർഗ്ഗം ചക്രിരേ. | വഴിനന്നാക്കി. |

അവൃക്ഷേഷു ച ദേശേഷു കേചിദ്വൃക്ഷാനരോപയൻ 7
കേചിത് കുഠാരൈഷ്ടങ്കൈശ്ച ദാത്രൈശ്ഛിന്ദൻ ക്വചിത് ക്വചിത്. 8

| | | | |
|---|---|---|---|
| കേചിത് | ചിലർ | ഛിന്ദൻ ; | വെട്ടിമുറിച്ചു ; |
| കുഠാരൈഃ | കോടാലികളാലും | അവൃക്ഷേഷു | മരങ്ങളില്ലാത്ത |
| ടങ്കൈഃ | കല്ലുളി (പിക്കാസ്) കളാലും | ദേശേഷു | പ്രദേശങ്ങളിൽ |
| ദാത്രൈഃ ച | അരിവാളുകളാലും | കേചിത് | ചിലർ |
| ക്വചിത് ക്വചിത് | അവിടവിടെ | വൃക്ഷാൻ ച | വൃക്ഷങ്ങളേയും |
| | | അരോപയൻ. | വെച്ചു. |

അപരേ വീരണസ്തംബാൻ ബലിനോ ബലവത്തരാഃ 9
വിധമന്തി സ്മ ദുർഗ്ഗാണി സ്ഥലാനി ച തതസ്തതഃ. 10

| | | | |
|---|---|---|---|
| ബലവത്തരാഃ | അതിബലവാന്മാരായ | ദുർഗ്ഗാണി | കടപ്പാൻ കഴിയാതിരുന്ന |
| അപരേ, | മററുചിലർ | | |
| ബലിനഃ | വേരുറച്ചുകിടന്നിരുന്ന | സ്ഥലാനി ച | പ്രദേശങ്ങളേയും |
| വീരണസ്തംബാൻ | രാമച്ചപ്പുൽക്കൂട്ടങ്ങളേയും | തതസ്തതഃ | അവിടവിടെ |
| | | വിധമന്തി സ്മ. | നശിപ്പിച്ചു. |

അപരേഽപൂരയൻ കൂപാൻ പാംസുഭിഃ ശ്വഭ്രമായതം. 11

| | | | |
|---|---|---|---|
| അപരേ | മററുചിലർ | കൂപാൻ | ആഴമുള്ള കുണ്ടുകളേയും |
| ആയതം | നെടുതായുള്ള | പാംസുഭിഃ അപൂരയൻ. | മണ്ണിട്ടുനിരത്തി. |
| ശ്വഭ്രം | കുണ്ടുകളേയും | | |

നിമ്നഭാഗാംസ്തതഃ കേചിത് സമാംശ്ചക്രുസ്തതസ്തതഃ. 12

| | | | |
|---|---|---|---|
| തതഃ, | കൂടാതെ, | നിമ്നഭാഗാൻ | ചരിവുള്ള സ്ഥലങ്ങളെ |
| തതസ്തതഃ | അവിടവിടെ | | |
| കേചിത്, | ചിലർ, | സമാൻ ചക്രുഃ. | സമനിരപ്പാക്കിച്ചെയ്തു. |

ബബന്ധുർബ്ബന്ധനീയാംശ്ച ക്ഷോദ്യാൻ സംചുക്ഷുദുസ്തഥാ. 13

| | | | |
|---|---|---|---|
| തഥാ | അപ്രകാരംതന്നെ | ബബന്ധുഃ ; | കെട്ടി ; |
| ബന്ധനീയാൻ | കെട്ടിപ്പൊന്തിക്കേണ്ടവയായ സ്ഥലങ്ങളെ | ക്ഷോദ്യാൻ ച | തകർക്കേണ്ടവയെ |
| | | സംചുക്ഷുദുഃ. | തകർത്തു. |

ബിഭിദുർഭേദനീയാംശ്ച താംസ്താൻ ദേശാംസ്തഥാഽപരേ. 14

| | |
|---|---|
| തഥാ | അപ്രകാരംതന്നെ |
| അപരേ, | മററുചിലർ, |
| താൻ താൻ ദേശാൻ | അതാതിടങ്ങളിൽ |
| ഭേദനീയാൻ ച | പുഴക്കിത്തള്ളേണ്ടവയേയും |
| ബിഭിദുഃ. | പുഴക്കി. |

അചിരേണൈവ കാലേന പരിവാഹാൻ ബഹൂദകാൻ
ചക്രുർബഹുവിധാകാരാൻ സാഗരപ്രതിമാൻ ബഹൂൻ. 15

| | |
|---|---|
| സാഗരപ്രതിമാൻ | സമുദ്രംപോലെ |
| ബഹൂൻ | എത്രയോ |
| ബഹൂദകാൻ | അധികം വെള്ളമുള്ള സ്ഥലങ്ങളെ, |
| അചിരേണ കാലേന ഏവ | ക്ഷണത്തിൽ |
| ബഹുവിധാകാരാൻ | പലമാതിരിയായ |
| പരിവാഹാൻ ചക്രുഃ. | തോടുകളാക്കിച്ചെയ്തു. |

നിർജ്ജലേഷു ച ദേശേഷു ഖാനയാമാസുരുത്തമാൻ
ഉദപാനാൻ ബഹുവിധാൻ വേദികാപരിമണ്ഡിതാൻ. 16

| | |
|---|---|
| നിർജ്ജലേഷു | വെള്ളമില്ലാത്ത |
| ദേശേഷു | പ്രദേശങ്ങളിൽ |
| ബഹുവിധാൻ | പലമാതിരിയായ |
| വേദികാപരിമണ്ഡിതാൻ | പടവുകളാൽ അലംകൃതമായ |
| ഉത്തമാൻ | വിശേഷപ്പെട്ട |
| ഉദപാനാൻ ച | കുളങ്ങളേയും |
| ഖാനയാമാസുഃ. | കുഴിച്ചു. |

സസുധാകുട്ടിമതലഃ പ്രപുഷ്പിതമഹീരുഹഃ
മത്തോദ്ഘുഷ്ടദ്വിജഗണഃ പതാകാഭിരലംകൃതഃ 17
ചന്ദനോദകസംസിക്തോ നാനാകുസുമഭൂഷിതഃ
ബഹ്വശോഭത സേനായാഃ പന്ഥാഃ സുരപഥോപമഃ. 18

| | |
|---|---|
| സേനായാഃ | സൈന്യത്തിന്നുപോകുവാനുള്ള |
| പന്ഥാഃ, | വഴി, |
| സുരപഥോപമഃ, | വിണ്ണിലേക്കുള്ള വഴി പോലെയുള്ളതായി |
| സസുധാകുട്ടിമതലഃ, | വെള്ളതേച്ച വിശ്രമസ്ഥലങ്ങളാന്നതായി |
| പ്രപുഷ്പിതമഹീരുഹഃ, | നന്നായി പൂത്ത വൃക്ഷങ്ങളാന്നതായി, |
| മത്തോദ്ഘുഷ്ടദ്വിജഗണഃ, | മദിച്ചു് കൂകുന്ന പക്ഷിഗണങ്ങളോടുകൂടിയതായി, |
| ചന്ദനോദകസംസിക്തഃ, | സുഗന്ധജലം തളിക്കപ്പെട്ടതായി, |
| നാനാകുസുമഭൂഷിതഃ | പലമാതിരി പൂക്കളാലലങ്കരിക്കപ്പെട്ടതായി |
| ബഹു | പല |
| പതാകാഭിഃ | കൊടിക്കൂറകളാൽ |
| അലംകൃതഃ | അലംകൃതമായി |
| അശോഭത. | പരിലസിച്ചു. |

ആജ്ഞാപ്യാഥ യഥാജ്ഞപ്തി യുക്താസ്തേƒധികൃതാ നരാഃ
രമണീയേഷു ദേശേഷു ബഹുസ്വാദുഫലേഷു ച. 19

| | | | |
|---|---|---|---|
| അഥ, | അപ്പോൾ, | രമണീയേഷു ച | മനോഹരമായും ഉള്ള |
| തേ അധികൃതാഃ നരാഃ, | ആ അദ്ധ്യക്ഷന്മാർ, | ദേശേഷു, | പ്രദേശങ്ങളിൽ, |
| ബഹുസ്വാദു-ഫലേഷു | രുചികരങ്ങളായ പല പഴങ്ങളുള്ളതായും | യഥാജ്ഞപ്തി | കല്പനയനുസരിച്ച് |
| | | ആജ്ഞാപ്യ | നിയോഗിച്ച്, |
| | | യുക്താഃ. | ശ്രദ്ധയോടെ ചെയ്യിച്ചു. |

യോ നിവേശസ്ത്വഭിപ്രേതോ ഭരതസ്യ മഹാത്മനഃ
ഭൂയസ്തം ശോഭയാമാസുർഭൂഷാഭിസ്ത്രിദിവോപമം. 20

| | | | |
|---|---|---|---|
| മഹാത്മനഃ | മഹാത്മാവായ | തം, | അതിനെ, |
| ഭരതസ്യ തു | ഭരതന്നു പ്രത്യേകമായി | ഭൂയഃ | വിശേഷവിധിയായി |
| അഭിപ്രേതഃ | ഉദ്ദേശിക്കപ്പെട്ട | ഭൂഷാഭിഃ | അലങ്കാരങ്ങളെക്കൊ |
| നിവേശഃ | പാൎപ്പിടം | ത്രിദിവോപമം | സ്വൎഗ്ഗതുല്യമായി [ണ്ട് |
| യഃ | യാതൊന്നോ | ശോഭയാമാസുഃ. | പ്രകാശിപ്പിച്ചു. |

നക്ഷത്രേഷു പ്രശസ്തേഷു മുഹൂൎത്തേഷു ച തദ്വിദഃ
നിവേശാൻ സ്ഥാപയാമാസുർഭരതസ്യ മഹാത്മനഃ. 21

| | | | |
|---|---|---|---|
| പ്രശസ്തേഷു | നല്ല | മഹാത്മനഃ | മഹാത്മാവായ |
| നക്ഷത്രേഷു | നാളുകളിലും | ഭരതസ്യ | ഭരതന്ന് |
| മുഹൂൎത്തേഷു ച | മുഹൂൎത്തങ്ങളിലും | നിവേശാൻ | വഴിയമ്പലങ്ങളെ |
| തദ്വിദഃ, | അവയെപ്പററി പരിജ്ഞാനമുള്ളവർ, | സ്ഥാപയാമാസുഃ. | നിൎമ്മിച്ചു. |

ബഹുപാംസുചയാശ്ചാപി പരിഖാപരിവാരിതാഃ
തത്രേന്ദ്രനീലപ്രതിമാഃ പ്രതോളീവരശോഭിതാഃ 22
പ്രാസാദമാലാസംയുക്താഃ സൌധപ്രാകാരസംവൃതാഃ
പതാകാശോഭിതാഃ സൎവ്വേ സുനിൎമ്മിതമഹാപഥാഃ. 23

| | | | |
|---|---|---|---|
| തത്ര | ആ സമയം | പ്രാസാദമാലാ-സംയുക്താഃ | ആളുകൾക്ക് നിന്നു നോക്കുവാനുള്ള പലമേടകളോടുകൂടിയവയായി, |
| സുനിൎമ്മിത-മഹാപഥാഃ സൎവ്വേ, | നന്നായുണ്ടാക്കപ്പെട്ട വിശാലമായ വഴികൾ എല്ലാം, | സൌധ-പ്രാകാര-സംവൃതാഃ | വെള്ളതേച്ചമതിലുകളാൽ ചൂഴപ്പെട്ടവയായി, |
| ഇന്ദ്രനീല-പ്രതിമാഃ, | ഇന്ദ്രനീലക്കല്ലൊത്തവയായി | പരിഖാപരി-വാരിതാഃ ച | ഇരുഭാഗങ്ങളിലും വെള്ളച്ചാലുകൾ വെട്ടപ്പെട്ടവയായി |
| ബഹുപാംസു-ചയാഃ, | വേണ്ടിടത്തോളം മണൽ പരത്തപ്പെട്ടവയായി, | പതാകാശോ-ഭിതാഃ അപി. | തോരണക്കൊടികളാൽ പരിലസിക്കുന്നവയായിരുന്നു. |
| പ്രതോളീവര-ശോഭിതാഃ, | വിശേഷപ്പെട്ട തെരുവുകൾ പോലെ ശോഭിക്കുന്നവയായി, | | |

വിസർപദ്ഭിരിവാകാശേ വിടങ്കാഗ്രവിമാനകൈഃ
സമുച്ഛ്രിതൈർന്നിവേശാസ്തേ ബഭുഃ ശക്രപുരോപമാഃ. 24

| | | | |
|---|---|---|---|
| തേ | ആ | സമുഛ്രിതൈഃ | ഉയൎന്ന |
| നിവേശാഃ, | വഴിസ്ഥലങ്ങൾ, | വിടങ്കാഗ്ര-വിമാനകൈഃ | ഭവനാഗ്രങ്ങളിലുള്ള സ്തൂപങ്ങളാൽ |
| ആകാശേ | ആകാശത്തിൽ | ശക്രപുരോപമാഃ | ഇന്ദ്രഭവനംപോലെയു |
| വിസർപദ്ഭിഃ ഇവ | മുട്ടുന്നവയെന്നപോലെ | ബഭുഃ. | വിളങ്ങി. [ള്ളവയായി |

ജാഹ്നവീം തു സമാസാദ്യ വിവിധദ്രുമകാനനാം
ശീതളാമലപാനീയാം മഹാമീനസമാകുലാം 25
സചന്ദ്രതാരാഗണമണ്ഡിതം യഥാ നഭഃ ക്ഷപായാമമലം വിരാജതേ
നരേന്ദ്രമാൎഗ്ഗഃ സ തഥാ വ്യരാജത ക്രമേണ രമ്യഃ ശുഭശില്പിനിൎമ്മിതഃ

| | | | |
|---|---|---|---|
| മഹാമീന-സമാകുലാം | വലുതായ മത്സ്യങ്ങൾ ധാരാളമുള്ളതും | സഃ | ആ |
| | | രമ്യഃ | ഭംഗിയേറിയ |
| ശീതളാമല-പാനീയാം | കുളുത്ത സ്വച്ഛജല ത്തോടുകൂടിയതും | നരേന്ദ്രമാൎഗ്ഗഃ, | രാജമാൎഗ്ഗം, |
| | | ക്ഷപായാം | രാത്രിയിൽ |
| വിവിധദ്രുമ-കാനനാം | പലപലമരത്തോപ്പു കളാൎന്നതും | സചന്ദ്ര-താരാഗണ-മണ്ഡിതം | ചന്ദ്രൻ, നക്ഷത്രഗണ ങ്ങൾ എന്നവയോടു കൂടി |
| ജാഹ്നവീം സമാസാദ്യ തു | ഗംഗവരെയ്ക്കും | അമലം | നിൎമ്മലമായ |
| ക്രമേണ | വഴിപോലെ | നഭഃ | ആകാശം |
| ശുഭശില്പി-നിൎമ്മിതഃ | യോഗ്യന്മാരായ പ്രവൃ ത്തിക്കാരാൽ നിൎമ്മി ക്കപ്പെട്ടതുംആയ | വിരാജതേ | വിളങ്ങുന്നതു് |
| | | യഥാ തഥാ | എപ്രകാരമൊ് അപ്ര |
| | | വ്യരാജത. | ശോഭതേടി. [കാരം |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
അശീതിതമഃ സൎഗ്ഗഃ = എണ്പതാംസൎഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 5483; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3128.



## ഏകാശീതിതമഃ സൎഗ്ഗഃ = എണ്പത്തൊന്നാംസൎഗ്ഗം.

[പരിഷത്സമ്മേളനം = ജനസഭ കൂടുന്നതു്.]

തതോ നാന്ദീമുഖീം രാത്രിം ഭരതം സൂതമാഗധാഃ
തുഷ്ടുവുൎവ്വാഗ്വിശേഷജ്ഞാഃ സ്തവൈൎമ്മംഗളസംഹിതൈഃ. 1

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | സൂതമാഗധാഃ | സൂതന്മാരും മാഗധരും |
| നാന്ദീമുഖീം | മംഗളകൃത്യങ്ങൾക്കുള്ള ആദ്യത്തെ | മംഗള-സംഹിതൈഃ | മംഗളവാക്യങ്ങളാ കന്ന |
| രാത്രിം, | രാത്രിയിൽ, | സ്തവൈഃ | സ്തോത്രങ്ങളാൽ |
| വാഗ്വി-ശേഷജ്ഞാഃ | വാക്കുകളുടെ സൂക്ഷ്മങ്ങ ളറിഞ്ഞവരായ | ഭരതം | ഭരതനെ |
| | | തുഷ്ടുവുഃ. | സ്തോത്രംചെയ്തു. |

["നാന്ദീമുഖീം" (ശ്രീരാമനെ കൂട്ടിക്കൊണ്ടുവരുവാനുള്ള മംഗളകൃത്യങ്ങൾക്ക് പ്രാരംഭഭൂതമായ), ഗോ. രാ.; (ശ്രീരാമനെ കൂട്ടിക്കൊണ്ടുവരുവാനുള്ള പരിശ്രമം കൊണ്ടുളവായിട്ടുള്ള ആനന്ദത്തിന്റെ പ്രാരംഭം യാതൊന്നിലോ, ആ രാത്രി), എന്ന് ശിരോമണി; ശ്രീരാമനെ വനത്തിലേക്ക് പറഞ്ഞയച്ചതിൽപ്പിന്നെ ദശരഥമരണാനന്തരം സൂതമാഗധന്മാർ ഇതേവരെ പ്രസ്താവങ്ങൾ ചെയ്തിട്ടില്ലെന്ന് ധ്വനി.]

സുവർണ്ണകോണാഭിഹതഃ പ്രാണദദ്യാമദുന്ദുഭിഃ
ദധ്മുഃ ശംഖാംശ്ച ശതശോ നാദാംശ്ചോച്ചാവചസ്വരാൻ. 2

| | | | |
|---|---|---|---|
| യാമദുന്ദുഭിഃ | യാമാരംഭത്തെ അറിയിക്കുന്നതായ വെങ്കലപ്പറ | ശംഖാൻ ച | ശംഖുകളും |
| സുവർണ്ണകോണാഭിഹതഃ | സ്വർണ്ണക്കോലുകൾ കൊണ്ട് അടിക്കപ്പെട്ടതായി | ഉച്ചാവചസ്വരാൻ | ഉച്ചത്തിലും താണുമുള്ള പല |
| പ്രാണദത് ; | മുഴങ്ങി ; | നാദാൻ ച | ശബ്ദങ്ങളെയും |
| | | ശതശഃ | നൂറുക്കണക്കായി |
| | | ദധ്മുഃ. | മുഴക്കി. |

സ തൂര്യഘോഷഃ സുമഹാൻ ദിവമാപൂരയന്നിവ
ഭരതം ശോകസംതപ്തം ഭൂയഃ ശോകൈരരന്ധ്രയത്. 3

| | | | |
|---|---|---|---|
| ദിവം | ആകാശത്തെ | ശോകസന്തപ്തം | ശോകത്താൽ ദുഃഖിക്കുന്ന |
| ആപൂരയൻ ഇവ | പൂരിപ്പിക്കുന്നതായ | ഭരതം, | ഭരതനെ, |
| സുമഹാൻ | വമ്പിച്ച | ഭൂയഃ | വീണ്ടും അധികമായി |
| സഃ | ആ | ശോകൈഃ | വ്യസനങ്ങൾകൊണ്ട് |
| തൂര്യഘോഷഃ | വാദ്യഘോഷം | അരന്ധ്രയത്. | തുളച്ചു. |

തതഃ പ്രബുദ്ധോ ഭരതസ്തം ഘോഷം സന്നിവർത്ത്യ ച
നാഹം രാജേതി ചാപ്യുക്ത്വാ ശത്രുഘ്നമിദമബ്രവീത്. 4

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | ഇതി ഉക്ത്വാ, | എന്ന് ഉരചെയ്ത്, |
| പ്രബുദ്ധഃ | ഉറക്കുണർന്നിരുന്നവനായ | സംനിവർത്ത്യ ച | നിറുത്തിയിട്ട് |
| ഭരതഃ, | ഭരതൻ, | അപി ച | പിന്നെ |
| തം ഘോഷം, | ആ മുഴക്കത്തെ, | ശത്രുഘ്നം | ശത്രുഘ്നനോടായി |
| "രാജാ | "രാജാവ് | ഇദം | ഇപ്രകാരം |
| അഹം ന," | ഞാനല്ല," | അബ്രവീത്. | ഉരചെയ്തു. |

പശ്യ ശത്രുഘ്ന കൈകേയ്യാ ലോകസ്യാപകൃതം മഹത്
വിസൃജ്യ മയി ദുഃഖാനി രാജാ ദശരഥോ ഗതഃ. 5

| | | | |
|---|---|---|---|
| "ശത്രുഘ്ന! | "ശത്രുഘ്ന! | ദശരഥഃ രാജാ | ദശരഥമഹാരാജാവ് |
| കൈകേയ്യാ | കൈകേയിയാൽ | മയി | എന്റെ കയ്യിൽ |
| ലോകസ്യ | ലോകത്തിന്നു | ദുഃഖാനി | കഷ്ടങ്ങളെ |
| അപകൃതം | വിളയിച്ചതായ അപകാരം | വിസൃജ്യ, | ഏല്പിച്ച്, |
| മഹത് | എത്രവലുതാണ്, | ഗതഃ. | തീപ്പെട്ടുപോകയും ചെയ്തു. |
| പശ്യ ; | നോക്കുക ; | | |

തസ്യൈഷാ ധൎമ്മരാജസ്യ ധൎമ്മമൂലാ മഹാത്മനഃ
പരിഭ്രമതി രാജശ്രീൎന്നൌരിവാകൎണ്ണികാ ജലേ. 6

| | | | |
|---|---|---|---|
| "തസ്യ | "ആ | ഏഷാ | ഈ |
| മഹാത്മനഃ | മഹാത്മാവായ | രാജശ്രീഃ, | രാജ്യലക്ഷ്മി, |
| ധൎമ്മരാജസ്യ | ധാൎമ്മികനായ രാജാവിനുള്ളതും | ജലേ | വെള്ളത്തിൽ |
| | | അകൎണ്ണികാ | തോണിക്കാരനില്ലാത്ത |
| ധൎമ്മമൂലാ | ധൎമ്മത്തെ അടിസ്ഥാനമാക്കിയുള്ളതും ആയ | നൌഃ ഇവ | തോണിയെന്നപോലെ |
| | | പരിഭ്രമതി. | ഉഴലുന്നു. |

യോ ഹി നഃ സുമഹാൻ നാഥഃ സോഽപി പ്രവ്രാജിതോ വനം
അനയാ ധൎമ്മമുത്സൃജ്യ മാത്രാ മേ രാഘവഃ സ്വയം. 7

| | | | |
|---|---|---|---|
| "നഃ | "നമ്മുടെ | അനയാ | ഈ |
| സുമഹാൻ | ശ്രേഷ്ഠനായ | മാത്രാ, | മാതാവിനാൽ, |
| നാഥഃ | നാഥൻ | സ്വയം, | സ്വയമായി, |
| യഃ ഹി, | യാതൊരുവൻ മാത്രമോ | ധൎമ്മം | ധൎമ്മത്തെ |
| സഃ | ആ | ഉത്സൃജ്യ, | വെടിഞ്ഞ്, |
| രാഘവഃ അപി | ശ്രീരാമനും | വനം | കാട് |
| മേ | എന്റെ | പ്രവ്രാജിതഃ." | പൂകിക്കപ്പെട്ടു." |

ഇത്യേവം ഭരതം പ്രേക്ഷ്യ വിലപന്തമചേതനം
കൃപണം രുരുദുഃ സൎവ്വാഃ സുസ്വരം യോഷിതസ്തദാ. 8

| | | | |
|---|---|---|---|
| തദാ | ആ സമയം | വിലപന്തം | പ്രലപിക്കുന്നവനായി |
| യോഷിതഃ | സ്ത്രീകൾ | പ്രേക്ഷ്യ, | കണ്ട്, |
| സൎവ്വാഃ, | എല്ലാവരും, | കൃപണം | പരിതാപകരമാംവണ്ണം |
| ഭരതം | ഭരതനെ | | |
| അചേതനം | മനസ്സുകെട്ട് | സുസ്വരം | വാവിട്ട് |
| ഇതി ഏവം | ഇപ്രകാരമെല്ലാം | രുരുദുഃ. | മുറവിളിയിട്ടു. |

തഥാ തസ്മിൻ വിലപതി വസിഷ്ഠോ രാജധൎമ്മവിത്
സഭാമിക്ഷ്വാകുനാഥസ്യ പ്രവിവേശ മഹായശാഃ. 9

| | | | |
|---|---|---|---|
| തസ്മിൻ | ആ ഭരതൻ | വസിഷ്ഠഃ, | വസിഷ്ഠമഹൎഷി, |
| തഥാ | അപ്രകാരം | ഇക്ഷ്വാകുനാഥസ്യ | ഇക്ഷ്വാകുശ്രേഷ്ഠന്റെ |
| വിലപതി | പ്രലപിച്ചുകൊണ്ടിരിക്കുമ്പോൾ, | | |
| മഹായശാഃ | മഹാഖ്യാതിമാനും | സഭാം | സഭയിൽ |
| രാജധൎമ്മവിത് | രാജധൎമ്മജ്ഞനും ആയ | പ്രവിവേശ. | പ്രവേശിച്ചു. |

ശാതകുംഭമയീം രമ്യാം മണിരത്നസമാകുലാം
സുധർമ്മാമിവ ധർമ്മാത്മാ സഗണഃ പ്രത്യപദ്യത. 10

| | | | |
|---|---|---|---|
| ധർമ്മാത്മാ | ധർമ്മാത്മാവായ അദ്ദേഹം | ശാതകുംഭമയീം | സുവർണ്ണമയമായതും |
| സഗണഃ | പരിവാരങ്ങളോടുംകൂടി | മണിരത്നസമാകുലാം | ഉത്തമരത്നങ്ങളാൽ അലംകൃതവും |
| സുധർമ്മാം ഇവ | ദേവസഭയായ സുധർമ്മയെപ്പോലെ | രമ്യാം | രമണീയവുമായ അതി[നെ |
| | | പ്രത്യപദ്യത. | പ്രാപിച്ചു. |

സ കാഞ്ചനമയം പീഠം പരാർദ്ധ്യാസ്തരണാവൃതം
അദ്ധ്യാസ്ത സർവ്വവേദജ്ഞോ ദൂതാനനുശശാസ ഹ. 11

| | | | |
|---|---|---|---|
| സർവ്വവേദജ്ഞഃ ഹ | സർവ്വവേദങ്ങളിലും നിപുണനായ | പീഠം | ആസനത്തിൽ |
| സഃ | അദ്ദേഹം | അദ്ധ്യാസ്ത; | ഇരുന്നു; |
| പരാർദ്ധ്യാസ്തരണാവൃതം | വിശേഷപ്പെട്ട വിരിപ്പുകളാർന്ന | ദൂതാൻ | ദൂതന്മാരെ നോക്കി |
| കാഞ്ചനമയം | സ്വർണ്ണമയമായ | അനുശശാസ. | ഇപ്രകാരം ആജ്ഞാപിച്ചു. |

ബ്രാഹ്മണാൻ ക്ഷത്രിയാൻ വൈശ്യാനമാത്യാൻ ഗണവല്ലഭാൻ
ക്ഷിപ്രമാനയതാവ്യഗ്രാഃ കൃത്യമാത്യയികം ഹി നഃ. 12

| | | | |
|---|---|---|---|
| "ബ്രാഹ്മണാൻ | "ബ്രാഹ്മണരേയും | അവ്യഗ്രാഃ | ജാഗ്രതയോടുകൂടിയവ[രായി |
| ക്ഷത്രിയാൻ | ക്ഷത്രിയന്മാരേയും | ക്ഷിപ്രം | ഉടനെ |
| വൈശ്യാൻ | വൈശ്യരേയും | ആനയത; | കൂട്ടിക്കൊണ്ടുവരുവിൻ; |
| അമാത്യാൻ | മന്ത്രിമാരെയും | ഹി | എന്തെന്നാൽ |
| ഗണവല്ലഭാൻ | അതാതു അദ്ധ്യക്ഷന്മാരെയും | നഃ | നമുക്ക് |
| | | ആത്യയികം | തിടുക്കമായ |
| | | കൃത്യം. | കാര്യമുണ്ട്. |

സരാജപുത്രം ശത്രുഘ്നം ഭരതം ച യശസ്വിനം
യുധാജിതം സുമന്ത്രം ച യേ ച തത്ര ഹിതാ ജനാഃ. 13

| | | | |
|---|---|---|---|
| തത്ര | ഇക്കാര്യത്തിൽ | സരാജപുത്രം | രാജകുമാരന്റെകൂടെയുള്ള |
| ഹിതാഃ | നിശ്ചയമായും കൂടെയിരിക്കേണ്ടവരായ | ശത്രുഘ്നം | ശത്രുഘ്നനേയും |
| ജനാഃ | ആളുകൾ | യുധാജിതം | യുധാജിത്തെന്ന മന്ത്രി |
| യേ ച | യാതൊരുവരൊ, അ | സുമന്ത്രം ച | സുമന്ത്രരേയും [വരേയും |
| യശസ്വിനം | വിഖ്യാതനായ | ച." | അപ്രകാരംതന്നെ |
| ഭരതം | ഭരതനേയും, | | കൂട്ടിക്കൊണ്ടുവരിക." |

["യുധാജിത്ത്", വിജയനെന്ന മന്ത്രിയാകുന്നു, എന്നു ഗോ. രാ.]

തതോ ഹലഹലാശബ്ദോ മഹാൻ സമുദപദ്യത
രഥൈരശ്വൈർഗ്ഗജൈശ്ചാപി ജനാനാമുപഗച്ഛതാം. 14

| | |
|---|---|
| തതഃ | അതിൽപിന്നെ |
| രഥൈഃ | രഥങ്ങളിലും |
| അശ്വൈഃ അപി | കുതിരപ്പുറങ്ങളിലും |
| ഗജൈഃ ച | ആനപ്പുറങ്ങളിലും |
| ഉപഗച്ഛതാം | വന്നുകൊണ്ടിരുന്ന |
| ജനാനാം | ആളുകളുടെ |
| ഹലഹലാശബ്ദഃ | കോലാഹലശബ്ദം |
| മഹാൻ | വലുതായി |
| സമുദപദ്യത. | ഉണ്ടായി. |

തതോ ഭരതമായാന്തം ശതക്രതുമിവാമരാഃ
പ്രത്യനന്ദൻ പ്രകൃതയോ യഥാ ദശരഥം തഥാ. 15

| | |
|---|---|
| തതഃ | ആ സമയം |
| ആയാന്തം ഭരതം | എഴുന്നെള്ളിക്കൊണ്ടിരുന്നവനായ ഭരതനെ, |
| പ്രകൃതയഃ | ജനങ്ങൾ, |
| ദശരഥം | ദശരഥമഹാരാജാവിനെ |
| യഥാ തഥാ | എന്നപോലെയും |
| അമരാഃ | ദേവകൾ |
| ശതക്രതും | ഇന്ദ്രനെ |
| ഇവ, | എന്നപോലെയും, |
| പ്രത്യനന്ദൻ. | കൊണ്ടാടി. |

ഹ്രദ ഇവ തിമിനാഗസംവൃതസ്സ്തിമിതജലോ മണിശംഖശർക്കരഃ
ദശരഥസുതശോഭിതാ സഭാ സദശരഥേവ ബഭൂവ സാ പുരാ 16

| | |
|---|---|
| ദശരഥസുതശോഭിതാ | ദശരഥസുതന്മാരോടുകൂടി പരിലസിക്കുന്നതായ |
| സാ സഭാ, | ആ സഭ, |
| പുരാ | മുമ്പ് |
| സദശരഥാ ഇവ | ദശരഥമഹാരാജാവോടുകൂടി എന്നപോലെയും, |
| മണിശംഖശർക്കരഃ | രത്നം, ശംഖ്, വെള്ളാരങ്കല്ല് എന്നവയുള്ളതും |
| സ്തിമിതജലഃ | നിശ്ശബ്ദമായ ജലത്തോടുകൂടിയതും, |
| തിമിനാഗസംവൃതഃ | തിമിംഗലം, കടലാന, എന്നവയോടുകൂടിയതും ആയ |
| ഹ്രദഃ ഇവ | ജലാശയമെന്നപോലെയും |
| ബഭൂവ. | വിളങ്ങി. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഏകാശീതിതമഃ സർഗ്ഗഃ = എണ്പത്തൊന്നാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 5499; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 3144.



## ദ്വ്യശീതിതമഃ സർഗ്ഗഃ = എണ്പത്തിരണ്ടാംസർഗ്ഗം.

[സേനാപ്രസ്ഥാപനം = സൈന്യത്തെ പുറപ്പെടീക്കുന്നത്.]

താമാര്യ്യഗണസമ്പൂർണ്ണാം ഭരതഃ പ്രഗ്രഹാം സഭാം
ദദർശ ബുദ്ധിസമ്പന്നഃ പൂർണ്ണചന്ദ്രോ നിശാമിവ. 1

| | |
|---|---|
| ബുദ്ധിസമ്പന്നഃ | ബുദ്ധിമാനായ |
| ഭരതഃ | ഭരതൻ |
| ആര്യ്യഗണസമ്പൂർണ്ണാം | മഹാന്മാരാൽ നിറയപ്പെട്ടതായ |
| താം | ആ |
| സഭാം | സഭയെ |

| | | | |
|---|---|---|---|
| പ്രഗ്രഹാം | ഉത്തമനവഗ്രഹങ്ങളോടുകൂടിയ | പൂർണ്ണചന്ദ്രഃ ഇവ | പൂർണ്ണചന്ദ്രൻ എന്നപോലെ |
| നിശാം | രാത്രിയെ | ദദർശ. | കണ്ടു. |

[‘‘ പ്രഗ്രഹാം ’’, പ്രകൃഷ്ടരായ വസിഷ്ഠാദികളാൽ അധിവസിക്കപ്പെട്ടതു്, എന്നും സഭയ്ക്കു് വിശേഷണം.]

ആസനാനി യഥാന്യായമാര്യാണാം വിശതാം തദാ
വസ്ത്രാംഗരാഗപ്രഭയാ ദ്യോതിതാ സാ സഭോത്തമാ. 2

| | | | |
|---|---|---|---|
| തദാ | അപ്പോൾ | സാ | ആ |
| യഥാന്യായം | മുറപോലെ | ഉത്തമാ സഭാ, | ഉത്തമമായ സഭ |
| ആസനാനി | ആസനങ്ങളിൽ | വസ്ത്രാംഗരാഗപ്രഭയാ | സുഗന്ധദ്രവ്യങ്ങളാലും വസ്ത്രങ്ങളുടെ പ്രഭയാൽ |
| വിശതാം | വർത്തിച്ചിരുന്നവരായ | | |
| ആര്യാണാം | യോഗ്യന്മാരുടെ | ദ്യോതിതാ. | വിളങ്ങി. |

സാ വിദ്വജ്ജനസംപൂർണ്ണാ സഭാ സുരുചിരാ തദാ
അദൃശ്യത ഘനാപായേ പൂർണ്ണചന്ദ്രേവ ശർവ്വരീ. 3

| | | | |
|---|---|---|---|
| തദാ സാ സഭാ | അപ്പോൾ ആ സഭ | ഘനാപായേ | ശരത്കാലത്തിൽ |
| വിദ്വജ്ജനസംപൂർണ്ണാ | വിദ്വാന്മാരാൽ നിറയപ്പെട്ടതായി, | പൂർണ്ണചന്ദ്രാ | പൂർണ്ണചന്ദ്രനോടുകൂടിയ |
| സുരുചിരാ, | തേജോമയമായി പരിലസിക്കുന്നതായി, | ശർവ്വരീ ഇവ | രാത്രിയെന്നപോലെ |
| | | അദൃശ്യത. | വിളങ്ങി. |

രാജ്ഞസ്തു പ്രകൃതീഃ സർവ്വാഃ സമഗ്രാഃ പ്രേക്ഷ്യ ധർമ്മവിത്
ഇദം പുരോഹിതോ വാക്യം ഭരതം മൃദുചാബ്രവീത്. 4

| | | | |
|---|---|---|---|
| രാജ്ഞഃ | മഹാരാജാവിന്റെ | പ്രേക്ഷ്യ, | കണ്ടു്, |
| പുരോഹിതഃ | പുരോഹിതനും | ഭരതം, | ഭരതനോടായി, |
| ധർമ്മവിത് ച, | ധർമ്മജ്ഞനുമായ വസിഷ്ഠമഹർഷി, | തു, | ആ സമയം, |
| | | ഇദം | ഈ |
| പ്രകൃതീഃ | ജനങ്ങളെ | വാക്യം | വാക്യത്തെ |
| സർവ്വാഃ | എല്ലാവരേയും | മൃദു | പ്രീതിപുരസ്സരം |
| സമഗ്രാഃ | നിറഞ്ഞിരിക്കുന്നതായി | അബ്രവീത്. | അരുളിച്ചെയ്തു. |

താത രാജാ ദശരഥഃ സ്വർഗ്ഗതോ ധർമ്മമാചരൻ
ധനധാന്യവതീം സ്ഫീതാം പ്രദായ പൃഥിവീം തവ. 5

| | | | |
|---|---|---|---|
| ‘‘ താത ! | ‘‘ വത്സ ! | സ്ഫീതാം | സമൃദ്ധിയാർന്ന |
| ദശരഥഃ രാജാ, | ദശരഥമഹാരാജാവു്, | പൃഥിവീം | ഭൂമിയെ |
| ധർമ്മം | ധർമ്മത്തെ | തവ | വത്സനായി |
| ആചരൻ, | അനുഷ്ഠാനം ചെയ്യുന്നവനായി, | പ്രദായ, | പ്രദാനംചെയ്തു്, |
| ധനധാന്യവതീം | ധനധാന്യങ്ങളാൽ പുഷ്കലമായു് | സ്വർഗ്ഗതഃ. | സ്വർഗ്ഗാരോഹണം ചെയ്തു. |

രാമസ്തഥാ സത്യധൃതിഃ സതാം ധർമ്മമനുസ്മരൻ
നാജഹാത് പിതുരാദേശം ശശീ ജ്യോത്സ്നാമിവോദിതഃ 6

| | | | |
|---|---|---|---|
| “ തഥാ | “ അപ്രകാരംതന്നെ | പിതുഃ | പിതാവിന്റെ |
| സത്യധൃതിഃ | സത്യനിഷ്ഠനായ | ആദേശം, | ആജ്ഞയെ, |
| രാമഃ, | ശ്രീരാമൻ, | ഉദിതഃ ശശീ | ഉദിച്ച ചന്ദ്രൻ |
| സതാം | സജ്ജനങ്ങളുടെ | ജ്യോത്സ്നാം | നിലാവിനെ |
| ധർമ്മം | ധർമ്മത്തെ | ഇവ | എന്നവണ്ണം, |
| അനുസ്മരൻ, | ശിരസാവഹിച്ച്, | അജഹാത് ന. | തിരസ്കരിച്ചില്ല. |

പിത്രാ ഭ്രാത്രാ ച തേ ദത്തം രാജ്യം നിഹതകണ്ടകം
തദ്ഭുങ്ക്ഷ്വ മുദിതാമാത്യഃ ക്ഷിപ്രമേവാഭിഷേചയ. 7

| | | | |
|---|---|---|---|
| “ പിത്രാ | “ പിതാവിനാലും | രാജ്യം | രാജ്യത്തെ |
| ഭ്രാത്രാ ച | ജ്യേഷ്ഠനാലും, | ഭുങ്ക്ഷ്വ; | കയ്യാണ്ടാലും ; |
| നിഹതകണ്ടകം | ശത്രുക്കളററതായി | മുദിതാമാത്യഃ | സന്തുഷ്ടിപൂണ്ടവരായ മന്ത്രിമാരോടുംകൂടി |
| തേ | വത്സന്ന് | | |
| ദത്തം | നൽകപ്പെട്ട | ക്ഷിപ്രം ഏവ | ഉടനെതന്നെ |
| തത് | ആ | അഭിഷേചയ. | പട്ടം ധരിച്ചുകൊൾക. |

ഉദീച്യാശ്ച പ്രതീച്യാശ്ച ദാക്ഷിണാത്യാശ്ച കേവലാഃ
കോട്യാഽപരാന്താഃ സാമുദ്രാ രത്നാന്യുപഹരന്തു തേ. 8

| | | | |
|---|---|---|---|
| “ ഉദീച്യാഃ ച | “ വടക്കെരാജ്യങ്ങളിലുള്ളവരും | സാമുദ്രാഃ | ദ്വീപാന്തരങ്ങളിലുള്ളവരും |
| പ്രതീച്യാഃ ച | പടിഞ്ഞാറെരാജ്യങ്ങളിലുള്ളവരും | കേവലാഃ | എല്ലാവരും |
| | | തേ | വത്സന്നായ്ക്കൊണ്ട് |
| ദാക്ഷിണാത്യാഃ ച | തെക്കെരാജ്യക്കാരും | രത്നാനി | തിരുമുൽകാഴ്ചകളെ |
| അപരാന്താഃ | മററു (കിഴക്ക) ദേശക്കാരും | കോട്യാ | കോടിക്കണക്കായി |
| | | ഉപഹരന്തു.” | സമർപ്പിക്കട്ടെ.” |

തച്ഛ്രുത്വാ ഭരതോ വാക്യം ശോകേനാഭിപരിപ്ലുതഃ
ജഗാമ മനസാ രാമം ധർമ്മജ്ഞോ ധർമ്മകാംക്ഷയാ. 9

| | | | |
|---|---|---|---|
| തത് | ആ | ശോകേന | ദുഃഖത്താൽ |
| വാക്യം | നിയമനത്തെ | അഭിപരിപ്ലുതഃ | മുക്കപ്പെട്ടവനായി |
| ശ്രുത്വാ, | കേട്ട്, | രാമം | ശ്രീരാമനെ |
| ധർമ്മജ്ഞഃ | ധർമ്മജ്ഞനായ | മനസാ | ചിന്തയിൽ |
| ഭരതഃ, | ഭരതൻ, | ജഗാമ. | ഓർത്തു. |
| ധർമ്മകാംക്ഷയാ | ധർമ്മപ്രതിപത്തിമൂലം | | |

സ ബാഷ്പകലയാ വാചാ കളഹംസസ്വരോ യുവാ
വിലലാപ സഭാമദ്ധ്യേ ജഗർഹേ ച പുരോഹിതം. 10

| | | | |
|---|---|---|---|
| യുവാ | യുവാവായ | ബാഷ്പകലയാ | കണ്ണീരിനാൽ ഇടറുന്ന |
| സഃ, | ആ ഭരതൻ | വാചാ | വാക്കുകളോടുകൂടി |
| സഭാമദ്ധ്യേ, | സഭയിൽ, | വിലലാപ ; | പ്രലപിച്ചു ; |
| കളഹംസസ്വരഃ | അസ്പഷ്ടമായ മധുരസ്വരത്തിൽ | പുരോഹിതം ച | കുലഗുരുവിനെക്കുറിച്ച് |
| | | ജഗർഹേ. | പരിതപിച്ചുരചെയ്തു. |

ചരിതബ്രഹ്മചര്യസ്യ വിദ്യാസ്നാതസ്യ ധീമതഃ
ധർമ്മേ പ്രയതമാനസ്യ കോ രാജ്യം മദ്വിധോ ഹരേത്. 11

| | | | |
|---|---|---|---|
| “ ചരിതബ്രഹ്മചര്യസ്യ | “ ഗുരുകുലവാസംചെയ്തവനും | പ്രയതമാനസ്യ | സ്ഥിരനിശ്ചയാന്വനുമായുള്ളവന്റെ |
| വിദ്യാസ്നാതസ്യ | വേദാദ്ധ്യയനം പൂർത്തിയായി ചെയ്തവനും | രാജ്യം, | രാജ്യത്തെ, |
| ധീമതഃ | പഠിച്ചവയെ നല്ലപോലെ ഗ്രഹിച്ചവനും | മദ്വിധഃ | എന്നെപ്പോലെയുള്ള |
| | | കഃ | ഏതൊരുവനാണ് |
| ധർമ്മേ | ധർമ്മത്തിൽ | ഹരേത് ? | അപഹരിക്കുക ? |

കഥം ദശരഥാജ്ജാതോ ഭവേദ്രാജ്യാപഹാരകഃ
രാജ്യം ചാഹം ച രാമസ്യ ധർമ്മം വക്തുമിഹാർഹസി. 12

| | | | |
|---|---|---|---|
| “ ദശരഥാത് | “ ദശരഥങ്കൽനിന്ന് | രാജ്യം ച | രാജ്യവും |
| ജാതഃ, | ഉത്പത്തിയായ ഒരു പുത്രൻ, | അഹം ച | ഞാനും |
| | | രാമസ്യ ; | ശ്രീരാമന്നു ചേർന്നതാകുന്നു ; |
| രാജ്യാപഹാരകഃ, | രാജ്യത്തെ അന്യായമായി അപഹരിക്കുന്നവനായി | ഇഹ | ഇക്കാര്യത്തിൽ |
| കഥം | എങ്ങിനെ | ധർമ്മം | ധർമ്മത്തെ |
| ഭവേത് ? | ഭവിക്കാം ? | വക്തും | നിയമിപ്പാൻ |
| | | അർഹസി. | തിരുവുള്ളമുണ്ടാകേണം. |

ജ്യേഷ്ഠഃ ശ്രേഷ്ഠശ്ച ധർമ്മാത്മാ ദിലീപനഹുഷോപമഃ
ലബ്ധുമർഹതി കാകുത്സ്ഥോ രാജ്യം ദശരഥോ യഥാ 13

| | | | |
|---|---|---|---|
| “ ദിലീപനഹുഷോപമഃ | “ ഞങ്ങളുടെ പൂർവ്വന്മാരായ ദിലീപൻ നഹുഷൻ എന്നവർക്കു തുല്യനും | കാകുത്സ്ഥഃ | ശ്രീരാഘവൻ |
| | | രാജ്യം, | രാജ്യത്തെ, |
| | | ലബ്ധും, | പ്രാപിപ്പാൻ, |
| | | ദശരഥഃ | ദശരഥമഹാരാജാവ് |
| ധർമ്മാത്മാ | ധർമ്മാത്മാവും | യഥാ, | എപ്രകാരമോ അപ്രകാരംതന്നെ, |
| ശ്രേഷ്ഠഃ | സർവ്വോത്കൃഷ്ടനും | | |
| ജ്യേഷ്ഠഃ ച | മൂത്തവനുമായ | അർഹതി. | അർഹിക്കുന്നു. |

അനാര്യ്യജുഷ്ടമസ്വർഗ്ഗ്യം കുര്യ്യാം പാപമഹം യദി
ഇക്ഷ്വാകൂണാമഹം ലോകേ ഭവേയം കുലപാംസനഃ. 14

| | | | |
|---|---|---|---|
| " അഹം | " ഞാൻ | കുര്യ്യാം യദി, | ചെയ്യുന്നുവെങ്കിൽ, |
| അനാര്യ്യജുഷ്ടം | മഹാന്മാരാൽ അനുഷ്ഠിക്കപ്പെടാത്തതും | അഹം | ഞാൻ |
| അസ്വർഗ്ഗ്യം | സ്വർഗ്ഗത്തെ കെടുക്കുന്നതും ആയ | ലോകേ | ലോകത്തിൽ |
| പാപം | പാപത്തെ | ഇക്ഷ്വാകൂണാം | ഇക്ഷ്വാകുവംശക്കാൎക്ക് |
| | | കുലപാംസനഃ | കുലദൂഷകനായി |
| | | ഭവേയം. | ഭവിക്കുന്നതാണ്. |

യന്മാത്രാ കൃതം പാപം നാഹം തദപി രോചയേ
ഇഹസ്ഥോ വനദുർഗ്ഗസ്ഥം നമസ്യാമി കൃതാഞ്ജലിഃ. 15

| | | | |
|---|---|---|---|
| " മാത്രാ | " മാതാവിനാൽ | ഇഹസ്ഥഃ അപി | ഇവിടെ ഇരിക്കുന്നവനാണെന്നാലും |
| കൃതം | ചെയ്യപ്പെട്ടതായ | കൃതാഞ്ജലിഃ | കൈകൂപ്പി |
| പാപം | പാപം | വനദുർഗ്ഗസ്ഥം ഹി | കാട്ടിൻനടുവിൽ വൎത്തിക്കുന്ന അദ്ദേഹത്തെത്തന്നെ |
| യത് | യാതൊന്നോ | നമസ്യാമി. | ഞാൻ വണങ്ങി നമസ്കരിക്കുന്നു. |
| തത് | അതിനെ | | |
| അഹം | ഞാൻ | | |
| രോചയേ ന; | അനുഗ്രഹിക്കുന്നില്ല; | | |

രാമമേവാനുഗച്ഛാമി സ രാജാ ദ്വിപദാം വരഃ
ത്രയാണാമപി ലോകാനാം രാഘവോ രാജ്യമർഹതി. 16

| | | | |
|---|---|---|---|
| " രാമം ഏവ | " ശ്രീരാമനെത്തന്നെ | സഃ | അദ്ദേഹം |
| അനുഗച്ഛാമി; | ഞാൻതേടിപ്പോകാം; | ത്രയാണാം | മൂന്നു |
| ദ്വിപദാം | മനുഷ്യരിൽവെച്ച് | ലോകാനാം | ലോകങ്ങളുടെ |
| വരഃ | ഉത്തമനായ | രാജ്യം | പരിപാലനത്തിന്നും |
| രാഘവഃ അപി | ശ്രീരാമൻതന്നെയാണ് | അർഹതി." | ശക്തിയുള്ളവൻ തന്നെ." |
| രാജാ; | രാജാവ്; | | |

തദ്വാക്യം ധർമ്മസംയുക്തം ശ്രുത്വാ സർവ്വേ സഭാസദഃ
ഹർഷാന്മുമുചുരശ്രൂണി രാമേ നിഹിതചേതസഃ. 17

| | | | |
|---|---|---|---|
| രാമേ | ശ്രീരാമങ്കൽ | തത് | ആ |
| നിഹിത-ചേതസഃ | സമൎപ്പിക്കപ്പെട്ട മനസ്സോടുകൂടിയ | വാക്യം | വാക്യത്തെ |
| സഭാസദഃ | സഭാജനങ്ങൾ | ശ്രുത്വാ, | കേട്ട്, |
| സർവ്വേ | എല്ലാവരും | ഹർഷാത് | സന്തോഷത്താൽ |
| ധർമ്മസംയുക്തം | ധൎമ്മത്തെ നല്ലപോലെ പ്രകടിപ്പിക്കുന്ന | അശ്രൂണി | അശ്രുക്കൾ |
| | | മുമുചുഃ. | പൊഴിച്ചു. |

യദി ത്വാര്യം ന ശക്ഷ്യാമി വിനിവർത്തയിതും വനാത്
വനേ തത്രൈവ വത്സ്യാമി യഥാऽऽര്യോ ലക്ഷ്മണസ്തഥാ. 18

| | | | |
|---|---|---|---|
| "ആര്യം | "ജ്യേഷ്ഠനെ | വനേ ഏവ | കാട്ടിൽതന്നെ, |
| വനാത് | കാട്ടിൽനിന്നും | തു | ഇക്കാരണമായി |
| വിനിവർത്ത-യിതും | തിരിയെ കൂട്ടിക്കൊണ്ടു വരുവാൻ | ആര്യഃ | ആര്യനും |
| ശക്ഷ്യാമി ന യദി, | എനിക്കുകഴിയാതെ വരുന്നുവെങ്കിൽ, | ലക്ഷ്മണഃ | ലക്ഷ്മണനും |
| | | യഥാ തഥാ | എപ്രകാരമൊ അപ്രകാരം |
| തത്ര | ആ | വത്സ്യാമി. | ഞാൻ കാലംകഴിക്കും. |

സർവ്വോപായം തു വർത്തിഷ്യേ വിനിവർത്തയിതും വനാത്
സമക്ഷമാര്യമിശ്രാണാം സാധൂനാം ഗുണവർത്തിനാം. 19

| | | | |
|---|---|---|---|
| "ഗുണവർത്തിനാം " | സദ്ഗുണയുക്തരും | വിനിവർത്തയിതും | തിരിയെക്കൂട്ടിക്കൊണ്ടു വരുവാൻ |
| സാധൂനാം | പുണ്യാത്മാക്കളും ആയ | സർവ്വോപായം | സകലവിധ ഉപായത്തെയും |
| ആര്യമിശ്രാണാം | മഹാന്മാരുടെ | തു | ഇക്ഷണംതന്നെ |
| സമക്ഷം, | മുമ്പിൽവെച്ച്, | വർത്തിഷ്യേ. | ഞാൻ അനുഷ്ഠിക്കുവാൻ പോകുന്നു. |
| വനാത് | വനത്തിൽനിന്ന് | | |

വിഷ്ടികർമ്മാന്തികാഃ സർവ്വേ മാർഗ്ഗശോധകതക്ഷകാഃ
പ്രസ്ഥാപിതാ മയാ പൂർവ്വം യാത്രാऽപി മമ രോചതേ. 20

| | | | |
|---|---|---|---|
| "മയാ | "എന്നാൽ | പ്രസ്ഥാപിതാഃ; | പറഞ്ഞയക്കപ്പെട്ടിരിക്കുന്നു; |
| പൂർവ്വം | ഇതിന്നു മുമ്പുതന്നെ | മമ | എനിക്ക് |
| വിഷ്ടി-കർമ്മാന്തികാഃ | കൂലിവേലക്കാരും | യാത്രാ അപി | പഴയനടവടി ഒന്നുതന്നെയാണ് |
| മാർഗ്ഗശോധക-തക്ഷകാഃ | കാട്ടുവഴിയറിഞ്ഞവരും തച്ചന്മാരും | രോചതേ." | ശരിയായി തോന്നുന്നത്." |
| സർവ്വേ | എല്ലാം | | |

ഏവമുക്ത്വാ തു ധർമ്മാത്മാ ഭരതോ ഭ്രാതൃവത്സലഃ
സമീപസ്ഥമുവാചേദം സുമന്ത്രം മന്ത്രകോവിദം. 21

| | | | |
|---|---|---|---|
| ഭ്രാതൃവത്സലഃ | സഹോദരഭക്തനും | മന്ത്രകോവിദം | മന്ത്രാലോചനകളിൽ സമർത്ഥനായ |
| ധർമ്മാത്മാ | ധർമ്മാത്മാവുമായ | | |
| ഭരതഃ | ഭരതൻ | സമീപസ്ഥം | അടുത്തുള്ള |
| ഏവം | ഇങ്ങിനെ | സുമന്ത്രം | സുമന്ത്രരോടായി |
| തു | ഇക്കാര്യത്തെക്കുറിച്ച് | ഇദം | ഇപ്രകാരം |
| ഉക്ത്വാ | അരുൾ ചെയ്തശേഷം | ഉവാച. | ഉരചെയ്തു. |

തൂൎണ്ണമുത്ഥായ ഗച്ഛ ത്വം സുമന്ത്ര മമ ശാസനാത്
യാത്രാമാജ്ഞാപയ ക്ഷിപ്രം ബലം ചൈവ സമാനയ. 22

| | | | |
|---|---|---|---|
| "സുമന്ത്ര! | "സുമന്ത്രരേ! | മമ ശാസനാത് | എന്റെ കല്പനയായി |
| ത്വം | അങ്ങ് | ആജ്ഞാപയ; | ആജ്ഞാപിക്കുക; |
| തൂൎണ്ണം | ഉടനെ | ബലം ച | സൈന്യത്തേയും |
| ഉത്ഥായ ഗച്ഛ; | എഴുന്നേററു ചെല്ലുക; | ക്ഷിപ്രം ഏവ | വേഗത്തിൽതന്നെ |
| യാത്രാം | യാത്രയെപററി | സമാനയ". | വരുത്തുക". |

ഏവമുക്തഃ സുമന്ത്രസ്തു ഭരതേന മഹാത്മനാ
പ്രദിഷ്ടഃ സോദിശത് സൎവ്വം യഥാസന്ദിഷ്ടമിഷ്ടവത്. 23

| | | | |
|---|---|---|---|
| മഹാത്മനാ | മഹാത്മാവായ | തു | ഇക്കാൎയ്യത്തിൽ |
| ഭരതേന | ഭരതനാൽ | ഇഷ്ടവത് | ഇഷ്ടപ്രകാരംതന്നെ |
| ഏവം | ഇപ്രകാരം | പ്രദിഷ്ടഃ, | നിയമിക്കപ്പെട്ടവനായി |
| ഉക്തഃ | ഉരചെയ്യപ്പെട്ടവനായ | യഥാസംദിഷ്ടം | കല്പനപോലെതന്നെ |
| സഃ സുമന്ത്രഃ, | ആ സുമന്ത്രർ, | സൎവ്വം അദിശത്. | എല്ലാം ചെയ്തു. |

താഃ പ്രഹൃഷ്ടാഃ പ്രകൃതയഃ ബലാധ്യക്ഷാ ബലസ്യ ച
ശ്രുത്വാ യാത്രാം സമാജ്ഞപ്താം രാഘവസ്യ നിവൎത്തനേ. 24

| | | | |
|---|---|---|---|
| താഃ പ്രകൃതയഃ | ആ ജനങ്ങളും | ബലസ്യ | സേനയുടെ |
| ബലാദ്ധ്യക്ഷാഃ, | സേനാധിപന്മാരും, | യാത്രാം ച | പുറപ്പാടിനെ |
| രാഘവസ്യ | ശ്രീരാമനെ | സമാജ്ഞപ്താം | ആജ്ഞാപിക്കപ്പെട്ട |
| നിവൎത്തനേ | തിരിയെ കൂട്ടിക്കൊണ്ടു | ശ്രുത്വാ | കേട്ട് [തായി |
| | വരുന്ന സംഗതിയിൽ | പ്രഹൃഷ്ടാഃ. | ഏററം സന്തോഷിച്ചു. |

തതോ യോധാംഗനാഃ സൎവ്വാ ഭൎത്തൄൻ സൎവ്വാൻ ഗൃഹേ ഗൃഹേ
യാത്രാഗമനമാജ്ഞായ ത്വരയന്തി സ്മ ഹൎഷിതാഃ. 25

| | | | |
|---|---|---|---|
| തതഃ | ആ സമയം | ഹൎഷിതാഃ | സന്തോഷംപൂണ്ടവ |
| യോധാംഗനാഃ | യോദ്ധാക്കളുടെ സ്ത്രീ | ഗൃഹേ ഗൃഹേ | വീടുതോറും [രായി |
| സൎവ്വാഃ | എല്ലാവരും [ജനങ്ങൾ | ഭൎത്തൄൻ | ഭൎത്താക്കന്മാരെ |
| യാത്രാഗമനം | സൈന്യം പുറപ്പെടുന്ന | സൎവ്വാൻ | എല്ലാവരേയും |
| | തിനെക്കുറിച്ച് | ത്വരയന്തി സ്മ. | പുറപ്പെടുവാൻ ജാഗ്രത |
| ആജ്ഞായ, | അറിഞ്ഞ്, | | പ്പെടുത്തി. |

തേ ഹയൈൎഗ്ഗോരഥൈഃ ശീഘ്രൈഃ സ്യന്ദനൈശ്ച മഹാജവൈഃ
സഹ യോധൈൎബ്ബലാധ്യക്ഷാഃ ബലം സൎവ്വമചോദയൻ. 26

| | | | |
|---|---|---|---|
| തേ | ആ | സ്യന്ദനൈഃ, | രഥങ്ങളിലും കയറി |
| ബലാദ്ധ്യക്ഷാഃ | സൈന്യാധിപന്മാർ | | ക്കൊണ്ട്, |
| ഹയൈഃ | കുതിരപ്പുറങ്ങളിലും | സൎവ്വം | എല്ലാ |
| ശീഘ്രൈഃ | വേഗതയുള്ള | ബലം ച | സൈന്യത്തേയും |
| ഗോരഥൈഃ | കാളവണ്ടികളിലും | യോധൈഃ സഹ | ഭടന്മാരോടുകൂടി |
| മഹാജവൈഃ | അതിവേഗതയാൎന്ന | അചോദയൻ. | പുറപ്പെടുവിയിച്ചു. |

സജ്ജം തു തദ്ബലം ദൃഷ്ട്വാ ഭരതോ ഗുരുസന്നിധൌ
രഥം മേ ത്വരയസ്വേതി സുമന്ത്രം പാർശ്വതോഽബ്രവീത്. 27

| | | | |
|---|---|---|---|
| ഭരതഃ | ഭരതൻ | പാർശ്വതഃ | അടുത്തു നിന്നിരുന്ന |
| തത് ബലം | ആ സൈന്യം | സുമന്ത്രം | സുമന്ത്രരെ നോക്കി |
| സജ്ജം | തയ്യാറായിരിക്കുന്ന | " മേ രഥം തു | " എന്റെ രഥത്തെയും |
| ദൃഷ്ട്വാ, | കണ്ട്, [തായി | ത്വരയസ്വ," | വേഗത്തിൽ വരുത്തു |
| ഗുരുസന്നിധൌ | ഗുരുവിന്റെ മുമ്പി | ഇതി | എന്ന് [ക," |
| | ലായി | അബ്രവീത്. | ഉരചെയ്തു. |

ഭരതസ്യ തു തസ്യാജ്ഞാം പ്രതിഗൃഹ്യ ച ഹർഷിതഃ
രഥം ഗൃഹീത്വാ പ്രയയൌ യുക്തം പരമവാജിഭിഃ. 28

| | | | |
|---|---|---|---|
| തസ്യ | ആ | തു | ഉടനെ തന്നെ |
| ഭരതസ്യ | ഭരതന്റെ | പരമവാജിഭിഃ | ഉത്തമഹയങ്ങളാൽ |
| ആജ്ഞാം | ആജ്ഞയെ | യുക്തം | പൂട്ടിക്കെട്ടപ്പെട്ട |
| പ്രതിഗൃഹ്യ, | സ്വീകരിച്ച്, [നായി, | രഥം ഗൃഹീത്വാ | രഥത്തെ കൊണ്ടുവന്ന് |
| ഹർഷിതഃ ച, | സന്തോഷം പൂണ്ടവ- | പ്രയയൌ. | നിർത്തി. |

സ രാഘവഃ സത്യധൃതിഃ പ്രതാപവാൻ
ബ്രുവൻ സുയുക്തം ദൃഢസത്യവിക്രമഃ
ഗുരും മഹാരണ്യഗതം യശസ്വിനം
പ്രസാദയിഷ്യൻ ഭരതോഽബ്രവീത്തദാ. 29

| | | | |
|---|---|---|---|
| ദൃഢസത്യ- } | ദൃഢമായ സത്യനിഷ്ഠ | യശസ്വിനം ഗുരും | പുകഴാർന്ന ജ്യേഷ്ഠനെ |
| വിക്രമഃ } | യാർന്നവനും | പ്രസാദ- } | പ്രസാദിപ്പിപ്പാൻ കരു |
| പ്രതാപവാൻ | പ്രതാപശാലിയും | യിഷ്യൻ, } | തിയവനായി, |
| സത്യധൃതിഃ | സത്യസന്ധനും | തദാ സുയുക്തം | ആ സമയം അതിന്നുവേ |
| രാഘവഃ | രഘുകുലജാതനും ആയ | | ണ്ടതക്കവണ്ണം |
| സഃ ഭരതഃ | ആ ഭരതൻ [വസിക്കുന്ന | ബ്രുവൻ | ആജ്ഞാപിച്ചുകൊണ്ട് |
| മഹാരണ്യഗതം | മഹാവനത്തിൽ- | അബ്രവീത്. | ഇങ്ങിനെ ഉരചെയ്തു. |

തൂർണ്ണം സമുത്ഥായ സുമന്ത്ര ഗച്ഛ
ബലസ്യ യോഗായ ബലപ്രധാനാൻ
ആനേതുമിച്ഛാമി ഹി തം വനസ്ഥം
പ്രസാദ്യ രാമം ജഗതോ ഹിതായ. 30

| | | | |
|---|---|---|---|
| " സുമന്ത്ര! | " സുമന്ത്രരെ! | ഹി | എന്തെന്നാൽ |
| തൂർണ്ണം | വേഗത്തിൽ | ജഗതഃ ഹിതായ | ലോകഹിതാർത്ഥം |
| സമുത്ഥായ, | എഴുന്നേററ്, | വനസ്ഥം | വനഗതനായ |
| ബലസ്യ | സൈന്യത്തിന്ന് | തം രാമം | ആ ശ്രീരാമനെ |
| യോഗായ | വേണ്ടത്തക്ക ഒരുക്ക | പ്രസാദ്യ | പ്രസാദിപ്പിച്ച് |
| | ത്തിന്നായി | ആനേതും | കൂട്ടിക്കൊണ്ടുവരുവാൻ |
| ബലപ്രധാനാൻ | സൈന്യാധിപന്മാരെ | ഇച്ഛാമി." | ഞാൻ തയ്യാറായ്ക്കഴി |
| ഗച്ഛ; | പ്രാപിച്ചാലും; | | ഞ്ഞു," |

സ സൂതപുത്രോ ഭരതേന സമ്യ-
ഗാജ്ഞാപിതഃ സംപരിപൂൎണ്ണകാമഃ
ശശാസ സൎവ്വാൻ പ്രകൃതിപ്രധാനാൻ
ബലസ്യ മുഖ്യാംശ്ച സുഹൃജ്ജനം ച. 31

| | | | |
|---|---|---|---|
| ഭരതേന | ഭരതനാൽ | പ്രകൃതി- പ്രധാനാൻ | പൌരപ്രധാനികളോടും |
| സമ്യക് | വഴിപോലെ | ബലസ്യ മുഖ്യാൻ | സേനത്തലവന്മാരോടും |
| ആജ്ഞാപിതഃ | ആജ്ഞാപിക്കപ്പെട്ടവനും | സുഹൃജ്ജനം ച | ബന്ധുജനങ്ങളോടും |
| സംപരിപൂൎണ്ണ- കാമഃ | അഗ്രഹപരിപൂൎത്തിവന്നവനും ആയ | സൎവ്വാൻ ച | എല്ലാവരോടും |
| സഃ സൂതപുത്രഃ | ആ സൂതപുത്രൻ | ശശാസ. | ആജ്ഞാപിച്ചു. |

തതഃ സമുത്ഥായ കുലേ കുലേ തേ
രാജന്യവൈശ്യാ വൃഷളാശ്ച വിപ്രാഃ
അയൂയുജന്നുഷ്ട്രഖരാൻ രഥാംശ്ച
നാഗാൻ ഹയാംശ്ചൈവ കുലപ്രസൂതാൻ. 32

| | | | |
|---|---|---|---|
| തേ | ആ | കുലപ്രസൂതാൻ | നല്ലജാതി |
| രാജന്യ- വൈശ്യാഃ | ക്ഷത്രിയന്മാരും, വൈശ്യന്മാരും | ഉഷ്ട്രഖരാൻ | ഒട്ടകങ്ങളേയും കോവർകഴുതകളേയും |
| വൃഷളാഃ | ശൂദ്രന്മാരും, | രഥാൻ ച | തേരുകളേയും |
| വിപ്രാഃ ച, | അന്തണന്മാരും, | നാഗാൻ ച | ആനകളേയും |
| തതഃ. | അപ്പോൾ, | ഹയാൻ ഏവ | കുതിരകളേയും |
| കുലേ കുലേ | ഓരോ വീട്ടിലും | അയൂയുജൻ. | കെട്ടിത്തയ്യാറാക്കി. |
| സമുത്ഥായ | എഴുന്നേററ്, | | |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ദ്വ്യശീതിതമഃ സൎഗ്ഗഃ = എണ്പത്തിരണ്ടാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 5531 ; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3176.



## ത്ര്യശീതിതമഃ സൎഗ്ഗഃ = എണ്പത്തിമൂന്നാംസൎഗ്ഗം.

[ഭരതവനപ്രസ്ഥാനം = ഭരതൻ വനത്തിലേക്ക് പുറപ്പെടുന്നതു്.]

തതഃ സമുത്ഥിതഃ കാല്യമാസ്ഥായ സ്യന്ദനോത്തമം
പ്രയയൌ ഭരതഃ ശീഘ്രം രാമദൎശനകാംക്ഷയാ. 1

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | കാല്യം | ശുഭമുഹൂൎത്തത്തിൽ |
| ഭരതഃ | ഭരതൻ | സമുത്ഥിതഃ | എല്ലാവരുമായി പുറപ്പെട്ട് |
| രാമദൎശന- കാംക്ഷയാ | ശ്രീരാമസന്ദൎശനത്തെ കൊതിച്ചവനായി | സ്യന്ദനോത്തമം | പള്ളിത്തേരിൽ |
| ശീഘ്രം | ഉടനെ | ആസ്ഥായ | കയറിക്കൊണ്ട് |
| | | പ്രയയൌ. | പുറപ്പെട്ടുചെന്നു. |

അഗ്രതഃ പ്രയയുസ്തസ്യ സൎവ്വേ മന്ത്രിപുരോധസഃ
അധിരുഹ്യ ഹയൈൎയ്യുക്താൻ രഥാൻ സൂൎയ്യരഥോപമാൻ. 2

| | | | |
|---|---|---|---|
| മന്ത്രിപുരോധസഃ | മന്ത്രിമാരും പുരോഹിതന്മാരും | രഥാൻ | രഥങ്ങളിൽ |
| സൎവ്വേ | എല്ലാവരും | അധിരുഹ്യ | കയറിക്കൊണ്ട്, |
| ഹയൈഃ | കുതിരകളാൽ | തസ്യ | ആ ഭരതന്റെ |
| യുക്താൻ | പൂട്ടിക്കെട്ടപ്പെട്ട | അഗ്രതഃ | മുമ്പിലായി |
| സൂൎയ്യരഥോപമാൻ | സൂൎയ്യരഥ തുല്യങ്ങളായ | പ്രയയുഃ. | യാത്രചെയ്തു. |

നവനാഗസഹസ്രാണി കല്പിതാനി യഥാവിധി
അന്വയുൎഭരതം യാന്തമിക്ഷ്വാകുകുലനന്ദനം. 3

| | | | |
|---|---|---|---|
| യഥാവിധി | മുറപോലെ | യാന്തം | യാത്രയെഴുന്നെള്ളുന്ന |
| കല്പിതാനി | നിരന്നു പോകുന്ന | ഇക്ഷ്വാകുകുല നന്ദനം ഭരതം | ഇക്ഷ്വാകുകുലപ്രിയകരനായ ഭരതനെ |
| നവനാഗസഹസ്രാണി | ഒമ്പതിനായിരം ആനകൾ | അന്വയുഃ. | തുടൎന്നുചെന്നു. |

ഷഷ്ടീ രഥസഹസ്രാണി ധന്വിനോ വിവിധായുധാഃ
അന്വയുൎഭരതം യാന്തം രാജപുത്രം യശസ്വിനം. 4

| | | | |
|---|---|---|---|
| ഷഷ്ടിഃ രഥസഹസ്രാണി | അറുപതിനായിരം തേരുകളും | യാന്തം | യാത്രചെയ്തിരുന്ന |
| വിവിധായുധാഃ | പലപല ആയുധധാരികളും | യശസ്വിനം | ഖ്യാതിമാനായ |
| ധന്വിനഃ | വില്ലാളികളും | രാജപുത്രം | രാജകുമാരൻ |
| | | ഭരതം അന്വയുഃ. | ഭരതനെ അനുഗമിച്ചു. |

ശതം സഹസ്രാണ്യശ്വാനാം സമാരൂഢാനി രാഘവം
അന്വയുൎഭരതം യാന്തം സത്യസന്ധം ജിതേന്ദ്രിയം. 5

| | | | |
|---|---|---|---|
| സമാരൂഢാനി | ഭടന്മാർ കയറിയിരുന്ന | സത്യസന്ധം | സത്യസന്ധനും |
| അശ്വാനാം | കുതിരകളുടെ | ജിതേന്ദ്രിയം | ഇന്ദ്രിയങ്ങളെ ജയിച്ചവനും |
| ശതം | നൂറ് | | |
| സഹസ്രാണി | ആയിരങ്ങളും | രാഘവം | രഘുകുലകുമാരനും ആയ |
| യാന്തം | പോയ്ക്കൊണ്ടിരുന്നവനും | ഭരതം | ഭരതനെ |
| | | അന്വയുഃ. | തുടൎന്നുചെന്നു. |

കൈകേയീ ച സുമിത്രാ ച കൌസല്യാ ച യശസ്വിനീ
രാമാനയനസംഹൃഷ്ടാ യയുൎയ്യാനേന ഭാസ്വതാ. 6

| | | | |
|---|---|---|---|
| യശസ്വിനീ | പുകഴാൎന്ന | രാമാനയനസംഹൃഷ്ടാഃ | ശ്രീരാമനെ തിരിയെ കൂട്ടിക്കൊണ്ടുവരുന്നതിൽ സന്തുഷ്ടിപൂണ്ടവരായി |
| കൌസല്യാ ച | കൌസല്യാദേവിയും | | |
| സുമിത്രാ ച | സുമിത്രാദേവിയും | ഭാസ്വതാ | മിന്നുന്ന |
| | | യാനേന | രഥങ്ങളിൽ കയറിക്കൊണ്ട് |
| കൈകേയീ ച | കൈകേയീരാജ്ഞിയും | യയുഃ. | യാത്രചെയ്തു. |

പ്രയാതാശ്ചാൎയ്യസംഘാതാ രാമം ദ്രഷ്ടും സലക്ഷ്മണം
തസ്യൈവ ച കഥാശ്ചിത്രാഃ കുൎവ്വാണാ ഹൃഷ്ടമാനസാഃ. 7

| | | | |
|---|---|---|---|
| ആൎയ്യസംഘാതാഃ | യോഗ്യന്മാരുടെ സംഘങ്ങളും, | തസ്യ | അദ്ദേഹത്തെക്കുറിച്ചുള്ള |
| സലക്ഷ്മണം | ലക്ഷ്മണസഹിതനായ | ചിത്രാഃ | അപൂൎവ്വങ്ങളായ |
| രാമം | ശ്രീരാമനെ | കഥാഃ ഏവ | ഗുണഗണങ്ങളെപ്പററിത്തന്നെ |
| ദ്രഷ്ടും | സന്ദൎശിക്കുന്നതിൽ | കുൎവ്വാണാഃ ച | താഴെ വരുമാറു് ഉരചെയ്തുകൊണ്ടു് |
| ഹൃഷ്ടമാനസാഃ ച, | ആഹ്ലാദംപൂണ്ടവരായി | പ്രയാതാഃ. | യാത്രചെയ്തിരുന്നു. |

മേഘശ്യാമം മഹാബാഹും സ്ഥിരസത്വം ദൃഢവ്രതം
കദാ ദ്രക്ഷ്യാമഹേ രാമം ജഗതഃ ശോകനാശനം. 8

| | | | |
|---|---|---|---|
| "മേഘശ്യാമം | "മേഘംപോലെ ശ്യാമളനും, | ജഗതഃ | ലോകത്തിന്റെ |
| മഹാബാഹും | മഹാബാഹുവും | ശോകനാശനം | ശോകങ്ങളെ നാശം ചെയ്യുന്നവനുമായ |
| സ്ഥിരസത്വം | അചഞ്ചലമനസ്കനായി | രാമം | ശ്രീരാമനെ |
| ദൃഢവ്രതം | സ്ഥിരമായ പുണ്യാനുഷ്ഠാനത്തെ കയ്ക്കൊണ്ടവനും | കദാ | എപ്പോഴാണു് |
| | | ദ്രക്ഷ്യാമഹേ! | നാം സന്ദൎശിക്കുക! |

ദൃഷ്ട ഏവ ഹി നഃ ശോകമപനേഷ്യതി രാഘവഃ
തമഃ സൎവ്വസ്യ ലോകസ്യ സമുദ്യന്നിവ ഭാസ്കരഃ. 9

| | | | |
|---|---|---|---|
| "രാഘവഃ ഹി, | "ശ്രീരാമനാകട്ടെ, | സൎവ്വസ്യ | എല്ലാ |
| ദൃഷ്ടഃ ഏവ, | ദൎശിക്കപ്പെട്ട ക്ഷണത്തിൽ, | ലോകസ്യ | ലോകത്തിന്റെയും |
| നഃ | നമ്മുടെ | തമഃ | അന്ധകാരത്തെ |
| ശോകം, | അന്തസ്താപത്തെ, | ഇവ | എന്നപോലെ |
| സമുദ്യൻ | ഉദിച്ചെഴുന്ന | അപനേഷ്യതി." | നീക്കംചെയ്യുന്നതാണു്." |
| ഭാസ്കരഃ | ആദിത്യൻ | | |

ഇത്യേവം കഥയന്തസ്തേ സംപ്രഹൃഷ്ടാഃ കഥാഃ ശുഭാഃ
പരിഷ്വജാനാശ്ചാന്യോന്യം യയുൎന്നാഗരികാസ്തദാ. 10

| | | | |
|---|---|---|---|
| തേ | ആ | ശുഭാഃ കഥാഃ | പുണ്യകഥകളെ |
| നാഗരികാഃ, | നഗരജനങ്ങൾ, | കഥയന്തഃ ച | പറഞ്ഞുംകൊണ്ടു |
| തദാ | ആ സമയം | അന്യോന്യം | തമ്മിൽ തന്നെ |
| സംപ്രഹൃഷ്ടാഃ | സന്തോഷമാൎന്നവരായി | പരിഷ്വജാനാഃ | തിരക്കിക്കൊണ്ടു് |
| ഇതി ഏവം | ഇപ്രകാരം | യയുഃ. | യാത്രചെയ്തു. |

യേ ച തത്രാപരേ സൎവ്വേ സംമതാ യേ ച നൈഗമാഃ
രാമം പ്രതിയയുൎഹൃഷ്ടാഃ സൎവ്വാഃ പ്രകൃതയസ്തഥാ 11

| | |
|---|---|
| തത്ര | അപ്പോൾ |
| സംമതാഃ | പ്രസിദ്ധന്മാരായ |
| നൈഗമാഃ | വേദപ്രവാചകന്മാർ |
| യേ ച | യാതൊരുവരോ |
| സർവ്വേ, | അവരെല്ലാവരും, |
| തഥാ | അപ്രകാരംതന്നെ |
| അപരേ | ഇതരജനങ്ങൾ |

| | |
|---|---|
| യേ ച, | യാതൊരുവരോഅവരും |
| പ്രകൃതയഃ | മന്ത്രിമാർ |
| സർവ്വാഃ, | എല്ലാവരും, |
| ഹൃഷ്ടാഃ | ആനന്ദഭരിതരായി |
| രാമം | ശ്രീരാമനെ |
| പ്രതിയയുഃ. | അന്വേഷിച്ച് ചെന്നു. |

മണികാരാശ്ച യേ കേചിത് കുംഭകാരാശ്ച ശോഭനാഃ
സൂത്രകർമ്മകൃതശ്ചൈവ യേ ച ശസ്ത്രോപജീവിനഃ 12
മായൂരകാഃ ക്രാകചികാ രോചകാ വേധകാസ്തഥാ
ദന്തകാരാഃ സുധാകാരാ യേ ച ഗന്ധോപജീവിനഃ 13
സുവർണ്ണകാരാഃ പ്രഖ്യാതാസ്തഥാ കംബളധാവകാഃ
സ്നാപകോച്ഛാദകാ വൈദ്യാ ധൂപകാഃ ശൌണ്ഡികാസ്തഥാ 14
രജകാസ്തുന്നവായാശ്ച ഗ്രാമഘോഷമഹത്തരാഃ
ശൈലൂഷാശ്ച സഹ സ്ത്രീഭിര്യയുഃ കൈവർത്തകാസ്തഥാ 15

| | |
|---|---|
| യേ കേചിത് ച | യാവചിലർ |
| മണികാരാഃ | രത്നപ്പണിക്കാരോ അ |
| ശോഭനാഃ | സമർത്ഥന്മാരായ [വരും |
| സൂത്രകർമ്മകൃതഃ ച, | കമ്പിപ്പണിചെയ്യുന്ന വരും, |
| കുംഭകാരാഃ ച | കുശവന്മാരും |
| ശസ്ത്രോപജീവിനഃ യേ ച | ആയുധപ്പണിക്കാരായ വരും |
| മായൂരകാഃ, | പീലിപ്പണിക്കാരും, |
| ക്രാകചികാഃ, | ഈർച്ചക്കാരും, |
| രോചകാഃ, | മിനുസപ്പണിക്കാരും (കണ്ണാടിപ്പണിക്കാരും) |
| തഥാ | അപ്രകാരംതന്നെ |
| വേധകാഃ, | തുളയ്ക്കുന്നവരും (കിളയ്ക്കുന്നവരും), |
| ദന്തകാരാഃ, | ദന്തപ്പണിക്കാരും, |
| സുധാകാരാഃ ഏവ | കമ്മായപ്പണിക്കാരും |
| ഗന്ധോപജീവിനഃ | സുഗന്ധദ്രവ്യങ്ങൾ ഉണ്ടാക്കുന്നവർ |
| യേ ച, | യാതൊരുവരോ അവരും, |

| | |
|---|---|
| പ്രഖ്യാതാഃ | പേരുകേട്ട |
| സുവർണ്ണകാരാഃ, | തട്ടാന്മാരും, |
| തഥാ | അപ്രകാരംതന്നെ |
| കംബളധാവകാഃ, | കംബളങ്ങൾ നെയ്യുന്നവരും, |
| സ്നാപകോച്ഛാദകാഃ, | ഉഴിച്ചിലുകാരും, |
| വൈദ്യാഃ, | വൈദ്യന്മാരും, |
| ധൂപകാഃ, | പുകപിടിപ്പിക്കുന്നവ |
| തഥാ | അപ്രകാരംതന്നെ [രും, |
| ശൌണ്ഡികാഃ, | മദ്യംകാച്ചുന്നവരും, |
| രജകാഃ, | മണ്ണാന്മാരും, |
| തുന്നവായാഃ, | തുന്നൽപ്പണിക്കാരും, |
| ഗ്രാമഘോഷമഹത്തരാഃ, | ഗ്രാമങ്ങളിലും ഇടയച്ചേരികളിലുമുള്ള പ്രമാണികളും, |
| ശൈലൂഷാഃ ച, | നർത്തകന്മാരും, |
| തഥാ | അപ്രകാരംതന്നെ |
| കൈവർത്തകാഃ, | മുക്കുവന്മാരും, |
| സ്ത്രീഭിഃ സഹ ച, | സ്ത്രീകളോടും കൂടി, |
| യയുഃ. | യാത്രചെയ്തു. |

സമാഹിതാ വേദവിദോ ബ്രാഹ്മണാ വൃത്തസമ്മതാഃ
ഗോരഥൈർഭരതം യാന്തമനുജഗ്മുഃ സഹസ്രശഃ. 16

| | | | |
|---|---|---|---|
| സമാഹിതാഃ, | യോഗനിരതന്മാരും, | സഹസ്രശഃ | ആയിരക്കണക്കായി |
| വേദവിദഃ, | വേദജ്ഞന്മാരും, | ഗോരഥൈഃ | കാളവണ്ടികളിലായി |
| വൃത്തസമ്മതാഃ | സദാചാരബഹുമതന്മാരും ആയ | യാന്തം | യാത്രചെല്ലുന്ന |
| | | ഭരതം | ഭരതനെ |
| ബ്രാഹ്മണാഃ, | ബ്രാഹ്മണരും, | അനുജഗ്മുഃ. | അനുഗമിച്ചു. |

സുവേഷാഃ ശുക്ലവസനാസ്താമ്രമൃഷ്ടാനുലേപനാഃ
സർവ്വേ തേ വിവിധൈര്യാനൈഃ ശനൈർഭരതമന്വയുഃ. 17

| | | | |
|---|---|---|---|
| തേ സർവ്വേ | അവർ എല്ലാവരും | വിവിധൈഃ | പലമാതിരി |
| സുവേഷാഃ | നല്ലപോലെ അലങ്കരിച്ചവരായി | യാനൈഃ | വാഹനങ്ങളിൽ കയറിക്കൊണ്ട് |
| ശുക്ലവസനാഃ | ശുഭ്രവസ്ത്രധാരികളായി | ശനൈഃ | വരിവരിയായി |
| താമ്രമൃഷ്ടാനുലേപനാഃ | നല്ല കളഭക്കൂട്ടണിഞ്ഞവരായി | ഭരതം | ഭരതനെ |
| | | അന്വയുഃ. | പിന്തുടൎന്നു. |

പ്രഹൃഷ്ടമുദിതാ സേനാ സാഽന്വയാത് കൈകയീസുതം
ഭ്രാതുരാനയനേ യാന്തം ഭരതം ഭ്രാതൃവത്സലം. 18

| | | | |
|---|---|---|---|
| സാ സേനാ | ആ സൈന്യം | ഭ്രാതൃവത്സലം | ഭ്രാതൃഭക്തിയുൾക്കൊണ്ടു |
| പ്രഹൃഷ്ടമുദിതാ | അത്യാനന്ദമുൾക്കൊണ്ടതായി, | യാന്തം | എഴുന്നെള്ളുന്ന |
| ഭ്രാതുഃ | ജ്യേഷ്ഠനെ | കൈകയീസുതം | കൈകേയീ പുത്രനായ |
| ആനയനേ | തിരിയെ കൂട്ടിക്കൊണ്ടുവരുവാനായി, | ഭരതം | ഭരതനെ |
| | | അന്വയാത്. | അനുഗമിച്ചു. |

തേ ഗത്വാ ദൂരമധ്വാനം രഥയാനാശ്വകുഞ്ജരൈഃ
സമാസേദുസ്തതോ ഗംഗാം ശൃംഗിബേരപുരം പ്രതി. 19

| | | | |
|---|---|---|---|
| രഥയാനാശ്വകുഞ്ജരൈഃ | തേരുകളിലും, വാഹനങ്ങളിലും, കുതിരകളിലും, ആനകളിലും കയറിക്കൊണ്ട് | ഗത്വാ തതഃ, | ചെന്നശേഷം, |
| | | ശൃംഗിബേരപുരം പ്രതി | ശൃംഗിവേരപുരത്തിന്നടുത്തായി, |
| തേ | അവർ | ഗംഗാം | ഗംഗയെ |
| ദൂരം അധ്വാനം | വളരേ വഴി | സമാസേദുഃ. | പ്രാപിച്ചു. |

യത്ര രാമസഖോ വീരോ ഗുഹോ ജ്ഞാതിഗണൈർവൃതഃ
നിവസത്യപ്രമാദേന ദേശം തം പരിപാലയൻ. 20

| | | | |
|---|---|---|---|
| യത്ര | യാതൊരു ദിക്കിൽ | ജ്ഞാതിഗണൈഃ | ജ്ഞാതിവൎഗ്ഗങ്ങളോടു |
| രാമസഖഃ | ശ്രീരാമസഖാവും | വൃതഃ | കൂടിയവനായി |
| വീരഃ | വീരനും ആയ | അപ്രമാദേന | ജാഗ്രതയോടെ |
| ഗുഹഃ | ഗുഹൻ | പരിപാലയൻ | പരിപാലിച്ചുകൊണ്ട് |
| തം ദേശം | ആ പ്രദേശത്തെ | നിവസതി. | വസിച്ചുവരുന്നു. |

ഉപേത്യ തീരം ഗംഗായാശ്ചക്രവാകൈരലംകൃതം
വ്യവാതിഷ്ഠത സാ സേനാ ഭരതസ്യാനുയായിനീ. 21

| | | | |
|---|---|---|---|
| ഭരതസ്യ | ഭരതന്റെ | ചക്രവാകൈഃ | ചക്രവാകങ്ങളാൽ |
| അനുയായിനീ | പിന്നിലായി വന്നിരുന്ന | അലംകൃതം | രമ്യമായ |
| | | ഗംഗായാഃ തീരം | ഗംഗക്കരയെ |
| സാ | ആ | ഉപേത്യ, | പ്രാപിച്ച്, |
| സേനാ, | സൈന്യം, | വ്യവാതിഷ്ഠത. | നിലച്ചു. |

നിരീക്ഷ്യ സുസ്ഥിതാം സേനാം താം ച ഗംഗാം ശിവോദകാം
ഭരതഃ സചിവാൻ സൎവ്വാനബ്രവീദ്വാക്യകോവിദഃ. 22

| | | | |
|---|---|---|---|
| വാക്യകോവിദഃ | പറയുന്നതിൽ സമൎത്ഥനായ | ശിവോദകാം | പുണ്യതീൎത്ഥമാൎന്ന |
| | | ഗംഗാം ച | ഗംഗയേയും |
| ഭരതഃ, | ഭരതൻ, | നിരീക്ഷ്യ | കണ്ട് |
| താം | ആ | സചിവാൻ | മന്ത്രിമാർ |
| സുസ്ഥിതാം, | നിലച്ചതായ, | സൎവ്വാൻ | എല്ലാവരോടും |
| സേനാം | സൈന്യത്തേയും | അബ്രവീത്. | ഉരചെയ്തു. |

നിവേശയത മേ സൈന്യമഭിപ്രായേണ സൎവ്വതഃ
വിശ്രാന്താഃ പ്രതരിഷ്യാമഃ ശ്വ ഇദാനീം മഹാനദീം 23

| | | | |
|---|---|---|---|
| "മേ | "എന്റെ | നിവേശയത; | പാളയമടിപ്പിക്കുക; |
| സൈന്യം | സൈന്യത്തെ | ശ്വഃ | നാളെ |
| അഭിപ്രായേണ | ഇഷ്ടംപോലെ | വിശ്രാന്താഃ | ക്ഷീണംതീൎന്നവരായി |
| സൎവ്വതഃ | നാലുപാടും | മഹാനദീം | പുണ്യനദിയെ |
| ഇദാനീം | ഇപ്പോൾ | പ്രതരിഷ്യാമഃ. | നാം കടക്കാം. |

ദാതും ച താവദിച്ഛാമി സ്വൎഗ്ഗതസ്യ മഹീപതേഃ
ഔൎദ്ധ്വദേഹനിമിത്താൎത്ഥമവതീൎയ്യോദകം നദീം. 24

| | | | |
|---|---|---|---|
| "താവത്, | "ഇതിനിടയ്ക്കു് | ഔൎദ്ധ്വദേഹ- നിമിത്താൎത്ഥം | പാരലൌകികസുഖത്തിന്നായി |
| നദീം അവതീൎയ്യ, | നദിയിൽ ഇറങ്ങി, | | |
| സ്വൎഗ്ഗതസ്യ | സ്വൎഗ്ഗപ്രാപ്തനായ | ഉദകം ച ദാതും | തൎപ്പണത്തേയും ചെയ്വാൻ |
| മഹീപതേഃ | ചക്രവൎത്തിമഹാരാജാവിന്നു് | ഇച്ഛാമി." | ഞാൻ പോകുന്നു." |

തസ്യൈവം ബ്രുവതോഽമാത്യാസ്തഥേത്യുക്ത്വാ സമാഹിതാഃ
ന്യവേശയംസ്താംശ്ഛന്ദേന സ്വേ സ്വേ പൃഥക് പൃഥക് 25

| | | | |
|---|---|---|---|
| തസ്യ | അദ്ദേഹം | ഉക്ത്വാ, | പറഞ്ഞു്, |
| ഏവം | മേൽപ്രകാരം | താൻ | അവരെ |
| ബ്രുവതഃ, | ആജ്ഞാപിച്ചാറെ, | സ്വേ സ്വേ | അവരവരുടെ |
| അമാത്യാഃ | മന്ത്രിമാർ | ഛന്ദേന | ഇഷ്ടംപോലെ |
| സമാഹിതാഃ | അസൂയയോടെ [എന്നു് | പൃഥക് പൃഥക് | വെവ്വേറായി |
| തഥാ ഇതി | 'അപ്രകാരംചെയ്യാം' | ന്യവേശയൻ. | താമസിപ്പിച്ചു. |

നിഃവശ്യ ഗംഗാമനു താം മഹാനദീം
ചമൂം വിധാനൈഃ പരിബർഹശോഭിനീം
ഉവാസ രാമസ്യ തദാ മഹാത്മനോ
വിചിന്തയാനോ ഭരതോ നിവർത്തനം. 26

| | | | |
|---|---|---|---|
| ഭരതഃ | ഭരതൻ | നിഃവശ്യ, | താമസിപ്പിച്ച്, |
| പരിബർഹ-ശോഭിനീം | പരിവാരങ്ങളോടു കൂടിയ | തദാ | അതിൽപിന്നെ |
| ചമൂം, | സൈന്യത്തെ, | മഹാത്മനഃ | മഹാത്മാവായ |
| താം | ആ | രാമസ്യ നിവർത്തനം | ശ്രീരാമനെ തിരിയെ കൂട്ടിക്കൊണ്ടുവരുന്നതിനെക്കുറിച്ച് |
| മഹാനദീം | പുണ്യനദിയായ | വിചിന്തയാനഃ | ചിന്തിച്ചുകൊണ്ടുതന്നെ |
| ഗംഗാം അനു | ഗംഗയ്ക്കരികിൽ | ഉവാസ. | കഴിച്ചുകൂട്ടി. |
| വിധാനൈഃ | ഉചിതംപോലേ | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ത്ര്യശീതിതമഃ സർഗ്ഗഃ = എണ്പത്തിമൂന്നാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 5557; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3202.



## ചതുരശീതിതമഃ സർഗ്ഗഃ = എണ്പത്തിനാലാംസർഗ്ഗം.

[ഗുഹാഗമനം = ഗുഹൻ വരുന്നതു്.]

തതോ നിവിഷ്ടാം ധ്വജിനീം ഗംഗാമന്വാശ്രിതാം നദീം
നിഷാദരാജോ ദൃഷ്ട്വൈവ ജ്ഞാതീൻ സന്ത്വരിതോഽബ്രവീത്. 1

| | | | |
|---|---|---|---|
| തതഃ | ആ സമയം | ധ്വജിനീം | സൈന്യത്തെ |
| നിഷാദരാജഃ | വേടക്കരചനായ ഗുഹൻ | ദൃഷ്ട്വാ ഏവ, | കണ്ട ഉടനെ, |
| ഗംഗാം നദീം | ഗംഗാനദിയെ | സന്ത്വരിതഃ | ബദ്ധപ്പെട്ടുകൊണ്ട് |
| അന്വാശ്രിതാം | പ്രാപിച്ച് | ജ്ഞാതീൻ | ജ്ഞാതികളോടായി |
| നിവിഷ്ടാം | പാളയമടിച്ചിരിക്കുന്ന | അബ്രവീത്. | ഉരചെയ്തു. |

മഹതീയമിതഃ സേനാ സാഗരാഭാ പ്രദൃശ്യതേ
നാസ്യാന്തമവഗച്ഛാമി മനസാഽപി വിചിന്തയൻ. 2

| | | | |
|---|---|---|---|
| "ഇയം | "ഈ | വിചിന്തയൻ, | ആലോചിക്കുമ്പോൾ, |
| സേനാ | സൈന്യം | അസ്യ | ഇതിന്റെ |
| മഹതീ | വമ്പിച്ചതായി | അന്തം | അററം |
| സാഗരാഭാ | സമുദ്രംപോലെയുള്ളതായി | ഇതഃ | ഇവിടെനിന്ന് |
| പ്രദൃശ്യതേ; | കാണപ്പെടുന്നു; | മനസാ അപി | മനസ്സുകൊണ്ടുംകൂടി |
| | | അവഗച്ഛാമി ന. | ഞാൻ കാണുന്നില്ല. |

യഥാ തു ഖലു ദുർബ്ബുദ്ധിർഭരതഃ സ്വയമാഗതഃ
സ ഏഷ ഹി മഹാകായഃ കോവിദാരധ്വജോ രഥേ 3

| | |
|---|---|
| "രഥേ | "രഥത്തിൽ, |
| മഹാകായഃ | വമ്പിച്ചതായ |
| സഃ | സുപ്രസിദ്ധമായ |
| ഏഷഃ | ഈ |
| കോവിദാരധ്വജഃ; | മലമന്ദാരക്കൊടി കാണുന്നു; |
| യഥാ ഹി | അതുകൊണ്ടു് |
| ദുർബ്ബുദ്ധിഃ | ദുഷ്ടബുദ്ധിയായ |
| ഭരതഃ തു | ഭരതനും |
| സ്വയം | നേരിൽ |
| ആഗതഃ ഖലു. | വന്നിട്ടുണ്ടെന്നു തോന്നുന്നു. |

[‘കോവിദാരം’ ഇക്ഷ്വാകുവംശരാജാക്കന്മാരുടെ കൊടിയടയാളമാകുന്നു.]

ബന്ധയിഷ്യതി വാ ദാശാനഥവാऽസ്മാൻ വധിഷ്യതി
അഥ ദാശരഥിം രാമം പിത്രാ രാജ്യാദ്വിവാസിതം 4
സംപന്നാം ശ്രിയമിച്ഛൻ സ തസ്യ രാജ്ഞോऽതിദുർല്ലഭാം
ഭരതഃ കൈകയീപുത്രോ ഹന്തും സമധിഗച്ഛതി. 5

| | |
|---|---|
| "കൈകയീപുത്രഃ | "കൈകേയീപുത്രനായ |
| സഃ | ആ |
| ഭരതഃ | ഭരതൻ |
| ദാശാൻ | മുക്കുവന്മാരായ |
| അസ്മാൻ | നമ്മെ |
| ബന്ധയിഷ്യതി, | തടവിലിടുവാൻ പോകുന്നുവോ |
| വധിഷ്യതി വാ! | അതോ വധിക്കുവാൻ പോകുന്നുവോ എന്തൊ! |
| അഥവാ | അല്ലെന്നാൽ |
| തസ്യ | ആ |
| രാജ്ഞഃ | ചക്രവർത്തി മഹാരാജാവിന്റെ |
| അതിദുർല്ലഭാം | അതിദുർല്ലഭമായ |
| ശ്രിയം | രാജ്യലക്ഷ്മിയെ |
| അഥ | ഇപ്പോൾതന്നെ |
| സംപന്നാം | (തനിക്ക്) ശാശ്വതമാക്കിത്തീർപ്പാൻ |
| ഇച്ഛൻ, | ആഗ്രഹിച്ചുകൊണ്ടു്, |
| പിത്രാ | പിതാവിനാൽ |
| രാജ്യാത് | രാജ്യത്തിൽനിന്നും |
| വിവാസിതം | തുരത്തപ്പെട്ട |
| ദാശരഥിം | ദാശരഥിയായ |
| രാമം | ശ്രീരാമനെ |
| ഹന്തും | ഹനിപ്പാനായി |
| സമധിഗച്ഛതി. | വന്നതായിരിക്കാം. |

ഭർത്താ ചൈവ സഖാ ചൈവ രാമോ ദാശരഥിർമ്മമ
തസ്യാർത്ഥകാമാഃ സന്നദ്ധാ ഗംഗാനൂപേऽത്ര തിഷ്ഠത. 6

| | |
|---|---|
| "ദാശരഥിഃ | "ദശരഥതനുജനായ |
| രാമഃ | ശ്രീരാമൻ |
| മമ | എനിക്കു് |
| ഭർത്താ ച | സ്വാമിയും |
| സഖാ ച; | സഖാവുമാകുന്നു! |
| തസ്യ | അദ്ദേഹത്തിന്റെ |
| അർത്ഥകാമാഃ ഏവ | ക്ഷേമത്തിൽ ആഗ്രഹത്തോടുകൂടിയവരായി |
| അത്ര | ഇപ്പോൾ |
| സന്നദ്ധാഃ ഏവ | യുദ്ധസന്നദ്ധന്മാരായിത്തന്നെ |
| ഗംഗാനൂപേ | ഗംഗാതീരത്തിൽ |
| തിഷ്ഠത. | കാത്തിരിപ്പിൻ. |

തിഷ്ഠന്തു സർവ്വദാശാശ്ച ഗംഗാമനപാശ്രിതാ നദീം
ബലയുക്താ നദീരക്ഷാ മാംസമൂലഫലാശനാഃ. 7

| | | | |
|---|---|---|---|
| "സർവ്വദാശാഃ ച | "മുക്കുവന്മാരെല്ലാവരും | ഗംഗാം നദീം | ഗംഗാനദിയെ |
| ബലയുക്താഃ | സൈന്യസമേതരായി | അനപാശ്രിതാഃ, | സമീപിച്ചവരായി, |
| മാംസമൂല-ഫലാശനാഃ | മാംസവും കിഴങ്ങും പഴവും ആഹാരമായെടുത്തുകൊണ്ട് | നദീരക്ഷാഃ | നദിയെ കാക്കുന്നവരായി |
| | | തിഷ്ഠന്തു. | ജാഗ്രതയോടെനില്ക്കട്ടെ. |

നാവാം ശതാനാം പഞ്ചാനാം കൈവർത്താനാം ശതം ശതം
സന്നദ്ധാനാം തഥാ യൂനാം തിഷ്ഠത്വിത്യഭ്യചോദയത്. 8

| | | | |
|---|---|---|---|
| " യൂനാം | " ബലിഷ്ഠരായ | പഞ്ചാനാം ശതാനാം | അഞ്ഞൂറെണ്ണവും |
| കൈവർത്താനാം | മുക്കുവന്മാർ | തഥാ തിഷ്ഠതു," | അപ്രകാരംതന്നെ തയ്യാറായി നില്ക്കട്ടെ," |
| ശതം ശതം | നൂറുനൂറുപേർ | ഇതി | എന്ന് |
| സന്നദ്ധാനാം | സർവ്വപ്രകാരത്തിലും സന്നദ്ധരായുള്ളവയായ | അഭ്യചോദയത്. | ആജ്ഞാപിച്ചു. |
| നാവാം | തോണികളുടെ | | |

യദാ ദുഷ്ടസ്തു ഭരതോ രാമസ്യേഹ ഭവിഷ്യതി
നേയം സ്വസ്തിമതീ സേനാ ഗംഗാമദ്യ തരിഷ്യതി. 9

| | | | |
|---|---|---|---|
| " അദ്യ | " ഇപ്പോൾ | ഇയം സേനാ | ഈ (ഭരതൻെറ) സൈന്യം |
| ഭരതഃ | ഭരതൻ | ഇഹ | ഇവിടെ |
| രാമസ്യ | ശ്രീരാമന്ന് | തു | ഇപ്പോൾ |
| ദുഷ്ടഃ | ആപത്ത് വിളയിക്കുന്നവനായി | സ്വസ്തിമതീ | ക്ഷേമത്തോടുകൂടി |
| ഭവിഷ്യതി യദാ, | ഭവിക്കുമെന്നാൽ, | ഗംഗാം | ഗംഗയെ |
| | | തരിഷ്യതി ന." | കടക്കുകയില്ല." |

ഇത്യുക്ത്വോപായനം ഗൃഹ്യ മത്സ്യമാംസമധൂനി ച
അഭിചക്രാമ ഭരതം നിഷാദാധിപതിർഗ്ഗുഹഃ. 10

| | | | |
|---|---|---|---|
| നിഷാദാധിപതിഃ | വേടക്കരചനായ | ഗൃഹ്യ, | എടുത്തുകൊണ്ട് |
| ഗുഹഃ | ഗുഹൻ | ഭരതം | ഭരതൻെറ അടുക്കൽ |
| ഇതി | മേൽപ്രകാരം | ഉപായനം | ചെല്ലുന്നതിന്നായി |
| ഉക്ത്വാ, | ആജ്ഞാപിച്ച്, | അഭിചക്രാമ. | നിശ്ചയിച്ചു. |
| മത്സ്യമാംസ-മധൂനി ച | മത്സ്യം, മാംസം, മധു എന്നവയേയും | | |

['മത്സ്യം' (സോമലത), ''മാംസം'' (രാജഭോഗ്യവസ്തു), 'മധു' (പുഷ്പരസം). എന്ന് (ശിരോമണി).] രാജാവിനേയും, ദേവനേയും, ഗുരുവിനേയും വെറും കയ്യോടുകൂടി ചെന്നുകാണരുതെന്ന് ശാസ്ത്രം. ''ധർമ്മമർത്ഥം ച കാമം ച ത്രിതയം യോഽഭികാംക്ഷതി. രിക്തപാണിർന്ന പശ്യേത രാജാനം ദൈവതം ഗുരും''. (ഭാരതം).]

തമായാന്തം തു സംപ്രേക്ഷ്യ സൂതപുത്രഃ പ്രതാപവാൻ
ഭരതായാചചക്ഷേഽഥ വിനയജ്ഞോ വിനീതവത്. 11

| | | | |
|---|---|---|---|
| പ്രതാപവാൻ | പ്രതാപശാലിയും | തം | അവനെ |
| വിനയജ്ഞഃ | നീതിനിപുണനും, | സംപ്രേക്ഷ്യ, | കണ്ട്, |
| സൂതപുത്രഃ, | സൂതപുത്രനുമായ സുമന്ത്രർ, | വിനീതവത് | വണക്കത്തോടെ |
| | | തു | ഇവനെക്കുറിച്ച് |
| അഥ | അപ്പോൾ | ഭരതായ | ഭരതനോടായി |
| ആയാന്തം | വന്നുകൊണ്ടിരുന്ന | ആചചക്ഷേ. | ഇങ്ങിനെ അറിയിച്ചു. |

ഏഷ ജ്ഞാതിസഹസ്രേണ സ്ഥപതിഃ പരിവാരിതഃ
കുശലോ ദണ്ഡകാരണ്യേ വൃദ്ധോ ഭ്രാതുശ്ച തേ സഖാ. 12

| | | | |
|---|---|---|---|
| "ഏഷഃ | "ഈ വരുന്ന | ദണ്ഡകാരണ്യേ | ദണ്ഡകാരണ്യത്തെപ്പററിയുള്ള സംഗതിയിൽ |
| വൃദ്ധഃ | യോഗ്യൻ | | |
| സ്ഥപതിഃ; | ഈ ദേശത്തിന്ന് അധിപതിയാകുന്നു; | കുശലഃ; | എല്ലാം അറിയുന്നവൻ; |
| | | ച | എന്നുതന്നെയല്ല |
| ജ്ഞാതിസഹസ്രേണ | ആയിരക്കണക്കായ സ്വജാതിക്കാരാൽ | തേ | അവിടുത്തെ |
| | | ഭ്രാതുഃ | ജ്യേഷ്ഠൻതിരുമേനിയുടെ |
| പരിവാരിതഃ; | സേവിക്കപ്പെടുന്നു; | സഖാ. | പ്രാണപ്രിയൻ. |

തസ്മാത് പശ്യതു കാകുത്സ്ഥ ത്വാം നിഷാദാധിപോ ഗുഹഃ
അസംശയം വിജാനീതേ യത്ര തൌ രാമലക്ഷ്മണൌ. 13

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "ഹേ കാകുത്സ്ഥ! | വിജാനീതേ; | ഇദ്ദേഹത്തിന്നറിവുണ്ട്; |
| രാമലക്ഷ്മണൌ | ശ്രീരാമലക്ഷ്മണന്മാരായ | തസ്മാത് | അതുകൊണ്ട് |
| | | നിഷാദാധിപഃ | വേടക്കരചനായ |
| തൌ | അവരിരുവരും | ഗുഹഃ | ഗുഹൻ |
| യത്ര | എവിടെയുണ്ടോ അത് | ത്വാം | നിന്തിരുവടിക്ക് |
| അസംശയം | നിശ്ചയമായും | പശ്യതു." | മുഖംകാണിക്കട്ടെ." |

ഏതത്തു വചനം ശ്രുത്വാ സുമന്ത്രാദ്ഭരതഃ ശുഭം
ഉവാച വചനം ശീഘ്രം ഗുഹഃ പശ്യതു മാമിതി. 14

| | | | |
|---|---|---|---|
| ഭരതഃ | ഭരതൻ | ശീഘ്രം | ഉടനെ |
| സുമന്ത്രാത് | സുമന്ത്രരുടെവക്കൽനിന്ന് | ഇതി | ഇപ്രകാരം |
| | | വചനം | വാക്യത്തെ |
| ശുഭം | അനുഗ്രഹത്തിന്നനുകൂലമായ | ഉവാച; | അരുൾചെയ്തു; |
| | | "ഗുഹഃ | "ഗുഹൻ |
| ഏതത് | ഈ | മാം | എന്നെ |
| വചനം | വാക്ക | തു | ഇപ്പോൾ |
| ശ്രുത്വാ, | കേട്ട്, | പശ്യതു." | കണ്ടുകൊള്ളട്ടെ." |

ലബ്ധ്വാ ഹ്യനുജ്ഞാം സംഹൃഷ്ടോ ജ്ഞാതിഭിഃ പരിവാരിതഃ
ആഗമ്യ ഭരതം പ്രഹ്വോ ഗുഹോ വചനമബ്രവീത്. 15

| | | | |
|---|---|---|---|
| ഗുഹഃ | ഗുഹൻ | പരിവാരിതഃ, | ചൂഴപ്പെട്ടവനായി, |
| അനുജ്ഞാം | അനുമതി | ഭരതം | ഭരതനെ |
| ലബ്ധ്വാ, | ലഭിച്ച്, | ആഗമ്യ, | സമീപിച്ച്, |
| ഹി | തന്മൂലം | പ്രഹ്വഃ | വിനീതനായി |
| സംഹൃഷ്ടഃ, | സന്തുഷ്ടിപൂണ്ടവനായി, | വചനം | ഇപ്രകാരം |
| ജ്ഞാതിഭിഃ | കൂട്ടുകാരാൽ | അബ്രവീത്. | ഉരചെയ്തു. |

നിഷ്കുടശ്ചൈവ ദേശോഽയം വഞ്ചിതാശ്ചാപി തേ വയം
നിവേദയാമസ്തേ സർവ്വേ സ്വകേ ദാസകുലേ വസ. 16

| | | | |
|---|---|---|---|
| "അയം ദേശഃ | "ഈ രാജ്യം | അപി ഏവ | എങ്കിലും |
| തേ | അവിടുത്തെച്ചേർന്ന | സ്വകേ | നിന്തിരുവടിയുടെ |
| നിഷ്കുടഃ; | തോട്ടമാണ്; | ദാസകുലേ | ദാസന്മാരുടെ ദേശത്തിൽ |
| വയം | ഞങ്ങൾ | | |
| സർവ്വേ ച | എല്ലാവരുംതന്നെ | വസ ച | താമസിക്കേണമെന്ന് |
| വഞ്ചിതാഃ; | മുമ്പ് മുഖം കാണിപ്പാൻ ഭാഗ്യമുണ്ടാകാത്തവർ; | തേ | നിന്തിരുവടിയോട് |
| | | നിവേദയാമഃ. | ഞങ്ങൾ അപേക്ഷിച്ചുകൊള്ളുന്നു. |

അസ്തി മൂലം ഫലം ചൈവ നിഷാദൈഃ സമുപാർജ്ജിതം
ആർദ്രമാംസം ച സംശുഷ്കം വന്യം ചോച്ചാവചം മഹത്. 17

| | | | |
|---|---|---|---|
| "നിഷാദൈഃ | "വേടന്മാരാൽ | സംശുഷ്കം ച | ഉണക്കിയതും |
| സമുപാർജ്ജിതം | കൊണ്ടുവരപ്പെട്ടതായ | ഉച്ചാവചം | പലവകയായുള്ള |
| മൂലം ച | കിഴങ്ങും | വന്യം ച | ആരണ്യവസ്തുക്കളും |
| ഫലം ഏവ | പഴവും | മഹത് | ധാരാളമായും |
| ആർദ്രമാംസം | പച്ചമാംസവും | അസ്തി. | ഉണ്ട്. |

ആശംസേ സ്വാശിതാ സേനാ വത്സ്യതീമാം വിഭാവരീം
അർച്ചിതോ വിവിധൈഃ കാമൈഃ ശ്വഃ സസൈന്യോ ഗമിഷ്യസി.

| | | | |
|---|---|---|---|
| "സേനാ | "സൈന്യം | അർച്ചിതഃ | ഉപചരിക്കപ്പെട്ടവനായി, |
| സ്വാശിതാ, | നന്നായ് ഭുജിച്ച്, | | |
| ഇമാം | ഇന്ന | സസൈന്യഃ | സേനാസമേതനായി, |
| വിഭാവരീം | രാത്രി | ശ്വഃ | നാളെ |
| വത്സ്യതി; | വസിക്കട്ടെ; | ഗമിഷ്യസി | നിന്തിരുവടി എഴുന്നെള്ളാമെന്ന് |
| വിവിധൈഃ | പലമാതിരി | | |
| കാമൈഃ | വേണ്ടുന്നവയാൽ | ആശംസേ." | അടിയൻപ്രാർത്ഥിക്കുന്നു." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ചതുരശീതിതമഃ സർഗ്ഗഃ = എണ്പത്തിനാലാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 5575; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3220.



# പഞ്ചാശീതിതമഃ സൎഗ്ഗഃ = എണ്പത്തഞ്ചാംസൎഗ്ഗം.

[ഭരതഗുഹസമാഗമഃ = ഭരതനും ഗുഹനും തമ്മിൽ കാണുന്നതു്.]

ഏവമുക്തസ്തു ഭരതോ നിഷാദാധിപതിം ഗുഹം
പ്രത്യുവാച മഹാപ്രാജ്ഞോ വാക്യം ഹേത്വൎത്ഥസംഹിതം. 1

| | | | |
|---|---|---|---|
| ഏവം | മേൽപ്രകാരം | ഗുഹം | ഗുഹനോടായി |
| ഉക്തഃ | ഉരചെയ്യപ്പെട്ട | തു | ഇതിനെക്കുറിച്ചു് |
| മഹാപ്രാജ്ഞഃ | മഹാജ്ഞാനിയായ | ഹേത്വൎത്ഥ- } | നല്ലകാരണങ്ങളും അ |
| ഭരതഃ, | ഭരതൻ, | സംഹിതം } | ൎത്ഥവും അടങ്ങിയ |
| നിഷാദാധി- } | വേടക്കരചനായ | വാക്യം | ഈ വാക്യത്തെ |
| പതിം } | | പ്രത്യുവാച. | ഉരചെയ്തു. |

ഊൎജ്ജിതഃ ഖലു തേ കാമഃ കൃതോ മമ ഗുരോഃ സഖേ
യോ മേ ത്വമീദൃശീം സേനാമേകോഽഭ്യൎച്ചിതുമിച്ഛസി. 2

| | | | |
|---|---|---|---|
| “ മമ | “ എന്റെ | സേനാം | സൈന്യത്തെ |
| ഗുരോഃ | ജ്യേഷ്ഠന്നു് | അഭ്യൎച്ചിതും | ബഹുമാനിപ്പാൻ |
| സഖേ ! | സഖാവായുള്ളവനേ ! | ഇച്ഛസി; | ഇച്ഛിക്കുന്നതു്; |
| യഃ | യാതൊരു | തേ | അങ്ങയുടെ |
| ത്വം ഏകഃ | ഭവാൻ ഒരുവൻതന്നെ | ഊൎജ്ജിതഃ | വിശിഷ്ടമായ |
| മേ | എന്റെ [യാണു് | കാമഃ | ആഗ്രഹം |
| ഈദൃശീം | ഇപ്രകാരമുള്ള | കൃതഃ ഖലു.” | പൂൎത്തിയാക്കപ്പെട്ടു.” |

[ഇപ്രകാരമുള്ള വമ്പിച്ച സൈന്യത്തെ സല്ക്കരിപ്പാൻ, ആശിച്ചതുതന്നെ അതു് ചെയ്തപോലെയായി എന്നു് ഞാൻ കരുതുന്നു. എന്നു് ഭാവം.]

ഇത്യുക്ത്വാ തു മഹാതേജാ ഗുഹം വചനമുത്തമം
അബ്രവീദ് ഭരതഃ ശ്രീമാൻ നിഷാദാധിപതിം പുനഃ 3

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയും | ഉക്ത്വാ തു, | ഉരചെയ്തശേഷം, |
| ശ്രീമാൻ | വിഖ്യാതിപൂണ്ടവനും | പുനഃ | വീണ്ടും |
| ഭരതഃ | ഭരതൻ [ആയ | നിഷാദാധിപതിം | വേടക്കധിപനായ |
| ഇതി | മേൽപ്രകാരം | ഗുഹം | ഗുഹനെ നോക്കി |
| ഉത്തമം വചനം | ഉത്തമമായവചനത്തെ | അബ്രവീത്. | ഇങ്ങിനെ ഉരചെയ്തു. |

കതരേണ ഗമിഷ്യാമി ഭരദ്വാജാശ്രമം ഗുഹ
ഗഹനോഽയം ഭൃശം ദേശോ ഗംഗാനൂപോ ദുരത്യയഃ. 4

| | | | |
|---|---|---|---|
| “ ഗുഹ ! | “ ഗുഹ ! | ഭൃശം ഗഹനഃ ; | ഏററവും ദുഷ്പ്രവേശ്യമായിരിക്കുന്നു ; |
| കതരേണ | ഏതുവഴിയായാണു് | | |
| ഭരദ്വാജാശ്രമം | ഭരദ്വാജാശ്രമത്തിലേക്കു് | ഗംഗാനൂപഃ | ഗംഗയുടെ ജലപ്രവാഹവും |
| ഗമിഷ്യാമി ? | ഞാൻ പോകേണ്ടതു് ? | ദുരത്യയഃ.” | കടപ്പാൻ കഴിയാത്തതായിരിക്കുന്നു.” |
| അയം ദേശഃ | ഈ പ്രദേശം | | |

തസ്യ തദ്വചനം ശ്രുത്വാ രാജപുത്രസ്യ ധീമതഃ
അബ്രവീത് പ്രാഞ്ജലിർവാക്യം ഗുഹോ ഗഹനഗോചരഃ. 5

| | | | |
|---|---|---|---|
| **ഗഹനഗോചരഃ** | വനചരനായ | തത് വചനം | ആ വാക്ക |
| **ഗുഹഃ,** | ഗുഹൻ, | ശ്രുത്വാ, | കേട്ട്, |
| **തസ്യ** | ആ | പ്രാഞ്ജലിഃ | കൈകൂപ്പിക്കൊണ്ട് |
| **ധീമതഃ** | ധീമാനായ | വാക്യം അബ്രവീത്. | ഇങ്ങിനെ ഉരചെയ്തു. |
| **രാജപുത്രസ്യ** | രാജകുമാരന്റെ | | |

ദാശാസ്ത്വാഽനുഗമിഷ്യന്തി ധന്വിനഃ സുസമാഹിതാഃ
അഹം ചാനുഗമിഷ്യാമി രാജപുത്ര മഹായശഃ. 6

| | | | |
|---|---|---|---|
| **" മഹായശഃ !** | " മഹാകീർത്തിശാലിയായ | ധന്വിനഃ | ധനുഷ്പാണികളായി |
| | | ത്വാ | അവിടുത്തെ |
| **രാജപുത്ര !** | രാജകുമാര ! | അനുഗമിഷ്യന്തി; | പിൻതുടരും ; |
| **സുസമാഹിതാഃ** | വിശ്വസ്തന്മാരായ | അഹം ച | ഞാനും |
| **ദാശാഃ** | മുക്കുവന്മാർ, | അനുഗമിഷ്യാമി. | കൂടെ വരുന്നുണ്ട്. |

കച്ചിന്ന ദുഷ്ടോ വ്രജസി രാമസ്യാക്ലിഷ്ടകർമ്മണഃ
ഇയം തേ മഹതീ സേനാ ശങ്കാം ജനയതീവ മേ. 7

| | | | |
|---|---|---|---|
| **" അക്ലിഷ്ടകർമ്മണഃ** | " എന്തും നിഷ്പ്രയാസം ചെയ്വാൻ കഴിവുള്ള | തേ | അവിടുത്തെ |
| | | ഇയം | ഈ |
| **രാമസ്യ** | ശ്രീരാമന്ന് | മഹതീ | വമ്പിച്ച |
| **ന ദുഷ്ടഃ** | യാതൊരു കേടും കരുതാത്തവനായിത്തന്നെയാണ് | സേനാ | സൈന്യം |
| | | മേ | എനിക്ക് |
| **വ്രജസി കച്ചിത് ?** | അങ്ങ് എഴുന്നെള്ളിയിരിക്കുന്നത് എന്നു ഞാൻ വിചാരിക്കുന്നു? | ഇവ | അല്പം |
| | | ശങ്കാം | ശങ്കയെ |
| | | ജനയതി. " | ജനിപ്പിക്കുന്നുണ്ട്. " |

തമേവമഭിഭാഷന്തമാകാശ ഇവ നിർമ്മലഃ
ഭരതഃ ശ്ലക്ഷ്ണയാ വാചാ ഗുഹം വചനമബ്രവീത്. 8

| | | | |
|---|---|---|---|
| **ആകാശഃ** | ആകാശം | ഗുഹം | ഗുഹനോടായി |
| **ഇവ** | എന്നപോലെ | ശ്ലക്ഷ്ണയാ | ഉള്ളിലുള്ള നിഷ്കാപട്യത്തെ പ്രകടിപ്പിക്കുന്നതായ |
| **നിർമ്മലഃ** | കളങ്കമററവനായ | | |
| **ഭരതഃ,** | ഭരതൻ, | | |
| **ഏവം** | മേൽപ്രകാരം | വാചാ | വാക്കുകൊണ്ട് |
| **അഭിഭാഷന്തം** | ഉരചെയ്യുന്നവനായ | വചനം അബ്രവീത്. | ഇങ്ങിനെ മറുപടിയരുളിച്ചെയ്തു. |
| **തം** | ആ | | |

മാ ഭൂത് സ കാലോ യത് കഷ്ടം ന മാം ശങ്കിതുമൎഹസി
രാഘവഃ സ ഹി മേ ഭ്രാതാ ജ്യേഷ്ഠഃ പിതൃസമോ മതഃ. 9

| | | | |
|---|---|---|---|
| "മാം | "എന്നെക്കുറിച്ച് | ഹി | എന്തെന്നാൽ |
| ശങ്കിതും | ശങ്കിക്കുന്നതിന്ന് | സഃ | ആ |
| അൎഹസി ന; | അങ്ങ് അവകാശം | രാഘവഃ | ശ്രീരാഘവൻ |
| യത് | ഇത് [കൊടുക്കരുത്; | മേ | എനിക്ക് |
| കഷ്ടം; | അസഹ്യമായിരിക്കുന്നു; | പിതൃസമഃ | പിതാവിന്നു സമനായി |
| സഃ | ആ | മതഃ | പൂജ്യനായ |
| കാലഃ | കാലവും | ജ്യേഷ്ഠഃ ഭ്രാതാ. | ജ്യേഷ്ഠസഹോദരനാണ്. |
| മാ ഭൂത്; | ഉണ്ടാകാതിരിക്കട്ടെ; | | |

തം നിവൎത്തയിതും യാമി കാകുത്സ്ഥം വനവാസിനം
ബുദ്ധിരന്യാ ന തേ കാൎയ്യാ ഗുഹ സത്യം ബ്രവീമി തേ. 10

| | | | |
|---|---|---|---|
| "ഗുഹ! | "ഗുഹ! | അന്യാ | വേറെവിധത്തിലുള്ള |
| വനവാസിനം | വനത്തിൽ വസിക്കു | ബുദ്ധിഃ | ശങ്ക |
| തം | ആ [ന്നവനായ | തേ | ഭവാന്ന് |
| കാകുത്സ്ഥം | ശ്രീരാഘവനെ | കാൎയ്യാ ന; | വേണ്ട; |
| നിവൎത്തയിതും | തിരിയെ കൂട്ടിക്കൊണ്ടു വരുവാനാണ് | തേ | ഭവാനോട് |
| | | സത്യം | സത്യമായും |
| യാമി; | ഞാൻ പോകുന്നത്; | ബ്രവീമി." | ഞാൻ പറയുന്നു." |

സ തു സംഹൃഷ്ടവദനഃ ശ്രുത്വാ ഭരതഭാഷിതം
പുനരേവാബ്രവീദ്വാക്യം ഭരതം പ്രതി ഹൎഷിതഃ. 11

| | | | |
|---|---|---|---|
| സഃ | ആ ഗുഹൻ | സംഹൃഷ്ടവദനഃ | മുഖപ്രസന്നതയോടു കൂടിയവനായി |
| ഭരതഭാഷിതം | ഭരതൻെറ വാക്ക് | ഭരതം പ്രതി | ഭരതനോടായി |
| ശ്രുത്വാ, | കേട്ട്, | പുനഃ ഏവ | വീണ്ടും |
| തു | അതിനാൽ | വാക്യം | ഇപ്രകാരം |
| ഹൎഷിതഃ | സന്തുഷ്ടഹൃദയനായി | അബ്രവീത്. | ഉരചെയ്തു. |

ധന്യസ്ത്വം ന ത്വയാ തുല്യം പശ്യാമി ജഗതീതലേ
അയത്നാദാഗതം രാജ്യം യസ്ത്വം ത്യക്തുമിഹേച്ഛസി. 12

| | | | |
|---|---|---|---|
| "യഃ | "യാതൊരു ആ | ഇച്ഛസി; | നിശ്ചയിച്ചിരിക്കുന്നു; |
| ത്വം, | നിന്തിരുവടി, | ജഗതീതലേ | ഭൂതലത്തിൽ |
| അയത്നാത് | ചോദിക്കാതെതന്നെ | ത്വയാ തുല്യം | നിന്തിരുവടിക്ക് സമനായി ഒരുവനെ |
| ആഗതം | ലഭിച്ചിരിക്കുന്നതായ | പശ്യാമി ന; | ഞാൻ കാണുന്നില്ല; |
| രാജ്യം | രാജ്യത്തെ | ത്വം | നിന്തിരുവടി |
| ഇഹ | ഈ ലോകത്തിൽ | ധന്യഃ. | മഹാപുണ്യശാലിതന്നെ. |
| ത്യക്തും | ഉപേക്ഷിപ്പാൻ | | |

# നവതിതമഃ സർഗ്ഗഃ = തൊണ്ണൂറാംസർഗ്ഗം.

[ഭരദ്വാജസമാഗമഃ = ഭരദ്വാജമഹർഷിയെ സന്ദർശിക്കുന്നതു്.]

ഭരദ്വാജാശ്രമം ദൃഷ്ട്വാ ക്രോശാദേവ നരർഷഭഃ
ബലം സർവ്വമവസ്ഥാപ്യ ജഗാമ സഹ മന്ത്രിഭിഃ 1
പദ്ഭ്യാമേവ ഹി ധർമ്മജ്ഞോ ന്യസ്തശസ്ത്രപരിച്ഛദഃ
വസാനോ വാസസീ ക്ഷൌമേ പുരോധായ പുരോഹിതം. 2

| | | | |
|---|---|---|---|
| ഭരദ്വാജാശ്രമം | ഭരദ്വാജാശ്രമത്തെ | ക്ഷൌമേ വാസസീ | വെൺപട്ടുകൊണ്ടുള്ള രണ്ടുവസ്ത്രങ്ങളെ |
| ദൃഷ്ട്വാ ഹി, | കണ്ടഉടനെ, | വസാനഃ, | ധരിച്ചവനായി, |
| സർവ്വം ബലം | എല്ലാസൈന്യത്തേയും | പുരോഹിതം | പുരോഹിതനായ വസിഷ്ഠമഹർഷിയെ |
| ക്രോശാത് ഏവ | രണ്ടുനാഴികയ്ക്കപ്പുറം | പുരോധായ, | മുമ്പിലാക്കിക്കൊണ്ടു്, |
| അവസ്ഥാപ്യ | നിർത്തിവെച്ചു് വന്നവ | മന്ത്രിഭിഃ സഹ | മന്ത്രിമാരോടുംകൂടി |
| നരർഷഭഃ | പുരുഷോത്തമനും[നായ | പദ്ഭ്യാം ഏവ | കാൽനടയായിട്ടുതന്നെ |
| ധർമ്മജ്ഞഃ | ധർമ്മജ്ഞനുമായഭരതൻ | ജഗാമ. | ചെന്നു. |
| ന്യസ്തശസ്ത്ര-പരിച്ഛദഃ | ആയുധങ്ങളേയും വിരുതുകളേയും വിലക്കി | | |

തതഃ സംദർശനേ തസ്യ ഭരദ്വാജസ്യ രാഘവഃ
മന്ത്രിണസ്താനവസ്ഥാപ്യ ജഗാമാനുപുരോഹിതം. 3

| | | | |
|---|---|---|---|
| തതഃ | അതിൽപിന്നെ | താൻ മന്ത്രിണഃ | ആ മന്ത്രിമാരെയും |
| തസ്യ | ആ | അവസ്ഥാപ്യ | നില്പാൻകല്പിച്ചു്, |
| ഭരദ്വാജസ്യ | ഭരദ്വാജമഹർഷിയെ | അനു-പുരോഹിതം | പുരോഹിതനെ പിൻതുടൎന്നു് |
| സന്ദർശനേ, | കണ്ടഉടനെ, | ജഗാമ. | ഗമിച്ചു. |
| രാഘവഃ | ശ്രീരാഘവൻ | | |

വസിഷ്ഠമഥ ദൃഷ്ട്വൈവ ഭരദ്വാജോ മഹാതപാഃ
സംചചാലാസനാത്തൂർണ്ണം ശിഷ്യാനർഘ്യമിതി ബ്രുവൻ. 4

| | | | |
|---|---|---|---|
| അഥ | ആ സമയം, | ശിഷ്യാൻ | ശിഷ്യന്മാരോടായി |
| മഹാതപാഃ | മഹാതപസ്വിയായ | “അർഘ്യം തൂർണ്ണം” | “വേഗം അർഘ്യം” |
| ഭരദ്വാജഃ | ഭരദ്വാജമഹർഷി, | ഇതി ബ്രുവൻ | എന്നു് പറഞ്ഞുംകൊണ്ടു |
| വസിഷ്ഠം | വസിഷ്ഠഭഗവാനെ | ആസനാത് | ആസനത്തിൽനിന്നും |
| ദൃഷ്ട്വാ ഏവ | കണ്ടക്ഷണത്തിൽ | സംചചാല. | എഴുന്നേററു. |

സമാഗമ്യ വസിഷ്ഠേന ഭരതേനാഭിവാദിതഃ
അബുധ്യത മഹാതേജാഃ സുതം ദശരഥസ്യ തം. 5

| | | | |
|---|---|---|---|
| മഹാതേജാഃ, | മഹാതേജസ്വിയായ അദ്ദേഹം, | അഭിവാദിതഃ, | വണങ്ങപ്പെട്ടവനായി, |
| | | തം | അദ്ദേഹത്തെ |
| വസിഷ്ഠേന സമാഗമ്യ | വസിഷ്ഠമഹർഷിയുമായി ചേൎന്നുടനെ, | ദശരഥസ്യ | ദശരഥ മഹാരാജാവി |
| | | സുതം | പുത്രനാണെന്ന് [ൻെറ |
| ഭരതേന | ഭരതനാൽ | അബുദ്ധ്യത. | മനസ്സിലാക്കി. |

താഭ്യാമൎഘ്യം ച പാദ്യം ച ദത്വാ പശ്ചാത് ഫലാനി ച
ആനുപൂൎവ്യാച്ച ധൎമ്മജ്ഞഃ പപ്രച്ഛ കുശലം കുലേ 6
അയോദ്ധ്യായാം ബലേ കോശേ മിത്രേഷ്വപി ച മന്ത്രിഷു
ജാനൻ ദശരഥം വൃത്തം ന രാജാനമുദാഹരത്. 7

| | | | |
|---|---|---|---|
| ധൎമ്മജ്ഞഃ, | ധൎമ്മജ്ഞനായ ആ മുനിവരൻ, | കോശേ | ധനവിഷയത്തിലും |
| | | മിത്രേഷു അപി | ബന്ധുക്കളുടെ കാൎയ്യത്തിലും |
| താഭ്യാം | അവർ രണ്ടുപേൎക്കും | | |
| അൎഘ്യം ച | അൎഘ്യത്തേയും | മന്ത്രിഷു ച | മന്ത്രിമാരുടെ സംഗതി [യിലും |
| പാദ്യം ച | പാദ്യത്തേയും | കുശലം | ക്ഷേമത്തെ |
| പശ്ചാത് | അതിൽ പിന്നെ | പപ്രച്ഛ; | അന്വേഷിച്ചു; |
| ഫലാനി ച | പഴങ്ങളേയും | ദശരഥം | ദശരഥ മഹാരാജാവ് |
| ദത്വാ, | നൽകിയ ശേഷം, | വൃത്തം | തീപ്പെട്ടുപോയ വിവരം |
| ആനുപൂൎവ്യാത് | ഒന്നൊന്നായി | ജാനൻ | അറിഞ്ഞിരുന്ന അദ്ദേഹം |
| കുലേ | കുടുംബ വിഷയത്തിലും | | |
| അയോദ്ധ്യായാം | അയോദ്ധ്യയുടെ സംഗതിയിലും | രാജാനം ച | മഹാരാജാവിനെക്കുറിച്ച് |
| ബലേ | സേനയെസംബന്ധിച്ചും | ഉദാഹരത് ന. | ഒന്നും പ്രസ്താവിച്ചില്ല. |

വസിഷ്ഠോ ഭരതശ്ചൈനം പപ്രച്ഛതുരനാമയം
ശരീരേഽഗ്നിഷു ശിഷ്യേഷു വൃക്ഷേഷു മൃഗപക്ഷിഷു. 8

| | | | |
|---|---|---|---|
| വസിഷ്ഠഃ | വസിഷ്ഠ മഹർഷിയും | ശിഷ്യേഷു | ശിഷ്യന്മാർ |
| ഭരതഃ ച | ഭരതനും | | |
| ഏനം, | ഇദ്ദേഹത്തോട്, | മൃഗപക്ഷിഷു | മൃഗപക്ഷികൾ, എന്നവയുടെ വിഷയത്തിൽ |
| ശരീരേ | ശരീരം | | |
| അഗ്നിഷു | ഹോമം | അനാമയം | ക്ഷേമത്തെ |
| വൃക്ഷേഷു | വൃക്ഷങ്ങൾ | പപ്രച്ഛതുഃ. | അന്വേഷിച്ചു. |

സ തഥേതി പ്രതിജ്ഞായ ഭരദ്വാജോ മഹായശാഃ
ഭരതം പ്രത്യുവാചേദം രാഘവസ്നേഹബന്ധനാത്. 9

| | | | |
|---|---|---|---|
| മഹായശാഃ | മഹായശസ്വിയായ | ഭരതം പ്രതി | ഭരതനെ നോക്കി |
| സഃ ഭരദ്വാജഃ | ആ ഭരദ്വാജമഹർഷി | രാഘവസ്നേഹബന്ധനാത് | ശ്രീരാമങ്കലുള്ള പ്രേമാതിശയത്താൽ |
| 'തഥാ,' ഇതി | 'എല്ലാം ക്ഷേമംതന്നെ' | | |
| പ്രതിജ്ഞായ, | മറുപടിയുരച്ച്, [എന്ന് | ഇദം ഉവാച. | ഇപ്രകാരം ഉരചെയ്തു. |

കിമിഹാഗമനേ കാൎയ്യം തവ രാജ്യം പ്രശാസതഃ
ഏതദാചക്ഷ്വ മേ സൎവ്വം ന ഹി മേ ശുദ്ധ്യതേ മനഃ. 10

| | |
|---|---|
| " രാജ്യം | " രാജ്യത്തെ |
| പ്രശാസതഃ | പരിപാലിക്കുന്നവനായ |
| തവ | അവിടുത്തേക്ക്, |
| ഇഹ | ഇവിടെ |
| ആഗമനേ | വന്നതിൽ |
| കാൎയ്യം കിം ? | ഉദ്ദേശം എന്താണ് ? |
| ഏതത് സൎവ്വം | ഇതിനെ എല്ലാററിനേയും |
| മേ | എന്നോട് |
| ആചക്ഷ്വ ; | വിവരമായ്പ്പറഞ്ഞാലും ; |
| ഹി | എന്തെന്നാൽ |
| മേ മനഃ | എന്റെ ചിത്തം |
| ശുദ്ധ്യതേ ന. | വെളിവാകാതിരിക്കുന്നു. |

സുഷുവേ യമമിത്രഘ്നം കൌസല്യാऽऽനന്ദവൎദ്ധനം
ഭ്രാത്രാ സഹ സഭാൎയ്യോ യശ്ചിരം പ്രവ്രാജിതോ വനം 11
നിയുക്തഃ സ്ത്രീനിയുക്തേന പിത്രാ യോऽസൌ മഹായശാഃ
വനവാസീ ഭവേതീഹ സമാഃ കില ചതുൎദ്ദശ 12
കച്ചിന്ന തസ്യാപാപസ്യ പാപം കൎത്തുമിഹേച്ഛസി
അകണ്ടകം ഭോക്തുമനാ രാജ്യം തസ്യാനുജസ്യ ച. 13

| | |
|---|---|
| " കൌസല്യാ | " കൌസല്യാദേവി, |
| അമിത്രഘ്നം | ശത്രുനാശനനും |
| ആനന്ദവൎദ്ധനം | ആൎക്കും ആനന്ദത്തെ വൎദ്ധിപ്പിക്കുന്നവനുമായ |
| യം | യാതൊരുവനെ |
| സുഷുവേ, | പ്രസവിച്ചുവോ, |
| യഃ | യാതൊരുവൻ |
| ഭ്രാത്രാ സഹ | അനുജനോടുംകൂടി |
| സഭാൎയ്യഃ | ഭാൎയ്യാസമേതനായി |
| ചിരം | ഏറെക്കാലത്തേക്ക് |
| വനം | വനത്തിലേക്ക് |
| പ്രവ്രാജിതഃ, | പറഞ്ഞയക്കപ്പെട്ടുവോ |
| യഃ | യാതൊരു |
| മഹായശാഃ അസൌ | മഹായശസ്വിയായ ഇദ്ദേഹം, |
| സ്ത്രീനിയുക്തേന | ഭാൎയ്യയാൽ നിൎബ്ബന്ധിതനായ |
| പിത്രാ | പിതാവിനാൽ |
| ' ഇഹ | ' ഇവിടെ |
| ചതുൎദ്ദശ സമാഃ | പതിനാലു സംവത്സരങ്ങൾ |
| വനവാസീ | വനവാസിയായി |
| ഭവ, ' | ഇരിക്കുക, ' |
| ഇതി | എന്ന് |
| കില | കണിശമായി |
| നിയുക്തഃ, | ആജ്ഞാപിക്കപ്പെട്ടുവോ |
| അപാപസ്യ | നിൎദ്ദോഷിയായ |
| തസ്യ, | അദ്ദേഹത്തിനും, |
| അനുജസ്യ ച, | അനുജനും, |
| തസ്യ | അദ്ദേഹത്തിന്റെ |
| രാജ്യം | രാജ്യത്തെ |
| അകണ്ടകം | തടസ്ഥമില്ലാതെ |
| ഭോക്തുമനാഃ | അനുഭവിപ്പാനാഗ്രഹിച്ചവനായി, |
| പാപം കൎത്തും | ആപത്തു വിളയിപ്പാൻ |
| ഇഹ | ഇപ്പോൾ |
| ഇച്ഛസി ന | അങ്ങ് ഇച്ഛിക്കുന്നില്ലെന്ന് |
| കച്ചിത്? " | ഞാൻ കരുതുന്നു ? " |

ഏവമുക്തോ ഭരദ്വാജം ഭരതഃ പ്രത്യുവാച ഹ
പൎയ്യശ്രുനയനോ ദുഃഖാദ്വാചാ സംസജ്ജമാനയാ. 14

| | |
|---|---|
| ഏവം | ഇപ്രകാരം |
| ഉക്തഃ | ചോദിക്കപ്പെട്ടവനായ |
| ഭരതഃ | ഭരതൻ |
| പൎയ്യശ്രുനയനഃ | കണ്ണീർ നിറഞ്ഞ നേത്രങ്ങളോടുകൂടിയവനായി |

## भरद्वाज-भरत



सब साधन कर सुफल सुहावा। लखन राम सिय दरसनु पावा॥
तेहि फल कर फलु दरस तुम्हारा। सहित पयाग सुभाग हमारा॥

THE GITA PRESS, GORAKHPUR. No. 472

| | |
|---|---|
| ദുഃഖാത് | വ്യസനംമൂലം |
| സംസജ്ജമാനയാ | ഇടറുന്നതായ |
| വാചാ | വാക്കുകൊണ്ട്, |
| ഭരദ്വാജം | ഭരദ്വാജമഹർഷിയോടായി |
| പ്രത്യുവാച ഹ! | മറുപടിയരുളി; കണ്ടാലും |

ഹതോऽസ്മി യദി മാമേവം ഭഗവാനപി മന്യതേ
മത്തോ ന ദോഷമാശങ്കേ നൈവം മാമനുശാധി ഹി. 15

| | |
|---|---|
| "മത്തഃ | "എങ്കൽനിന്ന് |
| ദോഷം | ദോഷമെന്നുള്ളതിനെ |
| ആശങ്കേ ന; | ഞാൻ മനസ്സിൽ ഓർക്കകൂടി ചെയ്യുന്നില്ല; |
| ഹി | അപ്രകാരമിരിക്കെ, |
| ഭഗവാൻ അപി | നിന്തിരുവടിയുംകൂടി |
| ഏവം | ഇങ്ങിനെ |
| മാം | എന്നെക്കുറിച്ച് |
| മന്യതേ യദി | തിരുവുള്ളത്തിൽ വിചാരിക്കുന്നുവെങ്കിൽ |
| അസ്മി ഹതഃ; | ഞാൻ ഹതനായി; |
| ഏവം | ഇപ്രകാരം |
| മാം അനുശാധി ന. | ഇവനെ നിന്തിരുവടി ഹിംസിക്കരുത്. |

ന ചൈതദിഷ്ടം മാതാ മേ യദവോചന്മദന്തരേ
നാഹമേതേന തുഷ്ടശ്ച ന തദ്വചനമാദദേ. 16

| | |
|---|---|
| "മേ | "എന്റെ |
| മാതാ, | മാതാവ്, |
| മദന്തരേ | ഞാനില്ലാതിരുന്നസമയം |
| യത് | യാതൊന്നു |
| അവോചത്, | ഉരചെയ്തുവോ, |
| തത് വചനം | ആ വാക്കിനെ |
| ആദദേ ന; | ഞാൻ അംഗീകരിക്കുന്നില്ല; |
| ഏതത് | ഇത് |
| ഇഷ്ടം ന ച; | ധർമ്മയുക്തവും അല്ല; |
| അഹം | ഞാൻ |
| ഏതേന ച | ഇതിനാൽതന്നെയാണ് |
| തുഷ്ടഃ ന. | സങ്കടപ്പെടുന്നത്. |

അഹം തു തം നരവ്യാഘ്രമുപയാതഃ പ്രസാദകഃ
പ്രതിനേതുമയോദ്ധ്യാം ച പാദൌ തസ്യാഭിവന്ദിതും. 17

| | |
|---|---|
| "അഹം | "ഞാൻ |
| തു | ഇക്കാര്യത്തിൽ |
| തം നരവ്യാഘ്രം | ആ പുരുഷോത്തമനെ |
| പ്രസാദകഃ, | പ്രസാദിപ്പിപ്പാൻ കരുതിയവനായി, |
| തസ്യ | അദ്ദേഹത്തിന്റെ |
| പാദൌ | തിരുവടികളെ |
| അഭിവന്ദിതും | തൊട്ടുവന്ദിച്ച് |
| അയോദ്ധ്യാം | അയോദ്ധ്യയിലേക്ക് |
| പ്രതിനേതും ച | തിരിയെക്കൂട്ടിക്കൊണ്ടുപോകുവാനായി |
| ഉപയാതഃ. | വന്നിരിക്കയാണ്. |

ത്വം മാമേവംഗതം മത്വാ പ്രസാദം കർത്തുമർഹസി
ശംസ മേ ഭഗവൻ രാമഃ ക്വ സമ്പ്രതി മഹീപതിഃ. 18

| | |
|---|---|
| "ത്വം മാം | "നിന്തിരുവടി എന്നെ |
| ഏവംഗതം | ഇപ്രകാരമുള്ള മനോഭാവത്തോടുകൂടിയവനായി |
| മത്വാ, | തിരുവുള്ളത്തിലറിഞ്ഞ്, |
| പ്രസാദം കർത്തും അർഹസി; | പ്രസാദിച്ചനുഗ്രഹിച്ചാലും; |
| ഭഗവൻ; | ഭഗവാനെ! |
| മഹീപതിഃ | മഹാരാജാവായ |
| രാമഃ | ശ്രീരാമൻ |
| സമ്പ്രതി | ഇപ്പോൾ |
| ക്വ | എവിടെയാണെന്ന് |
| മേ | എന്നോട് |
| ശംസ." | അരുളിച്ചെയ്താലും." |

വസിഷ്ഠാദിഭിരൃത്വിഗ്ഭിര്യാചിതോ ഭഗവാംസ്തതഃ
ഉവാച തം ഭരദ്വാജഃ പ്രസാദാദ്ഭരതം വചഃ. 19

| | | | |
|---|---|---|---|
| തതഃ | അതേസമയം | ഭരദ്വാജഃ ഭഗവാൻ, | ഭരദ്വാജഭഗവാൻ, |
| വസിഷ്ഠാദിഭിഃ | വസിഷ്ഠമഹർഷി മുതലായ | പ്രസാദാത് | കാരുണ്യാതിശയത്താൽ |
| ഋത്വിഗ്ഭിഃ | ഋത്വിക്കുകളാൽ | തം | ആ |
| യാചിതഃ | അപേക്ഷിക്കപ്പെട്ടവനായ | ഭരതം | ഭരതനെനോക്കി |
| | | വചഃ ഉവാച. | ഇപ്രകാരം അരുളിച്ചെയ്തു. |

ത്വയ്യേതത് പുരുഷവ്യാഘ്ര യുക്തം രാഘവവംശജേ
ഗുരുവൃത്തിർദ്ദമശ്ചൈവ സാധൂനാം ചാനുയായിതാ 20

| | | | |
|---|---|---|---|
| "പുരുഷവ്യാഘ്ര! | "പുരുഷോത്തമ! | സാധൂനാം | മഹാന്മാരായ പൂർവ്വന്മാരെ |
| രാഘവവംശജേ | രഘുകുലജാതനായ | അനുയായിതാ | അനുസരിച്ച് നടക്കുക എന്നതും, |
| ത്വയി | ഭവാങ്കൽ, | ഏതത് ഏവ | ഇത് ഓരോന്നും |
| ഗുരുവൃത്തിഃ ച | വലിയവരോടുള്ള നടവടിയും, | യുക്തം. | കൂടികൊണ്ടിരിക്കുന്നു. |
| ദമഃ ച | അധർമ്മത്തിന്നുതന്നെ വഴികൊടുക്കാതിരിക്കുക എന്നതും, | | |

ജാനേ ചൈതന്മനഃസ്ഥം തേ ദൃഢീകരണമസ്ത്വിതി
അപൃച്ഛം ത്വാം തവാത്യർത്ഥം കീർത്തിം സമഭിവർദ്ധയൻ. 21

| | | | |
|---|---|---|---|
| "തേ | "അവിടുത്തെ | സമഭിവർദ്ധയൻ, | എങ്ങും പരത്തുവാനായി, |
| മനഃസ്ഥം | മനോഭാവമാകുന്ന | ദൃഢീകരണം അസ്തു | എല്ലാവരും അറിയാറാകട്ടെ |
| ഏതത് | ഇതിനെ | ഇതി, | എന്ന കാരണത്താൽ, |
| ജാനേ ച; | ഞാൻ അറിയും; | ത്വാം | അവിടുത്തോട് |
| തവ | അവിടുത്തെ | അപൃച്ഛം. | ഞാൻ ഇപ്രകാരം ചോദിച്ചതുമാത്രമാണ്. |
| അത്യർത്ഥം | അത്ഭുതകരമായ | | |
| കീർത്തിം | യശസ്സിനെ | | |

ജാനേ ച രാമം ധർമ്മജ്ഞം സസീതം സഹലക്ഷ്മണം
അസൌ വസതി തേ ഭ്രാതാ ചിത്രകൂടേ മഹാഗിരൌ. 22

| | | | |
|---|---|---|---|
| "സസീതം | "സീതാസമേതനും | ജാനേ; | ഞാൻ അറിയും; |
| സഹലക്ഷ്മണം | ലക്ഷ്മണസമേതനും | തേ ഭ്രാതാ | അവിടുത്തെ ജ്യേഷ്ഠനായ |
| ധർമ്മജ്ഞം | ധർമ്മജ്ഞനും ആയ | അസൌ | ഇദ്ദേഹം |
| രാമം ച | ശ്രീരാമനെക്കുറിച്ചും (എവിടെയുണ്ടെന്നും എല്ലാം) | ചിത്രകൂടേ | ചിത്രകൂടമെന്ന |
| | | മഹാഗിരൌ | മഹാഗിരിയിൽ |
| | | വസതി. | വാസംചെയ്യുന്നു. |

ശ്വസ്തു ഗന്താസി തം ദേശം വസാദ്യ സഹ മന്ത്രിഭിഃ
ഏതം മേ കുരു സുപ്രാജ്ഞ കാമം കാമാർത്ഥകോവിദ. 23

| | | | |
|---|---|---|---|
| “സുപ്രാജ്ഞ! | “ധർമ്മത്തെ നന്നായറിഞ്ഞവനേ! | വസ; | ഇവിടെ വസിച്ചാലും; |
| | | തം ദേശം | ആ സ്ഥലത്തേയ്ക്ക് |
| കാമാർത്ഥകോവിദ! | കാമം, അർത്ഥം, എന്നവയുടേയും സൂക്ഷ്മതത്വമറിഞ്ഞവനേ! | ശ്വഃ തു | നാളെത്തന്നെ |
| | | ഗന്താസി; | അവിടുത്തേയ്ക്ക് പോകാം; |
| | | മേ | എന്റെ |
| അദ്യ | ഇന്നത്തെ രാത്രി | ഏതം കാമം | ഈ ആഗ്രഹത്തെ |
| മന്ത്രിഭിഃ സഹ | മന്ത്രിമാരോടുംകൂടി | കുരു. | പൂർത്തിയാക്കിയാലും.” |

തതസ്തഥേത്യേവമുദാരദർശനഃ
പ്രതീതരൂപോ ഭരതോഽബ്രവീദ്വചഃ
ചകാര ബുദ്ധിം ച തദാ തദാശ്രമേ
നിശാനിവാസായ നരാധിപാത്മജഃ. 24

| | | | |
|---|---|---|---|
| തദാ, | ആ സമയം, | നിശാനിവാസായ | രാത്രിവസിക്കുന്നതിന്ന് |
| ഉദാരദർശനഃ | മഹത്തായ ആദർശത്തോടുകൂടിയവനും, | ബുദ്ധിം ചകാര; | നിശ്ചയിച്ചു; |
| | | തതഃ | അതിനാൽ |
| പ്രതീതരൂപഃ | പുകഴേറിയ നിജപ്രകൃതിഗുണമാർന്നവനും, | ച | ഉടനെ |
| | | “ഏവം തഥാ,” ഇതി | “തിരുവുള്ളംപോലെ തന്നെ ചെയ്യുന്നുണ്ട്,” എന്ന് |
| നരാധിപാത്മജഃ | ചക്രവർത്തികുമാരനും ആയ | | |
| ഭരതഃ, | ഭരതൻ, | വചഃ അബ്രവീത്. | മറുപടി പറഞ്ഞു. |
| തത് ആശ്രമേ | ആ ആശ്രമത്തിൽ | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
നവതിതമഃ സർഗ്ഗഃ = തൊണ്ണൂറാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 5722; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3367.

## ഏകനവതിതമഃ സർഗ്ഗഃ = തൊണ്ണൂററൊന്നാംസർഗ്ഗം.

[ഭരദ്വാജാതിഥ്യം=ഭരതനെ ഭരദ്വാജമഹർഷി സത്കരിക്കുന്നതു്.]

കൃതബുദ്ധിം നിവാസായ തത്രൈവ സ മുനിസ്തദാ
ഭരതം കൈകയീപുത്രമാതിഥ്യേന ന്യമന്ത്രയത്. 1

| | | | |
|---|---|---|---|
| തദാ, | അതിൽപിന്നെ | കൃതബുദ്ധിം | സമ്മതിച്ചവനായ |
| സഃ | ആ | കൈകയീപുത്രം | കൈകേയീകുമാരനായ |
| മുനിഃ | മുനിവരൻ | ഭരതം | ഭരതനെ |
| തത്ര ഏവ | അവിടെത്തന്നെ | ആതിഥ്യേന | ആതിഥ്യവിധിപ്രകാരം |
| നിവാസായ | രാത്രി നിവസിപ്പാൻ | ന്യമന്ത്രയത്. | വരണംചെയ്തു. |

അബ്രവീദ് ഭരതസ്ത്വേനം നന്വിദം ഭവതാ കൃതം
പാദ്യമർഘ്യം തഥാഽഽതിഥ്യം വനേ യദുപപദ്യതേ. 2

| | | | |
|---|---|---|---|
| ഭരതഃ | ഭരതൻ | തഥാ | വേണ്ടപോലെ |
| ഏനം | ഇദ്ദേഹത്തോടായി | ആതിഥ്യം | അതിഥിസല്ക്കാരവും |
| തു | ഇക്കാര്യത്തെക്കുറിച്ച് | ഭവതാ | നിന്തിരുവടിയാൽ |
| അബ്രവീത് ; | ഉണർത്തിച്ചു ;[ഇങ്ങിനെ | കൃതം ; | ചെയ്യപ്പെട്ടുകഴിഞ്ഞു |
| "ഇദം നനു ? | "ഇതെന്താണ് ? | വനേ | വനത്തിൽ [വല്ലോ ; |
| പാദ്യം | പാദ്യവും | യത് | ഇതുതന്നെയാണല്ലോ |
| അർഘ്യം | അർഘ്യവും | ഉപപദ്യതേ." | തക്കതായിട്ടുള്ളത്." |

അഥോവാച ഭരദ്വാജോ ഭരതം പ്രഹസന്നിവ
ജാനേ ത്വാം പ്രീതിസംയുക്തം തുഷ്യേസ്ത്വം യേനകേനചിത്. 3

| | | | |
|---|---|---|---|
| അഥ | അപ്പോൾ | പ്രീതി- | സംതൃപ്തിപൂണ്ടവനാ |
| ഭരദ്വാജഃ | ഭരദ്വാജമഹർഷി | സംയുക്തം | ണെന്ന് |
| ഇവ | അല്പം | ജാനേ ; | ഞാൻ അറിയും ; |
| പ്രഹസൻ, | പുഞ്ചിരിപൂണ്ട്, | യേന- | വല്ലതും സ്വല്പം |
| ഭരതം | ഭരതനോടായി | കേനചിത് | കൊണ്ട് |
| ഉവാച ; | ഇപ്രകാരം അരുൾ | ത്വം | അങ്ങ് |
| "ത്വാം | "അവിടുന്ന് [ചെയ്തു ; | തുഷ്യേഃ. | തൃപ്തിപ്പെടുന്നതാണ്. |

സേനായാസ്തു തവൈതസ്യാഃ കർത്തുമിച്ഛാമി ഭോജനം.
മമ പ്രീതിര്യഥാരൂപാ ത്വമർഹോ മനുജർഷഭ. 4

| | | | |
|---|---|---|---|
| "മനുജർഷഭ ! | "പുരുഷോത്തമ ! | ഇച്ഛാമി ; | ഞാൻ ആഗ്രഹിക്കുന്നു ; |
| തവ | അവിടുത്തെ | മമ | എന്റെ |
| ഏതസ്യാഃ | ഈ | പ്രീതിഃ | അഭീഷ്ടം |
| സേനായാഃ തു | സൈന്യത്തിന്നെല്ലാം | യഥാരൂപാ | എപ്രകാരമോ അതിനെ |
| ഭോജനം | ഭോജനം [പ്പാൻ | ത്വം അർഹഃ. | അങ്ങ് നിറവേററി |
| കർത്തും | കൊടുത്തു സൽക്കരി- | | യാലും. |

[രാജാവിന്നു അനുചരന്മാരോടുകൂടിത്തന്നെ ആതിഥ്യം ചെയ്യേണ്ടതാണെന്നു ശാസ്ത്രം. "യാവദ്ഭിർവ്വൈ രാജാഽനുചരൈരാഗച്ഛതി, സർവ്വേഭ്യോ വൈ തേഭ്യ ആതിഥ്യം ക്രിയതേ." (തൈത്തിരീയശ്രുതി). "യാവന്തഃ ഖലു വൈ രാജാനമനുയാന്തി, തേഭ്യഃ സർവ്വേഭ്യ ആതിഥ്യം ക്രിയതേ." (ഐതരേയബ്രാഹ്മണം) ]

കിമർത്ഥം ചാപി നിക്ഷിപ്യ ദൂരേ ബലമിഹാഗതഃ
കസ്മാന്നേഹോപയാതോഽസി സബലഃ പുരുഷർഷഭ. 5

| | | | |
|---|---|---|---|
| "പുരുഷർഷഭ! | "പുരുഷോത്തമ! | ആഗതഃ ? | എഴുന്നെള്ളിയത് ? |
| കിമർത്ഥം | എന്തുകൊണ്ടാണ് | സബലഃ ച | സൈന്യത്തോടുകൂടെ |
| ദൂരേ | ദൂരത്തിൽ | | തന്നെ |
| ബലം | സൈന്യത്തെ | കസ്മാത് അപി | എന്തുകൊണ്ടാണ് |
| നിക്ഷിപ്യ, | നിർത്തിവെച്ച്, | ഇഹ ഉപയാതഃ | ഇങ്ങോട്ടു വരാതിരു |
| ഇഹ | ഇവിടെ | അസി ന ?" | ന്നത് ?" |

ഭരതഃ പ്രത്യുവാചേദം പ്രാഞ്ജലിസ്തം തപോധനം
സസൈന്യോ നോപയാതോഽസ്മി ഭഗവൻ ഭഗവദ്ഭയാത്. 6

| | | | |
|---|---|---|---|
| ഭരതഃ | ഭരതൻ | "ഭഗവൻ! | "ഭഗവാനെ! |
| പ്രാഞ്ജലിഃ | അഞ്ജലികൂപ്പിക്കൊണ്ട് | ഭഗവത് ഭയാത് | നിന്തിരുവടിയിങ്കലുള്ള ബഹുമാനത്താൽ |
| തം | ആ | സസൈന്യഃ | സൈന്യസമേതനായി |
| തപോധനം | മഹൎഷിവൎയ്യനോടായി | അസ്മി | ഞാൻ |
| ഇദം | ഇപ്രകാരം | ഉപയാതഃ ന. | വരാത്തതാണ്. |
| പ്രത്യുവാച; | മറുപടിയുണൎത്തിച്ചു; | | |

രാജ്ഞാ ഹി ഭഗവന്നിത്യം രാജപുത്രേണ വാ സദാ
യത്നതഃ പരിഹൎത്തവ്യാ വിഷയേഷു തപസ്വിനഃ. 7

| | | | |
|---|---|---|---|
| "ഭഗവൻ! | "ഭഗവാനേ! | നിത്യം | സാധാരാണയായുള്ള |
| രാജ്ഞാ ഹി | രാജാവിനാലും | വിഷയേഷു | ഐഹിക വിഷയങ്ങളിൽ |
| വാ | അഥവാ | സദാ | എല്ലായ്പോഴും |
| രാജപുത്രേണ, | രാജകുമാരനാൽതന്നെയും, | യത്നതഃ | കഴിയുന്നത്ര |
| തപസ്വിനഃ | തപസ്സുചെയ്യുന്ന മഹൎഷിമാർ | പരിഹൎത്തവ്യാഃ. | ഉപദ്രവിക്കാതിരിക്കപ്പെടേണ്ടതാണ്. |

[സൈന്യത്തെയെല്ലാം കൂടെ കൊണ്ടുവരുന്നതുകൊണ്ട് അവരെപ്പററിയുള്ള വിചാരം മഹൎഷിക്കു ബുദ്ധിമുട്ടാകുമെന്നുവെച്ച് കൊണ്ടുവരാത്തതാണെന്നു താല്പൎയ്യം.

"തപസ്വിനഃ വിഷയേഷു" (തപസ്വിമാരുടെ വാസസ്ഥലങ്ങൾക്കടുത്തുള്ള പ്രദേശങ്ങൾ), "രാജ്ഞാ പരിഹൎത്തവ്യാഃ" (രാജാവിനാൽ കഴിയുന്നതും സമീപിക്കാതിരിക്കപ്പെടേണ്ടതാണ്.) എന്നു (ശിരോമണി).

"വിഷയേഷു തപസ്വിനഃ" (തന്റെ രാജ്യത്തിൽ വൎത്തിക്കുന്നവരായ തപസ്വിമാർ) ഗൈ. രാ.]

വാജിമുഖ്യാ മനുഷ്യാശ്ച മത്താശ്ച വരവാരണാഃ
പ്രച്ഛാദ്യ മഹതീം ഭൂമിം ഭഗവന്നനുയാന്തി മാം. 8

| | | | |
|---|---|---|---|
| "ഭഗവൻ! | "ഭഗവാനെ! | മഹതീം | എത്രയോ |
| വാജിമുഖ്യാഃ | ഉയൎന്നതുരഗങ്ങളും | ഭൂമിം ച | സ്ഥലത്തെയും |
| മത്താഃ | മദിച്ച | പ്രച്ഛാദ്യ, | മൂടക്കിക്കൊണ്ട്, |
| വരവാരണാഃ | ആനക്കൊമ്പന്മാരും | മാം | എന്നെ |
| മനുഷ്യാഃ ച, | ആളുകളും, | അനുയാന്തി. | അനുഗമിക്കുന്നു. |

തേ വൃക്ഷാനുദകംഭൂമിമാശ്രമേഷൂടജാംസ്തഥാ
ന ഹിംസ്യുരിതി തേനാഹമേക ഏവാഗതസ്തതഃ. 9

| | | | |
|---|---|---|---|
| "തേ | "ആയവ | ഹിംസ്യുഃ ന | നശിപ്പിക്കാതിരിക്കേണം |
| ആശ്രമേഷു | ആശ്രമങ്ങളിലുള്ള | | |
| വൃക്ഷാൻ | വൃക്ഷങ്ങളേയും | ഇതി തേന, | എന്ന ഒരു കാരണത്താലാണ്, |
| ഉദകം | ജലത്തെയും | | |
| ഭൂമിം | വൃത്തിയായ് വെക്കപ്പെട്ട സ്ഥലത്തെയും | അഹം | ഞാൻ |
| | | ഏകഃ ഏവ | ഏകനായ്തന്നെ |
| തഥാ | അപ്രകാരംതന്നെ | തതഃ | അവിടെനിന്നും |
| ഉടജാൻ | ആശ്രമങ്ങളേയും | ആഗതഃ." | വന്നത്." |

ആനീയതാമിതഃ സേനേത്യാജ്ഞപ്തഃ പരമർഷിണാ
തഥാ സ ചക്രേ ഭരതഃ സേനായാഃ സമുപാഗമം. 10

| | | | |
|---|---|---|---|
| "ഇതഃ | "ഇങ്ങോട്ട് | ആജ്ഞപ്തഃ | ആജ്ഞാപിക്കപ്പെട്ട |
| സേനാ | സൈന്യം | സഃ ഭരതഃ | ആ ഭരതൻ, |
| ആനീയതാം," | കൊണ്ടുവരപ്പെടട്ടെ," | തഥാ | അപ്രകാരം തന്നെ |
| ഇതി | എന്ന് | സേനായാഃ | സൈന്യത്തെ |
| പരമർഷിണാ | മാമുനിവരനാൽ | സമുപാഗമം ചക്രേ. | വരുത്തി. |

അഗ്നിശാലാം പ്രവിശ്യാഥ പീത്വാऽപഃ പരിമൃജ്യ ച
ആതിഥ്യസത്ക്രിയാഹേതോർവ്വിശ്വകർമ്മാണമാഹ്വയത്. 11

| | | | |
|---|---|---|---|
| അഥ | അതിൽപിന്നെ | ആതിഥ്യസത്ക്രിയാഹേതോഃ | അതിഥിസത്കാരത്തെ ഉദ്ദേശിച്ച് |
| അഗ്നിശാലാം | അഗ്നിശാലയിൽ | | |
| പ്രവിശ്യ, | പ്രവേശിച്ച് | | |
| അപഃ പീത്വാ | ആചമനം ചെയ്തു | വിശ്വകർമ്മാണം | വിശ്വകർമ്മാവിനെ |
| പരിമൃജ്യ ച, | അംഗങ്ങളെ മാർജ്ജനം ചെയ്തശേഷം, | ആഹ്വയത്. | മന്ത്രപുരസ്സരം ആഹ്വാനം ചെയ്തു. |

ആഹ്വയേ വിശ്വകർമ്മാണമഹം ത്വഷ്ടാരമേവ ച
ആതിഥ്യം കർത്തുമിച്ഛാമി തത്ര മേ സംവിധീയതാം. 12

| | | | |
|---|---|---|---|
| "അഹം | "ഞാൻ | കർത്തും | ചെയ്വാൻ |
| ത്വഷ്ടാരം | ദേവശില്പിയായ | ഇച്ഛാമി; | ഞാൻ ഇച്ഛിക്കുന്നു; |
| വിശ്വകർമ്മാണം ഏവ | വിശ്വകർമ്മാവിനെ | തത്ര | അതിന്നായി |
| | | മേ | എനിക്ക് |
| ആഹ്വയേ; | ആഹ്വാനം ചെയ്യുന്നു; | സംവിധീയതാം. | വേണ്ടത്തക്ക ഏർപ്പാടുകൾ ചെയ്യപ്പെടട്ടെ. |
| ആതിഥ്യം ച | അതിഥിപൂജ | | |

ആഹ്വയേ ലോകപാലാംസ്ത്രീൻ ദേവാൻ ശക്രമുഖാംസ്തഥാ
ആതിഥ്യം കർത്തുമിച്ഛാമി തത്ര മേ സംവിധീയതാം. 13

| | | | |
|---|---|---|---|
| "തഥാ | "അപ്രകാരം തന്നെ | ആതിഥ്യം | അതിഥിപൂജ |
| ശക്രമുഖാൻ | ഇന്ദ്രൻ മുമ്പായുള്ള | കർത്തും | ചെയ്വാൻ |
| ലോകപാലാൻ | ലോകപാലന്മാരായ | ഇച്ഛാമി. | ഞാൻ കരുതുന്നു. |
| ത്രീൻ | (അഗ്നി, വായു, വരുണൻ എന്നു) മൂന്നു | തത്ര | അതിന്ന് |
| | | മേ | എനിക്ക് |
| ദേവാൻ | ദേവന്മാരെ | | |
| ആഹ്വയേ; | ഞാൻ ആഹ്വാനം ചെയ്യുന്നു; | സംവിധീയതാം. | വേണ്ടത്തക്ക ഏർപ്പാടുകൾ ചെയ്യപ്പെടട്ടെ. |

പ്രാക്സ്രോതസശ്ച യാ നദ്യഃ പ്രത്യക്സ്രോതസ ഏവ ച
പൃഥിവ്യാമന്തരിക്ഷേ ച സമായാന്ത്വദ്യ സർവ്വശഃ 14

| | |
|---|---|
| പ്രാക്-സ്രോതസഃ ച | കിഴക്കോട്ടൊഴുകുന്നവയും |
| പ്രത്യക്-സ്രോതസഃ ച | പടിഞ്ഞാറോട്ടൊഴുകുന്നവയും ആയ |
| പൃഥിവ്യാം | ഭൂമിയിലും |
| അന്തരിക്ഷേ ച | ആകാശത്തിലും ഉള്ള |
| നദ്യഃ | നദികൾ |
| യാഃ ഏവ | ഏവയോ അവയെല്ലാം |
| സൎവ്വശഃ | എല്ലാ ദിക്കിൽനിന്നും |
| അദ്യ | ഇപ്പോൾ |
| സഹ | ഒന്നിച്ച് |
| ആയാന്തു. | ഇവിടെ പ്രവഹിക്കട്ടെ. |

അന്യാഃ സ്രവന്തു മൈരേയം സുരാമന്യാഃ സുനിഷ്ഠിതാഃ
അപരാശ്ചോദകം ശീതമിക്ഷുകാണ്ഡരസോപമം. 15

| | |
|---|---|
| “ അന്യാഃ | “ ചിലവ |
| മൈരേയം, | മൈരേയമെന്ന മധുവിനേയും, |
| അന്യാഃ | ചിലവ |
| സുരാം | സുരയെന്നമധുവിനേയും |
| സുനിഷ്ഠിതാഃ | നല്ലപോലെ സ്ഥിതിചെയ്യുന്ന |
| അപരാഃ | മറ്റുചിലവ |
| ശീതം | കുളൎത്തതും |
| ഇക്ഷുകാണ്ഡ-രസോപമം | കരിമ്പിൻനീരൊത്തതും ആയ |
| ഉദകം ച | വെള്ളത്തേയും |
| സ്രവന്തു. | പ്രവഹിപ്പിക്കട്ടെ. |

ആഹ്വയേ ദേവഗന്ധൎവ്വാൻ വിശ്വാവസുഹഹാഹൂഹൂൻ
തഥൈവാപ്സരസോ ദേവീൎഗ്ഗന്ധൎവ്വീശ്ചാപി സൎവ്വശഃ 16

| | |
|---|---|
| “ദേവഗന്ധൎവ്വാൻ | “ദിവ്യഗന്ധൎവ്വന്മാരായ |
| വിശ്വാവസു-ഹഹാഹൂഹൂൻ | വിശ്വാവസു, ഹഹാ, ഹൂഹൂ എന്നവരേയും |
| തഥാ ഏവ | അപ്രകാരംതന്നെ |
| അപ്സരസഃ | അപ്സരസ്സുകളേയും |
| ഗന്ധൎവ്വീഃ ച | ഗന്ധൎവ്വജാതിയിൽ പിറന്ന |
| ദേവീഃ | ദേവിമാരേയും |
| സൎവ്വശഃ അപി | എല്ലാ ദിക്കിൽനിന്നും |
| ആഹ്വയേ. | ഞാൻ ആഹ്വാനം ചെയ്യുന്നു. |

ഘൃതാചീമഥ വിശ്വാചീം മിശ്രകേശീമലംബുസാം
നാഗദന്താം ച ഹേമാം ച ഹിമാമദ്രികൃതസ്ഥലാം. 17
ശക്രം യാശ്ചോപതിഷ്ഠന്തി ബ്രഹ്മാണം യാശ്ച ഭാമിനീഃ
സൎവ്വാസ്തുംബുരുണാ സാൎദ്ധമാഹ്വയേ സപരിച്ഛദാഃ 18

| | |
|---|---|
| “ അഥ | “ ഇപ്പോൾ |
| യാഃ | യാതൊരുവർ |
| ശക്രം ച | ഇന്ദ്രനേയും |
| യാഃ | യാതൊരുവർ |
| ബ്രഹ്മാണം | ബ്രഹ്മാവിനെയും |
| ഉപതിഷ്ഠന്തി | സേവിച്ചുകൊണ്ടിരിക്കുന്നുവോ, ആ |
| ഭാമിനീഃ | ഉത്തമസ്ത്രീകൾ |
| സൎവ്വാഃ ച, | എല്ലാവരേയും, |
| ഘൃതാചീം | ഘൃതാചിയേയും |
| വിശ്വാചീം | വിശ്വാചിയേയും |
| മിശ്രകേശീം | മിശ്രകേശിയേയും |
| അലംബുസാം | അലംബുസയേയും |
| നാഗദന്താം ച | നാഗദന്തയേയും |
| അദ്രി-കൃതസ്ഥലാം | ഗിരിയിൽ വാസംചെയ്യുന്ന |
| ഹേമാം | ഹേമയേയും |
| ഹിമാം ച | ഹിമയേയും |
| തുംബുരുണാ സാൎദ്ധം | തുംബുരുവോടുംകൂടി |
| സപരിച്ഛദാഃ | അവരവരുടെ പരിവാരങ്ങളോടുകൂടിയവരായി |
| ആഹ്വയേ. | ഞാൻ ക്ഷണിക്കുന്നു. |

വനം കുരുഷു യദ്ദിവ്യം വാസോഭൂഷണപത്രവത്
ദിവ്യനാരീഫലം ശശ്വത് തത്കൌബേരമിഹൈതു ച 19

| | | | |
|---|---|---|---|
| " കുരുഷു | " ഉത്തരകുരുരാജ്യത്തി | ദിവ്യനാരീഫലം | ദേവസ്ത്രീകൾ ഫലങ്ങ |
| ദിവ്യം | ദിവ്യവും [ലുള്ളതും | | ളായുള്ളതും |
| വാസോ-ഭൂഷണ-പത്രവത് | ആടയാഭരണങ്ങൾ ഇലകളായുള്ളതും | കൌബേരം | കുബേരൻെറതുമായ |
| | | യത് വനം | വനം യാതൊന്നോ |
| | | തത് ച | അതും |
| ശശ്വത് | എന്നും | ഇഹ ഏതു. | ഇവിടെ വരട്ടെ. |

[കിഷ്കിന്ധാകാണ്ഡം 43-ാംസർഗ്ഗത്തിൽ ഉത്തരകുരു എന്ന രാജ്യത്തിൻെറ വർണ്ണനയുണ്ട്.]

ഇഹ മേ ഭഗവാൻ സോമോ വിധത്താമന്നമുത്തമം
ഭക്ഷ്യം ഭോജ്യം ച ചോഷ്യം ച ലേഹ്യം ച വിവിധം ബഹു 20
വിചിത്രാണി ച മാല്യാനി പാദപപ്രച്യുതാനി ച
സുരാദീനി ച പേയാനി മാംസാനി വിവിധാനി ച. 21

| | | | |
|---|---|---|---|
| "സോമഃ ഭഗവാൻ | " ചന്ദ്രഭഗവാൻ | പാദപ-പ്രച്യുതാനി | വൃക്ഷങ്ങളിൽനിന്നു ണ്ടായ |
| വിവിധം | പലമാതിരിയായ | വിചിത്രാണി | പലമാതിരി |
| ഉത്തമം | വിശേഷപ്പെട്ട | മാല്യാനി ച | പുഷ്പങ്ങളേയും |
| അന്നം | അന്നത്തേയും | സുരാദീനി ച | സുരയെന്നമധുവിനേയും |
| ഭക്ഷ്യം | പലഹാരങ്ങളേയും | വിവിധാനി | പലവിധ |
| ഭോജ്യം ച | ചിത്രാന്നം മുതലായ | പേയാനി ച | പാനീയങ്ങളേയും |
| | ഭോജ്യത്തേയും | മാംസാനി ച | മാംസങ്ങളേയും |
| ചോഷ്യം ച | പായസം മുതലായ | ഇഹ | ഇവിടെ |
| | ചോഷ്യത്തേയും | മേ | എനിക്കുവേണ്ടി |
| ലേഹ്യം ച | തേൻ മുതലായ ലേഹ്യ | ബഹു | ധാരാളത്തിൽ |
| | വസ്തുവിനേയും | വിധത്താം." | നൽകട്ടെ." |

ഏവം സമാധിനാ യുക്തസ്തേജസാऽപ്രതിമേന ച
ശീക്ഷാസ്വരസമായുക്തം തപസാ ചാബ്രവീന്മുനിഃ. 22

| | | | |
|---|---|---|---|
| സമാധിനാ | പരമാത്മധ്യാനയോഗ ത്താലും | മുനിഃ, | മഹർഷി, |
| | | ഏവം | മേൽപ്രകാരം |
| തപസാ | തപോവൈഭവത്താലും | ശീക്ഷാസ്വര-സമായുക്തം ച | ശീക്ഷയെന്ന വേദാംഗ ത്തിൽ പറയുന്ന സ്വ രത്തോടുകൂടി |
| അപ്രതിമേന | നിസ്തുല്യമായ | | |
| തേജസാ ച | തേജസ്സാലും | | |
| യുക്തഃ | വിളങ്ങുന്നവനായ | അബ്രവീത്. | ഉച്ചരിച്ചു പ്രാർത്ഥിച്ചു. |

മനസാ ധ്യായതസ്തസ്യ പ്രാങ്മുഖസ്യ കൃതാഞ്ജലേഃ
ആജഗ്മുസ്താനി സർവ്വാണി ദൈവതാനി പൃഥക് പൃഥക്. 23

| | | | |
|---|---|---|---|
| തസ്യ | അദ്ദേഹം | താനി | ആ |
| പ്രാങ്മുഖസ്യ | കിഴക്കമുഖമായി | ദൈവതാനി | ദേവന്മാർ |
| കൃതാഞ്ജലേഃ | അഞ്ജലികൂപ്പിക്കൊണ്ട് | സർവ്വാണി | എല്ലാം |
| മനസാ | ഏകാഗ്രതയോടുകൂടി | പൃഥക് പൃഥക് | ഓരോരുത്തരായി |
| ധ്യായതഃ, | ധ്യാനംചെയ്തുകൊണ്ടിരിക്കുമ്പോൾ, | ആജഗ്മുഃ. | അവിടെ എഴുന്നെള്ളി. |

മലയം ദർദ്ദുരം ചൈവ തതഃ സ്വേദനുദോऽനിലഃ
ഉപസ്പൃശ്യ വവൌ യുക്തഃ സുപ്രിയാത്മാ സുഖഃ ശിവഃ. 24

| | | | |
|---|---|---|---|
| തതഃ | ആ സമയം | സുപ്രിയാത്മാ | പ്രിയകരമായിരിക്കുന്നതായി |
| സ്വേദനുദഃ | വിയപ്പില്ലാതാക്കുന്ന | | |
| അനിലഃ, | മാരുതൻ, | സുഖഃ | മന്ദമായിവീശുന്നതായി |
| മലയം ച | മലയപർവ്വതത്തേയും | ശിവഃ | ദേഹസൌഖ്യം തരുന്നതായി |
| ദർദ്ദുരം ഏവ | ദർദ്ദുരപർവ്വതത്തേയും | യുക്തഃ | വേണ്ടപോലെ |
| ഉപസ്പൃശ്യ, | സ്പർശിച്ചുകൊണ്ട്, | വവൌ. | വീശി. |

തതോऽഭ്യവർത്തന്ത ഘനാ ദിവ്യാഃ കുസുമവൃഷ്ടയഃ
ദേവദുന്ദുഭിനിർഘോഷോ ദിക്ഷു സർവ്വാസു ശുശ്രുവേ 25

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | ദേവദുന്ദുഭിനിർഘോഷഃ | ദേവദുന്ദുഭി വാദ്യഘോഷം |
| ദിവ്യാഃ | ദിവ്യങ്ങളായ | | |
| കുസുമവൃഷ്ടയഃ | പുഷ്പവൃഷ്ടികൾ | സർവ്വാസു | എല്ലാ |
| ഘനാഃ | നിബിഡമാംവണ്ണം | ദിക്ഷു | ദിക്കുകളിലും |
| അഭ്യവർത്തന്ത; | പൊഴിഞ്ഞു; | ശുശ്രുവേ. | കേൾക്കപ്പെട്ടു. |

പ്രവവുശ്ചോത്തമാ വാതാ നനൃതുശ്ചാപ്സരോഗണാഃ
പ്രജഗുർദ്ദേവഗന്ധർവ്വാ വീണാഃ പ്രമുമുചുഃ സ്വരാൻ. 26

| | | | |
|---|---|---|---|
| വാതാഃ ച | കാററുകളും | ദേവഗന്ധർവ്വാഃ | ദിവ്യഗന്ധർവ്വന്മാർ |
| പ്രവവുഃ; | വീശി; | പ്രജഗുഃ; | പാടി; |
| ഉത്തമാഃ | ഉത്തമകളായ | വീണാഃ ച | വീണകളും |
| അപ്സരോഗണാഃ | അപ്സരഗണങ്ങൾ | സ്വരാൻ | നല്ലശബ്ദങ്ങൾ |
| നനൃതുഃ; | നൃത്തംചെയ്തു; | പ്രമുമുചുഃ. | പുറപ്പെടുവിച്ചു. |

സ ശബ്ദോ ദ്യാം ച ഭൂമിം ച പ്രാണിനാം ശ്രവണാനി ച
വിവേശോച്ചാരിതഃ ശ്ലക്ഷ്ണഃ സമോ ലയഗുണാന്വിതഃ. 27

| | | | |
|---|---|---|---|
| ഉച്ചാരിതഃ | ഉച്ചത്തിൽ പാടപ്പെട്ടതും | സഃ ശബ്ദഃ | ആ ധ്വനി |
| ശ്ലക്ഷ്ണഃ | മനോഹരവും | ദ്യാം ച | ആകാശത്തിലും |
| സമഃ | നല്ല സ്വരച്ചേർച്ചയോടു കൂടിയതും | ഭൂമിം ച | ഭൂമിയിലും |
| | | പ്രാണിനാം | പ്രാണികളുടെ |
| ലയഗുണാന്വിതഃ ച | ലയഗുണം നന്നായുള്ളതും ആയ | ശ്രവണാനി | ശ്രോത്രങ്ങളിൽ |
| | | വിവേശ. | പ്രവേശിച്ചു. |

തസ്മിന്നുപരതേ ശബ്ദേ ദിവ്യേ ശ്രോത്രസുഖേ നൃണാം
ദദൎശ ഭാരതം സൈന്യം വിധാനം വിശ്വകൎമ്മണഃ. 28

| | | | |
|---|---|---|---|
| നൃണാം | ആളുകളുടെ | ഉപരതേ, | നിലച്ച സമയം, |
| ശ്രോത്രസുഖേ | ചെവികൾക്ക് ഇമ്പം നൽകിയതും | ഭാരതം | ഭരതന്റെ |
| ദിവ്യേ | ദിവ്യവും ആയ | സൈന്യം | സൈന്യം |
| തസ്മിൻ | ആ | വിശ്വകൎമ്മണഃ | വിശ്വകൎമ്മാവിന്റെ |
| ശബ്ദേ | ശബ്ദം | വിധാനം | കൈവേലയെ |
| | | ദദൎശ. | കണ്ടു. |

ബഭൂവ ഹി സമാ ഭൂമിഃ സമന്താത് പഞ്ചയോജനാ
ശാദ്വലൈൎബ്ബഹുഭിശ്ഛന്നാ നീലവൈഡൂൎയ്യസന്നിഭൈഃ. 29

| | | | |
|---|---|---|---|
| ഭൂമിഃ | ഭൂമി | നീലവൈഡൂൎയ്യ സന്നിഭൈഃ | നീലം, വൈഡൂൎയ്യം എന്ന രത്നങ്ങളൊത്ത |
| സമന്താത് | നാലുപാടും | ബഹുഭിഃ | പല |
| പഞ്ചയോജനാ | അഞ്ചുയോജനദൂരം | ശാദ്വലൈഃ | പച്ചപ്പുല്ലുകളാൽ |
| | | ഛന്നാ ഹി | മൂടപ്പെട്ടതായും, |
| സമാ | സമനിരപ്പായും | ബഭൂവ. | ഭവിച്ചു. |

തസ്മിൻ ബില്വാഃ കപിത്ഥാശ്ച പനസാ ബീജപൂരകാഃ
ആമലക്യോ ബഭൂവുശ്ച ചൂതാശ്ച ഫലഭൂഷണാഃ. 30

| | | | |
|---|---|---|---|
| തസ്മിൻ | അട്ടിക്കിൽ | ആമലക്യഃ ച | നെല്ലികളും |
| ബില്വാഃ | കൂവളങ്ങളും | ചൂതാഃ ച | മാവുകളും |
| കപിത്ഥാഃ | വ്ലാരങ്ങ മരങ്ങളും | ഫലഭൂഷണാഃ ച | ഫലങ്ങൾ നിറഞ്ഞു വിളങ്ങുന്നവയായി |
| പനസാഃ | പ്ലാവുകളും | | |
| ബീജപൂരകാഃ | മാതളങ്ങളും | ബഭൂവുഃ. | കാണപ്പെട്ടു. |

ഉത്തരേഭ്യഃ കുരുഭ്യശ്ച വനം ദിവ്യോപഭോഗവത്
ആജഗാമ നദീ ദിവ്യാ കൂലജൈൎബ്ബഹുഭിൎവൃതാ. 31

| | | | |
|---|---|---|---|
| ഉത്തരേഭ്യഃ കുരുഭ്യഃ | ഉത്തരകുരുരാജ്യങ്ങളിൽ നിന്ന് | ആജഗാമ ; | അവിടെ കാണപ്പെട്ടു ; |
| | | ദിവ്യാ നദീ ച | ദിവ്യനദിയും |
| ദിവ്യോപഭോഗവത് | ദിവ്യഭോഗവസ്തുക്കളുള്ള | ബഹുഭിഃ | പല |
| | | കൂലജൈഃ വൃതാ. | ശ്രേഷ്ഠവൃക്ഷങ്ങൾ ചേൎന്നു വിളങ്ങി. |
| വനം | വനം | | |

ചതുഃശാലാനി ശുഭ്രാണി ശാലാശ്ച ഗജവാജിനാം
ഹൎമ്മ്യപ്രാസാദസംബാധാസ്തോരണാനി ശുഭാനി ച. 32

| | | | |
|---|---|---|---|
| ശുഭ്രാണി | ഭംഗിയേറിയ | ഹൎമ്മ്യപ്രാസാദ സംബാധാഃ | പല വലുതായ മാളികകളും അരമനകളും |
| ചതുഃശാലാനി | നാലുകെട്ടുകളും, | | |
| ഗജവാജിനാം | ആനകൾക്കും കുതിരകൾക്കും | തോരണാനി ച | തോരണക്കട്ടളകളും |
| ശാലാഃ ച | പന്തികളും | ശുഭാനി. | അഴകിൽ വിളങ്ങി. |

സിതമേഘനിഭം ചാപി രാജവേശ്മ സുതോരണം
ശുക്ലമാല്യകൃതാകാരം ദിവ്യഗന്ധസമുക്ഷിതം. 33
ചതുരശ്രമസംബാധം ശയനാസനയാനവത്
ദിവ്യൈഃ സൎവ്വരസൈൎയ്യുക്തം ദിവ്യഭോജനവസ്ത്രവത് 34
ഉപകല്പിതസൎവ്വാന്നം ധൌതനിൎമ്മലഭാജനം. 35

| | |
|---|---|
| സുതോരണം | ഭംഗിയേറിയ തോരണവാതിലുകളാൎന്ന |
| രാജവേശ്മ | അരമന, |
| സിതമേഘനിഭം | വെള്ളക്കാറൊത്തതായി, |
| ശുക്ലമാല്യകൃതാകാരം | വെള്ളപ്പുഷ്പങ്ങളാൽ അലങ്കരിക്കപ്പെട്ടതായി |
| ദിവ്യഗന്ധസമുക്ഷിതം | ദിവ്യങ്ങളായ വാസനദ്രവ്യങ്ങൾ തളിക്കപ്പെട്ടതായി, |
| അസംബാധം | വിശാലമായതായി, |
| ചതുരശ്രം | സമകോണാകൃതിയിലുള്ളതായി, |
| ശയനാസനയാനവത് | മെത്തകളും, ആസനങ്ങളും, പല്ലക്കങ്ങളുമാൎന്നതായി |
| ദിവ്യഭോജനവസ്ത്രവത് | ദിവ്യങ്ങളായ ഭോജനസാധനങ്ങളും വസ്ത്രങ്ങളും ഉള്ളതായി |
| ഉപകല്പിതസൎവ്വാന്നം | തയ്യാറാക്കപ്പെട്ട സകലവിധ ആഹാരസാധനങ്ങളോടുംകൂടിയതായി |
| ധൌതനിൎമ്മലഭാജനം ച | പരിശുദ്ധമായ വെള്ളിപ്പാത്രങ്ങളോടുകൂടിയതായി |
| ദിവ്യൈഃ | ദിവ്യങ്ങളായ |
| സൎവ്വരസൈഃ അപി യുക്തം | സകലവിധ സൌഖ്യങ്ങളും ചേൎന്ന് പരിലസിച്ചു. |

ക്ലൃപ്തസൎവ്വാസനം ശ്രീമത് സ്വാസ്തീൎണ്ണശയനോത്തമം
പ്രവിവേശ മഹാബാഹുരനുജ്ഞാതോ മഹൎഷിണാ
വേശ്മ തദ്രത്നസംപൂൎണ്ണം ഭരതഃ കേകയീസുതഃ. 36

| | |
|---|---|
| മഹാബാഹുഃ | മഹാബാഹുവും |
| കേകയീസുതഃ | കൈകേയീസുതനുമായ |
| ഭരതഃ | ഭരതൻ |
| ക്ലൃപ്തസൎവ്വാസനം | സജ്ജമാക്കപ്പെട്ട സകലവിധ ആസനങ്ങളോടുകൂടിയതും |
| സ്വാസ്തീൎണ്ണശയനോത്തമം | നല്ലവിരിപ്പുകളാൎന്ന വിശേഷപ്പെട്ട ശയനങ്ങളാൎന്നതും |
| രത്നസംപൂൎണ്ണം | രത്നങ്ങൾനിറഞ്ഞതും |
| ശ്രീമത് | ദിവ്യമായതും ആയ |
| തത് | ആ |
| വേശ്മ, | അരമനയിൽ, |
| മഹൎഷിണാ | മഹൎഷിയാൽ |
| അനുജ്ഞാതഃ | ഇഷ്ടപ്പെടപ്പെട്ടവനായി |
| പ്രവിവേശ. | പ്രവേശിച്ചു. |

അനുജഗ്മുശ്ച തം സൎവ്വേ മന്ത്രിണഃ സപുരോഹിതാഃ
ബഭൂവുശ്ച മുദാ യുക്താസ്തം ദൃഷ്ട്വാ വേശ്മസംവിധിം. 37

| | |
|---|---|
| മന്ത്രിണഃ | മന്ത്രിമാർ |
| സൎവ്വേ ച | എല്ലാവരും |
| സപുരോഹിതാഃ | പുരോഹിതന്മാരോടുകൂടി |
| തം | ആ ഭരതനെ |
| അനുജഗ്മുഃ; | അനുഗമിച്ചു; |
| തം | ആ |
| വേശ്മസംവിധിം | ഭവനത്തിന്റെ വിശിഷ്ടമായപണി |
| ദൃഷ്ട്വാ ച, | കണ്ട്, |
| മുദാ യുക്താഃ | ആശ്ചൎയ്യഭരിതന്മാരായി |
| ബഭൂവുഃ. | ഭവിച്ചു. |

തത്ര രാജാസനം ദിവ്യം വ്യജനം ഛത്രമേവ ച
ഭരതോ മന്ത്രിഭിഃ സാർദ്ധമഭ്യവർത്തത രാജവത്. 38

| | | | |
|---|---|---|---|
| ഭരതഃ, | ഭരതൻ, | ഛത്രം ഏവ, | വെൺകൊററക്കുടയേയും, |
| തത്ര, | അവിടെയുണ്ടായിരുന്ന, | മന്ത്രിഭിഃ സാർദ്ധം | മന്ത്രിമാരോടുകൂടി, |
| ദിവ്യം | ദിവ്യമായ | രാജവത് | രാജാവിനെയെന്നപോലെ |
| രാജാസനം ച | സിംഹാസനത്തേയും | അഭ്യവർത്തത. | വണങ്ങി. |
| വ്യജനം | വെഞ്ചാമരത്തേയും | | |

[ഭരതൻ വാക്കുകൊണ്ട് രാജ്യഭോഗങ്ങളിൽ അഭിലാഷമില്ലെന്ന് പറഞ്ഞാലും പ്രത്യക്ഷത്തിൽ അപ്രകാരം കൂടെയുള്ള ജനത്തിന്ന് ബോദ്ധ്യപ്പെടുത്തുവാനായുദ്ദേശിച്ചും, ശ്രീരാമനെ ദ്രോഹിക്കുന്നതിന്നായാണോ സൈന്യസമേതനായി ഭരതൻ വന്നത് എന്ന് ചോദിച്ചതിൽനിന്ന് തനിക്ക് ത്രികാലജ്ഞാനമില്ലെന്ന് ആരും ശങ്കിക്കാതിരുന്നുകൊള്ളട്ടെ എന്നുവെച്ചും, ഭഗവദ്ധ്യാനനിരതന്മാരായി ധ്യാനയോഗാരൂഢന്മാരായവൎക്ക് ഇഹത്തിൽതന്നെ സ്വർഗ്ഗാദിസുഖഭോഗങ്ങൾ സാദ്ധ്യംതന്നെയെന്ന് കാണിക്കുന്നതിന്നും മററുമായിട്ടാണ്, ഭരദ്വാജമഹർഷി ഇപ്രകാരം സ്വർഗ്ഗീയമായ ഭോഗങ്ങളെക്കൊണ്ട് ഭരതൻെറ സൈന്യത്തിന്ന് അതിഥിസത്കാരം ചെയ്തത്, എന്ന് ബോദ്ധ്യം തിലകം.]

ആസനം പൂജയാമാസ രാമായാഭിപ്രണമ്യ ച
വാലവ്യജനമാദായ ന്യഷീദത് സചിവാസനേ. 39

| | | | |
|---|---|---|---|
| രാമായ ച | ശ്രീരാമനെ ധ്യാനിച്ച് | ആസനം | സിംഹാസനത്തിന്നായിക്കൊണ്ട് |
| അഭിപ്രണമ്യ, | കുമ്പിട്ട്, | പൂജയാമാസ; | വീശിഉപചരിച്ചു; |
| വാലവ്യജനം | വെഞ്ചാമരത്തെ | സചിവാസനേ | മന്ത്രിമാർക്കായുള്ളവയായ ഒരു ആസനത്തിൽ |
| ആദായ | എടുത്തുകൊണ്ട് | ന്യഷീദത്. | ഇരുന്നു. |

ആനുപൂർവ്യാന്നിഷേദുശ്ച സർവ്വേ മന്ത്രിപുരോഹിതാഃ
തതഃ സേനാപതിഃ പശ്ചാത് പ്രശാസ്താ ച നിഷേദതുഃ. 40

| | | | |
|---|---|---|---|
| മന്ത്രിപുരോഹിതാഃ | മന്ത്രിമാരും പുരോഹിതന്മാരും | തതഃ | അതിൽപിന്നെ |
| സർവ്വേ ച | എല്ലാവരും | സേനാപതിഃ, | സേനാപതിയും, |
| ആനുപൂർവ്യാത് | മുറപോലെ | പശ്ചാത് | പിന്നെ |
| നിഷേദുഃ; | ആസനങ്ങളിലിരുന്നു; | പ്രശാസ്താ ച | സർവ്വാധികാരിയും |
| | | നിഷേദതുഃ. | ഇരുന്നു. |

തതസ്തത്ര മുഹൂർത്തേന നദ്യഃ പായസകർദ്ദമാഃ
ഉപാതിഷ്ഠന്ത ഭരതം ഭരദ്വാജസ്യ ശാസനാത്. 41

| | | | |
|---|---|---|---|
| തതഃ | ആ സമയം | പായസകർദ്ദമാഃ | പായസക്കുഴമ്പുകളാന്ന |
| തത്ര | അവിടെ | നദ്യഃ | നദികൾ |
| മുഹൂർത്തേന | ഒരു ക്ഷണംകൊണ്ട് | ഭരതം ഉപാതിഷ്ഠന്ത. | ഭരതൻെറ അടുക്കൽ വന്നുനിന്നു. |
| ഭരദ്വാജസ്യ | ഭരദ്വാജമഹർഷിയുടെ | | |
| ശാസനാത്, | ആജ്ഞപ്രകാരം, | | |

താസാമുഭയതഃ കൂലം പാണ്ഡുമൃത്തികലേപനാഃ
രമ്യാശ്ചാവസഥാ ദിവ്യാ ബ്രഹ്മണസ്തു പ്രസാദജാഃ. 42

| | | | |
|---|---|---|---|
| താസാം | അവയുടെ | ദിവ്യാഃ ച ആവസഥാഃ തു | ദിവ്യഭവനങ്ങൾ |
| ഉഭയതഃ കൂലം, | ഇരുകരകളിലും, | ബ്രഹ്മണഃ | ബ്രാഹ്മണോത്തമനായ ഭരദ്വാജമഹർഷിയുടെ |
| പാണ്ഡുമൃത്തികലേപനാഃ | വെള്ളക്കാര തേച്ച | | |
| രമ്യാഃ | അഴകേറിയ | പ്രസാദജാഃ. | പ്രഭാവത്താലുണ്ടായി. |

തേനൈവ ച മുഹൂർത്തേന ദിവ്യാഭരണഭൂഷിതാഃ
ആഗുർവ്വിംശതിസാഹസ്രാ ബ്രഹ്മണാ പ്രഹിതാഃ സ്ത്രിയഃ. 43

| | | | |
|---|---|---|---|
| തേന ഏവ | അതേ | വിംശതിസാഹസ്രാഃ | ഇരുപതിനായിരം |
| മുഹൂർത്തേന, | ക്ഷണത്തിൽ, | സ്ത്രിയഃ ച | സ്ത്രീകളും |
| ബ്രഹ്മണാ | ബ്രഹ്മദേവനാൽ | ദിവ്യാഭരണഭൂഷിതാഃ | ദിവ്യാഭരണാലംകൃതകളായി |
| പ്രഹിതാഃ | പറഞ്ഞയക്കപ്പെട്ട | ആഗുഃ. | വന്നെത്തി. |

സുവർണ്ണമണിമുക്തേന പ്രവാളേന ച ഭൂഷിതാഃ
ആഗുർവ്വിംശതിസാഹസ്രാഃ കുബേരപ്രഹിതാഃ സ്ത്രിയഃ. 44

| | | | |
|---|---|---|---|
| കുബേരപ്രഹിതാഃ | കുബേരനാൽ അയക്കപ്പെട്ട | സുവർണ്ണമണിമുക്തേന | തങ്കത്താലും, രത്നങ്ങളാലും, നന്മുത്തിനാലും |
| വിംശതിസാഹസ്രാഃ | ഇരുപതിനായിരം | പ്രവാളേന ച | പവിഴത്താലും |
| | | ഭൂഷിതാഃ | അലങ്കരിക്കപ്പെട്ടവരായി |
| സ്ത്രിയഃ | നാരിമാർ | ആഗുഃ. | വന്നെത്തി. |

യാഭിർഗൃഹീതഃ പുരുഷഃ സോന്മാദ ഇവ ലക്ഷ്യതേ
ആഗുർവ്വിംശതിസാഹസ്രാ നന്ദനാദപ്സരോഗണാഃ. 45

| | | | |
|---|---|---|---|
| യാഭിഃ | യാതൊരു സ്ത്രീകളാൽ | അപ്സരോഗണാഃ | അപ്സരസ്ത്രീഗണങ്ങൾ |
| ഗൃഹീതഃ പുരുഷഃ, | കണ്ണുകൊണ്ടുനോക്കപ്പെട്ടവനായ മനുഷ്യൻ | വിംശതിസാഹസ്രാഃ | ഇരുപതിനായിരം പേരും |
| ഇവ സോന്മാദഃ | തീരെ ഉന്മത്തനായി | നന്ദനാത് | നന്ദനോദ്യാനത്തിൽ നിന്ന് |
| ലക്ഷ്യതേ | കാണപ്പെടുന്നുവോ, അപ്രകാരമുള്ള അ | ആഗുഃ. | വന്നെത്തി. |

നാരദസ്തുംബുരുർഗോപഃ പ്രവരാഃ സൂര്യവർച്ചസഃ
ഏതേ ഗന്ധർവ്വരാജാനോ ഭരതസ്യാഗ്രതോ ജഗുഃ. 46

| | | | |
|---|---|---|---|
| സൂര്യവർച്ചസഃ | സൂര്യതേജസ്സാർന്ന | ഗോപഃ | ഗോപനും |
| പ്രവരാഃ | ഉത്തമന്മാരായ | ഏതേ | ഇവരെല്ലാം |
| ഗന്ധർവ്വരാജാനഃ | ഗന്ധർവ്വശ്രേഷ്ഠന്മാരും | ഭരതസ്യ | ഭരതന്റെ |
| നാരദഃ | നാരദനും | അഗ്രതഃ | മുമ്പിൽ |
| തുംബുരുഃ | തുംബുരുവും | ജഗുഃ. | ഗാനംചെയ്തു. |

അലംബുസാ മിശ്രകേശീ പുണ്ഡരീകാഽഥ വാമനാ
ഉപാനൃത്യംസ്തു ഭരതം ഭരദ്വാജസ്യ ശാസനാത്. 47

| | | | |
|---|---|---|---|
| അഥ | ആ സമയം | വാമനാ തു | വാമന എന്നവർ, |
| അലംബുസാ | അലംബുസ | ഭരദ്വാജസ്യ ശാസനാത് | ഭരദ്വാജാജ്ഞയാൽ |
| മിശ്രകേശീ | മിശ്രകേശി | ഭരതം | ഭരതന്റെ മുമ്പിൽ |
| പുണ്ഡരീകാ | പുണ്ഡരീക | ഉപാനൃത്യൻ. | വന്നു് നൃത്തംചെയ്തു. |

യാനി മാല്യാനി ദേവേഷു യാനി ചൈത്രരഥേ വനേ
പ്രയാഗേ താന്യദൃശ്യന്ത ഭരദ്വാജസ്യ തേജസാ. 48

| | | | |
|---|---|---|---|
| ദേവേഷു | ദേവന്മാരുടെ വിഷയത്തിൽ | താനി | ആ |
| യാനി | ഏതെല്ലാമോ, | മാല്യാനി | പുഷ്പങ്ങളെല്ലാം |
| ചൈത്രരഥേ വനേ | ചൈത്രരഥോദ്യാനത്തിൽ | ഭരദ്വാജസ്യ | ഭരദ്വാജമഹർഷിയുടെ |
| യാനി | ഏതെല്ലാമോ, | തേജസാ | പ്രഭാവത്താൽ |
| | | പ്രയാഗേ | പ്രയാഗയിൽ |
| | | അദൃശ്യന്ത. | കാണപ്പെട്ടു. |

ബില്വാ മാർദംഗികാ ആസൻ ശമ്യാഗ്രാഹാ വിഭീതകാഃ
അശ്വത്ഥാ നർത്തകാശ്ചാസൻ ഭരദ്വാജസ്യ തേജസാ. 49

| | | | |
|---|---|---|---|
| ഭരദ്വാജസ്യ | ഭരദ്വാജമഹർഷിയുടെ | ശമ്യാഗ്രാഹാഃ | താളംപിടിക്കുന്നവയായും |
| തേജസാ | വൈഭവത്താൽ | ആസൻ ; | വർത്തിച്ചു ; |
| ബില്വാഃ | ബില്വവൃക്ഷങ്ങൾ | അശ്വത്ഥാഃ | അരയാലുകൾ |
| മാർദംഗികാഃ ച | മൃദംഗംവായിക്കുന്നവയായും | നർത്തകാഃ | നർത്തകന്മാരായും |
| വിഭീതകാഃ | താന്നിമരങ്ങൾ | ആസൻ. | ഭവിച്ചു. |

തതഃ സരളതാലാശ്ച തിലകാ നക്തമാലകാഃ
പ്രഹൃഷ്ടാസ്തത്ര സംപേതുഃ കുബ്ജാ ഭൂത്വാഽഥ വാമനാഃ. 50

| | | | |
|---|---|---|---|
| തതഃ | ആ സമയം | അഥ | ആ സമയം |
| സരളതാലാഃ | ചരളമരങ്ങളും പനകളും | കുബ്ജാഃ | കൂനുള്ളവരായും |
| തിലകാഃ | മയിലെള്ളുകളും | വാമനാഃ | കുള്ളന്മാരായും |
| നക്തമാലകാഃ ച | ഉങ്ങുകളും, | ഭൂത്വാ, | മാറി, |
| തത്ര | അവിടെ | പ്രഹൃഷ്ടാഃ | സന്തോഷം പൂണ്ടു് |
| | | സംപേതുഃ. | വർത്തിച്ചു. |

ശിംശപാമലകീജംബ്വോ യാശ്ചാന്യാഃ കാനനേ ലതാഃ
മല്ലികാ മാലതീ ജാതിര്യ്യാശ്ചാന്യാഃ കാനനേ ലതാഃ
പ്രമദാവിഗ്രഹം കൃത്വാ ഭരദ്വാജാശ്രമേഽവദൻ. 51
സുരാഃ സുരാപാഃ പിബത പായസം ച ബുഭുക്ഷിതാഃ
മാംസാനി ച സുമേദ്ധ്യാനി ഭക്ഷ്യന്താം യാവദിച്ഛഥ. 52

| | |
|---|---|
| ശിംശുപാമലകീജംബ്വാഃ | ഇരുമുൾ, നെല്ലി, ഞാവൽ എന്നവയും |
| കാനനേ | കാട്ടിൽ |
| അന്യാഃ ലതാഃ | മററുമുള്ള വള്ളികൾ |
| യാഃ ച | ഏവയെല്ലാമോ അവ |
| കാനനേ | കാട്ടിൽ [യും, |
| അന്യാഃ | വിശേഷപ്പെട്ട |
| ലതാഃ | ലതകൾ |
| യാഃ ച | ഏവയോ, അപ്രകാര |
| മാലതീ | മുല്ലയും [മുള്ള |
| മല്ലികാ | മല്ലികയും |
| ജാതിഃ | പിച്ചകവും |
| പ്രമദാവിഗ്രഹം | സ്ത്രീവടിവ് |
| കൃത്വാ | കയ്ക്കൊണ്ട് |
| ഭരദ്വാജാശ്രമേ | ഭരദ്വാജാശ്രമത്തിൽ |
| അവദൻ; | ഇപ്രകാരം ഉരചെയ്തു; |
| “സുരാപാഃ! | “സുരയെ പാനം ചെയ്യാൻ പ്രിയമുള്ളവരേ! |
| യാവത് ഇച്ഛഥ | വേണ്ടേടത്തോളം |
| സുരാഃ | മധുവിനേയും |
| പായസം ച | പായസത്തേയും |
| പിബത; | കഴിച്ചാലും; |
| ബുഭുക്ഷിതാഃ! | വിശന്നുള്ളവരേ! |
| സുമേദ്ധ്യാനി | നന്നായി പക്വം ചെ |
| മാംസാനി ച | മാംസങ്ങളെ [യ്യപ്പെട്ട |
| ഭക്ഷ്യന്താം.” | ഭക്ഷിച്ചുകൊൾവിൻ.” |

ഉച്ഛാദ്യ സ്നാപയന്തി സ്മ നദീതീരേഷു വല്ഗുഷു
അപ്യേകമേകം പുരുഷം പ്രമദാഃ സപ്ത ചാഷ്ട ച. 53

| | |
|---|---|
| ഏകമേകം | ഓരോ |
| പുരുഷം അപി | പുരുഷനേയും |
| സപ്ത ച | ഏഴും |
| അഷ്ട ച | എട്ടും |
| പ്രമദാഃ | സ്ത്രീകൾ |
| വല്ഗുഷു | രമണീയമായ |
| നദീതീരേഷു | നദിക്കരകളിൽ |
| ഉച്ഛാദ്യ | (എണ്ണയും കുഴമ്പും) തേച്ചുരുമ്മി |
| സ്നാപയന്തി സ്മ. | കുളിപ്പിച്ചു. |

സംവാഹന്ത്യഃ സമാപേതുർന്നാര്യോ രുചിരലോചനാഃ
പരിമൃജ്യ തഥാന്യോന്യം പായയന്തി വരാംഗനാഃ 54

| | |
|---|---|
| രുചിരലോചനാഃ | ചാരുനേത്രകളും |
| നാര്യഃ | ശ്രേഷ്ഠകളുമായ |
| വരാംഗനാഃ | സ്ത്രീരത്നങ്ങൾ |
| അന്യോന്യം തഥാ | ഞാൻ ഞാൻ മുമ്പിലെന്ന് |
| സംവാഹന്ത്യഃ | തിരക്കിക്കൊണ്ട് |
| സമാപേതുഃ; | ഓടിയെത്തി; |
| പരിമൃജ്യ | നല്ലവണ്ണം തുവർത്തി, |
| പായയന്തി. | പാനംചെയ്യിക്കുന്നു. |

[“പായയന്തി” (ചുംബനം ചെയ്യിക്കുന്നു); (സുരാപാനം ചെയ്യിക്കുന്നു); ഇത്യാദി. “പരിമൃജ്യ”, (തലോടിയിട്ട്) എന്നും.]

ഹയാൻ ഗജാൻ ഖരാനുഷ്ട്രാൻ തഥൈവ സുരഭേഃ സുതാൻ
അഭോജയൻ വാഹനപാസ്തേഷാം ഭോജ്യം യഥാവിധി. 55

| | |
|---|---|
| വാഹനപാഃ | വാഹനരക്ഷകന്മാർ |
| ഹയാൻ | കുതിരകളേയും |
| ഗജാൻ | ആനകളേയും |
| ഖരാൻ | കോവർകഴുതകളേയും |
| ഉഷ്ട്രാൻ | ഒട്ടകങ്ങളേയും |
| സുരഭേഃ സുതാൻ തഥാ | കാളകളേയും, |
| തേഷാം ഏവ | അവ ഓരോന്നിനും |
| യഥാവിധി | വേണ്ടുന്നമാതിരി |
| ഭോജ്യം അഭോജയൻ. | തീററിച്ചു. |

ഇക്ഷൂംശ്ച മധുലാജാംശ്ച ഭോജയന്തി സ്മ വാഹനാൻ
ഇക്ഷ്വാകുവരയോധാനാം ചോദയന്തോ മഹാബലാഃ. 56

| | |
|---|---|
| മഹാബലാഃ | ദിവ്യശക്തിയാൎന്നവരായ അവർ |
| ഇക്ഷ്വാകുവരയോധാനാം | ഇക്ഷ്വാകുകുലശ്രേഷ്ഠനായ ഭരതന്റെ ഭടന്മാരുടെ |
| വാഹനാൻ ച | വാഹനങ്ങളായ കുതിര മുതലായവയെ |
| ഇക്ഷൂൻ | കരിമ്പുകളും |
| മധുലാജാൻ ച | ചക്കരചേൎന്ന തവിട്ടു മുതലായവയും |
| ചോദയന്തഃ | വായിൽ തീററിക്കൊടുത്തു് |
| ഭോജയന്തി സ്മ. | തിന്നിച്ചു. |

നാശ്വബന്ധോഽശ്വമാജാനാന്ന ഗജം കുഞ്ജരഗ്രഹഃ
മത്തപ്രമത്തമുദിതാ ചമൂഃ സാ തത്ര സംബഭൗ. 57

| | |
|---|---|
| അശ്വബന്ധഃ | കുതിരക്കാരൻ |
| അശ്വം | കുതിരയെക്കുറിച്ചു് |
| അജാനാത് ന | അന്വേഷിക്കേണ്ട ആവശ്യമുണ്ടായില്ല; |
| കുഞ്ജരഗ്രഹഃ | ആനക്കാരൻ |
| ഗജം | ആനയെക്കുറിച്ചും |
| ന; | ഇല്ല; |
| തത്ര | ആ സമയം |
| സാ ചമൂഃ | ആ സൈന്യം |
| മത്തപ്രമത്തമുദിതാ | സന്തോഷാധിക്യത്താൽ മതിമറന്നതായി |
| സംബഭൗ. | വിലസി. |

തൎപ്പിതാഃ സൎവ്വകാമൈസ്തേ രക്തചന്ദനരൂഷിതാഃ
അപ്സരോഗണസംയുക്താഃ സൈന്യാ വാചമുദൈരയൻ. 58

| | |
|---|---|
| തേ സൈന്യാഃ | ആ യോദ്ധാക്കന്മാർ |
| സൎവ്വകാമൈഃ | സൎവ്വപ്രകാരത്തിലുള്ള അഭീഷ്ടങ്ങളെക്കൊണ്ടും |
| തൎപ്പിതാഃ, | തൃപ്തിപ്പെടുത്തപ്പെട്ടവരായി, |
| രക്തചന്ദനരൂഷിതാഃ, | രക്തചന്ദനം പൂശിയവരായി, |
| അപ്സരോഗണസംയുക്താഃ, | അപ്സരസ്സുകളുടെ കൂട്ടങ്ങളാൽ സേവിക്കപ്പെട്ടവരായി, |
| വാചം | ഇപ്രകാരം |
| ഉദൈരയൻ. | തമ്മിൽതമ്മിൽ ഉരചെയ്തു. |

നൈവായോദ്ധ്യാം ഗമിഷ്യാമോ ന ഗമിഷ്യാമ ദണ്ഡകാൻ
കുശലം ഭരതസ്യാസ്തു രാമസ്യാസ്തു തഥാ സുഖം. 59

| | |
|---|---|
| "അയോദ്ധ്യാം | "അയോദ്ധ്യയ്ക്കു |
| ഗമിഷ്യാമഃ ന; | നാം മടങ്ങിപ്പോകേണ്ട; |
| ദണ്ഡകാൻ ഏവ | ദണ്ഡകങ്ങളിലേയ്ക്കും |
| ഗമിഷ്യാമഃ ന; | പോകേണ്ട; |
| ഭരതസ്യ | ഭരതകുമാരന്നു് |
| കുശലം | നന്മ |
| അസ്തു! | ഉണ്ടാകട്ടെ! |
| തഥാ | അപ്രകാരംതന്നെ |
| രാമസ്യ | ശ്രീരാഘവന്നും |
| സുഖം | നല്ലതു |
| അസ്തു." | വരട്ടെ." |

ഇതി പാദാതയോധാശ്ച ഹസ്ത്യശ്വാരോഹബന്ധകാഃ
അനാഥാസ്തം വിധിം ലബ്ധ്വാ വാചമേതാമുദൈരയൻ. 60

| | | | |
|---|---|---|---|
| പാദാതയോധാഃ | കാലാൾപടയാളികളും | ലബ്ധ്വാ, | പ്രാപിച്ചവരായി, |
| ഹസ്ത്യശ്വാരോഹബന്ധകാഃ ച | ആനക്കാരും കുതിരക്കാരും | അനാഥാഃ ഇതി, | മേലധികാരികളുണ്ടെന്നതിനേയും മറന്ന്, |
| തം വിധിം | ആ സല്ക്കാരവിധിയെ | ഏതാം വാചം | മേല്പറഞ്ഞ വാക്യത്തെ |
| | | ഉദൈരയൻ. | പറഞ്ഞു. |

സംപ്രഹൃഷ്ടാ വിനേദുസ്തേ നരാസ്തത്ര സഹസ്രശഃ
ഭരതസ്യാനുയാതാരഃ സ്വൎഗ്ഗോऽയമിതി ചാബ്രുവൻ. 61

| | | | |
|---|---|---|---|
| ഭരതസ്യ | ഭരതന്റെ | സംപ്രഹൃഷ്ടാഃ | അത്യാനന്ദഭരിതരായി |
| അനുയാതാരഃ | പരിജനങ്ങളായ | വിനേദുഃ ; | ഘോഷിച്ചു ; |
| സഹസ്രശഃ | ആയിരക്കണക്കായ | "സ്വൎഗ്ഗഃ ച | "സ്വൎഗ്ഗംതന്നെ |
| തേ | ആ | അയം" | ഇതു്" |
| നരാഃ, | ആളുകൾ, | ഇതി | എന്നിങ്ങിനെ |
| തത്ര | ആ സമയം | അബ്രുവൻ. | പറഞ്ഞു. |

നൃത്യന്തി സ്മ ഹസന്തി സ്മ ഗായന്തി സ്മ ച സൈനികാഃ
സമന്താത് പരിധാവന്തി മാല്യോപേതാഃ സഹസ്രശഃ 62

| | | | |
|---|---|---|---|
| സഹസ്രശഃ | ആയിരക്കണക്കായ | ഹസന്തി സ്മ ; | അട്ടഹസിച്ചു ; |
| സൈനികാഃ, | പടയാളികൾ, | മാല്യോപേതാഃ | മാലകൾ അണിഞ്ഞവരായി |
| നൃത്യന്തി സ്മ ; | കൂത്താടി ; | സമന്താത് ച | എങ്ങും |
| ഗായന്തി സ്മ ; | പാട്ടുപാടി ; | പരിധാവന്തി. | ചാടിക്കളിച്ചു. |

തതോ ഭുക്തവതാം തേഷാം തദന്നമമൃതോപമം
ദിവ്യാനുദ്വീക്ഷ്യ ഭക്ഷ്യാംസ്താനഭവദ് ഭക്ഷണേ മതിഃ. 63

| | | | |
|---|---|---|---|
| അമൃതോപമം | അമൃതൊത്ത | ഭക്ഷ്യാൻ | ഭക്ഷ്യങ്ങളെ |
| തത് അന്നം | ആ ഭോജനത്തെ | ഉദ്വീക്ഷ്യ, | കണ്ടു്, |
| ഭുക്തവതാം | കഴിച്ചവരായ | തതഃ | പിന്നേയും |
| തേഷാം, | അവൎക്ക്, | ഭക്ഷണേ | ഉണ്ണുന്നതിൽ |
| താൻ ദിവ്യാൻ | ആ ദിവ്യങ്ങളായ | മതിഃ അഭവത്. | കൊതി ഉളവായി. |

പ്രേഷ്യാശ്ചേട്യശ്ച വധ്വശ്ച ബലസ്ഥാശ്ചാപി സൎവ്വശഃ
ബഭൂവുസ്തേ ഭൃശം ദൃപ്താഃ സൎവ്വേ ചാഹതവാസസഃ. 64

| | | | |
|---|---|---|---|
| പ്രേഷ്യാഃ | വേലക്കാരും | അഹതവാസസഃ | കോടിവസ്ത്രങ്ങളുടുത്തവരായി |
| ചേട്യഃ ച | വേലക്കാരികളും | സൎവ്വശഃ | സൎവ്വപ്രകാരത്തിലും |
| വധ്വഃ ച | ദാസികളും | ഭൃശം | അതിയായ |
| ബലസ്ഥാഃ അപി | സൈന്യത്തിലുള്ളവരുമായ | ദൃപ്താഃ ച | ഉത്സാഹം പൂണ്ടവരായി |
| തേ സൎവ്വേ ച | അവരെല്ലാവരും | ബഭൂവുഃ. | വിളങ്ങി. |

കുഞ്ജരാശ്ച ഖരോഷ്ട്രാശ്ച ഗോഽശ്വാശ്ച മൃഗപക്ഷിണഃ
ബഭ്രുവുഃ സുഭൃതാസ്തത്ര നാന്യോ ഹ്യന്യമകല്പയത്. 65

| | | | |
|---|---|---|---|
| തത്ര | അവിടെ | സുഭൃതാഃ | ധാരാളം തീററതിന്നവയായി |
| കുഞ്ജരാഃ ച | ആനകളും | ബഭ്രുവുഃ ; | വത്തിച്ചു ; |
| ഖരോഷ്ട്രാഃ ച | കോവർ കഴുതകളും ഒട്ടകങ്ങളും | അന്യഃ ഹി | ആരുംതന്നെ |
| ഗോഽശ്വാഃ ച | പശുക്കളും കുതിരകളും | അന്യം | ഇനിയൊന്നിനേയും |
| മൃഗപക്ഷിണഃ | മൃഗങ്ങളും പക്ഷികളും | അകല്പയത് ന. | ആവശ്യപ്പെട്ടതേയില്ല. |

നാശുക്ലവാസാസ്തത്രാസീത് ക്ഷുധിതോ മലിനോഽപി വാ
രജസാ ധ്വസ്തകേശോ വാ നരഃ കശ്ചിദദൃശ്യത. 66

| | | | |
|---|---|---|---|
| തത്ര | അവിടെ | മലിനഃ വാ, | അഴുക്കുപുരണ്ട ശരീരത്തോടുകൂടിയവനായോ, |
| കശ്ചിത് | ഒരു | | |
| നരഃ അപി | മനുഷ്യനെങ്കിലും | ആസീത് ന ; | കാണപ്പെട്ടില്ല ; |
| അശുക്ലവാസാഃ | മുഷിഞ്ഞവസ്ത്രമുടുത്തവനായാകട്ടെ | രജസാ | പൂമ്പൊടികൊണ്ട് |
| | | ധ്വസ്തകേശഃ വാ | മൂടപ്പെട്ട തലമുടിയോടുകൂടിയും |
| ക്ഷുധിതഃ, | തിന്മാൻകൊതിച്ചവനായാകട്ടെ | അദൃശ്യത. | കാണപ്പെട്ടു. |

ആജൈശ്ചാപി ച വാരാഹൈർന്നിഷ്ഠാനവരസംചയൈഃ
ഫലനിർവ്യൂഹസംസിദ്ധൈഃ സൂപൈർഗ്ഗന്ധരസാന്വിതൈഃ 67
പുഷ്പധ്വജവതീഃ പൂർണ്ണാഃ ശുക്ലസ്യാന്നസ്യ ചാഭിതഃ
ദദൃശുർവ്വിസ്മിതാസ്തത്ര നരാ ലൌഹീഃ സഹസ്രശഃ. 68

| | | | |
|---|---|---|---|
| നരാഃ | ആളുകൾ | സൂപൈഃ, | പരിപ്പുകുഴമ്പുകൾകൊണ്ടും, |
| തത്ര അഭിതഃ | അവിടെ നാലുപാടും | ശുക്ലസ്യ | ധവളമായ |
| ആജൈഃ | ആട്ടുമാംസങ്ങളെക്കൊണ്ടും | അന്നസ്യ ച | അന്നംകൊണ്ടും |
| വാരാഹൈഃ ച | പന്നിമാംസങ്ങൾകൊണ്ടും | പൂർണ്ണാഃ | നിറയപ്പെട്ടവയും |
| നിഷ്ഠാനവരസംചയൈഃ ച | വിശേഷപ്പെട്ട അനവധി ഉപ്പിലിട്ടതുകൊണ്ടും | സഹസ്രശഃ | ആയിരക്കണക്കായുള്ളവയും |
| ഫലനിർവ്യൂഹസംസിദ്ധൈഃ അപി | പഴങ്ങൾ വരട്ടിയുണ്ടാക്കപ്പെട്ട പ്രഥമൻ കൊണ്ടും | പുഷ്പധ്വജവതീഃ | പൂവേലകൾകൊണ്ടു അലങ്കരിക്കപ്പെട്ടവയും ആയ |
| ഗന്ധരസാന്വിതൈഃ | മണംമറിയ സ്വാദുള്ള | ലൌഹീഃ | സ്വർണ്ണപ്പാത്രങ്ങളെ |
| | | വിസ്മിതാഃ | ആശ്ചര്യഭരിതരായി |
| | | ദദൃശുഃ. | നോക്കിക്കണ്ടു. |

ബഭ്രുവുൎവ്വനപാൎശ്വേഷു കൂപാഃ പായസകൎദ്ദമാഃ
താശ്ച കാമദുഘാ ഗാവോ ദ്രുമാശ്ചാസൻ മധുസ്രുതഃ. 69

| | | | |
|---|---|---|---|
| വനപാൎശ്വേഷു | വനപ്രദേശങ്ങളിൽ | ഗാവഃ ച | പശുക്കളെല്ലാം |
| കൂപാഃ | കിണറുകൾ | കാമദുഘാഃ ; | കാമധേനുക്കളായി ; |
| പായസ-കൎദ്ദമാഃ | പായസക്കുഴമ്പുകൾ നിറഞ്ഞവയായി | ദ്രുമാഃ ച | വൃക്ഷങ്ങളും |
| ബഭ്രുവുഃ ; | ഭവിച്ചു ; | മധുസ്രുതഃ | തേനൊഴുകുന്നവയായി |
| താഃ | അവിടെയുള്ള | ആസൻ. | തീൎന്നു. |

വാപ്യോ മൈരേയപൂൎണ്ണാശ്ച മൃഷ്ടമാംസചയൈൎവ്വൃതാഃ
പ്രതപ്തപിഠരൈശ്ചാപി മാൎഗ്ഗമായൂരകൗക്കുടൈഃ. 70

| | | | |
|---|---|---|---|
| വാപ്യഃ, | കുളങ്ങൾ, | മാൎഗ്ഗമായൂര-കൗക്കുടൈഃ ച | മാൻ, മയിൽ, കോഴി എന്നവയുടേയും ആയ |
| മൈരേയ-പൂൎണ്ണാഃ ച | മധുക്കളാൽ നിറയപ്പെട്ടവയായും, | മൃഷ്ടമാംസ-ചയൈഃ അപി | സുഗന്ധംകലൎന്ന മാംസത്തിൻെറ വരമ്പുകളാൽ |
| പ്രതപ്ത-പിഠരൈഃ | ചരക്കുകളിൽ നന്നായി വേവിക്കപ്പെട്ടവയും | വൃതാഃ. | ചുററപ്പെട്ടവയായുമിരുന്നു. |

പാത്രീണാം ച സഹസ്രാണി സ്ഥാലീനാം നിയുതാനി ച
ന്യൎബ്ബുദാനി ച പാത്രാണി ശാതകുംഭമയാനി ച 71
സ്ഥാല്യഃ കുംഭ്യഃ കരംഭ്യശ്ച ദധിപൂൎണ്ണാഃ സുസംസ്കൃതാഃ
യൌവനസ്ഥസ്യ ഗൌരസ്യ കപിത്ഥസ്യ സുഗന്ധിനഃ 72
ഹ്രദാഃ പൂൎണ്ണാ രസാലസ്യ ദധ്നഃ ശ്വേതസ്യ ചാപരേ
ബഭ്രുവുഃ പായസശ്ചാന്യേ ശൎക്കരായാശ്ച സഞ്ചയാഃ. 73

| | | | |
|---|---|---|---|
| പാത്രീണാം | വട്ടച്ചെമ്പുകളുടെ | സുഗന്ധിനഃ, | വാസനയുള്ള തയിരു കൊണ്ടും, |
| സഹസ്രാണി ച, | ആയിരങ്ങളും, | യൌവനസ്ഥസ്യ | പുളിക്കാത്തതും |
| സ്ഥാലീനാം | വട്ടളങ്ങളുടെ | ഗൌരസ്യ | കലൎപ്പില്ലാത്തതും |
| നിയുതാനി ച | എത്രയോ പത്തുലക്ഷങ്ങളും, | രസാലസ്യ, | ജീരകം കലൎന്നതായ മോരുകൊണ്ടും, |
| ന്യൎബ്ബുദാനി | പത്തുകോടി | ശ്വേതസ്യ | വെണ്മയുള്ള |
| ശാതകുംഭ-മയാനി ച | സ്വൎണ്ണമയങ്ങളായ | ദധ്നഃ ച | തയിരുകൊണ്ടും, |
| പാത്രാണി ച, | തളികകളും, | പൂൎണ്ണാഃ | നിറയപ്പെട്ട |
| ദധിപൂൎണ്ണാഃ | തയിരുനിറച്ചു | അന്യേ ഹ്രദാഃ, | ചിലകുണ്ടുകളും, |
| സുസംസ്കൃതാഃ | അഴകുറിയ | പായസഃ | പാൽകൊണ്ടുള്ള |
| സ്ഥാല്യഃ, | പാനികളും, | അപരേ ച, | മററുചിലകുണ്ടുകളും, |
| കരംഭ്യഃ | കുട്ടകങ്ങളും | ശൎക്കരായാഃ | പഞ്ചസാരയുടെ |
| കുംഭ്യഃ ച | കുടങ്ങളും, | സംചയാഃ ച | കുന്നുകളും, |
| കപിത്ഥസ്യ | വ്ലാരങ്ങളുടെ | ബഭ്രുവുഃ. | ഉണ്ടായിരുന്നു. |

കല്കാംശ്ചൂർണ്ണകഷായാംശ്ച സ്നാനാനി വിവിധാനി ച
ദദൃശുർഭാജനസ്ഥാനി തീർത്ഥേഷു സരിതാം നരാഃ. 74

| | | | |
|---|---|---|---|
| നരാഃ | ആളുകൾ | ചൂർണ്ണകഷായാൻ ച | വാസനയുള്ള പൊടികളും, താളികളും |
| സരിതാം | നദികളുടെ | ഭാജനസ്ഥാനി | പാത്രങ്ങളിൽ വെച്ചിരിക്കുന്ന |
| തീർത്ഥേഷു, | കടവുകളിൽ, | വിവിധാനി | പലമാതിരിയായ |
| കല്കാൻ | (നെല്ലിക്ക, പയറ് മുതലായവ) അരച്ചുവെച്ചവയും, | സ്നാനാനി ച | കുളിപ്പാനുള്ള മററു |
| | | ദദൃശുഃ. | കണ്ടു. [സാമഗ്രികളും |

ശുക്ലാനംശുമതശ്ചാപി ദന്തധാവനസഞ്ചയാൻ
ശുക്ലാംശ്ചന്ദനകല്കാംശ്ച സമുദ്ഗേഷ്വവതിഷ്ഠതഃ 75
ദർപ്പണാൻ പരിമൃഷ്ടാംശ്ച വാസസാം ചാപി സഞ്ചയാൻ
പാദുകോപാനഹാം ചൈവ യുഗ്മാന്യത്ര സഹസ്രശഃ 76
ആഞ്ജനീഃ കങ്കതാൻ കൂർച്ചാൻ ഛത്രാണി ച ധനൂംഷി ച
മർമ്മത്രാണാനി ചിത്രാണി ശയനാന്യാസനാനി ച 77
പ്രതിപാനഹ്രദാൻ പൂർണ്ണാൻ ഖരോഷ്ട്രഗജവാജിനാം
അവഗാഹ്യസുതീർത്ഥാംശ്ച ഹ്രദാൻ സോത്പലപുഷ്കരാൻ 78
ആകാശവർണ്ണപ്രതിമാൻ സ്വച്ഛതോയാൻ സുഖപ്ലവാൻ
നീലവൈഡൂര്യവർണ്ണാംശ്ച മൃദൂൻ യവസസഞ്ചയാൻ 79
നിർവ്വാപാർത്ഥാൻ പശൂനാം തേ ദദൃശുസ്തത്ര സർവ്വശഃ. 80

| | | | |
|---|---|---|---|
| തത്ര | അവിടെ | അത്ര ഏവ | അവിടെത്തന്നെ |
| തേ, | അവർ, | പാദുകോപാനഹാം ച | മെതിയടികളുടെയും, ചെരിപ്പുകളുടേയും |
| സർവ്വശഃ | എങ്ങും | സഹസ്രശഃ | അനവധി |
| ശുക്ലാൻ | വെളുത്ത് | യുഗ്മാനി ച, | ജോടികളേയും, |
| അംശുമതഃ | കൃത്തുള്ള | ആഞ്ജനീഃ, | കണ്ണെഴുതാനുള്ള മഷികളേയും, |
| ദന്തധാവനസംചയാൻ അപി, | പല്ലുതേക്കാനുള്ള കോലുകളുടെ കെട്ടുകളേയും, | കംകതാൻ, | ചീപ്പുകളേയും, |
| സമുദ്ഗേഷു | ഡപ്പികളിൽ | കൂർച്ചാൻ ച, | കുച്ചിപ്പല്ലുകളേയും (Brushes) |
| അവതിഷ്ഠതഃ | വെച്ചിട്ടുള്ള | ഛത്രാണി ച, | കുടകളേയും, |
| ശുക്ലാൻ | നല്ല | ധനൂംഷി ച, | വില്ലുകളേയും, |
| ചന്ദനകല്കാൻ ച | കളഭക്കൂട്ടുകളേയും, | ചിത്രാണി | പലമാതിരി |
| പരിമൃഷ്ടാൻ | തുടച്ചുവൃത്തിയാക്കിയ | മർമ്മത്രാണാനി, | കവചങ്ങളെയും, |
| ദർപ്പണാൻ ച, | കണ്ണാടികളേയും, | ശയനാനി, | കിടക്കകളേയും, |
| വാസസാം | വസ്ത്രങ്ങളുടെ | ആസനാനി ച, | ആസനങ്ങളേയും, |
| സംചയാൻ അപി, | ഭാണ്ഡങ്ങളേയും, | | |

| | |
|---|---|
| ഖരോഷ്ട്ര-ഗജവാജിനാം | കോവർ കഴുത, ഒട്ടകം, ആന, കുതിര എന്നിവയ്ക്കായി, |
| പൂൎണ്ണാൻ | നിറഞ്ഞുകവിയുന്ന |
| പ്രതി-പാനഹ്രദാൻ, | വെള്ളം കുടിപ്പിപ്പാനുള്ള കുളങ്ങളേയും, |
| അവഗാഹ്യ-സുതീൎത്ഥാൻ, | ഇറങ്ങുവാൻ നല്ല കടവുകളുള്ളവയും |
| സോത്പല-പുഷ്കരാൻ | ഉത്പലം, താമര എന്നവ നിറഞ്ഞവയും, |
| ആകാശവൎണ്ണ-പ്രതിമാൻ | ആകാശവൎണ്ണത്തിനൊത്തവയും |
| സുഖപ്ലവാൻ | ധാരാളം ഇറങ്ങിമുങ്ങുവാൻ തക്ക സൌകൎയ്യമുള്ളവയും, |
| സ്വച്ഛ-തോയാൻ | സ്വച്ഛമായ വെള്ളം നിറഞ്ഞവയും ആയ |
| ഹ്രദാൻ ച, | ഏരികളേയും, |
| പശൂനാം | കന്നുകാലികൾക്ക് |
| നിൎവ്വാപാൎത്ഥാൻ | കൊടുക്കേണ്ടതിന്നായുള്ള |
| നീലവൈഡൂൎയ്യ-വൎണ്ണാൻ | നീലം, വൈഡൂൎയ്യം എന്നവയൊത്ത |
| മൃദൂൻ | മൃദുവായ |
| യവസസംചയാൻ ച, | പുൽ കെട്ടുകളേയും, |
| ദദൃശുഃ. | കണ്ടു. |

വ്യസ്മയന്ത മനുഷ്യാസ്തേ സ്വപ്നകല്പം തദദ്ഭുതം
ദൃഷ്ട്വാഽഽതിഥ്യം കൃതം താദൃഗ്ഭരതസ്യ മഹൎഷിണാ. 81

| | |
|---|---|
| തേ | ആ |
| മനുഷ്യാഃ | ആളുകൾ |
| ഭരതസ്യ | ഭരതന്നു |
| മഹൎഷിണാ | ഭരദ്വാജമഹൎഷിയാൽ |
| കൃതം | ചെയ്യപ്പെട്ട |
| തത് അദ്ഭുതം | ആ അത്ഭുതകരമായ |
| ആതിഥ്യം | അതിഥിസത്കാരത്തെ |
| താദൃക് | അവൎണ്ണനീയമായി |
| സ്വപ്നകല്പം | സ്വപ്നസൃഷ്ടിപോലെയുള്ളതായി |
| ദൃഷ്ട്വാ | വിചാരിച്ച് |
| വ്യസ്മയന്ത. | പരിഭ്രമിച്ചുപോയി. |

ഇത്യേഷാം രമമാണാനാം ദേവാനാമിവ നന്ദനേ
ഭരദ്വാജാശ്രമേ രമ്യേ സാ രാത്രിർവ്യത്യവൎത്തത. 82

| | |
|---|---|
| രമ്യേ | രമണീയമായ |
| ഭരദ്വാജാശ്രമേ, | ഭരദ്വാജാശ്രമത്തിൽ, |
| നന്ദനേ | നന്ദനോദ്യാനത്തിൽ |
| ദേവാനാം | ദേവന്മാർ |
| ഇവ, | എന്നപോലെ, |
| ഏഷാം | ഇവർ |
| ഇതി | ഇപ്രകാരം |
| രമമാണാനാം | സുഖിച്ചിരുന്നിരുന്ന |
| സാ രാത്രിഃ | ആ രാത്രി [സമയം |
| വ്യത്യവൎത്തത. | കഴിഞ്ഞു. (ആൎഷം) |

പ്രതിജഗ്മുശ്ച താ നദ്യോ ഗന്ധൎവ്വാശ്ച യഥാഗതം
ഭരദ്വാജമനുജ്ഞാപ്യ താശ്ച സൎവ്വാ വരാംഗനാഃ. 83

| | |
|---|---|
| താഃ | ആ |
| നദ്യഃ ച | നദികളും |
| ഗന്ധൎവ്വാഃ ച | ഗന്ധൎവ്വന്മാരും |
| താഃ | ആ |
| വരാംഗനാഃ | ദിവ്യനാരിമാരും, |
| സൎവ്വാഃ ച, | എല്ലാവരും |
| ഭരദ്വാജം | ഭരദ്വാജമഹൎഷിയോട് |
| അനുജ്ഞാപ്യ, | യാത്രപറഞ്ഞ്, |
| യഥാഗതം | വന്നപോലെ |
| പ്രതിജഗ്മുഃ. | തിരിച്ചുചെന്നു. |

തഥൈവ മത്താ മദിരോൽക്കടാ നരാ-
സ്തഥൈവ ദിവ്യാഗുരുചന്ദനോക്ഷിതാഃ
തഥൈവ ദിവ്യാ വിവിധാഃ സ്രഗുത്തമാഃ
പൃഥക് പ്രകീർണ്ണാ മനുജൈഃ പ്രമർദ്ദിതാഃ. 84

| | | | |
|---|---|---|---|
| നരാഃ | ആളുകൾ | മനുജൈഃ | ആളുകളാൽ |
| തഥാ ഏവ | പരിപൂർണ്ണമാകുംവണ്ണം | പൃഥക് | ഓരോരുത്തനാലും |
| മത്താഃ, | തൃപ്തിപൂണ്ടവരായി, | പ്രകീർണ്ണാഃ | വിതറപ്പെട്ടവയും |
| തഥാ ഏവ | ആ സമയത്തിലും | ദിവ്യാഃ | ദിവ്യങ്ങളും |
| മദിരോത്കടാഃ, | മധുവിന്റെ ലഹരിയോടുകൂടിയവരായി | വിവിധാഃ | പലമാതിരിയുള്ളവയും ആയ |
| തഥാ ഏവ | അപ്രകാരംതന്നെ | സ്രഗുത്തമാഃ | വിശേഷപ്പെട്ട മാലകൾ |
| ദിവ്യാഗുരുചന്ദനോക്ഷിതാഃ; | ദിവ്യമായ അകിൽ, ചന്ദനം, എന്നവ പൂശിയവരായിവർത്തിച്ചു; | പ്രമർദ്ദിതാഃ. | മർദ്ദിക്കപ്പെട്ടവയായി കിടന്നു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോധ്യാകാണ്ഡേ ഏകനവതിതമഃ സർഗ്ഗഃ = തൊണ്ണൂറ്റൊന്നാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 5806; അയോധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 3451.



## ദ്വിനവതിതമഃ സർഗ്ഗഃ = തൊണ്ണൂറ്റിരണ്ടാംസർഗ്ഗം.

[ഭരദ്വാജാമന്ത്രണം = ഭരദ്വാജമഹർഷിയോട് യാത്രപറയുന്നത്.]

തതസ്താം രജനീം വ്യുഷ്യ ഭരതഃ സപരിച്ഛദഃ
കൃതാതിഥ്യോ ഭരദ്വാജം കാമാദഭിജഗാമ ഹ. 1

| | | | |
|---|---|---|---|
| ഭരതഃ, | ഭരതൻ, | വ്യുഷ്യ, | കഴിച്ചശേഷം, |
| കൃതാതിഥ്യഃ | വിരുന്നുചെയ്യപ്പെട്ടവനായി | സപരിച്ഛദഃ | പരിവാരസമേതനായി, |
| താം | അന്നത്തെ | കാമാത് ഹ | സ്വേച്ഛയായ് തന്നെ |
| രജനീം | രാത്രി | ഭരദ്വാജം | ഭരദ്വാജമഹർഷിയുടെ അടുക്കൽ |
| തതഃ | അവിടെ | അഭിജഗാമ. | വിനീതനായിചെന്നു. |

തമൃഷിഃ പുരുഷവ്യാഘ്രം പ്രേക്ഷ്യ പ്രാഞ്ജലിമാഗതം
ഹുതാഗ്നിഹോത്രോ ഭരതം ഭരദ്വാജോഽഭ്യഭാഷത. 2

| | | | |
|---|---|---|---|
| ഹുതാഗ്നിഹോത്രഃ | അഗ്നിഹോത്രം ചെയ്തു കഴിഞ്ഞ | ആഗതം | വന്നിരിക്കുന്നവനായി |
| ഭരദ്വാജഃ ഋഷിഃ | ഭരദ്വാജമഹർഷി | പ്രാഞ്ജലിം | അഞ്ജലിപൂണ്ടുവർത്തിക്കുന്നവനായി |
| തം | ആ | പ്രേക്ഷ്യ, | കണ്ട്, |
| പുരുഷവ്യാഘ്രം | പുരുഷോത്തമനായ | അഭ്യഭാഷത. | ഇങ്ങിനെ സത്കാരവാക്കുചെയ്തു |
| ഭരതം | ഭരതനെ | | |

കച്ചിദത്ര സുഖാ രാത്രിസ്തവാസ്മദ്വിഷയേ ഗതാ
സമഗ്രസ്തേ ജനഃ കച്ചിദാതിഥ്യേ ശംസ മേഽനഘ. 3

| | |
|---|---|
| "അനഘ! | "പുണ്യശീല! |
| അത്ര | ഈ |
| അസ്മദ്വിഷയേ | നമ്മുടെ ആശ്രമത്തിൽ |
| ഗതാ രാത്രിഃ | കഴിഞ്ഞ രാത്രി |
| തവ | ഭവാന്ന് |
| സുഖാ കച്ചിത്? | സുഖമായ്ക്കഴിഞ്ഞുവെന്ന് ഞാൻ വിചാരിക്കുന്നു; |
| തേ | അവിടുത്തെ |
| ജനഃ, | പരിവാരം, |
| ആതിഥ്യേ | വിരുന്നിൽ |
| സമഗ്രഃ കച്ചിത്; | പൂൎണ്ണസംതൃപ്തിപൂണ്ടിരിക്കുമെന്ന് ഞാൻ കരുതുന്നു; |
| മേ | എന്നോട് |
| ശംസ. | ഉരചെയ്താലും. |

തമുവാചാഞ്ജലിം കൃത്വാ ഭരതോഽഭിപ്രണമ്യ ച
ആശ്രമാദുപനിഷ്ക്രാന്തമൃഷിമുത്തമതേജസം. 4

| | |
|---|---|
| ഭരതഃ, | ഭരതൻ, |
| ആശ്രമാത് | ആശ്രമത്തിൽനിന്നു |
| ഉപനിഷ്ക്രാന്തം | അടുത്ത് വെളിയിൽ വന്നവനും |
| ഉത്തമതേജസം | മഹാതേജസ്വിയുമായ |
| ഋഷിം | മഹൎഷിയെ |
| അഭിപ്രണമ്യ ച | നമസ്കരിച്ചശേഷം |
| അഞ്ജലിം കൃത്വാ | കൈകൂപ്പിക്കൊണ്ട് |
| തം | അദ്ദേഹത്തോടായി |
| ഉവാച. | ഉണൎത്തിച്ചു. |

സുഖോഷിതോഽസ്മി ഭഗവൻ സമഗ്രബലവാഹനഃ
തൎപ്പിതഃ സൎവ്വകാമൈശ്ച സാമാത്യോ ബലവത് ത്വയാ. 5

| | |
|---|---|
| "ഭഗവൻ! | "ഭഗവാനേ! |
| അസ്മി | അടിയൻ |
| സുഖോഷിതഃ | സുഖമായി കഴിച്ചുകൂട്ടി; |
| ത്വയാ | തിരുവടിയാൽ |
| സാമാത്യഃ | മന്ത്രിമാരടക്കം |
| സമഗ്രബലവാഹനഃ | സൈന്യങ്ങളും വാഹനങ്ങളുമടക്കം |
| സൎവ്വകാമൈഃ | സകലഭോഗ്യവസ്തുക്കളെക്കൊണ്ടും |
| ബലവത് | യഥേഷ്ടമാകുംവണ്ണം |
| തൎപ്പിതഃ ച. | ഇവൻ തൃപ്തനാക്കപ്പെട്ടു. |

അപേതക്ലമസന്താപാഃ സുഭിക്ഷാഃ സുപ്രതിശ്രയാഃ
അപി പ്രേഷ്യാനുപാദായ സൎവ്വേ സ്മ സുസുഖോഷിതാഃ. 6

| | |
|---|---|
| "പ്രേഷ്യാൻ അപി ഉപാദായ | "പരിചാരകന്മാരടക്കം |
| സൎവ്വേ, | എല്ലാവരും, |
| അപേതക്ലമസന്താപാഃ, | ക്ഷീണവും തളൎച്ചയും നീങ്ങിയവരായി, |
| സുഭിക്ഷാഃ, | യഥേഷ്ടം ഭുജിച്ചവരായി, |
| സുപ്രതിശ്രയാഃ | അത്യാദരവോടെ ഉപചരിക്കപ്പെട്ടവരായി |
| സുസുഖോഷിതാഃ സ്മ. | സുഖമായി കഴിച്ചുകൂട്ടി. |

ആമന്ത്രയേ ത്വാം ഭഗവൻ കാമം ത്വമൃഷിസത്തമ
സമീപം പ്രസ്ഥിതം ഭ്രാതുൎമ്മൈത്രേണേക്ഷസ്വ ചക്ഷുഷാ. 7

| | | | |
|---|---|---|---|
| "ഭഗവൻ! ഋഷിസത്തമ! | "ഭഗവാനേ! മുനിശ്രേഷ്ഠനായുള്ളോവേ! | ത്വാം | നിന്തിരുവടിയോട് |
| ഭ്രാതുഃ | ജ്യേഷ്ഠന്റെ | ആമന്ത്രയേ; | അടിയൻ പ്രാൎത്ഥിക്കുന്നു; |
| സമീപം | സന്നിധിയിലേക്ക് | ത്വം | നിന്തിരുവടി |
| പ്രസ്ഥിതം, | പുറപ്പെട്ടവനായ അടിയന്ന്, | മൈത്രേണ | കുളുൎത്ത |
| കാമം | അനുഗ്രഹത്തെ | ചക്ഷുഷാ | നോക്കിനാൽ |
| | | ഈക്ഷസ്വ. | കടാക്ഷിച്ചരുളിയാലും. |

ആശ്രമം തസ്യ ധൎമ്മജ്ഞ ധാൎമ്മികസ്യ മഹാത്മനഃ
ആചക്ഷ്വ കതമോ മാൎഗ്ഗഃ കിയാനിതി ച ശംസ മേ. 8

| | | | |
|---|---|---|---|
| "ധൎമ്മജ്ഞ! | "ധൎമ്മജ്ഞനായുള്ളോവേ! | മാൎഗ്ഗഃ | വഴി |
| ധാൎമ്മികസ്യ | ധൎമ്മശീലനും | കിയാൻ ച | എത്രദൂരമുണ്ടെന്നും |
| മഹാത്മനഃ | മഹാത്മാവുമായ | കതമഃ ഇതി | ഏതെന്നും |
| തസ്യ | അദ്ദേഹത്തിന്റെ | മേ | അടിയന്നു |
| ആശ്രമം | ആശ്രമത്തെക്കുറിച്ച് | ശംസ." | ഉപദേശിച്ചരുളിയാലും." |
| ആചക്ഷ്വ; | വിവരമായി പറഞ്ഞുതന്നാലും; | | |

ഇതി പൃഷ്ടസ്തു ഭരതം ഭ്രാതൃദൎശനലാലസം
പ്രത്യുവാച മഹാതേജാ ഭരദ്വാജോ മഹാതപാഃ. 9

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയും | ഭ്രാതൃദൎശനലാലസം | ജ്യേഷ്ഠന്റെ സന്ദൎശനത്തെക്കുറിച്ചുതന്നെ സദാസൎവ്വോപരി കൊതിച്ചുകൊണ്ടിരുന്നവനായ |
| മഹാതപാഃ | മഹാതപസ്വിയും ആയ | ഭരതം | ഭരതനോടായി |
| ഭരദ്വാജഃ, | ഭരദ്വാജമഹൎഷി, | തു | ഇക്കാൎയ്യത്തെക്കുറിച്ചിപ്രകാരം |
| ഇതി | ഇപ്രകാരം | പ്രത്യുവാച. | മറുപടിയരുളി. |
| പൃഷ്ടഃ, | ചോദിക്കപ്പെട്ടവനായി, | | |

ഭരതാൎദ്ധതൃതീയേഷു യോജനേഷ്വജനേ വനേ
ചിത്രകൂടഗിരിസ്തത്ര രമ്യനിൎദ്ദരകാനനഃ. 10

| | | | |
|---|---|---|---|
| "ഭരത! | "ഭരത! | വനേ, | വനത്തിൽ, |
| അൎദ്ധതൃതീയേഷു യോജനേഷു തത്ര | ഏകദേശം മൂന്നരക്കാതം വഴിയകലെയായി | രമ്യനിൎദ്ദരകാനനഃ | രമ്യങ്ങളായ ഗുഹകളും തോപ്പുകളും നിറഞ്ഞ |
| അജനേ | ദുൎജ്ജനബാധയററതായ | ചിത്രകൂടഗിരിഃ. | ചിത്രകൂടപൎവ്വതമുണ്ട്. |

സ തം സൈന്യസമുദ്ധൂതം ശബ്ദം ശുശ്രാവ രാഘവഃ
താംശ്ച വിപ്രദ്രുതാൻ സൎവ്വാൻ യൂഥപാന നപൈവെക്ഷത. 5

| | | | |
|---|---|---|---|
| സഃ | ആ | താൻ | ആ |
| രാഘവഃ, | ശ്രീരാമൻ, | യൂഥപാൻ | ആനകൾ |
| തം | ആ | സൎവ്വാൻ ച | എല്ലാററിനേയും |
| സൈന്യ- സമുദ്ധൂതം | സൈന്യത്തിന്റെ ഗംഭീരമായ് പൊങ്ങിയ | വിപ്രദ്രുതാൻ | അങ്ങുമിങ്ങും ഓടുന്നവയായി |
| ശബ്ദം | ശബ്ദത്തെ | അന്വ- വൈക്ഷത. | കണ്ടു. |
| ശുശ്രാവ; | കേട്ടു; | | |

താവന്യോന്യമശോകസ്യ പുഷ്പൈഃ പല്ലവധാരിഭിഃ
സമലഞ്ചക്രതുരുഭൌ കാമിനൌ നീലലോഹിതൌ 30
ആബദ്ധവനമാലൌ തൌ കൃതാപീഡാവതംസകൌ
ഭാൎയ്യാപതീ താവചലം ശോഭയാഞ്ചക്രതുർഭൃശം 31
ഏവം സ വിവിധാൻ ദേശാൻ ദൎശയിത്വാ പ്രിയാം പ്രിയഃ
ആജഗാമാശ്രമപദം സുസംശ്ലിഷ്ടമലംകൃതം 32
പ്രത്യുജ്ജഗാമ തം ഭ്രാതാ ലക്ഷ്മണോ ഗുരുവത്സലഃ
ദൎശയൻ വിവിധം ധൎമ്മം സൌമിത്രിഃ സുകൃതം തദാ 33
ശുദ്ധബാണഹതാംസ്തത്ര മേധ്യാൻ കൃഷ്ണമൃഗാൻ ദശ
രാശീകൃതാൻ ശുഷ്യമാണാനന്യാൻ കാംശ്ചന കാംശ്ചന 34
തദ്ദൃഷ്ട്വാ കൎമ്മ സൌമിത്രേർഭ്രാതാ പ്രീതോഽഭവത്തദാ
ക്രിയന്താം ബലയശ്ചേതി രാമഃ സീതാമഥാന്വശാത് 35
അഗ്രം പ്രദായ ഭൂതേഭ്യഃ സീതാഽഥ വരവൎണ്ണിനീ
തയോരുപദദദ്ഭ്രാത്രോൎമ്മധുമാംസം ച തദ്ഭൃശം 36

ത്തിലുള്ള വനത്തിൽ സഞ്ചരിക്കുന്നതുപോലെ ശ്രീരാമൻ സീതയോടുകൂടി ആ അശോകവനത്തിൽ സഞ്ചരിച്ചു. അന്യോന്യപ്രീതിയാന്നവരും, രക്തശ്യാമവൎണ്ണങ്ങളാന്നവരുമായ സീതാരാമന്മാർ, തളിരോടുകൂടിയ അശോകപ്പൂങ്കുലകൾകൊണ്ടു് അന്യോന്യം അലങ്കരിച്ചു. വനമാലകളും ശിരോലങ്കാരങ്ങളും കൎണ്ണാലങ്കാരങ്ങളുമണിഞ്ഞവരായ ആ ഭാൎയ്യാഭൎത്താക്കന്മാർ, ആ മലയെ ശോഭിപ്പിച്ചു. ഇപ്രകാരം പ്രിയനായ ശ്രീരാമൻ പ്രിയയായ സീതാദേവിക്കായിക്കൊണ്ടു് പല വനപ്രദേശങ്ങളേയും കാട്ടിക്കൊടുത്തശേഷം, ഭംഗിയിൽ നിൎമ്മിച്ചലങ്കരിക്കപ്പെട്ട ആശ്രമത്തിലേക്കുവന്നു. അപ്പോൾ ജ്യേഷ്ഠനായ ശ്രീരാമനിൽ വളരെ ഭക്തിയുള്ളവനായ ലക്ഷ്മണൻ നല്ലപോലെ ചെയ്യപ്പെട്ട പ്രവൃത്തിയേയും, ശുദ്ധബാണംകൊണ്ടു് വീഴ്ത്തപ്പെട്ട പത്തു ദുഷ്ടമൃഗങ്ങളേയും, ഉണക്കുവാനിട്ട ദഭ്, പഴം മുതലായ ഹോമദ്രവ്യങ്ങൾ കൂട്ടപ്പെട്ടിരിക്കുന്നവയേയും അദ്ദേഹത്തിന്നു കാണിച്ചുകൊടുത്തുകൊണ്ടു് അദ്ദേഹത്തെ എതിരേററു. ലക്ഷ്മണന്റെ ആ പ്രവൃത്തികണ്ടു് സന്തുഷ്ടനായ ശ്രീരാമൻ, ഭൂതബലിക്കുവേണ്ടവയെ ചെയ്യുവാനായി സീതയോടു് കല്പിച്ചു. സുന്ദരിയായ സീത ഭൂതബലിയെ ആദ്യം കൊടുത്തശേഷം, സഹോദരന്മാരായ ആ രാമലക്ഷ്മണന്മാൎക്കു് പാലും പഴങ്ങളും ആഹാരമായി

താംശ്ച വിദ്രവതോ ദൃഷ്ട്വാ തം ച ശ്രുത്വാ ച നിഃസ്വനം
ഉവാച രാമഃ സൌമിത്രിം ലക്ഷ്മണം ദീപ്തതേജസം. 6

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | ശ്രുത്വാ ച, | കേൾക്കയും ചെയ്തപ്പോൾ, |
| വിദ്രവതഃ | ഓടുന്ന | | |
| താൻ | അവയെ | ദീപ്തതേജസം | മഹാതേജസ്വിയും |
| ദൃഷ്ട്വാ ച, | കാണുകയും | സൌമിത്രിം ച | സുമിത്രാസുതനുമായ |
| തം | ആ | ലക്ഷ്മണം | ലക്ഷ്മണനോടായി |
| നിഃസ്വനം | ആരവത്തെ | ഉവാച. | ഇങ്ങിനെയരുൾചെയ്തു. |

തയോസ്തുഷ്ടിമഥോത്പാദ്യ വീരയോഃ കൃതശൌചയോഃ
വിധിവജ്ജാനകീ പശ്ചാച്ചക്രേ സാ പ്രാണധാരണം 37
ശിഷ്ടം മാംസം നികൃഷ്ടം യച്ഛോഷണായാവകല്പിതം
തദ്രാമവചനാത്സീതാ കാകേഭ്യഃ പര്യരക്ഷത 38
താം ദദർ തദാ ഭർത്താ കാകേനായാസിതാം ദൃഢം
യസ്യാ ഹാരാന്തരചരഃ കാമചാരീ വിഹംഗമഃ 39
കാകേനാഭരോധ്യമാനാം താം സാ മുമോഹ തദാതുരം
സാ ചുകോപാനവദ്യാംഗീ ഭർതൃപ്രണയദർപ്പിതാ 40
ഇതശ്ചേതശ്ച താം കാകോ വാരയന്തീം പുനഃ പുനഃ
പക്ഷതുണ്ഡനഖാഗ്രൈശ്ച കോപയാമാസ കോപനാം 41
തസ്യാഃ പ്രസ്ഫുരമാണൌഷ്ഠം ഭ്രുകുടീപുടസൂചിതം
മുഖമാലോക്യ കാകുത്സ്ഥസ്തം കാകം പ്രത്യഷേധയത് 42
സ ധൃഷ്ടമാനോ വിഹഗോ രാമവാക്യമചിന്തയൻ
സീതാമഭിപപാതൈവ തതശ്ചുക്രോധ രാഘവഃ 43
സോഭിമന്ത്ര്യ ശരൈഷീകാമൈഷീകാസ്ത്രേണവീര്യവാൻ
കാകം തമഭിസന്ധായ സസർജ്ജ പുരുഷർഷഭഃ 44

കൊടുത്തു. വീരന്മാരായ അവർ തൃപ്തരായി വിധിപ്രകാരം കൈകാൽ കഴുകി ശുചിയായതിന്നുശേഷം, സീതയും ആഹാരം കഴിച്ചു. ബാക്കിയുള്ള പഴം മുററത്ത് ഉണക്കുവാനായി ഇടപ്പെട്ടു. അതിനെ ശ്രീരാമന്റെ ആജ്ഞപ്രകാരം, സീത കാക്ക കൊത്താതെ നോക്കിയിരുന്നു. അപ്പോൾ അവളെ ഒരു കാക്കയാൽ ക്ലേശിപ്പിക്കപ്പെട്ടവളായി ഭർത്താവായ അദ്ദേഹം കണ്ടു. ആ കാക്ക അവളുടെ മാറിടത്തിൽ മുഷ്ക്കോടുകൂടി പറന്നെത്തിക്കൊണ്ടിരുന്നു. സമീപത്തിൽ കാക്കയാൽ നിരോധിക്കപ്പെട്ടവളായ അവൾ അവശയായി വർത്തിച്ചു. ഭർത്താവിങ്കലുള്ള വിശ്വാസത്താൽ ധൈര്യം പൂണ്ടവളും സുന്ദരിയുമായ സീത, അപ്പോൾ അതിശമുൾക്കൊണ്ടു. കോപിച്ചവളായി വീണ്ടും വീണ്ടും അങ്ങുമിങ്ങും തടുത്താട്ടുന്നവളായ സീതയെ ആ കാക്ക ചിറകു, കൊക്ക്, നഖം എന്നിവകൊണ്ട് അടിച്ചും കൊത്തിയും മാന്തിയും കോപിപ്പിച്ചു. കോപംനിമിത്തം വിറയ്ക്കുന്ന ചുണ്ടോടുകൂടിയവളും വളഞ്ഞ പുരികങ്ങളോടുകൂടിയതുമായ സീതയുടെ മുഖംകണ്ട്, ശ്രീരാമൻ ആ കാക്കയെ ആട്ടി. ശ്രീരാമനാൽ ആട്ടപ്പെട്ടിട്ടും ആ കാക്ക രാമവാക്യത്തെ ഗണിക്കാതെ സീതയ്ക്കുനേരേതന്നെ പറന്നുപോയി. അപ്പോൾ ശ്രീരാമനും കോപംപൂണ്ടു, പരാക്രമശാലിയായ ശ്രീരാമൻ ഒരു ഞാങ്ങണപ്പുല്ലെ

ഹന്ത ലക്ഷ്മണ പശ്യേഹ സുമിത്രാ സുപ്രജാസ്ത്വയാ
മഹീസ്തനിതഗംഭീരസ്തുമുലഃ ശ്രൂയതേ സ്വനഃ. 7

| | | | |
|---|---|---|---|
| "ഹന്ത ലക്ഷ്മണ! | "നോക്കൂ! ലക്ഷ്മണ! | മഹീസ്തനിത-ഗംഭീരഃ | ഭൂകമ്പധ്വനിപോലെ ഗംഭീരമായ |
| ത്വയാ | നിന്നാൽ | തുമുലഃ | പെരുത്ത |
| സുമിത്രാ | സുമിത്രാമാതാവ് | സ്വനഃ | ആരവം |
| സുപ്രജാഃ; | സത്പുത്രവതിയാണ്; നിണക്ക് ക്ഷേമമുണ്ടാകട്ടെ; | ശ്രൂയതേ; | കേൾക്കപ്പെടുന്നു; |
| | | ഇഹ | ഇത് |
| | | പശ്യ. | എന്തെന്നു നോക്കുക. |

സ തേനാഭിദ്രുതഃ കാകസ്ത്രീംല്ലോകാൻ പര്യഗാത്തതഃ
ദേവൈർദ്ദത്തവരഃ പക്ഷീ ഹാരാന്തരചരോ ലഘുഃ 45
യത്ര യത്രാഗമത് കാകസ്തത്ര തത്ര ദദർശ ഹ
ഇഷീകാം ഭൂതസങ്കാശാം സ രാമം പുനരാഗമത്. 46
സ മൂർധ്നാ ന്യപതത് കാകോ രാഘവസ്യ മഹാത്മനഃ
സീതായാസ്തത്ര പശ്യന്ത്യാ മാനുഷീമൈരയദ്ഗിരം 47
പ്രസാദം കുരു മേ രാമ പ്രാണൈഃ സാമഗ്ര്യമസ്തു മേ
അസ്ത്രസ്യാസ്യ പ്രഭാവേണ ശരണം ന ലഭേ ക്വചിത് 48
തം കാകമബ്രവീദ്രാമഃ പാദയോഃ ശിരസാ ഗതം
സാനുക്രോശതയാ ധീമാനിദം വചനമർത്ഥവത് 49
മയാ രോഷപരീതേന സീതാപ്രിയഹിതാർത്ഥിനാ
അസ്ത്രമേതത് സമാധായ ത്വദ്വധായാഭിമന്ത്രിതം 50
യത്തു മേ ചരണൗ മൂർധ്നാ ഗതസ്ത്വം ജീവിതേപ്സയാ
അത്രാസ്ത്ര്യവേക്ഷാ ത്വയി മേ രക്ഷ്യോ ഹി ശരണാഗതഃ 51

ടുത്ത്, ഇഷീകാസ്ത്ര മന്ത്രത്തെ അഭിമന്ത്രിച്ച്, ആ കാക്കയെ ഉദ്ദേശിച്ച് പ്രയോഗിച്ചു. ദേവന്മാരിൽനിന്നും വരം ലഭിച്ചവനും, സീതയുടെ മാറിടത്തെ കൊത്തിയവനുമായ ആ പക്ഷി, ശ്രീരാമാസ്ത്രത്താൽ തുരത്തപ്പെട്ട് ആത്മരക്ഷക്കായി മൂന്നുലോകങ്ങളിലും വേഗതയോടെ പാഞ്ഞു. എവിടെവിടെ പോയൊ അവിടെയെല്ലാം അഗ്നിപോലെ ഉജ്വലിക്കുന്നതായ ശ്രീരാമാസ്ത്രത്തേയും കണ്ട് ഒരു ദിക്കിലും രക്ഷകിട്ടാതെ, ആ കാക്ക ശ്രീരാമനെത്തന്നെ പ്രാപിച്ചു. സീതാദേവി കണ്ടുകൊണ്ടിരിക്കെ ആ കാക്ക മഹാത്മാവായ ശ്രീരാമനെ ശിരസ്സുകൊണ്ട് വണങ്ങിക്കൊണ്ട്, മനുഷ്യസ്വരത്തിൽ ഇപ്രകാരം ഉണർത്തിച്ചു:— "അല്ലയോ രാമ! ദയവുചെയ്ത് എനിക്ക് പ്രാണരക്ഷ നല്കേണമേ. ഈ അങ്ങയുടെ അസ്ത്രത്തിന്റെ മഹിമനിമിത്തം എനിക്ക് ഒരു ദിക്കിലും രക്ഷ കിട്ടുന്നില്ല." ഇപ്രകാരം പറഞ്ഞ് തന്റെ പാദങ്ങളിൽ ശിരസ്സുകൊണ്ട്, ശരണാഗതിചെയ്ത ആ കാക്കയോട് സർവ്വജ്ഞനായ ശ്രീരാമൻ കരുണയോടുകൂടി, കാരണയുക്തമായ മറുപടി അരുളിച്ചെയ്തു. "അല്ലേ വിഹഗമേ! സീതയുടെ പ്രിയത്തേയും ഗുണത്തേയും ഇച്ഛിക്കുന്നവനായി കോപാക്രാന്തനായ എന്നാൽ നിന്നെ വധിക്കുവാനായി ഈ അസ്ത്രം എടുത്ത് അഭിമന്ത്രണം ചെയ്യപ്പെട്ടു. ജീവിതാശയോടുകൂടി നീയെന്റെ പാദങ്ങളെ ശരണംപ്രാപിച്ചതുകൊണ്ട്, എനിക്ക് നിന്റെ പേരിൽ

ഗജയൂഥാനി വാഽരണ്യേ മഹിഷാ വാ മഹാവനേ
വിത്രാസിതാ മൃഗാഃ സിംഹൈഃ സഹസാ പ്രദ്രുതാ ദിശഃ. 8

| | | | |
|---|---|---|---|
| "മഹാവനേ | "പുണ്യവാസസ്ഥാനമായ | മഹിഷാഃ | കാട്ടുപോത്തുകളും |
| | | മൃഗാഃ വാ | മാനുകളും |
| അരണ്യേ, | അരണ്യത്തിൽ, | വിത്രാസിതാഃ | മിരണ്ടവയായി |
| സിംഹൈഃ വാ | സിംഹങ്ങളോടൊന്നിച്ചുതന്നെ | സഹസാ | ദിക്കറിയാതെ |
| | | ദിശഃ | എല്ലാഭാഗങ്ങളിലായും |
| ഗജയൂഥാനി | ആനക്കൂട്ടങ്ങളും | പ്രദ്രുതാഃ. | ഓടുന്നു. |

അമോഘം ക്രിയതാമസ്ത്രമേകമംഗം പരിത്യജ
കിമംഗം ശാതയത്തു തേ ശരൈഷീകാ ബ്രവീഹി മേ 52
ഏതാവദ്ധി മയാ ശക്യം തവ കർത്തും പ്രിയം ഖഗ
ഏകാംഗഹീനം ഹ്യസ്ത്രേണ ജീവിതം മരണാദ്വരം 53
ഏവമുക്തസ്തു രാമേണ സംപ്രധാര്യ്യ സ വായസഃ
അഭ്യഗച്ഛദ്വയോരക്ഷ്ണസ്ത്വാഗമേകസ്യ പണ്ഡിതഃ 54
സോഽബ്രവീദ്രാഘവം കാകോ നേത്രമേകം ത്യജാമ്യഹം
ഏകനേത്രോഽപി ജീവേഽഹം ത്വത്പ്രസാദാന്നരാധിപ 55
രാമാനുജ്ഞാതമസ്ത്രം തത് കാകസ്യ നയനേഽപതത്
വൈദേഹീ വിസ്മിതാ തത്ര കാകസ്യ നയനേ ഹതേ 56
നിപത്യ ശിരസാ കാകോ ജഗാമാശു യഥേപ്സിതം
ലക്ഷ്മണാനുചരോ രാമശ്ചകാരാനന്തരക്രിയാഃ 57

അനുഗ്രഹബുദ്ധി ഉളവായിട്ടുണ്ട്. എന്തെന്നാൽ ശരണം പ്രാപിയ്ക്കുന്നവർ രക്ഷിയ്ക്കപ്പെടേണ്ടവരാകുന്നു. എന്റെ ഈ അസ്ത്രത്തെ സഫലമാക്കുവാൻ ഏതെങ്കിലും ഒരു അംഗത്തെ ഉപേക്ഷിച്ചുകൊൾക. ഏതവയവത്തെയാണ് എന്റെ ഈ അസ്ത്രം നശിപ്പിയ്ക്കേണ്ടതെന്നു പറഞ്ഞാലും. ഇത്രമാത്രം എന്നാൽ നിനക്കു ഗുണം ചെയ്വാൻ കഴിയുന്നതാണ്. അസ്ത്രംകൊണ്ട് മരിയ്ക്കുന്നതിനേക്കാൾ ആ അസ്ത്രംകൊണ്ട് ഒരു അംഗത്തിന്ന് വൈകല്യത്തോടുകൂടി ജീവിച്ചിരിയ്ക്കുന്നതു ഭേദമല്ലെ?" ഇപ്രകാരം ശ്രീരാമനാൽ പറയപ്പെട്ട, ബുദ്ധിയുള്ള ആ കാക്ക ആലോചിച്ചു തന്റെ രണ്ടു കണ്ണുകളിൽ ഒന്നിനെ അസ്ത്രത്തിന്ന് ലക്ഷ്യമാക്കാൻ തീർച്ചപ്പെടുത്തി. "അല്ലയോ പുരുഷോത്തമ! അസ്ത്രത്തിന്ന് ലക്ഷ്യമായി ഒരു കണ്ണിനെ ഉപേക്ഷിച്ചുകളയാം. നിന്തിരുവടിയുടെ കൃപയാൽ ഞാൻ ഒററക്കണ്ണനായിട്ടെങ്കിലും ജീവിക്കട്ടെ," എന്ന് ആ കാക്ക ശ്രീരാഘവനോട് ഉണർത്തിച്ചു. ഉടനെ ശ്രീരാമനാൽ അനുവദിയ്ക്കപ്പെട്ട ആ അസ്ത്രം കാക്കയുടെ കണ്ണിൽപ്പതിച്ച് കണ്ണിനെ നശിപ്പിച്ചു. സീത ഇതുകണ്ട് ആശ്ചര്യം പൂണ്ടു. ഉടനെ ആ കാക്ക ശ്രീരാമനെ വണങ്ങി ഇഷ്ടംപോലെ പോകയും ചെയ്തു. ശ്രീരാമനും ലക്ഷ്മണനോടുകൂടി തങ്ങടെ പ്രവൃത്തികളിലേർപ്പെട്ടിരുന്നു.

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
പ്രക്ഷിപ്തഃ സർഗ്ഗഃ.



രാജാ വാ രാജമാത്രോ വാ മൃഗയാമടതേ വനേ
അന്യദ്വാ ശ്വാപദം കിംചിത് സൌമിത്രേ ജ്ഞാതുമർഹസി. 9

| | | | |
|---|---|---|---|
| "സൌമിത്രേ! | "ലക്ഷ്മണ! | മൃഗയാം അടതേ വാ | വേട്ടചെയ്യാൻ എത്തിയിരിക്കുന്നുവോ, |
| രാജാ | വല്ലരാജാവോ | അന്യത് | വേറെ |
| രാജമാത്രഃ വാ | രാജകുമാരനൊ | കിംചിത് വാ | വല്ലതുമോ എന്നു് |
| വനേ | കാട്ടിൽ | ജ്ഞാതും അർഹസി. | നോക്കിക്കണ്ടാലും. |
| ശ്വാപദം | ദുഷ്ടമൃഗത്തെ | | |

സുദുശ്ചരോ ഗിരിശ്ചായം പക്ഷിണാമപി ലക്ഷ്മണ
സർവ്വമേതദ്യഥാതത്വമചിരാജ്ജ്ഞാതുമർഹസി. 10

| | | | |
|---|---|---|---|
| "ലക്ഷ്മണ! | "ലക്ഷ്മണ! | ഏതത് | ഇതു് |
| അയം ഗിരിഃ ച | ഈ പർവ്വതമാവട്ടെ | സർവ്വം | എല്ലാററിനേയും |
| പക്ഷിണാം | വളരെ ആൾക്കാരോടു കൂടിയവക്കു്, | യഥാ തത്വം | ഉള്ളപോലെ |
| സുദുശ്ചരഃ അപി; | സഞ്ചരിപ്പാൻ പ്രയാസമായതാണല്ലൊ; | അചിരാത് | താമസിയാതെ |
| | | ജ്ഞാതും അർഹസി." | അറിഞ്ഞുവന്നാലും." |

[''പക്ഷിണാമപി സുദുശ്ചരഃ'' (പക്ഷികൾ സഞ്ചരിക്കാതിരിക്കുന്നതു്) എന്നു് ഗോ. രാ. (സഹായമുള്ളവക്കും കൂടി കടപ്പാൻ പ്രയാസമുള്ളതു്) എന്നു് ശിരോമണി; (ശരങ്ങൾക്കുംകൂടി പ്രവേശിപ്പാൻ സൌകര്യമില്ലാത്തതു്) എന്നു് പി. എസ്. കൃ.]

സ ലക്ഷ്മണഃ സംത്വരിതഃ സാലമാരുഹ്യ പുഷ്പിതം
പ്രേക്ഷമാണോ ദിശഃ സർവ്വാഃ പൂർവ്വാം ദിശമുദൈക്ഷത. 11

| | | | |
|---|---|---|---|
| സഃ | ആ | ആരുഹ്യ, | കയറി, |
| ലക്ഷ്മണഃ | ലക്ഷ്മണൻ | സർവ്വാഃ ദിശഃ | എല്ലാ ദിക്കുകളേയും |
| സംത്വരിതഃ, | ബദ്ധപ്പാടോടു കൂടിയവനായി, | പ്രേക്ഷമാണഃ | സൂക്ഷിച്ചുനോക്കുന്നവനായി |
| പുഷ്പിതം | പൂത്തിരുന്നതായ | പൂർവ്വാം ദിശം | കിഴക്കെ ഭാഗത്തേയ്ക്കു |
| സാലം | ഒരു പയിൻ മരത്തിൽ | ഉദൈക്ഷത. | നോക്കി. |

ഉദങ്മുഖഃ പ്രേക്ഷമാണോ ദദർശ മഹതീം ചമൂം
ഗജാശ്വരഥസംബാധാം യാനൈര്യുക്താം പദാതിഭിഃ. 12

| | | | |
|---|---|---|---|
| ഉദങ്മുഖഃ | തലയുയർത്തിക്കൊണ്ടു് | ഗജാശ്വരഥസംബാധാം | ആനകൾ, കുതിരകൾ രഥങ്ങൾ എന്നവ നിറഞ്ഞതുമായ |
| പ്രേക്ഷമാണഃ, | നോക്കുന്ന ആ ലക്ഷ്മണൻ, | മഹതീം | വമ്പിച്ച |
| യാനൈഃ | വാഹനങ്ങളാലും | ചമൂം | സൈന്യത്തെ |
| പദാതിഭിഃ | കാലാൾപടകളാലും | ദദർശ. | വീക്ഷിച്ചു. |
| യുക്താം | നിറയപ്പെട്ടതും | | |

താമശ്വഗജസംപൂർണ്ണാം രഥധ്വജവിഭൂഷിതാം
ശശംസ സേനാം രാമായ വചനം ചേദമബ്രവീത്. 13

| | | | |
|---|---|---|---|
| താം | അതിനെക്കുറിച്ച്, | സേനാം | സേനയാണെന്ന് |
| അശ്വഗജ-സംപൂർണ്ണാം | അശ്വങ്ങളും, ഗജങ്ങളും നിറഞ്ഞുള്ളതും | രാമായ | ശ്രീരാമനോടായി |
| രഥധ്വജ-വിഭൂഷിതാം | രഥങ്ങൾ, കൊടികൾ എന്നവകൊണ്ട് വിളങ്ങുന്നതുമായ | ശശംസ; | ഉണർത്തിച്ചു; |
| | | ഇദം വചനം ച | ഈ താഴെവരുന്ന വാക്യത്തേയും |
| | | അബ്രവീത്. | ഉരചെയ്തു. |

അഗ്നിം സംശമയത്വാര്യഃ സീതാ ച ഭജതാം ഗുഹാം
സജ്യം കുരുഷ്വ ചാപം ച ശരാംശ്ച കവചം തഥാ. 14

| | | | |
|---|---|---|---|
| " ആര്യഃ | " ജ്യേഷ്ഠൻ | സജ്യം | ഞാണേററിയ |
| അഗ്നിം | അഗ്നിയെ | ചാപം | വില്ലിനെയും |
| സംശമയതു! | കെടുത്തട്ടെ; | ശരാൻ ച | ബാണങ്ങളേയും |
| സീതാ ച | സീതാദേവിയും | തഥാ | അപ്രകാരംതന്നെ |
| ഗുഹാം | മറവുള്ള സ്ഥലത്തെ | കവചം ച | കവചത്തേയും |
| ഭജതാം; | പ്രാപിക്കട്ടെ; | കുരുഷ്വ." | തയ്യാറാക്കിക്കൊണ്ടാലും." |

തം രാമഃ പുരുഷവ്യാഘ്രോ ലക്ഷ്മണം പ്രത്യുവാച ഹ
അംഗാവേക്ഷസ്വ സൌമിത്രേ കസ്യേമാം മന്യസേ ചമൂം. 15

| | | | |
|---|---|---|---|
| പുരുഷവ്യാഘ്രഃ | പുരുഷോത്തമനായ | ഇമാം ചമൂം | ഈ സൈന്യം |
| രാമഃ | ശ്രീരാമൻ | കസ്യ ഹ | ആരുടെതെന്നാണ് |
| തം | ആ | മന്യസേ? | നിനക്ക് തോന്നുന്നത്? |
| ലക്ഷ്മണം | ലക്ഷ്മണനോടായി, | അവേക്ഷസ്വ," | നല്ലപോലെ സൂക്ഷിച്ചു നോക്കുക," |
| " സൌമിത്രേ; | " ലക്ഷ്മണ! | | |
| അംഗ! | ആവട്ടേ! | പ്രത്യുവാച. | എന്നു മറുപടിയുരച്ചു. |

ഏവമുക്തസ്തു രാമേണ ലക്ഷ്മണോ വാക്യമബ്രവീത്
ദിധക്ഷന്നിവ താം സേനാം രുഷിതഃ പാവകോ യഥാ. 16

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | സേനാം തു | സൈന്യത്തെയാസകലം |
| രാമേണ | ശ്രീരാമനാൽ | ദിധക്ഷൻ ഇവ | ദഹിപ്പിക്കുന്നവനെന്നവണ്ണം |
| ഉക്തഃ | ആജ്ഞാപിക്കപ്പെട്ട | | |
| ലക്ഷ്മണഃ, | ലക്ഷ്മണൻ, | രുഷിതഃ, | രോഷംപൂണ്ടവനായി, |
| പാവകഃ യഥാ | അഗ്നിയെന്നപോലെ | വാക്യം | ഇപ്രകാരം വാക്യത്തെ |
| താം | ആ | അബ്രവീത്. | ഉരചെയ്തു. |

സംപന്നം രാജ്യമിച്ഛംസ്തു വ്യക്തം പ്രാപ്യാഭിഷേചനം
ആവാം ഹന്തും സമഭ്യേതി കൈകേയ്യാ ഭരതഃ സുതഃ. 17

| | | | |
|---|---|---|---|
| “ കൈകേയ്യാഃ | “ കൈകേയിയുടെ | സംപന്നം | ശാശ്വതമായി കിട്ടു |
| സുതഃ | പുത്രനായ | ഇച്ഛൻ, | കൊതിച്ച്, [വാൻ |
| ഭരതഃ | ഭരതൻ | ആവാം തു | നാമിരുവരേയും |
| അഭിഷേചനം } | പട്ടാഭിഷേകം | ഹന്തും | ഹനിപ്പാൻ |
| പ്രാപ്യ } | കഴിഞ്ഞ്, | സമഭ്യേതി, | വരുന്നുവെന്നുള്ളത് |
| രാജ്യം | രാജ്യത്തെ | വ്യക്തം. | പ്രത്യക്ഷംതന്നെ. |

ഏഷ വൈ സുമഹാൻ ശ്രീമാൻ വിടപീ സംപ്രകാശതേ
വിരാജത്യുദ്ഗതസ്കന്ധഃ കോവിദാരധ്വജോ രഥേ 18

| | | | |
|---|---|---|---|
| “ ഏഷഃ | “ ഇതാ | സംപ്രകാശതേ വൈ | കാണപ്പെടുന്നു; |
| സുമഹാൻ | വലുതായ | രഥേ | രഥത്തിൽ |
| ശ്രീമാൻ | സുപ്രസിദ്ധമായ | ഉദ്ഗതസ്കന്ധഃ | ഉയർത്തിക്കെട്ടപ്പെട്ട |
| വിടപീ | (കൊടിക്കൂറയായ) വൃക്ഷവും | കോവിദാരധ്വജഃ | മന്ദാര (മലയത്തി) ക്കൊടിതന്നെയാണ് |
| | | വിരാജതി. | ഈ വിളങ്ങുന്നത്. |

[“ വിടപീ ”, അത്തിമരം എന്നും. സൈന്യത്തിൽ അത്തിമരക്കൊടിയും, രഥത്തിൽ കോവിദാരക്കൊടിയും എന്നും പക്ഷം.]

ഭജന്ത്യേതേ യഥാകാമമശ്വാനാരുഹ്യ ശീഘ്രഗാൻ
ഏതേ ഭ്രാജന്തി സംഹൃഷ്ടാ ഗജാനാരുഹ്യ സാദിനഃ. 19

| | | | |
|---|---|---|---|
| “ ഏതേ | “ ഇക്കാണുന്നവർ | ഏതേ | ഈ |
| ശീഘ്രഗാൻ | വേഗതയുള്ള | സാദിനഃ | ആനപ്പാപ്പാന്മാർ |
| അശ്വാൻ | കുതിരകളിൽ | ഗജാൻ | ആനകളിൽ |
| ആരുഹ്യ | കയറിക്കൊണ്ട് | ആരുഹ്യ | കയറിക്കൊണ്ട് |
| യഥാകാമം | സ്വേച്ഛപോലെ | സംഹൃഷ്ടാഃ | സന്തോഷംപൂണ്ടവ |
| ഭജന്തി; | വരുന്നു; | ഭ്രാജന്തി. | വിളങ്ങുന്നു. [രായി |

ഗൃഹീതധനുഷൌ ചാവാം ഗിരിം വീര ശ്രയാവഹേ
അഥവേഹൈവ തിഷ്ഠാവഃ സന്നദ്ധാവുദ്യതായുധൌ. 20

| | | | |
|---|---|---|---|
| “ വീര! | “ വീരനായുള്ളോവേ! | അഥവാ | അല്ലെന്നാൽ |
| ആവാം ച | നാമിരുവരും | ഉദ്യതായുധൌ | ആയുധപാണികളായി |
| ഗൃഹീതധനുഷൌ | വില്ലേന്തിയവരായി | സന്നദ്ധൌ | സന്നദ്ധന്മാരായി |
| ഗിരിം | പർവ്വതത്തിലേക്ക് | ഇഹ ഏവ | ഇവിടെത്തന്നെ |
| ശ്രയാവഹേ; | ചെല്ലുക; | തിഷ്ഠാവഃ. | നില്ക്കുക. |

അപി നൌ വശമാഗച്ഛേത് കോവിദാരധ്വജോ രണേ. 21

| | | | |
|---|---|---|---|
| " രണേ | " പോരിൽ | നൌ വശം | നമ്മുടെ അധീനത്തിൽ |
| കോവിദാര-ധ്വജഃ | കോവിദാരക്കൊടി | ആഗച്ഛേത് അപി ? | ആയ്ക്കളയുമെന്ന് ഞാൻ വിചാരിക്കുന്നു. |

അപി ദ്രക്ഷ്യാമി ഭരതം യത്കൃതേ വ്യസനം മഹത്
ത്വയാ രാഘവ സംപ്രാപ്തം സീതയാ ച മയാ തഥാ. 22

| | | | |
|---|---|---|---|
| " രാഘവ ! | " ശ്രീരാഘവ ! | വ്യസനം | ഈ ബുദ്ധിമുട്ട് |
| യത് കൃതേ | ആരുടെ കാരണമായി | സംപ്രാപ്തം, | അനുഭവിക്കപ്പെടുന്നു |
| ത്വയാ ച | നിന്തിരുവടിയാലും | ഭരതം | ആ ഭരതനെ [വോ, |
| സീതയാ തഥാ | സീതാദേവിയാലും | അപി ദ്രക്ഷ്യാമി. | ഞാൻ നേരിൽ കാണ്മാൻ കൊതിക്കയാണ്. |
| മയാ | എന്നാലും | | |
| മഹത് | വലുതായ | | |

യന്നിമിത്തം ഭവാൻ രാജ്യാച്ച്യുതോ രാഘവ ശാശ്വതാത്
സംപ്രാപ്തോഽയമരിർവ്വീര ഭരതോ വധ്യ ഏവ മേ. 23

| | | | |
|---|---|---|---|
| " വീര ! | " വീര ! | അയം | ഈ |
| രാഘവ ! | ശ്രീരാഘവ ! | അരിഃ | ശത്രുവായ |
| ഭവാൻ | നിന്തിരുവടി | ഭരതഃ | ഭരതൻ |
| യന്നിമിത്തം | ആർ നിമിത്തമായി | സംപ്രാപ്തഃ | എതിർത്തുവന്നവനായി |
| ശാശ്വതാത് | പരമ്പരാ പ്രാപ്തമായ | മേ | എന്നാൽ |
| രാജ്യാത് | രാജ്യത്തിൽനിന്ന് | വധ്യഃ ഏവ | കൊല്ലപ്പെടത്തക്കവൻതന്നെ. |
| ച്യുതഃ, | പുറത്തുവന്നുവോ അപ്രകാരമുള്ള | | |

ഭരതസ്യ വധേ ദോഷം നാഹം പശ്യാമി രാഘവ
പൂർവ്വാപകാരിണാം ത്യാഗേ ന ഹ്യധർമ്മോ വിധീയതേ. 24

| | | | |
|---|---|---|---|
| " രാഘവ ! | " ശ്രീരാമ ! | ഹി | എന്തെന്നാൽ |
| ഭരതസ്യ | ഭരതന്റെ | പൂർവ്വാപ-കാരിണാം | ആദ്യം അപകാരം ചെയ്യുന്നവരെ |
| വധേ | വധത്തിൽ | ത്യാഗേ | പരിത്യജിക്കുന്ന കാര്യത്തിൽ |
| ദോഷം | പാപത്തെ | | |
| അഹം | ഞാൻ | അധർമ്മഃ | അധർമ്മമെന്നത് |
| പശ്യാമി ന ; | കാണുന്നില്ല ; | വിധീയതേ ന. | വിധിക്കപ്പെടുന്നില്ല. |

പൂർവ്വാപകാരീ ഭരതസ്ത്യക്തധർമ്മശ്ച രാഘവ
ഏതസ്മിൻ നിഹതേ കൃത്സ്നാമനുശാധി വസുന്ധരാം. 25

| | | | |
|---|---|---|---|
| " രാഘവ ! | " ശ്രീരാഘവ ! | ഏതസ്മിൻ | ഇവൻ |
| ഭരതഃ ച | ഭരതനാകട്ടെ | നിഹതേ, | വധിക്കപ്പെട്ടശേഷം, |
| ത്യക്തധർമ്മഃ | ധർമ്മത്തെ ത്യജിച്ചവനായി | വസുന്ധരാം | ഭൂമിയെ |
| പൂർവ്വാപകാരീ ; | ആദ്യം വിരോധമുണ്ടാക്കിയവനാണ് ; | കൃത്സ്നാം | ആസകലം |
| | | അനുശാധി. | ആണ്ടുവന്നാലും. |

അദ്യ പുത്രം ഹതം സംഖ്യേ കൈകേയീ രാജ്യകാമുകാ
മയാ പശ്യേത് സുദുഃഖാൎത്താ ഹസ്തിഭഗ്നമിവ ദ്രുമം. 26

| | | | |
|---|---|---|---|
| "രാജ്യകാമുകാ | " രാജ്യത്തെ എല്ലാററിലും വലുതെന്നു കൊതിച്ചവളായ | സംഖ്യേ | പോരിൽ |
| | | മയാ | എന്നാൽ |
| | | ഹതം | വധിക്കപ്പെട്ട |
| കൈകേയീ, | കൈകേയീമാതാവ് | പുത്രം | പുത്രനെ, |
| ഹസ്തിഭഗ്നം | ആനയാൽ മുറിച്ചു വീഴ്ത്തപ്പെട്ട | സുദുഃഖാൎത്താ | ദുഃഖപീഡിതയായി |
| ദ്രുമം ഇവ, | വൃക്ഷത്തെയെന്നപോലെ, | അദ്യ | ഇതാ |
| | | പശ്യേത്. | കാണാറാകും. |

കൈകേയീം ച വധിഷ്യാമി സാനുബന്ധാം സബാന്ധവാം
കലുഷേണാദ്യ മഹതാ മേദിനീ പരിമുച്യതാം. 27

| | | | |
|---|---|---|---|
| " കൈകേയീം ച | " കൈകേയീമാതാവിനെത്തന്നെയും | അദ്യ | ഇപ്പോൾ, |
| | | മേദിനീ | ഭൂമി, |
| സാനുബന്ധാം | പരിവാരങ്ങളടക്കം | മഹതാ | മഹത്തായ |
| സബാന്ധവാം | ബന്ധുക്കളടക്കം | | |
| വധിഷ്യാമി ; | ഞാൻ കൊല്ലുവാൻ പോകുന്നു ; | കലുഷേണ | പാപത്തിൽനിന്നും |
| | | പരിമുച്യതാം. | മോചനം പ്രാപിക്കട്ടെ. |

അദ്യേമം സംയതം ക്രോധമസത്കാരം ച മാനദ
മോക്ഷ്യാമി ശത്രുസൈന്യേഷു കക്ഷേഷ്വിവ ഹുതാശനം 28

| | | | |
|---|---|---|---|
| " മാനദ ! | "മാനശാലിയായവനേ! | കക്ഷേഷു | ഉണങ്ങിയ ചുള്ളികളിൽ |
| സംയതം | ഒതുക്കിവെച്ചിരുന്നതായ | ഹുതാശനം | തീയ്യിനെ |
| ഇമം | ഈ | ഇവ, | എന്നവണ്ണം, |
| ക്രോധം | ക്രോധത്തേയും | ശത്രുസൈന്യേഷു | ശത്രുസൈന്യങ്ങളിൽ |
| അസത്കാരം ച, | അവമാനത്തേയും, | അദ്യ | ഇപ്പോൾ |
| | | മോക്ഷ്യാമി. | പ്രയോഗിച്ചുകളയാം. |

അദ്യൈതച്ചിത്രകൂടസ്യ കാനനം നിശിതൈഃ ശരൈഃ
ഭിന്ദൻ ശത്രുശരീരാണി കരിഷ്യേ ശോണിതോക്ഷിതം. 29

| | | | |
|---|---|---|---|
| "നിശിതൈഃ | "കൂൎത്തമൂൎത്ത | ഏതത് | ഈ |
| ശരൈഃ | ബാണങ്ങളാൽ | കാനനം | വനത്തെ |
| ശത്രുശരീരാണി | ശത്രുക്കളുടെ ശരീരങ്ങളെ | അദ്യ | ഇപ്പോൾ |
| ഭിന്ദൻ, | പിളൎക്കുന്നവനായി, | ശോണിതോക്ഷിതം | ചോരയാൽ നനയ്ക്കപ്പെട്ടതാക്കി |
| ചിത്രകൂടസ്യ | ചിത്രകൂടത്തിലുള്ള | കരിഷ്യേ | തീൎക്കുന്നുണ്ട്. |

ശരൈൎന്നിർഭിന്നഹൃദയാൻ കുഞ്ജരാംസ്തുരഗാംസ്തഥാ
ശ്വാപദാഃ പരികൎഷന്തു നരാംശ്ച നിഹതാന്മയാ. 30

| | | | |
|---|---|---|---|
| "മയാ | "എന്നാൽ | കുഞ്ജരാൻ | ആനകളേയും |
| ശരൈഃ | ബാണങ്ങളാൽ | തുരഗാൻ തഥാ | കുതിരകളേയും |
| നിഹതാൻ | കൊന്നുവീഴ്ത്തപ്പെട്ട | | |
| നരാൻ ച | ആളുകളേയും | ശ്വാപദാഃ | ദുഷ്ടമൃഗങ്ങൾ |
| നിർഭിന്നഹൃദയാൻ | മാറിടങ്ങൾ പിളൎന്ന | പരികൎഷന്തു. | വലിച്ചിഴയ്ക്കട്ടെ. |

ശരാണാം ധനുഷശ്ചാഹമനൃണോഽസ്മി മഹാമൃധേ
സസൈന്യം ഭരതം ഹത്വാ ഭവിഷ്യാമി ന സംശയഃ. 31

| | | | |
|---|---|---|---|
| "അഹം | "ഞാൻ | ഭരതം | ഭരതനെ |
| ശരാണാം | ശരങ്ങൾക്കും | സസൈന്യം | സൈന്യസമേതം |
| ധനുഷഃ ച | വില്ലിന്നും ഉള്ള | ഹത്വാ | കൊന്നിട്ടു |
| അനൃണഃ | കടം വീട്ടാത്തവനാ | ഭവിഷ്യാമി; | അപ്രകാരം കടം വീട്ടിയവനായി ഭവിക്കും; |
| അസ്മി; | ഇരിക്കുന്നത്; [യാണ് | | |
| മഹാമൃധേ | വൻപോരിൽ | സംശയഃ ന." | സംശയമില്ല." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ഷണ്ണവതിതമഃ സൎഗ്ഗഃ = തൊണ്ണൂറ്റാറാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 5951; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3596.

## സപ്തനവതിതമഃ സൎഗ്ഗഃ = തൊണ്ണൂറ്റേഴാംസൎഗ്ഗം.

[ലക്ഷ്മണപരിസാന്ത്വനം = ലക്ഷ്മണന്റെ കോപത്തെ ശമിപ്പിക്കുന്നത്.]

സുസംരബ്ധം തു സൌമിത്രിം ലക്ഷ്മണം ക്രോധമൂൎച്ഛിതം
രാമസ്തു പരിസാന്ത്വ്യാഥ വചനം ചേദമബ്രവീത്. 1

| | | | |
|---|---|---|---|
| അഥ രാമഃ | ആ സമയം ശ്രീരാമൻ | ലക്ഷ്മണം | ലക്ഷ്മണനെ |
| സുസംരബ്ധം | ഏറെ കോപംപൂണ്ടവനായി | പരിസാന്ത്വ്യ | സമാധാനിപ്പിച്ചശേഷം |
| | | തു | ഇക്കാൎയ്യത്തെക്കുറിച്ച് |
| ക്രോധമൂൎച്ഛിതം | കോപത്താൽ മതിമറന്നവനായ | ഇദം | ഇപ്രകാരം |
| | | വചനം ച | വാക്യത്തെയും |
| സൌമിത്രിം | സുമിത്രാസുതനായ | അബ്രവീത്. | അരുളിച്ചെയ്തു. |

കിമത്ര ധനുഷാ കാൎയ്യമസിനാ വാ സചൎമ്മണാ
മഹേഷ്വാസേ മഹാപ്രാജ്ഞേ ഭരതേ സ്വയമാഗതേ. 2

| | |
|---|---|
| "അത്ര | "ഇപ്പോൾ |
| മഹേഷ്വാസേ | ഉഗ്രധനുഷ്മാനും |
| മഹാപ്രാജ്ഞേ | അതിബുദ്ധിമാനുമായ |
| ഭരതേ, | ഭരതൻ, |
| സ്വയം ആഗതേ | താൻതന്നെ ഇപ്രകാരം വന്നിരിക്കുമ്പോൾ |
| ധനുഷാ | വില്ലുകൊണ്ടാകട്ടെ |
| സചൎമ്മണാ | പരിചയോടുകൂടിയ |
| അസിനാ വാ | വാളുകൊണ്ടാകട്ടെ |
| കാൎയ്യം | ചെയ്യേണ്ടതായ കാൎയ്യം |
| കിം ? | എന്തൊന്നാണ് ? |

പിതുഃ സത്യം പ്രതിശ്രുത്യ ഹത്വാ ഭരതമാഗതം
കിം കരിഷ്യാമി രാജ്യേന സാപവാദേന ലക്ഷ്മണ. 3

| | |
|---|---|
| "ലക്ഷ്മണ! | "ലക്ഷ്മണ! |
| പിതുഃ | പിതാവിന്റെ |
| സത്യം | വാഗ്ദത്തത്തെ |
| പ്രതിശ്രുത്യ, | ചെയ്യാമെന്ന് കയ്യേററശേഷം, |
| ആഗതം | ഇപ്പോൾ വന്നിരിക്കുന്നവനായ |
| ഭരതം | ഭരതനെ |
| ഹത്വാ | കൊന്ന് |
| സാപവാദേന | ആ നിന്ദയോടുകൂടിയുള്ള |
| രാജ്യേന | രാജ്യലാഭത്താൽ |
| കിം കരിഷ്യാമി? | എനിക്ക് എന്തുഫലം ? |

["സ്വജനം ഹി കഥം ഹത്വാ സുഖിനഃ സ്യാമ മാധവ." എന്നിത്യാദി ഗീതാവാക്യം കാണുക.]

യദ് ദ്രവ്യം ബാന്ധവാനാം വാ മിത്രാണാം വാ ക്ഷയേ ഭവേത്
നാഹം തത് പ്രതിഗൃഹ്ണീയാം ഭക്ഷാൻ വിഷകൃതാനിവ. 4

| | |
|---|---|
| "ബാന്ധവാനാം വാ | "ബന്ധുക്കളുടെയാകട്ടെ, |
| മിത്രാണാം വാ | മിത്രന്മാരുടെയാകട്ടെ, |
| ക്ഷയേ | വധംനിമിത്തമായി |
| യത് | യാതൊരു |
| ദ്രവ്യം | വസ്തു |
| ഭവേത്, | ലഭിക്കപ്പെടുന്നുവോ, |
| തത് | അതിനെ |
| അഹം | ഞാൻ |
| വിഷകൃതാൻ | വിഷസമ്മിശ്രമായ |
| ഭക്ഷാൻ ഇവ | ഭക്ഷണസാധനങ്ങളെ എന്നപോലെ |
| പ്രതിഗൃഹ്ണീയാം ന. | തിരിഞ്ഞുനോക്കുകയില്ല. |

ധൎമ്മമൎത്ഥം ച കാമം ച പൃഥിവീം ചാപി ലക്ഷ്മണ
ഇച്ഛാമി ഭവതാമൎത്ഥേ ഏതത് പ്രതിശൃണോമി തേ. 5

| | |
|---|---|
| "ലക്ഷ്മണ! | "ലക്ഷ്മണ! |
| ധൎമ്മം ച | ധൎമ്മത്തേയും |
| അൎത്ഥം ച | അൎത്ഥത്തേയും |
| കാമം ച | കാമത്തേയും |
| പൃഥിവീം അപി | ഭൂമിയേയും, |
| ഭവതാം അൎത്ഥേ | നിങ്ങൾക്കുവേണ്ടി മാത്രമാണ് |
| ഇച്ഛാമി; | ഞാൻ ആഗ്രഹിക്കുന്നത്; |
| ഏതത് | ഇത് |
| തേ | നിന്നോടു ഞാൻ |
| പ്രതിശൃണോമി. | സത്യമായും പറയുന്നു. |

ഭ്രാതൄണാം സംഗ്രഹാൎത്ഥം ച സുഖാൎത്ഥം ചാപി ലക്ഷ്മണ
രാജ്യമപ്യഹമിച്ഛാമി സത്യേനായുധമാലഭേ. 6

| | | | |
|---|---|---|---|
| " ലക്ഷ്മണ! | " ലക്ഷ്മണ! | രാജ്യം അപി | രാജ്യത്തെത്തന്നെ |
| ഭ്രാതൄണാം | അനുജന്മാരുടെ | ഇച്ഛാമി; | സ്വീകരിപ്പാൻ സമ്മതിക്കുന്നത്; |
| സംഗ്രഹാൎത്ഥം ച | ക്ഷേമത്തിന്നായും | | |
| സുഖാൎത്ഥം അപി | ഹിതത്തിന്നായും മാത്രമാണ്, | സത്യേന | സത്യമായും |
| | | ആയുധം | ആയുധത്താണെ |
| അഹം ച | ഞാനും | ആലഭേ. | സത്യംചെയ്യുന്നു. |

നേയം മമ മഹീ സൌമ്യ ദുൎല്ലഭാ സാഗരാംബരാ
ന ഹീച്ഛേയമധൎമ്മേണ ശക്രത്വമപി ലക്ഷ്മണ. 7

| | | | |
|---|---|---|---|
| " സൌമ്യ! | " ഉണ്ണി! | ദുൎല്ലഭാ ന; | ദുഷ്പ്രാപ്യമായതല്ല; |
| ലക്ഷ്മണ! | ലക്ഷ്മണ! | അപി | എങ്കിലും |
| സാഗരാംബരാ | ആഴിയാകുന്ന വസ്ത്രം ധരിച്ച | അധൎമ്മേണ | അധൎമ്മത്താൽ കിട്ടുന്ന |
| ഇയം | ഈ | ശക്രത്വം ഹി | ഇന്ദ്രപദവിയെയുംകൂടി |
| മഹീ, | ഭൂമി | ഇച്ഛേയം ന. | ഞാൻ സാരമായി കരുതുകയില്ല. |
| മമ | എനിക്ക് | | |

യദ്വിനാ ഭരതം ത്വാം ച ശത്രുഘ്നം ചാപി മാനദ
ഭവേന്മമ സുഖം കിംചിദ്ഭസ്മ തത്കുരുതാം ശിഖീ. 8

| | | | |
|---|---|---|---|
| " മാനദ! | " ശത്രുക്കളുടെ ഡംഭത്തെ കളയുന്നവനെ! | സുഖം | സുഖമെന്നുള്ള |
| | | യത് | യാതൊന്ന് |
| ഭരതം | ഭരതനേയും | കിംചിത് | സ്വല്പമെങ്കിലും |
| ത്വാം ച | നിന്നെയും | ഭവേത്, | ഉണ്ടാകുമെന്നാൽ, |
| ശത്രുഘ്നം അപി | ശത്രുഘ്നനേയും | തത് | അതിനെ |
| വിനാ, | വിട്ട്, | ശിഖീ | പാവകൻ |
| മമ ച | എനിക്കുമാത്രം | ഭസ്മ കുരുതാം. | ഭസ്മീകരിക്കട്ടെ. |

മന്യേഽഹമാഗതോഽയോദ്ധ്യാം ഭരതോ ഭ്രാതൃവത്സലഃ
മമ പ്രാണാത് പ്രിയതരഃ കുലധൎമ്മമനുസ്മരൻ. 9
ശ്രുത്വാ പ്രവ്രാജിതം മാം ഹി ജടാവല്ക്കലധാരിണം
ജാനക്യാ സഹിതം വീര ത്വയാ ച പുരുഷോത്തമ 10
സ്നേഹേനാക്രാന്തഹൃദയഃ ശോകേനാകുലിതേന്ദ്രിയഃ
ദ്രഷ്ടുമഭ്യാഗതോ ഹ്യേഷ ഭരതോ നാന്യഥാഽഽഗതഃ. 11

| | | | |
|---|---|---|---|
| " വീര ! | " വീര ! | മാം | എന്നെ |
| പുരുഷോത്തമ | പുരുഷോത്തമ ! | പ്രവ്രാജിതം | രാജ്യത്തിൽനിന്ന് അയക്കപ്പെട്ടവനായി |
| അഹം | ഞാൻ | | |
| മന്യേ | ഇങ്ങിനെയാണ് വിചാ | ശ്രുത്വാ, | അറിഞ്ഞ്, |
| 'ഭരതഃ | 'ഭരതൻ [രിക്കുന്നതു് | കുലധർമ്മം ഹി | കുലധർമ്മത്തെത്തന്നെ |
| ഭ്രാതൃവത്സലഃ ; | ഭ്രാതൃവാത്സല്യമുള്ളവ | അനുസ്മരൻ | ഉത്കൃഷ്ടമായി കരുതിയവനായി |
| മമ | എനിക്ക് [നാണ്; | | |
| പ്രാണാത് | പ്രാണനെക്കാളും | സ്നേഹേന | സ്നേഹത്താൽ |
| പ്രിയതരഃ ; | അധികം പ്രിയപ്പെട്ട | ആക്രാന്തഹൃദയഃ | പരവശഹൃദയനായി |
| അയോദ്ധ്യാം | അയോദ്ധ്യയ്ക്കു് [വൻ; | ശോകേന | വ്യസനംമൂലം |
| ആഗതഃ | തിരിച്ചുവന്ന | ആകുലിതേന്ദ്രിയഃ | പീഡിക്കപ്പെട്ട മനസ്സോടുകൂടിയവനായി |
| ഭരതഃ | ഭരതൻ | | |
| ജടാവല്കലധാരിണം | ജടയും വല്കലവും ധരിച്ചു് | ദ്രഷ്ടും | നേരിൽ കാണ്മാനായി |
| | | അഭ്യാഗതഃ ; | വന്നിരിക്കയാണ് ; |
| ജാനക്യാ | ജാനകിയോടും | ഏഷഃ ഹി | ഇവനാകട്ടെ |
| ത്വയാ ച സഹിതം | നിന്നോടുംകൂടി | അന്യഥാ | മററുപ്രകാരത്തിൽ |
| | | ആഗതഃ ന. | വന്നിരിക്കുന്നവനല്ല. |

അംബാം ച കൈകയീം രുഷ്യ ഭരതശ്ചാപ്രിയം വദൻ
പ്രസാദ്യ പിതരം ശ്രീമാൻ രാജ്യം മേ ദാതുമാഗതഃ. 12

| | | | |
|---|---|---|---|
| " ശ്രീമാൻ | " പുണ്യാത്മാവായ | പിതരം | പിതാവിനോടായി |
| ഭരതഃ, | ഭരതൻ, | മേ | എനിക്ക് |
| അംബാം | മാതാവായ | രാജ്യം | രാജ്യത്തെ |
| കൈകയീം | കൈകേയിയെക്കുറിച്ചു് | ദാതും | നൽകുവാൻ |
| രുഷ്യ, | കോപിച്ചു്, | പ്രസാദ്യ ച | പ്രസാദിപ്പിച്ചു് സമ്മതിപ്പിച്ചും |
| അപ്രിയം | ദുർവ്വാക്കുകൾ | | |
| വദൻ ച | പറഞ്ഞും | ആഗതഃ. | വന്നിരിക്കയാണ്. |

["പ്രസാദി അപിതരം" എന്നും പദച്ഛേദം ചെയ്യാം. (പിതാവു മരിച്ചുപോയ എന്നെ പ്രസാദിപ്പിക്കുന്നവനായി എന്ന്), സൂക്ഷ്മാർത്ഥം. (ശിരോമണി)]

പ്രാപ്തകാലം യഥൈഷോഽസ്മാൻ ഭരതോ ദ്രഷ്ടുമിച്ഛതി. 13

| | | | |
|---|---|---|---|
| " ഏഷഃ | " ഈ | ഇച്ഛതി | ആഗ്രഹിക്കുന്നു എന്നുള്ളത് |
| ഭരതഃ | ഭരതൻ | | |
| അസ്മാൻ | നമ്മെ | യത് | യാതൊന്നോ, |
| ദ്രഷ്ടും | കാണ്മാനായി | പ്രാപ്തകാലം. | ആയതു് യുക്തംതന്നെ. |

അസ്മാസു മനസാപ്യേഷോ നാഹിതം കിഞ്ചിദാചരേത്. 14

| | | | |
|---|---|---|---|
| “ ഏഷഃ | “ ഇവൻ | കിംചിത് | ഒട്ടെങ്കിലും |
| അസ്മാസു | നമ്മുടെ സംഗതിയിൽ | മനസാ അപി | മനസ്സുകൊണ്ടുംകൂടി |
| അഹിതം | തിന്മയെ | ആചരേത് ന. | കരുതുകയില്ല. |

വിപ്രിയം കൃതപൂർവ്വം തേ ഭരതേന കദാ നു കിം
ഈദൃശം വാ ഭയം തേऽദ്യ ഭരതം യോऽത്ര ശങ്കസേ. 15

| | | | |
|---|---|---|---|
| “ ഭരതേന | “ ഭരതനാൽ | അദ്യ | ഇപ്പോൾ |
| തേ | നിനക്ക് | ഭരതം | ഭരതനെ |
| വിപ്രിയം | അപ്രിയമെന്നത് | യഃ | യാതൊരു നീ |
| കദാ | എപ്പോഴെന്നാലും | ശങ്കസേ | സംശയിക്കുന്നുവോ |
| കിം നു | എന്തുതന്നെയാണ് | തേ | ആ നിനക്ക് |
| കൃതപൂർവ്വം ? | ചെയ്യപ്പെട്ടിട്ടുള്ളത് ? | ഈദൃശം | ഇപ്രകാരമുള്ള |
| അത്ര | ഇക്കാര്യത്തിൽ | ഭയം വാ ? | ഭയം എന്തുകാരണത്താലാണ് ? |

ന ഹി തേ നിഷ്ഠുരം വാച്യോ ഭരതോ നാപ്രിയം വചഃ
അഹം ഹ്യപ്രിയമുക്തഃ സ്യാം ഭരതസ്യാപ്രിയേ കൃതേ. 16

| | | | |
|---|---|---|---|
| “ ഭരതഃ | “ ഭരതൻ | ന ഹി; | ഉരചെയ്യപ്പെടത്തക്കവനല്ല; |
| തേ | നിന്നാൽ | ഭരതസ്യ | ഭരതന്ന് |
| നിഷ്ഠുരം | നിഷ്ഠുരമായവാക്ക് | അപ്രിയേ കൃതേ | വേദനയുണ്ടാക്കുന്നതായാൽ |
| വാച്യഃ ന; | പറയപ്പെടത്തക്കവനല്ല; | അഹം | ഞാനാണ് |
| അപ്രിയം | അനിഷ്ടമായ | അപ്രിയം | അനിഷ്ടം |
| വചഃ ഹി | വാക്കുംകൂടി | ഉക്തഃ സ്യാം. | പറയപ്പെട്ടവനായി ഭവിക്കുക. |

കഥം നു പുത്രാഃ പിതരം ഹന്യുഃ കസ്യാംചിദാപദി
ഭ്രാതാ വാ ഭ്രാതരം ഹന്യാത് സൌമിത്രേ പ്രാണമാത്മനഃ. 17

| | | | |
|---|---|---|---|
| “ സൌമിത്രേ ! | “ ലക്ഷ്മണ ! | ഹന്യുഃ ? | കൊല്ലാം ? |
| കസ്യാംചിത് | വല്ലതുമൊരു | ആത്മനഃ | തന്റെ |
| ആപദി, | ആപത്തിലെന്നാലും | പ്രാണം | പ്രാണനായ |
| പുത്രാഃ | പുത്രന്മാർ | ഭ്രാതരം | ഭ്രാതാവിനെ |
| പിതരം | പിതാവിനെ | ഭ്രാതാ | ഭ്രാതാവ് |
| കഥം നു | എങ്ങിനെ | ഹന്യാത് വാ? | എങ്ങിനെ കൊല്ലും? |

യദി രാജ്യസ്യ ഹേതോസ്ത്വമിമാം വാചം പ്രഭാഷസേ
വക്ഷ്യാമി ഭരതം ദൃഷ്ട്വാ രാജ്യമസ്മൈ പ്രദീയതാം. 18

| | | | |
|---|---|---|---|
| " ത്വം | " നീ | ഭരതം ദൃഷ്ട്വാ, | ഭരതനെ കണ്ട്, |
| രാജ്യസ്യ ഹേതോഃ | രാജ്യത്തിന്നുവേണ്ടി | ' രാജ്യം | ' രാജ്യം |
| ഇമാം വാചം | ഈ വാക്ക | അസ്മൈ | ഇവന്നായിക്കൊണ്ട് |
| പ്രഭാഷസേ യദി | പറകയാണെങ്കിൽ, | പ്രദീയതാം ' | നൽകപ്പെടട്ടെ,' എന്ന് |
| | | വക്ഷ്യാമി. | ഞാൻ ആവശ്യപ്പെടാം. |

ഉച്യമാനോ ഹി ഭരതോ മയാ ലക്ഷ്മണ തത്വതഃ
രാജ്യമസ്മൈ പ്രയച്ഛേതി ബാഢമിത്യേവ വക്ഷ്യതി. 19

| | | | |
|---|---|---|---|
| " ലക്ഷ്മണ ! | " ലക്ഷ്മണ ! | ഉച്യമാനഃ | ആവശ്യപ്പെടപ്പെട്ടവനായ |
| ' രാജ്യം | ' രാജ്യത്തെ | ഭരതഃ, | ഭരതൻ, |
| അസ്മൈ | ഇവന്ന് | തത്വതഃ ഹി | പൂൎണ്ണമനസ്സോടുകൂടി തന്നെ |
| പ്രയച്ഛ,' | കൊടുക്കുക,' | ' ബാഢം ' ഇതി ഏവ | ' തിരുവുള്ളംപോലെ ' എന്നുതന്നെ |
| ഇതി | എന്ന് | | |
| മയാ | എന്നാൽ | വക്ഷ്യതി." | പറയാതിരിക്കയില്ല." |

തഥോക്തോ ധൎമ്മശീലേന ഭ്രാത്രാ തസ്യ ഹിതേ രതഃ
ലക്ഷ്മണഃ പ്രവിവേശേവ സ്വാനി ഗാത്രാണി ലജ്ജയാ. 20

| | | | |
|---|---|---|---|
| ധൎമ്മശീലേന | ധൎമ്മശീലനായ | രതഃ | ശ്രദ്ധയുള്ളവനും ആയ |
| ഭ്രാത്രാ | ജ്യേഷ്ഠനാൽ | ലക്ഷ്മണഃ | ലക്ഷ്മണൻ |
| തഥാ | മേൽപ്രകാരം | ലജ്ജയാ | ലജ്ജകൊണ്ട് |
| ഉക്തഃ, | അരുൾചെയ്യപ്പെട്ടവനും | സ്വാനി ഗാത്രാണി | തന്റെ അവയവങ്ങൾക്കുള്ളിൽ |
| തസ്യ | അദ്ദേഹത്തിന്റെ | പ്രവിവേശ ഇവ. | മറഞ്ഞവനെന്നപോലെ സങ്കുചിതനായ് ഭവിച്ചു. |
| ഹിതേ | തിരുവുള്ളംപോലെ നടക്കുന്നതിൽ | | |

തദ്വാക്യം ലക്ഷ്മണഃ ശ്രുത്വാ വ്രീഡിതഃ പ്രത്യുവാച ഹ
ത്വാം മന്യേ ദ്രഷ്ടുമായാതഃ പിതാ ദശരഥഃ സ്വയം. 21

| | | | |
|---|---|---|---|
| ലക്ഷ്മണഃ | ലക്ഷ്മണൻ | ദശരഥഃ | ദശരഥചക്രവൎത്തി |
| തത് | ആ | സ്വയം | നേരിൽ |
| വാക്യം | വാക്യത്തെ | ത്വാം | നിന്തിരുവടിയെ |
| ശ്രുത്വാ, | കേട്ട്, | ദ്രഷ്ടും | കാണുവാനായി |
| വ്രീഡിതഃ, | ലജ്ജിതനായി, | ആയാതഃ | വന്നിരിക്കുന്നു എന്നാണ് |
| പ്രത്യുവാച ; | ഇങ്ങിനെ മറുപടിയുരചെയ്തു ; | | |
| " ഹ ! | " ശരിതന്നെ ! | മന്യേ." | ഇപ്പോൾ ഞാൻ കരുതുന്നത്." |
| പിതാ | പിതാവായ | | |

വ്രീഡിതം ലക്ഷ്മണം ദൃഷ്ട്വാ രാഘവഃ പ്രത്യുവാച ഹ
ഏഷ മന്യേ മഹാബാഹുരിഹാസ്മാൻ ദ്രഷ്ടുമാഗതഃ. 22

| | | | |
|---|---|---|---|
| രാഘവഃ | ശ്രീരാമൻ | ഏഷഃ | ഇദ്ദേഹം, |
| ലക്ഷ്മണം | ലക്ഷ്മണനെ | ഇഹ | ഇവിടെ |
| വ്രീഡിതം | ലജ്ജപൂണ്ടവനായി | അസ്മാൻ | നമ്മെ |
| ദൃഷ്ട്വാ, | കണ്ട്, | ദ്രഷ്ടും | കാണ്മാൻ |
| പ്രത്യുവാച ഹ; | ഇപ്രകാരം അരുളി ച്ചെയ്തു; | ആഗതഃ, | വന്നതായിരിക്കും, എന്ന് |
| "മഹാബാഹുഃ | "മഹാബാഹുവായ | മന്യേ. | ഞാൻ ഊഹിക്കുന്നു. |

അഥവാ നൌ ധ്രുവം മന്യേ മന്യമാനഃ സുഖോചിതൌ
വനവാസമനുദ്ധ്യായ ഗൃഹായ പ്രതിനേഷ്യതി. 23

| | | | |
|---|---|---|---|
| "അഥവാ | "ഒരു സമയം | വനവാസം | വനവാസത്തെക്കുറിച്ചും |
| നൌ | നമ്മൾ രണ്ടുപേരെയും | | |
| സുഖോചിതൌ | സുഖത്തിൽതന്നെ വൎത്തിച്ചവരെന്ന് | അനുദ്ധ്യായ, | വീണ്ടും ആലോചിച്ച്, |
| | | ഗൃഹായ | ഭവനത്തിലേക്ക് |
| മന്യമാനഃ | ചിന്തിക്കുന്നവനായി, | പ്രതിനേഷ്യതി | തിരിയെക്കൂട്ടിക്കൊണ്ടു പോകുമെന്നും |
| ധ്രുവം | അവശ്യമായി നേരുന്നതായ | മന്യേ. | ഞാൻ ഊഹിക്കുന്നു. |

ഇമാം വാപ്യേഷ വൈദേഹീമത്യന്തസുഖസേവിനീം
പിതാ ദശരഥഃ ശ്രീമാൻ വനാദാദായ യാസ്യതി. 24

| | | | |
|---|---|---|---|
| "ശ്രീമാൻ | "ശ്രീമാനായ | ഇമാം | ഈ |
| പിതാ, | പിതാവായ, | വൈദേഹീം | വൈദേഹിയെ |
| ഏഷഃ | ഈ | വനാത് | വനത്തിൽനിന്നു |
| ദശരഥഃ, | ദശരഥമഹാരാജാവ്, | ആദായ | കൂട്ടിക്കൊണ്ട് |
| അത്യന്തസുഖസേവിനീം | അത്യന്തസുഖത്തിൽ വൎത്തിച്ചിരുന്നവളായ | യാസ്യതി അപി വാ. | പോകയും ചെയ്യാം. |

ഏതൌ തൌ സംപ്രകാശേതേ ഗോത്രവന്തൌ മനോരമൌ
വായുവേഗസമൌ വീരൌ ജവനൌ തുരഗോത്തമൌ. 25

| | | | |
|---|---|---|---|
| "ഏതൌ | "ഇതാ | ജവനൌ, | പറക്കുന്നവയും, |
| വീരൌ | കൂസലില്ലാത്തവയും | മനോരമൌ | അഴകുള്ളവയുംആയ |
| ഗോത്രവന്തൌ, | നല്ലജാതിയിൽ പെട്ടവയും, | തൌ | ആ രണ്ടു |
| വായുവേഗസമൌ | വായുവിനൊത്ത വേഗതയാൎന്നവയായി | തുരഗോത്തമൌ | ശ്രേഷ്ഠതുരഗങ്ങളും |
| | | സംപ്രകാശേതേ. | കാണപ്പെടുന്നു. |

സ ഏഷ സുമഹാകായഃ കംപതേ വാഹിനീമുഖേ
നാഗഃ ശത്രുഞ്ജയോ നാമ വൃദ്ധസ്താതസ്യ ധീമതഃ. 26

| | | | |
|---|---|---|---|
| "ധീമതഃ | "ധീമാനായ | സഃ | ആ |
| താതസ്യ | അച്ഛൻതിരുമേനിയുടെ | നാഗഃ | ആന |
| സുമഹാകായഃ | വമ്പിച്ച ശരീരമാന്നതും | വാഹിനീമുഖേ | സൈന്യത്തിൻെറ മുന്നണിയിലായി |
| വൃദ്ധഃ | ഏറെക്കാലമായുള്ളതും | ഏഷഃ | ഇതാ |
| ശത്രുഞ്ജയഃ | ശത്രുഞ്ജയം [ആയ | കംപതേ. | ആടിക്കുഴഞ്ഞുകൊണ്ടു വരുന്നു. |
| നാമ | എന്നു | | |

ന തു പശ്യാമി തച്ഛത്രം പാണ്ഡുരം ലോകസത്കൃതം
പിതുൎദ്ദിവ്യം മഹാബാഹോ സംശയോ ഭവതീഹ മേ. 27

| | | | |
|---|---|---|---|
| "മഹാബാഹോ! | "മഹാബാഹുവായ ലക്ഷ്മണ! | പാണ്ഡുരം ഛത്രം തു | വെൺകൊററക്കുട മാത്രം |
| പിതുഃ | പിതാവിൻെറ | പശ്യാമി ന; | ഞാൻ കാണുന്നില്ല; |
| ദിവ്യം | ദിവ്യവും | ഇഹ | ഈ സംഗതിയിൽ |
| ലോകസത്കൃതം | ലോകരാൽ കൊണ്ടാടപ്പെട്ടതും ആയ | മേ | എനിക്ക് |
| | | സംശയഃ | ശങ്ക |
| തത് | ആ | ഭവതി." | ജനിക്കുന്നു." |

ഇതീവ രാമോ ധൎമ്മാത്മാ സൌമിത്രിം തമുവാച ഹ
വൃക്ഷാഗ്രാദവരോഹ ത്വം കുരു ലക്ഷ്മണ മദ്വചഃ. 28

| | | | |
|---|---|---|---|
| ധൎമ്മാത്മാ | ധൎമ്മാത്മാവായ | ഉവാച; | ഉരചെയ്തു; |
| രാമഃ | ശ്രീരാമൻ | "ലക്ഷ്മണ! | "ലക്ഷ്മണ! |
| തം | ആ | ത്വം | നീ |
| സൌമിത്രിം | ലക്ഷ്മണനോടായി | മദ്വചഃ | ഞാൻ പറയുന്നതിനെ |
| ഇവ ഹ, | ഇപ്രകാരമെല്ലാമും, | കുരു; | ചെയ്യുക; |
| | | വൃക്ഷാഗ്രാത് | വൃക്ഷാഗ്രത്തിൽനിന്ന് |
| ഇതി | ഈ പറയുന്നതിനേയും | അവരോഹ." | താഴോട്ടിറങ്ങുക." |

അവതീൎയ്യ തു സാലാഗ്രാത് തസ്മാത് സ സമിതിഞ്ജയഃ
ലക്ഷ്മണഃ പ്രാഞ്ജലിൎഭൂത്വാ തസ്ഥൌ രാമസ്യ പാൎശ്വതഃ. 29

| | | | |
|---|---|---|---|
| സമിതിഞ്ജയഃ | ജയശാലിയായ | തു | ഉടനെ |
| സഃ | ആ | അവതീൎയ്യ, | താഴത്തിറങ്ങി, |
| ലക്ഷ്മണഃ | ലക്ഷ്മണൻ | രാമസ്യ | ശ്രീരാമൻെറ |
| തസ്മാത് | ആ | പാൎശ്വതഃ | അരികിലായി |
| സാലാഗ്രാത് | സാലവൃക്ഷത്തിൻെറ മുകളിൽനിന്ന് | പ്രാഞ്ജലിഃ ഭൂത്വാ | കൈകൾ കൂപ്പിക്കൊണ്ട് |
| | | തസ്ഥൌ. | നിന്നു. |

ഭരതേനാപി സംദിഷ്ടാ സംമൎദ്ദോ ന ഭവേദിതി
സമന്താത് തസ്യ ശൈലസ്യ സേനാ വാസമകല്പയത്. 30

| | | | |
|---|---|---|---|
| സംമൎദ്ദഃ | തിരക്ക് | തസ്യ | ആ |
| ഭവേത് ന ഇതി | ഉണ്ടാകരുതെന്നുവെച്ച് | ശൈലസ്യ | പൎവ്വതത്തിന്റെ |
| ഭരതേന | ഭരതനാൽ | സമന്താത് | ചുറ്റുമായി |
| സന്ദിഷ്ടാ | നിയമിക്കപ്പെട്ട | വാസം അകല്പയത്. | പാൎപ്പുറപ്പിച്ചു. |
| സേനാ അപി, | സൈന്യവും, | | |

അദ്ധ്യൎദ്ധമിക്ഷ്വാകുചമൂൎയ്യോജനം പൎവ്വതസ്യ സാ
പാൎശ്വേ ന്യവിശദാവൃത്യ ഗജവാജിരഥാകുലാ. 31

| | | | |
|---|---|---|---|
| ഗജവാജി-രഥാകുലാ | രഥഗജതുരഗങ്ങൾ നിറഞ്ഞ | പൎവ്വതസ്യ പാൎശ്വേ | പൎവ്വതത്തിന്റെ അരികിലായി |
| | | അദ്ധ്യൎദ്ധം യോജനം | ഒന്നരകാതം ദൂരം |
| സാ | ആ | | |
| ഇക്ഷ്വാകുചമൂഃ | ഇക്ഷ്വാകുസൈന്യം | ആവൃത്യ ന്യവിശത്. | പരന്നുകിടന്നു. |

സാ ചിത്രകൂടേ ഭരതേന സേനാ
ധൎമ്മം പുരസ്കൃത്യ വിധൂയ ദൎപ്പം
പ്രസാദനാൎത്ഥം രഘുനന്ദനസ്യ
വിരോചതേ നീതിമതാ പ്രണീതാ. 32

| | | | |
|---|---|---|---|
| നീതിമതാ ഭരതേന | നീതിമാനായ ഭരതനാൽ | വിധൂയ | ഒതുക്കി |
| | | ധൎമ്മം | ധൎമ്മത്തെ |
| പ്രണീതാ, | ആജ്ഞാപിക്കപ്പെട്ടതും, | പുരസ്കൃത്യ | മുൻനിൎത്തിയതായ |
| രഘുനന്ദനസ്യ | ശ്രീരാമന്റെ | സാ സേനാ | ആ സൈന്യം |
| പ്രസാദനാൎത്ഥം | പ്രീതിക്കായി | ചിത്രകൂടേ | ചിത്രകൂടത്തിൽ |
| ദൎപ്പം | ദൎപ്പത്തെ | വിരോചതേ. | ആനന്ദംപൂണ്ടിരുന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
സപ്തനവതിതമഃ സൎഗ്ഗഃ = തൊണ്ണൂറേഴാംസൎഗ്ഗം സമാപ്തം

ആദ്യം മുതൽ ശ്ലോകസംഖ്യ 5983; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 3628.
ഇതി പുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധ യജ്ഞവാടേ ദ്വാത്രിംശദ്ദിനേഷു ഗീതേ
ശ്രീമദ്രാമായണേ അഷ്ടമേഹനി ഗീതാഃ ശ്ലോകാഃ സമാപ്താഃ

ഇപ്രകാരം പണ്ട് കുശലവന്മാരാൽ അശ്വമേധ യാഗശാലയിൽ ശ്രീരാമസന്നിധിയിൽവെച്ച്
മുപ്പത്തിരണ്ടു ദിവസങ്ങളിലായി ഗാനം ചെയ്യപ്പെട്ട ശ്രീരാമായണത്തിൽ
എട്ടാംദിവസം ഗാനംചെയ്ത ശ്ലോകസംഖ്യ 814.



പുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധയജ്ഞവാടേ നവമേ(അ)ഹനി അയോദ്ധ്യാകാണ്ഡേ അഷ്ടനവതിതമസർഗ്ഗമാരഭ്യ യാവത് കാണ്ഡസമാപ്തി (5984—6712 ശ്ലോകാഃ) ഗീതം. തസ്മിൻദിനേ ഗീതാഃ ശ്ലോകാശ്ച 729.

പണ്ട് കുശലവന്മാരാൽ ശ്രീരാമസന്നിധാനത്തിൽ അശ്വമേധയാഗമണ്ഡപത്തിൽവെച്ച് ഒമ്പതാമത്തെ ദിവസം അയോദ്ധ്യാകാണ്ഡത്തിൽ 98-ാംസർഗ്ഗംമുതൽ കാണ്ഡാവസാനം വരെ (5984 മുതൽ 6712 വരെ ശ്ലോകങ്ങൾ) ഗാനംചെയ്യപ്പെട്ടു. അന്നേദിവസം ഗാനംചെയ്യപ്പെട്ട ശ്ലോകസംഖ്യ 729.

## അഷ്ടനവതിതമഃ സർഗ്ഗഃ = തൊണ്ണൂറ്റെട്ടാംസർഗ്ഗം.

[രാമാശ്രമാന്വേഷണം = ശ്രീരാമാശ്രമത്തെ അന്വേഷിക്കുന്നത്.]

നിവേശ്യ സേനാം തു വിഭുഃ പദ്ഭ്യാം പാദവതാം വരഃ
അഭിഗന്തും സ കാകുത്സ്ഥമിയേഷ ഗുരുവർത്തകം. 1

| | | | |
|---|---|---|---|
| വിഭുഃ | മനസ്സിനെ ഒതുക്കിയവനും | ഗുരുവർത്തകം | പിതൃവത്സലനായ |
| പാദവതാം വരഃ | നരോത്തമനും ആയ | കാകുത്സ്ഥം | ശ്രീരാമൻെറ സന്നിധിയിലേക്ക് |
| സഃ | ആ ഭരതൻ, | പദ്ഭ്യാം | കാൽനടയായി |
| സേനാം | സൈന്യത്തെ | അഭിഗന്തും | ചെല്ലുന്നതിന്ന |
| നിവേശ്യ തു | പാളയമടിച്ച് നിർത്തിയശേഷം | ഇയേഷ. | നിശ്ചയിച്ചു. |

നിവിഷ്ടമാത്രേ സൈന്യേ തു യഥോദ്ദേശം വിനീതവത്
ഭരതോ ഭ്രാതരം വാക്യം ശത്രുഘ്നമിദമബ്രവീത്. 2

| | | | |
|---|---|---|---|
| സൈന്യേ | സൈന്യം, | ഭ്രാതരം | അനുജനായ |
| യഥോദ്ദേശം | കല്പിച്ച സ്ഥലത്തിൽ | ശത്രുഘ്നം | ശത്രുഘ്നനോടായി, |
| വിനീതവത് | ഒതുക്കത്തോടുകൂടി | ഇദം | ഇപ്രകാരം |
| നിവിഷ്ടമാത്രേ തു | നിന്നഉടനെതന്നെ, | വാക്യം | വാക്യത്തെ |
| ഭരതഃ | ഭരതൻ, | അബ്രവീത്. | ഉരചെയ്തു. |

ക്ഷിപ്രം വനമിദം സൌമ്യ നരസംഘൈഃ സമന്തതഃ
ലുബ്ധൈശ്ച സഹിതൈരേഭിസ്ത്വമന്വേഷിതുമർഹസി. 3

| | | | |
|---|---|---|---|
| "സൌമ്യ! | "വത്സ! | ഇദം | ഈ |
| ത്വം | നീ | വനം | വനത്തെ |
| സഹിതൈഃ | കൂടെ വന്നിരിക്കുന്നവരായ | സമന്തതഃ | എങ്ങും |
| ഏഭിഃ | ഈ | ക്ഷിപ്രം | വേഗത്തിൽ |
| നരസംഘൈഃ | ആളുകളോടും | അന്വേഷിതും അർഹസി. | തിരഞ്ഞുനോക്കേണ്ടതാകുന്നു. |
| ലുബ്ധൈഃ ച | വേടന്മാരോടുംകൂടി | | |

ഗുഹോ ജ്ഞാതിസഹസ്രേണ ശരചാപാസിപാണിനാ
സമന്വേഷതു കാകുത്സ്ഥാവസ്മിൻ പരിവൃതഃ സ്വയം. 4

| | | | |
|---|---|---|---|
| "ഗുഹഃ, | "ഗുഹൻ, | പരിവൃതഃ, | സമേതനായി, |
| ശരചാപാസി- പാണിനാ | അമ്പും വില്ലും വാളും കയ്യിൽ ധരിച്ച | സ്വയം | താൻതന്നെ |
| | | അസ്മിൻ | ഈ കാട്ടിൽ |
| ജ്ഞാതി- സഹസ്രേണ | അനേകം സ്വജനങ്ങളോടു | കാകുത്സ്ഥൌ | ശ്രീരാമലക്ഷ്മണന്മാരെ |
| | | സമന്വേഷതു. | അന്വേഷിക്കട്ടെ. |

അമാത്യൈഃ സഹ പൌരൈശ്ച ഗുരുഭിശ്ച ദ്വിജാതിഭിഃ
സഹ സർവ്വം ചരിഷ്യാമി പദ്ഭ്യാം പരിവൃതഃ സ്വയം. 5

| | | | |
|---|---|---|---|
| "അമാത്യൈഃ സഹ, | "മന്ത്രിമാരോടുംകൂടി, | പരിവൃതഃ, | ചൂഴപ്പെട്ടവനായി, |
| | | പദ്ഭ്യാം | കാൽനടയായി |
| പൌരൈഃ ച | പൌരന്മാരാലും | സ്വയം | ഞാനും |
| ഗുരുഭിഃ ദ്വിജാ- തിഭിഃ ച സഹ | മഹാന്മാരായ ബ്രാഹ്മണരാലും | സർവ്വം ചരിഷ്യാമി. | എങ്ങും ജാഗ്രതയോടു കൂടി തിരഞ്ഞുനോക്കാം. |

യാവന്ന രാമം ദ്രക്ഷ്യാമി ലക്ഷ്മണം വാ മഹാബലം
വൈദേഹീം വാ മഹാഭാഗാം ന മേ ശാന്തിർഭവിഷ്യതി. 6

| | | | |
|---|---|---|---|
| "രാമം, | "ശ്രീരാമനെയാകട്ടെ, | ദ്രക്ഷ്യാമി ന യാവത് | കാണാതിരിക്കുന്നതു ഏതുവരേയോ അതു വരേയ്ക്കും, |
| മഹാബലം | മഹാശക്തിമാനായ | | |
| ലക്ഷ്മണം വാ, | ലക്ഷ്മണനെയാകട്ടെ, | മേ | എനിക്ക് |
| മഹാഭാഗാം | പുണ്യവതിയായ | ശാന്തിഃ | മനസ്സമാധാനം |
| വൈദേഹീം വാ | വൈദേഹിയെയാകട്ടെ, | ഭവിഷ്യതി ന. | ഉണ്ടാകയില്ല. |

യാവന്ന ചന്ദ്രസംകാശം ദ്രക്ഷ്യാമി ശുഭമാനനം
ഭ്രാതുഃ പദ്മപലാശാക്ഷം ന മേ ശാന്തിർഭവിഷ്യതി. 7

| | | | |
|---|---|---|---|
| "ഭ്രാതുഃ | "ജ്യേഷ്ഠന്റെ | ആനനം | തിരുമുഖമണ്ഡലത്തെ |
| ചന്ദ്രസംകാശം | ചന്ദ്രബിംബസമാനവും, | ദ്രക്ഷ്യാമി ന യാവത് | കാണാതിരിക്കുന്നതു വരെയ്ക്കും |
| പദ്മപലാ- ശാക്ഷം | കമലദളസദൃശങ്ങളായ നേത്രങ്ങളോടുകൂടിയതും | മേ ശാന്തിഃ | എനിക്കു സമാധാനമെന്നതെ |
| ശുഭം | ഭംഗിയേറിയതും ആയ | ഭവിഷ്യതി ന. | ഉണ്ടാകയില്ല. |

യാവന്ന രാജ്യേ രാജ്യാർഹഃ പിതൃപൈതാമഹേ സ്ഥിതഃ
അഭിഷേകജലക്ലിന്നോ ന മേ ശാന്തിർഭവിഷ്യതി. 8

| | | | |
|---|---|---|---|
| "രാജ്യാർഹഃ | "രാജ്യത്തിന്നു അർഹനായ അദ്ദേഹം | രാജ്യേ | രാജ്യാധികാരത്തിൽ |
| | | സ്ഥിതഃ ന യാവത് | സ്ഥാപിക്കപ്പെടാതിരിക്കുന്ന കാലമെല്ലാം |
| അഭിഷേക- ജലക്ലിന്നഃ, | അഭിഷേകതീർത്ഥങ്ങളെക്കൊണ്ടു നീരാടപ്പെട്ടവനായി, | മേ | എനിക്ക് |
| | | ശാന്തിഃ | സമാധാനമെന്നതേ |
| പിതൃപൈതാ- മഹേ | പരമ്പരയായ് വന്നതായ | ഭവിഷ്യതി ന. | ഉണ്ടാകയില്ല. |

യാവന്ന ചരണൌ ഭ്രാതുഃ പാൎത്ഥിവവ്യഞ്ജനാന്വിതൌ
ശിരസാ ധാരയിഷ്യാമി ന മേ ശാന്തിൎഭവിഷ്യതി. 9

| | |
|---|---|
| "ഭ്രാതുഃ | "ജ്യേഷ്ഠന്റെ |
| പാൎത്ഥിവവ്യഞ്ജനാന്വിതൌ | ചക്രവൎത്തിലക്ഷണങ്ങളോടുകൂടിയവയായ |
| ചരണൌ | പാദയുഗളങ്ങളെ |
| ശിരസാ | ശിരസ്സുകൊണ്ട് |
| ധാരയിഷ്യാമി ന യാവത് | ഞാൻ ധരിക്കാതിരിക്കുന്നതുവരെയും |
| മേ | എനിക്ക് |
| ശാന്തിഃ | ഒരു സമാധാനവും |
| ഭവിഷ്യതി ന. | ഉണ്ടാകയില്ല. |

സിദ്ധാൎത്ഥഃ ഖലു സൌമിത്രിൎയ്യശ്ചന്ദ്രവിമലോപമം
മുഖം പശ്യതി രാമസ്യ രാജീവാക്ഷം മഹാദ്യുതി. 10

| | |
|---|---|
| "യഃ | "യാതൊരുവൻ |
| ചന്ദ്രവിമലോപമം | കളങ്കമററ ചന്ദ്രബിംബത്തോടുസദൃശവും |
| രാജീവാക്ഷം | ചെന്താർനേത്രങ്ങളോടുകൂടിയതും |
| മഹാദ്യുതി | തേജോമയമായി വിളങ്ങുന്നതും ആയ |
| രാമസ്യ | ശ്രീരാമന്റെ |
| മുഖം | തിരുമുഖമണ്ഡലത്തെ |
| പശ്യതി, | സന്ദൎശിച്ചുംകൊണ്ടിരിക്കുന്നുവൊ |
| സൌമിത്രിഃ ഖലു | അപ്രകാരമുള്ള ലക്ഷ്മണൻ ഒരുവൻതന്നെയാണ് |
| സിദ്ധാൎത്ഥഃ. | ജന്മസാഫല്യം പൂണ്ടവൻ. |

കൃതകൃത്യാ മഹാഭാഗാ വൈദേഹീ ജനകാത്മജാ
ഭൎത്താരം സാഗരാന്തായാഃ പൃഥിവ്യാ യാഽനുഗച്ഛതി. 11

| | |
|---|---|
| "യാ | "യാതൊരുവൾ |
| സാഗരാന്തായാഃ | ആഴിചൂഴുന്നതായ |
| പൃഥിവ്യാഃ | ഭൂമിയുടെ |
| ഭൎത്താരം | സംരക്ഷകനായ ശ്രീരാമനെ |
| അനുഗച്ഛതി, | അനുഗമിക്കുന്നുവൊ, |
| മഹാഭാഗാ | മഹാഭാഗ്യവതിയും |
| ജനകാത്മജാ | ജനകനന്ദിനിയുംആയ |
| വൈദേഹി | ആ വൈദേഹിതന്നെയാണ് |
| കൃതകൃത്യാ. | മഹാപുണ്യം ചെയ്തവൾ |

സുഭഗശ്ചിത്രകൂടോഽസൌ ഗിരിരാജോപമോ ഗിരിഃ
യസ്മിൻ വസതി കാകുത്സ്ഥഃ കുബേര ഇവ നന്ദനേ. 12

| | |
|---|---|
| "കുബേരഃ | "കുബേരൻ |
| നന്ദനേ | നന്ദനോദ്യാനത്തിൽ |
| ഇവ, | എന്നപോലെ, |
| യസ്മിൻ | യാതൊരു ദിക്കിൽ |
| കാകുത്സ്ഥഃ | ശ്രീരാമൻ |
| വസതി, | വസിക്കുന്നുവോ, |
| അസൌ | അപ്രകാരമുള്ള ഈ |
| ചിത്രകൂടഃ ഗിരിഃ, | ചിത്രകൂടപൎവ്വതം തന്നെയാകുന്നു |
| ഗിരിരാജോപമഃ | ഹിമാലയപൎവ്വതമെന്നവണ്ണം, |
| സുഭഗഃ. | ഭാഗ്യംപൂണ്ടതായിരിക്കുന്നത്. |

[ഹിമാലയം പരമേശ്വരാധിവാസത്താൽ എപ്രകാരം ധന്യമോ, അപ്രകാരം ശ്രീരാമൻ വസിക്കുന്ന കാരണം ഈ ചിത്രകൂടപൎവ്വതവും ധന്യം തന്നെ എന്ന് ഭാവം. "മേരുപൎവ്വതം" എന്നും പക്ഷാന്തരം.

“കുബേരഃ നന്ദനേ ഇവ”. (കുബേരൻ ചൈത്രരഥം എന്ന തന്റെ ഉദ്യാനത്തെ വെടിഞ്ഞ് ഇന്ദ്രോദ്യാനമായ നന്ദനത്തിൽ എന്നപോലെ, അയോദ്ധ്യയെ വെടിഞ്ഞ്, ശ്രീരാമൻ ചിത്രകൂടത്തിൽ വസിക്കുന്നു; അഥവാ, കുബേരൻ സ്വഗൃഹത്തിൽനിന്ന് സ്വോദ്യാനത്തിൽ പാർക്കുന്നതുപോലെ, “ഇക്ഷ്വാകൂണാമിയം ഭൂമിഃ സശൈലവനകാനനാ” എന്ന് പറഞ്ഞിരിക്കുന്ന പ്രകാരം തനിക്കുതന്നെ ചേർന്നതായ ചിത്രകൂടത്തിൽ ശ്രീരാമൻ വസിക്കുന്നു.) ഗോ. രാ.]

കൃതകാര്യമിദം ദുർഗ്ഗം വനം വ്യാലനിഷേവിതം
യദദ്ധ്യാസ്തേ മഹാതേജാ രാമഃ ശസ്ത്രഭൃതാം വരഃ. 13

| | | | |
|---|---|---|---|
| “മഹാതേജാഃ | “മഹാതേജസ്വിയും | വ്യാലനിഷേവിതം | ക്രൂരമൃഗാധിഷ്ഠിതമായി |
| ശസ്ത്രഭൃതാം | വില്ലാളികളിൽവെച്ച് | ദുർഗ്ഗം | ദുഷ്പ്രവേശ്യമായ |
| വരഃ | അത്യുത്തമനമായ | ഇദം | അപ്രകാരമുള്ള ഈ |
| രാമഃ, | ശ്രീരാമൻ, | വനം കൃതകാര്യം.” | വനം പുണ്യംചെയ്തതു തന്നെ.” |
| യത് | യാതൊന്നിനെ | | |
| അദ്ധ്യാസ്തേ, | അധിവസിക്കുന്നുവോ, | | |

ഏവമുക്ത്വാ മഹാബാഹുർഭരതഃ പുരുഷർഷഭഃ
പദ്ഭ്യാമേവ മഹാതേജാഃ പ്രവിവേശ മഹദ്വനം. 14

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയും | ഉക്ത്വാ, | ഉരചെയ്തശേഷം, |
| മഹാബാഹുഃ | ആജാനുബാഹുവും | പദ്ഭ്യാം ഏവ, | കാൽനടയായ്ത്തന്നെ |
| പുരുഷർഷഭഃ | പുരുഷോത്തമനമായ | മഹത് വനം | ആ വമ്പിച്ച വിപിനത്തിൽ |
| ഭരതഃ, | ഭരതൻ, | പ്രവിവേശ. | പ്രവേശിച്ചു. |
| ഏവം | ഇപ്രകാരം | | |

സ താനി ദ്രുമജാലാനി ജാതാനി ഗിരിസാനുഷു
പുഷ്പിതാഗ്രാണി മദ്ധ്യേന ജഗാമ വദതാം വരഃ. 15

| | | | |
|---|---|---|---|
| വദതാം | മാറാത്തവാക്കുരചെയ്യുന്നവരിൽവെച്ച് | പുഷ്പിതാഗ്രാണി | പൂത്തുനില്ക്കുന്നകൊമ്പുകളോടുകൂടിയവയും |
| വരഃ | ശ്രേഷ്ഠനായ | താനി | ആ [ആയ |
| സഃ, | ആ ഭരതൻ, | ദ്രുമജാലാനി മദ്ധ്യേന | തരുനിരകളുടെ ഇടയിൽകൂടി |
| ഗിരിസാനുഷു | മലഞ്ചരിവുകളിൽ | ജഗാമ. | നടന്നു. |
| ജാതാനി | വളർന്നുനിന്നിരുന്നവയും | | |

സ ഗിരേശ്ചിത്രകൂടസ്യ സാലമാസാദ്യ പുഷ്പിതം
രാമാശ്രമഗതസ്യാഗ്നേർദ്ദദർശ ധ്വജമുച്ഛ്രിതം. 16

| | | | |
|---|---|---|---|
| സഃ, | ആ ഭരതൻ, | രാമാശ്രമഗതസ്യ | ശ്രീരാമന്റെ ആശ്രമത്തിലുള്ള |
| ചിത്രകൂടസ്യ ഗിരേഃ | ചിത്രകൂട പർവ്വതത്തിലുള്ള | അഗ്നേഃ | അഗ്നിയിൽനിന്നു |
| പുഷ്പിതം | പൂത്തുനിന്നിരുന്ന | ഉച്ഛ്രിതം | ഉയരെപ്പൊങ്ങിയ |
| സാലം | ഒരു സാലവൃക്ഷത്തിൽ | ധ്വജം | ധൂമത്തെ |
| ആസാദ്യ, | കയറി, | ദദർശ. | അവേക്ഷിച്ചു. |

തം ദൃഷ്ട്വാ ഭരതഃ ശ്രീമാൻ മുമോദ സഹ ബാന്ധവൈഃ
അത്ര രാമ ഇതി ജ്ഞാത്വാ ഗതഃ പാരമിവാംഭസഃ. 17

| | | | |
|---|---|---|---|
| ശ്രീമാൻ | ശ്രീമാനായ | അംഭസഃ | സമുദ്രത്തിന്റെ |
| ഭരതഃ | ഭരതൻ | പാരം | അക്കര |
| തം ദൃഷ്ട്വാ, | അതിനെ കണ്ടിട്ട്, | ഗതഃ ഇവ | എത്തിയവനെന്നപോലെ ഭേവിച്ചവനായി |
| 'അത്ര | 'ഇവിടെ | ബാന്ധവൈഃ സഹ | ബന്ധുക്കളോടുംകൂടി |
| രാമഃ' ഇതി | ശ്രീരാമൻ ഉണ്ടായിരിക്കണം' എന്ന് | മുമോദ. | പരമാനന്ദമുൾക്കൊണ്ടു. |
| ജ്ഞാത്വാ, | ഊഹിച്ച്, | | |

സ ചിത്രകൂടേ തു ഗിരൌ നിശമ്യ
രാമാശ്രമം പുണ്യജനോപപന്നം
ഗുഹേന സാർദ്ധം ത്വരിതോ ജഗാമ
പുനർന്നിവേശ്യൈവ ചമൂം മഹാത്മാ. 18

| | | | |
|---|---|---|---|
| മഹാത്മാ | മഹാത്മാവായ | നിശമ്യ തു, | ഇതുതന്നെയെന്ന് ചോദിച്ചറിഞ്ഞശേഷം |
| സഃ, | അദ്ദേഹം, | ചമൂം | സൈന്യത്തെ |
| ചിത്രകൂടേ ഗിരൌ, | ചിത്രകൂടപർവ്വതത്തിൽ, | പുനഃ ഏവ | വീണ്ടും ഒരേസ്ഥലത്തിൽ |
| പുണ്യജനോപപന്നം | പുണ്യജനങ്ങൾ വസിക്കുന്നതായ | നിവേശ്യ | നില്പാൻ കല്പിച്ച് |
| രാമാശ്രമം | ശ്രീരാമാശ്രമത്തെ | ഗുഹേന സാർദ്ധം | ഗുഹനോടുംകൂടി |
| | | ത്വരിതഃ | വേഗത്തിൽ |
| | | ജഗാമ. | നടന്നുചെന്നു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ അഷ്ടനവതിതമഃ സർഗ്ഗഃ = തൊണ്ണൂറ്റെട്ടാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 6001; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 3646.



## ഏകോനശതതമഃ സർഗ്ഗഃ = തൊണ്ണൂറ്റൊമ്പതാംസർഗ്ഗം.

[രാമസമാഗമഃ = ശ്രീരാമനെ കാണുന്നത്.]

നിവിഷ്ടായാം തു സേനായാമുത്സുകോ ഭരതസ്തതഃ
ജഗാമ ഭ്രാതരം ദ്രഷ്ടും ശത്രുഘ്നമനുദർശയൻ. 1

| | | | |
|---|---|---|---|
| സേനായാം | സൈന്യം | തതഃ, | ആ സമയം, |
| നിവിഷ്ടായാം തു | നിന്ന ഉടനേതന്നെ, | ശത്രുഘ്നം | ശത്രുഘ്നനോട് |
| ഭരതഃ, | ഭരതൻ, | അനുദർശയൻ | തല്ക്കാല അടയാളങ്ങളെപ്പററി പറഞ്ഞുകൊണ്ട് |
| ഭ്രാതരം | ജ്യേഷ്ഠനെ | ജഗാമ. | നടന്നുചെന്നു. |
| ദ്രഷ്ടും | സന്ദർശിപ്പാനായി | | |
| ഉത്സുകഃ | അത്യൌത്സുക്യം പൂണ്ടവനായി, | | |

ഋഷിം വസിഷ്ഠം സന്ദിശ്യ മാതൄർമേ ശീഘ്രമാനയ
ഇതി ത്വരിതമഗ്രേ സ ജഗാമ ഗുരുവത്സലഃ. 2

| | | | |
|---|---|---|---|
| ഗുരുവത്സലഃ | ജ്യേഷ്ഠന്റെ പേരിൽ അതിവാത്സല്യംപൂണ്ടവനായ | ശീഘ്രം | വേഗത്തിൽ |
| സഃ | ആ ഭരതൻ | ആനയ,” | കൂട്ടിക്കൊണ്ടുവന്നാലും” |
| വസിഷ്ഠം ഋഷിം | വസിഷ്ഠമഹർഷിയോട് | ഇതി | എന്ന് |
| “മേ | “എന്റെ | സന്ദിശ്യ | ഏല്പിച്ച് |
| മാതൄഃ | മാതാക്കന്മാരെ | അഗ്രേ | മുമ്പിൽ |
| | | ത്വരിതം | ബദ്ധപ്പെട്ട് |
| | | ജഗാമ. | നടന്നുചെന്നു. |

സുമന്ത്രസ്ത്വപി ശത്രുഘ്നമദൂരാദന്വപദ്യത
രാമദർശനജസ്തർഷോ ഭരതസ്യേവ തസ്യ ച. 3

| | | | |
|---|---|---|---|
| സുമന്ത്രഃ അപി | സുമന്ത്രരും, | തർഷഃ | തൃഷ്ണ |
| ശത്രുഘ്നം | ശത്രുഘ്നനെ | ഭരതസ്യ | ഭരതന്ന് |
| അദൂരാത് തു | അരികിലായി | ഇവ | എന്നപോലെതന്നെയായിരുന്നു |
| അന്വപദ്യത; | തുടർന്നുചെന്നു; | | |
| രാമദർശനജഃ | ശ്രീരാമനെ സന്ദർശിക്കുന്നതിന്നുണ്ടായ | തസ്യ ച. | അദ്ദേഹത്തിന്നും. |

ഗച്ഛന്നേവാഥ ഭരതസ്താപസാലയസംസ്ഥിതാം
ഭ്രാതുഃ പർണ്ണകുടീം ശ്രീമാനുടജം ച ദദർശ ഹ. 4

| | | | |
|---|---|---|---|
| അഥ | അനന്തരം | താപസാലയസംസ്ഥിതാം | തപസ്വികളുടെ വാസസ്ഥലംപോലെ നന്നായി കെട്ടപ്പെട്ടതായ |
| ശ്രീമാൻ | ശ്രീമാനായ | | |
| ഭരതഃ, | ഭരതൻ, | | |
| ഗച്ഛൻ ഏവ | ചെന്നുകൊണ്ടുതന്നെ | പർണ്ണകുടീം ച | പർണ്ണശാലയേയും |
| ഭ്രാതുഃ ഉടജം ച | ജ്യേഷ്ഠന്നു വിശ്രമിപ്പാനുള്ള കുടീരത്തേയും | ദദർശ. | കണ്ടു. |

[‘പർണ്ണശാല’ അഗ്ന്യഗാരം മുതലായവ ഉള്ളതായ സ്ഥലവും, അതിന്ന് ബാഹ്യത്തിലായി സൌഖ്യത്തിന്നുവേണ്ടി കല്പിതമായിട്ടുള്ള കുടീരം ഉടജവുമാകുന്നു.]

ശാലായാസ്ത്വഗ്രതസ്തസ്യാ ദദർശ ഭരതസ്തദാ
കാഷ്ഠാനി ചാവഭഗ്നാനി പുഷ്പാണ്യപചിതാനി ച. 5

| | | | |
|---|---|---|---|
| തദാ | ആ സമയം | അവഭഗ്നാനി | വെട്ടിക്കീറപ്പെട്ട |
| ഭരതഃ | ഭരതൻ | കാഷ്ഠാനി ച | വിറകുകളേയും |
| തസ്യാഃ | ആ | അപചിതാനി | അറുത്ത് ശേഖരിച്ചവ |
| ശാലായാഃ | ശാലയുടെ | പുഷ്പാണി ച | പുഷ്പങ്ങളേയും [യായ |
| അഗ്രതഃ തു | മുൻഭാഗത്തിലായി | ദദർശ. | കണ്ടു. |

ലക്ഷ്മണസ്യ ച രാമസ്യ ദദർശാശ്രമമീയുഷഃ
കൃതം വൃക്ഷേഷ്വഭിജ്ഞാനം കുശചീരൈഃ ക്വചിത് ക്വചിത്. 6

| | | | |
|---|---|---|---|
| ആശ്രമം | വാനപ്രസ്ഥാശ്രമത്തെ | വൃക്ഷേഷു | വൃക്ഷങ്ങളിൽ |
| ഈയുഷഃ | ആചരിക്കുന്നവനായ | ക്വചിത് ക്വചിത് | അവിടവിടെ |
| രാമസ്യ | ശ്രീരാമനും | കൃതം | ഉണ്ടാക്കപ്പെട്ടതായ |
| ലക്ഷ്മണസ്യ ച | ലക്ഷ്മണനും ഉള്ള, | അഭിജ്ഞാനം | ലക്ഷണത്തേയും |
| കുശചീരൈഃ | ഈറനായ മരവുരികളെക്കൊണ്ട് | ദദർശ. | കണ്ടു. |

["കുശചീരൈഃ കൃതം അഭിജ്ഞാനം" ദർഭക്കയറുകൾ കെട്ടപ്പെട്ടതായ വട്ടക്കൾ; കുളിപ്പാൻ പോകുന്നസമയം മരങ്ങളിൽ അടയാളത്തിന്നായി കെട്ടപ്പെട്ട ദർഭക്കയറുകൾ; അടയാളത്തിന്നായി വെക്കപ്പെട്ട ദർഭങ്ങളും മരവുരികളും. എന്നിത്യാദി, വ്യാഖ്യാനങ്ങളിൽ പക്ഷാന്തരങ്ങൾ. എന്നാൽ അദ്ധ്യാത്മരാമായണത്തിൽ ശ്രീരാമാശ്രമത്തെ ഭരതൻ സന്ദർശിച്ച ഘട്ടത്തിൽ "ദദർശ ദൂരാദതിഭാസുരം ശുഭം രാമസ്യ ഗേഹം മുനിവൃന്ദസേവിതം. വൃക്ഷാഗ്രസംലഗ്നസുവല്കലാജിനം രാമാഭിരാമം ഭരതഃ സഹാനുജഃ", എന്നു പറഞ്ഞതിന്നനുസരിച്ചാണ് ഇവിടെ അർത്ഥം പറയപ്പെട്ടത്, "ആശ്രമം ഈയുഷഃ" "ആശ്രമത്തിലേക്ക് പോകുന്ന" എന്നും ആവാം. "കുശം" വെള്ളം എന്നർത്ഥം.]

ദദർശ ച വനേ തസ്മിൻ മഹതഃ സഞ്ചയാൻ കൃതാൻ
മൃഗാണാം മഹിഷാണാം ച കരീഷൈഃ ശീതകാരണാത്. 7

| | | | |
|---|---|---|---|
| തസ്മിൻ വനേ | ആ കാട്ടിൽ | ശീതകാരണാത് | തണുപ്പിൽ തീക്കായുവാനായി |
| മൃഗാണാം | മാനുകളുടേയും | കൃതാൻ | ഉണ്ടാക്കിച്ചേർത്തുവെക്കപ്പെട്ട |
| മഹിഷാണാം ച | പോത്തുകളുടേയും | മഹതഃ | വലുതായ |
| കരീഷൈഃ | ചാണകംകൊണ്ടുണ്ടാക്കിയ വരട്ടികൾകൊണ്ട് | സംചയാൻ ച | കൂട്ടങ്ങളേയും |
| | | ദദർശ. | കണ്ടു. |

ഗച്ഛന്നേവ മഹാബാഹുർദ്യുതിമാൻ ഭരതസ്തദാ
ശത്രുഘ്നം ചാബ്രവീദ്ധൃഷ്ടസ്താനമാത്യാംശ്ച സർവ്വശഃ. 8

| | | | |
|---|---|---|---|
| മഹാബാഹുഃ | മഹാബാഹുവും | ഹൃഷ്ടഃ | ആനന്ദഭരിതനായി |
| ദ്യുതിമാൻ | തേജസ്വിയും ആയ | ശത്രുഘ്നം ച | ശത്രുഘ്നനേയും |
| ഭരതഃ | ഭരതൻ | താൻ അമാത്യാൻ | ആ മന്ത്രിമാർ |
| ഗച്ഛൻ ഏവ | നടന്നുകൊണ്ടുതന്നെ | സർവ്വശഃ ച | എല്ലാവരേയും നോക്കി |
| തദാ | അപ്പോൾ | അബ്രവീത്. | ഇങ്ങിനെ അരുൾചെയ്തു. |

മന്യേ പ്രാപ്താഃ സ്മ തം ദേശം ഭരദ്വാജോ യമബ്രവീത്
നാതിദൂരേ ഹി മന്യേഽഹം നദീം മന്ദാകിനീമിതഃ. 9

| | | | |
|---|---|---|---|
| "ഭരദ്വാജഃ | "ഭരദ്വാജമഹർഷി | പ്രാപ്താഃ സ്മ | നാം വന്നുകഴിഞ്ഞുവെന്ന് |
| യം ദേശം | യാതൊരു പ്രദേശത്തെപ്പററി | മന്യേ; | ഞാൻ കരുതുന്നു; |
| അബ്രവീത് | അരുളിച്ചെയ്തുവോ | മന്ദാകിനീം നദീം | മന്ദാകിനീനദിയെ |
| തം ഹി | ആ പ്രദേശത്തിലേക്കുതന്നെ | ഇതഃ | ഇവിടെനിന്നും |
| | | നാതിദൂരേ | അടുത്തുള്ളതായി |
| | | അഹം മന്യേ. | ഞാൻ വിചാരിക്കുന്നു. |

ഉച്ചൈർബ്ബദ്ധാനി ചീരാണി ലക്ഷ്മണേന ഭവേദയം
അഭിജ്ഞാനകൃതഃ പന്ഥാ വികാലേ ഗന്തുമിച്ഛതാ. 10

| | | | |
|---|---|---|---|
| "ചീരാണി | "മരത്തോലുകളിലുള്ള വെട്ടടയാളങ്ങൾ | ഗന്തും ഇച്ഛതാ | (ഫലമൂലാദിശേഖരിപ്പാനായി) പുറത്തു പോകുവാൻ ഇച്ഛിച്ച |
| ഉച്ചൈഃ | ആഴത്തിൽ | | |
| ബദ്ധാനി ; | പതിഞ്ഞുകാണപ്പെടുന്നു ; | ലക്ഷ്മണേന | ലക്ഷ്മണനാൽ [വനായ |
| | | അയം | ഈ |
| വികാലേ | ആശ്രമത്തിൽ കാവൽ മുതലായ പ്രവൃത്തികളില്ലാത്തസമയത്തിൽ | പന്ഥാഃ | സൂത്രം |
| | | അഭിജ്ഞാനകൃതഃ ഭവേത്. | വഴി അടയാളത്തിന്നു വേണ്ടി ചെയ്യപ്പെട്ടതായിരിക്കണം. |

['വികാലേ', (സന്ധ്യ മുതലായ സമയങ്ങളിൽ). "മരവുരികൾ ഉയരത്തിൽ കെട്ടപ്പെട്ടിട്ടുമുണ്ട്. ആകയാൽ ഈ വഴി അസമയങ്ങളിൽ പോകുന്നവനായ ലക്ഷ്മണനാൽ ഇപ്രകാരം അടയാളപ്പെടുത്തപ്പെട്ടിരിക്കുന്നു. അതിനാൽ ഇതുതന്നെയാണ് ആശ്രമത്തിലേക്കുള്ള മാർഗ്ഗം." എന്നു ഗോ. രാ.]

ഇദം ചോദാത്തദന്താനാം കുഞ്ജരാണാം തരസ്വിനാം
ശൈലപാർശ്വേ പരിക്രാന്തമന്യോന്യമഭിഗർജ്ജതാം. 11

| | | | |
|---|---|---|---|
| "ഉദാത്തദന്താനാം | "നീണ്ട കൊമ്പുകളാന്നവയും | കുഞ്ജരാണാം | ആനകളുടെ |
| തരസ്വിനാം | കൊഴുത്തവയും | പരിക്രാന്തം | പോക്കുവഴി |
| അന്യോന്യം | ഒന്നോടൊന്നുനോക്കി | ശൈലപാർശ്വേ | മലയോരത്തിൽ |
| അഭിഗർജ്ജതാം | ഗർജ്ജിക്കുന്നവയും ആയ | ഇദം ച. | ഇതാ കാണുന്നു. |

യമേവാധാതുമിച്ഛന്തി താപസാഃ സതതം വനേ
തസ്യാസൌ ദൃശ്യതേ ധൂമഃ സംകുലഃ കൃഷ്ണവർത്മനഃ. 12

| | | | |
|---|---|---|---|
| "വനേ | "കാട്ടിൽ | തസ്യ | ആ |
| താപസാഃ | തപസ്വികൾ | കൃഷ്ണവർത്മനഃ | അഗ്നിയുടെ |
| സതതം | എല്ലായ്പോഴും | ധൂമഃ | പുക, |
| യം ഏവ | യാതൊന്നിനെത്തന്നെ | സംകുലഃ | തിങ്ങിയതായി |
| ആധാതും | കെടാതെ രക്ഷിപ്പാൻ | അസൌ | ഇതാ |
| ഇച്ഛന്തി, | ഇച്ഛിക്കുന്നുവോ, | ദൃശ്യതേ. | കാണപ്പെടുന്നു. |

അത്രാഹം പുരുഷവ്യാഘ്രം ഗുരുസത്ക്കാരകാരിണം
ആര്യം ദ്രക്ഷ്യാമി സംഹൃഷ്ടോ മഹർഷിമിവ രാഘവം. 13

| | | | |
|---|---|---|---|
| "അത്ര | "ഇവിടെ | രാഘവം, | ശ്രീരാഘവനെ, |
| അഹം | ഞാൻ | മഹർഷിം | മഹർഷിയെ |
| ഗുരുസത്ക്കാരകാരിണം | പിതാവിനെ ബഹുമാനപ്പെടുത്തുന്നവനും | ഇവ, | എന്നപോലെ, |
| പുരുഷവ്യാഘ്രം | പുരുഷോത്തമനും | സംഹൃഷ്ടഃ | ആഗ്രഹപൂർത്തിവന്നവനായി |
| ആര്യം | പൂജ്യപാദനുമായ | ദ്രക്ഷ്യാമി." | സന്ദർശിക്കും." |

അഥ ഗത്വാ മുഹൂൎത്തം തു ചിത്രകൂടം സ രാഘവഃ
മന്ദാകിനീമനുപ്രാപ്തസ്തം ജനം ചേദമബ്രവീത്. 14

| | | | |
|---|---|---|---|
| അഥ | ആ സമയം | ചിത്രകൂടം | ചിത്രകൂടത്തെ |
| സഃ രാഘവഃ, | ആ ഭരതൻ, | അനുപ്രാപ്തഃ, | പ്രാപിച്ചവനായി, |
| മന്ദാകിനീം | മന്ദാകിനിയുടെ കരയോരത്തിലൂടെ | തം | കൂടെ വന്ന ആ |
| | | ജനം | ജനത്തോടായി |
| മുഹൂൎത്തം | ഒരു മുഹൂൎത്തനേരം | ഇദം ച | ഇങ്ങിനേയും |
| ഗത്വാ തു, | നടന്നശേഷം, | അബ്രവീത്. | ഉരചെയ്തു. |

ജഗത്യാം പുരുഷവ്യാഘ്ര ആസ്തേ വീരാസനേ രതഃ
ജനേന്ദ്രോ നിൎജ്ജനം പ്രാപ്യ ധിങ്മേ ജന്മ സജീവിതം. 15

| | | | |
|---|---|---|---|
| "ജഗത്യാം | "ലോകത്തിൽ | രതഃ | ശ്രദ്ധാപൂണ്ടവനായി |
| പുരുഷവ്യാഘ്രഃ | പുരുഷോത്തമനും | ആസ്തേ; | വൎത്തിക്കുന്നു; |
| ജനേന്ദ്രഃ, | നരവരനുമായഅദ്ദേഹം, | മേ | എന്റെ |
| നിൎജ്ജനം | മനുഷ്യരില്ലാത്ത വനത്തെ | സജീവിതം | പ്രാണനോടുകൂടിയ |
| പ്രാപ്യ, | പ്രാപിച്ച്, | ജന്മ | ജന്മം |
| വീരാസനേ | തപസ്വിമാർ അനുഷ്ഠിക്കുന്നതായ വീരാസനത്തിൽ | ധിക്! | നിഷ്പ്രയോജനമായി! |

മത്കൃതേ വ്യസനം പ്രാപ്തോ ലോകനാഥോ മഹാദ്യുതിഃ
സൎവ്വാൻ കാമാൻ പരിത്യജ്യ വനേ വസതി രാഘവഃ. 16

| | | | |
|---|---|---|---|
| "ലോകനാഥഃ | "ലോകനാഥനും | പ്രാപ്തഃ | പ്രാപിച്ചവനായി |
| മഹാദ്യുതിഃ | മഹാതേജസ്വിയും ആയ | സൎവ്വാൻ | എല്ലാ |
| | | കാമാൻ | സുഖങ്ങളേയും |
| രാഘവഃ | ശ്രീരാമൻ | പരിത്യജ്യ, | വെടിഞ്ഞ്, |
| മത്കൃതേ | ഞാൻമൂലം | വനേ | കാട്ടിൽ |
| വ്യസനം | കഷ്ടത്തെ | വസതി. | വസിക്കുന്നു. |

ഇതി ലോകസമാക്രുഷ്ടഃ പാദേഷ്വദ്യ പ്രസാദയൻ
രാമസ്യ നിപതിഷ്യാമി സീതായാശ്ച പുനഃ പുനഃ. 17

| | | | |
|---|---|---|---|
| "'ലോകസമാക്രുഷ്ടഃ,' | "'ഞാൻ ലോകനിന്ദക്കു പാത്രമായി,' | പുനഃ പുനഃ | വീണ്ടും വീണ്ടും |
| ഇതി, | എന്നുപറഞ്ഞ്, | രാമസ്യ | ശ്രീരാമന്റെയും |
| പ്രസാദയൻ | പ്രസാദിപ്പിക്കുന്നവനായി | സീതായാഃ ച | സീതാദേവിയുടേയും |
| അദ്യ | ഇപ്പോൾ | പാദേഷു | തിരുവടികളിൽ |
| | | നിപതിഷ്യാമി." | ഞാൻവീഴുന്നുണ്ട്." |

ഏവം സ വിലപംസ്തസ്മിൻ വനേ ദശരഥാത്മജഃ
ദദൎശ മഹതീം പുണ്യാം പൎണ്ണശാലാം മനോരമാം 18
സാലതാലാശ്വകൎണ്ണാനാം പൎണ്ണൈർബ്ബഹുഭിരാവൃതാം
വിശാലാം മൃദുഭിസ്തീൎണ്ണാം കുശൈൎവ്വേദിമിവാധ്വരേ 19
ശക്രായുധനികാശൈശ്ച കാൎമ്മുകൈൎഭ്ഭാരസാധനൈഃ
രുക്മപൃഷ്ഠൈൎമ്മഹാസാരൈഃ ശോഭിതാം ശത്രുബാധകൈഃ 20
അൎക്കരശ്മിപ്രതീകാശൈൎഘോരൈസ്തൂണീഗതൈഃ ശരൈഃ
ശോഭിതാം ദീപ്തവദനൈഃ സൎപ്പൈൎഭ്ഭോഗവതീമിവ 21
മഹാരജതവാസോഭ്യാമസിഭ്യാം ച വിരാജിതാം
രുക്മബിന്ദുവിചിത്രാഭ്യാം ചൎമ്മഭ്യാം ചാപി ശോഭിതാം 22
ഗോധാംഗുലിത്രൈരാസക്തൈശ്ചിത്രൈഃ കാഞ്ചനഭൂഷിതൈഃ
അരിസംഘൈരനാധൃഷ്യാം മൃഗൈഃ സിംഹഗുഹാമിവ. 23

| | |
|---|---|
| ഏവം | മേൽപ്രകാരം |
| തസ്മിൻ വനേ | ആ കാട്ടിൽ |
| വിലപൻ | ദുഃഖിച്ചിരുന്ന |
| ദശരഥാത്മജഃ | ദശരഥസുതനായ |
| സഃ, | ആ ഭരതൻ, |
| സാലതാലാ- ശ്വകൎണ്ണാനാം | പയിൻ, പന, മരുത് എന്നവയുടെ |
| ബഹുഭിഃ | പല |
| പൎണ്ണൈഃ | ഇലകളാൽ |
| ആവൃതാം | മേയപ്പെട്ടതും |
| വിശാലാം | വിശാലമായതും |
| അധ്വരേ | യാഗശാലയിൽ |
| വേദിം ഇവ, | മണ്ഡപമെന്നപോലെയിരിക്കുന്നതും |
| മൃദുഭിഃ കുശൈഃ | മൃദുവായ ദൎഭകളാൽ |
| തീൎണ്ണാം | വിരിക്കപ്പെട്ടതും, |
| ശക്രായുധ- നികാശൈഃ | ഇന്ദ്രധനുസ്സിനെപ്പോലെയുള്ളവയും |
| ഭാര- സാധനൈഃ | മഹൽകാൎയ്യങ്ങളെ സാധിപ്പിക്കത്തക്കവയും |
| രുക്മപൃഷ്ഠൈഃ | പൊന്നുകൊണ്ട് പൊതിയപ്പെട്ടവയും |
| മഹാസാരൈഃ | ഏററം ഉറപ്പുള്ളവയും |
| ശത്രു- ബാധകൈഃ | ശത്രുക്കളെ നശിപ്പിക്കുന്നവയും ആയ |
| കാൎമ്മുകൈഃ ച | വില്ലുകളാലും |
| ശോഭിതാം, | ശോഭിക്കപ്പെട്ടതും, |
| അൎക്കരശ്മി- പ്രതീകാശൈഃ | സൂൎയ്യകിരണസദൃശങ്ങളും |
| ഘോരൈഃ | ഭയങ്കരങ്ങളും |
| തൂണീഗതൈഃ | ആവനാഴിയിലിട്ടവയും |
| ശരൈഃ, | ബാണങ്ങളാൽ [ആയ |
| ദീപ്തവദനൈഃ | ക്രുദ്ധിച്ച മുഖങ്ങളോടു |
| സൎപ്പൈഃ | സൎപ്പങ്ങളാൽ [കൂടിയ |
| ഭോഗവതീം ഇവ | സൎപ്പരാജധാനിയായ ഭോഗവതിയെപോലെ |
| ശോഭിതാം, | ശോഭിക്കപ്പെട്ടതും, |
| മഹാരജത- വാസോഭ്യാം | തങ്കഉറകളിൽ വെക്കപ്പെട്ട |
| അസിഭ്യാം | രണ്ടു ഖഡ്ഗങ്ങളാൽ |
| വിരാജിതാം, | പരിലസിക്കപ്പെട്ടതും, |
| രുക്മബിന്ദു- വിചിത്രാഭ്യാം | പൊൻമൊട്ടുകളാലലംകരിക്കപ്പെട്ട |
| ചൎമ്മഭ്യാം അപി ച | രണ്ടു പരിചകളെക്കൊണ്ടും വിലസുന്നതും |
| ആസക്തൈഃ | തൂക്കിയിട്ടുള്ളവയായും |
| കാഞ്ചന- ഭൂഷിതൈഃ | സ്വൎണ്ണാലംകൃതങ്ങളും |
| ചിത്രൈഃ | ഭംഗിയുള്ളവയും ആയ |

| | |
|---|---|
| ഗോധാംഗുലിത്രൈഃ | കയ്യുറകളാലും |
| ശോഭിതാം, | ശോഭിക്കപ്പെട്ടതും, |
| മൃഗൈഃ | മാനുകളാൽ |
| സിംഹഗുഹാം | സിംഹത്തിന്റെ ഗുഹ |
| ഇവ | എന്നപോലെ |
| അരിസംഘൈഃ | ശത്രുസംഘങ്ങളാൽ |
| അനാധൃഷ്യാം, | അടുപ്പാൻ കഴിയപ്പെടാത്തതും, |
| മനോരമാം | മനോഹരവും, |
| മഹതീം | മഹത്തായ |
| പുണ്യാം ച | പുണ്യവിശേഷമാൎന്നതു [മായ |
| പൎണ്ണശാലാം | പൎണ്ണശാലയെ |
| ദദൎശ. | കണ്ടു. |

പ്രാഗുദക്പ്രവണാം വേദിം വിശാലാം ദീപ്തപാവകാം
ദദൎശ ഭരതസ്തത്ര പുണ്യാം രാമനിവേശനേ. 24

| | |
|---|---|
| ഭരതഃ | ഭരതൻ |
| തത്ര | അ |
| രാമനിവേശനേ | ശ്രീരാമഭവനത്തിൽ |
| പ്രാഗുദക്പ്രവണാം | വടക്കുകിഴക്കുഭാഗത്തിലായുള്ളതും |
| ദീപ്തപാവകാം | ജ്വലിക്കുന്ന അഗ്നിയോ |
| വിശാലാം | വിശാലവും [ടുകൂടിയതും |
| പുണ്യാം | മനോഹരവും ആയ |
| വേദിം | വേദിയെ |
| ദദൎശ | കണ്ടു. |

നിരീക്ഷ്യ സ മുഹൂൎത്തം തു ദദൎശ ഭരതോ ഗുരും
ഉടജേ രാമമാസീനം ജടാമണ്ഡലധാരിണം. 25

| | |
|---|---|
| സഃ ഭരതഃ | ആ ഭരതൻ |
| മുഹൂൎത്തം | കുറെനേരം |
| നിരീക്ഷ്യ | ഉററുനോക്കിയശേഷം, |
| തു | ഉടനെതന്നെ |
| ഉടജേ | ഉടജത്തിൽ |
| ജടാമണ്ഡലധാരിണം | ജടമുടിധരിച്ചവനായി |
| ആസീനം | ഇരുന്നിരുന്ന |
| ഗുരും | ജ്യേഷ്ഠനായ |
| രാമം ദദൎശ. | ശ്രീരാമനെനിരീക്ഷിച്ചു. |

[ഗായത്രീമന്ത്രത്തിന്റെ ഏഴാമത്തെ അക്ഷരം ഈ ശ്ലോകത്തിലെ ആദ്യാക്ഷരമായി വിന്യസിക്കപ്പെട്ടിരിക്കുന്നുവെന്ന് വിദ്യാരണ്യമതം. ഒടുവിലത്തെ 'ണ' എന്ന അക്ഷരമാണെന്ന് ഗോ.]

തം തു കൃഷ്ണാജിനധരം ചീരവല്ക്കലവാസസം
ദദൎശ രാമമാസീനമഭിതഃ പാവകോപമം 26
സിംഹസ്കന്ധം മഹാബാഹും പുണ്ഡരീകനിഭേക്ഷണം
പൃഥിവ്യാഃ സാഗരാന്തായാ ഭൎത്താരം ധൎമ്മചാരിണം 27
ഉപവിഷ്ടം മഹാബാഹും ബ്രഹ്മാണമിവ ശാശ്വതം
സ്ഥണ്ഡിലേ ദൎഭസംസ്തീൎണ്ണേ സീതയാ ലക്ഷ്മണേന ച. 28

| | |
|---|---|
| കൃഷ്ണാജിനധരം, | മാൻതോൽ ധരിച്ചവനും, |
| ചീരവല്ക്കലവാസസം, | മരവുരിയുടുത്തവനും, |
| സിംഹസ്കന്ധം | സിംഹമൊത്ത ചുമലുകളാൎന്നവനും, |
| മഹാബാഹും, | മഹാബാഹുവും, |
| പുണ്ഡരീകനിഭേക്ഷണം, | പദ്മസന്നിഭനേത്രനും, |
| സാഗരാന്തായാഃ | സമുദ്രങ്ങളോളം അതിരുകളായുള്ള |
| പൃഥിവ്യാഃ | ഭൂമിക്ക് |
| ഭൎത്താരം, | രക്ഷകനും, |
| ധൎമ്മചാരിണം, | ധൎമ്മനിഷ്ഠനും, |
| പാവകോപമം, | അഗ്നിസന്നിഭനും, |
| മഹാബാഹും | മഹാബാഹുവായ |
| ബ്രഹ്മാണം ഇവ | ബ്രഹ്മാവിനെപ്പോലെ |
| ശാശ്വതം ച, | നാശമില്ലാത്തവനുമായ |

തം — ആ
രാമം, — ശ്രീരാമനെ,
ദർഭസംസ്തീർണ്ണേ — ദർഭപ്പുല്ലുകൾ പരത്ത
സ്ഥണ്ഡിലേ — തറയിൽ [പ്പെട്ടതായ
ആസീനം — ഇരിക്കുന്നവനായും,
സീതയാ — സീതാദേവിയാലും
ലക്ഷ്മണേന — ലക്ഷ്മണനാലും
അഭിതഃ — അടുത്തിരുന്ന്
ഉപവിഷ്ടം തു — ഉപാസിക്കപ്പെട്ടവനാ
ദദൎശ. — കണ്ടു. [യും

തം ദൃഷ്ട്വാ ഭരതഃ ശ്രീമാൻ ദുഃഖശോകപരിപ്ലുതഃ
അഭ്യധാവത ധൎമ്മാത്മാ ഭരതഃ കൈകയീസുതഃ. 29

ശ്രീമാൻ ഭരതഃ — ശ്രീമാനായ ഭരതൻ
തം ദൃഷ്ട്വാ, — അദ്ദേഹത്തെ കണ്ടു്,
ദുഃഖശോക- പരിപ്ലുതഃ; — വ്യസനംകൊണ്ടും മനോവേദനകൊണ്ടും പീഡിതനായിത്തീൎന്നു;
കൈകയീസുതഃ — കൈകേയീപുത്രനായ
ധൎമ്മാത്മാ — ധൎമ്മാത്മാവായ
ഭരതഃ — ഭരതൻ
അഭ്യധാവത. — അദ്ദേഹത്തോടു് ബദ്ധപ്പെട്ട് ഓടിച്ചെന്നു.

ദൃഷ്ട്വൈവ വിലലാപാൎത്തോ ബാഷ്പസന്ദിഗ്ദ്ധയാ ഗിരാ
അശക്നുവൻ ധാരയിതും ധൈൎയ്യാദ്വചനമബ്രവീത്. 30

ആൎത്തഃ, — ദുഃഖസന്തപ്തനായ ആ ഭരതൻ,
ദൃഷ്ട്വാ ഏവ — കണ്ട ഉടനെതന്നെ
വിലലാപ; — അശ്രുക്കൾ പൊഴിച്ചു;
ധാരയിതും — ദുഃഖത്തെ ഒതുക്കുവാൻ
അശക്നുവൻ — കഴിയാത്തവനായി
ധൈൎയ്യാത് — അല്പം ധൈൎയ്യത്തെ അവലംബിച്ചു്
ബാഷ്പ- സന്ദിഗ്ദ്ധയാ — അശ്രുക്കളാൽ ഇടറുന്ന
ഗിരാ — വാക്കോടുകൂടി
വചനം — ഇപ്രകാരം വാക്യത്തെ
അബ്രവീത്. — ഉരചെയ്തു.

യഃ സംസദി പ്രകൃതിഭിൎഭവേദ്യുക്ത ഉപാസിതും
വന്യൈൎമ്മൃഗൈരുപാസീനഃ സോഽയമാസ്തേ മമാഗ്രജഃ. 31

"മമ — "എന്റെ
അഗ്രജഃ — ജ്യേഷ്ഠനായ
യഃ, — യാതൊരുവൻ,
സംസദി — സദസ്സിൽ
പ്രകൃതിഭിഃ — പൌരപ്രധാനികൾക്കു്
ഉപാസിതും — സേവിപ്പാൻ
യുക്തഃ — യോഗ്യനായി
ഭവേത്, — ഇരിക്കുമൊ,
സഃ അയം — ആ ഇദ്ദേഹം
വന്യൈഃ മൃഗൈഃ — കാട്ടുമൃഗങ്ങളാൽ
ഉപാസീനഃ — സേവിക്കപ്പെട്ടവനായി
ആസ്തേ. — വൎത്തിക്കുന്നു.

വാസോഭിൎബ്ബഹുസാഹസ്രൈൎയ്യോ മഹാത്മാ സദോചിതഃ
മൃഗാജിനേ സോഽയമിഹ പ്രവസ്തേ ധൎമ്മമാചരൻ. 32

"യഃ — "യാതൊരു
മഹാത്മാ — മഹാത്മാവു്
സദാ — സൎവ്വകാലത്തിലും
ബഹുസാഹസ്രൈഃ — അനേകായിരം
വാസോഭിഃ — വസ്ത്രങ്ങൾക്കു്
ഉചിതഃ, — അൎഹനോ,
സഃ അയം, — അപ്രകാരമുള്ള ഇദ്ദേ [ഹം,
ഇഹ — ഇപ്പോൾ
ധൎമ്മം — ധൎമ്മത്തെ
ആചരൻ — അനുഷ്ഠിക്കുന്നവനായി
മൃഗാജിനേ — രണ്ടു മാൻതോലുകളെ
പ്രവസ്തേ. — ധരിക്കുന്നു.

അധാരയദ്ധ്യോ വിവിധാശ്ചിത്രാഃ സുമനസഃ സദാ
സോഽയം ജടാഭാരമിമം വഹതേ രാഘവഃ കഥം. 33

| | | | |
|---|---|---|---|
| "യഃ | "യാതൊരു | അധാരയത്, | ശിരസ്സിലണിഞ്ഞിരു |
| രാഘവഃ | ശ്രീരാഘവൻ | സഃ അയം, | ആ ഇദ്ദേഹം, [ന്നുവോ, |
| സദാ | എല്ലാ കാലത്തിലും | ഇമം ജടാഭാരം | ഈ ജടാഭാരത്തെ |
| വിവിധാഃ ചിത്രാഃ | പലമനോഹരങ്ങളാ | കഥം വഹതേ? | എങ്ങിനെയാണ് വഹി |
| സുമനസഃ | കുസുമങ്ങളെ [യ | | ക്കുന്നത്? |

യസ്യ യജ്ഞൈൎയ്യഥോദ്ദിഷ്ടൈൎയ്യുക്തോ ധൎമ്മസ്യ സഞ്ചയഃ
ശരീരക്ലേശസംഭൃതം സ ധൎമ്മം പരിമാൎഗ്ഗതേ. 34

| | | | |
|---|---|---|---|
| "യസ്യ | "യാതൊരുവന്ന് | യുക്തഃ, | തക്കതായിരിക്കുമോ, |
| യഥോദ്ദിഷ്ടൈഃ | ശാസ്ത്രവിധിപ്രകാരം ചെയ്യപ്പെട്ട | സഃ | അദ്ദേഹം |
| | | ധൎമ്മം | ധൎമ്മത്തെ |
| യജ്ഞൈഃ | യാഗങ്ങളാൽ | ശരീരക്ലേശ- സംഭൃതം | കായക്ലേശഫലമായി |
| ധൎമ്മസ്യ സഞ്ചയഃ | ധൎമ്മത്തെ ശേഖരിക്കുക എന്നത് | പരിമാൎഗ്ഗതേ. | തേടുന്നു. |

ചന്ദനേന മഹാൎഹേണ യസ്യാംഗമുപസേവിതം
മലേന തസ്യാംഗമിദം കഥമാൎയ്യസ്യ സേവ്യതേ. 35

| | | | |
|---|---|---|---|
| "യസ്യ | "യാതൊരുവന്റെ | തസ്യ ആൎയ്യസ്യ | ആ പൂജ്യപാദന്റെ |
| അംഗം, | തിരുമേനി, | അംഗം | ദേഹം, |
| മഹാൎഹേണ | ശ്രേഷ്ഠമായ | ഇദം മലേന | ഇപ്പോൾ അഴുക്കിനാൽ |
| ചന്ദനേന | ചന്ദനംകൊണ്ടു | കഥം | എങ്ങിനെയാണ് |
| ഉപസേവിതം, | പൂശപ്പെട്ടതോ, | സേവ്യതേ! | ബാധിക്കപ്പെടുന്നത്! |

മന്നിമിത്തമിദം ദുഃഖം പ്രാപ്തോ രാമഃ സുഖോചിതഃ
ധിഗ്ജീവിതം നൃശംസസ്യ മമ ലോകവിഗൎഹിതം. 36

| | | | |
|---|---|---|---|
| "സുഖോചിതഃ | "സുഖം മാത്രം അനുഭ | ലോക- വിഗൎഹിതം | ലോകരാൽ നിന്ദിക്കപ്പെട്ടതായ |
| രാമഃ, | ശ്രീരാമൻ, [വിച്ചുവന്ന | | |
| മന്നിമിത്തം | എന്റെ കാരണമായി | നൃശംസസ്യ | അല്പനായ |
| ഇദം ദുഃഖം | ഈ കഷ്ടത്തെ | മമ ജീവിതം | എന്റെ ജീവിതം |
| പ്രാപ്തഃ; | അനുഭവിക്കുന്നു; | ധിക്" | തുച്ഛംതന്നെ." |

ഇത്യേവം വിലപൻ ദീനഃ പ്രസ്വിന്നമുഖപങ്കജഃ
പാദാവപ്രാപ്യ രാമസ്യ പപാത ഭരതോ രുദൻ. 37

| | | | |
|---|---|---|---|
| പ്രസ്വിന്ന- മുഖപങ്കജഃ | മുഖാരവിന്ദത്തിൽ വിയൎപ്പുചിന്നിയവനായി | രുദൻ, | രോദനംചെയ്തു, |
| | | രാമസ്യ | ശ്രീരാമന്റെ |
| ദീനഃ | പരിതപിക്കുന്നവനായ | പാദൌ | തൃച്ചരണങ്ങളെ |
| ഭരതഃ, | ഭരതൻ, | അപ്രാപ്യ | തൊടുന്നതിന്നുമുമ്പു തന്നെ |
| ഇതി ഏവം | മേൽപ്രകാരം | | |
| വിലപൻ | പുലമ്പിക്കൊണ്ടുതന്നെ | പപാത" | നിലത്തുവീണുപോയി. |

ദുഃഖാഭിതപ്തോ ഭരതോ രാജപുത്രോ മഹാബലഃ
ഉക്ത്വാऽऽര്യേതി സകൃദ്ദീനം പുനഃ ന്നോവാച കിംചന. 38

| | | | |
|---|---|---|---|
| മഹാബലഃ | മഹാശക്തിമാനും | "ആര്യ!" | "ജ്യേഷ്ഠ!" |
| രാജപുത്രഃ | ചക്രവത്തിതനുജനു | ഇതി | എന്നു |
| ഭരതഃ | ഭരതൻ [മായ | ഉക്ത്വാ, | വിളിച്ചശേഷം |
| ദുഃഖാഭിതപ്തഃ, | ദുഃഖത്താൽ പരിതപി ക്കുന്നവനായി, | പുനഃ | വീണ്ടും |
| സകൃത്, | ഒരുപ്രാവശ്യം, | കിംചന | യാതൊന്നുംതന്നെ |
| ദീനം, | ദയനീയമാംവണ്ണം, | ഉവാച ന. | ഉരചെയ്യാൻ കഴിയാ ത്തവനായിഭവിച്ചു. |

ബാഷ്പാപിഹിതകണ്ഠശ്ച പ്രേക്ഷ്യ രാമം യശസ്വിനം
ആര്യേത്യേവാഥ സംക്രുശ്യ വ്യാഹർത്തും നാശകത് തതഃ. 39

| | | | |
|---|---|---|---|
| ബാഷ്പാ- പിഹിതകണ്ഠഃ | അശ്രുക്കളാൽ അടയ്ക്ക പ്പെട്ട കണ്ഠത്തോടു കൂടിയവനായി | "ആര്യ!" | "ജ്യേഷ്ഠ!" |
| | | ഇതി ഏവ | എന്നു മാത്രം |
| യശസ്വിനം | യശസ്വിയായ | സംക്രുശ്യ, | കരഞ്ഞുവിളിച്ച്, |
| രാമം | ശ്രീരാമനെ | തതഃ | അതിൽപിന്നെ |
| പ്രേക്ഷ്യ ച, | സമീപിച്ചിട്ടും, | വ്യാഹർത്തും | ഒന്നും പറവാൻ |
| അഥ | ആ സമയം | അശകത് ന. | ശക്തനാകാതിരുന്നു. |

ശത്രുഘ്നശ്ചാപി രാമസ്യ വവന്ദേ ചരണൌ രുദൻ
താവുഭൌ സ സമാലിംഗ്യ രാമോഽപ്യശ്രൂണ്യവർത്തയത്. 40

| | | | |
|---|---|---|---|
| "ശത്രുഘ്നഃ ച | "ശത്രുഘ്നനും | രാമഃ | ശ്രീരാമൻ |
| രുദൻ അപി | കരഞ്ഞുകൊണ്ടുതന്നെ | തൌ ഉഭൌ അപി | അവർ രണ്ടുപേരേയും |
| രാമസ്യ | ശ്രീരാമന്റെ | | |
| ചരണൌ വവന്ദേ; | തൃപ്പാദങ്ങളിൽ വീണു വണങ്ങി; | സമാലിംഗ്യ | കെട്ടിപ്പുണന്ന് |
| | | അശ്രൂണി | അശ്രുക്കളെ |
| സഃ | ആ | അവർത്തയത്. | പൊഴിച്ചു. |

തതഃ സുമന്ത്രേണ ഗുഹേന ചൈവ സമീയതു രാജസുതാവരണ്യേ
ദിവാകരശ്ചൈവ നിശാകരശ്ച യഥാഽംബരേ ശുക്രബൃഹസ്പതിഭ്യാം.

| | | | |
|---|---|---|---|
| തതഃ | അനന്തരം | അരണ്യേ | കാട്ടിൽ |
| അംബരേ | ആകാശത്തിൽ | രാജസുതൌ | രാജകുമാരന്മാരായ ശ്രീ രാമലക്ഷ്മണന്മാർ |
| ദിവാകരഃ ച | ആദിത്യനും | | |
| നിശാകരഃ ച | ചന്ദ്രനും | സുമന്ത്രേണ ച | സുമന്ത്രനാലും |
| ശുക്ര- ബൃഹസ്പതിഭ്യാം | ശുക്രൻ, ബൃഹസ്പതി എന്നിവരാൽ | ഗുഹേന ഏവ | ഗുഹനാലും |
| യഥാ ഏവ, | എന്നപോലെതന്നെ, | സമീയതുഃ. | പ്രാപിക്കപ്പെട്ടു. |

താൻ പാൎത്ഥിവാൻ വാരണയൂഥപാഭാൻ
സമാഗതാംസ്തത്ര മഹത്യരണ്യേ
വനൌകസസ്തേƒഭിസമീക്ഷ്യ സൎവ്വേ
തഛ്രൂണ്യമുഞ്ചൻ പ്രവിഹായ ഹൎഷം. 42

| | | | |
|---|---|---|---|
| തത്ര | അപ്പോൾ | താൻ | ആ |
| മഹതി | വിശാലമായ | പാൎത്ഥിവാൻ | രാജകുമാരന്മാരെ |
| അരണ്യേ | വനത്തിൽ | അഭിസമീക്ഷ്യ, | ഉററുനോക്കി, |
| തേ | ആ | ഹൎഷം | സന്തോഷത്തെ |
| വനൌകസഃ തു | വനജന്തുക്കളുംകൂടി | പ്രവിഹായ, | വെടിഞ്ഞ് |
| സൎവ്വേ, | എല്ലാം, | അശ്രൂണി | അശ്രുക്കൾ |
| സമാഗതാൻ | ഒന്നിച്ചുചേൎന്നവരും | അമുഞ്ചൻ. | പൊഴിച്ചു. |
| വാരണയൂഥപാഭാൻ | ഗജേന്ദ്രതുല്യന്മാരുമായ | | |

[“വനൌകസഃ” (മഹൎഷിമാർ) എന്ന് സ.]

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഏകോനശതതമഃ സൎഗ്ഗഃ = തൊണ്ണൂറെറാമ്പതാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 6043; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3688.



## ശതതമഃ സൎഗ്ഗഃ = നൂറാംസൎഗ്ഗം.

[കച്ചിത് സൎഗ്ഗഃ അഥവാ കുശലപ്രശ്നഃ = ശ്രീരാമൻ കുശലപ്രശ്നം ചെയ്യുന്നതു്.]

ജടിലം ചീരവസനം പ്രാഞ്ജലിം പതിതം ഭുവി
ദദൎശ രാമോ ദുൎദ്ദൎശം യുഗാന്തേ ഭാസ്കരം യഥാ. 1

| | | | |
|---|---|---|---|
| രാമഃ, | ശ്രീരാമൻ, | ഭുവി | ഭൂമിയിൽ |
| ജടിലം | ജടപൂണ്ട് | പതിതം | വീണുകിടക്കുന്ന |
| ചീരവസനം | വല്ക്കലംധരിച്ചു് | ഭാസ്കരം യഥാ | സൂൎയ്യനെപ്പോലെ |
| പ്രാഞ്ജലിം, | അഞ്ജലിഹസ്തനായ ഭരതനെ | ദുൎദ്ദൎശം | ആരെന്നറിയപ്പെടാത്തവിധം |
| യുഗാന്തേ | പ്രളയകാലത്തിൽ | ദദൎശ. | കണ്ടു. |

[പ്രളയകാലത്തിലെ സൂൎയ്യൻ തേജസ്സററ് സ്വസ്ഥാനത്തിൽ നിന്നു വീണിരിക്കുന്നതുപോലെ, ഭരതൻ നിലത്തുവീണു കിടന്നു. എന്നു സാരം.

“അദ്യപ്രഭൃതി ഭൂമൌ തു ശയിഷ്യേƒഹം തൃണേഷു വാ, ഫലമൂലാശനോ നിത്യം ജടാചീരാണി ധാരയൻ” എന്നിങ്ങിനെ (90-ാംസൎഗ്ഗം 26-ാം ശ്ലോകത്തിൽ) പ്രതിജ്ഞചെയ്ത പ്രകാരം ഭരതൻ ജടാവല്ക്കലധാരിയായിരിക്കുന്നു എന്നു ഗ്രാഹ്യം. പിറേറ ദിവസം ഭരദ്വാജാശ്രമത്തിൽ വെച്ച് “വസാനോ വാസസീ ക്ഷൌമേ” (90—2.) എന്നു പറഞ്ഞിരിക്കുന്നതിനാൽ ഭരദ്വാജാശ്രമപ്രവേശനത്തിന്നു ശേഷമാണ് ജടാദി ധരിച്ചതെന്നും ഗ്രാഹ്യം.]

കഥഞ്ചിദഭിവിജ്ഞായ വിവർണ്ണവദനം കൃശം
ഭ്രാതരം ഭരതം രാമഃ പരിജഗ്രാഹ പാണിനാ. 2

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | കഥഞ്ചിത് | ഒരുവിധം |
| വിവർണ്ണവദനം | മുഖംതന്നെമാറി | അഭിവിജ്ഞായ, | കണ്ടറിഞ്ഞ്, |
| കൃശം | നേൎത്തിരുന്ന | പാണിനാ | തൃക്കൈകൊണ്ട് |
| ഭ്രാതരം | ഭ്രാതാവായ | പരിജഗ്രാഹ. | താങ്ങിയെടുത്തു. |
| ഭരതം, | ഭരതനെ, | | |

ആഘ്രായ രാമസ്തം മൂൎദ്ധ്നി പരിഷ്വജ്യ ച രാഘവഃ
അങ്കേ ഭരതമാരോപ്യ പൎയ്യപൃച്ഛത് സമാഹിതഃ. 3

| | | | |
|---|---|---|---|
| രാഘവഃ | രഘുകുലോത്പന്നനായ | പരിഷ്വജ്യ, | ആലിംഗനംചെയ്ത്, |
| രാമഃ, | ശ്രീരാമൻ, | മൂൎദ്ധ്നി ആഘ്രായ, | ശിരസ്സിൽ മുകൎന്ന്, |
| തം | ആ | സമാഹിതഃ | ശാന്തതയോടുകൂടി |
| ഭരതം | ഭരതനെ | പൎയ്യപൃച്ഛത്. | ഇപ്രകാരം എല്ലാററിനേയും കുറിച്ച് കുശലപ്രശ്നംചെയ്തു. |
| അങ്കേ | മടിയിൽ | | |
| ആരോപ്യ ച, | വെച്ചുകൊണ്ട്, | | |

[" ഭരതൻ രാജ്യം ഭരിക്കുന്നുണ്ടെന്ന് ഗ്രഹിച്ചവനെന്നപോലെ രാജ്യകാൎയ്യങ്ങൾ എല്ലാററിനേയും കുറിച്ച് കുശലപ്രശ്നം ചെയ്യുന്നു എന്നുള്ള വ്യാജേന, ഭരതന്ന് രാജനീതികളെക്കുറിച്ച് ഉപദേശിക്കുന്നു. ഇതിൽ നിന്ന്, പിതാവ് അന്തരിച്ചു പോയിരിക്കാമെന്നും, ഭരതൻ, തന്നെ തിരിയെ കൂട്ടിക്കൊണ്ടുപോകുവാൻ വന്നിരിക്കുന്നതാണെന്നും, ഗ്രഹിച്ച് താൻ അങ്ങിനെ ഒരിക്കലും ചെയ്കയില്ലെന്നുള്ളതുകൊണ്ട്, ഭരതൻ തന്നെ രാജ്യം ഭരിക്കേണ്ടിവരുമെന്നുള്ളതിനാൽ, രാജനീതികളെപ്പററി പറവാൻ പിന്നെ തക്ക സൌകൎയ്യമുണ്ടാകയില്ലെന്നു വെച്ച്, അവയെ കുശലപ്രശ്നരൂപത്തിൽ പറയുന്നു." ഗൊ. രാ.]

ക്വ നു തേഽഭൂത് പിതാ താത യദരണ്യം ത്വമാഗതഃ
ന ഹി ത്വം ജീവതസ്തസ്യ വനമാഗന്തുമൎഹസി. 4

| | | | |
|---|---|---|---|
| " താത ! | " വത്സ ! | ക്വ നു അഭൂത് ? | എങ്ങാണുള്ളത് ? |
| ത്വം | നീ | തസ്യ ജീവതഃ | അദ്ദേഹം ജീവനോടിരിക്കുമ്പോൾ |
| അരണ്യം | കാട്ടിലേക്കു | | |
| ആഗതഃ | വന്നിരിക്കുന്നു | ത്വം | നീ |
| യത്, | എന്നുള്ളതുകൊണ്ട്, | വനം | വനത്തിലേക്ക് |
| തേ | നിന്റെ | ആഗന്തും | വരുന്നതിന്ന് |
| പിതാ | അച്ഛൻ തിരുമേനി | അൎഹസി ന ഹി. | അൎഹനല്ലല്ലൊ. |

ചിരസ്യ ബത പശ്യാമി ദൂരാദ്ഭരതമാഗതം
ദുഷ്പ്രതീകമരണ്യേഽസ്മിൻ കിം താത വനമാഗതഃ. 5

| | | | |
|---|---|---|---|
| " താത ! | " വത്സ ! | ദൂരാത് | വളരെ ദൂരത്തിൽനിന്നു |
| ചിരസ്യ | എത്രയോ ദിവസംകഴിഞ്ഞ് | ആഗതം, | വന്നെത്തിയിരിക്കുന്നവനായ നിന്നെ, |

| | |
|---|---|
| ഭരതം | ഒരു വനവാസിയായി, |
| ദുഷ്പ്രതീകം | മുഖം കണ്ടാലറിയപ്പെ ടാത്തവനായി, |
| അസ്മിൻ | ഈ |
| അരണ്യേ | അരണ്യത്തിൽ |
| പശ്യാമി! | ഞാൻ കാണുന്നുവല്ലൊ! |
| ബത! | ഇതെന്തു കഷ്ടമാണ്! |
| വനം | വനത്തിലേക്ക് |
| കിം ആഗതഃ? | നീ എന്തിനാണ് വന്നത്? |

[' ദുഷ്പ്രതീകം,' കൈകാലുകൾ നേർത്തവനായി, എന്നുമാകാം; ദുർന്നിരീക്ഷ്യം, എന്നർത്ഥത്തിൽ വനത്തിന്നും വിശേഷണമായെടുക്കാമെന്നു തിലകം.]

കച്ചിദ്ധാരയതേ താത രാജാ യത്ത്വമിഹാഗതഃ
കച്ചിന്ന ദീനഃ സഹസാ രാജാ ലോകാന്തരം ഗതഃ. 6

| | |
|---|---|
| "താത! | "ഉണ്ണീ! |
| ത്വം | നീ |
| ഇഹ | ഇവിടെ |
| ആഗതഃ യത്, | വന്നിരിക്കുന്നു എന്നുള്ളതിനാൽ, |
| രാജാ | മഹാരാജാവ് |
| ധാരയതേ | ധൈര്യമവലംബിച്ചുകൊണ്ടുതന്നെ വർത്തിക്കുന്നു എന്നു |
| കച്ചിത്; | ഞാൻ വിചാരിക്കുന്നു; |
| രാജാ | മഹാരാജാവ് |
| ദീനഃ | മനസ്സിടിഞ്ഞവനായി |
| സഹസാ | പെട്ടെന്ന് |
| ലോകാന്തരം | ലോകാന്തരത്തെ |
| ഗതഃ ന | പ്രാപിച്ചിട്ടില്ലെന്ന് |
| കച്ചിത്. | ഞാൻ കരുതുന്നു. |

കച്ചിത് സൌമ്യ ന തേ രാജ്യം ഭ്രഷ്ടം ബാലസ്യ ശാശ്വതം
കച്ചിച്ഛുശ്രൂഷസേ താത പിതുഃ സത്യപരാക്രമ. 7

| | |
|---|---|
| "സൌമ്യ | "പ്രിയപ്പെട്ട |
| താത! | വത്സ! |
| സത്യപരാക്രമ! | വാസ്തവമായ പരാക്രമമാന്നവനെ! |
| ബാലസ്യ | ചെറുപ്പമായ |
| തേ, | നിന്റെ, |
| ശാശ്വതം | പരമ്പരാപ്രാപ്തമായ |
| രാജ്യം | രാജ്യം |
| ഭ്രഷ്ടം ന കച്ചിത്? | കയ്യിൽനിന്നു പോകാതിരിക്കുന്നില്ലെ? |
| പിതുഃ | പിതാവിന്നു |
| ശുശ്രൂഷസേ കച്ചിത്? | വേണ്ട ശുശ്രൂഷചെയ്തുവരുന്നില്ലെ? |

["യത്ര സ്ത്രീ യത്ര കിതവോ ബാലോ യത്രാനുശാസിതാ, മജ്ജന്തി തേƒവശാ രാജൻ നദ്യാമശ്മ പ്ലവാ ഇവ." എന്ന് ബാലന്മാർ ഭരിക്കുന്ന രാജ്യം നശിച്ചുപോകുന്നതിനെപ്പററി വിദുരനീതി.]

കച്ചിദ്ദശരഥോ രാജാ കുശലീ സത്യസംഗരഃ
രാജസൂയാശ്വമേധാനാമാഹർത്താ ധർമ്മനിശ്ചയഃ. 8

| | |
|---|---|
| "രാജസൂയാശ്വമേധാനാം | "രാജസൂയം അശ്വമേധം എന്നവയെ |
| ആഹർത്താ, | ചെയ്തവനും, |
| ധർമ്മനിശ്ചയഃ | ധർമ്മനിഷ്ഠനും |
| സത്യസംഗരഃ | സത്യസന്ധനും ആയ |
| ദശരഥഃ രാജാ | ദശരഥമഹാരാജാവ് |
| കുശലീ കച്ചിത്? | ക്ഷേമമായിരിക്കുന്നുണ്ടോ? |

സ കച്ചിത് ബ്രാഹ്മണോ വിദ്വാൻ ധർമ്മനിത്യോ മഹാദ്യുതിഃ
ഇക്ഷ്വാകൂണാമുപാദ്ധ്യായോ യഥാവത് താത പൂജ്യതേ. 9

| | | | |
|---|---|---|---|
| "താത! | "വത്സ! | വിദ്വാൻ | ബ്രഹ്മജ്ഞാനിയും |
| ഇക്ഷ്വാകൂണാം | ഇക്ഷ്വാകുവംശീയരുടെ | ബ്രാഹ്മണഃ | വേദവിത്തുമായ |
| ഉപാദ്ധ്യായഃ | ആചാര്യനും | സഃ | ആ വസിഷ്ഠമഹർഷി |
| മഹാദ്യുതിഃ | മഹാതേജസ്വിയും | യഥാവത് | മുറപോലെ |
| ധർമ്മനിത്യഃ | ധർമ്മാസക്തനും | പൂജ്യതേ കച്ചിത്? | ബഹുമാനിക്കപ്പെടുന്നില്ലേ? |

[“ഗുരവോഽർച്ച്യയിതവ്യാശ്ച പുരാണം ധർമ്മമിച്ഛതാ, യേന പ്രീണാത്യുപാദ്ധ്യായസ്തേന സ്യാദ് ബ്രഹ്മപൂജിതം.” (രാജധർമ്മം).]

താത കച്ചിച്ച കൌസല്യാ സുമിത്രാ സുപ്രജാവതീ
സുഖിനീ കച്ചിദാര്യാ ച ദേവീ നന്ദതി കൈകയീ. 10

| | | | |
|---|---|---|---|
| "താത! | "ഉണ്ണി! | സുപ്രജാവതീ | സത്പുത്രനെപെററ |
| കൌസല്യാ ച | കൌസല്യാമാതാവും | ആര്യാ | പുണ്യവതിയായ |
| സുമിത്രാ ച | സുമിത്രാമാതാവും | കൈകയീ ദേവീ | കൈകേയിദേവിയും |
| സുഖിനീ കച്ചിത്? | സുഖമിയാരിക്കുന്നില്ലേ? | നന്ദതി കച്ചിത്? | സന്തുഷ്ടിപൂണ്ടിരിക്കുന്നില്ലേ? |

കച്ചിദ്വിനയസംപന്നഃ കുലപുത്രോ ബഹുശ്രുതഃ
അനസൂയുരനുദ്രഷ്ടാ സത്കൃതസ്തേ പുരോഹിതഃ. 11

| | | | |
|---|---|---|---|
| "വിനയസംപന്നഃ | "വിശിഷ്ടാചാരസമ്പന്നനായി | അനുദ്രഷ്ടാ | ജ്ഞാനദൃഷ്ടിയാർന്നവനായ |
| കുലപുത്രഃ | സത്കുലജാതനായി | തേ | നിന്റെ |
| ബഹുശ്രുതഃ | അനേകശാസ്ത്രങ്ങളഭ്യസിച്ച് | പുരോഹിതഃ | ഗുരു (സുയജ്ഞമഹർഷി) |
| അനസൂയുഃ | സന്തുഷ്ടചിത്തനായി | സത്കൃതഃ കച്ചിത്. | സത്കരിക്കപ്പെടുന്നില്ലേ? |

[“ഋത്വിക്പുരോഹിതാചാര്യാൻ സത്കൃത്യാനവമത്യ ച യദാ സമ്യക് പ്രഗൃഹ്ണാതി സ രാജ്ഞോ ധർമ്മ ഉച്യതേ.” (രാജധർമ്മം).]

കച്ചിദഗ്നിഷു തേ യുക്തോ വിധിജ്ഞോ മതിമാനൃജുഃ
ഹുതം ച ഹോഷ്യമാണം ച കാലേ വേദയതേ സദാ. 12

| | | | |
|---|---|---|---|
| "അഗ്നിഷു യുക്തഃ, | "ത്രേതാഗ്നികൃത്യങ്ങളിൽ നിപുണനും, | ഹോഷ്യമാണം ച | ഹോമംചെയ്യേണ്ടതിനേയും |
| വിധിജ്ഞഃ, | ശാസ്ത്രവിധികളറിഞ്ഞവനും | സദാ | എല്ലായ്പോഴും |
| മതിമാൻ | ബുദ്ധിമാനും | കാലേ | ശരിയായ സമയങ്ങളിൽ |
| ഋജുഃ, | ഹിതകരനുമായ അദ്ദേഹം, | | |
| തേ | വത്സന്ന് | വേദയതേ കച്ചിത്? | ബോധിപ്പിക്കുന്നില്ലേ? |
| ഹുതം ച | ഹോമംചെയ്തതിനേയും | | |

കച്ചിദ്ദേവാൻ പിതൄൻ മാതൄർഗുരൂൻ പിതൃസമാനപി
വൃദ്ധാംശ്ച താത വൈദ്യാംശ്ച ബ്രാഹ്മണാംശ്ചാഭിമന്യസേ. 13

| | | | |
|---|---|---|---|
| "താത! | "വത്സ! | വൃദ്ധാൻ | ജ്ഞാനവൃദ്ധന്മാരേയും |
| ദേവാൻ | ദേവകളേയും | ഗുരൂൻ അപി | വലിയവരേയും |
| പിതൄൻ | പിതൃക്കളേയും | വൈദ്യാൻ | വേദവിത്തുകളായ |
| മാതൄഃ ച | മാതാക്കന്മാരേയും | ബ്രാഹ്മണാൻ ച | അന്തണന്മാരേയും |
| പിതൃസമാൻ | പിതൃതുല്യന്മാരായ | അഭിമന്യസേ കച്ചിത്? | ബഹുമാനിച്ചുവരുന്നില്ലേ? |

[“ആദാവേവ കുരുശ്രേഷ്ഠ രാജ്ഞാ രഞ്ജനമിഷ്യതാ, ദേവതാനാം ദ്വിജാനാം ച വർത്തിതവ്യം യഥാവിധി, ദൈവതാന്യർച്ചയിത്വാഽപി ബ്രാഹ്മണാംശ്ച കുരുദ്വഹ, ആനൃണ്യം യാതി ധർമ്മസ്യ ലോകേന ച സമശ്നുതേ, ധർമ്മനിഷ്ഠാൻ ശ്രുതവതോ വേദവ്രതസമാഹിതാൻ അർച്ചയിത്വാ യജേതാപി താംസ്താൻ ഗുണവതോ ദ്വിജാൻ, പ്രത്യുത്ഥായോപസംഗൃഹ്യ ചരണാവഭിവാദ്യ ച, അഥ സർവ്വാണി കുർവ്വീഥാഃ കാര്യാണി സപുരോഹിതഃ” (രാജധർമ്മം).]

ഇഷ്വസ്ത്രവരസമ്പന്നമർത്ഥശാസ്ത്രവിശാരദം
സുധന്വാനമുപാദ്ധ്യായം കച്ചിത് ത്വം താത മന്യസേ. 14

| | | | |
|---|---|---|---|
| "താത! | "വത്സ! | സുധന്വാനം | സുധന്വാനാകുന്ന |
| ഇഷ്വസ്ത്രവരസംപന്നം | ധനുർവ്വേദത്തിൽ നല്ല കുശലനും | ഉപാദ്ധ്യായം | ഗുരുവരനെ |
| അർത്ഥശാസ്ത്രവിശാരദം | നീതിശാസ്ത്രനിപുണനുമായ | ത്വം | ഉണ്ണി |
| | | മന്യസേ കച്ചിത്? | ഗൌരവപ്പെടുത്തുന്നില്ലേ? |

[മന്ത്രമില്ലാതെ പ്രയോഗിക്കുന്നവ ഇഷുക്കളും, മന്ത്രമുള്ളവ അസ്ത്രങ്ങളും ആകുന്നു.]

കച്ചിദാത്മസമാഃ ശൂരാഃ ശ്രുതവന്തോ ജിതേന്ദ്രിയാഃ
കുലീനാശ്ചേംഗിതജ്ഞാശ്ച കൃതാസ്തേ താത മന്ത്രിണഃ. 15

| | | | |
|---|---|---|---|
| "താത! | "വത്സ! | കുലീനാഃ ച | സത്കുലജാതന്മാരും |
| ആത്മസമാഃ | ആത്മതുല്യന്മാരും | ഇംഗിതജ്ഞാഃ ച | മനസ്സറിഞ്ഞു നടക്കുന്നവരും ആയുള്ളവർ, |
| ശൂരാഃ | വീരന്മാരും | തേ | ഉണ്ണിക്ക് |
| ശ്രുതവന്തഃ | ധർമ്മശാസ്ത്രകുശലന്മാരും | മന്ത്രിണഃ | മന്ത്രിമാരായി |
| ജിതേന്ദ്രിയാഃ | ജിതേന്ദ്രിയന്മാരും | കൃതാഃ കച്ചിത്? | നിയമിക്കപ്പെട്ടിട്ടില്ലേ? |

മന്ത്രോ വിജയമൂലം ഹി രാജ്ഞാം ഭവതി രാഘവ
സുസംവൃതോ മന്ത്രധരൈരമാത്യൈഃ ശാസ്ത്രകോവിദൈഃ. 16

| | | | |
|---|---|---|---|
| "രാഘവ! | "രഘുവംശജ! | സുസംവൃതഃ | രഹസ്യമായി സൂക്ഷിക്കപ്പെട്ടതായ |
| മന്ത്രധരൈഃ | ആലോചനാകുശലന്മാരും | മന്ത്രഃ ഹി, | ആലോചനമാത്രമാണ് |
| ശാസ്ത്രകോവിദൈഃ | ശാസ്ത്രവിദഗ്ദ്ധന്മാരുമായ | രാജ്ഞാം | രാജാക്കന്മാർക്ക് |
| അമാത്യൈഃ | മന്ത്രിമാരാൽ | വിജയമൂലം | ജയഹേതുവായി |
| | | ഭവതി. | തീരുക. |

കച്ചിന്നിദ്രാവശം നൈഷീഃ കച്ചിത് കാലേ പ്രബുദ്ധ്യസേ
കച്ചിച്ചാപരരാത്രേഷു ചിന്തയസ്യർത്ഥനൈപുണം. 17

| | | | |
|---|---|---|---|
| "നിദ്രാവശം | "ഉറക്കത്തിൽപെട്ട് | അർത്ഥനൈപുണം ച | ഓരോ കാര്യത്തിലും കഴിഞ്ഞതും, തത്കാലസ്ഥിതിയും, മേലിൽ ചെയ്യാനുള്ളതും ഇങ്ങിനെ മൂന്നിനേയും കുറിച്ച് |
| ഐഷീഃ ന കച്ചിത്? | കാലം കഴിക്കുന്നില്ലെന്ന് ഞാൻ വിശ്വസിക്കുന്നു; | ചിന്തയസി കച്ചിത്? | ദീർഘാലോചന ചെയ്തു വരുന്നില്ലെ? |
| കാലേ | ഉചിതകാലത്തിൽ | | |
| പ്രബുദ്ധ്യസേ കച്ചിത്? | ഉണരുന്നുണ്ടല്ലൊ? | | |
| അപരരാത്രേഷു | രാത്രികളിൽ ഒടുവിലത്തെ യാമങ്ങളിൽ | | |

["സംവിശേച്ച യഥാകാലമുത്തിഷ്ഠേച്ച ഗതക്ലമഃ, ഏതദ്വൃത്തിം സമാതിഷ്ഠേദരോഗഃ പൃഥിവീപതിഃ." (മനു) "ബ്രാഹ്മേ മുഹൂർത്തേ ചോത്ഥായ ധർമ്മമർത്ഥം ച ചിന്തയേത്." വ്യാസസ്മൃതി.]

കച്ചിന്മന്ത്രയസേ നൈകഃ കച്ചിന്ന ബഹുഭിഃ സഹ
കച്ചിത്തേ മന്ത്രിതോ മന്ത്രോ രാഷ്ട്രം ന പരിധാവതി. 18

| | | | |
|---|---|---|---|
| "ഏകഃ | "ഏകനായി | മന്ത്രിതഃ | ആലോചിച്ചുതീർച്ചയാക്കപ്പെട്ടതായ |
| മന്ത്രയസേ ന കച്ചിത്? | ആലോചിച്ചുറക്കാതിരിക്കുന്നില്ലെ? | തേ | നിന്റെ |
| ബഹുഭിഃ സഹ | പലരോടുംകൂടി | മന്ത്രഃ | കാര്യാലോചന |
| ന കച്ചിത്? | ആലോചിക്കാതിരിക്കുന്നുമില്ലെ? | രാഷ്ട്രം | രാജ്യത്തിലെങ്ങും |
| | | പരിധാവതി ന കച്ചിത്. | പരസ്യമായ്ക്കളയുന്നില്ലല്ലൊ. |

["ഏകഃ സ്വാദു ന ഭുഞ്ജീത, ഏകഃ സ്വാർത്ഥം ന ചിന്തയേത്." (ഉദ്യോഗപർവ്വം.) "ഷട്കർണ്ണോ ഭിദ്യതേ മന്ത്രശ്ചതുഷ്കർണ്ണോ ന ഭിദ്യതേ, ദ്വികർണ്ണസ്യ തു മന്ത്രസ്യ ബ്രഹ്മാഽപ്യന്തം ന ഗച്ഛതി." "ബുദ്ധ്യാ സംവൃതമന്ത്രശ്ച രാജ്ഞാ ഭവിതുമർഹസി, യസ്യ മന്ത്രം ന ജാനന്തി സമാഗമ്യ പൃഥഗ്ജനാഃ, സ കൃത്സ്നാം പൃഥിവീം ഭുങ്ക്തേ കോശഹീനോഽപി പാർത്ഥിവഃ." (രാജധർമ്മം).]

കച്ചിദർത്ഥം വിനിശ്ചിത്യ ലഘുമൂലം മഹോദയം
ക്ഷിപ്രമാരഭസേ കർത്തും ന ദീർഘയസി രാഘവ. 19

| | | | |
|---|---|---|---|
| "രാഘവ! | "പ്രിയപ്പെട്ട ഭരത! | വിനിശ്ചിത്യ, | ആലോചിച്ചുനിശ്ചയിച്ച്, |
| ലഘുമൂലം | പരിശ്രമലഘുതയാകുന്ന അസ്ഥിവാരത്തോടുകൂടിയതും | ക്ഷിപ്രം | കാലതാമസമില്ലാതെ |
| | | കർത്തും | ചെയ്തുതീർപ്പാൻ |
| മഹോദയം | പുണ്യഫലത്തെ തരുന്നതുമായ | ആരഭസേ | യത്നിക്കുന്നുണ്ടെന്നും |
| അർത്ഥം | ഒരു കാര്യത്തെക്കുറിച്ച് | ദീർഘയസി ന കച്ചിത്? | താമസിക്കുന്നില്ലെന്നും ഞാൻ കരുതുന്നു. |

["ലഘുമൂലം," (എളുപ്പത്തിൽ സാദ്ധ്യമാകുന്നത്) എന്നും അർത്ഥം.

"കാംശ്ചിദർത്ഥാൻ നരഃ പ്രാജ്ഞോ ലഘുമൂലാൻ മഹാഫലാൻ, ക്ഷിപ്രമാരഭതേ കർത്തും ന വിഘ്നയതി താദൃശാൻ." (ഉദ്യോഗപർവ്വം).]

കച്ചിത്തു സുകൃതാന്യേവ കൃതരൂപാണി വാ പുനഃ
വിദുസ്തേ സൎവ്വകാൎയ്യാണി ന കൎത്തവ്യാനി പാൎത്ഥിവാഃ. 20

| | | | |
|---|---|---|---|
| “പാൎത്ഥിവാഃ | “അന്യരാജാക്കന്മാർ | കൃതരൂപാണി വാ | നിശ്ചയിക്കപ്പെട്ടവയേയും |
| തേ | നിന്റെ | കൎത്തവ്യാനി | ചെയ്യപ്പെടേണ്ടവയേയും |
| സൎവ്വകാൎയ്യാണി | എല്ലാകാൎയ്യങ്ങളിലും | ന | അറിയുന്നില്ലെന്നു് |
| സുകൃതാനി ഏവ | പൂൎത്തിയായി ചെയ്യപ്പെട്ടവയെമാത്രമെ | കച്ചിത്. | ഞാൻ വിശ്വസിക്കുന്നു. |
| വിദുഃ തു, | അറിയുന്നുള്ളവെന്നും, | | |
| പുനഃ | അപ്രകാരമല്ലാതെ | | |

[“യസ്യ കൃത്യം ന ജാനന്തി മന്ത്രം വാ മന്ത്രിതം പരേ കൃതമേവാസ്യ ജാനന്തി സ വൈ പണ്ഡിത ഉച്യതേ.” “തസ്യ സംവൃതമന്ത്രസ്യ ഗൂഢാകാരേംഗിതസ്യ ച, ഫലാനുമേയാഃ പ്രാരംഭാഃ സംസ്കാരാഃ പ്രാക്തനാ ഇവ.” (കാളിദാസൻ).]

കച്ചിന്ന തൎക്കൈൎയ്യുക്ത്യാ വാ യേ ചാപ്യപരികീൎത്തിതാഃ
ത്വയാ വാ തവ വാഽമാത്യൈൎബ്ബുദ്ധ്യതേ താത മന്ത്രിതം. 21

| | | | |
|---|---|---|---|
| “താത! | “വത്സ! | യുക്ത്യാ വാ | അനുമാനംകൊണ്ടോ |
| ത്വയാ വാ | നിന്നാലും | അപരികീൎത്തിതാഃ അപി | പ്രത്യക്ഷമായി പറയാത്ത മുഖഭാവം മുതലായവ |
| തവ | നിന്റെ | യേ ച, | യാതൊരുവയോ അവയാലുമോ |
| അമാത്യൈഃ വാ | മന്ത്രിമാരാലും | ബുദ്ധ്യതേ ന കച്ചിത്? | വെളിപ്പെടുന്നില്ലെന്നു് ഞാൻ കരുതുന്നു? |
| മന്ത്രിതം | ആലോചിച്ചുറക്കപ്പെട്ട സംഗതി, | | |
| തൎക്കൈഃ | ഊഹങ്ങൾകൊണ്ടോ | | |

കച്ചിത്സഹസ്രാന്മൂൎഖാണാമേകമിച്ഛസി പണ്ഡിതം
പണ്ഡിതോ ഹ്യൎത്ഥകൃച്ഛ്രേഷു കുൎയ്യാന്നിഃശ്രേയസം മഹത്. 22

| | | | |
|---|---|---|---|
| “മൂൎഖാണാം | “മൂഢന്മാരുടെ | ഹി | എന്തെന്നാൽ |
| സഹസ്രാത്, | അനേകം സംഖ്യകളെക്കാളും, | പണ്ഡിതഃ | വിദ്വാൻ മാത്രമാണ് |
| ഏകം | ഒരു | അൎത്ഥകൃച്ഛ്രേഷു | ബുദ്ധിമുട്ടുകളിൽ |
| പണ്ഡിതം | പണ്ഡിതനായവനെ | മഹത് | വലുതായ |
| ഇച്ഛസി കച്ചിത്? | വലുതായി കരുതിവരുന്നില്ലെ? | നിഃശ്രേയസം | സഹായത്തെ |
| | | കുൎയ്യാത്. | ചെയ്യുക. |

സഹസ്രാണ്യപി മൂൎഖാണാം യദ്യുപാസ്തേ മഹീപതിഃ
അഥവാഽപ്യയുതാന്യേവ നാസ്തി തേഷു സഹായതാ. 23

| | | | |
|---|---|---|---|
| “മഹീപതിഃ | “രാജാവായ ഒരുവൻ, | ഉപാസ്തേ യദി | ഒരു കൃത്യത്തിൽ നിയമിക്കുന്നുവെന്നുവരികിൽ, |
| മൂൎഖാണാം സഹസ്രാണി അപി | മൂഢന്മാർ ആയിരം പേരെത്തന്നെയാകട്ടെ, | തേഷു | അവരെക്കൊണ്ടു |
| അഥവാ | അഥവാ | സഹായതാ | വല്ലതുമൊരു സഹായമെന്നതു് |
| അയുതാനി അപി ഏവ | പതിനായിരംതന്നെയാകട്ടെ, | അസ്തി ന. | ഉണ്ടാകയില്ല. |

ഏകോഽപ്യമാത്യോ മേധാവീ ശൂരോ ദക്ഷോ വിചക്ഷണഃ
രാജാനം രാജപുത്രം വാ പ്രാപയേന്മഹതീം ശ്രിയം. 24

| | |
|---|---|
| "മേധാവീ | "ബുദ്ധിമാനും |
| ശൂരഃ | ശൂരനും |
| ദക്ഷഃ | പരിശുദ്ധനും |
| വിചക്ഷണഃ | ആലോചനയിൽ സമർത്ഥനും ആയ |
| അമാത്യഃ, | മന്ത്രി, |
| ഏകഃ അപി, | ഒരുവൻതന്നെയെന്നാലും, |
| രാജാനം | രാജാവിനും |
| രാജപുത്രം വാ | യുവരാജാവിനും |
| മഹതീം | മഹത്തായ |
| ശ്രിയം | കീർത്തിയെ |
| പ്രാപയേത്. | വിളയിക്കുന്നതാണ്. |

കച്ചിന്മുഖ്യാ മഹത്സ്വേവ മധ്യമേഷു ച മധ്യമാഃ
ജഘന്യാസ്തു ജഘന്യേഷു ഭൃത്യാസ്തേ താത യോജിതാഃ. 25

| | |
|---|---|
| "താത! | "വത്സ! |
| തേ | നിൻ്റെ |
| മുഖ്യാഃ | പ്രധാനപ്പെട്ട |
| ഭൃത്യാഃ, | ആളുകൾ, |
| മഹത്സു ഏവ | മുഖ്യകാര്യങ്ങളിൽ മാത്രവും, |
| മധ്യമാഃ | ഇടത്തരക്കാർ |
| മധ്യമേഷു ച | ഇടമട്ടിലുള്ള കാര്യങ്ങളിലും, |
| ജഘന്യാഃ | സാധാരണന്മാർ |
| ജഘന്യേഷു തു | സാധാരണകൃത്യങ്ങളിൽതന്നെയും |
| യോജിതാഃ കച്ചിത്? | വിനിയോഗിക്കപ്പെട്ടന്നില്ലേ? |

["ഭൃത്യാ യേ യത്ര യോഗ്യാഃ സ്യുസ്തത്ര സ്ഥാപ്യാഃ സുരക്ഷിതാഃ, അനുരൂപാണി കർമ്മാണി ഭൃത്യേഭ്യോ യഃ പ്രയച്ഛതി, സ ഭൃത്യഗണസമ്പന്നോ രാജാ ഫലമുപാശ്നുതേ, ശരഭഃ ശരഭസ്ഥാനേ സിംഹഃ സിംഹ ഇവോർജ്ജിതഃ, വ്യാഘ്രോ വ്യാഘ്ര ഇവ സ്ഥാപ്യോ ദ്വീപീ ദ്വീപീ യഥാ തഥാ, കർമ്മസ്വിഹാനുരൂപേഷു ന്യസേദ് ഭൃത്യാൻ യഥാവിധി, പ്രതിലോമം ന ഭൃത്യാസ്തേ സ്ഥാപ്യാഃ കർമ്മഫലൈഷിണാ, യഃ പ്രമാണമതിക്രമ്യ പ്രതിലോമം നരാധിപഃ ഭൃത്യാൻ സ്ഥാപയതേഽബുദ്ധിർന്ന സ രഞ്ജയതേ പ്രജാഃ." (രാജധർമ്മം).]

അമാത്യാനുപധാതീതാൻ പിതൃപൈതാമഹാഞ്ശുചീൻ
ശ്രേഷ്ഠാൻ ശ്രേഷ്ഠേഷു കച്ചിത്ത്വം നിയോജയസി കർമ്മസു. 26

| | |
|---|---|
| "പിതൃ-പൈതാ-മഹാൻ | "പാരമ്പര്യമായുള്ളവരും |
| ശുചീൻ | പരിശുദ്ധന്മാരും |
| ഉപധാതീ-താൻ | പരിശോധിച്ച് വിശ്വസ്തന്മാരെന്നറിയപ്പെട്ടവരും |
| ശ്രേഷ്ഠാൻ | ഉത്തമന്മാരുമായ |
| അമാത്യാൻ | മന്ത്രിമാരെ |
| ശ്രേഷ്ഠേഷു കർമ്മസു | ശ്രേഷ്ഠകൃത്യങ്ങളിൽ |
| ത്വം | നീ |
| നിയോജയസി കച്ചിത്? | നിയമിക്കാറില്ലേ! |

കച്ചിന്നോഗ്രേണ ദണ്ഡേന ഭൃശമുദ്വേജിതാഃ പ്രജാഃ
രാഷ്ട്രം തവാനുജാനന്തി മന്ത്രിണഃ കൈകയീസുത. 27

| | |
|---|---|
| "കൈകയീസുത! | "കൈകേയീപുത്രനായ വത്സ! |
| രാഷ്ട്രം, | രാജ്യത്തിൽ, |
| പ്രജാഃ | പ്രജകൾ, |
| ഉഗ്രേണ | കുററത്തേക്കാളധികരിച്ച |
| ദണ്ഡേന | ശിക്ഷകാരണം |

| | | | |
|---|---|---|---|
| ഭൃശം | ഏററം | തവ | വത്സനോട് |
| ഉദ്വേജിതാഃ | ഭയപ്പെട്ടവരായി | അനുജാനന്തി ന കച്ചിത്? | അവലാതി പറയുന്നില്ലല്ലോ? |
| മന്ത്രിണഃ | രക്ഷാധികാരികളെക്കുറിച്ച് | | |

കച്ചിത്ത്വാം നാവജാനന്തി യാജകാഃ പതിതം യഥാ
ഉഗ്രപ്രതിഗ്രഹീതാരം കാമയാനമിവ സ്ത്രിയഃ. 28

| | | | |
|---|---|---|---|
| "യാജകാഃ | "ഋത്വിക്കുകൾ | ത്വാം | വത്സനെ |
| പതിതം | പതിതനെ | ഉഗ്രപ്രതിഗ്രഹീതാരം, | അന്യായമായ കരങ്ങൾ പിരിച്ചെടുക്കുന്നവനായി, |
| യഥാ, | എന്നപോലെയും, | അവജാനന്തി ന കച്ചിത്? | അവമതിക്കാതിരിക്കുന്നില്ലേ? |
| സ്ത്രിയഃ | കുലസ്ത്രീകൾ | | |
| കാമയാനം | പരസ്ത്രീരതനെ | | |
| ഇവ | എന്നപോലെയും | | |

ഉപായകുശലം വൈദ്യം ഭൃത്യസന്ദൂഷണേ രതം
ശൂരമൈശ്വര്യകാമം ച യോ ന ഹന്തി സ വദ്ധ്യതേ. 29

| | | | |
|---|---|---|---|
| "ഐശ്വര്യകാമം | "ഐശ്വര്യത്തെത്തന്നെ കാമിക്കുന്നവനായി | വൈദ്യം | അല്പകുലത്തിൽ പിറന്നവനായി |
| ഭൃത്യസന്ദൂഷണേ | പ്രജകളെ കെടുക്കുന്ന കാര്യത്തിൽ | ശൂരം ച | എന്തുചെയ്യുന്നതിനും നെഞ്ഞൂക്കുള്ളവനായ ഒരുവനെ |
| ഉപായകുശലം | ദുർമ്മാർഗ്ഗതന്ത്രങ്ങളെ കണ്ടുപിടിച്ച് | യഃ | യാതൊരു രാജാവ് |
| രതം | അവയിൽ താല്പര്യം പൂണ്ടവനായി | ഹന്തി ന | കൊല്ലാതിരിക്കുന്നുവോ |
| | | സഃ | അവൻ |
| | | വദ്ധ്യതേ. | കൊല്ലപ്പെട്ടുപോകുന്നു. |

കച്ചിദ്ധൃഷ്ടശ്ച ശൂരശ്ച മതിമാൻ ധൃതിമാഞ്ഛുചിഃ
കുലീനശ്ചാനുരക്തശ്ച ദക്ഷഃ സേനാപതിഃ കൃതഃ. 30

| | | | |
|---|---|---|---|
| "മതിമാൻ | "ബുദ്ധിമാനും, | കുലീനഃ ച | സത്കുലജാതനും |
| ശൂരഃ | ശൂരനും, | അനുരക്തഃ ച | രാജഭക്തിയുള്ളവനും |
| ധൃതിമാൻ | സ്ഥിരോത്സാഹിയും, | ധൃഷ്ടഃ ച | ദുരാഗ്രഹിയല്ലാത്തവനും ആയവൻ |
| ദക്ഷഃ | സമർത്ഥനും | സേനാപതിഃ | സൈന്യാധിപതിയായി |
| ശുചിഃ ച | പരിശുദ്ധനും | കൃതഃ കച്ചിത്? | നിയമിക്കപ്പെട്ടിട്ടില്ലേ? |

["ധർമ്മശാസ്ത്രാർത്ഥതത്വജ്ഞഃ സന്ധിവിഗ്രഹകോ ഭവേത്, മതിമാൻ സ്മൃതിമാൻ ഹ്രീമാൻ രഹസ്യവിനിഗൂഹിതാ, കുലീനഃ ശീലസമ്പന്നഃ ശുക്ലാമാത്യഃ പ്രശസ്യതേ, ഏതൈരേവ ഗുണൈര്യുക്തസ്തഥാ സേനാപതിർഭവേത്, വ്യൂഹയന്ത്രായുധാനാം ച തത്വജ്ഞോ വിക്രമാന്വിതഃ വർഷശീതോഷ്ണവാതാനാം സഹിഷ്ണുഃ പരരന്ധ്രവിത്." (രാജധർമ്മം).]

ബലവന്തശ്ച കച്ചിത്തേ മുഖ്യാ യുദ്ധവിശാരദാഃ
ദൃഷ്ടാപദാനാ വിക്രാന്താസ്ത്വയാ സത്കൃത്യ മാനിതാഃ 31

| | | | |
|---|---|---|---|
| "തേ | "വത്സന്റെ | ദൃഷ്ടാപദാനാഃ ച | കൈകണ്ട യോഗ്യത യുള്ളവരായും, |
| മുഖ്യാഃ | സേനാധിപന്മാർ, | ത്വയാ | നിന്നാൽ |
| യുദ്ധവിശാരദാഃ | യുദ്ധകുശലന്മാരായും | സത്കൃത്യ | നിയമിക്കപ്പെട്ട്, |
| ബലവന്തഃ | ബലവാന്മാരായും | മാനിതാഃ കച്ചിത്? | ബഹുമാനിക്കപ്പെട്ടിട്ടില്ലേ? |
| വിക്രാന്താഃ | ജയശീലന്മാരായും | | |

കച്ചിദ്ബലസ്യ ഭക്തം ച വേതനം ച യഥോചിതം
സംപ്രാപ്തകാലം ദാതവ്യം ദദാസി ന വിലംബസേ. 32

| | | | |
|---|---|---|---|
| "ബലസ്യ | "സൈന്യത്തിന്നു | യഥോചിതം | മുറപോലെ |
| ദാതവ്യം | കൊടുക്കേണ്ടതായ | സംപ്രാപ്തകാലം | തക്കസമയത്തിൽ |
| ഭക്തം ച | നിത്യച്ചിലവുവകയ്ക്കുള്ളതും | ദദാസി ച? | കൊടുത്തുവരുന്നില്ലേ? |
| വേതനം | ശമ്പളവും | വിലംബസേ ന കച്ചിത്. | താമസംവരുത്താതിരിക്കുന്നില്ലേ? |

കാലാതിക്രമണാച്ചൈവ ഭക്തവേതനയോർഭൃതാഃ
ഭർത്തുഃ കുപ്യന്തി ദുഷ്യന്തി സോഽനർത്ഥഃ സുമഹാൻ സ്മൃതഃ. 33

| | | | |
|---|---|---|---|
| "ഭക്തവേതനയോഃ | "ചിലവിന്നുള്ളതും ശമ്പളവും കൊടുക്കുന്നതിൽ | കുപ്യന്തി, | നീരസമുള്ളവരായി ഭവിക്കുകയും, |
| കാലാതിക്രമണാത് | കാലതാമസം വരുത്തുന്നതിനാൽ | ദുഷ്യന്തി ച; | പലദൂഷ്യങ്ങൾക്ക് അധീനരാവുകയും ചെയ്യുന്നു; |
| ഭൃതാഃ | അതിനാൽ കാലം കഴിക്കുന്നവർ | സഃ അനർത്ഥഃ | ആ ദോഷം |
| ഭർത്തുഃ ഏവ | യജമാനന്റെ പേരിൽ | സുമഹാൻ | ദുഃസഹമായതെന്നാണ് |
| | | സ്മൃതഃ. | പറയപ്പെട്ടിരിക്കുന്നത്. |

കച്ചിത്സർവ്വേഽനുരക്താസ്ത്വാം കുലപുത്രാഃ പ്രധാനതഃ
കച്ചിത് പ്രാണാംസ്തവാർത്ഥേഷു സംത്യജന്തി സമാഹിതാഃ. 34

| | | | |
|---|---|---|---|
| "കുലപുത്രാഃ | "കുലീനന്മാരായവർ | തവ | വത്സന്റെ |
| സർവ്വേ, | എല്ലാം, | അർത്ഥേഷു | കാര്യങ്ങളിൽ |
| ത്വാം | വത്സനെ | സമാഹിതാഃ | ശ്രദ്ധാലുക്കളായി |
| പ്രധാനതഃ | പ്രത്യേകമായി | പ്രാണാൻ | ജീവനെയും |
| അനുരക്താഃ കച്ചിത്? | സ്നേഹിച്ചുവരുന്നില്ലേ? | സംത്യജന്തി കച്ചിത്? | ഉപേക്ഷിക്കുന്നില്ലേ? |

കച്ചിജ്ജാനപദോ വിദ്വാൻ ദക്ഷിണഃ പ്രതിഭാനവാൻ
യഥോക്തവാദീ ദൂതസ്തേ കൃതോ ഭരത പണ്ഡിതഃ. 35

| | | | |
|---|---|---|---|
| "ഭരത! | "ഭരത! | ജാനപദഃ | നാട്ടിലുള്ളവനും |
| തേ ദൂതഃ, | നിന്റെ ദൂതനായി, | ദക്ഷിണഃ | സമർത്ഥനും |

| | |
|---|---|
| പണ്ഡിതഃ | പാണ്ഡിത്യം കൈക്കൊണ്ട് |
| വിദ്വാൻ, | ശാസ്ത്രങ്ങളെ ധരിച്ചവനും |
| പ്രതിഭാനവാൻ | മേല്ക്കുമേൽ വിഷയങ്ങളെ പ്രകാശിപ്പിക്കുന്ന ബുദ്ധിയാൎന്നവനും |
| യഥോക്തവാദീ | സത്യവാദിയുമായവൻ |
| കൃതഃ കച്ചിത്. | നിയമിക്കപ്പെട്ടിട്ടില്ലെ. |

കച്ചിദഷ്ടാദശാന്യേഷു സ്വപക്ഷേ ദശ പഞ്ച ച
ത്രിഭിസ്ത്രിഭിരവിജ്ഞാതൈൎവ്വേത്സി തീൎത്ഥാനി ചാരകൈഃ 36

| | |
|---|---|
| അന്യേഷു | ശത്രുപക്ഷീയ രാജാക്കന്മാരുടെ സംഗതിയിൽ |
| അഷ്ടാദശ | പതിനെട്ട് |
| തീൎത്ഥാനി | രാജ്യാധികാരികളേയും |
| സ്വപക്ഷേ | സ്വപക്ഷത്തിൽ |
| ദശ പഞ്ച ച | (അതിൽ ആദ്യത്തെ മൂന്നുപേരൊഴിച്ച്) പതിനഞ്ചുപേരേയും |
| അവിജ്ഞാതൈഃ | അന്യോന്യം തങ്ങളുടെ സൂക്ഷ്മം അറിയാത്തവരായ |
| ത്രിഭിഃ ത്രിഭിഃ | മുമ്മൂന്ന് |
| ചാരകൈഃ | ചാരന്മാർ മുഖാന്തരം |
| വേത്സി കച്ചിത്. | അറിഞ്ഞുവരുന്നില്ലെ. |

[“തീൎത്ഥാനി” “യോനൌ ജലാവതാരേ ച മന്ത്ര്യാദ്യഷ്ടാദശസ്വപി, പുണ്യക്ഷേത്രേ തഥാ പാത്രേ തീൎത്ഥം സ്യാദ്ദൎശനേഷ്വപി” എന്ന് ഹലായുധൻ.

രാജ്യാധികാരികൾ പതിനെട്ടാകുന്നു :—

1) മന്ത്രി (Chief and Foreign Minister). 2) പുരോഹിതൻ (Priest or Bishop). 3) യുവരാജാവ് (The Viceroy). 4) സൈന്യാധിപതി (Commander-in-Chief). 5) ദ്വാരപാലൻ (Captain of the Guards). 6) അന്തഃപുരകാൎയ്യനിൎവ്വാഹകൻ, അഥവാ സൎവ്വാധികാൎയ്യക്കാർ (Secretary). 7) ബന്ധനാധികാരി (Superintendent of Jails). 8) ധനാദ്ധ്യക്ഷൻ (Chancellor of Exchequer). 9) രാജാവിന്റെ ആജ്ഞകളെ വിളംബരപ്പെടുത്തുന്നവൻ (Chief of Heralds). 10) വ്യവഹാരാദ്ധ്യക്ഷൻ (The Chief Solicitor). 11) ധൎമ്മാധികാരി (The Chief Justice or Lord Chancellor). 12) സഭാദ്ധ്യക്ഷൻ (The President of the Council). 13) സൈന്യങ്ങൾക്ക് ശമ്പളം മുതലായ ചിലവുകൾ കൊടുക്കുന്നവൻ (The Minister of Military Supplies). 14) പാലം, കെട്ടിടങ്ങൾ പാതകൾ മുതലായ പ്രവൃത്തികളെ മേലന്വേഷണം ചെയ്തു് അവയ്ക്കു് ചിലവ് ചെയ്യുന്നവൻ (The Minister of Public Works.) 15) നഗരാദ്ധ്യക്ഷൻ (The Lord Mayor). 16) രാജ്യത്തിൽ കളവ്, കലഹം മുതലായവയില്ലാതെ നോക്കുന്നവൻ (The Police Commissioner). 17) ശിക്ഷാധികാരി (The Chief Executioner). 18) കടലോരം മുതലായവ രക്ഷിക്കുന്നവൻ (The Chief Admiral). നീതിശാസ്ത്രം.

“ചാരാൻ വിചാരയേത് തീൎത്ഥേഷ്വാത്മനശ്ച പരസ്യ ച. പാഷണ്ഡാദീനവിജ്ഞാതാനന്യോന്യമിതരൈരപി. മന്ത്രിണം യുവരാജം ച ഹിത്വാ സ്വേഷു പുരോഹിതം.” സ്വപക്ഷത്തിൽ, മന്ത്രി, യുവരാജാവ്, പുരോഹിതൻ എന്ന മൂന്നുപേരും തന്റെ സ്വന്തം നോട്ടത്തിലുള്ളവരാകയാൽ മറ്റുള്ള പതിനഞ്ച് അധികാരികളുടെ ഗതികളേയും ചാരന്മാർ മുഖേന അറിയേണ്ടതാണെന്നു് ചാണക്യനീതി.

മുമ്മൂന്നു ചാരന്മാരെ നിയമിക്കുന്നതു് അവർ പറയുന്നതു് ശരിതന്നെയോ എന്നു് ഒത്തുനോക്കി പരിക്ഷിപ്പാനാകുന്നു. ആ ചാരന്മാർ തമ്മിൽതമ്മിൽ അറിയാതിരിക്കയും വേണം.]

കച്ചിദ്വ്യപാസ്താനഹിതാൻ പ്രതിയാതാംശ്ച സർവ്വദാ
ദുർബ്ബലാനനവജ്ഞായ വർത്തസേ രിപുസൂദന. 37

| | | | |
|---|---|---|---|
| " രിപുസൂദന! | " ശത്രുനാശന! | ദുർബ്ബലാൻ | ബലഹീനന്മാരാണെന്ന് |
| അഹിതാൻ | രാജദ്രോഹികളായിരുന്ന് | അനവജ്ഞായ | ഉപേക്ഷചെയ്യാതെ |
| വ്യപാസ്താൻ | രാജ്യത്തിൽനിന്ന് ബഹിഷ്കരിക്കപ്പെട്ട് | സർവ്വദാ ച | എല്ലായ്പോഴും |
| പ്രതിയാതാൻ, | മടങ്ങിവന്നവരെ, | വർത്തസേ കച്ചിത്? | ജാഗ്രതയായിരിക്കുന്നില്ലെ? |

[ "നാവജ്ഞേയോ രിപുഃ കശ്ചിദ്ദുർബ്ബലോഽപി ബലീയസാ, അവജ്ഞാതോ രിപുർഹന്യാത് കക്ഷം കൃഷ്ണഗതിര്യഥാ" (ഉദ്യോഗപർവ്വം.)]

കച്ചിന്ന ലോകായതികാൻ ബ്രാഹ്മണാംസ്താത സേവസേ
അനർത്ഥകുശലാ ഹ്യേതേ ബാലാഃ പണ്ഡിതമാനിനഃ 38

| | | | |
|---|---|---|---|
| " താത! | " വത്സ! | ഹി | എന്തെന്നാൽ |
| ലോകായതികാൻ | നാസ്തികരായ | പണ്ഡിതമാനിനഃ | എല്ലാം അറിയുമെന്നഹങ്കരിക്കുന്ന |
| ബ്രാഹ്മണാൻ | ബ്രാഹ്മണരെ | ഏതേ ബാലാഃ | ഈ മൂഢന്മാർ |
| സേവസേ ന കച്ചിത്? | സേവിക്കാതിരിക്കുന്നില്ലെ? | അനർത്ഥകുശലാഃ. | അനർത്ഥമുണ്ടാക്കുന്നതിൽ സമർത്ഥരാണ്. |

ധർമ്മശാസ്ത്രേഷു മുഖ്യേഷു വിദ്യമാനേഷു ദുർബ്ബുധാഃ
ബുദ്ധിമാന്വീക്ഷികീം പ്രാപ്യ നിരർത്ഥം പ്രവദന്തി തേ. 39

| | | | |
|---|---|---|---|
| " മുഖ്യേഷു | " ശ്രേഷ്ഠങ്ങളായ | ആന്വീക്ഷികീം ബുദ്ധിം | കുതർക്കബുദ്ധിയെ |
| ധർമ്മശാസ്ത്രേഷു | ധർമ്മശാസ്ത്രങ്ങൾ | പ്രാപ്യ | കയ്ക്കൊണ്ട് |
| വിദ്യമാനേഷു, | ഇരിക്കുമ്പോൾ, | നിരർത്ഥം | അനാവശ്യമായി |
| ദുർബ്ബുധാഃ | ജ്ഞാനലവദുർവ്വിദഗ്ദ്ധന്മാരായ | പ്രവദന്തി. | വാദിക്കുന്നു. |
| തേ, | അവർ, | | |

വീരൈരദ്ധ്യുഷിതാം പൂർവ്വമസ്മാകം താത പൂർവ്വകൈഃ
സത്യനാമാം ദൃഢദ്വാരാം ഹസ്ത്യശ്വരഥസംകുലാം 40
ബ്രാഹ്മണൈഃ ക്ഷത്രിയൈർവൈശ്യൈഃ സ്വകർമ്മനിരതൈഃ സദാ
ജിതേന്ദ്രിയൈർമ്മഹോത്സാഹൈർവൃതാമാര്യൈഃ സഹസ്രശഃ 41
പ്രാസാദൈർവ്വിവിധാകാരൈർവൃതാം വൈദ്യജനാകുലാം
കച്ചിത്സമുദിതാം സ്ഫീതാമയോദ്ധ്യാം പരിരക്ഷസി. 42

| | | | |
|---|---|---|---|
| " താത! | " വത്സ! | പൂർവ്വകൈഃ | പൂർവ്വന്മാരായ |
| പൂർവ്വം | ഇതിന്നുമുമ്പ് | വീരൈഃ | ധർമ്മനിഷ്ഠന്മാരാൽ |
| അസ്മാകം | നമ്മുടെ | അദ്ധ്യുഷിതാം | അധിവസിക്കപ്പെട്ടതും, |

സത്യനാമാം, (ആരാലും ജയിക്കപ്പെ ടുവാൻ കഴിയാത്തത് എന്ന) യഥാൎത്ഥനാമ ത്തെ വഹിക്കുന്നതും,
ദൃഢദ്വാരാം, ഉറപ്പുള്ള ദ്വാരങ്ങളോ ടുകൂടിയതും,
ഹസ്ത്യശ്വ- രഥസംകുലാം രഥഗജതുരഗങ്ങൾ നിറഞ്ഞുള്ളതും,
സദാ ഏതുകാലത്തിലും
സ്വകൎമ്മ- നിരതൈഃ തങ്ങൾ തങ്ങളുടെ കാ ൎയ്യങ്ങളിൽ ആസക്തി പൂണ്ടവരായി
ജിതേന്ദ്രിയൈഃ ജിതേന്ദ്രിയന്മാരായി
മഹോത്സാഹൈഃ അത്യുത്സാഹികളായ
ആൎയ്യൈഃ ഉത്തമന്മാരായ
ബ്രാഹ്മണൈഃ ബ്രാഹ്മണരാലും
ക്ഷത്രിയൈഃ ക്ഷത്രിയന്മാരാലും
വൈശ്യൈഃ വൈശ്യരാലും
സഹസ്രശഃ ആയിരക്കണക്കായി
വൃതാം, വിലസപ്പെട്ടതും,
വിവിധാകാരൈഃ പലമാതിരിയായ
പ്രാസാദൈഃ കെട്ടിടങ്ങളാന്ന്
വൃതാം, വിലസുന്നതും,
വൈദ്യ- ജനാകുലാം, വിദ്വാന്മാരാൽ നിറയ പ്പെട്ടതും,
സുമുദിതാം, സുസംതൃപ്തവും,
സ്ഫീതാം മഹത്തായതും ആയ
അയോദ്ധ്യാം അയോദ്ധ്യയെ
പരിരക്ഷസി കച്ചിത്? വേണ്ടപോലെ നീ സം രക്ഷിച്ചുവരുന്നില്ലെ?

[പുരം രാഷ്ട്രം എന്നവയെ രക്ഷിക്കേണ്ടകാൎയ്യത്തിൽ "രാജ്ഞാ സൎവ്വത്രൈവ രക്ഷ്യാണി താനി ചൈതാനി ബോധ മേ, ആത്മാ́മാത്യശ്ച കോശശ്ച ദണ്ഡോ മിത്രാണി ചൈവ ഹ, തഥാ ജന പദാശ്ചൈവ പുരം ച കുരുനന്ദന, ഏതത്സപ്താത്മകം രാജ്യം പരിപാല്യം പ്രയത്നതഃ, യദാ രക്ഷ തി രാഷ്ട്രാണി യദാ ദസ്യൂനപോഹതി, യദാ ജയതി സംഗ്രാമേ സ രാജ്ഞാ ധൎമ്മ ഉച്യതേ" (രാജധൎമ്മം).]

കച്ചിച്ചൈത്യശതൈൎജ്ജുഷ്ടഃ സുനിവിഷ്ടജനാകുലഃ
ദേവസ്ഥാനൈഃ പ്രപാഭിശ്ച തടാകൈശ്ചോപശോഭിതഃ. 43

"സുനിവിഷ്ട- ജനാകുലഃ "ഒതുക്കമുള്ള ജനങ്ങ ളോടുകൂടിയ ആ അ യോദ്ധ്യ
ചൈത്യശതൈഃ അനേകം യാഗശാലക ളെക്കൊണ്ടും
ദേവസ്ഥാനൈഃ അമ്പലങ്ങളെക്കൊണ്ടും
പ്രപാഭിഃ ച തണ്ണീർപന്തലുകളാലും
തടാകൈഃ ച തടാകങ്ങളെക്കൊണ്ടും
ജുഷ്ടഃ സന്തുഷ്ടിനൽകുന്ന തായി
ഉപശോഭിതഃ കച്ചിത്? അഭിവൃദ്ധികയ്ക്കൊള്ളു ന്നില്ലെ?

പ്രഹൃഷ്ടനരനാരീകഃ സമാജോത്സവശോഭിതഃ
സുകൃഷ്ടസീമാ പശുമാൻ ഹിംസാഭിരഭിവൎജ്ജിതഃ 44

"പ്രഹൃഷ്ടനര- നാരീകഃ "സന്തുഷ്ടരായ സ്ത്രീപു രുഷന്മാരോടുകൂടിയതും
സമാജോത്സവ- ശോഭിതഃ വളരെ ജനക്കൂട്ടങ്ങൾ കൂടുന്ന ഉത്സവങ്ങളോ ന്നതും
സുകൃഷ്ടസീമാ, നന്നായ് ഉഴുത പ്രദേ ശങ്ങളാന്നതും
പശുമാൻ, പശുക്കൾ നിറഞ്ഞു ള്ളതും,
ഹിംസാഭിഃ അഭിവൎജ്ജിതഃ ചൂത്, കൊല, കളവ് മു തലായ ഹിംസകളി ല്ലാത്തതും

അദേവമാതൃകോ രമ്യഃ ശ്വാപദൈഃ പരിവർജ്ജിതഃ
പരിത്യക്തോ ഭയൈഃ സർവ്വൈഃ ഖനിഭിശ്ചോപശോഭിതഃ 45
വിവർജ്ജിതോ നരൈഃ പാപൈർമ്മമ പൂർവ്വൈഃ സുരക്ഷിതഃ
കച്ചിജ്ജനപദഃ സ്ഫീതഃ സുഖം വസതി രാഘവഃ 46

| | | | |
|---|---|---|---|
| രമ്യഃ, | അഴകാർന്നതും, | പാപൈഃ | പാപികളായ |
| അദേവമാതൃകഃ, | പുഴയിൽനിന്നുള്ള വെള്ളച്ചാലുകളോടുകൂടിയതും, | നരൈഃ വിവർജ്ജിതഃ, | ആളുകൾ ഇല്ലാത്തതും |
| ശ്വാപദൈഃ പരിവർജ്ജിതഃ | ദുഷ്ടമൃഗങ്ങളില്ലാത്തതും | മമ പൂർവ്വൈഃ | എന്റെ പൂർവ്വന്മാരാൽ |
| | | സുരക്ഷിതഃ | നല്ലപോലെ രക്ഷിക്കപ്പെട്ടതും |
| സർവ്വൈഃ | ഒരുവിധത്തിലുമുള്ള | സ്ഫീതഃ | അഭിവൃദ്ധിയാർന്നതും |
| ഭയൈഃ പരിത്യക്തഃ, | ഭയവും ഇല്ലാത്തതും | രാഘവഃ | രഘുകുലത്തിലുള്ളവർക്കു ചേർന്നതും ആയ |
| ഖനിഭിഃ ച | സ്വർണ്ണം, വെള്ളി മുതലായവ എടുക്കുന്ന ഖനികളാലും | ജനപദഃ, | നാട്, |
| | | സുഖം | സൌഖ്യമുള്ളതായി |
| ഉപശോഭിതഃ, | വിളങ്ങുന്നതും, | വസതി കച്ചിത് ? | വർത്തിക്കുന്നില്ലേ ? |

[“ഹിംസാഭിഃ അഭിവർജ്ജിതഃ” (ഈതിബാധകൾ ഇല്ലാത്തത്). “അതിവൃഷ്ടിരനാവൃഷ്ടിർമൂഷികാഃ ശലഭാഃ ഖഗാഃ. അത്യാസന്നാശ്ച രാജാനഃ ഷഡേതാ ഈതയഃ സ്മൃതാഃ.” എന്നിങ്ങിനെ ഈതികൾ ആറാകുന്നു.

“അദേവമാതൃകഃ” കൃഷി മുതലായവയ്ക്കു നദി മുതലായവയെ ആശ്രയിക്കുന്നത് ‘അദേവമാതൃകം’ അതായത് ‘നദീമാതൃകം’ ആകുന്നു. “നദ്യംബുജീവനോ ദേശോ നദീമാതൃക ഉച്യതേ, വൃഷ്ടിനിഷ്പാദ്യസസ്യസ്തു വിജ്ഞേയോ ദേവമാതൃകഃ” (ഹലായുധൻ).]

കച്ചിത്തേ ദയിതാഃ സർവ്വേ കൃഷിഗോരക്ഷജീവിനഃ
വാർത്തായാം സംശ്രിതസ്താത ലോകോ ഹി സുഖമേധതേ. 47

| | | | |
|---|---|---|---|
| “കൃഷിഗോരക്ഷജീവിനഃ | “കൃഷി, ഗോരക്ഷണം, എന്നവകൊണ്ടുപജീവിക്കുന്ന | താത ! | വത്സ ! |
| സർവ്വേ, | എല്ലാവരും, | വാർത്തായാം സംശ്രിതഃ | കച്ചവടത്തെ ആശ്രയിച്ച |
| തേ | വത്സന്റെ പേരിൽ | ലോകഃ | ജനം |
| ദയിതാഃ കച്ചിത് ? | പ്രിയമുള്ളവരായിരിക്കുന്നില്ലേ ? | സുഖം | സുഖമായി |
| | | ഏധതേ ഹി ? | ഇരിക്കുന്നില്ലേ ? |

തേഷാം ഗുപ്തപരീഹാരൈഃ കച്ചിത്തേ ഭരണം കൃതം
രക്ഷ്യാ ഹി രാജ്ഞാ ധർമ്മേണ സർവ്വേ വിഷയവാസിനഃ. 48

| | |
|---|---|
| "രാജ്ഞഃ | "രാജാവിനാൽ |
| വിഷയവാസിനഃ | തന്റെ അധികാരത്തിലുൾപ്പെട്ടപ്രജകൾ |
| സർവ്വേ | എല്ലാവരും |
| ധർമ്മേണ | നീതിന്യായം തെററാതെ |
| രക്ഷ്യാഃ ഹി; | രക്ഷിക്കപ്പെടേണ്ടവരാകുന്നു; |
| തേഷാം | അവർക്ക് |
| ഗുപ്തിപരീഹാരൈഃ | സൌഖ്യത്തിന്നുവേണ്ടി, ധനസഹായം ചെയ്യുക, കരങ്ങൾ മുതലായവ വേണ്ടപ്പോൾ ഒഴിവാക്കുക, എന്നവകൊണ്ട് |
| തേ | നിന്നെക്കൊണ്ടുള്ള |
| ഭരണം | സഹായം |
| കൃതം കച്ചിത്? | ചെയ്യപ്പെടുന്നില്ലേ? |

["പൌരജാനപദാശ്ചൈവ ഗോപ്തവ്യാശ്ച യഥാ പ്രജാഃ" (രാജധർമ്മം). "യുക്തശ്ചൈവാപ്രമത്തശ്ച പരിരക്ഷേദിമാഃ പ്രജാഃ" (മനു).

"ആദദീത ബലിം ചാപി പ്രജാഭ്യഃ കുരുനന്ദന, ഷഡ്ഭാഗമമിതപ്രജ്ഞസ്താസാമേവാഭിഗുപ്തയേ ദശധർമ്മഗതേഭ്യോ യദ്വസു ബഹ്വല്പമേവ വാ. തന്നാദദീത സഹസാ പൌരാണാം രക്ഷണായ വൈ." (രാജധർമ്മം).]

കച്ചിത് സ്ത്രിയഃ സാന്ത്വയസി കച്ചിത്താശ്ച സുരക്ഷിതാഃ
കച്ചിന്ന ശ്രദ്ദധാസ്യാസാം കച്ചിദ്ഗുഹ്യം ന ഭാഷസേ. 49

| | |
|---|---|
| "സ്ത്രിയഃ | "സ്ത്രീകളെക്കുറിച്ച് |
| സാന്ത്വയസി കച്ചിത്? | മര്യാദയായി നടത്തിക്കുന്നില്ലേ? |
| താഃ | അവർ |
| സുരക്ഷിതാഃ കച്ചിത്; | നല്ലപോലെ രക്ഷിക്കപ്പെടുന്നില്ലേ? |
| ആസാം | ഇവരെ |
| ശ്രദ്ദധാസി ന കച്ചിത്? | തീരെ വിശ്വസിച്ചുപോകാതിരിക്കുന്നില്ലേ? |
| ഗുഹ്യം | രഹസ്യമായ സംഗതി |
| ഭാഷസേ ന കച്ചിത് ച? | അവരോട് പറഞ്ഞുപോകാതിരിക്കുന്നില്ലേ? |

["അനീർഷ്യുർഗുപ്തദാരശ്ചേത് സംവിഭാഗീ പ്രിയംവദഃ, ശ്ലക്ഷ്ണോ മധുരവാക് സ്ത്രീണാം ന ചാസാം വശഗോ ഭവേത്" എന്നു സ്ത്രീകളോട് ഗുഹ്യമായവയെ പറയരുതെന്നു ഉദ്യോഗപർവ്വം. അവരുടെ രക്ഷണത്തെപ്പററി "പൂജനീയാ മഹാഭാഗാഃ പുണ്യാശ്ച ഗൃഹദീപ്തയഃ, സ്ത്രിയഃ ശ്രിയോ ഗൃഹസ്യോക്താസ്തസ്മാദ്രക്ഷ്യാ വിശേഷതഃ" (ഉദ്യോഗം). "ദാരേ പ്രജായാം ചോപസ്പർശനഭാഷാവിസ്രംഭപൂർവ്വാഃ പരിവർജ്ജയേത്" (ആപസ്തംബൻ). "അർഹന്തി നൈവ വിശ്വാസമർത്ഥകാമപരാഃ സ്ത്രിയഃ, താസു തത്ത്വേന ന ബ്രൂയാന്നാതിസ്നിഹ്യേത്സദാ സുധീഃ" എന്നു (ഭോജനീതി). "സ്ത്രീഷു രാജസു സർപ്പേഷു സ്വാദ്ധ്യായേ ശത്രുസേവിഷു, ഭോഗേഷ്വായുഷി വിശ്വാസം കഃ പ്രാജ്ഞഃ കർത്തുമർഹതി" (ഉദ്യോഗപർവ്വം)]

കച്ചിന്നാഗവനം ഗുപ്തം കച്ചിത് തേ സന്തി ധേനുകാഃ
കച്ചിന്ന ഗണികാശ്വാനാം കുഞ്ജരാണാം ച തൃപ്യസി. 50

| | |
|---|---|
| "നാഗവനം | "ആനകളെ പിടിക്കുന്നതായ വനം |
| ഗുപ്തം കച്ചിത്? | നല്ലപോലെ രക്ഷിക്കപ്പെടുന്നില്ലേ? |
| തേ | വത്സന്ന് |
| ധേനുകാഃ | പിടിയാനകൾ |
| സന്തി കച്ചിത്? | വേണ്ടുന്നവഇരിപ്പില്ലേ? |
| ഗണികാശ്വാനാം | പിടിയാനകൾ, കുതിരകൾ എന്നവയുടെ സംഗതിയിലും |
| കുഞ്ജരാണാം ച | കൊമ്പനാനകളുടെ കാര്യത്തിലും |
| തൃപ്യസി ന കച്ചിത്? | അലംബുദ്ധി കയ്ക്കൊള്ളുന്നില്ലല്ലോ? |

കച്ചിദ്ദൎശയസേ നിത്യം മനുഷ്യാണാം വിഭൂഷിതം
ഉത്ഥായോത്ഥായ പൂൎവ്വാഹ്ണേ രാജപുത്ര മഹാപഥേ. 51

| | |
|---|---|
| " രാജപുത്ര ! | " ചക്രവൎത്തികുമാര ! |
| നിത്യം | പ്രതിദിവസവും |
| പൂൎവ്വാഹ്ണേ | രാവിലെ |
| മഹാപഥേ | രാജവീഥിയിൽ, |
| ഉത്ഥായ ഉത്ഥായ | അവിടവിടെ നിന്നുകൊണ്ട്, |
| വിഭൂഷിതം | അലംകൃതനായ നിന്നെ |
| മനുഷ്യാണാം | ആളുകൾക്ക് |
| ദൎശയസേ കച്ചിത് ? | സന്ദൎശിപ്പാൻ അവസരം നൽകുന്നില്ലേ ? |

[" തഥൈവാലംകൃതഃ കാലേ തിഷ്ഠേഥാ ഭൂരിദക്ഷിണ " (ഭാരതം ആശ്രമവാസികപൎവ്വം).]

കച്ചിന്ന സൎവ്വേ കൎമ്മാന്താഃ പ്രത്യക്ഷാസ്തേƒവിശങ്കയാ
സൎവ്വേ വാ പുനരുത്സൃഷ്ടാ മധ്യമേവാത്ര കാരണം. 52

| | |
|---|---|
| " കൎമ്മാന്താഃ | " പ്രവൃത്തിക്കാർ |
| സൎവ്വേ | എല്ലാവരും |
| അവിശങ്കയാ | കൂസലില്ലാതെ |
| തേ | വത്സനെ |
| പ്രത്യക്ഷാഃ ന കച്ചിത് ? | മുഖം കാണിക്കുമാറില്ലല്ലോ ? |
| സൎവ്വേ | എല്ലാവരും |
| പുനഃ ഉത്സൃഷ്ടാഃ വാ ? | തീരെ ത്യജിക്കപ്പെട്ടവരായുമിരിക്കുന്നില്ലല്ലോ ? |
| അത്ര | ഈ കാൎയ്യത്തിൽ |
| മധ്യം ഏവ | എടത്തരത്തിലുള്ള വഴിയാണ് |
| കാരണം. | ഉചിതമായത്. |

[പ്രവൃത്തിക്കാർ, സേവകന്മാർ മുതലായവരുമായി അതിപരിചയവും, ഒട്ടും പരിചയമില്ലായ്മയും രണ്ടും നന്നല്ലെന്ന് സാരം.]

കച്ചിത് സൎവ്വാണി ദുൎഗ്ഗാണി ധനധാന്യായുധോദകൈഃ
യന്ത്രൈശ്ച പരിപൂൎണ്ണാനി തഥാ ശില്പിധനുൎദ്ധരൈഃ. 53

| | |
|---|---|
| " ദുൎഗ്ഗാണി | " കോട്ടകൾ |
| സൎവ്വാണി ച | എല്ലാം |
| ധനധാന്യായുധോദകൈഃ | ധനം, ധാന്യം, ആയുധം വെള്ളം എന്നവകൊണ്ടും |
| യന്ത്രൈഃ | ഊരുന്ന പാലങ്ങൾ (Draw Bridge), തഴുതുകൾ മുതലായവയാലും |
| ശില്പി ധനുൎദ്ധരൈഃ തഥാ | ശില്പികളാലും വില്ലാളികളാലും |
| പരിപൂൎണ്ണാനി കച്ചിത് ? | നിറഞ്ഞവയായിരിക്കുന്നുണ്ടല്ലോ ? |

[" തത് (ദുൎഗ്ഗം) സ്യാദായുധസമ്പന്നം ധനധാന്യേന വാഹനൈഃ ബ്രാഹ്മണൈഃ ശില്പിഭിൎയ്യന്ത്രൈൎയ്യവസേനോദകേന ച" (മനു). " ഔദകം പാൎവ്വതം വാൎക്ഷമൈരിണം ധാന്വനം തഥാ, ജലാന്നായുധയന്ത്രാഢ്യം വീരയോധൈരധിഷ്ഠിതം, ഗുപ്തിപ്രധാനമാചാൎയ്യാ ദുൎഗ്ഗം സമനുമേനിരേ " (കാമന്ദകനീതി).]

ആയസ്തേ വിപുലഃ കച്ചിത് കച്ചിദല്പതരോ വ്യയഃ
അപാത്രേഷു ന തേ കച്ചിത് കോശോ ഗച്ഛതി രാഘവ. 54

| | |
|---|---|
| " രാഘവ ! | " ഭരത ! |
| തേ | നിന്റെ |
| ആയഃ | ധനംവരവ് |
| വിപുലഃ കച്ചിത് ? | ധാരാളമായിരിക്കുന്നുണ്ടല്ലൊ ? |
| വ്യയഃ | ചിലവ് |
| അല്പതരഃ കച്ചിത് ? | അതിനെക്കാൾ ചുരുങ്ങിയിരിക്കുന്നുണ്ടല്ലൊ? |
| തേ കോശഃ | നിന്റെ ഭണ്ഡാരം |
| അപാത്രേഷു | ശരിയല്ലാത്ത വിഷയങ്ങളിൽ |
| ഗച്ഛതി ന കച്ചിത് ? | ചിലവാകാതിരിക്കുന്നുണ്ടല്ലൊ ? |

[" സദൈവ യാചമാനേഷു തഥാ ദംഭാനപിതേഷു ച, യത്തേഷു ദക്ഷിണാ ദത്താ ദാവാഗ്നാവിവ ദുർഹുതം" (രാജധൎമ്മം) " അപാത്രവൎഷണം ജാതു ന കുൎയ്യാത് സമപിഗൎഹിതം. അപാത്രവൎഷണം കിം സ്യാദന്യാത് കോശക്ഷയാദൃതേ ". (കാമന്ദകനീതി).]

ദേവതാൎത്ഥേ ച പിത്രൎത്ഥേ ബ്രാഹ്മണേഷ്വാഗതേഷു ച
യോധേഷു മിത്രവൎഗ്ഗേഷു കച്ചിദ്ഗച്ഛതി തേ വ്യയഃ. 55

| | |
|---|---|
| " ദേവതാൎത്ഥേ ച | " ദൈവികമായ വിഷയത്തിലും |
| പിത്രൎത്ഥേ | പിതൃവിഷയത്തിലും |
| ആഗതേഷു | അതിഥികളായ് വന്ന |
| ബ്രാഹ്മണേഷു ച | ബ്രാഹ്മണരുടെ വിഷയത്തിലും |
| യോധേഷു | യുദ്ധവീരന്മാരുടെ വിഷയത്തിലും |
| മിത്രവൎഗ്ഗേഷു | മിത്രഗണങ്ങളുടെ വിഷയത്തിലും |
| തേ | നിന്റെ |
| വ്യയഃ | ചിലവ് |
| ഗച്ഛതി കച്ചിത് ? | നടന്നുവരുന്നില്ലേ ? |

[" ധൎമ്മാൎത്ഥേ ക്ഷീണകോശസ്യ കൃശത്വമപി ശോഭതേ. സുരൈഃ പീതാവശേഷസ്യ ശരദിന്ദുരിവാ." (കാമന്ദകൻ.)]

കച്ചിദാൎയ്യോ വിശുദ്ധാത്മാ ക്ഷാരിതശ്ചോരകൎമ്മണാ
അപൃഷ്ടഃ ശാസ്ത്രകുശലൈൎന്ന ലോഭാദ്വദ്ധ്യതേ ശുചിഃ. 56

| | |
|---|---|
| " ചോരകൎമ്മണാ | " മിഥ്യാപവാദം പറയുന്നവനാൽ |
| ലോഭാത് | ദുരാശമൂലം |
| ക്ഷാരിതഃ | കുററം ചുമത്തപ്പെട്ട |
| വിശുദ്ധാത്മാ | സദ്ഗുണവാനായ |
| ശുചിഃ | പരിശുദ്ധനായ |
| ആൎയ്യഃ, | ഉത്തമൻ, |
| ശാസ്ത്രകുശലൈഃ | ശാസ്ത്രനിപുണന്മാരാൽ |
| അപൃഷ്ടഃ, | വിചാരണചെയ്യപ്പെടാതെതന്നെ, |
| വദ്ധ്യതേ ന കച്ചിത് ? | ശിക്ഷിക്കപ്പെടുന്നില്ലല്ലൊ ? |

ഗൃഹീതശ്ചൈവ പൃഷ്ടശ്ച കാലേ ദൃഷ്ടഃ സകാരണഃ
കച്ചിന്ന മുച്യതേ ചോരോ ധനലോഭാന്നരൎഷഭ. 57

| | |
|---|---|
| " നരൎഷഭ ! | " പുരുഷോത്തമ ! |
| കാലേ | കയ്യുംകളവുമായി |
| ഗൃഹീതഃ ച, | പിടിക്കപ്പെട്ടവനും, |
| പൃഷ്ടഃ ച | വിചാരണ ചെയ്യപ്പെട്ടവനായി |
| സകാരണഃ | തക്കകാരണങ്ങളെക്കൊണ്ടു് |
| ദൃഷ്ടഃ ഏവ | കുററക്കാരനെന്നു കാണപ്പെട്ടവനുമായ |
| ചോരഃ, | ചോരൻ, |
| ധനലോഭാത് | ധനത്തെ ഉദ്ദേശിച്ചു് |
| മുച്യതേ ന കച്ചിത് ? | ശിക്ഷയില്ലാതെ വിട്ടയക്കപ്പെടുന്നില്ലല്ലൊ ? |

[" നിഹന്യാത് സൎവ്വതോ ദസ്യൂൻ ന കാമാത് കസ്യചിത് ക്ഷമേത്. " (രാജധൎമ്മം).]

വ്യസനേ കച്ചിദാഢ്യസ്യ ദുൎഗ്ഗതസ്യ ച രാഘവ
അൎത്ഥം വിരാഗാഃ പശ്യന്തി തവാമാത്യാ ബഹുശ്രുതാഃ. 58

| | |
|---|---|
| "രാഘവ ! | "രഘുകുമാരക ! |
| ആഢ്യസ്യ | ധനവാനായ ഒരുവന്നും |
| ദുൎഗ്ഗതസ്യ ച | ദരിദ്രനായ ഒരുവനും തമ്മിൽ |
| വ്യസനേ, | വിവാദം ഉണ്ടാകുമ്പോൾ, |
| ബഹുശ്രുതാഃ | മഹാവിദ്വാന്മാരായ |
| അമാത്യാഃ, | മന്ത്രിമാർ, |
| തവ | വത്സ നിന്റെ |
| അൎത്ഥം, | ഗുണത്തിന്നായി, |
| വിരാഗാഃ | നിഷ്പക്ഷപാതികളായി |
| പശ്യന്തി കച്ചിത് ? | സൂക്ഷ്മത്തെ ആരാഞ്ഞറിയാറില്ലെ ? |

യാനി മിഥ്യാഭിശസ്താനാം പതന്ത്യസ്രാണി രാഘവ
താനി പുത്രപശൂൻ ഘ്നന്തി പ്രീത്യൎത്ഥമനുശാസതഃ. 59

| | |
|---|---|
| "രാഘവ ! | "ഭരത ! |
| മിഥ്യാഭി-ശസ്താനാം | തെററായി ശിക്ഷിക്കപ്പെട്ടവരുടെ |
| യാനി | യാതൊരു |
| അസ്രാണി | അശ്രുക്കൾ |
| പതന്തി, | വീഴുന്നുവോ, |
| താനി, | ആയവ, |
| പ്രീത്യൎത്ഥം | ന്യായാന്യായം വിചാരിക്കാതെ ഭോഗത്തിന്നായ് മാത്രം |
| അനുശാസതഃ | രാജ്യംഭരിക്കുന്ന ഒരു രാജാവിന്റെ |
| പുത്രപശൂൻ | പുത്രൻ, പശു എന്നവയെ |
| ഘ്നന്തി. | നശിപ്പിച്ചുകളയുന്നു. |

["കാമകാരേണ ദണ്ഡം തു യഃ കുൎയ്യാദവിചക്ഷണഃ, സ ഇഹാകീൎത്തിസംയുക്തോ മൃതോ നരകമാപ്നുയാത്, ന പരസ്യ പ്രവാദേന പരേഷാം ദണ്ഡമൎപ്പയേത്" (രാജധൎമ്മം). "ദണ്ഡോ ഹി സുമഹത്തേജോ ദുൎദ്ധരശ്ചാകൃതാത്മഭിഃ, ധൎമ്മാദ്വിചലിതം ഹന്തി നൃപമേവ സബാന്ധവം" (മനു).]

കച്ചിദ്വൃദ്ധാംശ്ച ബാലാംശ്ച വൈദ്യമുഖ്യാംശ്ച രാഘവ
ദാനേന മനസാ വാചാ ത്രിഭിരേതൈർബുഭൂഷസേ. 60

| | |
|---|---|
| "രാഘവ ! | "ഭരത ! |
| വൃദ്ധാൻ ച | വയോധികന്മാരെയും |
| ബാലാൻ ച | കുട്ടികളേയും |
| വൈദ്യ-മുഖ്യാൻ ച | വിദ്വാന്മാരെയും |
| ദാനേന | സംരക്ഷണകൊണ്ടും |
| മനസാ | ലാളനകൊണ്ടും |
| വാചാ, | സത്കാരവാക്കുകൾകൊണ്ടും, |
| ഏതൈഃ | (ഇങ്ങിനെ അനുക്രമമായി ഓരോരുത്തരെ ഓരോന്നുകൊണ്ടുള്ള) ഈ |
| ത്രിഭിഃ | മൂന്നുകൊണ്ടും |
| ബുഭൂഷസേ കച്ചിത് ? | നീ ഉത്സാഹിപ്പിക്കുന്നില്ലെ ? |

["ശ്രോത്രിയം വ്യാധിതാൎത്തൌ ച ബാലവൃദ്ധാവകിഞ്ചന, മഹാകുലീനമാൎയ്യം ച രാജാ സംപൂജയേത്സദാ" (മനു).]

കച്ചിദ്ഗുരൂംശ്ച വൃദ്ധാംശ്ച താപസാൻ ദേവതാതിഥീൻ
ചൈത്യാംശ്ച സൎവ്വാൻ സിദ്ധാൎത്ഥാൻ ബ്രാഹ്മണാംശ്ച നമസ്യസി.

| | |
|---|---|
| "ഗുരൂൻ ച, | "ആചാൎയ്യന്മാരേയും, |
| വൃദ്ധാൻ ച, | വലിയവരേയും, |
| സിദ്ധാൎത്ഥാൻ | ആമുഷ്മികഫലങ്ങളെ കണ്ടവരായ |
| താപസാൻ | തപസ്വിമാരായ |
| ബ്രാഹ്മണാൻ | ബ്രാഹ്മണന്മാർ |
| സൎവ്വാൻ ച, | എല്ലാവരേയും, |
| ദേവതാതിഥീൻ | ദേവകളേയും അതിഥികളേയും |
| ചൈത്യാൻ ച | അശ്വത്ഥം മുതലായ പുണ്യവൃക്ഷങ്ങളേയും |
| നമസ്യസി കച്ചിത്. | വണങ്ങിവരുന്നില്ലേ. |

കച്ചിദൎത്ഥേന വാ ധൎമ്മമൎത്ഥം ധൎമ്മേണ വാ പുനഃ
ഉഭൌ വാ പ്രീതിലോഭേന കാമേന ന വിബാധസേ. 62

| | |
|---|---|
| "അൎത്ഥേന | "അൎത്ഥംകൊണ്ട് |
| ധൎമ്മം വാ | ധൎമ്മത്തെയാകട്ടെ, |
| പുനഃ | കൂടാതെ |
| ധൎമ്മേണ | ധൎമ്മത്താൽ |
| അൎത്ഥം വാ | അൎത്ഥത്തെയാകട്ടെ, |
| പ്രീതിലോഭേന | കൊണ്ടാടത്തക്കതല്ലാത്ത |
| കാമേന | കാമത്താൽ |
| ഉഭൌ വാ | ധൎമ്മാൎത്ഥങ്ങളെ രണ്ടിനെയുമാകട്ടെ |
| വിബാധസേ ന കച്ചിത്? | നശിപ്പിക്കാതിരിക്കുന്നില്ലെ? |

[അൎത്ഥത്തെ ശേഖരിക്കേണമെന്നുവെച്ച് സത്കൎമ്മങ്ങൾ മുതലായ ധൎമ്മങ്ങളിൽ വ്യയംചെയ്യാതിരിക്കയും സത്കൎമ്മങ്ങളിൽ മാത്രം താല്പൎയ്യത്തോടുകൂടിയവനായി രാജകാൎയ്യങ്ങൾ അവശ്യം നിൎവ്വഹിക്കേണ്ടതിന്നായുള്ള അൎത്ഥത്തെ മുഴവൻ വ്യയംചെയ്യുകയും അപ്രശസ്യങ്ങളായ സുഖഭോഗാദികളിൽ താല്പൎയ്യമുള്ളവനായി ധൎമ്മാൎത്ഥങ്ങളെ രണ്ടിനേയും ഗണിക്കാതിരിക്കയും ചെയ്യരുതെന്ന് താല്പൎയ്യം. "സൎവ്വഥാ ധൎമ്മനിത്യം തു പുരുഷം ധൎമ്മദുൎബ്ബലം, ത്യജതസ്താത ധൎമ്മാൎത്ഥൌ പ്രേതം ദുഃഖസുഖേ യഥാ. അതിവേലം ഹി യോഽൎത്ഥാൎത്ഥീ നേതരാവനുതിഷ്ഠതി സ വദ്ധ്യഃ സൎവ്വഭൂതാനാം ബ്രഹ്മഹേവ ജുഗുപ്സിതഃ, തസ്യ ധൎമ്മാൎത്ഥഹീനസ്യ കാമാന്താ നിധനം ധ്രുവം. കാമതോ രമമാണസ്യ മീനസ്യേവാംഭസഃ ക്ഷയേ, സൎവ്വാൎത്ഥോ ധൎമ്മമൂലോഽൎത്ഥോ ധൎമ്മശ്ചാൎത്ഥപരിഗ്രഹഃ, ഇതരേതരയോൎന്നീതൌ വിദ്ധി മേഘോദധീ യഥാ, ന ധൎമ്മപര ഏവ സ്യാന്ന ചാൎത്ഥപരമോ നരഃ, ന കാമപരമോ വാ സ്യാത് സൎവ്വാൻ സേവേത പണ്ഡിതഃ" (വനപൎവ്വം). "കാമക്രോധൌ പുരസ്കൃത്യ യോഽൎത്ഥം രാജാഽനുതിഷ്ഠതി, ന സ ധൎമ്മം ന ചാപ്യൎത്ഥം പ്രതിഗൃഹ്ണാതി ബാലിശഃ" (രാജധൎമ്മം). "പരിത്യജേദൎത്ഥകാമൌ യൌ സ്യാതാം ധൎമ്മവൎജ്ജിതൌ, ധൎമ്മം ചാപ്യസുഖോദൎക്കം ലോകവിക്രുഷ്ടമേവ ച" എന്ന്, ഉത്തരകാലത്തിൽ അസുഖത്തെ ഉണ്ടാക്കുന്നതായ (പുത്രാദികളെ പോഷണംചെയ്യേണ്ടവൻ സൎവ്വസ്വദാനം ചെയ്യാലെന്നപോലെയുള്ള) ധൎമ്മങ്ങളും പരിത്യജിക്കത്തക്കവയാണെന്ന് മനുസ്മൃതി.]

കച്ചിദൎത്ഥം ച ധൎമ്മം ച കാമം ച ജയതാം വര
വിഭജ്യ കാലേ കാലജ്ഞ സൎവ്വാൻ ഭരത സേവസേ. 63

| | |
|---|---|
| "ജയതാം വര! | "ജയശാലികളിൽ ഉത്തമനായവനെ! |
| കാലജ്ഞ! | ഉചിതകാലങ്ങളെ അറിഞ്ഞവനെ! |
| ഭരത! | ഭരത! |
| ധൎമ്മം ച | ധൎമ്മത്തെയും |
| അൎത്ഥം ച | അൎത്ഥത്തെയും |
| കാമം ച | കാമത്തെയും |
| കാലേ | അതാതിന്റെ കാലത്തിൽ |
| വിഭജ്യ | വേർതിരിച്ച് |
| സൎവ്വാൻ | എല്ലാററിനെയും |
| സേവസേ കച്ചിത്? | അനുഷ്ഠിച്ചുവരുന്നില്ലെ? |

[ഒരു ദിവസത്തിന്റെ ആദ്യഭാഗത്തിൽ ധൎമ്മവും, മദ്ധ്യഭാഗത്തിൽ അൎത്ഥവും, ഒടുവിലത്തെ ഭാഗത്തിൽ കാമവും അനുഷ്ഠിക്കത്തക്കതാണെന്നു് ശാസ്ത്രം. "ധൎമ്മം ചാൎത്ഥം ച കാമം ച യഥാവദ്വദതാം വര വിഭജ്യ കാലേ കാലജ്ഞ സൎവ്വാൻ സേവേത പണ്ഡിതഃ, ധൎമ്മം പൂൎവ്വം ധനം മദ്ധ്യേ ജഘന്യേ കാമമാചരേത്. അഹന്യനുചരേദേവമേഷ ശാസ്ത്രകൃതോ വിധിഃ" (വനപൎവ്വം).]

കച്ചിത്തേ ബ്രാഹ്മണാഃ ശൎമ്മ സൎവ്വശാസ്ത്രാൎത്ഥകോവിദാഃ
ആശംസന്തേ മഹാപ്രാജ്ഞ പൌരജാനപദൈഃ സഹ 64

| | | | |
|---|---|---|---|
| "മഹാപ്രാജ്ഞ! | "മഹാബുദ്ധിമാനായവനെ! | ബ്രാഹ്മണാഃ | ബ്രാഹ്മണർ, |
| പൌരജാനപദൈഃ സഹ | നാട്ടാരോടും നഗരവാസികളോടുംകൂടി | തേ | വത്സനു് |
| സൎവ്വശാസ്ത്രാൎത്ഥകോവിദാഃ | സകലശാസ്ത്രതത്വങ്ങളെ ഗ്രഹിച്ചവരായ | ശൎമ്മ | ശ്രേയസ്സിനെ |
| | | ആശംസന്തേ കച്ചിത്? | കാംക്ഷിക്കുന്നില്ലേ? |

["തസ്മാദ്ദ്വിജാതീൻ രക്ഷേത തേ ഹി രക്ഷന്തി രക്ഷിതാഃ, ആശീരേഷാം ഭവേദ്രാജൻ രാജ്ഞാം സമ്യക് പ്രവൎത്തതാം" (രാജധൎമ്മം).]

നാസ്തിക്യമനൃതം ക്രോധം പ്രമാദം ദീൎഘസൂത്രതാം
അദൎശനം ജ്ഞാനവതാമാലസ്യം പഞ്ചവൃത്തിതാം 65
ഏകചിന്തനമൎത്ഥാനാമനൎത്ഥജ്ഞൈശ്ച മന്ത്രണം
നിശ്ചിതാനാമനാരംഭം മന്ത്രസ്യാപരിരക്ഷണം. 66
മംഗലസ്യാപ്രയോഗം ച പ്രത്യുത്ഥാനം ച സൎവ്വതഃ
കച്ചിത്ത്വം വൎജ്ജയസ്യേതാൻ രാജദോഷാംശ്ചതുൎദ്ദശ. 67

| | | | |
|---|---|---|---|
| "നാസ്തിക്യം, | "നിരീശ്വരത്വം, | മന്ത്രണം ച, | കാൎയ്യാലോചനചെയ്യുക |
| അനൃതം, | കളവു്, | നിശ്ചിതാനാം അനാരംഭം, | നിശ്ചയിച്ചവയെ തുടങ്ങാതിരിക്കുക, |
| ക്രോധം, | കോപം, | മന്ത്രസ്യ അപരിരക്ഷണം, | രഹസ്യാലോചനയെ സൂക്ഷിക്കാതിരിക്കുക, |
| പ്രമാദം, | അജാഗ്രത, | മംഗലസ്യ അപ്രയോഗം ച, | നന്മയുള്ളതിനെ ചെയ്യാതിരിക്കുക, |
| ദീൎഘസൂത്രതാം, | ഒരു കാൎയ്യത്തിൽ അനാവശ്യമായി കാലം കഴിക്കുക, | സൎവ്വതഃ | എല്ലാററിലും |
| ജ്ഞാനവതാം | ബുദ്ധിമാന്മാരെ | പ്രത്യുത്ഥാനം ച | വിപരീതഭാവം, |
| അദൎശനം, | ദൎശിക്കാതിരിക്കുക, | ഏതാൻ | എന്നിങ്ങിനെയുള്ള ഈ |
| ആലസ്യം, | മടി, | ചതുൎദ്ദശ | പതിനാലു |
| പഞ്ചവൃത്തിതാം | ഇന്ദ്രിയങ്ങൾക്കു വശഗനായിരിക്കുക, | രാജദോഷാൻ | രാജദോഷങ്ങളെ |
| അൎത്ഥാനാം | രാജ്യകാൎയ്യങ്ങളെക്കുറിച്ചു് | ത്വം | നീ |
| ഏകചിന്തനം, | ഏകനായി ചിന്തിക്കുക, | വൎജ്ജയസി കച്ചിത്? | വൎജ്ജിക്കുന്നില്ലേ? |
| അനൎത്ഥജ്ഞൈഃ | മൂഢന്മാരുമായി | | |

["സൎവ്വതഃ പ്രത്യുത്ഥാനം" എല്ലാഭാഗത്തിലും ഒന്നിച്ചു് യുദ്ധത്തിന്നായൊരുങ്ങുക (ഗൊ. രാ.)]

ദശ പഞ്ച ചതുർവർഗ്ഗാൻ സപ്തവർഗ്ഗാംശ്ച തത്വതഃ
അഷ്ടവർഗ്ഗം ത്രിവർഗ്ഗം ച വിദ്യാസ്തിസ്രശ്ച രാഘവ 68
ഇന്ദ്രിയാണാം ജയം ബുദ്ധ്വാ ഷാഡ്ഗുണ്യം ദൈവമാനുഷം
കൃത്യം വിംശതിവർഗ്ഗം ച തഥാ പ്രകൃതിമണ്ഡലം 69
യാത്രാദണ്ഡവിധാനം ച ദ്വിയോനീ സന്ധിവിഗ്രഹൌ
കച്ചിദേതാൻ മഹാപ്രാജ്ഞ യഥാവദനുമന്യസേ 70

" മഹാപ്രാജ്ഞ ! — " മഹാബുദ്ധിമാനായവനെ !

രാഘവ ! — ഭരത !

ദശപഞ്ചചതുർവ്വർഗ്ഗാൻ, — വേട്ട, ചൂതുകളി, പകലുറക്കം, വൃഥാലാപം, സ്ത്രീസഹവാസം, മദ്യപാനം, നർത്തനം, പാട്ട്, വാദ്യം, ദേശാടനം, എന്നവയായ പത്ത് ദുർവ്വാസനകളേയും; ശത്രുക്കളിൽനിന്നും, വസ്തുക്കളിൽനിന്നും, സ്ത്രീയിൽനിന്നും, വാക്കിൽനിന്നും, കുററത്തിൽനിന്നും ഉണ്ടാകുന്ന അഞ്ചുവിധത്തിലുള്ള വൈരങ്ങളേയും; സാമദാനഭേദദണ്ഡങ്ങളാകുന്ന ചതുരുപായങ്ങളേയും;

സപ്തവർഗ്ഗാൻ ച, — രാജാവ്, മന്ത്രിമാർ, രാജ്യം, കോട്ട, ഭണ്ഡാരം, സൈന്യം, ബന്ധുരാജാക്കന്മാർ, എന്ന പരസ്പരസഹായികളായ സപ്തവർഗ്ഗങ്ങളേയും;

അഷ്ടവർഗ്ഗം, — ലുബ്ധ്, സാഹസപ്രവൃത്തി, വഞ്ചന, ഈർഷ്യ, അസൂയ, ദുർവ്യയം, ക്രൂരവാക്ക്, കഠിനശിക്ഷ, എന്ന എട്ടുകൂട്ടത്തേയും;

ത്രിവർഗ്ഗം ച, — അശക്യമായതിനെ ചെയ്യുവാൻ തുടങ്ങുന്നത്, ചെയ്യുവാൻ സാധിക്കുന്നതിനെ ചെയ്യാതിരിക്കുന്നത്, ചെയ്യാൻ പാടില്ലാത്തതിനെ ചെയ്യുന്നത്, എന്ന മൂന്നുകൂട്ടത്തേയും;

തിസ്രഃ വിദ്യാഃ ച, — വേദം, കൃഷിവാണിജ്യാദിശാസ്ത്രം, നീതിശാസ്ത്രം, എന്ന മൂന്നു വിദ്യകളേയും;

ഇന്ദ്രിയാണാം ജയം, — ഇന്ദ്രിയങ്ങളുടെ ജയത്തേയും;

ഷാഡ്ഗുണ്യം, — സന്ധി, വിഗ്രഹം, യാനം, ആസനം, ദ്വൈധീഭാവം, സമാശ്രയം എന്ന ആറു ഗുണങ്ങളേയും;

ദൈവമാനുഷം, — അഗ്നി, ജലം, വ്യാധി, ദുർഭിക്ഷം, മരണം എന്ന ദൈവികമായുള്ളവയും, ഉദ്യോഗസ്ഥന്മാർ, ചോരന്മാർ, ശത്രുക്കൾ, രാജാവിന്റെ ഇഷ്ടന്മാർ, രാജാവിന്റെ ദുരാഗ്രഹം, എന്ന മാനുഷമായവയും ആയ വ്യസനങ്ങളേയും;

കൃത്യം, — തന്റെ ശത്രുക്കളുടെ ശത്രുക്കളെ തന്റെ മിത്രങ്ങളാക്കുക എന്ന കൃത്യവർഗ്ഗം എന്നതിനേയും;

വിംശതിവർഗ്ഗം ച, — രാജ്യം, സ്ത്രീ, സ്ഥാനം, ദേശം, ബന്ധുക്കൾ, ധനം, എന്നവയെ അപഹരിക്കൽ, മദം, മാനം, വിഷയപീഡ, ബുദ്ധിയില്ലായ്മ, ശക്തിയില്ലായ്മ, ധർമ്മമില്ലായ്മ, ദൈവനിന്ദ, മിത്രനിന്ദ, ധനനിന്ദ, ബന്ധുവധം, കരുണയില്ലായ്മ, ദേശനിന്ദ, ധനത്തിൽമാത്രം കൊതി, താനിച്ഛിച്ചതായ ഒന്നിൽതന്നെ അതിനിഃവശം

| | |
|---|---|
| | (പിടിവാദം) എന്നിങ്ങിനെയുള്ള വിഗ്രഹകാരണങ്ങളായ ഇരുപതു കൂട്ടത്തെയും; |
| തഥാ | അപ്രകാരംതന്നെ |
| പ്രകൃതിമണ്ഡലം, | മന്ത്രി, രാജ്യം, കോട്ട, ഭണ്ഡാരം, സൈന്യം എന്ന പ്രകൃതികളേയും (അതായതു രാജ്യാംഗങ്ങളേയും); 1. വിജിഗീഷു എന്ന മദ്ധ്യവൎത്തിയായ രാജാവ്. 2. ശത്രു, മിത്രം, ശത്രുവിന്റെ മിത്രം, മിത്രന്റെ മിത്രം, ശത്രുവിന്റെ മിത്രന്റെ മിത്രം, എന്നു് വിജിഗീഷുവിന്റെ രാജ്യത്തിന്റെ പുരോഭാഗത്തിലുള്ള അഞ്ചുരാജാക്കന്മാർ. 3. പാൎഷ്ണിഗ്രാഹൻ, ആക്രന്ദൻ, പാൎഷ്ണിഗ്രാഹാസാരൻ, ആക്രന്ദാസാരൻ എന്നിങ്ങിനെ ക്രമത്തിൽ വിജിഗീഷുവിന്റെ പിൻഭാഗത്തുള്ള നാലു രാജാക്കന്മാർ. 4. വിജിഗീഷുവിന്റെ പാൎശ്വഭാഗത്തിലുള്ള മദ്ധ്യമൻ. 5. ഇപ്പറഞ്ഞവൎക്കെല്ലാം അപ്പുറത്തുള്ള ഉദാസീനൻ, ഇപ്രകാരം ആകെയുള്ള പന്ത്രണ്ടു രാജാക്കന്മാരുടെ രാജ്യങ്ങൾ ചേൎന്ന 'മണ്ഡലം' എന്നതിനേയും; |
| യാത്രാദണ്ഡവിധാനം ച, | ശത്രുഭാവത്തിലും, മിത്രഭാവത്തിലും, മററുള്ളവരോടൊന്നിച്ചും, ചതിയായും, ഉപേക്ഷാഭാവത്തിലും, ഇങ്ങിനെ അഞ്ചുപ്രകാരത്തിലുള്ളതായ യാനവും, സൈന്യങ്ങളെ പലമാതിരി വ്യൂഹങ്ങളായി നിൎത്തുന്ന ദണ്ഡവിധാന സമ്പ്രദായവും, |
| ദ്വിയോനീ | ദ്വൈധീഭാവ സമാശ്രയങ്ങൾക്കും, യാനാസനങ്ങൾക്കും കാരണങ്ങളായുള്ള |
| സന്ധിവിഗ്രഹൌ, | സന്ധി, വിഗ്രഹം എന്നവയേയും |
| ഏതാൻ | ഇപ്പറഞ്ഞവയേയെല്ലാം |
| തത്വതഃ ബുദ്ധ്വാ, | ഉള്ളപോലെ ധരിച്ചു്, |
| യഥാവത് | അതിന്നനുസരിച്ചു് |
| അനുമന്യസേ കച്ചിത്? | നടന്നുവരുന്നില്ലേ? |

[ഈ ശ്ലോകത്തിൽ രാജനീതികളെയെല്ലാം സംഗ്രഹമായി പറയുന്നു.

"ദശവൎഗ്ഗങ്ങൾ":—"ദശ കാമസമുത്ഥാനി തഥാഷ്ടൌ ക്രോധജാന്യപി വ്യസനാനി ദുരന്തേന പ്രയത്നേന വിവൎജ്ജയേത്. വ്യസനസ്യ ച മൃത്യോശ്ച വ്യസനം കഷ്ടമുച്യതേ. വ്യസന്യധോഽധോ വ്രജതി സ്വൎയ്യാത്യവ്യസനീ നൃപ" എന്നു് കാമത്തിൽനിന്നു ജനിച്ച വ്യസനങ്ങൾ പത്തും, ക്രോധത്തിൽനിന്നു ജനിച്ചവ എട്ടുമെന്നു് മനു പറയുന്നു. അതിൽ കാമജങ്ങളായവ "മൃഗയാക്ഷോ ദിവാസ്വാപഃ പരിവാദഃ സ്ത്രിയോ മദഃ തൌൎയ്യത്രികം വൃഥാട്യാ ച കാമജോ ദശകോ ഗണഃ" (മനു). "ലുബ്ധഃ ക്രൂരോഽലസോഽസത്യഃ പ്രമാദീ ഭീരുരസ്ഥിരഃ. മൂഢോഽനേയോഽപമന്താ ച സുഖഘ്നേ ദ്വേഷ്യോ രിപുൎമ്മതഃ" എന്നിങ്ങിനെ സുഖത്തെ കെടുക്കുന്ന ശത്രുക്കൾ പത്താകുന്നു. ദശവൎഗ്ഗമെന്നും കാമന്ദകനീതിപ്രകാരം പക്ഷാന്തരം.

"പഞ്ചവൎഗ്ഗങ്ങൾ":—"സാപത്നം വാസ്തുജം സ്ത്രീജം വാഗ്ജാതമപരാധജം വൈരപ്രഭേദനിപുണൈൎവ്വൈരം പഞ്ചവിധം സ്മൃതം." (കാമന്ദകൻ) അഥവാ പഞ്ചദുൎഗ്ഗങ്ങളാകുന്ന പഞ്ചവൎഗ്ഗങ്ങളെന്നും പക്ഷാന്തരം. "ഔദകം പാൎവ്വതം വാൎക്ഷമൈരിണം ധാന്വനം തഥാ, ശസ്തം പ്രശസ്തമതിഭിൎദുൎഗ്ഗം ദുൎഗ്ഗാപചിന്തകൈഃ" (മനു).

"ചതുർവ്വർഗ്ഗങ്ങൾ":—"ചതുരുപായങ്ങൾതന്നെ. അഥവാ ചതുർവ്വിധമിത്രങ്ങളെന്നും പക്ഷാന്തരം. "ഔരസം തന്തുസംബന്ധം തഥാ വംശക്രമാഗതം രക്ഷിതം വ്യസനേഭ്യശ്ച മിത്രം ജ്ഞേയം ചതുർവ്വിധം." (കാമന്ദകൻ). അഥവാ ന്യായമായി ധനത്തെ ആർജ്ജിക്കുക മുതലായ ചതുർവ്വിധ രാജ്യവൃത്തങ്ങൾ എന്നും പക്ഷം. "ന്യായേനാർജ്ജനമർത്ഥസ്യ രക്ഷണം വർദ്ധനം തഥാ. സത്പാത്രേ പ്രതിപത്തിശ്ച രാജ്യവൃത്തം ചതുർവ്വിധം," (കാമന്ദകൻ).

"സപ്തവർഗ്ഗങ്ങൾ":—"സ്വാമ്യമാത്യശ്ച രാഷ്ട്രം ച ദുർഗ്ഗം കോശോ ബലം സുഹൃത്. പരസ്പരോപകാരീദം രാജ്യം സപ്താംഗമുച്യതേ." (കാമന്ദകൻ). അഥവാ സ്വപക്ഷത്തിലുള്ളവരായ ജനങ്ങളുടെ ഏഴ് അവാന്തരഭേദങ്ങളെന്നും പക്ഷാന്തരം. "നിജോഽഥ മൈത്രശ്ച സമാശ്രിതശ്ച സുബന്ധുജഃ കാർയ്യസമുദ്ഭവശ്ച ഭൃത്യോ ഗൃഹീതോ വിവിധോപചാരൈഃ പക്ഷം ബുധാഃ സപ്തവിധം വദന്തി."

"അഷ്ടവർഗ്ഗങ്ങൾ":—"പൈശുന്യം സാഹസം ദ്രോഹമീർഷ്യാസൂയാർത്ഥദൂഷണം. വാഗ്ദണ്ഡയോശ്ച പാരുഷ്യം ക്രോധജോഽപി ഗുണോഷ്ടകഃ." (മനു). അഥവാ "കൃഷിർവ്വണിക്പഥോ ദുർഗ്ഗം സേതുഃ കുഞ്ജരബന്ധനം ഖന്യാകരം കരാദാനം ശൂന്യാനാം ച നിവേശനം. അഷ്ടവർഗ്ഗമിദം പ്രാഹുഃ സ്വാസ്ഥ്യചിത്തോ വിവർദ്ധയേത്." (കാമന്ദകനീതി)

"ത്രിവർഗ്ഗങ്ങൾ":—"വസ്തുഷ്വശക്യേഷു സമുദ്യമം ച ശക്യേഷു മോഹാദസമുദ്യമം ച. ശക്യേഷു കാലേഷു സമുദ്യമം ച ത്രീണ്യേവ കാർയ്യേ വ്യസനം വദന്തി." (കാമന്ദകൻ). അഥവാ ധർമ്മാർത്ഥകാമങ്ങൾ എന്നും പക്ഷം. അഥവാ ഉത്സാഹശക്തി, പ്രഭുശക്തി, മന്ത്രശക്തി എന്ന മൂന്ന്. അഥവാ ശത്രുക്കളുടെ ക്ഷയം, വൃദ്ധി, യഥാസ്ഥിത്യം എന്നവ "ക്ഷയഃ സ്ഥാനം ച വൃദ്ധിശ്ച ത്രിവർഗ്ഗോ നീതിവേദിനാം" (അമരം).

"മൂന്നു വിദ്യകൾ":—"ആന്വീക്ഷികീ, ത്രയീ, വാർത്താ, ദണ്ഡനീതി" എന്ന ചതുഷ്ടയത്തിൽ ആന്വീക്ഷികി എന്നതു് കാമന്ദകമതപ്രകാരം മററു മൂന്നിൽ അന്തർഭൂതമാകയാൽ, ആ‌വ മൂന്നും; "ത്രയീവാർത്താ ദണ്ഡനീതിരിതി വിദ്യാ ഹി മാനവാഃ. ത്രയ്യാ ഏവ വിശേഷോഽയമാന്വീക്ഷികീ മതാ" (കാമന്ദകൻ).

"ഷാഡ്ഗുണ്യം":—"സന്ധിം ച വിഗ്രഹം ചൈവ യാനമാസനമേവ ച ദ്വൈധീഭാവം സംശ്രയം ച ഷഡ്ഗുണാംശ്ചിന്തയേത്സദാ." എന്നു് (മനു).

"ദൈവമാനുഷം":—"ഹുതാശനോ ജലം വ്യാധിർദ്ദുർഭിക്ഷം മരണം തഥാ ഇതി പഞ്ചവിധം ദൈവം മാനുഷം വ്യസനം പരം. ആയുക്തകേഭ്യശ്ചോരേഭ്യഃ പരേഭ്യോ രാജവല്ലഭാത്. പൃഥിവീപതിലോഭാച്ച വ്യസനം പഞ്ചധാ ഭവേത്." (കാമന്ദകനീതി).

"കൃത്യം":—"അലബ്ധവേതനോ ലുബ്ധോ മാനീ ചാപ്യവമാനിതഃ. ക്രുദ്ധശ്ച കോപിതോഽകസ്മാത് തഥാ ഭീതശ്ച ഭിഷിതഃ. യഥാഭിലഷിതൈഃ കാമൈർഭിന്ദ്യാദേതാംശ്ചതുർവ്വിധാൻ." എന്നിങ്ങിനെ "കൃത്യവർഗ്ഗം" അതായത് ഭേദ്യവർഗ്ഗത്തെക്കുറിച്ച് കാമന്ദകൻ.

"വിംശതിവർഗ്ഗഃ":—പ്രതിപക്ഷനൃപതികളിൽ ഇരുപതുകൂട്ടരാകുന്നു. "ബാലോ വൃദ്ധോ ദീർഘരോഗീ തഥാ ജ്ഞാതിബഹിഷ്കൃതഃ ഭീരുകോ ഭീരുജനകോ ലുബ്ധോ ലുബ്ധജനസ്തഥാ വിരക്തപ്രകൃതിശ്ചൈവ വിഷയേഷ്വതിസക്തിമാൻ. അനേകചിത്തമന്ത്രശ്ച ദേവബ്രാഹ്മണനിന്ദകഃ, ദൈവോപഹതകശ്ചൈവ ദൈവചിന്തക ഏവ ച. ദുർഭിക്ഷവ്യസനോപേതോ ബലവ്യസനസംകുലഃ. അദേശസ്ഥോ ബഹുരിപുർയ്യുക്തോഽകാലേന യശ്ച സഃ. സത്യധർമ്മവ്യപേതശ്ച വിംശതിഃ പുരുഷാ അമീ. ഏതൈഃ സന്ധിം ന കുർവ്വീത വിഗൃഹ്ണീയാത്തു കേവലം" ഈ ഇരുപതുകൂട്ടരുമായി സന്ധി പാടില്ലെന്നും വിഗ്രഹംതന്നെ കാർയ്യമെന്നും കാമന്ദകൻ. അഥവാ, "രാജ്യസ്ത്രീസ്ഥാനദേശാനാം ജ്ഞാതീനാം ച ധനസ്യ ച. അപഹാരോ മദോ മാനഃ പീഡാ വൈഷയികീ തഥാ. ജ്ഞാനാത്മശക്തിധർമ്മാണാം വിഘാതോ ദൈവമേവ ച. മിത്രാർത്ഥയോശ്ചാവമാനസ്തഥാ ബന്ധുവിനാശനം, ഭൂതാനുഗ്രഹവിച്ഛേദസ്തഥാ മണ്ഡലദൂഷണം. ഏകാർത്ഥാഭിനിവേശിത്വമിതി വിഗ്രഹയോനയഃ." (കാമന്ദകൻ).

"പ്രകൃതിമണ്ഡലം":—"അമാത്യരാഷ്ട്രദുർഗ്ഗാണി കോശോ ദണ്ഡശ്ച പഞ്ചമഃ. ഏതാഃ പ്രകൃതയസ്തദ്ജ്ഞൈർവിജിഗീഷോരുദാഹൃതാഃ" എന്നിവ വിജിഗീഷുവായ രാജാവിനുള്ള പ്രകൃതികൾ എന്ന് കാമന്ദകൻ.

മണ്ഡലം എന്നു പറയുന്നതു് പന്ത്രണ്ടുവിധത്തിലുള്ള രാജാക്കന്മാരുടെ രാജ്യങ്ങൾക്കെല്ലാംകൂടിയുള്ള പേരാകുന്നു. അതിൽ നടുവിലുള്ള രാജാവിന്നു വിജിഗീഷു എന്നും മുൻഭാഗത്തിലും പിൻഭാഗത്തിലും ഉള്ളവൎക്കു ഇതരനാമങ്ങളും ആകുന്നു. അടുത്ത് മുൻഭാഗത്തിലുള്ള രാജാവു് ശത്രുവെന്നും, അപ്പുറമുള്ളവൻ മിത്രമെന്നും ഇത്യാദിയായി കാണ്ക. "സമ്പന്നസ്തു പ്രകൃതിഭിർമ്മഹോത്സാഹഃ കൃതശ്രമഃ ജേതുമേഷണശീലശ്ച വിജിഗീഷുരിതി സ്മൃതഃ. അരിർ, മിത്ര, മരേർമ്മിത്രം, മിത്രമിത്രമതഃപരം തഥാരിമിത്രമിത്രം ച വിജിഗീഷോഃ പുരഃസരാഃ. പാർഷ്ണിഗ്രാഹസ്തതഃ പശ്ചാദാക്രന്ദസ്തദനന്തരഃ. ആസാരാവനയോശ്ചൈവ വിജിഗീഷോസ്തു പൃഷ്ഠതഃ. അരേശ്ച വിജിഗീഷോശ്ച മദ്ധ്യമോ ഭൂമ്യനന്തരഃ. അനുഗ്രഹേ സംഹതയോർവ്യസ്തയോർന്നിഗ്രഹേ പ്രഭുഃ. മണ്ഡലാദ്ബഹിരേതേഷാമുദാസീനോ ബലാധികഃ. അനുഗ്രഹേ സംഹതാനാം വ്യസ്താനാം ച വധേ പ്രഭുഃ" (കാമ.)

"യാത്രാദണ്ഡവിധാനം". "വിഗൃഹ്യ സന്ധായ തഥാ സംഭൂയാഥ പ്രസംഗതഃ. ഉപേക്ഷ്യ ചേതി നിപുണൈര്യാനം പഞ്ചവിധം സ്മൃതം." (കാമന്ദകൻ). "ശ്യേനഃ സൂചീ ച വജ്രശ്ച ശകടോ മകരസ്തഥാ ദണ്ഡാഖ്യഃ പദ്മനാമാ ച വ്യൂഹാഃ സപ്ത പ്രധാനതഃ" എന്ന ഏഴുപ്രകാരത്തിൽ മുഖ്യമായ സേനാവ്യൂഹങ്ങൾ.

"ദ്വിയോനീ സന്ധിവിഗ്രഹൌ":—"സന്ധേശ്ച വിഗ്രഹസ്യൈവ ദ്വൈഗുണ്യമിതി ചക്ഷതേ. യാനാസനേ വിഗ്രഹസ്യ രൂപം സന്ധേഃ പരം ദ്വയം." "യാനാസനേ വിഗ്രഹസ്യ രൂപം സദ്ഭിരിതി സ്മൃതം. സന്ധേശ്ച സന്ധിമാസ്ഥായൈജ്ഞൈർദ്വൈധീഭാവസമാശ്രയൌ" (കാമന്ദകൻ). സന്ധി (Peace). വിഗ്രഹം (War). യാനം (Expedition). ആസനം (Halt). ദ്വൈധീഭാവം (Duplicity). സമാശ്രയം (Seeking Shelter). എന്ന ഷഡ്ഗുണങ്ങളിൽ 'സന്ധി' എന്ന ആദ്യത്തേതിൽ ദ്വൈധീഭാവം, സമാശ്രയം എന്ന രണ്ടും 'വിഗ്രഹ'ത്തിൽ യാനം, ആസനം എന്ന രണ്ടും അന്തൎഭവിച്ചവയാകയാൽ ഷഡ്ഗുണങ്ങളെ ദ്വിഗുണങ്ങളായി കല്പിച്ചിരിക്കുന്നു. "ദ്വയോഃ യോനീ കാരണഭൂതൌ ദ്വിയോനീ."]

മന്ത്രിഭിസ്ത്വം യഥോദ്ദിഷ്ടൈശ്ചതുർഭിസ്ത്രിഭിരേവ വാ
കച്ചിത് സമസ്തൈർവ്യസ്തൈശ്ച മന്ത്രം മന്ത്രയസേ മിഥഃ. 71

| | | | |
|---|---|---|---|
| "ത്വം | "നീ | സമസ്തൈഃ | എല്ലാവരും ഒന്നിച്ചും, |
| യഥോദ്ദിഷ്ടൈഃ | ശാസ്ത്രങ്ങളിൽ വിധിച്ചപ്രകാരമോ, | മിഥഃ | സ്വകാൎയ്യമായി |
| ത്രിഭിഃ വാ | അഥവാ മൂന്നോ | വ്യസ്തൈഃ ച | വെവ്വേറെയായും |
| ചതുർഭിഃ | നാലോ | മന്ത്രം | രാജ്യകാൎയ്യത്തെക്കുറിച്ച് |
| മന്ത്രിഭിഃ ഏവ | മന്ത്രികളോടുകൂടി, | മന്ത്രയസേ കച്ചിത്? | ആലോചിക്കാറില്ലെ? |

[മനു എട്ടോ ഏഴോ മന്ത്രികളെ വിധിച്ചിരിക്കുന്നു:— "മൌലാൻ ശാസ്ത്രവിദഃ ശൂരാൻ ലബ്ധലക്ഷാൻ കുലോദ്ഭവാൻ. സചിവാൻ സപ്ത ചാഷ്ടൌ വാ പ്രകുർവ്വീത പരീക്ഷിതാൻ. അപി യത് സുകരം കൎമ്മ തദപ്യേകേന ദുഷ്കരം. വിശേഷതോഽസഹായേന കിന്തു രാജ്യം മഹോദയം. തൈഃ സാർദ്ധം ചിന്തയേന്നിത്യം സാമാന്യം സന്ധിവിഗ്രഹം സ്ഥാനം സമുദയം ഗുപ്തിം ലബ്ധപ്രശമനാനി ച. തേഷാം സ്വം സ്വമഭിപ്രായമുപലഭ്യ പൃഥക് പൃഥക്. സമസ്താനാം ച കാൎയ്യേഷു വിദദ്ധ്യാദ്ധിതമാത്മനഃ." (മനുസ്മൃതി).]

കച്ചിത്തേ സഫലാ വേദാഃ കച്ചിത്തേ സഫലാഃ ക്രിയാഃ
കച്ചിത്തേ സഫലാ ദാരാഃ കച്ചിത്തേ സഫലം ശ്രുതം. 72

| | |
|---|---|
| "തേ | "വത്സന്ന് |
| വേദാഃ | വേദങ്ങൾ |
| സഫലാഃ കച്ചിത്? | ഫലത്തോടുകൂടിയതായിരിക്കുന്നില്ലേ? |
| തേ | വത്സൻെറ |
| ക്രിയാഃ | പ്രവൃത്തികളെല്ലാം (അഥവാ, ധനങ്ങൾ) |
| സഫലാഃ കച്ചിത്? | നല്ലഫലങ്ങളെ ഉളവാക്കുന്നില്ലേ? |
| തേ | വത്സൻെറ |
| ദാരാഃ | പത്നി |
| സഫലാഃ കച്ചിത്? | അനുകൂലയായി വൎത്തിക്കുന്നില്ലേ? |
| തേ | നിൻെറ |
| ശ്രുതം | ശാസ്ത്രബോധം |
| സഫലം കച്ചിത്? | നല്ലഫലത്തെ തരുന്നില്ലേ? |

കച്ചിദേഷൈവ തേ ബുദ്ധിൎയ്യഥോക്താ മമ രാഘവ
ആയുഷ്യാ ച യശസ്യാ ച ധൎമ്മകാമാൎത്ഥസംഹിതാ. 73

| | |
|---|---|
| "രാഘവ! | "ഭരത! |
| തേ ബുദ്ധിഃ, | നിൻെറ ബുദ്ധി, |
| മമ | എന്നാൽ |
| യഥോക്താ | പറയപ്പെട്ടപോലെ |
| ഏഷാ ഏവ | മേൽപ്രകാരംതന്നെ |
| ആയുഷ്യാ | ദീൎഘായുസ്സിനെ നൽകുന്നതായും |
| യശസ്യാ ച | യശസ്സിനെ വിളയിക്കുന്നതായും |
| ധൎമ്മകാമാൎത്ഥസംഹിതാ ച | ധൎമ്മം, കാമം, അൎത്ഥം എന്നവയെ തരത്തക്കതായും |
| കച്ചിത് ച? | ഇരിക്കുന്നില്ലേ? |

യാം വൃത്തിം വൎത്തതേ താതോ യാം ച നഃ പ്രപിതാമഹാഃ
താം വൃത്തിം വൎത്തസേ കച്ചിദ്യാ ച സത്പഥഗാ ശുഭാ. 74

| | |
|---|---|
| "യാ | "യാതൊന്ന് |
| സൽപഥഗാ | സന്മാൎഗ്ഗത്തെ അനുസരിച്ചതും |
| ശുഭാ ച, | ഉചിതമായതുമോ, |
| യാം, | യാതൊരു |
| വൃത്തിം | അനുഷ്ഠാനത്തെ |
| താതഃ | പിതാവ് |
| വൎത്തതേ | അനുഷ്ഠിച്ച് വരുന്നു[വോ, |
| യാം | യാതൊന്നിനെ |
| നഃ | നമ്മുടെ |
| പ്രപിതാമഹാഃ ച, | ഗുരുകാരണവന്മാർ അനുഷ്ഠിച്ചുവന്നുവോ, |
| താം വൃത്തിം | ആ അനുഷ്ഠാനത്തെ |
| വൎത്തസേ കച്ചിത്? | നീ ആചരിച്ചുവരുന്നില്ലേ? |

കച്ചിത് സ്വാദുകൃതം ഭോജ്യമേകോ നാശ്നാസി രാഘവ
കച്ചിദാശംസമാനേഭ്യോ മിത്രേഭ്യഃ സംപ്രയച്ഛസി. 75

| | |
|---|---|
| "രാഘവ! | "ഭരത! |
| സ്വാദുകൃതം | രുചികരമായ |
| ഭോജ്യം | ആഹാരത്തെ |
| ഏകഃ | ഏകനായി |
| അശ്നാസി ന കച്ചിത്? | നീ ഭുജിക്കുന്നില്ലല്ലൊ? |
| ആശംസമാനേഭ്യഃ | അതിലാഗ്രഹിക്കുന്നവരായ |
| മിത്രേഭ്യഃ | സ്വജനങ്ങൾക്ക് |
| സംപ്രയച്ഛസി കച്ചിത്? | കൊടുത്തുവരുന്നില്ലേ? |

രാജാ തു ധമ്മേണ ഹി പാലയിത്വാ
മഹാമതിർദണ്ഡധരഃ പ്രജാനാം
അവാപ്യ കൃത്സ്നാം വസുധാം യഥാവ-
ദിതശ്ച്യുതഃ സ്വൎഗ്ഗമുപൈതി വിദ്വാൻ. 76

| | | | |
|---|---|---|---|
| "രാജാ, | "ഒരു രാജാവു്, | വിദ്വാൻ | വിദ്വാനായി, |
| വസുധാം കൃത്സ്നാം | ഭൂമിയെല്ലാം മുഴുവനും | ധമ്മേണ തു | ധമ്മമാൎഗ്ഗത്തിൽനിന്നു ചലിക്കാതെതന്നെ |
| അവാപ്യ, | പ്രാപിച്ചു്, | പാലയിത്വാ, | രാജ്യഭാരംചെയ്തു് |
| ഹി, | അതിനാൽ, | ച്യുതഃ | അന്തരിച്ചവനായി |
| പ്രജാനാം | പ്രജകളുടെ | ഇതഃ | ഇവിടെനിന്നും |
| ദണ്ഡധരഃ | വ്യവഹാരങ്ങളെ തീൎപ്പു ചെയ്യുന്നവനായി, | യഥാവത് | ന്യായപ്രകാരം |
| | | സ്വൎഗ്ഗം | സ്വൎഗ്ഗത്തെ |
| മഹാമതിഃ | ബുദ്ധിമാനായി | ഉപൈതി. | പ്രാപിക്കുന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ശതതമഃ സൎഗ്ഗഃ = നൂറാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 6119; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3764.



## ഏകോത്തരശതതമഃ സൎഗ്ഗഃ = നൂറെറാന്നാംസൎഗ്ഗം.

[ദശരഥദിഷ്ടാന്തശ്രവണം = ദശരഥമരണത്തെപ്പററി അറിയുന്നതു്.]

രാമസ്യ വചനം ശ്രുത്വാ ഭരതഃ പ്രത്യുവാച ഹ
കിം മേ ധമ്മാദ്വിഹീനസ്യ രാജധമ്മഃ കരിഷ്യതി. 1

| | | | |
|---|---|---|---|
| ഭരതഃ | ഭരതൻ | ധമ്മാത് | എല്ലാധമ്മത്തിൽനിന്നും |
| രാമസ്യ | ശ്രീരാമന്റെ | | |
| വചനം | അരുളപ്പാടു് | വിഹീനസ്യ | നീക്കപ്പെട്ടവനായ |
| ശ്രുത്വാ, | കേട്ടു്, | മേ, | എനിക്കു്, |
| പ്രത്യുവാച; | ഇപ്രകാരം മറുപടി ഉണൎത്തിച്ചു; | രാജധമ്മഃ | രാജധമ്മം |
| | | കിം കരിഷ്യതി? | എന്തുപ്രയോജനത്തെയാണു് തരിക? |
| "ഹ! | "കേട്ടാലും! | | |

ശാശ്വതോऽയം സദാ ധമ്മഃ സ്ഥിതോऽസ്മാസു നരൎഷഭ
ജ്യേഷ്ഠപുത്രേ സ്ഥിതേ രാജൻ ന കനീയാൻ നൃപോ ഭവേത്. 2

| | | | |
|---|---|---|---|
| "നരൎഷഭ! | "പുരുഷോത്തമ! | അയം | ഈ |
| രാജൻ! | മഹാരാജാവെ! | ധമ്മഃ | ധമ്മം |
| ജ്യേഷ്ഠപുത്രേ | ജ്യേഷ്ഠപുത്രൻ | അസ്മാസു | നമ്മുടെ സംഗതിയിൽ |
| സ്ഥിതേ, | ഉള്ളപ്പോൾ, | സദാ | എതുകാലത്തിലും |
| കനീയാൻ | അനുജൻ | ശാശ്വതഃ സ്ഥിതഃ. | മാററമില്ലാത്തതാകുന്നു. |
| നൃപഃ ഭവേത് ന; | രാജാവാകയില്ല; | | |

സ സമൃദ്ധാം മയാ സാർദ്ധമയോദ്ധ്യാം ഗച്ഛ രാഘവ
അഭിഷേചയ ചാത്മാനം കുലസ്യാസ്യ ഭവായ നഃ. 3

| | |
|---|---|
| " രാഘവ ! | " ശ്രീരാമ ! |
| സഃ | ആ നിന്തിരുവടി |
| സമൃദ്ധാം | സകലഭാഗ്യങ്ങളുമാന്ന |
| അയോദ്ധ്യാം | അയോദ്ധ്യയ്ക്കു് |
| മയാ സാർദ്ധം | എന്നോടുകൂടി |
| ഗച്ഛ ; | എഴുന്നെള്ളിയാലും ; |
| അസ്യ കുലസ്യ | ഈ ഉത്തമകുലത്തി |
| നഃ ച | ന്റെയും ഞങ്ങളുടേയും |
| ഭവായ | ക്ഷേമത്തെ ഉദ്ദേശിച്ചു്, |
| ആത്മാനം | നിന്തിരുവടിയ്ക്കു് |
| അഭിഷേചയ. | പട്ടാഭിഷേകം ചെയ്തു കൊണ്ടാലും. |

രാജാനം മാനുഷം പ്രാഹുർദ്ദേവത്വേ സ മതോ മമ
യസ്യ ധർമ്മാർത്ഥസഹിതം വൃത്തമാഹുരമാനുഷം. 4

| | |
|---|---|
| " രാജാനം | " രാജാവിനെ |
| മാനുഷം | മനുഷ്യനെന്നു |
| പ്രാഹുഃ ; | (സാധാരണന്മാർ) പറയുന്നു ; |
| മമ | എനിക്കാകട്ടെ |
| സഃ ദേവത്വേ മതഃ | അദ്ദേഹം ദൈവമെന്നാണ് വിചാരം; |
| യസ്യ | (എന്തെന്നാൽ) യാതൊരു ആ രാജാവിന്റെ |
| വൃത്തം | അനുഷ്ഠാനം |
| ധർമ്മാർത്ഥ-സഹിതം | ധർമ്മമാത്രം പ്രയോജനമായിട്ടുള്ളതും |
| അമാനുഷം | കേവലം മനുഷ്യർക്കു വിധിച്ചതല്ലാത്തതും |
| ആഹുഃ. | ആണെന്നു് (ശാസ്ത്രങ്ങൾ) പറയുന്നു. |

അമാനുഷവൃത്തംകൊണ്ടു് രാജാവു് ദേവന്മാരുടെ അനുഷ്ഠാനമുള്ളവരാകുന്നു എന്നു് മനുസ്മൃതിയിൽ വിവരിക്കപ്പെട്ടിരിക്കുന്നു. "ചന്ദ്രസ്യാർക്കസ്യ വാതസ്യ യമസ്യ വരുണസ്യ ച. ഇന്ദ്രസ്യാഗ്നേഃ പൃഥിവ്യാശ്ച തേജോവൃത്തം നൃപശ്ചരേത്. വാർഷികാംശ്ചതുരോ മാസാൻ യഥേന്ദ്രോഽഭിപ്രവർഷതി. തഥാഭിവർഷേത് സ്വം രാഷ്ട്രം കാമൈരിന്ദ്രവ്രതം ചരൻ. അഷ്ടൌ മാസാൻ യഥാഽഽദിത്യസ്തോയം ഹരതി രശ്മിഭിഃ. തഥാ ഹരേത് കരം രാഷ്ട്രാന്നിത്യമർക്കവ്രതം ചരൻ. പ്രവിശ്യ സർവ്വഭൂതാനി യഥാ ചരതി മാരുതഃ തഥാ ചാരൈഃ പ്രവേഷ്ടവ്യം വ്രതമേതദ്ധി മാരുതം. യഥാ യമഃ പ്രിയദ്വേഷ്യൌ പ്രാപ്തേ കാലേ നിയച്ഛതി തഥാ രാജ്ഞാ നിയന്തവ്യാഃ സർവ്വേ തദ്ധി യമവ്രതം. വരുണേന യഥാ പാശൈർബദ്ധ്യതേ പാപകൃന്നരഃ തഥാ പാപാന്നിഗൃഹ്ണീയാദ്വ്രതമേതദ്ധി വാരുണം. പരിപൂർണ്ണം യഥാ ചന്ദ്രം ദൃഷ്ട്വാ ഹൃഷ്യന്തി മാനവാഃ തഥാ പ്രകൃതയോ യസ്മിൻ സ ചന്ദ്രവ്രതികോ നൃപഃ. പ്രതാപയുക്തസ്തേജസ്വീ. നിത്യം സ്യാത് പാപകർമ്മസു ദുഷ്ടസാമന്തഹിംസ്രശ്ച തദാഗ്നേയവ്രതം സ്മൃതം. യഥാ സർവ്വാണി ഭൂതാനി ധരാ ധാരയതേ സമം തഥാ സർവ്വാണി ഭൂതാനി ബിഭ്രതഃ പാർത്ഥിവം വ്രതം."]

കേകയസ്ഥേ തു ച മയി ത്വയി ചാരണ്യമാശ്രിതേ
ദിവമാര്യോ ഗതോ രാജാ യായജൂകഃ സതാം മതഃ. 5

| | |
|---|---|
| " മയി | " ഞാനും |
| കേകയസ്ഥേ തു, | കേകയരാജ്യത്തിൽ ഉണ്ടായിരുന്നപ്പോൾ, |
| ത്വയി ച | നിന്തിരുവടിയും |
| അരണ്യം ആശ്രിതേ ച | വനത്തിലേക്കു് എഴുന്നെള്ളിയസമയം |
| സതാം | സജ്ജനങ്ങൾക്കിടയിൽ |
| ആര്യഃ | പൂജ്യനെന്നും |
| യായജൂകഃ | യജ്ഞശീലനെന്നും |
| മതഃ | കൊണ്ടാടപ്പെട്ടവനായ |
| രാജാ | ചക്രവർത്തിമഹാരാജാവ് |
| ദിവം ഗതഃ. | സ്വർഗ്ഗാരോഹണം ചെയ്തു. |

നിഷ്ക്രാന്തമാത്രേ ഭവതി സഹസീതേ സലക്ഷ്മണേ
ദുഃഖശോകാഭിഭൂതസ്തു രാജാ ത്രിദിവമഭ്യഗാത്. 6

| | | | |
|---|---|---|---|
| "സഹസീതേ | "സീതാദേവിയോടും | തു | ഇതിനെക്കുറിച്ച് |
| സലക്ഷ്മണേ | ലക്ഷ്മണനോടുംകൂടി | രാജാ | മഹാരാജാവ് |
| ഭവതി | നിന്തിരുവടി | ദുഃഖശോകാഭി-ഭൂതഃ | ദുഃഖശോകങ്ങളാൽ ചിത്തംതകന്നവനായി |
| നിഷ്ക്രാന്ത-മാത്രേ | പുറപ്പെട്ടുപോയ ഉടനെ തന്നെ | ത്രിദിവം | സ്വൎഗ്ഗത്തിലേക്ക |
| | | അഭ്യഗാത്. | എഴുന്നെള്ളി. |

ഉത്തിഷ്ഠ പുരുഷവ്യാഘ്ര ക്രിയതാമുദകം പിതുഃ
അഹം ചായം ച ശത്രുഘ്നഃ പൂൎവ്വമേവ കൃതോദകൌ. 7

| | | | |
|---|---|---|---|
| "പുരുഷവ്യാഘ്ര! | "പുരുഷോത്തമ! | അഹം ച | ഞാനും |
| ഉത്തിഷ്ഠ; | എഴുന്നേററാലും; | അയം | ഈ |
| പിതുഃ | പിതാവിനുള്ള | ശത്രുഘ്നഃ ച | ശത്രുഘ്നനും |
| ഉദകം | ഉദകക്രിയ | പൂൎവ്വം ഏവ | ആദ്യംതന്നെ |
| ക്രിയതാം; | ചെയ്യപ്പെടട്ടെ; | കൃതോദകൌ. | തൎപ്പണാദികൃത്യങ്ങളെ ചെയ്തുകഴിഞ്ഞു. |

[അനുജന്മാർ ശേഷക്രിയകൾ ചെയ്തുകഴിഞ്ഞാലും ദേശാന്തരഗതരായ അന്യപുത്രന്മാരാൽ തൎപ്പണം പിണ്ഡപ്രദാനം മുതലായവ ചെയ്യപ്പെടേണ്ടതാകുന്നു. "ദഹനാദി സപിണ്ഡാന്തം കനിഷ്ഠാദ്യൈഃ കൃതം യദി പിത്രോൎദ്ദേശാന്തരജ്യേഷ്ഠസ്തച്ഛ്രുത്വാ ശ്രവണാഹതഃ. കുൎയ്യാത് ക്ഷൌരാദി ശോകം വാ രാത്രൌ ശ്രുത്വാ പരാഹതഃ. ഉഷ്ടകേശോ ദശാഹാന്തം തം ദദ്യാത് ത്രിംശദ്ദിനൈവ വാ. തിലോദാദ്യുഷ്ടകേശാദി തതഃ കുൎയ്യാത്" എന്നു ശ്ലോകഗൌതമൻ.]

പ്രിയേണ കില ദത്തം ഹി പിതൃലോകേഷു രാഘവ
അക്ഷയ്യം ഭവതീത്യാഹുർഭവാംശ്ചൈവ പിതുഃ പ്രിയഃ. 8

| | | | |
|---|---|---|---|
| "രാഘവ! | "ശ്രീരാഘവ! | ഭവതി, | ഭവിക്കുന്നത്, |
| പിതൃലോകേഷു | പിതൃജനങ്ങളുടെ കാൎയ്യത്തിൽ | ഇതി | എന്ന് |
| പ്രിയേണ | പ്രിയമുള്ളവനാൽ | ആഹുഃ; | മഹാന്മാർ പറയുന്നു; |
| ദത്തം കില | നൽകപ്പെട്ടതു മാത്രമാണ് | പിതുഃ | പിതാവിന്ന് |
| അക്ഷയ്യം | അക്ഷയമായി | ഭവാൻ ഏവ ച | നിന്തിരുവടി ഒരുവൻ മാത്രമാണല്ലൊ |
| | | പ്രിയഃ ഹി. | പ്രേമഭാജനമായുള്ളതു്. |

["പുത്രാണാം മദ്ധ്യമോ വാപി കനിഷ്ഠോ ജ്യേഷ്ഠ ഏവ വാ, പിതുൎയ്യസ്തു പ്രിയതമഃ സൎവ്വം തേനൈവ കാരയേത്." എന്നു ഋഷ്യശൃംഗവചനം.]

ത്വാമേവ ശോചംസ്തവ ദൎശനേപ്സുഃ
ത്വയ്യേവ സക്താമനിവൎത്ത്യ ബുദ്ധിം
ത്വയാ വിഹീനസ്തവ ശോകരുഗ്ണഃ
ത്വാം സംസ്മരന്നസ്തമിതഃ പിതാ തേ. 9

| | | | |
|---|---|---|---|
| "തേ | "നിന്തിരുവടിയുടെ | വിഹീനഃ, | വെടിയപ്പെട്ടവനായി, |
| പിതാ, | പിതാവ്, | ത്വയി ഏവ | നിന്തിരുവടിയിൽ തന്നെ |
| ത്വാം | നിന്തിരുവടിയെക്കുറിച്ച് | സക്താം | പതിഞ്ഞതായ |
| സംസ്മരൻ, | ചിന്തിച്ചുചിന്തിച്ച്, | ബുദ്ധിം | മനസ്സിനെ |
| ത്വാം ഏവ | നിന്തിരുവടിയെക്കുറിച്ചുതന്നെ | അനിവൎത്ത്യ | മററൊന്നിലും പ്രവേശിപ്പിക്കാതെതന്നെ |
| ശോചൻ, | ശോചിക്കുന്നവനായി, | തവ | നിന്തിരുവടിയെക്കുറിച്ചുള്ള |
| തവ | നിന്തിരുവടിയുടെ | ശോകരുഗ്ണഃ | ശോകത്താൽ തകൎന്നുപോയവനായി |
| ദൎശനേപ്സുഃ, | സന്ദൎശനത്തെ കാംക്ഷിക്കുന്നവനായി, | | |
| ത്വയാ | നിന്തിരുവടിയാൽ | അസ്തമിതഃ." | പ്രാണനെ ത്യജിച്ചു." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ഏകോത്തരശതതമഃ സൎഗ്ഗഃ = നൂററൊന്നാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 6128; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3773.



## ദ്വ്യുത്തരശതതമഃ സൎഗ്ഗഃ = നൂററിരണ്ടാംസൎഗ്ഗം.

[നിവാപദാനം = ഉദകക്രിയ ചെയ്യുന്നത്.]

താം ശ്രുത്വാ കരുണാം വാചം പിതുൎമ്മരണസംഹിതാം
രാഘവോ ഭരതേനോക്താം ബഭൂവ ഗതചേതനഃ. 1

| | | | |
|---|---|---|---|
| രാഘവഃ, | ശ്രീരാമൻ, | കരുണാം | അതിദുഃഖകരവും ആയ |
| ഭരതേന | ഭരതനാൽ | താം | ആ |
| ഉക്താം | ഉണൎത്തിക്കപ്പെട്ടതായ | വാചം | വാക്കു |
| പിതുഃ | പിതാവിന്റെ | ശ്രുത്വാ, | കേട്ട്, |
| മരണസംഹിതാം | മരണത്തെപ്പററിയുള്ളതും | ഗതചേതനഃ ബഭൂവ. | ബോധരഹിതനായിഭവിച്ചു. |

തം തു വജ്രമിവോത്സൃഷ്ടമാഹവേ ദാനവാരിണാ
വാഗ്വജ്രം ഭരതേനോക്തമമനോജ്ഞം പരംതപഃ 2
പ്രഗൃഹ്യ രാമോ ബാഹൂ വൈ പുഷ്പിതാഗ്രോ യഥാ ദ്രുമഃ
വനേ പരശുനാ കൃത്തസ്തഥാ ഭുവി പപാത ഹ. 3

| | | | |
|---|---|---|---|
| പരന്തപഃ | ശത്രുസന്താപകരനായ | ആഹവേ | പോരിൽ |
| രാമഃ | ശ്രീരാമൻ, | ഉത്സൃഷ്ടം | പ്രയോഗിക്കപ്പെട്ട |
| ഭരതേന | ഭരതനാൽ | വജ്രം ഇവ | വജ്രായുധംപോലെയുള്ളതുമായ |
| ഉക്തം, | പറയപ്പെട്ടതും, | തം | ആ |
| അമനോജ്ഞം, | കേൾപ്പാൻ സഹിക്കാത്തതും, | വാഗ്വജ്രം തു, | വാക്കാകുന്ന വജ്രത്തിന്റെ സംഗതിയിൽ, |
| ദാനവാരിണാ | ഇന്ദ്രനാൽ | | |

| | | | |
|---|---|---|---|
| ബാഹൂ വൈ | ഇരുകൈകളും | പുഷ്പിതാഗ്രഃ | പൂത്തുനില്ക്കുന്ന ചില്ല |
| പ്രഗൃഹ്യ, | തിരുമ്മിക്കൊണ്ട്, | ദ്രുമഃ | വൃക്ഷം [കൂടിയ |
| വനേ | കാട്ടിൽ | യഥാ തഥാ | എന്നപോലെ |
| പരശുനാ | മഴുകൊണ്ട് | ഭുവി | നിലത്ത് |
| കൃത്തഃ | വെട്ടിവീഴ്ത്തപ്പെട്ട | പപാത ഹ. | വീണു ദുഃഖിച്ചു. |

തഥാ നിപതിതം രാമം ജഗത്യാം ജഗതീപതിം
കൂലഘാതപരിശ്രാന്തം പ്രസുപ്തമിവ കുഞ്ജരം 4
ഭ്രാതരസ്തേ മഹേഷ്വാസം സർവ്വതഃ ശോകകർശിതം
രുദന്തഃ സഹ വൈദേഹ്യാ സിഷിചുഃ സലിലേന വൈ. 5

| | | | |
|---|---|---|---|
| കൂലഘാത- പരിശ്രാന്തം | കരകുത്തിയിടിച്ചു തളൎന്നു | രാമം, | ശ്രീരാമന്റെമേൽ, |
| പ്രസുപ്തം | ഉറങ്ങുന്ന | തേ | ആ |
| കുഞ്ജരം ഇവ, | ആനയെന്നപോലെ, | ഭ്രാതരഃ | അനുജന്മാർ |
| ശോകകർശിതം | ശോകാക്രാന്തനായി | വൈദേഹ്യാ സഹ | വൈദേഹിയോടുംകൂടി |
| ജഗത്യാം | നിലത്ത് | സർവ്വതഃ | എല്ലാവരും |
| തഥാ | മേൽപ്രകാരം | രുദന്തഃ, | കരഞ്ഞുകൊണ്ട് |
| നിപതിതം, | വീണുകിടന്നിരുന്നവ | സലിലേന സിഷിചുഃ വൈ. | (ബോധം തെളിയുവാനായി) വെള്ളം തളിച്ചു. |
| മഹേഷ്വാസം | മഹാധനുഷ്മാനും [നും, | | |
| ജഗതീപതിം | ലോകനാഥനുമായ | | |

സ തു സംജ്ഞാം പുനർലബ്ധ്വാ നേത്രാഭ്യാമാസ്രമുത്സൃജൻ
ഉപാക്രാമത കാകുത്സ്ഥഃ കൃപണം ബഹു ഭാഷിതും 6

| | | | |
|---|---|---|---|
| സഃ | ആ | അസ്രം | അശ്രുധാര |
| കാകുത്സ്ഥഃ, | ശ്രീരാമൻ, | ഉത്സൃജൻ തു | പൊഴിച്ചുകൊണ്ട് |
| പുനഃ | വീണ്ടും | കൃപണം | പരിതാപകരമാംവണ്ണം |
| സംജ്ഞാം ലബ്ധ്വാ, | ബോധം തെളിഞ്ഞ്, | ബഹു | പലതും |
| | | ഭാഷിതും | പ്രലപിപ്പാൻ |
| നേത്രാഭ്യാം | രണ്ടുകണ്ണുകളിൽനിന്നും | ഉപാക്രാമത. | തുടങ്ങി. |

സ രാമഃ സ്വർഗ്ഗതം ശ്രുത്വാ പിതരം പൃഥിവീപതിം
ഉവാച ഭരതം വാക്യം ധർമ്മാത്മാ ധർമ്മസംഹിതം. 7

| | | | |
|---|---|---|---|
| സഃ | ആ | ശ്രുത്വാ, | ചിന്തയിൽ ഓൎത്തുകൊണ്ട്, |
| ധർമ്മാത്മാ | ധർമ്മാത്മാവായ | | |
| രാമഃ, | ശ്രീരാമൻ, | ഭരതം | ഭരതനോടായി |
| പൃഥിവീപതിം | ചക്രവർത്തിയായ | ധർമ്മസംഹിതം | ധർമ്മയുക്തമായ |
| പിതരം | പിതാവിനെ | വാക്യം | ഈ വാക്യത്തെ |
| സ്വർഗ്ഗതം | സ്വർഗ്ഗപ്രാപ്തനായി | ഉവാച. | അരുളിച്ചെയ്തു. |

കിം കരിഷ്യാമ്യയോദ്ധ്യായാം താതേ ദിഷ്ടാം ഗതിം ഗതേ. 8

| | | | |
|---|---|---|---|
| " താതേ | " പിതാവ് | ഗതേ, | പ്രാപിച്ചശേഷം, |
| ദിഷ്ടാം | ദൈവത്തിൻെറ വിധിയായ | അയോദ്ധ്യായാം | അയോദ്ധ്യയിൽ |
| ഗതിം | ചരമാവസ്ഥയെ | കിം | എന്താണ് |
| | | കരിഷ്യാമി? | ഞാൻ ചെയ്യുക? |

കസ്താം രാജവരാദ്ധീനാമയോദ്ധ്യാം പാലയിഷ്യതി. 9

| | | | |
|---|---|---|---|
| " രാജവരാത് | " രാജശ്രേഷ്ഠനാൽ | അയോദ്ധ്യാം | അയോദ്ധ്യയെ |
| ഹീനാം | വെടിയപ്പെട്ട | കഃ | ആർ |
| താം | ആ | പാലയിഷ്യതി? | പരിപാലിക്കും? |

കിം നു തസ്യ മയാ കാൎയ്യം ദുൎജ്ജാതേന മഹാത്മനഃ
യോ മൃതോ മമ ശോകേന മയാ ചാപി ന സംസ്കൃതഃ. 10

| | | | |
|---|---|---|---|
| " യഃ | " യാതൊരുവൻ | തസ്യ | ആ |
| മമ | എന്നെ ഓൎത്തുള്ള | മഹാത്മനഃ, | മഹാത്മാവിന്ന്, |
| ശോകേന അപി | ദുഃഖംകൊണ്ടുതന്നെ | ദുൎജ്ജാതേന | ഉപയോഗമില്ലാത്ത പുത്രനായ |
| മൃതഃ, | മൃതിപ്പെട്ടവനായി, | മയാ | എന്നാൽ |
| മയാ | എന്നാൽ | കിം നു കാൎയ്യം? | എന്തുകാൎയ്യമാണുള്ളത്? |
| സംസ്കൃതഃ ച ന | സംസ്കരിക്കുകകൂടി ചെയ്യപ്പെട്ടില്ലയൊ, | | |

അഹോ ഭരത സിദ്ധാൎത്ഥോ യേന രാജാ ത്വയാഽനഘ
ശത്രുഘ്നേന ച സൎവ്വേഷു പ്രേതകൃത്യേഷു സംസ്കൃതഃ. 11

| | | | |
|---|---|---|---|
| " അനഘ! | "നിൎദ്ദോഷിയായവനെ! | ത്വയാ | നിന്നാലും |
| ഭരത! | ഭരത! | ശത്രുഘ്നേന ച | ശത്രുഘ്നനാലും |
| അഹോ; | നീതന്നെയാണ് ഭാഗ്യശാലി; | രാജാ | മഹാരാജാവ് |
| സിദ്ധാൎത്ഥഃ; | കൃതാൎത്ഥനായവൻ; | സൎവ്വേഷു | എല്ലാ |
| യേന, | എന്തെന്നാൽ, | പ്രേതകൃത്യേഷു | പ്രേതകാൎയ്യങ്ങളിലും |
| | | സംസ്കൃതഃ. | സംസ്കരിക്കപ്പെട്ടവല്ലൊ. |

നിഷ്പ്രധാനാമനേകാഗ്രാം നരേന്ദ്രേണ വിനാകൃതാം
നിവൃത്തവനവാസോഽപി നായോദ്ധ്യാം ഗന്തുമുത്സഹേ. 12

| | | | |
|---|---|---|---|
| " നരേന്ദ്രേണ | " മഹാരാജാവിനാൽ | അയോദ്ധ്യാം, | അയോദ്ധ്യയിലേക്ക്, |
| വിനാകൃതാം, | വെടിയപ്പെട്ടതും, | നിവൃത്തവനവാസഃ അപി | വനവാസത്തെ മുഴവനും പൂൎത്തിയാക്കിയ ശേഷവും |
| നിഷ്പ്രധാനാം | പ്രധാനിയായവനില്ലാതായ് | ഗന്തും | മടങ്ങിവരുവാൻ |
| അനേകാഗ്രാം | നായകനായ മററൊരുവനില്ലാത്തതുമായ | ഉത്സഹേ ന. | ഞാൻ സഹിക്കുകയില്ല. |

സമാപ്തവനവാസം മാമയോദ്ധ്യായാം പരന്തപ
കോ നു ശാസിഷ്യതി പുനസ്താതേ ലോകാന്തരം ഗതേ. 13

| | | | |
|---|---|---|---|
| "പരന്തപ! | "ശത്രുനാശന! | മാം | എന്നെ |
| താതേ | പിതാവ് | പുനഃ | ഇനി |
| ലോകാന്തരം | പരലോകത്തെ | അയോദ്ധ്യായാം | അയോദ്ധ്യയിൽ |
| ഗതേ, | പ്രാപിച്ചശേഷം, | കഃ നു | ആർതന്നെയാണ് |
| സമാപ്ത- വനവാസം | വനവാസത്തെ പൂർത്തിയാക്കിയവനായ | ശാസിഷ്യതി? | ഉപദേശിപ്പാനുള്ളത്? |

പുരാ പ്രേക്ഷ്യ സുവൃത്തം മാം പിതാ യാന്യാഹ സാന്ത്വയൻ
വാക്യാനി താനി ശ്രോഷ്യാമി കുതഃ ശ്രോത്രസുഖാന്യഹം. 14

| | | | |
|---|---|---|---|
| "പുരാ, | "ഇതിന്നുമുമ്പ്, | സാന്ത്വയൻ | മൃദുതരമാംവണ്ണം |
| സുവൃത്തം | സുഖമായി കാലം കഴിച്ചിരുന്ന | ആഹ, | അരുളിച്ചെയ്തിരുന്നുവോ |
| മാം | എന്നെ | ശ്രോത്രസുഖാനി | കർണ്ണാനന്ദകരങ്ങളായ |
| പ്രേക്ഷ്യ, | നോക്കി, | താനി | അവയെ |
| പിതാ | പിതാവ് | അഹം | ഞാൻ |
| യാനി | യാതൊരു | കുതഃ | ആരുടെ വക്കൽനിന്നാണ് |
| വാക്യാനി | ഉപദേശങ്ങളെ | ശ്രോഷ്യാമി?" | ശ്രവിക്കുക?" |

ഏവമുക്ത്വാ സ ഭരതം ഭാൎയ്യാമഭ്യേത്യ രാഘവഃ
ഉവാച ശോകസന്തപ്തഃ പൂൎണ്ണചന്ദ്രനിഭാനനാം. 15

| | | | |
|---|---|---|---|
| സഃ | ആ | പൂൎണ്ണചന്ദ്ര- നിഭാനനാം | പൂൎണ്ണചന്ദ്രവദനയായ |
| രാമഃ | ശ്രീരാമൻ | ഭാൎയ്യാം അഭ്യേത്യ | ഭാൎയ്യയെ നോക്കി |
| ഭരതം | ഭരതനെനോക്കി | ശോകസന്തപ്തഃ | ശോകാകുലിതനായി |
| ഏവം | ഇപ്രകാരം | ഉവാച. | ഇങ്ങിനെ ഉരചെയ്തു. |
| ഉക്ത്വാ, | ഉരചെയ്തു, | | |

സീതേ മൃതസ്തേ ശ്വശുരഃ പിത്രാ ഹീനോഽസി ലക്ഷ്മണ
ഭരതോ ദുഃഖമാചഷ്ടേ സ്വൎഗ്ഗതം പൃഥിവീപതിം. 16

| | | | |
|---|---|---|---|
| "ഭരതഃ | "ഭരതൻ | സീതേ | സീതെ! |
| പൃഥിവീപതിം | മഹാരാജാവിനെക്കുറിച്ച് | തേ | നിന്റെ |
| | | ശ്വശുരഃ | ശ്വശുരൻ |
| സ്വൎഗ്ഗതം | പരലോകപ്രാപ്തനായെന്നുള്ള | മൃതഃ; | മൃതനായി; |
| | | ലക്ഷ്മണ! | ലക്ഷ്മണ! |
| ദുഃഖം | ദുഃഖത്തെ | പിത്രാ ഹീനഃ അസി." | നീ പിതാവില്ലാത്തവനായി തീൎന്നിരിക്കുന്നു." |
| ആചഷ്ടേ; | പറയുന്നു; | | |

തതോ ബഹുഗുണം തേഷാം ബാഷ്പം നേത്രേഷ്വജായത
തഥാ ബ്രുവതി കാകുത്സ്ഥേ കുമാരാണാം യശസ്വിനാം. 17

| | | | |
|---|---|---|---|
| തതഃ | ആ സമയം | തേഷാം | അവരുടെ |
| കാകുത്സ്ഥേ | ശ്രീരാമൻ | നേത്രേഷു | നേത്രങ്ങളിൽ |
| തഥാ | മേൽപ്രകാരം | ബഹുഗുണം | അളവില്ലാതെ |
| ബ്രുവതി, | അരുൾചെയ്യാറെ, | ബാഷ്പം | കണ്ണുനീർ |
| യശസ്വിനാം | യശസ്സാർന്ന | അജായത. | ഉളവായി. |
| കുമാരാണാം | രാജകുമാരന്മാരായ | | |

തതസ്തേ ഭ്രാതരഃ സർവ്വേ ഭൃശമാശ്വാസ്യ രാഘവം
അബ്രുവൻ ജഗതീഭർത്തുഃ ക്രിയതാമുദകം പിതുഃ. 18

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | ആശ്വാസ്യ, | ആശ്വസിപ്പിച്ച്, |
| തേ | ആ | "ജഗതീഭർത്തുഃ | "ലോകനായകനായ |
| ഭ്രാതരഃ | ഭ്രാതാക്കന്മാർ | പിതുഃ | പിതാവിന്ന് |
| സർവ്വേ | എല്ലാവരും | ഉദകം | തർപ്പണകൃത്യം |
| രാഘവം | ശ്രീരാമനെ | ക്രിയതാം" | ചെയ്യപ്പെടട്ടെ," എന്ന് |
| ഭൃശം | പലവാറായി | അബ്രുവൻ. | അപേക്ഷിച്ചു. |

സാ സീതാ ശ്വശുരം ശ്രുത്വാ സ്വർഗ്ഗലോകഗതം നൃപം
നേത്രാഭ്യാമശ്രുപൂർണ്ണാഭ്യാമശകന്നേക്ഷിതും പതിം. 19

| | | | |
|---|---|---|---|
| സാ | ആ | ശ്രുത്വാ, | കേട്ട്, |
| സീതാ | സീതാദേവി | അശ്രുപൂർണ്ണാഭ്യാം | അശ്രുക്കൾ നിറഞ്ഞ |
| ശ്വശുരം | ശ്വശുരനായ | നേത്രാഭ്യാം | കണ്ണുകളോടുംകൂടി, |
| നൃപം | മഹാരാജാവിനെ | പതിം | നാഥനെ |
| സ്വർഗ്ഗലോകഗതം | സ്വർഗ്ഗപ്രാപ്തനെന്ന് | ഈക്ഷിതും | നോക്കുവാൻ |
| | | അശകത് ന. | ശക്തയായില്ല. |

സാന്ത്വയിത്വാ തു താം രാമോ രുദന്തീം ജനകാത്മജാം
ഉവാച ലക്ഷ്മണം തത്ര ദുഃഖിതോ ദുഃഖിതം വചഃ. 20

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | തത്ര തു | ആ സമയം |
| രുദന്തീം | കരഞ്ഞുകൊണ്ടിരിക്കുന്നവളായ | ദുഃഖിതഃ, | ദുഃഖംപൂണ്ടവനായി, |
| | | ദുഃഖിതം | ദുഃഖിച്ചിരുന്നവനായ |
| താം | ആ | ലക്ഷ്മണം | ലക്ഷ്മണനോടായി |
| ജനകാത്മജാം | ജനകനന്ദിനിയെ | വചഃ | ഇപ്രകാരം വാക്യത്തെ |
| സാന്ത്വയിത്വാ, | സമാധാനിപ്പിച്ച്, | ഉവാച. | അരുൾചെയ്തു. |

ആനയേങ്ഗുദിപിണ്യാകം ചീരമാഹര ചോത്തരം
ജലക്രിയാർത്ഥം താതസ്യ ഗമിഷ്യാമി മഹാത്മനഃ. 21

| | | | |
|---|---|---|---|
| "മഹാത്മനഃ | "മഹാത്മാവായ | ആഹര; | എടുത്തുകൊണ്ടുവന്നാലും; |
| താതസ്യ | പിതാവിന്നുള്ള | | |
| ജലക്രിയാർത്ഥം | ഉദകക്രിയചെയ്യുവാനായി | ഇംഗുദിപിണ്യാകം ച | ഓടമരത്തിന്റെ പിണ്ണാക്കും |
| ഗമിഷ്യാമി; | ഞാൻപോകുന്നു; | | |
| ഉത്തരം ചീരം | പുതിയതായ മരവുരിയെ | ആനയ. | കൊണ്ടുവരിക. |

[ഇംഗുദി, അഥവാ താപസതരു, എന്ന ഓടയുടെ ബീജം താപസന്മാർ ഭക്ഷിക്കുന്ന ആഹാരമാകയാൽ, പിണ്ഡംവെക്കുന്നതിന്നായി, അതിനെ അരച്ച് പിണ്ഡമാക്കിക്കൊണ്ടുവരുവാൻ പറയുന്നു. "ഉത്തരം" (ഉത്തരീയമായ), എന്നു ചിലർ. അപരക്രിയ തുടങ്ങുമ്പോൾ കോടിവസ്ത്രം ധരിക്കേണ്ടതാണെന്ന് വിധി.]

സീതാ പുരസ്താദ്വ്രജതു ത്വമേനാമഭിതോ വ്രജ
അഹം പശ്ചാദ് ഗമിഷ്യാമി ഗതിർഹ്യേഷാ സുദാരുണാ. 22

| | | | |
|---|---|---|---|
| "സീതാ | "സീത | അഹം | ഞാൻ |
| പുരസ്താത് | മുമ്പിൽ | പശ്ചാത് | ഒടുവിൽ |
| വ്രജതു ; | ഗമിക്കട്ടെ ; | ഗമിഷ്യാമി ; | നടക്കുന്നുണ്ട് ; |
| ത്വം | നീ | ഏഷാ ഹി | ഇതുതന്നെയാണ് |
| ഏനാം | ഇവൾക്ക് | സുദാരുണാ | അപരക്രിയയെക്കുറിച്ചുള്ള |
| അഭിതഃ | പിന്നിലായി | | |
| വ്രജ ; | ചെല്ലുക ; | ഗതിഃ. | വിധി. |

[ഉദകക്രിയയ്ക്കു് സ്നാനത്തിന്നായി പോകുന്ന വിധിയെപ്പററി, "ഉദകോപസ്പർശനേ ആരോഹണേ ഇതി സർവ്വത്ര കനിഷ്ഠകപ്രഥമാ അനുപൂർവ്വാ ഇതരേ സ്ത്രീയോഗേ," എന്നു് (ആപസ്തംബൻ).]

തതോ നിത്യാനുഗസ്തേഷാം വിദിതാത്മാ മഹാമതിഃ
മൃദുർദ്ദാന്തശ്ച ശാന്തശ്ച രാമേ ച ദൃഢഭക്തിമാൻ. 23
സുമന്ത്രസ്തൈർന്നൃപസുതൈഃ സാർദ്ധമാശ്വാസ്യ രാഘവം
അവാതാരയദാലംബ്യ നദീം മന്ദാകിനീം ശിവാം. 24

| | | | |
|---|---|---|---|
| തതഃ | ആ സമയം, | ദൃഢഭക്തിമാൻ ച | ദൃഢഭക്തിപൂണ്ടവനുമായ |
| തേഷാം | അവക്ക് | സുമന്ത്രഃ, | സുമന്ത്രർ, |
| നിത്യാനുഗഃ | പരമ്പരയായുള്ള സേവകനും | തൈഃ നൃപസുതൈഃ സാർദ്ധം | ആ രാജകുമാരന്മാരോടുംകൂടി |
| വിദിതാത്മാ | ആത്മസ്വരൂപജ്ഞനും | | |
| മഹാമതിഃ | മഹാബുദ്ധിമാനും | രാഘവം | ശ്രീരാമനെ |
| മൃദുഃ | മൃദുശീലനും | ആശ്വാസ്യ, | ആശ്വസിപ്പിച്ച് |
| ദാന്തഃ ച | ഇന്ദ്രിയങ്ങളെ വശപ്പെടുത്തിയവനും | ആലംബ്യ | കൈപിടിച്ചുകൊണ്ട് |
| | | ശിവാം | പാവനമായ |
| ശാന്തഃ ച, | മനഃസന്തുഷ്ടിപൂണ്ടവനും, | മന്ദാകിനീം നദീം | മന്ദാകിനീനദിയിൽ |
| രാമേ | ശ്രീരാമങ്കൽ | അവാതാരയത്. | ഇറക്കി. |

തേ സുതീർത്ഥാം തതഃ കൃച്ഛ്രാദുപാഗമ്യ യശസ്വിനഃ
നദീം മന്ദാകിനീം രമ്യാം സദാപുഷ്പിതകാനനാം 25
ശീഘ്രസ്രോതസമാസാദ്യ തീർത്ഥം ശിവമകർദ്ദമം
സിഷിചുസ്തൂദകം രാജ്ഞേ തത ഏതദ്ഭവത്വിതി. 26

| | |
|---|---|
| തതഃ | ആ സമയം |
| യശസ്വിനഃ | കീർത്തിശാലികളായ |
| തേ, | അവർ, |
| സദാ | എന്നും |
| സുതീർത്ഥാം, | നല്ല ജലത്തോടുകൂടിയതും, |
| രമ്യാം | ഭംഗിയേറിയ |
| പുഷ്പിത-കാനനാം | പുഷ്പിച്ചവനങ്ങളോടുകൂടിയതും |
| ശീഘ്രസ്രോതസം | വേഗതയുള്ള പ്രവാഹത്തോടുകൂടിയതും ആയ |
| മന്ദാകിനീം നദീം, | മന്ദാകിനീനദിയിൽ, |
| കൃച്ഛ്രാത് | ദുഃഖത്താൽ കഷ്ടപ്പെട്ടുകൊണ്ട് |
| ഉപാഗമ്യ, | സ്നാനംചെയ്ത്, |
| ശിവം | പുണ്യകരമായ |
| അകർദ്ദമം തീർത്ഥം | നിർമ്മലജലത്തെ |
| തതഃ | അതിൽനിന്നും |
| ആസാദ്യ, | എടുത്തുകൊണ്ട്, |
| "രാജ്ഞ | "മഹാരാജാവിന്നായ്ക്കൊണ്ട് |
| ഏതത് ഭവതു" | ഇത് ഭവിക്കട്ടെ," |
| ഇതി തു | എന്നുപറഞ്ഞ് |
| ഉദകം സിഷിചുഃ. | തർപ്പിച്ചു. |

പ്രഗൃഹ്യ ച മഹീപാലോ ജലപൂരിതമഞ്ജലിം
ദിശം യാമ്യാമഭിമുഖോ രുദൻ വചനമബ്രവീത്. 27

| | |
|---|---|
| മഹീപാലഃ | ഭൂലോകനാഥനായ ശ്രീരാമൻ, |
| ജലപൂരിതം അഞ്ജലിം | വെള്ളം നിറച്ചുള്ള അഞ്ജലിയെ |
| പ്രഗൃഹ്യ, | ഉയർത്തി, |
| യാമ്യാം ദിശം | തെക്കുഭാഗത്തേയ്ക്കു |
| അഭിമുഖഃ, | നോക്കിക്കൊണ്ട്, |
| രുദൻ ച | കരഞ്ഞുംകൊണ്ടുതന്നെ |
| വചനം അബ്രവീത്. | ഇപ്രകാരം ഉരചെയ്തു. |

ഏതത്തേ രാജശാർദ്ദൂല വിമലം തോയമക്ഷയം
പിതൃലോകഗതസ്യാദ്യ മദ്ദത്തമുപതിഷ്ഠതു. 28

| | |
|---|---|
| "രാജശാർദ്ദൂല ! | "രാജോത്തമ ! |
| പിതൃലോക-ഗതസ്യ | പിതൃലോകപ്രാപ്തനായ |
| തേ | നിന്തിരുവടിക്ക് |
| അദ്യ | ഇപ്പോൾ |
| മദ്ദത്തം | എന്നാൽ നൽകപ്പെട്ട |
| വിമലം | പരിശുദ്ധമായ |
| ഏതത് | ഈ |
| തോയം, | ജലം, |
| അക്ഷയം | അക്ഷയമാകുംവണ്ണം |
| ഉപതിഷ്ഠതു." | ഫലത്തോടുകൂടിയതാകട്ടെ." |

തതോ മന്ദാകിനീതീരാത് പ്രത്യുത്തീർയ്യ സ രാഘവഃ
പിതുശ്ചകാര തേജസ്വീ നിവാപം ഭ്രാതൃഭിഃ സഹ. 29

| | |
|---|---|
| സഃ | ആ |
| തേജസ്വീ | തേജസ്വിയായ |
| രാഘവഃ | ശ്രീരാമൻ |
| മന്ദാകിനീ-തീരാത് | മന്ദാകിനീജലത്തിൽനിന്ന് |
| പ്രത്യുത്തീർയ്യ തതഃ, | കരയിൽ കയറിയ ശേഷം, |
| ഭ്രാതൃഭിഃ സഹ | അനുജന്മാരോടുംകൂടി |
| പിതുഃ | പിതാവിന്ന് |
| നിവാപം | പിണ്ഡപ്രദാനം |
| ചകാര. | ചെയ്തു. |

ഐങ്ഗുദം ബദരീമിശ്രം പിണ്യാകം ദർഭസംസ്തരേ
ന്യസ്യ രാമഃ സുദുഃഖാർത്തോ രുദൻ വചനമബ്രവീത്. 30

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | ന്യസ്യ, | വെച്ച്, |
| ബദരീമിശ്രം | എലന്തയോടുകൂടിയ | സുദുഃഖാർത്തഃ | ഏററം ദുഃഖപീഡിത |
| ഐങ്ഗുദം | ഓടക്കുരുകൊണ്ടുള്ള | രുദൻ | കരഞ്ഞുകൊണ്ട് [നായി |
| പിണ്യാകം | പിണ്ഡത്തെ | വചനം | } ഇപ്രകാരം ഉരചെയ്തു. |
| ദർഭസംസ്തരേ | ദർഭാസനത്തിൽ | അബ്രവീത്. | |

[ഇവിടെ പിണ്ഡപ്രദാനം ചെയ്തതു് ദശാഹമദ്ധ്യേ ചെയ്യുന്നതായ പ്രേതപിണ്ഡപ്രദാനമല്ലെന്നും സപിണ്ഡീകരണത്തെ സംബന്ധിച്ചതാണെന്നും ബോദ്ധ്യം. ഔർദ്ധ്വദേഹികക്രിയകൾ കഴിഞ്ഞവന്നു് ദശാഹപിണ്ഡദാനം പ്രതിഷേധിക്കപ്പെട്ടിരിക്കുന്നു. "മൃത്യുകർത്താവ ദേശസ്ഥഃ കാലേഽകാലേ ശ്രുതൌ യദി തിലവാരി പ്രകുർവ്വീത പിണ്ഡദാനം വിവർജ്ജയേത്." എന്നു് സ്മൃതി. ('കാലെ ഏകോദ്ദിഷ്ടസമയത്തിൽ, 'അകാലേ' അതിന്നുശേഷം, എന്നർത്ഥം).

എന്നാൽ പിതൃമരണശ്രവണത്തിന്നുശേഷം പത്തുദിവസത്തെ ആശൌചമുണ്ടെന്നും അതിന്നുശേഷമേ സപിണ്ഡീകരണം പാടുള്ളുവെന്നുമാകുന്നു വിധി. "പിതരൌ ചേൻമൃതൌ സ്യാതാം ദൂരസ്ഥോഽപി ഹി പുത്രകഃ. ശ്രുത്വാ തദ്ദിനമാരഭ്യ ദശാഹം സൂതകീ ഭവേത് " (പൈഠീനസി). "സർവ്വേഷാമേവ വർണ്ണാനാമാശൌചാന്തേ സപിണ്ഡനം" (കാത്യായനസ്മൃതി). അപ്രകാരമാണെന്നാലും, വ്രതിയായവന്നു് സദ്യഃശൌചം വിധിച്ചിട്ടുള്ളതുകൊണ്ടും, ആശൌചാദി സങ്കോചനിഷേധം കലിയുഗത്തിന്നുമാത്രം വിധിച്ചതാകകൊണ്ടും, വ്രതിയും, പരിശുദ്ധമൂർത്തിയും, ത്രേതായുഗത്തിൽ വർത്തിച്ചവനുമായ ശ്രീരാമന്റെ സംഗതിയിൽ ആയവ ബാധകമല്ലായ്കയാൽ സദ്യഃസപിണ്ഡീകരണം ചെയ്തതാണെന്നു് ബോദ്ധ്യം. "ഗ്രന്ഥാർത്ഥം യോ വിജാനാതി വേദമംഗൈഃ സമന്വിതം. സകല്പം സരഹസ്യം ച ക്രിയാവാംശ്ചേന്ന സൂതകം. രാജർത്ത്വിഗ്ദീക്ഷിതാനാം ച ബാലേ ദേശാന്തരേ തഥാ വ്രതിനാം സത്രിണാം ചൈവ സദ്യഃ ശൌചം വിധീയതേ." (ദക്ഷസ്മൃതി). "അസ്നാത്വാ പ്യ ജപോഽഹുത്വാ ഭുങ്ക്തേഽദത്വാ ച യോ ദ്വിജഃ. ഏവംവിധസ്യ വിപ്രസ്യ ദശാഹം സൂതകം ഭവേത്." "കലൌ യുഗേ ത്വിമാൻ ധർമ്മാൻ വർജ്ജ്യാനാഹുർമ്മനീഷിണഃ. ദശാഹ ഏവ വിപ്രസ്യ സപിണ്ഡമരണേ സതി. കല്പാന്തരാണി കുർവ്വാണഃ കലൌ വ്യാമോഹകിൽബിഷി " (ഹാരിതസ്മൃതി). ന കർത്തവ്യം ന കർത്തവ്യം സദ്യ സങ്കോചനം കലൌ."

അനുജൻ സപിണ്ഡീകരണം ചെയ്താലും ജ്യേഷ്ഠനായവൻ പ്രേതപദത്തെമാത്രം പറയാതെ, അതിനെ വീണ്ടും ചെയ്യേണ്ടതാണെന്നും ശാസ്ത്രം. "യവീയസാ കൃതം കർമ്മ പ്രേതശബ്ദം വിഹായ തു. തജ്ജ്യായസാഽപി കർത്തവ്യം സപിണ്ഡീകരണം പുനഃ." എന്നു് സ്മൃതി.

ഇദം ഭുങ്ക്ഷ്വ മഹാരാജ പ്രീതോ യദശനാ വയം
യദന്നഃ പുരുഷോഽശ്നാതി തദന്നാസ്തസ്യ ദേവതാഃ. 31

| | | | |
|---|---|---|---|
| "മഹാരാജ! | "മഹാരാജാവേ! | തസ്യ | അവന്റെ |
| പുരുഷഃ | ഒരു മനുഷ്യൻ | ദേവതാഃ; | ദൈവങ്ങൾ; |
| യത് അന്നം | യാതൊരു ആഹാരത്തെ | വയം | ഞങ്ങൾ |
| അശ്നാതി, | ഭുജിക്കുന്നുവോ, | യദശനാഃ | യാതൊന്നിനെ ഭുജിക്കുന്നുവോ, അപ്രകാരമുള്ള |
| തദന്നാഃ | { അതിനെത്തന്നെ ആഹാരമായുള്ളവരാണല്ലോ | ഇദം | ഇതിനെ |
| | | പ്രീതഃ | പ്രീതിപൂണ്ടവനായി |
| | | ഭുങ്ക്ഷ്വ." | ഭുജിച്ചാലും-" |

["യദ്ഭക്ഷയേത്തതോ ദദ്യാദ്ബലിഭിക്ഷാം ച ശക്തിതഃ" (മനു).]

തതസ്തേനൈവ മാൎഗ്ഗേണ പ്രത്യുത്തീൎയ്യ നദീതടാത്
ആരുരോഹ നരവ്യാഘ്രോ രമ്യസാനും മഹീധരം. 32

| | | | |
|---|---|---|---|
| നരവ്യാഘ്രഃ | പുരുഷോത്തമനായ ശ്രീരാമൻ | നദീതടാത് | നദീതീരത്തിൽനിന്ന് |
| | | പ്രത്യുത്തീൎയ്യ, | തിരിച്ചുവന്ന്, |
| തതഃ | അതിൽപിന്നെ | രമ്യസാനും | അഴകാൎന്ന താഴ്വരയോടു |
| തേന മാൎഗ്ഗേണ ഏവ | അതേ മാൎഗ്ഗത്തിലൂടെ | മഹീധരം | മലയിൽ [കൂടിയ |
| | | ആരുരോഹ. | കയറി. |

തതഃ പൎണ്ണകുടീദ്വാരമാസാദ്യ ജഗതീപതിഃ
പരിജഗ്രാഹ ബാഹുഭ്യാമുഭൌ ഭരതലക്ഷ്മണൌ. 33

| | | | |
|---|---|---|---|
| ജഗതീപതിഃ, | ലോകനാഥൻ, | ഭരതലക്ഷ്മണൌ | ഭരതലക്ഷ്മണന്മാർ |
| പൎണ്ണകുടീദ്വാരം | പൎണ്ണശാലാദ്വാരത്തെ | ഉഭൌ | രണ്ടുപേരേയും |
| ആസാദ്യ തതഃ, | പ്രാപിച്ചശേഷം, | പരിജഗ്രാഹ. | ആലിംഗനംചെയ്തു. |
| ബാഹുഭ്യാം | ഇരുഭുജങ്ങൾകൊണ്ടും | | |

തേഷാം തു രുദതാം ശബ്ദാത് പ്രതിശ്രുത്കോऽഭവദ്ഗിരൌ
ഭ്രാതൄണാം സഹ വൈദേഹ്യാ സിംഹാനാം നൎദ്ദതാമിവ. 34

| | | | |
|---|---|---|---|
| വൈദേഹ്യാ സഹ | വൈദേഹിയോടുകൂടി | സിംഹാനാം ഇവ | സിംഹങ്ങളുടെ എന്നപോലെയുള്ള |
| രുദതാം | കരഞ്ഞുകൊണ്ടിരുന്ന | പ്രതിശ്രുത്കഃ | പ്രതിദ്ധ്വനി |
| തേഷാം | ആ | തു | ആ സമയം |
| ഭ്രാതൄണാം | സഹോദരന്മാരുടെ | ഗിരൌ | പൎവ്വതത്തിൽ |
| ശബ്ദാത്, | ശബ്ദത്താൽ, | അഭവത്. | ഉണ്ടായി. |
| നൎദ്ദതാം | ഗൎജ്ജിക്കുന്ന | | |

മഹാബലാനാം രുദതാം കുൎവ്വതാമുദകം പിതുഃ
വിജ്ഞായ തുമുലം ശബ്ദം ത്രസ്താ ഭരതസൈനികാഃ. 35

| | | | |
|---|---|---|---|
| ഭരതസൈനികാഃ, | ഭരതന്റെ സൈന്യത്തിലുള്ളവർ, | കുൎവ്വതാം | ചെയ്ത് |
| തുമുലം | ആ ക്ഷോഭകരമായ | രുദതാം | കരയുന്നവരായ |
| ശബ്ദം, | ശബ്ദത്തെ, | മഹാബലാനാം | മഹാബലവാന്മാരായ അവരുടെതെന്ന് |
| പിതുഃ | പിതാവിന്ന് | വിജ്ഞായ, | അറിഞ്ഞ്, |
| ഉദകം | ഉദകക്രിയ | ത്രസ്താഃ. | ദുഃഖിച്ചു. |

അബ്രുവംശ്ചാപി രാമേണ ഭരതഃ സംഗതോ ധ്രുവം
തേഷാമേവ മഹാൻ ശബ്ദഃ ശോചതാം പിതരം മൃതം. 36

| | | | |
|---|---|---|---|
| അപി ച | കൂടാതെ | ശോചതാം | ദുഃഖിക്കുന്നവരായ |
| അബ്രുവൻ; | ഇങ്ങിനെ തമ്മിലുരചെയ്കയും ചെയ്തു; | തേഷാം ഏവ; | അവരുടേതുതന്നെ; |
| "മഹാൻ | "ഈ വമ്പിച്ച | ഭരതഃ | ഭരതൻ |
| ശബ്ദഃ, | കരച്ചൽ, | രാമേണ സംഗതഃ | ശ്രീരാമനെ കണ്ടുകഴിഞ്ഞു |
| മൃതം | തീപ്പെട്ട, | ധ്രുവം." | എന്നതു തീൎച്ചതന്നെ." |
| പിതരം | പിതാവിനെക്കുറിച്ച് | | |

അഥ വാസാൻ പരിത്യജ്യ തം സർവ്വേഽഭിമുഖാഃ സ്വനം
അപ്യേകമനസോ ജഗ്മുർയ്യഥാസ്ഥാനം പ്രധാവിതാഃ. 37

| | | | |
|---|---|---|---|
| അഥ | അപ്പോൾ | യഥാസ്ഥാനം | ഉണ്ടായിരുന്ന സ്ഥലത്തിന്നു |
| സർവ്വേ | എല്ലാവരും | അഭിമുഖാഃ | നേരിട്ട് |
| വാസാൻ | ഇരുന്ന ദിക്കുകളെ | പ്രധാവിതാഃ, | ഓടുന്നവരായി, |
| പരിത്യജ്യ, | വിട്ട്, | ഏകമനസഃ അപി | ഒരേ ഉദ്ദേശത്തോടുകൂടിയവരായ്ത്തന്നെ |
| തം | ആ | | |
| സ്വനം | ശബ്ദം | ജഗ്മുഃ | ചെന്നു. |

ഹയൈരന്യേ ഗജൈരന്യേ രഥൈരന്യേ സ്വലംകൃതൈഃ
സുകുമാരാസ്തഥൈവാന്യേ പദ്ഭിരേവ നരാ യയുഃ. 38

| | | | |
|---|---|---|---|
| സുകുമാരാഃ | ബലഹീനന്മാരായ | സ്വലംകൃതൈഃ | നന്നായലങ്കരിക്കപ്പെട്ട |
| അന്യേ | ചിലർ | രഥൈഃ, | രഥങ്ങളിലും, |
| ഹയൈഃ, | കുതിരകളിന്മേലും, | തഥാ ഏവ | അപ്രകാരംതന്നെ |
| അന്യേ | ചിലർ | അന്യേ | അങ്ങിനെയല്ലാത്ത |
| ഗജൈഃ | ആനപ്പുറങ്ങളിലും, | നരാഃ | ആളുകൾ |
| അന്യേ | ചിലർ | പദ്ഭിഃ ഏവ | കാൽനടയായും |
| | | യയുഃ. | ചെന്നു. |

അചിരപ്രോഷിതം രാമം ചിരവിപ്രോഷിതം യഥാ
ദ്രഷ്ടുകാമോ ജനഃ സർവ്വോ ജഗാമ സഹസാഽഽശ്രമം. 39

| | | | |
|---|---|---|---|
| ജനഃ സർവ്വഃ | ജനങ്ങൾ എല്ലാവരും | യഥാ | എന്നപോലെ |
| അചിര-പ്രോഷിതം | അടുത്തു മുമ്പ് നാടുവിട്ടുപോയ | ദ്രഷ്ടുകാമഃ, | കാണ്മാൻ കൊതിപൂണ്ടവരായി, |
| രാമം, | ശ്രീരാമനെ, | സഹസാ | വേഗതപൂണ്ട് |
| ചിര-വിപ്രോഷിതം | എത്രയോ മുമ്പുതന്നെ നാടുവിട്ടവനെ | ആശ്രമം | ആശ്രമംനോക്കി |
| | | ജഗാമ. | ചെന്നുകൊണ്ടിരുന്നു. |

ഭ്രാതൄണാം ത്വരിതാസ്തേ തു ദ്രഷ്ടുകാമാഃ സമാഗമം
യയുർബ്ബഹുവിധൈര്യ്യാനൈഃ ഖുരനേമിസമാകുലൈഃ. 40

| | | | |
|---|---|---|---|
| ഖുരനേമി-സമാകുലൈഃ | കുളമ്പുകളുടേയും ചക്രങ്ങളുടേയും ഒച്ചയോടുകൂടിയ | ഭ്രാതൄണാം | ആ സഹോദരന്മാരുടെ |
| ബഹുവിധൈഃ | പലമാതിരി | സമാഗമം | കൂടിച്ചേർച്ചയെ |
| യാനൈഃ തു, | വാഹനങ്ങളോടുകൂടി, | ദ്രഷ്ടുകാമാഃ | കാണ്മാൻ ആഗ്രഹിച്ചവരായി |
| തേ | അവർ | ത്വരിതാഃ | ബദ്ധപ്പെട്ട് |
| | | യയുഃ. | യാത്രചെയ്തു. |

സാ ഭൂമിർബ്ബഹുഭിര്യ്യാനൈഃ ഖുരനേമിസമാഹതാ
മുമോച തുമുലം ശബ്ദം ദ്യൗരിവാഭ്രസമാഗമേ. 41

| | | | |
|---|---|---|---|
| **സാ** | ആ | **അഭ്രസമാഗമേ** | മേഘങ്ങൾ കൂട്ടിമുട്ടമ്പോൾ |
| **ഭൂമിഃ,** | പ്രദേശം, | **ദ്യൌഃ** | ആകാശം |
| **ബഹുഭിഃ** | അനേകം | **ഇവ,** | എന്നപോലെ, |
| **യാനൈഃ** | വാഹനങ്ങളാൽ | **തുമുലം** | പെരുത്ത |
| **ഖുരനേമി-സമാഹതാ,** | കുളമ്പ്, ചക്രം, എന്ന വയാൽ അടിക്കപ്പെട്ടതായി, | **ശബ്ദം** | ശബ്ദത്തെ |
| | | **മുമോച.** | പുറപ്പെടീച്ചു. |

**തേന വിത്രാസിതാ നാഗാഃ കരേണുപരിവാരിതാഃ**
**ആവാസയന്തോ ഗന്ധേന ജഗ്മുരന്യദ്വനം തതഃ.** 42

| | | | |
|---|---|---|---|
| **തേന ഗന്ധേന,** | ആ സംഗതികൊണ്ട്, | **അന്യത് വനം** | മറെറാരു വനത്തെ |
| **വിത്രാസിതാഃ** | ഭയപ്പെട്ടവയായ | **ആവാസയന്തഃ,** | വാസമാക്കിക്കൊണ്ട്, |
| **നാഗാഃ,** | ആനകൾ, | **തതഃ** | അവിടെനിന്നും |
| **കരേണു-പരിവാരിതാഃ** | പിടിയാനകളോടുംകൂടി | **ജഗ്മുഃ.** | പോയ്ക്കളഞ്ഞു. |

[" ഗന്ധേന ആവാസയന്തഃ " (മദത്തിന്റെ വാസനയെയും പരത്തിക്കൊണ്ട്) എന്നും.]

**വരാഹമൃഗസംഘാശ്ച മഹിഷാഃ സർപ്പവാനരാഃ**
**വ്യാഘ്രഗോകർണ്ണഗവയാ വിത്രേസുഃ പൃഷതൈഃ സഹ.** 43

| | | | |
|---|---|---|---|
| **വരാഹ-മൃഗസംഘാഃ** | പന്നിക്കൂട്ടങ്ങളും മാൻകൂട്ടങ്ങളും | **വ്യാഘ്ര-ഗോകർണ്ണ-ഗവയാഃ** | നരികളും, കോവർകഴുതകളും, ഗവയമെന്ന മാനുകളും, |
| **മഹിഷാഃ ച** | കാട്ടികളും | **പൃഷതൈഃ സഹ** | പുള്ളിമാനുകളോടുംകൂടി |
| **സർപ്പവാനരാഃ,** | സർപ്പങ്ങളും കുരങ്ങന്മാരും, | **വിത്രേസുഃ.** | ഭയപ്പെട്ടോടി. |

**രഥാംഗസാഹ്വാ നത്യൂഹാ ഹംസാഃ കാരണ്ഡവാഃ പ്ലവാഃ**
**തഥാ പുംസ്കോകിലാഃ ക്രൌഞ്ചാ വിസംജ്ഞാ ഭേജിരേ ദിശഃ.** 44

| | | | |
|---|---|---|---|
| **രഥാംഗസാഹ്വാഃ** | ചക്രവാകങ്ങളും | **പുംസ്കോകിലാഃ** | ആൺകുയിലുകളും |
| **നത്യൂഹാഃ** | നത്തുകളും | **ക്രൌഞ്ചാഃ** | ക്രൌഞ്ചങ്ങളും |
| **ഹംസാഃ** | ഹംസങ്ങളും | **വിസംജ്ഞാഃ** | പേടിച്ചരണ്ടവയായി |
| **കാരണ്ഡവാഃ** | നീർക്കോഴികളും | **ദിശഃ** | എല്ലാഭാഗങ്ങളിലേയ്ക്കും |
| **പ്ലവാഃ തഥാ** | കൊററികളും | **ഭേജിരേ.** | പറന്നുചെന്നു. |

**തേന ശബ്ദേന വിത്രസ്തൈരാകാശം പക്ഷിഭിർവൃതം**
**മനുഷ്യൈരാവൃതാ ഭൂമിരുഭയം പ്രബഭൌ തദാ.** 45

| | | | |
|---|---|---|---|
| **തേന ശബ്ദേന** | ആ ശബ്ദത്താൽ | **മനുഷ്യൈഃ** | മനുഷ്യരാലും |
| **വിത്രസ്തൈഃ** | പറന്നോടിപ്പോകുന്ന | **ആവൃതാ;** | നിറയപ്പെട്ടു; |
| **പക്ഷിഭിഃ** | പക്ഷികളാൽ | **തദാ** | ആകയാൽ |
| **ആകാശം** | ആകാശം | **ഉഭയം** | രണ്ടും |
| **വൃതം;** | നിറയപ്പെട്ടു; | **പ്രബഭൌ.** | ഒന്നിനൊന്നുതുല്യമായി പരിശോഭിച്ചു. |
| **ഭൂമിഃ** | ഭൂപ്രദേശം | | |

തതസ്തം പുരുഷവ്യാഘ്രം യശസ്വിനമകല്മഷം
ആസീനം സ്ഥണ്ഡിലേ രാമം ദദൎശ സഹസാ ജനഃ. 46

| | | | |
|---|---|---|---|
| തതഃ | ആസമയം | രാമം | ശ്രീരാമനെ |
| ജനഃ, | ജനതതി, | സ്ഥണ്ഡിലേ | നിലത്തു് |
| പുരുഷവ്യാഘ്രം | പുരുഷോത്തമനും | ആസീനം, | എഴുന്നെള്ളിയിരിക്കുന്ന |
| യശസ്വിനം | യശസ്വിയും | | വനായി, |
| അകല്മഷം | നിഷ്കന്മഷനും ആയ | സഹസാ | അത്തൽപൂണ്ടു് |
| തം | ആ | ദദൎശ. | സന്ദൎശിച്ചു. |

വിഗൎഹമാണഃ കൈകേയീം സഹിതോ മന്ഥരാമപി
അഭിഗമ്യ ജനോ രാമം ബാഷ്പപൂൎണ്ണമുഖോ ഽഭവത്. 47

| | | | |
|---|---|---|---|
| സഹിതഃ | കൂടിച്ചേൎന്നുവന്നതായ | രാമം | ശ്രീരാമനെ |
| ജനഃ | ജനക്കൂട്ടം | അഭിഗമ്യ, | സമീപിച്ചു്, |
| കൈകേയീം | കൈകേയീദേവിയേയും | ബാഷ്പപൂൎണ്ണമുഖഃ | അശ്രുക്കൾ നിറഞ്ഞ |
| മന്ഥരാം അപി | മന്ഥരയേയും | | മുഖത്തോടുകൂടിയതായി |
| വിഗൎഹമാണഃ, | നിന്ദിക്കുന്നതായി, | അഭവത്. | ഭവിച്ചു. |

താന്നരാൻ ബാഷ്പപൂൎണ്ണാക്ഷാൻ സമീക്ഷ്യാഥ സുദുഃഖിതാൻ
പൎയ്യഷ്വജത ധൎമ്മജ്ഞഃ പിതൃവന്മാതൃവച്ച സഃ. 48

| | | | |
|---|---|---|---|
| അഥ | ആ സമയം | താൻ | ആ |
| ധൎമ്മജ്ഞഃ | ധൎമ്മജ്ഞനായ | നരാൻ | ജനങ്ങളെ |
| സഃ | ആ ശ്രീരാമൻ | സമീക്ഷ്യ, | നോക്കി, |
| സുദുഃഖിതാൻ | ഏററം ദുഃഖിക്കുന്നവരും | പിതൃവത് | പിതാവിനെപോലേയും |
| ബാഷ്പ-<br>പൂൎണ്ണാക്ഷാൻ | അശ്രുക്കൾ നിറഞ്ഞ<br>നേത്രങ്ങളാന്നവരുമായ | മാതൃവത് ച | മാതാവിനെപോലേയും |
| | | പൎയ്യഷ്വജത. | അവരുമായിചേൎന്നു. |

സ തത്ര കാംശ്ചിത് പരിഷസ്വജേ നരാൻ
നരാശ്ച കേചിത്തു തമഭ്യവാദയൻ
ചകാര സൎവ്വാൻ സവയസ്യബാന്ധവാൻ
യഥാൎഹമാസാദ്യ തദാ നൃപാത്മജഃ. 49

| | | | |
|---|---|---|---|
| സഃ നൃപാത്മജഃ | ആ രാജകുമാരൻ | തം തു | അദ്ദേഹത്തെ |
| തത്ര | അവിടെ | അഭ്യവാദയൻ; | നമസ്കരിച്ചു; |
| തദാ | ആ സമയം | സവയസ്യ-<br>ബാന്ധവാൻ | സ്നേഹിതന്മാരും ബന്ധു<br>ക്കളും അടക്കം |
| കാംശ്ചിത്<br>നരാൻ | ചിലരെ | സൎവ്വാൻ | എല്ലാവരേയും |
| പരിഷസ്വജേ; | ആലിംഗനംചെയ്തു; | ആസാദ്യ, | സമീപിച്ചു്, |
| കേചിത് | ചില | യഥാൎഹം | തക്കപോലെയുള്ള |
| നരാഃ ച | ആളുകൾ | ചകാര. | ചെയ്തു. [മൎയ്യാദയെ |

തതഃ സ തേഷാം രുദതാം മഹാത്മനാം
ഭുവം ച ഖം ചാനുനിനാദയൻ സ്വനഃ
ഗുഹാ ഗിരീണാം ച ദിശശ്ച സന്തതം
മൃദംഗഘോഷപ്രതിമോ വിശുശ്രുവേ. 50

| | | | |
|---|---|---|---|
| തതഃ | ആ സമയം | അനുനിനാദയൻ | മാറെറാലിക്കൊള്ളിച്ചുംകൊണ്ട് |
| രുദതാം | കരഞ്ഞുകൊണ്ടിരുന്ന | ഗിരീണാം | മലകളുടെ |
| തേഷാം | ആ | ഗുഹാഃ ച | ഗുഹകളിലും |
| മഹാത്മനാം | മഹാത്മാക്കളുടെ | ദിശഃ ച | ദിക്കുകളിലും |
| സഃ | ആ | സന്തതം | ഇടവിടാതെ |
| സ്വനഃ, | ശബ്ദം, | മൃദംഗഘോഷപ്രതിമഃ | മൃദംഗധ്വനിപോലെ |
| ഭുവം ച | ഭൂമിയെയും | | |
| ഖം ച | ആകാശത്തെയും | വിശുശ്രുവേ. | കേൾക്കപ്പെട്ടു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ദ്വ്യുത്തരശതതമഃ സർഗ്ഗഃ = നൂററിരണ്ടാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 6178; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3823.



## ത്ര്യുത്തരശതതമഃ സർഗ്ഗഃ = നൂററിമൂന്നാംസർഗ്ഗം.

[മാതൃദർശനം = മാതാക്കന്മാരെ കാണുന്നത്.]

വസിഷ്ഠഃ പുരതഃ കൃത്വാ ദാരാൻ ദശരഥസ്യ ച
അഭിചക്രാമ തം ദേശം രാമദർശനതർഷിതഃ. 1

| | | | |
|---|---|---|---|
| രാമദർശനതർഷിതഃ | ശ്രീരാമനെ കാണ്മാൻ ആഗ്രഹംപൂണ്ടവനായ | ദാരാൻ ച | ഭാര്യമാരെയും |
| | | പുരതഃ കൃത്വാ | മുമ്പിലാക്കിക്കൊണ്ട് |
| വസിഷ്ഠഃ, | വസിഷ്ഠമഹർഷി, | തം | ആ |
| ദശരഥസ്യ | ദശരഥമഹാരാജാവിന്റെ | ദേശം | സ്ഥലത്തിലേക്കായി |
| | | അഭിചക്രാമ. | നടന്നുചെന്നു. |

രാജപത്ന്യസ്തു ഗച്ഛന്ത്യോ മന്ദം മന്ദാകിനീം പ്രതി
ദദൃശുസ്തത്ര തത്തീർത്ഥം രാമലക്ഷ്മണസേവിതം. 2

| | | | |
|---|---|---|---|
| മന്ദാകിനീം പ്രതി | മന്ദാകിനീനദിയിലോട്ടായി | തത്ര | അവിടെ |
| | | രാമലക്ഷ്മണസേവിതം | ശ്രീരാമലക്ഷ്മണന്മാരാൽ വെക്കപ്പെട്ടതായ |
| മന്ദം | പതുക്കെ | | |
| ഗച്ഛന്ത്യഃ | നടന്നുകൊണ്ടിരുന്ന | തത് തീർത്ഥം | ആ പിതൃപിണ്ഡത്തെ |
| രാജപത്ന്യഃ തു, | രാജ്ഞിമാർ, | ദദൃശുഃ. | കണ്ടു. |

കൌസല്യാ ബാഷ്പപൂർണ്ണേന മുഖേന പരിശുഷ്യതാ
സുമിത്രാമബ്രവീദ്ദീനാം യാശ്ചാന്യാ രാജയോഷിതഃ. 3

| | | | |
|---|---|---|---|
| കൌസല്യാ | കൌസല്യാദേവി | സുമിത്രാം | സുമിത്രാദേവിയോടും |
| ബാഷ്പപൂർണ്ണേന | അശ്രുക്കൾ ഒഴുകുന്ന | അന്യാഃ | മററുള്ള |
| പരിശുഷ്യതാ | വാടിയ | രാജയോഷിതഃ | രാജസ്ത്രീകൾ |
| മുഖേന, | വദനത്തോടുകൂടി, | യാഃ ച | യാതൊരുവരോ അവ രോടുമായി |
| ദീനാം | ദുഃഖിതയായ | അബ്രവീത്. | അരുൾചെയ്തു. |

ഇദം തേഷാമനാഥാനാം ക്ലിഷ്ടമക്ലിഷ്ടകർമ്മണാം
വനേ പ്രാക്കേവലം തീർത്ഥം യേ തേ നിർവ്വിഷയീകൃതാഃ. 4

| | | | |
|---|---|---|---|
| യേ തേ | യാതൊരു അവർ | വനേ | വനത്തിൽ |
| പ്രാക് | മുമ്പ് | തീർത്ഥം | സ്നാനം ചെയ്വാനുള്ള ഘ [ട്ടമാകുന്ന |
| നിർവ്വിഷയീകൃതാഃ | നാടുകടത്തപ്പെട്ടവരോ, | ഇദം; | ഇത്; |
| അക്ലിഷ്ട-കർമ്മണാം | എന്നും സുലഭമായ് ചെയ്യാൻ കഴിവുള്ളവരും | കേവലം | സാധാരണ മററുസ്ഥലങ്ങളേക്കാൾ |
| അനാഥാനാം | നാഥനില്ലാത്തവരും | ക്ലിഷ്ടം. | വെട്ടപ്പാക്കി സൌകര്യപ്പെടുത്തപ്പെട്ടിരിക്കുന്നു. |
| തേഷാം, | അവക്ക്, [ആയ | | |

ഇതഃ സുമിത്രേ പുത്രസ്തേ സദാ ജലമതന്ദ്രിതഃ
സ്വയം ഹരതി സൌമിത്രിർമ്മമ പുത്രസ്യ കാരണാത്. 5

| | | | |
|---|---|---|---|
| "സുമിത്രേ! | "സുമിത്രേ! | പുത്രസ്യ കാരണാത് | പുത്രനുവേണ്ടി, |
| തേ | ഭവതിയുടെ | സദാ | എന്നും |
| പുത്രഃ | പുത്രനായ | അതന്ദ്രിതഃ | പ്രീതിയോടെ |
| സൌമിത്രിഃ, | ലക്ഷ്മണൻ, | ജലം | വെള്ളത്തെ |
| ഇതഃ, | ഇവിടെനിന്ന്, | സ്വയം | താൻതന്നെ |
| മമ | എന്റെ | ഹരതി. | കൊണ്ടുപോകുന്നുണ്ട്. |

ജഘന്യമപി തേ പുത്രഃ കൃതവാന്ന തു ഗർഹിതഃ
ഭ്രാതുര്യദർത്ഥസഹിതം സർവ്വം തദ്വിഹിതം ഗുണൈഃ. 6

| | | | |
|---|---|---|---|
| "തേ | "ഭവതിയുടെ | അർത്ഥസഹിതം | ആവശ്യത്തിനുവേണ്ടി ചെയ്യുന്നതായ |
| പുത്രഃ | പുത്രൻ | തത് | അപ്രകാരമുള്ള പ്രവൃ |
| ജഘന്യം | താഴ്ന്നപ്രവൃത്തി | സർവ്വം തു | മുഴുവനുംതന്നെ [ത്തി |
| കൃതവാൻ അപി | ചെയ്യുന്നവനെന്നാലും | ഗുണൈഃ വിഹിതം. | സത്ഫലങ്ങളോടുകൂടിയവയായി വിധിക്കപ്പെട്ടവതന്നെ. |
| ഗർഹിതഃ ന; | ഒട്ടും നിന്ദ്യനല്ല; | | |
| യത് | എന്തെന്നാൽ | | |
| ഭ്രാതുഃ | ജ്യേഷ്ഠന്റെ | | |

അദ്യായമപി തേ പുത്രഃ ക്ലേശാനാമതഥോചിതഃ
നീചാനർത്ഥസമാചാരം സജ്ജം കർമ്മ പ്രമുഞ്ചതു 7

| | | | |
|---|---|---|---|
| “ അപി, | “ അപ്രകാരമാണെന്നാലും | നീചാനർത്ഥ-സമാചാരം | താഴ്ന്നതും കഷ്ടപ്പാടുള്ള വൃത്തിയോടുകൂടിയതും ആയ |
| തേ | ഭവതിക്കവേണ്ടി | സജ്ജം | ഇച്ചെയ്തുവരുന്ന |
| ക്ലേശാനാം | ക്ലേശിപ്പാനായി | കർമ്മ, | പ്രവൃത്തിയെ, |
| അതഥോചിതഃ | അനുഭവപ്പെടാത്തവ[നായ | അദ്യ | ഇപ്പോഴെങ്കിലും |
| പുത്രഃ | പുത്രനായ | | |
| അയം, | ഇവൻ, | പ്രമുഞ്ചതു ? ” | ഉപേക്ഷിക്കുമോ ? ” |

[‘‘ക്ലേശാനാം അതഥോചിതഃ തേ പുത്രഃ’’ (കായക്ലേശങ്ങൾക്ക് അർഹനല്ലാത്തവനായ ഭവതിയുടെ പുത്രൻ) എന്നും.]

ദക്ഷിണാഗ്രേഷു ദർഭേഷു സാ ദദർശ മഹീതലേ
പിതുരിംഗുദിപിണ്യാകം ന്യസ്തമായതലോചനാ. 8

| | | | |
|---|---|---|---|
| ആയതലോചനാ | തടമിഴിയാളായ | ദർഭേഷു | ദർഭപ്പുല്ലുകളിൽ |
| സാ, | അവൾ, | ന്യസ്തം | വെക്കപ്പെട്ടിരുന്ന |
| മഹീതലേ, | നിലത്ത്, | ഇംഗുദി-പിണ്യാകം | ഇംഗുദിപിണ്ഡത്തെ |
| പിതുഃ, | പിതാവിന്നായി, | | |
| ദക്ഷിണാഗ്രേഷു | തെക്കോട്ട് അഗ്രങ്ങളായുള്ള | ദദർശ. | കണ്ടു. |

തം ഭൂമൗ പിതുരാർത്തേന ന്യസ്തം രാമേണ വീക്ഷ്യ സാ
ഉവാച ദേവീ കൗസല്യാ സർവ്വാ ദശരഥസ്ത്രിയഃ. 9

| | | | |
|---|---|---|---|
| ആർത്തേന | ദുഃഖവർത്തമാനത്തെ [കേട്ട | സാ | ആ |
| രാമേണ | ശ്രീരാമനാൽ | കൗസല്യാദേവീ | കൗസല്യാദേവി |
| ഭൂമൗ | നിലത്ത് | വീക്ഷ്യ, | കണ്ട്, |
| പിതുഃ | പിതാവിന്നായി | ദശരഥസ്ത്രിയഃ | ദശരഥരാജ്ഞിമാർ |
| ന്യസ്തം | വെക്കപ്പെട്ടതായ | സർവ്വാഃ | എല്ലാവരോടും |
| തം, | അതിനെ, | ഉവാച. | ഇങ്ങിനെ ഉരചെയ്തു. |

ഇദമിക്ഷ്വാകുനാഥസ്യ രാഘവസ്യ മഹാത്മനഃ
രാഘവേണ പിതുർദത്തം പശ്യതൈതദ്യഥാവിധി 10

| | | | |
|---|---|---|---|
| “ രാഘവേണ, | “ ശ്രീരാമനാൽ, | യഥാവിധി | മുറപോലെ |
| മഹാത്മനഃ | മഹാത്മാവും | ദത്തം | നല്കപ്പെട്ടതാകുന്ന |
| ഇക്ഷ്വാകു-നാഥസ്യ | ഇക്ഷ്വാകുതിലകനും | ഇദം ; | ഇത് ; |
| പിതുഃ | പിതാവും ആയ | ഏതത് | ഇതിനെ |
| രാഘവസ്യ | ദശരഥമഹാരാജാവിന്നായിക്കൊണ്ട് | പശ്യത ! | നോക്കുവിൻ ! |

തസ്യ ദേവസമാനസ്യ പാൎത്ഥിവസ്യ മഹാത്മനഃ
നൈതദൌപയികം മന്യേ ഭുക്തഭോഗസ്യ ഭോജനം. 11

| | | | |
|---|---|---|---|
| "ദേവസമാനസ്യ | "ദേവതുല്യനും | പാൎത്ഥിവസ്യ, | ചക്രവൎത്തിമഹാരാജാ |
| ഭുക്തഭോഗസ്യ | ഭോഗങ്ങളെ അനുഭവിച്ചവനും | ഏതത് | ഇതു് [വിന്നു് |
| മഹാത്മനഃ | മഹാത്മാവുംആയ | ഔപയികം | തക്കതായ |
| തസ്യ | ആ | ഭോജനം ന | ആഹാരമല്ലെന്നു് |
| | | മന്യേ. | ഞാൻ സംശയിക്കുന്നു. |

ചതുരന്താം മഹീം ഭുക്ത്വാ മഹേന്ദ്രസദൃശോ ഭുവി
കഥമിംഗുദിപിണ്യാകം സ ഭുങ്‌ക്തേ വസുധാധിപഃ. 12

| | | | |
|---|---|---|---|
| "ഭുവി | "ലോകത്തിൽ | മഹീം | ഭൂമിയെ |
| മഹേന്ദ്രസദൃശഃ | ഇന്ദ്രതുല്യനായ | ഭുക്ത്വാ, | ആണ്ടുവന്നശേഷം, |
| വസുധാധിപഃ | ചക്രവൎത്തിയായിരുന്ന | ഇംഗുദിപിണ്യാകം | ഇംഗുദിപിണ്ഡത്തെ |
| സഃ, | അദ്ദേഹം, | കഥം | എങ്ങിനെയാണു് |
| ചതുരന്താം | നാലുഭാഗങ്ങളിലും അററംവരെ വ്യാപിച്ചതായ | ഭുങ്‌ക്തേ ? | ഭുജിക്കുക ? |

അതോ ദുഃഖതരം ലോകേ ന കിംചിത് പ്രതിഭാതി മേ
യത്ര രാമഃ പിതുർദദ്യാദിംഗുദീക്ഷോദമൃദ്ധിമാൻ. 13

| | | | |
|---|---|---|---|
| "ഋദ്ധിമാൻ | "സൎവ്വ സമൃദ്ധിയുള്ള അമാനുഷശക്തിയാന്ന | ലോകേ | ലോകത്തിൽ |
| രാമഃ, | ശ്രീരാമൻ, | അതഃ | ഇതിനെക്കാൾ |
| പിതുഃ | പിതാവിന്നു് | ദുഃഖതരം | വ്യസനകരമായതു് |
| ഇംഗുദീക്ഷോദം | ഇംഗുദികല്ക്കത്തെ | കിംചിത് ന | മറെറാന്നുമില്ലെന്നു് |
| യത്ര ദദ്യാത്, | നൽകുന്നുവെന്നു വന്നാൽ, | മേ | എനിക്കു് |
| | | പ്രതിഭാതി. | തോന്നുന്നു. |

രാമേണേംഗുദിപിണ്യാകം പിതുർദത്തം സമീക്ഷ്യ മേ
കഥം ദുഃഖേന ഹൃദയം ന സ്ഫോടതി സഹസ്രധാ. 14

| | | | |
|---|---|---|---|
| "രാമേണ | "ശ്രീരാമനാൽ | മേ | എന്റെ |
| പിതുഃ | പിതാവിന്നായ്ക്കൊണ്ടു് | ഹൃദയം, | ഹൃദയം, |
| ഇംഗുദിപിണ്യാകം | ഇംഗുദിപ്പിണ്ണാക്കു് | ദുഃഖേന | ദുഃഖംകൊണ്ടു് |
| ദത്തം | നൽകപ്പെട്ടിരിക്കുന്നതായി | സഹസ്രധാ | ആയിരം നുറുങ്ങായി |
| സമീക്ഷ്യ | നേരിൽകണ്ട | കഥം | എന്തുകൊണ്ടാണു് |
| | | സ്ഫോടതി ന? | ചിതറിപ്പോകാതിരിക്കുന്നതു് ? |

ശ്രുതിസ്തു ഖല്വിയം സത്യാ ലൌകികീ പ്രതിഭാതി മേ
യദന്നം പുരുഷോഽശ്നാതി തദന്നാസ്തസ്യ ദേവതാഃ. 15

| | | | |
|---|---|---|---|
| "'പുരുഷഃ | "'ഒരു മനുഷ്യൻ | ഇയം | ഈ |
| യത് അന്നം | യാതൊരു ആഹാരത്തെ | ലൌകികി ശ്രുതിഃ | ലോകോക്തി |
| അശ്നാതി, | ഭുജിക്കുന്നുവോ, | | |
| തസ്യ | ആ മനുഷ്യന്റെ | തു | ഇപ്പോൾ |
| ദേവതാഃ, | ദൈവങ്ങൾ | ഖലു | നിശ്ചയമായും |
| തദന്നാഃ,' | അതേ ആഹാരത്തോടു കൂടിയവരാകുന്നു എന്നുള്ള' | സത്യാ | പ്രത്യക്ഷത്തിലുള്ള |
| | | മേ | എനിക്ക് [തായി |
| | | പ്രതിഭാതി." | കാണപ്പെടുന്നു." |

ഏവമാർത്താം സപത്ന്യസ്താ ജഗ്മുരാശ്വാസ്യ താം തദാ
ദദൃശുശ്ചാശ്രമേ രാമം സ്വർഗ്ഗച്യുതമിവാമരം. 16

| | | | |
|---|---|---|---|
| താഃ | ആ | തദാ | അപ്പോൾ |
| സപത്ന്യഃ, | സപത്നിമാർ, | സ്വർഗ്ഗച്യുതം | സ്വർഗ്ഗത്തിൽനിന്നു താഴോട്ടിറങ്ങിയ |
| ഏവം | ഇപ്രകാരം | | |
| ആർത്താം | പ്രലപിക്കുന്ന | അമരം ഇവ | ദേവനെ എന്നപോലെ |
| താം | അവളെ | രാമം ച | ശ്രീരാമനെത്തന്നെ |
| ആശ്വാസ്യ | ആശ്വസിപ്പിച്ചുകൊ | ആശ്രമേ | ആശ്രമത്തിൽ |
| ജഗ്മുഃ; | നടന്നു; [ണ്ടുതന്നെ | ദദൃശുഃ. | കണ്ടു. |

തം ഭോഗൈഃ സംപരിത്യക്തം രാമം സംപ്രേക്ഷ്യ മാതരഃ
ആർത്താ മുമുചുരശ്രൂണി സസ്വരം ശോകകർശിതാഃ. 17

| | | | |
|---|---|---|---|
| മാതരഃ | മാതാക്കന്മാർ | ശോകകർശിതാഃ | ദുഃഖം അധികരിച്ച് |
| ഭോഗൈഃ പരിത്യക്തം | ഭോഗങ്ങളെല്ലാം വെടിഞ്ഞിരിക്കുന്ന | ആർത്താഃ, | മാഴ്കിയവരായി, |
| | | സസ്വരം | ആർത്തസ്വരത്തോടുകൂടി |
| തം രാമം | ആ ശ്രീരാമനെ | അശ്രൂണി മുമുചുഃ. | പ്രലപിച്ചു. |
| സംപ്രേക്ഷ്യ, | കണ്ട്, | | |

താസാം രാമഃ സമുത്ഥായ ജഗ്രാഹ ചരണാൻ ശുഭാൻ
മാതൄണാം മനുജവ്യാഘ്രഃ സർവ്വാസാം സത്യസംഗരഃ. 18

| | | | |
|---|---|---|---|
| സത്യസംഗരഃ | സത്യപ്രതിജ്ഞനും | മാതൄണാം | മാതാക്കന്മാർ |
| മനുജവ്യാഘ്രഃ | പുരുഷോത്തമനുമായ | സർവ്വാസാം | എല്ലാവരുടേയും |
| രാമഃ, | ശ്രീരാമൻ, | ശുഭാൻ | പുണ്യകരങ്ങളായ |
| സമുത്ഥായ | എഴുന്നേററ് | ചരണാൻ | പാദങ്ങളെ |
| താസാം | ആ | ജഗ്രാഹ. | സേവിച്ചു. |

താഃ പാണിഭിഃ സുഖസ്പർശൈർമൃദ്വംഗുലിതലൈഃ ശുഭൈഃ
പ്രമമാർജ്ജ രജഃ പൃഷ്ഠാദ്രാമസ്യായതലോചനാഃ. 19

| | | | |
|---|---|---|---|
| ആയത-ലോചനാഃ | വിശാലനേത്രകളായ | ശുഭൈഃ | അഴകുള്ളവയും ആയ |
| താഃ | അവർ | പാണിഭിഃ | തൃക്കൈകൾകൊണ്ട് |
| മൃദ്വംഗുലി-തലൈഃ | മാർദ്ദവമുള്ള വിരലുകളും ഉള്ളംകയ്യുമുള്ളവയും | രാമസ്യ | ശ്രീരാമന്റെ |
| സുഖസ്പർശൈഃ | സുഖസ്പർശമുള്ളവയും | പൃഷ്ഠാത് | ദേഹത്തിൽനിന്ന് |
| | | രജഃ പ്രമമാർജ്ജുഃ. | പൊടിതുടച്ചു. |

["പൃഷ്ഠം," എന്നതിന് ദേഹത്തിന്റെ പിൻഭാഗം, എന്നല്ലാതെ, ദേഹത്തിൽ എല്ലാ ഭാഗത്തിലും, എന്നർത്ഥമാകുന്നു. അതായത് 'തലം' (Surface) എന്നർത്ഥം. "അവനീപൃഷ്ഠം" (Surface of the earth) എന്നതിലുള്ള മാതിരി.]

സൌമിത്രിരപി താഃ സർവ്വാ മാതൄഃ സംപ്രേക്ഷ്യ ദുഃഖിതഃ
അഭ്യവാദയതാസക്തം ശനൈ രാമാദനന്തരം. 20

| | | | |
|---|---|---|---|
| സൌമിത്രിഃ അപി | ലക്ഷ്മണനും | രാമാത് അനന്തരം | ശ്രീരാമനുശേഷം |
| താഃ മാതൄഃ | ആ മാതാക്കന്മാർ | ശനൈഃ | ക്രമപ്രകാരം ഓരോരുത്തരായി |
| സർവ്വാഃ | എല്ലാവരേയും | | |
| സംപ്രേക്ഷ്യ, | കണ്ട്, | ആസക്തം | ഭക്തിയോടുകൂടി |
| ദുഃഖിതഃ, | ദുഃഖംപൂണ്ടവനായി, | അഭ്യവാദയത. | നമസ്കരിച്ചു. |

യഥാ രാമേ തഥാ തസ്മിൻ സർവ്വാ വവൃതിരേ സ്ത്രിയഃ
വൃത്തിം ദശരഥാജ്ജാതേ ലക്ഷ്മണേ ശുഭലക്ഷണേ. 21

| | | | |
|---|---|---|---|
| സ്ത്രിയഃ | രാജ്ഞിമാർ | ലക്ഷ്മണേ, | ലക്ഷ്മണന്റെ സംഗതിയിൽ, |
| സർവ്വാഃ | എല്ലാവരും | | |
| ദശരഥാത് | ദശരഥമഹാരാജാവിൽനിന്ന് | രാമേ | ശ്രീരാമന്റെ വിഷയത്തിൽ |
| ജാതേ | സഞ്ജാതനായ | വൃത്തിം യഥാ | എപ്രകാരം ആചരിച്ചുവോ |
| ശുഭലക്ഷണേ | സത്കർമ്മനിരതനായ | തഥാ | അപ്രകാരംതന്നെ |
| തസ്മിൻ | ആ | വവൃതിരേ. | നടന്നു. |

സീതാഽപി ചരണാംസ്താസാമുപസംഗൃഹ്യ ദുഃഖിതാ
ശ്വശ്രൂണാമശ്രുപൂർണ്ണാക്ഷീ സാ ബഭൂവാഗ്രതഃ സ്ഥിതാ. 22

| | | | |
|---|---|---|---|
| സാ സീതാ അപി | ആ സീതാദേവിയും | ഉപസംഗൃഹ്യ, | വീണുകുമ്പിട്ട്, |
| ശ്വശ്രൂണാം | അമ്മായിമാരായ | അഗ്രതഃ | അവരുടെ മുന്നിലായി |
| താസാം | അവരുടെ | അശ്രുപൂർണ്ണാക്ഷീ | നേത്രങ്ങളിൽ അശ്രുക്കൾ നിറഞ്ഞവളായി |
| ചരണാൻ | തൃപ്പാദങ്ങളിൽ | | |
| ദുഃഖിതാ | ദുഃഖം പൂണ്ടവളായി | സ്ഥിതാ ബഭൂവ. | നിന്നുകൊണ്ടിരുന്നു. |

താം പരിഷ്വജ്യ ദുഃഖാത്താം മാതാ ദുഹിതരം യഥാ
വനവാസകൃശാം ദീനാം കൌസല്യാ വാക്യമബ്രവീത്. 23

| | |
|---|---|
| ദുഃഖാത്താം | കഷ്ടപ്പെട്ട്, |
| വനവാസകൃശാം | വനവാസത്തിൽ ചടച്ച്, |
| ദീനാം | ദൈന്യാവസ്ഥയിൽ |
| താം | അവളെ [വത്തിക്കുന്ന |
| മാതാ | ഒരു മാതാവ് |
| ദുഹിതരം | തൻെറ സ്വന്തം പുത്രി |
| യഥാ | എന്നപോലെ [യെ |
| കൌസല്യാ | കൌസല്യാദേവി, |
| പരിഷ്വജ്യ, | കെട്ടിപ്പുണർന്നുകൊണ്ട് |
| വാക്യം | ഇപ്രകാരം വാക്യത്തെ |
| അബ്രവീത്. | ഉരചെയ്തു. |

വിദേഹരാജസ്യ സുതാ സ്നുഷാ ദശരഥസ്യ ച
രാമപത്നീ കഥം ദുഃഖം സംപ്രാപ്താ നിർജ്ജനേ വനേ. 24

| | |
|---|---|
| "വിദേഹരാജസ്യ | "വിദേഹരാജാവി |
| സുതാ | തിരുമകളും [ൻെറ |
| ദശരഥസ്യ | ദശരഥചക്രവത്തി |
| സ്നുഷാ | മരുമകളും [യുടെ |
| രാമപത്നീ ച, | ശ്രീരാമൻെറ പത്നിയും ആയ ഇവൾ, |
| നിർജ്ജനേ | നിർജ്ജനമായ |
| വനേ | കാട്ടിൽ, |
| ദുഃഖം | കഷ്ടത്തെ |
| കഥം സംപ്രാപ്താ ? | എന്തു കാരണത്താൽ തന്നെയാണ് അനുഭവിക്കുന്നത് ? |

പത്മമാതപസന്തപ്തം പരിക്ലിഷ്ടമിവോത്പലം
കാഞ്ചനം രജസാ ധ്വസ്തം ക്ലിഷ്ടം ചന്ദ്രമിവാംബുദൈഃ 25
മുഖം തേ പ്രേക്ഷ്യ മാം ശോകോ ദഹത്യഗ്നിരിവാശ്രയം
ഭൃശം മനസി വൈദേഹി വ്യസനാരണിസംഭവഃ. 26

| | |
|---|---|
| "വൈദേഹി! | "സീതെ! |
| തേ | നിൻെറ |
| മുഖം, | തിരുമുഖമണ്ഡലത്തെ, |
| ആതപസന്തപ്തം | വെയിൽകൊണ്ടു കരിഞ്ഞ |
| പത്മം, | താമരപ്പൂപോലെയും |
| പരിക്ലിഷ്ടം | മട്ടിക്കപ്പെട്ട |
| ഉത്പലം ഇവ, | നീലോത്പലം പോലെയുള്ളതായും, |
| രജസാ | അഴുക്കുകൊണ്ടു |
| ധ്വസ്തം | മൂടപ്പെട്ട |
| കാഞ്ചനം | സ്വർണ്ണത്തെയും |
| അംബുദൈഃ | മേഘങ്ങളാൽ |
| ക്ലിഷ്ടം | മറയ്ക്കപ്പെട്ട |
| ചന്ദ്രം | ചന്ദ്രനേയും |
| ഇവ | പോലെയുള്ളതായും |
| പ്രേക്ഷ്യ, | കണ്ട്, |
| അഗ്നിഃ | അഗ്നി |
| ആശ്രയം | അതിന്നു ആധാരമായ വസ്തുവിനെ |
| ഇവ, | എന്നപോലെ, |
| വ്യസനാരണിസംഭവഃ | വ്യസനമാകുന്ന അരണിക്കട്ടയിൽനിന്നുണ്ടായ |
| മനസി | ചിത്തത്തിലുള്ള |
| ശോകഃ, | ശോകം, |
| മാം ഭൃശം | എന്നെ ഏററം |
| ദഹതി." | ദഹിപ്പിക്കുന്നു." |

ബ്രുവന്ത്യാമേവമാൎത്തായാം ജനന്യാം ഭരതാഗ്രജഃ
പാദാവാസാദ്യ ജഗ്രാഹ വസിഷ്ഠസ്യ ച രാഘവഃ. 27

| | | | |
|---|---|---|---|
| ജനന്യാം | മാതാവ് | രാഘവഃ | ശ്രീരാമൻ |
| ഏവം | മേല്പ്രകാരം | വസിഷ്ഠസ്യ | വസിഷ്ഠമഹൎഷിയുടെ |
| ആൎത്തായാം | അഴൽപൂണ്ട് | പാദൌ | പാദങ്ങളെ |
| ബ്രുവന്ത്യാം ച, | ഉരചെയ്യുമ്പോൾ, | ആസാദ്യ ജഗ്രാഹ | തൊട്ടുവണങ്ങി നമസ്കരിച്ചു. |
| ഭരതാഗ്രജഃ | ഭരതജ്യേഷ്ഠനായ | | |

പുരോഹിതസ്യാഗ്നിസമസ്യ വൈ തദാ
ബൃഹസ്പതേരിന്ദ്ര ഇവാമരാധിപഃ
പ്രഗൃഹ്യ പാദൌ സുസമൃദ്ധതേജസഃ
സഹൈവ തേനോപവിവേശ രാഘവഃ. 28

| | | | |
|---|---|---|---|
| അമരാധിപഃ | ദേവരാജാവായ | പുരോഹിതസ്യ | പുരോഹിതന്റെ |
| ഇന്ദ്രഃ | ഇന്ദ്രൻ | പാദൌ | തൃപ്പാദങ്ങളിൽ |
| ബൃഹസ്പതേഃ | ബൃഹസ്പതിയുടെ | പ്രഗൃഹ്യ, | കുമ്പിട്ടശേഷം, |
| ഇവ, | എന്നപോലെ, | തേന സഹ ഏവ | അദ്ദേഹത്തോടുകൂടിത്തന്നെ |
| രാഘവഃ | ശ്രീരാമൻ | തദാ | ആ സമയം |
| അഗ്നിസമസ്യ | അഗ്നിതുല്യനായ | ഉപവിവേശ വൈ. | ഉപവേശിച്ചു. |
| സുസമൃദ്ധതേജസഃ | മഹാതേജസ്വിയായ | | |

തതോ ജഘന്യം സഹിതൈഃ സമന്ത്രിഭിഃ
പുരപ്രധാനൈശ്ച സഹൈവ സൈനികൈഃ
ജനേന ധൎമ്മജ്ഞതമേന ധൎമ്മവാ-
നുപോപവിഷ്ടോ ഭരതസ്തദാഽഗ്രജം. 29

| | | | |
|---|---|---|---|
| തതഃ | അതിൽപിന്നെ | ധൎമ്മജ്ഞതമേന ജനേന | ധൎമ്മജ്ഞന്മാരിലുത്തമന്മാരായ ജനങ്ങളോടും |
| സഹിതൈഃ | അവിടെ വന്നുചേൎന്നവരായ | സഹ ഏവ, | ഒന്നിച്ചുതന്നെ, |
| സമന്ത്രിഭിഃ | മന്ത്രിമാരോടുകൂടിയ | ധൎമ്മവാൻ ഭരതഃ | ധൎമ്മിഷ്ഠനായ ഭരതൻ |
| പുരപ്രധാനൈഃ ച | നഗരപ്രധാനികളോടും | തദാ | ആ സമയം |
| സൈനികൈഃ | സൈന്യത്തിലുള്ളവരോടും | അഗ്രജം | ജ്യേഷ്ഠന്റെ |
| | | ജഘന്യം | പിന്നിലായി |
| | | ഉപോപവിഷ്ടഃ. | അടുത്തു് ഉപവേശിച്ചു. |

ഉപോപവിഷ്ടസ്തു തദാ സ വീൎയ്യവാൻ
തപസ്വിവേഷേണ സമീക്ഷ്യ രാഘവം
ശ്രിയാ ജ്വലന്തം ഭരതഃ കൃതാഞ്ജലിഃ
യഥാ മഹേന്ദ്രഃ പ്രയതഃ പ്രജാപതിം. 30

| | | | |
|---|---|---|---|
| വീൎയ്യവാൻ | പരാക്രമശാലിയും | രാഘവം | ശ്രീരാഘവനെ |
| പ്രയതഃ തു | ഭക്തിയുക്തനുമായ | സമീക്ഷ്യ, | വീക്ഷിച്ചുംകൊണ്ടു്, |
| സഃ ഭരതഃ, | ആ ഭരതൻ, | പ്രജാപതിം | ബ്രഹ്മാവിന്റെ അടുക്കൽ |
| തദാ | അപ്പോൾ | | |
| തപസ്വി-വേഷേണ | താപസവേഷത്തോടുകൂടി | മഹേന്ദ്രഃ യഥാ | മഹേന്ദ്രൻ എന്നപോലെ |
| ശ്രിയാ | കാന്തികൊണ്ടു് | കൃതാഞ്ജലിഃ | അഞ്ജലികൂപ്പിക്കൊണ്ടു് |
| ജ്വലന്തം | ഉജ്ജ്വലിക്കുന്നവനായ | ഉപോപവിഷ്ടഃ. | സമയംനോക്കിനിന്നു. |

കിമേഷ വാക്യം ഭരതോऽദ്യ രാഘവം
പ്രണമ്യ സത്കൃത്യ ച സാധു വക്ഷ്യതി
ഇതീവ തസ്യാൎയ്യജനസ്യ തത്വതോ
ബഭൂവ കൌതൂഹലമുത്തമം തദാ. 31

| | | | |
|---|---|---|---|
| തദാ, | ആ സമയം, | വക്ഷ്യതി," | ഉണൎത്തിപ്പാൻപോകുന്നതു്," |
| " ഏഷഃ | " ഈ | | |
| ഭരതഃ | ഭരതൻ | ഇതി | എന്നിങ്ങിനെ |
| രാഘവം | ശ്രീരാഘവനെ | തസ്യ അൎയ്യജനസ്യ | അങ്ങു കൂടിയിരുന്ന ശ്രേഷ്ഠന്മാൎക്കു് |
| പ്രണമ്യ | നമസ്കരിച്ചു് | | |
| സത്കൃത്യ ച | പൂജിച്ചു് | തത്വതഃ | വാസ്തവത്തിൽ |
| അദ്യ | ഇപ്പോൾ | ഉത്തമം കൌതൂഹലം | അതിയായ ഔത്സുക്യം |
| സാധു | തക്കതായുള്ള | | |
| കിം വാക്യം ഇവ | എന്തുവാക്യത്തെയാണു് | ബഭൂവ. | ഉണ്ടായി. |

സ രാഘവഃ സത്യധൃതിശ്ച ലക്ഷ്മണോ
മഹാനുഭാവോ ഭരതശ്ച ധാൎമ്മികഃ
വൃതാഃ സുഹൃദ്ഭിസ്തു വിരേജുരധ്വരേ
യഥാ സദസ്യൈഃ സഹിതാസ്ത്രയോऽഗ്നയഃ. 32

| | | | |
|---|---|---|---|
| സഃ | ആ | വൃതാഃ, | ചൂഴപ്പെട്ടവരായി, |
| രാഘവഃ, | ശ്രീരാമനും, | അധ്വരേ | യാഗത്തിൽ |
| സത്യധൃതിഃ | കൃത്യത്തിൽ ദൃഢനിശ്ചയം പൂണ്ട | സദസ്യൈഃ സഹിതാഃ | സഭ്യന്മാരോടുകൂടിയ, |
| ലക്ഷ്മണഃ ച, | ലക്ഷ്മണനും, | ത്രയഃ തു അഗ്നയഃ ഇവ | ഗാൎഹപത്യം, ആഹവനീയം, ദക്ഷിണം എന്ന മൂന്നു അഗ്നികൾ എന്നപോലെ |
| മഹാനുഭാവഃ | മഹാനുഭാവനും | | |
| ധാൎമ്മികഃ | ധൎമ്മിഷ്ഠനും ആയ | | |
| ഭരതഃ ച, | ഭരതനും, | | |
| സുഹൃദ്ഭിഃ | സുഹൃജ്ജനങ്ങളാൽ | വിരേജുഃ. | പരിലസിച്ചു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ത്ര്യുത്തരശതതമഃ സൎഗ്ഗഃ = നൂററിമൂന്നാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 6210; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 3855.



# ചതുരുത്തരശതതമഃ സർഗ്ഗഃ = നൂററിനാലാംസർഗ്ഗം.

[ശ്രീരാമഭരതസംവാദഃ = ശ്രീരാമനും ഭരതനുമായുള്ള സംവാദം.]

തം തു രാമഃ സമാശ്വാസ്യ ഭ്രാതരം ഗുരുവത്സലം
ലക്ഷ്മണേന സഹ ഭ്രാത്രാ പ്രഷ്ടും സമുപചക്രമേ. 1

| | | | |
|---|---|---|---|
| ഭ്രാത്രാ | അനുജനായ | ഭ്രാതരം | അനുജനായ ഭരതനെ |
| ലക്ഷ്മണേന | ലക്ഷ്മണനോടു് | തു | ആ സമയം |
| സഹ | കൂടിയിരുന്ന | സമാശ്വാസ്യ, | ഉത്സാഹപ്പെടുത്തിക്കൊണ്ടു്, |
| രാമഃ, | ശ്രീരാമൻ, | | |
| ഗുരുവത്സലം | ഗുരുഭക്തിയുക്തനായ | പ്രഷ്ടും സമുപചക്രമേ. | ഇങ്ങിനെ ചോദ്യം ചെയ്തു. |
| തം | ആ | | |

കിമേതദിച്ഛേയമഹം ശ്രോതും പ്രവ്യാഹൃതം ത്വയാ
യസ്മാത് ത്വമാഗതോ ദേശമിമം ചീരജടാജിനീ. 2

| | | | |
|---|---|---|---|
| "ത്വം | "നീ | ഏതത് | ഇതു് |
| യസ്മാത്, | എന്തിനുവേണ്ടിയാണു് | കിം | എന്തെന്നു് |
| ചീരജടാജിനീ | മരവുരിയും, ജടയും, മാന്തോലും ധരിച്ചവനായി | ത്വയാ | നിന്നാൽ |
| | | പ്രവ്യാഹൃതം | പറയപ്പെട്ടതിനെ |
| ഇമം | ഈ | അഹം | ഞാൻ |
| ദേശം | സ്ഥലത്തേയ്ക്കു് | ശ്രോതും | കേൾപ്പാൻ |
| ആഗതഃ ? | വന്നിരിക്കുന്നതു് ? | ഇച്ഛേയം | ആഗ്രഹിക്കുന്നു. |

യന്നിമിത്തമിമം ദേശം കൃഷ്ണാജിനജടാധരഃ
ഹിത്വാ രാജ്യം പ്രവിഷ്ടസ്ത്വം തത് സർവ്വം വക്തുമർഹസി. 3

| | | | |
|---|---|---|---|
| "ത്വം | "നീ | യന്നിമിത്തം | എന്തുകാരണമായി |
| കൃഷ്ണാജിനജടാധരഃ | കൃഷ്ണാജിനവും ജടയും ധരിച്ചു് | പ്രവിഷ്ടഃ, | വന്നിരിക്കുന്നുവോ, |
| | | തത് | അതു് |
| രാജ്യം | രാജ്യത്തെ | സർവ്വം | എല്ലാററിനേയും |
| ഹിത്വാ, | വിട്ടു്, | വക്തും അർഹസി." | പറഞ്ഞാൽ കൊള്ളാം." |
| ഇമം ദേശം | ഈ ദിക്കിലേക്കു് | | |

ഇത്യുക്തഃ കൈകയീപുത്രഃ കാകുത്സ്ഥേന മഹാത്മനാ
പ്രഗൃഹ്യ ബലവദ് ഭൂയഃ പ്രാഞ്ജലിർവ്വാക്യമബ്രവീത്. 4

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | പ്രാഞ്ജലിഃ | അഞ്ജലിഹസ്തനായി |
| മഹാത്മനാ | മഹാത്മാവായ | ഭൂയഃ | വീണ്ടും |
| കാകുത്സ്ഥേന | ശ്രീരാമനാൽ | ബലവത് | വിശേഷവിധിയായി |
| ഉക്തഃ | ചോദിക്കപ്പെട്ട | പ്രഗൃഹ്യ, | വീണവണങ്ങിയശേഷം, |
| കൈകയീപുത്രഃ, | കൈകേയീപുത്രനായ ഭരതൻ, | വാക്യം അബ്രവീത്. | ഇപ്രകാരം വാക്യത്തെ ഉണർത്തിച്ചു. |

चित्रकूटमें



करम बचन मानस बिमल तुम्ह समान तुम्ह तात ।

ആൎയ്യം താതഃ പരിത്യജ്യ കൃത്വാ കൎമ്മ സുദുഷ്കരം
ഗതഃ സ്വൎഗ്ഗം മഹാബാഹുഃ പുത്രശോകാഭിപീഡിതഃ. 5

| | | | |
|---|---|---|---|
| " മഹാബാഹുഃ | മഹാബാഹുവായ | ആൎയ്യം | ജ്യേഷ്ഠനായനിന്തിരുവടിയെ |
| താതഃ, | പിതാവ്, | പരിത്യജ്യ | കൈവെടിഞ്ഞ്, |
| സുദുഷ്കരം | ഒട്ടും ചെയ്യാൻ പാടില്ലാത്തതായ | പുത്രശോകാഭിപീഡിതഃ | പുത്രശോകാതുരനായി |
| കൎമ്മ കൃത്വാ, | ഒരുകൃത്യത്തെ ചെയ്തു, | സ്വൎഗ്ഗം ഗതഃ. | സ്വൎഗ്ഗപ്രാപ്തനായി. |

സ്ത്രിയാ നിയുക്തഃ കൈകേയ്യാ മമ മാത്രാ പരന്തപ
ചകാര സുമഹത് പാപമിദമാത്മയശോഹരം. 6

| | | | |
|---|---|---|---|
| " പരന്തപ! | " ശത്രുസന്താപക! | ആത്മയശോഹരം | സ്വയശസ്സിനെ നശിപ്പിക്കുന്നതായ |
| മമ മാത്രാ | എന്റെ മാതാവായ | സുമഹത് | കൊടിയതായ |
| കൈകേയ്യാ | കൈകേയിയെന്ന | ഇദം പാപം | ഈ പാപത്തെ |
| സ്ത്രിയാ | ഭാൎയ്യയാൽ | ചകാര. | ചെയ്തുപോയി. |
| നിയുക്തഃ | നിൎബ്ബന്ധിതനായി | | |

സാ രാജ്യഫലമപ്രാപ്യ വിധവാ ശോകകൎശിതാ
പതിഷ്യതി മഹാഘോരേ നിരയേ ജനനീ മമ. 7

| | | | |
|---|---|---|---|
| " സാ | " അപ്രകാരമുള്ള | വിധവാ | വിധവയായി |
| മമ | എന്റെ | ശോകകൎശിതാ | ദുഃഖപീഡിതയായി |
| ജനനീ, | മാതാവു്, | മഹാഘോരേ | അതിഘോരമായ |
| രാജ്യഫലം | രാജ്യഫലത്തെ | നിരയേ | നരകത്തിൽ |
| അപ്രാപ്യ, | പ്രാപിക്കാതെ | പതിഷ്യതി. | പതിക്കുന്നതാണു്. |

തസ്യ മേ ദാസഭൂതസ്യ പ്രസാദം കൎത്തുമൎഹസി
അഭിഷിഞ്ചസ്വ ചാദ്യൈവ രാജ്യേന മഘവാനിവ. 8

| | | | |
|---|---|---|---|
| " ദാസഭൂതസ്യ | " നിന്തിരുവടിയുടെ തൃപ്പാദസേവകനായ | അദ്യ ഏവ | ഇപ്പോൾതന്നെ |
| തസ്യ | അപ്രകാരമുള്ള | മഘവാൻ ഇവ | ഇന്ദ്രതുല്യനായ നിന്തിരുവടി |
| മേ | അടിയന്റെ പേരിൽ, | രാജ്യേന ച | രാജ്യത്തിൽ |
| പ്രസാദം കൎത്തും | പ്രസാദിച്ചരുളുവാൻ | അഭിഷിഞ്ചസ്വ. | പട്ടാഭിഷേകം ചെയ്തുകൊണ്ടാലും. |
| അൎഹസി; | കൃപയുണ്ടാകേണം; | | |

ഇമാഃ പ്രകൃതയഃ സൎവ്വാ വിധവാ മാതരശ്ച യാഃ
ത്വത്സകാശമനുപ്രാപ്താഃ പ്രസാദം കൎത്തുമൎഹസി. 9

| | | | |
|---|---|---|---|
| " ഇമാഃ | " ഈ | മാതരഃ | മാതാക്കന്മാരായ |
| പ്രകൃതയഃ | ജനങ്ങൾ | വിധവാഃ | അനാഥകൾ |
| സൎവ്വാഃ, | എല്ലാവരേയും, | യാഃ ച | യാതൊരുവരോ അവരേയും |
| ത്വത്സകാശം | നിന്തിരുവടിയുടെ സന്നിധിയിൽ | പ്രസാദം കൎത്തും അൎഹസി. | കടാക്ഷിച്ചരുളുവാൻ തിരുമനസ്സുണ്ടാകേണം. |
| അനുപ്രാപ്താഃ | വന്നിരിക്കുന്നവരായ | | |

തദാനുപൂർവ്വ്യാ യുക്തം ച യുക്തം ചാത്മനി മാനദ
രാജ്യം പ്രാപ്നുഹി ധർമ്മേണ സകാമാൻ സുഹൃദഃ കുരു. 10

| | | | |
|---|---|---|---|
| "മാനദ ! | "അപേക്ഷയെ നിരസിക്കാത്തവനേ ! | രാജ്യം, | രാജ്യത്തെ, |
| തത് | ആകയാൽ | ധർമ്മേണ | ധർമ്മാനുസൃതമായി |
| ആനുപൂർവ്വ്യാ, | കുലാചാരപ്രകാരം | പ്രാപ്നുഹി; | കയ്ക്കൊള്ളുവാൻ തിരുമനസ്സുണ്ടാകേണം; |
| യുക്തം ച, | സിദ്ധിച്ചതും, | സുഹൃദഃ | സുഹൃജ്ജനങ്ങളെ |
| ആത്മനി | നിന്തിരുവടിയിങ്കൽ | സകാമാൻ | ആഗ്രഹം സാധിച്ചവരാക്കി |
| യുക്തം ച | ഭക്തിയോടുകൂടി വർത്തിക്കുന്നതും ആയ | കുരു. | ചെയ്താലും. |

ഭവത്വവിധവാ ഭൂമിഃ സമഗ്രാ പതിനാ ത്വയാ
ശശിനാ വിമലേനേവ ശാരദീ രജനീ യഥാ. 11

| | | | |
|---|---|---|---|
| "വിമലേന | "നിർമ്മലമായ | പതിനാ ത്വയാ, | നാഥനായ നിന്തിരുവ[ടിയാൽ, |
| ശശിനാ | ശശാങ്കനാൽ | ഭൂമിഃ | ലോകം |
| ശാരദീ | ശരത്കാലത്തിലെ | സമഗ്രാ | ഒരു കുറവുമില്ലാതെ |
| രജനീ | രാത്രി | അവിധവാ | നാഥനോടുകൂടിയതായി |
| യഥാ ഇവ, | എന്നപോലെ, | ഭവതു. | ഭവിക്കുമാറാകട്ടെ. |

ഏഭിശ്ച സചിവൈഃ സാർദ്ധം ശിരസാ യാചിതോ മയാ
ഭ്രാതുഃ ശിഷ്യസ്യ ദാസസ്യ പ്രസാദം കർത്തുമർഹസി. 12

| | | | |
|---|---|---|---|
| "ഏഭിഃ | "ഈ | ദാസസ്യ | ദാസനും |
| സചിവൈഃ സാർദ്ധം | മന്ത്രിമാരോടുംകൂടി | ശിഷ്യസ്യ | ശാസിക്കപ്പെടേണ്ട |
| മയാ | അടിയനാൽ | ഭ്രാതുഃ | ഭ്രാതാവുമായ എങ്കൽ |
| ശിരസാ | തലതാഴ്ത്തിവണങ്ങി | പ്രസാദം കർത്തും അർഹസി. | പ്രസാദിച്ചരുളിയാലും. |
| യാചിതഃ ച, | യാചിക്കപ്പെട്ടവനായ നിന്തിരുവടി, | | |

തദിദം ശാശ്വതം പിത്ര്യം സർവ്വം സചിവമണ്ഡലം
പൂജിതം പുരുഷവ്യാഘ്ര നാതിക്രമിതുമർഹസി. 13

| | | | |
|---|---|---|---|
| "പുരുഷവ്യാഘ്ര! | "പുരുഷോത്തമ ! | സചിവമണ്ഡലം | മന്ത്രിമാർ, പുരപ്രധാനികൾ മുതലായവരുടെ |
| തത്, | ആകയാൽ | സർവ്വം | ആ സകല[സംഘത്തെ |
| ശാശ്വതം | കുലപരമ്പരയായിവന്നതും | അതിക്രമിതും | ഉല്ലംഘിച്ചുപ്രവൃത്തിക്കുന്നതു |
| പിത്ര്യം | പിതാവിന്നു ചേർന്നതും | അർഹസി ന." | നിന്തിരുവടിക്കു തക്കതല്ല." |
| പൂജിതം | പൂജിക്കത്തക്കതും ആയ | | |
| ഇദം | ഈ | | |

ഏവമുക്ത്വാ മഹാബാഹുഃ സബാഷ്പഃ കൈകയീസുതഃ
രാമസ്യ ശിരസാ പാദൌ ജഗ്രാഹ ഭരതഃ പുനഃ. 14

| | | | |
|---|---|---|---|
| കൈകയീസുതഃ | കൈകേയീപുത്രനും | ഉക്ത്വാ, | ഉണത്തിച്ചശേഷം, |
| മഹാബാഹുഃ | മഹാബാഹുവും ആയ | രാമസ്യ | ശ്രീരാമന്റെ |
| ഭരതഃ, | ഭരതൻ, | പാദൌ | തൃപ്പാദയുഗളത്തിൽ |
| സബാഷ്പഃ | കണ്ണും കണ്ണീരുമായി | പുനഃ | വീണ്ടും |
| ഏവം | ഇപ്രകാരം | ശിരസാ ജഗ്രാഹ. | തലകുമ്പിട്ടുനമസ്കരിച്ചു. |

തം മത്തമിവ മാതംഗം നിശ്വസന്തം പുനഃ പുനഃ
ഭ്രാതരം ഭരതം രാമഃ പരിഷ്വജ്യേദമബ്രവീത്. 15

| | | | |
|---|---|---|---|
| രാമഃ, | ശ്രീരാമൻ, | തം | ആ |
| മത്തം | മദിച്ച | ഭ്രാതരം | ഭ്രാതാവായ |
| മാതംഗം ഇവ | ആനയെപ്പോലെയുള്ള | ഭരതം | ഭരതനെ |
| പുനഃ പുനഃ | ഇടവിടാതെ [വനും | പരിഷ്വജ്യ | ആലിംഗനംചെയ്തു |
| നിശ്വസന്തം | ദീഘമായി നിശ്വസി | ഇദം | ഇങ്ങിനെ [കൊണ്ടു |
| | ക്കുന്നവനും ആയ | അബ്രവീത്. | അരുളിച്ചെയ്തു. |

കുലീനഃ സത്വസംപന്നസ്തേജസ്വീ ചരിതവ്രതഃ
രാജ്യഹേതോഃ കഥം പാപമാചരേത് ത്വദ്വിധോ ജനഃ. 16

| | | | |
|---|---|---|---|
| "കുലീനഃ | "സത്കുലജാതനും | ത്വദ്വിധഃ ജനഃ, | നിന്നെപ്പോലെയുള്ള ഒരുവൻ, |
| സത്വസംപന്നഃ | ദിവ്യഗുണയുക്തനും | രാജ്യഹേതോഃ | രാജ്യത്തിന്നുവേണ്ടി |
| തേജസ്വീ | തേജസ്വിയും | കഥം | എങ്ങിനെ |
| ചരിതവ്രതഃ | ധമ്മമാഗ്ഗനിരതനും | പാപം | അധമ്മം ചെയ്വാൻ, |
| | ആയ | ആചരേത് ? | പ്രേരിപ്പിക്കാം ? |

ന ദോഷം ത്വയി പശ്യാമി സൂക്ഷ്മമപ്യരിസൂദന
ന ചാപി ജനനീം ബാല്യാത് ത്വം വിഗർഹിതുമർഹസി. 17

| | | | |
|---|---|---|---|
| "അരിസൂദന! | "ശത്രുനാശന! | ത്വം ച | നീയും |
| ത്വയി | നിന്റെപേരിൽ | ബാല്യാത് | കായ്യത്തിന്റെ സൂക്ഷ്മതത്വം അറിയാതെ |
| ദോഷം അപി | കുററമെന്നതുതന്നെ | ജനനീം | മാതാവിനെ |
| സൂക്ഷ്മം അപി | എള്ളോളമെങ്കിലും | വിഗർഹിതും | നിന്ദിക്കുന്നത് |
| പശ്യാമി ന ; | ഞാൻ അറിയുന്നില്ല ; | അർഹസി ന. | ശരിയല്ല. |

കാമകാരോ മഹാപ്രാജ്ഞ ഗുരൂണാം സവ്വദാനഘ
ഉപപന്നേഷു ദാരേഷു പുത്രേഷു ച വിധീയതേ. 18

| | | | |
|---|---|---|---|
| "മഹാപ്രാജ്ഞ! | "ബുദ്ധിമാനായവനേ! | പുത്രേഷു ച | പുത്രന്മാരുടെ സംഗതി |
| അനഘ! | നിദ്ദോഷിയായവനേ! | ഗുരൂണാം | പിതാക്കന്മാക്ക് [യിലും, |
| ഉപപന്നേഷു | സ്വന്തം | സവ്വദാ | എല്ലായ്പോഴും |
| | | കാമകാരഃ | ഇഷ്ടംപോലെ കല്പിക്കാ |
| ദാരേഷു, | ഭായ്യമാരുടെ സംഗതി | | നുള്ള അധികാരം |
| | യിലും, | വിധീയതേ. | വിധിക്കപ്പെട്ടതാണ്. |

വയമസ്യ യഥാ ലോകേ സംഖ്യാതാഃ സൌമ്യ സാധുഭിഃ
ഭാൎയ്യാഃ പുത്രാശ്ച ശിഷ്യാശ്ച ത്വമനുജ്ഞാതുമൎഹസി. 19

| | | | |
|---|---|---|---|
| "സൌമ്യ! | "പുണ്യശീല! | സാധുഭിഃ | സജ്ജനങ്ങളാൽ |
| ലോകേ | ലോകത്തിൽ | സംഖ്യാതാഃ യഥാ, | ബഹുമാനിക്കപ്പെട്ടവാൻതക്കവിധം |
| ശിഷ്യാഃ | ശാസിക്കപ്പെടേണ്ടവരായ | ത്വം ച | നീയും |
| ഭാൎയ്യാഃ | ഭാൎയ്യമാരും | അസ്യ | ഈ പിതാവിനെ |
| പുത്രാഃ | പുത്രന്മാരുമായ | അനുജ്ഞാതും അൎഹസി, | ഗൌരവപ്പെടുത്തേണ്ടതാകുന്നു. |
| വയം ച, | നാമെല്ലാവരും, | | |

[“ലോകത്തിൽ സജ്ജനങ്ങളാൽ ഭാൎയ്യാപുത്രാദികൾ എപ്രകാരം ഗണിക്കപ്പെട്ടിരിക്കുന്നുവോ, അപ്രകാരമാകുന്നു ദശരഥമഹാരാജാവിന്നു നാമെല്ലാവരും.” എന്നു ഗോ. രാ.]

വനേ വാ ചീരവസനം സൌമ്യ കൃഷ്ണാജിനാംബരം
രാജ്യേ വാഽപി മഹാരാജോ മാം വാസയിതുമീശ്വരഃ. 20

| | | | |
|---|---|---|---|
| "സൌമ്യ! | "പുണ്യാത്മാവേ! | വനേ വാ | കാട്ടിലും |
| മഹാരാജഃ | മഹാരാജാവ് | കൃഷ്ണാജിനാംബരം | മാൻതോൽധരിച്ച് |
| രാജ്യേ വാ | രാജ്യത്തിലും | ചീരവസനം | മരവുരിയുടുത്തവനായി |
| മാം | എന്നെ | അപി. | ആക്കുവാനും അധികാരമുള്ളവൻതന്നെ. |
| വാസയിതും | വാസംചെയ്യിപ്പാൻ | | |
| ഈശ്വരഃ, | അധികാരമുള്ളവനാകുന്നു; | | |

യാവത് പിതരി ധൎമ്മജ്ഞേ ഗൌരവം ലോകസത്കൃതേ
താവദ്ധൎമ്മഭൃതാം ശ്രേഷ്ഠ ജനന്യാമപി ഗൌരവം. 21

| | | | |
|---|---|---|---|
| "ശ്രേഷ്ഠ! | "ഉത്തമ! | പിതരി | പിതാവിങ്കൽ |
| ധൎമ്മഭൃതാം | ധൎമ്മത്തിൽ ശ്രദ്ധാലുക്കളായവൎക്ക്, | ഗൌരവം | ബഹുമാനം |
| ലോകസത്കൃതേ | ലോകരാൽ പ്രശംസിക്കപ്പെട്ട | യാവത് താവത് | യാതൊന്നോ, അതേ |
| ധൎമ്മജ്ഞേ | ധൎമ്മിഷ്ഠനായ | ഗൌരവം | ബഹുമാനം |
| | | ജനന്യാം അപി. | മാതാവിങ്കലും വേണ്ടതാകുന്നു. |

ഏതാഭ്യാം ധൎമ്മശീലാഭ്യാം വനം ഗച്ഛേതി രാഘവ
മാതാപിതൃഭ്യാമുക്തോഽഹം കഥമന്യത് സമാചരേ. 22

| | | | |
|---|---|---|---|
| "രാഘവ! | "ഭരത! | ഇതി | എന്ന് |
| ധൎമ്മശീലാഭ്യാം | ധൎമ്മശീലരും | ഉക്തഃ | നിയമിക്കപ്പെട്ടവനായ |
| മാതാപിതൃഭ്യാം | മാതാപിതാക്കന്മാരുമായ | അഹം | ഞാൻ, |
| | | കഥം | എങ്ങിനെ |
| ഏതാഭ്യാം, | ഇവർ രണ്ടുപേരാലും, | അന്യത് | വേറെ വിധത്തിൽ |
| 'വനം ഗച്ഛ,' | 'കാട്ടിലേക്കു പോക,' | സമാചരേ? | ആചരിക്കും? |

ത്വയാ രാജ്യമയോദ്ധ്യായാം പ്രാപ്തവ്യം ലോകസത്കൃതം
വസ്തവ്യം ദണ്ഡകാരണ്യേ മയാ വല്കലവാസസാ. 23

| | |
|---|---|
| "ത്വയാ | "നിന്നാൽ |
| അയോദ്ധ്യായാം | അയോദ്ധ്യയിൽ |
| ലോകസത്കൃതം | ലോകരാൽ വിലമതിക്കപ്പെട്ടതായ |
| രാജ്യം | രാജ്യമെന്നുള്ളത് |
| പ്രാപ്തവ്യം ; | അനുഭവിക്കപ്പെടേണ്ടതാകുന്നു ; |
| ദണ്ഡകാരണ്യേ | ദണ്ഡകാരണ്യത്തിൽ |
| മയാ | എന്നാൽ |
| വല്കലവാസസാ | മരവുരിയുടുത്തവനായി |
| വസ്തവ്യം. | വസിക്കപ്പെടേണ്ടതുമാകുന്നു. |

ഏവം കൃത്വാ മഹാരാജോ വിഭാഗം ലോകസന്നിധൌ
വ്യാദിശ്യ ച മഹാതേജാ ദിവം ദശരഥോ ഗതഃ. 24

| | |
|---|---|
| "മഹാതേജാഃ | "മഹാതേജസ്വിയായ |
| ദശരഥഃ മഹാരാജഃ, | ദശരഥമഹാരാജാവ്, |
| ലോകസന്നിധൌ | ജനസഭയിൽവെച്ച് |
| ഏവം | ഇപ്രകാരം |
| വിഭാഗം കൃത്വാ | വിഭാഗംചെയ്തു |
| വ്യാദിശ്യ ച | നിയമിച്ച് |
| ദിവം ഗതഃ. | സ്വൎഗ്ഗപ്രാപ്തനായി. |

സ ച പ്രമാണം ധൎമ്മാത്മാ രാജാ ലോകഗുരുസ്തവ
പിത്രാ ദത്തം യഥാ ഭാഗമുപഭോക്തും ത്വമൎഹസി. 25

| | |
|---|---|
| "സഃ | "അ |
| ധൎമ്മാത്മാ | ധൎമ്മാത്മാവും |
| ലോകഗുരുഃ | ലോകനാഥനുമായ |
| രാജാ ച, | മഹാരാജാവുതന്നെയാണ് |
| തവ | നിനക്ക് |
| പ്രമാണം ; | സൎവ്വത്തിലും അധികാരിയായവൻ ; |
| പിത്രാ | പിതാവിനാൽ |
| ദത്തം | നൽകപ്പെട്ട |
| ഭാഗം | ഭാഗത്തെ |
| യഥാ | ഉള്ളപോലെ |
| ഉപഭോക്തും | അനുഭവിപ്പാൻ |
| ത്വം | നീ |
| അൎഹസി. | ബാദ്ധ്യതപ്പെട്ടവനാകുന്നു. |

ചതുൎദ്ദശ സമാഃ സൌമ്യ ദണ്ഡകാരണ്യമാശ്രിതഃ
ഉപഭോക്ഷ്യേ ത്വഹം ദത്തം ഭാഗം പിത്രാ മഹാത്മനാ. 26

| | |
|---|---|
| "സൌമ്യ ! | "പുണ്യാത്മാവേ ! |
| മഹാത്മനാ | മഹാത്മാവായ |
| പിത്രാ | പിതാവിനാൽ |
| ദത്തം | നൽകപ്പെട്ട |
| ഭാഗം | ഭാഗമായ |
| ദണ്ഡകാരണ്യം | ദണ്ഡകാരണ്യത്തെ |
| ആശ്രിതഃ തു | ആശ്രയിച്ചവനായിതന്നെ, |
| അഹം | ഞാൻ |
| ചതുൎദ്ദശ സമാഃ | പതിന്നാലുകൊല്ലങ്ങൾ |
| ഉപഭോക്ഷ്യേ. | കഴിച്ചുകൂട്ടുന്നതാണ്. |

യദബ്രവീന്മാം നരലോകസത്കൃതഃ
പിതാ മഹാത്മാ വിബുധാധിപോപമഃ
തദേവ മന്യേ പരമാത്മനോ ഹിതം
ന സർവ്വലോകേശ്വരഭാവമപ്യഹം. 27

| | | | |
|---|---|---|---|
| "നരലോക-സത്കൃതഃ | "മനുഷ്യരെല്ലാവരാലും കൊണ്ടാടപ്പെട്ടവനും, | തത് ഏവ | അതിനെത്തന്നെ |
| വിബുധാ-ധിപോപമഃ | ഇന്ദ്രതുല്യനായ | ആത്മനഃ | എനിക്ക് |
| മഹാത്മാ | മഹാത്മാവുമായ | പരം | സർവ്വോത്കൃഷ്ടമായ |
| പിതാ, | പിതാവ്, | ഹിതം | നന്മയെന്നു |
| യത് | യാതൊന്നിനെ | അഹം മന്യേ; | ഞാൻ ഭാവിക്കുന്നു; |
| മാം | എന്നോട് | സർവ്വലോകേശ്വരഭാവം അപി | ത്രൈലോക്യസാമ്രാജ്യപദവിയേയും |
| അബ്രവീത്, | അജ്ഞാപിച്ചുവോ, | ന." | ഞാൻ ഗണിയ്ക്കയില്ല." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ചതുരുത്തരശതതമഃ സർഗ്ഗഃ = നൂററിനാലാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 6237; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 3882



## പഞ്ചോത്തരശതതമഃ സർഗ്ഗഃ = നൂററഞ്ചാംസർഗ്ഗം.

[ശ്രീരാമവാക്യം = ശ്രീരാമന്റെ വാക്യം.]

തതഃ പുരുഷസിംഹാനാം വൃതാനാം തൈഃ സുഹൃദ്ഗണൈഃ
ശോചതാമേവ രജനീ ദുഃഖേന വ്യത്യവർത്തത. 1

| | | | |
|---|---|---|---|
| തതഃ, | അപ്പോൾ, | പുരുഷ-സിംഹാനാം | ആ പുരുഷോത്തമന്മാർക്ക് |
| തൈഃ | ആ | | |
| സുഹൃദ്ഗണൈഃ | സുഹൃദ്ഗണങ്ങളോടു | രജനീ ഏവ | രാത്രിമുഴുവനും |
| വൃതാനാം, | കൂടിയിരുന്നവരും, | | |
| ശോചതാം | വ്യസനിച്ചുകൊണ്ടിരുന്നവരുമായ | ദുഃഖേന വ്യത്യവർത്തത. | ദീഘിച്ചതായി കഴിഞ്ഞുകൂടി. |

രജന്യാം സുപ്രഭാതായാം ഭ്രാതരസ്തേ സുഹൃദ്വൃതാഃ
മന്ദാകിന്യാം ഹുതം ജപ്യം കൃത്വാ രാമമുപാഗമൻ. 2

| | | | |
|---|---|---|---|
| രജന്യാം | രാത്രി | ഹുതം | ഹോമത്തേയും |
| സുപ്രഭാതായാം | നന്നായി പുലന്നാറെ | ജപ്യം കൃത്വാ, | ജപത്തേയുംചെയ്തു്, |
| തേ | ആ | സുഹൃദ്വൃതാഃ | സുഹൃത്തുക്കളോടുകൂടി |
| ഭ്രാതരഃ | സഹോദരന്മാർ | രാമം ഉപാഗമൻ. | ശ്രീരാമന്റെ സന്നിധിയിൽ വന്നു. |
| മന്ദാകിന്യാം, | മന്ദാകിനീനദിയിൽ, | | |

തൂഷ്ണീം തേ സമുപാസീനാ ന കശ്ചിത് കിംചിദബ്രവീത്
ഭരതസ്തു സുഹൃന്മദ്ധ്യേ രാമം വചനമബ്രവീത്. 3

| | | | |
|---|---|---|---|
| തു | ആ സമയം | സമുപാസീനാഃ; | ഇരുന്നിരുന്നു; |
| കശ്ചിത് | ആരും | ഭരതഃ | ഭരതൻ |
| കിംചിത് | ഒന്നുംതന്നെ | സുഹൃന്മദ്ധ്യേ | സുഹൃത്തുക്കളുടെ മദ്ധ്യത്തിൽ |
| അബ്രവീത് ന; | ഉരചെയ്യാതിരുന്നു; | രാമം | ശ്രീരാമനോടായി |
| തേ | അവർ | വചനം അബ്രവീത്. | ഇപ്രകാരം മൊഴി ഉണൎത്തിച്ചു. |
| തൂഷ്ണീം | മൌനമായ്തന്നെ | | |

സാന്ത്വിതാ മാമികാ മാതാ ദത്തം രാജ്യമിദം മമ
തദ്ദദാമി തവൈവാഹം ഭുങ്‌ക്ഷ്വ രാജ്യമകണ്ടകം. 4

| | | | |
|---|---|---|---|
| "മാമികാ | "എന്റെ | അഹം ഏവ | ഞാൻതന്നെ |
| മാതാ | മാതാവ് | തത് | അതിനെ |
| സാന്ത്വിതാ; | ധൎമ്മപ്രകാരം തൃപ്തിപ്പെടുത്തപ്പെട്ടുകഴിഞ്ഞു; | തവ | നിന്തിരുവടിക്കായ്ക്കൊണ്ട് |
| ഇദം | ഈ | ദദാമി; | നൽകുന്നു; |
| രാജ്യം | രാജ്യം | രാജ്യം | രാജ്യത്തെ |
| മമ | എനിക്കായി | അകണ്ടകം | ബാധയററതായി |
| ദത്തം; | നൽകപ്പെട്ടതാണല്ലൊ; | ഭുങ്‌ക്ഷ്വ. | കയ്യേററ് പരിപാലിച്ചുകൊണ്ടാലും. |

മഹതേവാംബുവേഗേന ഭിന്നഃ സേതുൎജലാഗമേ
ദുരാവാരം ത്വദന്യേന രാജ്യഖണ്ഡമിദം മഹത്. 5

| | | | |
|---|---|---|---|
| "ജലാഗമേ | "മഴക്കാലത്തിൽ | രാജ്യഖണ്ഡം | രാജ്യം ഛിന്നഭിന്നമായ്പ്പോകുന്നതിനെ |
| മഹതാ | മഹത്തായ | ത്വദന്യേന | നിന്തിരുവടിയൊഴിഞ്ഞു മറെറാരുവനാൽ |
| അംബുവേഗേന | ജലപ്രവാഹത്താൽ | ദുരാവാരം. | തടഞ്ഞു നിൎത്തുവാൻ സാദ്ധ്യമല്ല. |
| ഭിന്നഃ | തകൎക്കപ്പെട്ട | | |
| സേതുഃ ഇവ, | അണക്കെട്ടെന്നപോലെ, | | |
| ഇദം മഹത് | ഈ വമ്പിച്ചതായ | | |

ഗതിം ഖര ഇവാശ്വസ്യ താൎക്ഷ്യസ്യേവ പതത്രിണഃ
അനുഗന്തും ന ശക്തിൎമ്മേ ഗതിം തവ മഹീപതേ. 6

| | | | |
|---|---|---|---|
| "മഹീപതേ! | "മഹാരാജാവേ! | പതത്രിണഃ ഇവ, | പക്ഷികൾ എന്നപോലെയും, |
| അശ്വസ്യ | കുതിരയുടെ | തവ | നിന്തിരുവടിക്ക് |
| ഗതിം | പോക്കിനെ | അനുഗന്തും | തുല്യനാകുവാൻ |
| ഖരഃ ഇവ, | കഴുത എന്നപോലെ | മേ | അടിയന്ന് |
| താൎക്ഷ്യസ്യ | ഗരുഡന്റെയും, | ശക്തിഃ ന. | ശക്തിയില്ല. |
| ഗതിം | ഗതിയെ | | |

സുജീവം നിത്യശസ്തസ്യ യഃ പരൈരുപജീവ്യതേ
രാമ തസ്യ തു ദുർജീവം യഃ പരാനുപജീവതി. 7

| | | | |
|---|---|---|---|
| "രാമ | "ശ്രീരാമ! | യഃ | യാതൊരുവൻ |
| യഃ | യാതൊരുവൻ | പരാൻ | മററുള്ളവരെ |
| പരൈഃ | മഹാന്മാരാൽ | ഉപജീവതി | സ്നേഹപൂർവ്വം സംരക്ഷിക്കുന്നുവോ |
| ഉപജീവ്യതേ | സംരക്ഷിക്കപ്പെടുന്നു | | |
| തസ്യ | അവന്ന് [വോ, | തസ്യ തു | അവന്നാണെങ്കിൽ |
| നിത്യശഃ | എന്നും | ദുർജീവം. | ജീവിതം ബുദ്ധിമുട്ടുള്ളതു |
| സുജീവം; | സുഖംതന്നെ; | | തന്നെ. |

[യോഗ്യതയില്ലാത്ത ഞാൻ മഹാനായ നിന്തിരുവടിയാൽ പരിപാലിക്കപ്പെടേണ്ടവനാകുന്നു. എന്ന് സാരം.

"അന്യന്മാരെ സംരക്ഷിക്കുന്നവന്റെ ജീവിതം ശ്ലാഘ്യമാകുന്നു" (ഗോ. രാ) "സുജീവതി യ ഏവൈകോ ബന്ധുഭിഃ ശ്വാപജുജ്യതേ. ജീവന്തോഽപി മൃതാസ്ത്വന്യേ പുരുഷാഃ സ്വോദരം ഭരാഃ" എന്ന് ദക്ഷസ്മൃതി.]

യഥാ ചാരോപിതോ വൃക്ഷഃ പുരുഷേണ വിവർദ്ധിതഃ
ഹ്രസ്വകേന ദുരാരോഹോ രൂഢസ്കന്ധോ മഹാദ്രുമഃ 8
സ യഥാ പുഷ്പിതോ ഭൂത്വാ ഫലാനി ന വിദർശയേത്
സ താം നാനുഭവേത് പ്രീതിം യസ്യ ഹേതോഃ പ്രരോപിതഃ 9
ഏഷോപമാ മഹാബാഹോ തമർത്ഥം വേത്തുമർഹസി
യദി ത്വമസ്മാൻ വൃഷഭോ ഭർത്താ ഭൃത്യാൻ ന ശാധി ഹി. 10

| | | | |
|---|---|---|---|
| "പുരുഷേണ | "ഒരു മനുഷ്യനാൽ | താം പ്രീതിം | ആ അനുഗ്രഹത്തെ |
| ആരോപിതഃ | നടപ്പെട്ടതായ | അനുഭവേത് ന | പരിപൂർണ്ണമായി നൽകാതിരിക്കുന്നതും |
| വൃക്ഷഃ, | ഒരു വൃക്ഷം, | | |
| വിവർദ്ധിതഃ | വളർത്തപ്പെട്ട് | യഥാ ച | പോലെയും |
| രൂഢസ്കന്ധഃ | നല്ല കൊമ്പുകളോടു കൂടിയതായി | ഏഷാ ഉപമാ; | ഒത്തതാകുന്നു നിന്തിരുവടിയുടെ ഈ പ്രവൃത്തി; |
| മഹാദ്രുമഃ, | വൻമരമായിത്തീർന്ന്, | മഹാബാഹോ! | മഹാബാഹുവേ! |
| ഹ്രസ്വകേന | ഒരു കുള്ളനാൽ | വൃഷഭഃ | ഉത്തമനായ |
| ദുരാരോഹഃ | കയറുവാൻ കഴിയപ്പെടാതാകുന്നത് പോ | ത്വം ഹി | നിന്തിരുവടിയും |
| യഥാ, | | ഭൃത്യാൻ | ഭരിക്കപ്പെടേണ്ടവരായ |
| സഃ | അത് [ലെയും | അസ്മാൻ | ഞങ്ങൾക്ക് |
| പുഷ്പിതഃ ഭൂത്വാ, | പൂത്ത്, | ഭർത്താ | സ്വാമിയായി |
| ഫലാനി | ഫലങ്ങളെ | ശാധി ന യദി, | രക്ഷിക്കാതിരിക്കുന്നുവെങ്കിൽ, |
| ന വിദർശയേത്, | തരാതിരിക്കുന്നതും, | | |
| യസ്യ ഹേതോഃ | യാതൊന്നിനെ | തം അർത്ഥം | അതിനാൽവന്നുകൂടുന്ന ഫലമെന്തെന്നും |
| സഃ | അതു [ഉദ്ദേശിച്ച് | | |
| പ്രരോപിതഃ | ശ്രദ്ധയോടുകൂടി വളർത്തപ്പെട്ടുവോ | വേത്തും അർഹസി. | ഉള്ളപോലെ ഗ്രഹിക്കേണ്ടതാണ്. |

ശ്രേണയസ്ത്വാം മഹാരാജ പശ്യന്ത്വഗ്ര്യാശ്ച സർവ്വശഃ
പ്രതപന്തമിവാദിത്യം രാജ്യസ്ഥിതമരിന്ദമം. 11

| | | | |
|---|---|---|---|
| “ മഹാരാജ! | “ മഹാരാജാവേ! | പ്രതപന്തം | ജ്വലിയ്ക്കുന്ന |
| അഗ്ര്യാഃ | ഉത്തമന്മാരായ | ആദിത്യം ഇവ | ആദിത്യനെപ്പോലെ |
| ശ്രേണയഃ | നഗരവാസികൾ | അരിന്ദമം | ജയശാലിയായി |
| സർവ്വശഃ ച | എല്ലാവരുംതന്നെ | രാജ്യസ്ഥിതം | രാജ്യത്തിൽ എഴുന്നെള്ളിയിരിക്കുന്നവനായി |
| ത്വാം | നിന്തിരുവടിയെ | പശ്യന്തു. | കണ്ടാനന്ദിക്കട്ടെ. |

തവാനുയാനേ കാകുത്സ്ഥ മത്താ നർദന്തു കുഞ്ജരാഃ
അന്തഃപുരഗതാ നാര്യോ നന്ദന്തു സുസമാഹിതാഃ. 12

| | | | |
|---|---|---|---|
| “ കാകുത്സ്ഥ! | “ ശ്രീരാമ! | നർദന്തു; | ശബ്ദിക്കട്ടെ; |
| മത്താഃ | മദിച്ച | അന്തഃപുരഗതാഃ നാര്യഃ | അന്തഃപുരസ്ത്രീകൾ |
| കുഞ്ജരാഃ, | ആനകൾ, | സുസമാഹിതാഃ | മനോരഥ പരിപൂർത്തി വന്നവരായി |
| തവ | നിന്തിരുവടിയുടെ | | |
| അനുയാനേ | എഴുന്നെള്ളത്തിൽ | നന്ദന്തു.” | ആനന്ദിക്കുമാറാകട്ടെ.” |

തസ്യ സാധ്വിത്യമന്യന്ത നാഗരാ വിവിധാ ജനാഃ
ഭരതസ്യ വചഃ ശ്രുത്വാ രാമം പ്രത്യനുയാചതഃ. 13

| | | | |
|---|---|---|---|
| വിവിധാഃ | പലപല | ഭരതസ്യ | ഭരതന്റെ |
| നാഗരാഃ ജനാഃ | നാഗരിക ജനങ്ങൾ | വചഃ | വാക്കു |
| രാമം | ശ്രീരാമനോട് | ശ്രുത്വാ, | കേട്ട്, |
| പ്രത്യനുയാചതഃ | വീണ്ടും വീണ്ടും യാചിക്കുന്നവനായ | സാധു ഇതി | ഉചിതംതന്നെയെന്ന് |
| തസ്യ | ആ | അമന്യന്ത. | കൊണ്ടാടി. |

തമേവം ദുഃഖിതം പ്രേക്ഷ്യ വിലപന്തം യശസ്വിനം
രാമഃ കൃതാത്മാ ഭരതം സമാശ്വാസയദാത്മവാൻ. 14

| | | | |
|---|---|---|---|
| കൃതാത്മാ | പരിശുദ്ധമനസ്കനും | തം | ആ |
| ആത്മവാൻ | സുസ്ഥിരചിത്തനുമായ | ഭരതം | ഭരതനെ |
| രാമഃ, | ശ്രീരാമൻ, | ദുഃഖിതം | വ്യസനിക്കുന്നവനായി |
| ഏവം | ഇപ്രകാരം | പ്രേക്ഷ്യ, | കണ്ട്, |
| വിലപന്തം | പ്രലപിക്കുന്ന | സമാശ്വാസയത്. | ഇപ്രകാരം സമാധാന വാക്കുരചെയ്തു. |
| യശസ്വിനം | യശസ്വിയായ | | |

നാത്മനഃ കാമകാരോഽസ്തി പുരുഷോഽയമനീശ്വരഃ
ഇതശ്ചേതരതശ്ചൈനം കൃതാന്തഃ പരികർഷതി. 15

| | |
|---|---|
| " ആത്മനഃ | " ഒരാളുടെ |
| കാമകാരഃ | അഭീഷ്ടംപോലെ സംഭവിക്കുക എന്നുള്ളത് |
| അസ്തി ന ; | ഇല്ലതന്നെ ; |
| പുരുഷഃ | മനുഷ്യനായ |
| അയം | ഇവൻ |
| അനീശ്വരഃ ; | അസ്വതന്ത്രനാകുന്നു |
| ഇതഃ ച | ഇവിടെനിന്നും |
| ഇതരതഃ ച | അവിടെനിന്നും |
| ഏനം | ഇവനെ |
| കൃതാന്തഃ | പൂർവ്വജന്മകർമ്മഫലമെന്നത് |
| പരികർഷതി. | പിടിച്ചുവലിക്കുന്നു. |

["ജാനാമി ധർമ്മം ന ച മേ പ്രവൃത്തിർജാനാമ്യധർമ്മം ന ച മേ നിവൃത്തിഃ കേനാപി ദേവേന ഹൃദി സ്ഥിതേന യഥാ നിയുക്തോഽസ്മി തഥാ കരോമി." (ഭാരതം. ഉദ്യോഗപർവ്വം).]

സർവ്വേ ക്ഷയാന്താ നിചയാഃ പതനാന്താഃ സമുച്ഛ്രയാഃ
സംയോഗാ വിപ്രയോഗാന്താ മരണാന്തം ച ജീവിതം. 16

| | |
|---|---|
| " നിചയാഃ | " ശേഖരിച്ചുവെക്കപ്പെട്ടവയായ |
| സർവ്വേ | എല്ലാം |
| ക്ഷയാന്താഃ ; | നാശത്തിൽതന്നെ പര്യവസാനിക്കുന്നവയാകുന്നു ; |
| സമുച്ഛ്രയാഃ | ഉയൎന്നപദവികൾ |
| പതനാന്താഃ ; | വീഴ്ചയിൽ അവസാനിക്കുന്നവയാകുന്നു ; |
| സംയോഗാഃ | ചേർച്ചകളെല്ലാം |
| വിപ്രയോഗാന്താഃ | വേർപ്പാടിലും കലാശിക്കുന്നവയാകുന്നു ; |
| ജീവിതം ച | ജീവിതവും |
| മരണാന്തം. | മരണപര്യവസായിയാകുന്നു. |

യഥാ ഫലാനാം പക്വാനാം നാന്യത്ര പതനാദ്ഭയം
ഏവം നരസ്യ ജാതസ്യ നാന്യത്ര മരണാദ്ഭയം. 17

| | |
|---|---|
| " പക്വാനാം | " നന്നായിപഴുത്ത |
| ഫലാനാം | പഴങ്ങൾക്ക് |
| പതനാത് അന്യത്ര | വീഴുന്നതല്ലാതെ വേറെ |
| ഭയം ന ; | ഭയമില്ല; |
| യഥാ ഏവം | എന്നതുപോലെതന്നെ |
| ജാതസ്യ | ജനിച്ച |
| നരസ്യ | മനുഷ്യന് |
| മരണാത് അന്യത്ര | മരണത്തിൽ നിന്നല്ലാതെ വേറെ |
| ഭയം | ഭയമെന്നുള്ളതും |
| ന. | ഇല്ല. |

[ഇതിൽ ആദ്യത്തെ ശ്ലോകാർദ്ധംകൊണ്ട് സമുച്ഛ്രയങ്ങൾ പതനാന്തങ്ങളാണെന്ന് ഉദാഹരിക്കപ്പെട്ടു.]

യഥാഗാരം ദൃഢസ്ഥൂണം ജീർണ്ണം ഭൂത്വാഽവസീദതി
തഥൈവ സീദന്തി നരാ ജരാമൃത്യുവശംഗതാഃ. 18

| | |
|---|---|
| " ദൃഢസ്ഥൂണം | " ഉറച്ചതൂണുകളോടുകൂടിയ |
| അഗാരം, | ഒരുഭവനം, |
| ജീർണ്ണം ഭൂത്വാ | ജീർണ്ണിച്ച് |
| അവസീദതി, | ക്ഷയിച്ചുപോകുന്നു, |
| യഥാ തഥാ ഏവ | എന്നതുപോലെതന്നെ |
| നരാഃ | മനുഷ്യരും |
| ജരാമൃത്യുവശംഗതാഃ | ജരാമരണവശഗന്മാരായി |
| സീദന്തി. | ക്ഷയത്തെ പ്രാപിക്കുന്നു. |

അത്യേതി രജനീ യാ തു സാ ന പ്രതിനിവർത്തതേ
യാത്യേവ യമുനാ പൂർണ്ണാ സമുദ്രമുദകാകുലം. 19

| | | | |
|---|---|---|---|
| " യാ | " യാതൊരു | പൂർണ്ണാ | വെള്ളം കവിഞ്ഞൊഴു[കുന്ന |
| രജനീ | രാത്രി | യമുനാ | യമുനാനദിയും |
| അത്യേതി, | കഴിഞ്ഞുപോകുന്നുവോ, | ഉദകാകുലം | എല്ലാവെള്ളങ്ങൾക്കും ശാശ്വതസ്ഥാനമായ |
| സാ | ആയത് | സമുദ്രം യാതി ഏവ | സമുദ്രത്തിൽ ചെന്നു ചേരുകതന്നെ ചെയ്യുന്നു. |
| തു | ഒരിക്കലും | | |
| പ്രതിനിവർത്തതേ ന; | തിരിച്ചുവരുന്നില്ല; | | |

അഹോരാത്രാണി ഗച്ഛന്തി സർവ്വേഷാം പ്രാണിനാമിഹ
ആയൂംഷി ക്ഷപയന്ത്യാശു ഗ്രീഷ്മേ ജലമിവാംശവഃ. 20

| | | | |
|---|---|---|---|
| " ഇഹ | " ഈ ലോകത്തിൽ | ഇവ | എന്നപോലെ, |
| അഹോരാത്രാണി | അഹോരാത്രങ്ങൾ | സർവ്വേഷാം | എല്ലാ |
| ഗച്ഛന്തി, | ഗമിച്ചുകൊണ്ടിരിക്കുന്നവയായി, | പ്രാണിനാം | പ്രാണികളുടേയും |
| അംശവഃ | സൂര്യകിരണങ്ങൾ | ആയൂംഷി | ആയുസ്സുകളെ |
| ഗ്രീഷ്മേ | വേനൽക്കാലത്തിൽ | ആശു | വേഗത്തിൽ |
| ജലം | വെള്ളത്തെ | ക്ഷപയന്തി. | ക്ഷയിപ്പിച്ചുകൊണ്ടിരിക്കുന്നു. |

ആത്മാനമനുശോച ത്വം കിമന്യമനുശോചസി
ആയുസ്തേ ഹീയതേ യസ്യ സ്ഥിതസ്യ ച ഗതസ്യ ച. 21

| | | | |
|---|---|---|---|
| " തേ ആയുഃ | " നിന്റെ ആയുസ്സ് | ഗതസ്യ ച | പരലോകം പ്രാപിച്ചവനോ ആയ |
| ഹീയതേ; | ക്ഷയിച്ചുകൊണ്ടുത[ന്നെയിരിക്കുന്നു; | യസ്യ | ഏതെങ്കിലും ഒരുത്തനുള്ള |
| ത്വം | നീ | അന്യം, | അന്യജീവനെക്കുറിച്ച്, |
| ആത്മാനം | സ്വന്തം ആത്മാവിനെക്കുറിച്ച് | കിം | എന്തിന്നാണ് |
| അനുശോച; | ചിന്തിച്ചാലും; | അനുശോചസി? | ചിന്തിക്കുന്നത്? |
| സ്ഥിതസ്യ ച | ജീവനോടിരിക്കുന്നവനോ | | |

സഹൈവ മൃത്യുർവ്രജതി സഹ മൃത്യുർനിഷീദതി
ഗത്വാ സുദീർഘമധ്വാനം സഹ മൃത്യുർനിവർത്തതേ. 22

| | | | |
|---|---|---|---|
| " മൃത്യുഃ | " യമൻ | മൃത്യുഃ | യമൻ |
| സഹ ഏവ | കൂടെത്തന്നെ | സുദീർഘം | ദീർഘിച്ച |
| വ്രജതി; | നടക്കുന്നു; | അധ്വാനം | വഴിയിലും |
| മൃത്യുഃ | യമൻ | സഹ ഗത്വാ | കൂടെത്തന്നെ വന്ന് |
| സഹ | കൂടെത്തന്നെ | നിവർത്തതേ. | മടങ്ങുന്നു. |
| നിഷീദതി; | വസിക്കുന്നു; | | |

ഗാത്രേഷു വലയഃ പ്രാപ്താഃ ശ്വേതാശ്ചൈവ ശിരോരുഹാഃ
ജരയാ പുരുഷോ ജീൎണ്ണഃ കിം ഹി കൃത്വാ പ്രഭാവയേത്. 23

| | | | |
|---|---|---|---|
| " ഗാത്രേഷു | " അവയവങ്ങളിൽ | ജരയാ | ജരയാൽ |
| വലയഃ | ചുളുക്കുകൾ | ജീൎണ്ണഃ പുരുഷഃ, | ജീൎണ്ണിച്ചുപോയവൻ, |
| പ്രാപ്താഃ, | ഉണ്ടായി, | കിം ഹി കൃത്വാ | എന്തുതന്നെ ചെയ്തിട്ടാണ് |
| ശിരോരുഹാഃ ച | രോമങ്ങളും | | |
| ശ്വേതാഃ, | നരച്ച്, | പ്രഭാവയേത് | രക്ഷപ്പെട്ടുവാൻ ശക്തനാവുക ? |
| ഏവ | ഇപ്രകാരമായി | | |

നന്ദന്ത്യുദിത ആദിത്യേ നന്ദന്ത്യസ്തമിതേ രവൌ
ആത്മനോ നാവബുദ്ധ്യന്തേ മനുഷ്യാ ജീവിതക്ഷയം. 24

| | | | |
|---|---|---|---|
| " മനുഷ്യാഃ | " മനുഷ്യർ | അസ്തമിതേ | അസ്തമിക്കുമ്പോൾ |
| ആദിത്യേ | ആദിത്യൻ | നന്ദന്തി; | ആനന്ദിക്കുന്നു; |
| ഉദിതേ | ഉദിക്കുമ്പോൾ | ആത്മനഃ ജീവിതക്ഷയം | തന്റെ ജീവിതം കുറയുന്നതിനെ മാത്രം |
| നന്ദന്തി; | സന്തോഷിക്കുന്നു; | | |
| രവൌ | സൂൎയ്യൻ | അവബുദ്ധ്യന്തേ ന. | അറിയുന്നില്ല. |

ഹൃഷ്യന്ത്യൃതുമുഖം ദൃഷ്ട്വാ നവംനവമിഹാഗതം
ഋതൂനാം പരിവൎത്തേന പ്രാണിനാം പ്രാണസംക്ഷയഃ. 25

| | | | |
|---|---|---|---|
| " ഇഹ | " ഈ ലോകത്തിൽ | ഹൃഷ്യന്തി; | ആനന്ദഭരിതരാകുന്നു; |
| നവംനവം | പുതിതുപുതിതായി | ഋതൂനാം | ഋതുക്കളുടെ |
| ആഗതം | തോന്നുന്ന | പരിവൎത്തേന | പരിവൎത്തനത്താൽ |
| ഋതുമുഖം | ഋതുക്കളുടെ ആരംഭത്തെ | പ്രാണിനാം | പ്രാണികൾക്കു |
| ദൃഷ്ട്വാ, | കണ്ട്, | പ്രാണസംക്ഷയഃ. | ആയുസ്സ് ക്ഷയിക്കയാണല്ലൊ ചെയ്യുന്നത്. |

യഥാ കാഷ്ഠം ച കാഷ്ഠം ച സമേയാതാം മഹാൎണ്ണവേ
സമേത്യ ച വ്യപേയാതാം കാലമാസാദ്യ കംചന 26
ഏവം ഭാൎയ്യാശ്ച പുത്രാശ്ച ജ്ഞാതയശ്ച വസൂനി ച
സമേത്യ വ്യവധാവന്തി ധ്രുവോ ഹ്യേഷാം വിനാഭവഃ. 27

| | | | |
|---|---|---|---|
| " മഹാൎണ്ണവേ | " സമുദ്രത്തിൽ | ഭാൎയ്യാഃ ച | ഭാൎയ്യമാരും |
| കാഷ്ഠം ച കാഷ്ഠം ച | രണ്ടു മുട്ടികൾ | പുത്രാഃ ച | മക്കളും |
| | | ജ്ഞാതയഃ ച | ബന്ധുക്കളും |
| സമേയാതാം; | കൂട്ടിമുട്ടുന്നു; | വസൂനി ച | ധനങ്ങളും |
| കംചന കാലം | കുറേസമയം | സമേത്യ, | ഒന്നിച്ചിരുന്ന്, |
| സമേത്യ ആസാദ്യ ച | ഒന്നിച്ചിരുന്നശേഷം | വ്യവധാവന്തി; | പിരിഞ്ഞുപോകുന്നു; |
| | | ഏഷാം | ഇവയുടെ |
| വ്യപേയാതാം; | പിരിഞ്ഞുപോകുന്നു; | വിനാഭവഃ | വേർപാട് |
| യഥാ ഏവം | അപ്രകാരംതന്നെ | ധ്രുവഃ ഹി. | നിശ്ചയംതന്നെ. |

നാത്ര കശ്ചിദ്യഥാഭാവം പ്രാണീ സമഭിവൎത്തതേ
തേന തസ്മിന്ന സാമൎത്ഥ്യം പ്രേതസ്യാസ്ത്യനുശോചതഃ. 28

| | | | |
|---|---|---|---|
| " അത്ര | " ഈ ലോകത്തിൽ | തേന | ആയതുകൊണ്ട് |
| കശ്ചിത് | ഒരു | പ്രേതസ്യ | മരിച്ചുപോയവനെക്കുറിച്ച് |
| പ്രാണീ | പ്രാണിയും | അനുശോചതഃ; | ദുഃഖിക്കുന്നവന്ന്, |
| യഥാഭാവം | പൂൎവ്വജന്മകൎമ്മഫലത്തെ | തസ്മിൻ | അക്കാൎയ്യത്തിൽ |
| സമഭിവൎത്തതേ ന? | മാററുവാൻ ശക്തനാകുന്നില്ല; | സാമൎത്ഥ്യം | ഒരു നിവൃത്തിയും |
| | | അസ്തി ന. | ഉണ്ടാകുന്നില്ല. |

യഥാ ഹി സാൎത്ഥം ഗച്ഛന്തം ബ്രൂയാത് കശ്ചിത് പഥി സ്ഥിതഃ
അഹമപ്യാഗമിഷ്യാമി പൃഷ്ഠതോ ഭവതാമിതി 29
ഏവം പൂൎവ്വൈൎഗ്ഗതോ മാൎഗ്ഗഃ പിതൃപൈതാമഹോ ധ്രുവഃ
തമാപന്നഃ കഥം ശോചേദ്യസ്യ നാസ്തി വ്യതിക്രമഃ. 30

| | | | |
|---|---|---|---|
| " പഥി | " വഴിയിൽ | പൂൎവ്വൈഃ | പൂൎവ്വന്മാരാൽ |
| സ്ഥിതഃ | നിന്നുകൊണ്ടിരിക്കുന്ന | പിതൃപൈതാമഹഃ | അച്ഛൻ മുത്തച്ഛൻ തുടങ്ങി |
| കശ്ചിത്, | ഒരുവൻ, | ഗതഃ | അനുഷ്ഠിക്കപ്പെട്ടതായ |
| ഗച്ഛന്തം | വഴിയിൽപോയ്ക്കൊണ്ടിരിക്കുന്ന | മാൎഗ്ഗഃ | ധൎമ്മാനുഷ്ഠാനം |
| സാൎത്ഥം, | ഒരു കൂട്ടത്തോടായി, | ധ്രുവഃ; | ശാശ്വതമായതാകുന്നു; |
| 'അഹം അപി | 'ഞാനും | യസ്യ വ്യതിക്രമഃ | യാതൊരു അതിനെ അതിക്രമിച്ചു നടക്കുക എന്നത് |
| ഭവതാം | നിങ്ങളുടെ | | |
| പൃഷ്ഠതഃ ഹി | പിന്നാലെതന്നെ | | |
| ആഗമിഷ്യാമി,' | വരാം,' | അസ്തി ന, | ആകാത്തതോ, |
| ഇതി | എന്ന് | തം ആപന്നഃ | അതിനെ പ്രാപിച്ചിരിക്കുന്നവൻ |
| യഥാ ബ്രൂയാത് | എപ്രകാരം പറയുമോ, | കഥം | എങ്ങിനെ |
| ഏവം | അപ്രകാരം | ശോചേത്? | ദുഃഖിക്കും? |

[എത്രയോ ആളുകൾ നടന്ന വഴിയിൽക്കൂടി നാമും പോയാൽ നമുക്ക് എപ്രകാരം വഴി തെററുകയില്ലയോ, അപ്രകാരം നമ്മുടെ പൂൎവ്വികന്മാരാൽ അനുഷ്ഠിക്കപ്പെട്ടതായ ധൎമ്മത്തെ നാം അനുഷ്ഠിക്കുന്നതായാൽ യാതൊരു തെററും വരികയില്ല. അതിൽ ദുഃഖിച്ച് പിൻമാറേണ്ടതായി വരികയില്ല.]

വയസഃ പതമാനസ്യ സ്രോതസോ വാഽനിവൎത്തിനഃ
ആത്മാ സുഖേ നിയോക്തവ്യഃ സുഖഭാജഃ പ്രജാഃ സ്മൃതാഃ. 31

| | | | |
|---|---|---|---|
| " അനിവൎത്തിനഃ | " പിൻതിരിഞ്ഞൊഴുകാത്ത | നിയോക്തവ്യഃ; | താല്പൎയ്യത്തോടുകൂടിയതാക്കപ്പെടേണ്ടതാകുന്നു |
| സ്രോതസഃ വാ | പ്രവാഹത്തെപ്പോലെ | പ്രജാഃ | ജനങ്ങൾ |
| വയസഃ | ആയുസ്സ് | | |
| പതമാനസ്യ, | കുറഞ്ഞുകൊണ്ടിരിക്കെ | സുഖഭാജഃ | മോക്ഷസുഖാധികാരികളെന്ന് |
| ആത്മാ | ആത്മാവ് | | |
| സുഖേ | മോക്ഷസുഖത്തിൽ | സ്മൃതാഃ. | പറയപ്പെട്ടിരിക്കുന്നു. |

ധൎമ്മാത്മാ സ ശുഭൈഃ കൃത്സ്നൈഃ ക്രതുഭിശ്ചാപ്തദക്ഷിണൈഃ
ധൂതപാപോ ഗതഃ സ്വൎഗ്ഗം പിതാ നഃ പൃഥിവീപതിഃ. 32

| | | | |
|---|---|---|---|
| " ധൎമ്മാത്മാ | " ധൎമ്മാത്മാവും | കൃത്സ്നൈഃ | എല്ലാ |
| പൃഥിവീപതിഃ | ചക്രവൎത്തിയും | ശുഭൈഃ | പുണ്യങ്ങളായ |
| നഃ | നമ്മുടെ | ക്രതുഭിഃ ച | യജ്ഞങ്ങളെക്കൊണ്ടും |
| പിതാ | പിതാവുമായ | ധൂതപാപഃ | പാപങ്ങൾ പോക്കിയവനായി |
| സഃ, | അദ്ദേഹം, | | |
| ആപ്തദക്ഷിണൈഃ | വേണ്ടേടത്തോളം ദാനങ്ങളോടുകൂടിയ | സ്വൎഗ്ഗം | സ്വൎഗ്ഗത്തെ |
| | | ഗതഃ. | പ്രാപിച്ചു. |

ഭൃത്യാനാം ഭരണാത് സമ്യക് പ്രജാനാം പരിപാലനാത്
അൎത്ഥദാനാച്ച ധൎമ്മേണ പിതാ നസ്ത്രിദിവം ഗതഃ. 33

| | | | |
|---|---|---|---|
| " നഃ | " നമ്മുടെ | പരിപാലനാത് | നന്നായി സംരക്ഷിച്ചതുകൊണ്ടും, |
| പിതാ, | പിതാവ്, | അൎത്ഥദാനാത് ച | സ്വത്തുക്കളെ ദാനം ചെയ്തുകൊണ്ടും |
| ഭൃത്യാനാം | ഭൃത്യന്മാരെ | ധൎമ്മേണ | ധൎമ്മാനുസൃതമായി |
| സമ്യക് | വേണ്ടപോലെ | ത്രിദിവം | സ്വൎഗ്ഗത്തെ |
| ഭരണാത്, | പോഷണംചെയ്തതുകൊണ്ടും, | ഗതഃ. | പ്രാപിച്ചു. |
| പ്രജാനാം | പ്രജകളെ | | |

കൎമ്മഭിഃ സുശുഭൈരിഷ്ടൈഃ ക്രതുഭിശ്ചാപ്തദക്ഷിണൈഃ
സ്വൎഗ്ഗം ദശരഥഃ പ്രാപ്തഃ പിതാ നഃ പൃഥിവീപതിഃ. 34

| | | | |
|---|---|---|---|
| " നഃ | " നമ്മുടെ | ക്രതുഭിഃ ച | യാഗങ്ങളാലും |
| പിതാ | പിതാവായ | ഇഷ്ടൈഃ | ലോകോപകാരമായുള്ള |
| ദശരഥഃ പൃഥിവീപതിഃ | ദശരഥചക്രവൎത്തി | സുശുഭൈഃ കൎമ്മഭിഃ | പലസത്കൎമ്മങ്ങളെക്കൊണ്ടും |
| ആപ്തദക്ഷിണൈഃ | ധാരാളം ദക്ഷിണകളോടുകൂടിയ | സ്വൎഗ്ഗം പ്രാപ്തഃ. | സ്വൎഗ്ഗത്തെ പ്രാപിച്ചു. |

ഇഷ്ട്വാ ബഹുവിധൈൎയ്യജ്ഞൈൎഭോഗാംശ്ചാവാപ്യ പുഷ്കലാൻ
ഉത്തമം ചായുരാസാദ്യ സ്വൎഗ്ഗതഃ പൃഥിവീപതിഃ. 35

| | | | |
|---|---|---|---|
| "പൃഥിവീപതിഃ | " മഹാരാജാവ് | അവാപ്യ ച, | പ്രാപിച്ച്, |
| ബഹുവിധൈഃ | പലമാതിരി | ഉത്തമം | ദീൎഘമായ |
| യജ്ഞൈഃ ഇഷ്ട്വാ, | യാഗങ്ങൾ യജിച്ച്, | ആയുഃ | ആയുസ്സിനേയും |
| പുഷ്കലാൻ | വേണ്ടുവോളം | ആസാദ്യ ച, | ലഭിച്ചശേഷം, |
| ഭോഗാൻ | സുഖങ്ങളേയും | സ്വൎഗ്ഗതഃ. | സ്വൎഗ്ഗത്തെ പ്രാപിച്ചു. |

ആയുരുത്തമമാസാദ്യ ഭോഗാനപി ച രാഘവഃ
സ ന ശോച്യഃ പിതാ താത സ്വഗ്ഗതഃ സത്കൃതഃ സതാം. 36

| | | | |
|---|---|---|---|
| " താത ! | " വത്സ ! | ആസാദ്യ, | അനുഭവിച്ച്, |
| പിതാ | പിതാവായ | സ്വഗ്ഗതഃ, | സ്വഗ്ഗസ്ഥിതനായി, |
| സഃ | ആ | സതാം | സത്തുക്കളാൽ |
| രാഘവഃ, | രഘുവംശജൻ | സത്കൃതഃ ; | പൂജിക്കപ്പെട്ടുന്നു ; |
| ഉത്തമം ആയുഃ | ദീഘായുസ്സിനെയും | ച | ആകയാൽ |
| ഭോഗാൻ അപി | ഐഹികസുഖങ്ങളേയും | ശോച്യഃ ന. | ശോചിക്കപ്പെടത്തക്കവനല്ല |

സ ജീണ്ണം മാനുഷം ദേഹം പരിത്യജ്യ പിതാ ഹി നഃ
ദൈവീം വൃത്തിമനുപ്രാപ്തോ ബ്രഹ്മലോകവിഹാരിണീം. 37

| | | | |
|---|---|---|---|
| " നഃ | " നമ്മുടെ | പരിത്യജ്യ, | ത്യജിച്ച്, |
| പിതാ | പിതാവായ | ബ്രഹ്മലോക-വിഹാരിണീം | ബ്രഹ്മലോകത്തിൽ കാലം കഴിക്കുന്നതായ |
| സഃ, | അദ്ദേഹം, | ദൈവീം വൃത്തിം | ദിവ്യപദവിയെ |
| ജീണ്ണം | ജീണ്ണിച്ച | അനുപ്രാപ്തഃ | പ്രാപിച്ചിരിക്കുന്നു, |
| മാനുഷം ദേഹം | മനുഷ്യദേഹത്തെ | ഹി. | നിശ്ചയം. |

തം തു നൈവംവിധഃ കശ്ചിത് പ്രാജ്ഞഃ ശോചിതുമഹ്തി
ത്വദ്വിധോ മദ്വിധശ്ചാപി ശ്രുതവാൻ ബുദ്ധിമത്തരഃ. 38

| | | | |
|---|---|---|---|
| " ഏവംവിധഃ | " ഈ നിശ്ചയത്തോടുകൂടിയ | പ്രാജ്ഞഃ | മേധാവിയുമായ |
| മദ്വിധഃ ച, | എന്നെപ്പോലെയുള്ളവനും, | ത്വദ്വിധഃ | നിന്നെപ്പോലെയുള്ള |
| ശ്രുതവാൻ | ശാസ്ത്രാഭ്യാസംചെയ്ത് | കശ്ചിത് അപി, | ഒരുവൻതന്നെയും, |
| ബുദ്ധിമത്തരഃ | സദ്ബുദ്ധിയാന്ന | തം തു | അദ്ദേഹത്തെക്കുറിച്ച് |
| | | ശോചിതും | ദുഃഖിക്കുന്നത് |
| | | അഹ്തി ന. | യുക്തമല്ല. |

ഏതേ ബഹുവിധാഃ ശോകാ വിലാപരുദിതേ തഥാ
വജ്ജനീയാ ഹി ധീരേണ സവ്വാവസ്ഥാസു ധീമതാ. 39

| | | | |
|---|---|---|---|
| " ധീരേണ | " ധീരനും | വിലാപരുദിതേ | പ്രലപിക്കുന്നതും കരയുന്നതും |
| ധീമതാ | ബുദ്ധിമാനുമായ ഒരുവനാൽ | ഏതേ, | ഇവയെല്ലാം, |
| ബഹുവിധാഃ | പലമാതിരി | സവ്വാവസ്ഥാസു | എല്ലാ അവസ്ഥകളിലും |
| ശോകാഃ തഥാ | ശോകങ്ങളും | വജ്ജനീയാഃ ഹി. | ത്യജിക്കപ്പെടേണ്ടവയാണല്ലൊ. |

സ സ്വസ്ഥോ ഭവ മാ ശോകോ യാത്വാ ചാവസ താം പുരീം
തഥാ പിത്രാ നിയുക്തോഽസി വശിനാ വദതാം വര. 40

| | | | |
|---|---|---|---|
| " വദതാം വര! | "ധർമ്മസംസ്ഥാപകന്മാരിൽ ഉത്തമനായവനെ! | വശിനാ | ലോകനാഥനായ |
| താം | ആ | പിത്രാ | പിതാവിനാൽ |
| പുരീം ച | നഗരത്തിലേക്കുതന്നെ | നിയുക്തഃ അസി; | നീ ആജ്ഞാപിക്കപ്പെട്ടിരിക്കുന്നു; |
| യാത്വാ, | തിരിച്ചുചെന്ന്, | മാ ശോകഃ; | ദുഃഖിക്കരുത്; |
| ആവസ; | നീ വസിച്ചുവന്നാലും; | സഃ | അപ്രകാരമുള്ള നീ |
| തഥാ | അപ്രകാരംതന്നെയാണ് | സ്വസ്ഥഃ ഭവ. | ശാന്തചിത്തനായി വർത്തിച്ചാലും. |

യത്രാഹമപി തേനൈവ നിയുക്തഃ പുണ്യകർമ്മണാ
തത്രൈവാഹം കരിഷ്യാമി പിതുരാര്യസ്യ ശാസനം. 41

| | | | |
|---|---|---|---|
| " അഹം അപി | " ഞാനും | ആര്യസ്യ | പൂജ്യനായ |
| പുണ്യകർമ്മണാ | പുണ്യചരിത്രനായ | പിതുഃ | പിതാവിന്റെ |
| തേന ഏവ | അദ്ദേഹത്താൽതന്നെ | ശാസനം | നിയോഗത്തെ |
| യത്ര നിയുക്തഃ | എപ്രകാരം കല്പിക്കപ്പെട്ടിരിക്കുന്നുവോ | അഹം | ഞാൻ |
| തത്ര ഏവ, | അപ്രകാരംതന്നെ, | കരിഷ്യാമി. | ശിരസാ വഹിക്കുന്നതാണ്. |

ന മയാ ശാസനം തസ്യ ത്യക്തും ന്യായ്യമരിന്ദമ
തത് ത്വയാഽപി സദാ മാന്യഃ സ വൈ ബന്ധുഃ സ നഃ പിതാ. 42

| | | | |
|---|---|---|---|
| " അരിന്ദമ! | " ജിതേന്ദ്രിയനായവനെ! | തത് | ആകയാൽ |
| സഃ | അദ്ദേഹം | തസ്യ | അദ്ദേഹത്തിന്റെ |
| നഃ | നമുക്ക് | ശാസനം | ആജ്ഞയെ, |
| മാന്യഃ | പൂജ്യനായ | സദാ | ഒരുകാലത്തും |
| പിതാ; | പിതാവാകുന്നു; | മയാ | എന്നാലും |
| സഃ വൈ | അദ്ദേഹംതന്നെ | ത്വയാ അപി | നിന്നാലും |
| ബന്ധുഃ; | ബന്ധു; | ത്യക്തും | ലംഘിക്കുക എന്നത് |
| | | ന്യായ്യം ന. | ധർമ്മമല്ല. |

തദ്വചഃ പിതുരേവാഹം സമ്മതം ധർമ്മചാരിണഃ
കർമ്മണാ പാലയിഷ്യാമി വനവാസേന രാഘവ. 43

| | | | |
|---|---|---|---|
| " രാഘവ! | " ഭരത! | തത് വചഃ ഏവ | ആ നിയോഗത്തെതന്നെ, |
| ധർമ്മചാരിണഃ | ധർമ്മാനുഷ്ഠാനത്തോടുകൂടിയ | അഹം | ഞാൻ |
| പിതുഃ | പിതാവിനു | വനവാസേന | വനവാസമാകുന്ന |
| സമ്മതം | ഇഷ്ടമായുള്ള | കർമ്മണാ | കൃത്യത്താൽ |
| | | പാലയിഷ്യാമി. | നിർവ്വഹിക്കുന്നതാണ്. |

ധാൎമ്മികേണാനൃശംസേന നരേണ ഗുരുവൎത്തിനാ
ഭവിതവ്യം നരവ്യാഘ്ര പരലോകം ജിഗീഷതാ. 44

| | | | |
|---|---|---|---|
| "നരവ്യാഘ്ര! | "പുരുഷോത്തമ! | അനൃശംസേന | ഹിംസാരഹിതനായും |
| പരലോകം | പരലോകത്തെ | ഗുരുവൎത്തിനാ | ഗുരുവാക്യത്തെ അനു സരിക്കുന്നവനായും |
| ജിഗീഷതാ | ആഗ്രഹിക്കുന്ന | | |
| നരേണ, | ഒരുവനാൽ, | ഭവിതവ്യം. | വൎത്തിക്കപ്പെടേണ്ട താകുന്നു. |
| ധാൎമ്മികേണ | ധൎമ്മിഷ്ഠനായും | | |

ആത്മാനമനുതിഷ്ഠ ത്വം സ്വഭാവേന നരൎഷഭ
നിശാമ്യ തു ശുഭം വൃത്തം പിതുൎദശരഥസ്യ നഃ. 45

| | | | |
|---|---|---|---|
| "നരൎഷഭ! | "പുരുഷോത്തമ! | ത്വം | നീ |
| നഃ പിതുഃ | നമ്മുടെപിതാവായ | ആത്മാനം | നിന്നേയും |
| ദശരഥസ്യ | ദശരഥമഹാരാജാവി ന്റെ | സ്വഭാവേന | പ്രകൃതിസിദ്ധമായ ഉത്തമഗുണത്തോടുകൂ ടിയവനായി |
| ശുഭം വൃത്തം തു | പുണ്യമായ നടവടിയെ ത്തന്നെ | | |
| നിശാമ്യ, | ഓൎത്ത്, | അനുതിഷ്ഠ." | നടത്തിവന്നാലും." |

ഇത്യേവമുക്ത്വാ വചനം മഹാത്മാ
പിതുൎന്നിദേശപ്രതിപാലനാൎത്ഥം
യവീയസം ഭ്രാതരമൎത്ഥവച്ച
പ്രഭുൎമ്മുഹൂൎത്താദ്വിരരാമ രാമഃ. 46

| | | | |
|---|---|---|---|
| പ്രഭുഃ | സൎവ്വശക്തനും | അൎത്ഥവത് | സാരഗൎഭമായ |
| മഹാത്മാ | മഹാത്മാവുമായ | വചനം | ഉപദേശത്തെ |
| രാമഃ, | ശ്രീരാമൻ, | യവീയസം ഭ്രാതരം | ഇളയസഹോദരനാ യുള്ളോണ്ട് |
| പിതുഃ | പിതാവിന്റെ | | |
| നിദേശപ്രതി- പാലനാൎത്ഥം | ആജ്ഞയെ പരിപാലി ക്കുന്നതിന്നായി | ഉക്ത്വാ ച, | അരുളിച്ചെയ്തശേഷം |
| | | മുഹൂൎത്താത് | ഒരു മുഹൂൎത്തകാലം |
| ഇതി ഏവം | ഇപ്രകാരമെല്ലാം | വിരരാമ. | മൌനമായിരുന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
പഞ്ചോത്തരശതതമഃ സൎഗ്ഗഃ = നൂററഞ്ചാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 6283; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 3928.



# ഷഡുത്തരശതതമഃ സൎഗ്ഗഃ = നൂററാറാംസൎഗ്ഗം.

[ഭരതവചനം = ഭരതന്റെ വാക്യം.]

ഏവമുക്ത്വാ തു വിരതേ രാമേ വചനമൎത്ഥവത്
തതോ മന്ദാകിനീതീരേ രാമം പ്രകൃതിവത്സലം
ഉവാച ഭരതശ്ചിത്രം ധാൎമ്മികോ ധാൎമ്മികം വചഃ. 1

| | |
|---|---|
| തതഃ, | അതിൽപിന്നെ |
| മന്ദാകിനീതീരേ | മന്ദാകിനീതീരത്തിൽ |
| രാമേ | ശ്രീരാമൻ |
| ഏവം | മേൽപ്രകാരം |
| അൎത്ഥവത് | സാരഭൂതമായ |
| വചനം | വാക്യത്തെ |
| ഉക്ത്വാ | അരുളിച്ചെയ്തു |
| വിരതേ തു, | നിൎത്തിയശേഷം, |
| പ്രകൃതിവത്സലം | പ്രജാവത്സലനും |
| ധാൎമ്മികം | ധാൎമ്മികനുമായ |
| രാമം, | ശ്രീരാമനോടായി, |
| ധാൎമ്മികഃ | ധൎമ്മിഷ്ഠനായ |
| ഭരതഃ | ഭരതൻ |
| ചിത്രം | നിസ്സീമമായ |
| വചഃ | ഈ വാക്യത്തെ |
| ഉവാച. | ഉണൎത്തിച്ചു. |

കോ ഹി സ്യാദീദൃശോ ലോകേ യാദൃശസ്ത്വമരിന്ദമ
ന ത്വാം പ്രവ്യഥയേദ്ദുഃഖം പ്രീതിൎവ്വാ ന പ്രഹൎഷയേത്. 2

| | |
|---|---|
| "അരിന്ദമ! | "ജിതേന്ദ്രിയനായുള്ളോ [ഭവ! |
| ത്വം | നിന്തിരുവടി |
| യാദൃശഃ, | എപ്രകാരമുള്ളവനോ, |
| ഈദൃശഃ, | ഇപ്രകാരമുള്ള ഒരുവൻ, |
| ലോകേ | ലോകത്തിൽ |
| കഃ ഹി | ആർതന്നെയാണ് |
| സ്യാത് ? | ഉണ്ടാവുക ? |
| ത്വാം | നിന്തിരുവടിയെ |
| ദുഃഖം | വ്യസനമെന്നതു് |
| പ്രവ്യഥയേത് ന; | പീഡിക്കയില്ല; |
| പ്രീതിഃ വാ | പ്രിയമായതും |
| പ്രഹൎഷയേത് ന. | സന്തോഷിപ്പിക്കയില്ല. |

സംമതശ്ചാസി വൃദ്ധാനാം താംശ്ച പൃച്ഛസി സംശയാൻ. 3

| | |
|---|---|
| "വൃദ്ധാനാം | "മഹാന്മാൎക്കു് |
| സംമതഃ ച | സൎവ്വജ്ഞനായി |
| അസി; | നിന്തിരുവടി വിളങ്ങുന്നു; |
| താൻ ച | അവരോടും |
| സംശയാൻ | സംശയങ്ങളെ |
| പൃച്ഛസി. | ചോദിക്കുന്നു. |

യഥാ മൃതസ്തഥാ ജീവൻ യഥാഽസതി തഥാ സതി
യസ്യൈഷ ബുദ്ധിലാഭഃ സ്യാത് പരിതപ്യേത കേന സഃ. 4

| | |
|---|---|
| "മൃതഃ | "മരിച്ചവൻ |
| യഥാ തഥാ | എപ്രകാരമൊ അപ്രകാരംതന്നെ |
| ജീവൻ, | ജീവിച്ചിരിക്കുന്നവൻ എന്നുള്ളതും, |
| അസതി | (രാജ്യാദികൾ) ഇല്ലാതിരിക്കുമ്പോൾ |
| യഥാ തഥാ | എപ്രകാരമൊ അപ്രകാരംതന്നെ |
| സതി | ഉള്ളപ്പോഴും, എന്നുള്ള |
| ഏഷഃ | ഈ [തായ |
| ബുദ്ധിലാഭഃ | നിശ്ചയത്തിന്റെ സിദ്ധി |
| യസ്യ സ്യാത്, | യാതൊരുവനുണ്ടോ, |
| സഃ | അവൻ |
| കേന | ഏതൊന്നിനെക്കൊണ്ടാണു് |
| പരിതപ്യേത ? | ദുഃഖിക്കുക ? |

[“മൃതഃ യഥാ തഥാ ജീവൻ”—(മരിച്ചവന്റെ പേരിൽ ദ്വേഷം എപ്രകാരമില്ലാതിരിക്കുമോ അപ്രകാരം ജീവിച്ചിരിക്കുന്നവന്റെ പേരിലും). എന്നു ഗോ. രാ. (മരിച്ചവൻ എങ്ങിനെ ദേഹപുത്രാദികളോടു ബദ്ധനല്ലാതിരിക്കുന്നുവോ, അപ്രകാരം ജീവിച്ചിരിക്കുമ്പോഴും ദേഹാദികളിൽ ബന്ധമില്ലാതെ; അഥവാ ജീവിച്ചിരിക്കുന്നവൻ സകൎമ്മാനുസൃതമായി എപ്രകാരം സംസൃതിദുഃഖമനുഭവിക്കുന്നുവോ, അപ്രകാരംതന്നെ മൃതനും പരത്ര അനുഭവിക്കുന്നു;—എന്ന വൃദ്ധി). എന്നു തിലകം.

“യഥാ അസതി തഥാ സതി”—ശശശൃംഗം എന്നപോലെ ഇല്ലാത്തതിൽ ആഗ്രഹം എങ്ങിനെ ഉണ്ടാകുന്നില്ലയോ, അപ്രകാരംതന്നെ വാസ്തവമായി ഉള്ള വസ്തുവിലും ആഗ്രഹം ഉണ്ടാകുന്നില്ലയോ) എന്നു ഗോ. രാ. (അഥവാ—നല്ലതിൽ എങ്ങിനെ ദ്വേഷം പാടുള്ളതല്ലയോ അങ്ങിനെ ചീത്തയിലും; അഥവാ അസത്തായിരിക്കുന്ന പ്രപഞ്ചത്തിൽ എങ്ങിനെ രാഗം ഉണ്ടാകുന്നുവോ, അപ്രകാരം സത്തായിരിക്കുന്ന ബ്രഹ്മത്തിലും) എന്നു തിലകം.]

പരാവരജ്ഞോ യശ്ച സ്യാദ്യഥാ ത്വം മനുജാധിപ
സ ഏവം വ്യസനം പ്രാപ്യ ന വിഷീദിതുമൎഹതി 5

| | |
|---|---|
| “മനുജാധിപ! | “മഹാരാജാവെ! |
| ഏവം വ്യസനം | ഇപ്രകാരമുള്ള കഷ്ടാവസ്ഥയെ |
| പ്രാപ്യ ച, | പ്രാപിച്ചിട്ടും, |
| പരാവരജ്ഞഃ | സൎവ്വജ്ഞനായ |
| ത്വം യഥാ | നിന്തിരുവടിയെപ്പോലെ |
| യഃ | യാതൊരുവൻ |
| സ്യാത്, | വൎത്തിക്കുമൊ, |
| സഃ | അവൻ |
| വിഷീദിതും അൎഹതി ന. | വ്യസനത്തിന്നു അൎഹനല്ല. |

അമരോപമസത്വസ്ത്വം മഹാത്മാ സത്യസംഗരഃ
സൎവ്വജ്ഞഃ സൎവ്വദൎശീ ച ബുദ്ധിമാംശ്ചാസി രാഘവ. 6

| | |
|---|---|
| “രാഘവ! | “ശ്രീരാഘവ! |
| ത്വം | നിന്തിരുവടി |
| അമരോപമസത്വഃ | ദേവന്മാൎക്കൊത്ത ശുഭഗുണയുക്തനായും |
| മഹാത്മാ | മഹാത്മാവായും |
| സത്യസംഗരഃ | സത്യനിഷ്ഠനായും |
| സൎവ്വജ്ഞഃ | സൎവ്വജ്ഞനായും |
| സൎവ്വദൎശീ ച | സദാ ധൎമ്മാനുഷ്ഠാനത്തോടുകൂടിയവനായും |
| ബുദ്ധിമാൻ ച | മേധാവിയായും |
| അസി. | വിളങ്ങുന്നു. |

ന ത്വാമേവം ഗുണൈൎയ്യുക്തം പ്രഭവാഭവകോവിദം
അവിഷഹ്യതമം ദുഃഖമാസാദയിതുമൎഹതി. 7

| | |
|---|---|
| “ഏവം ഗുണൈഃ | “ഇപ്രകാരമുള്ള ശുഭഗുണങ്ങളോടു |
| യുക്തം | കൂടിയവനും |
| പ്രഭവാഭവകോവിദം | ഉത്പത്തിവിനാശതത്വങ്ങളെ അറിഞ്ഞവനും ആയ |
| ത്വാം, | നിന്തിരുവടിയെ, |
| അവിഷഹ്യതമം | അസഹ്യമായിരിക്കുന്ന |
| ദുഃഖം | ഈ കഷ്ടാവസ്ഥ |
| ആസാദയിതും അൎഹതി ന.” | പ്രാപിക്കത്തക്കതല്ല.” |

ഏവമുക്ത്വാ തു ഭരതോ രാമം പുനരഥാബ്രവീത്. 8

| | |
|---|---|
| ഭരതഃ | ഭരതൻ |
| രാമം | ശ്രീരാമനോടായി |
| ഏവം | ഇപ്രകാരം |
| ഉക്ത്വാ തു | ഉരചെയ്തശേഷം |
| പുനഃ അഥ അബ്രവീത്. | വീണ്ടും ഇങ്ങിനെ ഉണൎത്തിച്ചു. |

പ്രോഷിതേ മയി യത് പാപം മാത്രാ മത് കാരണാത് കൃതം
ക്ഷുദ്രയാ തദനിഷ്ടം മേ പ്രസീദതു ഭവാൻ മമ. 9

| | | | |
|---|---|---|---|
| "മയി | "ഞാൻ | അനിഷ്ടം | ചിന്തിപ്പാൻകൂടികഴി യാത്ത |
| പ്രോഷിതേ, | രാജ്യംവിട്ടിരുന്നപ്പോൾ | യത് പാപം | യാതൊരുപാപം |
| മത് കാരണാത് | എന്റെ കാരണമായി | കൃതം, | ചെയ്യപ്പെട്ടുവോ, |
| ക്ഷുദ്രയാ | പാപബുദ്ധികയ്യോണ്ട വളായ | തത് മേ | അതിനെ എനിക്കായി |
| | | ഭവാൻ | നിന്തിരുവടി |
| മമ മാത്രാ | എന്റെ മാതാവിനാൽ | പ്രസീദതു. | ക്ഷമിച്ചരുളിയാലും. |

ധൎമ്മബന്ധേന ബദ്ധോഽസ്മി തേനേമാം നേഹ മാതരം
ഹന്മി തീവ്രേണ ദണ്ഡേന ദണ്ഡാൎഹാം പാപകാരിണീം. 10

| | | | |
|---|---|---|---|
| "ധൎമ്മബന്ധേന | "ധൎമ്മപാശത്താൽ | പാപകാരിണീം | പാപിഷ്ഠയും ആയ |
| ബദ്ധഃ അസ്മി; | ഞാൻ ബന്ധിക്കപ്പെട്ടി [രിക്കുന്നു; | മാതരം | മാതാവായ |
| തേന | അതിനാൽ | ഇമാം | ഇവളെ |
| ഇഹ | ഇപ്പോൾ | തീവ്രേണ ദണ്ഡേന | കഠിനമായ ശിക്ഷയായി |
| ദണ്ഡാൎഹാം | ദണ്ഡനയ്ക്കു പാത്രീഭൂത യും | ഹന്മി ന. | ഞാൻ വധിക്കുന്നില്ല. |

കഥം ദശരഥാജ്ജാതഃ ശുദ്ധാഭിജനകൎമ്മണഃ
ജാനൻ ധൎമ്മമധൎമ്മിഷ്ഠം കുൎയ്യാം കൎമ്മ ജുഗുപ്സിതം. 11

| | | | |
|---|---|---|---|
| "ശുദ്ധാഭി- ജനകൎമ്മണഃ | "ഉത് കൃഷ്ടരായ പൂൎവ്വ ന്മാരെയും അവരുടെ അനുഷ്ഠാനത്തെയും അ നുവൎത്തിച്ചവനായ | ധൎമ്മം ജാനൻ | ധൎമ്മത്തെ അറിഞ്ഞും |
| | | അധൎമ്മിഷ്ഠം | അധൎമ്മവും [കൊണ്ട് |
| | | ജുഗുപ്സിതം | നിന്ദാവഹവും ആയ |
| | | കൎമ്മ | കൎമ്മത്തെ |
| ദശരഥാത് | ദശരഥമഹാരാജാവിന്ന് | കഥം കുൎയ്യാത്? | എങ്ങിനെയാണ് ചെ യ്യുക? |
| ജാതഃ, | ജാതനായ ഈയുള്ളവൻ, | | |

ഗുരുഃ ക്രിയാവാൻ വൃദ്ധശ്ച രാജാ പ്രേതഃ പിതേതി ച
താതം ന പരിഗൎഹേയം ദൈവതം ചേതി സംസദി. 12

| | | | |
|---|---|---|---|
| "പിതാ | "പിതാവായ | ഇതി ച, | ആണെന്നുള്ളകാരണ |
| രാജാ, | മഹാരാജാവ്, | ദൈവതം | ദൈവം [ത്താലും, |
| ഗുരുഃ | ബ്രഹ്മോപദേഷ്ടാവും | ഇതി ച | എന്ന കാരണത്താലും |
| ക്രിയാവാൻ | യജ്ഞാദിധൎമ്മാനുഷ്ഠാന | സംസദി | സഭയിൽ |
| വൃദ്ധഃ ച | ജ്ഞാനിയും [നിരതനും | താതം | പിതാവിനെ |
| പ്രേതഃ | മൃതനും | പരിഗൎഹേയം ന. | ഞാൻ നിന്ദിക്കുന്നില്ല. |

കോ ഹി ധർമ്മാർത്ഥയോർഹീനമീദൃശം കർമ്മ കില്ബിഷം
സ്ത്രിയാഃ പ്രിയം ചികീർഷുഃ സൻ കുർയ്യാദ്ധർമ്മജ്ഞ ധർമ്മവിത്. 13

| | | | |
|---|---|---|---|
| " ധർമ്മജ്ഞ ! | " ധർമ്മജ്ഞനായുള്ളോവേ ! | ചികീർഷുഃ സൻ, | ചെയ്യാൻ ഇച്ഛിച്ചവനായി, |
| ധർമ്മവിത് | ധർമ്മത്തെ അറിഞ്ഞവനായ | ധർമ്മാർത്ഥയോഃ ഹീനം | ധർമ്മാർത്ഥങ്ങൾ രണ്ടിനെയും വർജ്ജിച്ചതായ |
| കഃ ഹി | ആർതന്നെയാണ് | ഈദൃശം | ഇമ്മാതിരിയായ |
| സ്ത്രിയാഃ | ഒരു സ്ത്രീയുടെ | കില്ബിഷം കർമ്മ | ദുഷ്പ്രവൃത്തി |
| പ്രിയം | ഇഷ്ടത്തെ | കുർയ്യാത് ? | ചെയ്യുക ? |

അന്തകാലേ ഹി ഭൂതാനി മുഹ്യന്തീതി പുരാശ്രുതിഃ
രാജ്ഞൈവം കുർവ്വതാ ലോകേ പ്രത്യക്ഷം സാ ശ്രുതിഃ കൃതാ. 14

| | | | |
|---|---|---|---|
| " അന്തകാലേ | " വിനാശകാലത്തിൽ | ഏവം | ഇപ്രകാരം |
| ഭൂതാനി | പ്രാണികൾ | കുർവ്വതാ | ചെയ്ത |
| മുഹ്യന്തി ഇതി | ബുദ്ധിയെ വെടിയുന്നു, എന്നു് | രാജ്ഞാ | രാജാവിനാൽ |
| | | ലോകേ | ലോകത്തിൽ |
| പുരാശ്രുതിഃ ഹി; | പഴമൊഴിയാണല്ലൊ ; | പ്രത്യക്ഷം കൃതാ. | പ്രത്യക്ഷമാക്കപ്പെട്ടു. |
| സാ ശ്രുതിഃ | ആ ചൊല്ല് | | |

സാധ്വർത്ഥമഭിസന്ധായ ക്രോധാന്മോഹാച്ച സാഹസാത്
താതസ്യ യദതിക്രാന്തം പ്രത്യാഹരതു തദ്ഭവാൻ. 15

| | | | |
|---|---|---|---|
| " ക്രോധാത് | " കോപത്താലൊ | തത് | ആ കൃത്യത്തേയും |
| മോഹാത് | ബുദ്ധിക്കുറവിനാലൊ | അർത്ഥം ച, | അതിനാലുണ്ടാകുന്ന ഫലത്തേയും |
| സാഹസാത് | ആലോചനക്കുറവു കൊണ്ടോ | ഭവാൻ | നിന്തിരുവടി |
| | | സാധു | നല്ലപോലെ |
| യത് അതിക്രാന്തം, | യാതൊന്നു തീർച്ചയാക്കപ്പെട്ടുവോ, | അഭിസന്ധായ | പര്യാലോചിച്ച് |
| താതസ്യ | പിതാവിന്റെ | പ്രത്യാഹരതു. | പരിഹരിക്കേണ്ടതാകുന്നു. |

പിതുർഹി സമതിക്രാന്തം പുത്രോ യഃ സാധു മന്യതേ
തദപത്യം മതം ലോകേ വിപരീതമതോऽന്യഥാ 16

| | | | |
|---|---|---|---|
| " പിതുഃ | " പിതാവിന്റെ | ലോകേ | ലോകത്തിൽ |
| സമതിക്രാന്തം | ധർമ്മവ്യതിക്രമത്തെ | അപത്യം | സത്പുത്രനെന്ന് |
| യഃ പുത്രഃ | യാതൊരു പുത്രൻ | മതം ; | കൊണ്ടാടപ്പെടുന്നുള്ളു ; |
| സാധു | നന്നാക്കുവാൻ | അതഃ | ഇതിൽനിന്നു |
| മന്യതേ, | ശ്രമിക്കുന്നു, | അന്യഥാ | വേറെവിധത്തിലായാൽ |
| തത് ഹി | അപ്പോൾ മാത്രമേ | വിപരീതം. | ധർമ്മവിരുദ്ധംതന്നെ. |

''പിതുഃ അപതനഹേതുഃ അപത്യം'' (പിതാവിന്റെ പതനത്തിന്നുള്ള കാരണത്തെ ഇല്ലാതാക്കുന്നവൻ 'അപത്യം') എന്നു് അപത്യപദത്തിന്റെ അർത്ഥം ഇവിടെ വിവക്ഷിക്കപ്പെട്ടിരിക്കുന്നു. ''ന പതതി വംശോ യസ്മാത് '' എന്നു് അപത്യപദത്തിന്റെ സാധാരണയായ വിഗ്രഹവാക്യം.]

തദപത്യം ഭവാനസ്തു മാ ഭവാൻ ദുഷ്കൃതം പിതുഃ
അഭിപത്താ കൃതം കർമ്മ ലോകേ ധീര വിഗർഹിതം. 17

| | | | |
|---|---|---|---|
| "തത് | "ആകയാൽ | വിഗർഹിതം | നിന്ദിക്കപ്പെടുന്നതും, |
| ഭവാൻ, | നിന്തിരുവടി, | ദുഷ്കൃതം | ധർമ്മവിരുദ്ധവും, |
| അപത്യം | സത്പുത്രനായി | കൃതം | ചെയ്തുപോയതും ആയ |
| അസ്തു; | ഇരിക്കേണ്ടതാണ്; | കർമ്മ | കർമ്മത്തെ |
| ധീര! | അചഞ്ചലബുദ്ധിയാന്ന | ഭവാൻ | നിന്തിരുവടി |
| പിതുഃ | പിതാവിൻെറ [വനേ! | മാ അഭിപത്താ. | കൊണ്ടാടുവാൻ പാടു |
| ലോകേ | ലോകത്തിൽ | | ള്ളതല്ല. |

കൈകേയീം മാം ച താതം ച സുഹൃദോ ബാന്ധവാംശ്ച നഃ
പൌരജാനപദാനേതാൻ ത്രാതു സർവ്വമിദം ഭവാൻ. 18

| | | | |
|---|---|---|---|
| "ഏതാൻ | "ഈ | മാം | എന്നെയും |
| പൌരജാനപദാൻ, | നഗരജനങ്ങളേയും നാട്ടാരേയും, | കൈകേയീം ച | കൈകേയീമാതാവിനെയും |
| നഃ | നമ്മുടെ | | |
| സുഹൃദഃ, | സുഹൃത്തുക്കളെയും, | ഇദം സർവ്വം | ഇതെല്ലാററിനെയും |
| ബാന്ധവാൻ ച | ബന്ധുക്കളെയും, | ഭവാൻ ത്രാതു. | നിന്തിരുവടി കാത്തു രക്ഷിച്ചാലും. |
| താതം ച | പിതാവിനെയും | | |

ക്വ ചാരണ്യം ക്വ ച ക്ഷാത്രം ക്വ ജടാഃ ക്വ ച പാലനം
ഈദൃശം വ്യാഹതം കർമ്മ ന ഭവാൻ കർത്തുമർഹതി. 19

| | | | |
|---|---|---|---|
| "അരണ്യം ക്വ ച? | "കാടെവിടെ? | ഈദൃശം | ഇപ്രകാരം |
| | | വ്യാഹതം | വിപരീതമായിരിക്കുന്ന |
| ക്ഷാത്രം ക്വ ച? | ക്ഷത്രധർമ്മമെന്നതെവിടെ? | കർമ്മ | കർമ്മത്തെ |
| | | ഭവാൻ | നിന്തിരുവടി |
| ജടാഃ ക്വ? | ജടകളെവിടെ? | കർത്തും | ചെയ്യുന്നതു് |
| പാലനം ക്വ ച? | ലോകപാലനമെന്നതെവിടെ? | അർഹതി ന. | ഉചിതമല്ല. |

ഏഷ ഹി പ്രഥമോ ധർമ്മഃ ക്ഷത്രിയസ്യാഭിഷേചനം
യേന ശക്യം മഹാപ്രാജ്ഞ പ്രജാനാം പരിപാലനം 20

| | | | |
|---|---|---|---|
| "മഹാപ്രാജ്ഞ! | "എല്ലാമറിഞ്ഞുള്ളോവെ! | യേന | എന്തെന്നാൽ |
| | | പ്രജാനാം | പ്രജകളുടെ |
| അഭിഷേചനം | പട്ടാഭിഷേകമെന്നുള്ളതു് | പരിപാലനം | സംരക്ഷണം എന്ന |
| | | ഏഷഃ ഹി | ഇതുതന്നെയാണ് |
| ശക്യം; | ഇപ്പോൾതന്നെ ചെയ്തുകൊള്ളത്തക്കതാകുന്നു; | ക്ഷത്രിയസ്യ | ക്ഷത്രിയന്നു് |
| | | പ്രഥമഃ ധർമ്മഃ. | ഒന്നാമതായുള്ള ധർമ്മം. |

[ക്ഷത്രിയന്നും വാനപ്രസ്ഥധർമ്മം വിധിച്ചതാണല്ലോ എന്നു് പറയുന്നപക്ഷം, പ്രജാപാലനമാകുന്ന ക്ഷത്രിയന്നു് മുഖ്യമായ ധർമ്മമെന്നു് പറയുന്നു. "പ്രജാനാം രക്ഷണം ദാനമിജ്യാദ്ധ്യയനമേവ ച. വിഷയേഷ്വപ്രസക്തിശ്ച ക്ഷത്രിയസ്യ സമാസതഃ" എന്നു് മനു.]

കശ്ച പ്രത്യക്ഷമുത്സൃജ്യ സംശയസ്ഥമലക്ഷണം
ആയതിസ്ഥം ചരേദ്ധൎമ്മം ക്ഷത്രബന്ധുരനിശ്ചിതം. 21

| | |
|---|---|
| “ പ്രത്യക്ഷം | “ പ്രത്യക്ഷമായ |
| ധൎമ്മം | ഈ ക്ഷത്രധൎമ്മത്തെ |
| ഉത്സൃജ്യ, | വെടിഞ്ഞു്, |
| സംശയസ്ഥം | പല വിഘ്നങ്ങളോടു കൂടിയതും |
| അലക്ഷണം | ആവശ്യമില്ലാത്തതും |
| ആയതിസ്ഥം | ഏതോ ഒരുകാലത്തിൽ ഫലം നൽകുന്നതും |
| അനിശ്ചിതം | നിത്യമെന്നു് വിധിക്കപ്പെടാത്തതുമായതിനെ |
| ക്ഷത്രബന്ധുഃ | ക്ഷത്രിയകുലജാതനായ |
| കഃ ച ചരേത്? | ആരാണാചരിക്കുക? |

അഥ ക്ലേശജമേവ ത്വം ധൎമ്മം ചരിതുമിച്ഛസി
ധൎമ്മേണ ചതുരോ വൎണ്ണാൻ പാലയൻ ക്ലേശമാപ്നുഹി. 22

| | |
|---|---|
| “ അഥ | “ ഒരു സമയം |
| ക്ലേശജം | കായക്ലേശംകൊണ്ടുണ്ടാകുന്ന |
| ധൎമ്മം ഏവ | ധൎമ്മത്തെത്തന്നെ |
| ചരിതും | അനുഷ്ഠിപ്പാൻ |
| ത്വം | നിന്തിരുവടി |
| ഇച്ഛസി, | ഇച്ഛിക്കുന്നുവെങ്കിൽ, |
| ചതുരഃ വൎണ്ണാൻ | നാലുവൎണ്ണങ്ങളേയും |
| ധൎമ്മേണ | മുറപോലെ |
| പാലയൻ | പരിപാലിക്കുന്നവനായി |
| ക്ലേശം | ആ ക്ലേശത്തെ |
| ആപ്നുഹി. | കൈക്കൊണ്ടാലും. |

ചതുൎണ്ണാമാശ്രമാണാം ഹി ഗാൎഹസ്ഥ്യം ശ്രേഷ്ഠമാശ്രമം
പ്രാഹുൎധൎമ്മജ്ഞ ധൎമ്മജ്ഞാസ്ത്വം കഥം ത്യക്തുമൎഹസി. 23

| | |
|---|---|
| “ ധൎമ്മജ്ഞ ! | “ ധൎമ്മങ്ങളറിഞ്ഞുള്ളോവേ ! |
| ധൎമ്മജ്ഞാഃ | ധൎമ്മജ്ഞന്മാർ |
| ചതുൎണ്ണാം | നാലു് |
| ആശ്രമാണാം | ആശ്രമങ്ങളിൽവെച്ചു് |
| ഗാൎഹസ്ഥ്യം ആശ്രമം | ഗൃഹസ്ഥാശ്രമത്തെത്തന്നെ |
| ശ്രേഷ്ഠം | ഉൽകൃഷ്ടമെന്നു് |
| പ്രാഹുഃ ; | വിധിച്ചിരിക്കുന്നു ; |
| ഹി | ആകയാൽ |
| തം | അതിനെ |
| ത്യക്തും | ഉല്ലംഘനം ചെയ്യുന്നതു് |
| കഥം അൎഹസി? | നിന്തിരുവടിക്കു് എങ്ങിനെ ഉചിതമാകും? |

[ഗൃഹസ്ഥാശ്രമം എല്ലാ ആശ്രമങ്ങളിലുംവെച്ചു് ഉത്തമമാണെന്നു് ബൃഹദാരണ്യകോപനിഷത്തിൽ പറയുന്നു:—“ അഥോഽയം വാ ആത്മാ സൎവ്വേഷാം ഭൂതാനാം ലോകഃ സ യജ്ജുഹോതി യദ്യജതേ തേന ദേവാനാം ലോകോഽഥ യദനുബ്രൂതേ, തേന ഋഷീണാം അഥ യത് പിതൃഭ്യോ നിപൃണാതി, യത് പ്രജാമിച്ഛതേ, തേന പിതൄണാമഥ യന്മനുഷ്യാൻ വാസയതേ, യദേഭ്യോഽശനം ദദാതി തേന മനുഷ്യാണാമഥ യത് പശുഭ്യസ്തൃണോദകം വിന്ദതി തേന പശൂനാം തേഷാം ലോകോ യഥാ ഹ വൈ സ്വായ ലോകായാരിഷ്ടിമിച്ഛേദേവം ഹൈവം വിദേ സൎവ്വാണി ഭൂതാന്യരിഷ്ടിമിച്ഛന്തി തദ്വാ ഏതദ്വിദിതം മീമാംസിതം. ” (ബൃ. I. 4.)

“ യഥാ വായും സമാശ്രിത്യ വൎത്തന്തേ സൎവ്വജന്തവഃ. തഥാ ഗൃഹസ്ഥമാശ്രിത്യ വൎത്തന്തേ സൎവ്വ ആശ്രമാഃ യസ്മാത് ത്രയോഽപ്യാശ്രമിണോ ജ്ഞാനേനാന്നേന ചാന്വഹം. ഗൃഹസ്ഥേനൈവ ധാൎയ്യന്തേ തസ്മാജ്ജ്യേഷ്ഠാശ്രമോ ഗൃഹീ. സ സന്ധാൎയ്യഃ പ്രയത്നേന സ്വൎഗ്ഗമക്ഷയമിച്ഛതാ. സുഖം ചേഹേച്ഛതാ നിത്യം യോഽധാൎയ്യോ ദുൎബ്ബലേന്ദ്രിയൈഃ ഋഷയഃ പിതരോ ദേവാ ഭൂതാന്യതിഥയസ്തഥാ. ആശാസതേ കുടുംബിഭ്യസ്തേഭ്യഃ കാൎയ്യം വിജാനതാ. സ്വാധ്യായേനാൎച്ചയേതൎഷീൻ ഹോമൈൎദ്ദേവാൻ യഥാവിധി. പിതൄൻ ശ്രാദ്ധൈശ്ച നൄനന്നൈൎഭൂതാനി ബലികൎമ്മണാ. കുൎയ്യാദഹരഹഃ ശ്രാദ്ധമന്നാദ്യേനോദകേന വാ. പയോമൂലഫലൈൎവ്വാപി പിതൃഭ്യഃ പ്രീതിമാവഹൻ.” (മനുസ്മൃതി).]

ശ്രുതേന ബാലഃ സ്ഥാനേന ജന്മനാ ഭവതോ ഹ്യഹം
സ കഥം പാലയിഷ്യാമി ഭൂമിം ഭവതി തിഷ്ഠതി. 24

| | | | |
|---|---|---|---|
| "ശ്രുതേന | "അറിവിനാലും, | ഹി | ആകയാൽ, |
| ജന്മനാ സ്ഥാനേന | ജനനക്രമത്താലും, | ഭവതി തിഷ്ഠതി, | നിന്തിരുവടി ഇരിക്കെ, |
| | | ഭൂമിം | ഭൂമിയെ |
| ഭവതഃ | നിന്തിരുവടിയെക്കാളും | സഃ | അപ്രകാരമുള്ള ഞാൻ |
| അഹം | ഞാൻ | കഥം | എങ്ങിനെ |
| ബാലഃ; | കുറഞ്ഞവനാകുന്നു; | പാലയിഷ്യാമി? | പരിപാലിക്കും? |

ഹീനബുദ്ധിഗുണോ ബാലോ ഹീനഃ സ്ഥാനേന ചാപ്യഹം
ഭവതാ ച വിനാഭൂതോ ന വൎത്തയിതുമുത്സഹേ. 25

| | | | |
|---|---|---|---|
| "ഹീനബുദ്ധിഗുണഃ, | "താണബുദ്ധിയും ഗുണങ്ങളുമാൎന്നവനും, | അഹം അപി, | ഞാനാകട്ടെ, |
| സ്ഥാനേന | പദവികൊണ്ട് | ഭവതാ | നിന്തിരുവടിയെ |
| ഹീനഃ, | കുറഞ്ഞവനും, | വിനാഭൂതഃ. | പിരിഞ്ഞ്, |
| ബാലഃ ച | ബാലനുമായ | വൎത്തയിതും ച | ജീവനോടിരിപ്പാനുംകൂടി |
| | | ഉത്സഹേ ന. | സഹിക്കയില്ല. |

ഇദം നിഖിലമവ്യഗ്രം പിത്ര്യം രാജ്യമകണ്ടകം
അനുശാധി സ്വധൎമ്മേണ ധൎമ്മജ്ഞ സഹ ബാന്ധവൈഃ. 26

| | | | |
|---|---|---|---|
| "ധൎമ്മജ്ഞ! | "ധൎമ്മജ്ഞൻ | നിഖിലം, | മുഴുവനും, |
| പിത്ര്യം | പിതാവിന്നുചേൎന്നതും | അകണ്ടകം | നിൎബ്ബാധമായി |
| അവ്യഗ്രം | നിജാവസ്ഥയെ വെടിഞ്ഞിരിക്കുന്നതും ആയ | ബാന്ധവൈഃ സഹ | ഭ്രാതാക്കന്മാരോടുംകൂടി |
| ഇദം | ഈ | സ്വധൎമ്മേണ | കുലധൎമ്മപ്രകാരം |
| രാജ്യം | രാജ്യത്തെ | അനുശാധി. | പരിപാലിച്ചാലും. |

ഇഹൈവ ത്വാഭിഷിഞ്ചന്തു സൎവ്വാഃ പ്രകൃതയഃ സഹ
ഋത്വിജഃ സവസിഷ്ഠാശ്ച മന്ത്രവന്മന്ത്രകോവിദാഃ. 27

| | | | |
|---|---|---|---|
| "പ്രകൃതയഃ | "മന്ത്രിമാർ | സഹ, | ഒന്നിച്ച്, |
| സൎവ്വാഃ | എല്ലാവരും | മന്ത്രവത് | മുറപോലെ |
| മന്ത്രകോവിദാഃ | മന്ത്രവിദഗ്ധരായ | ത്വാ | നിന്തിരുവടിയ്ക്കു് |
| സവസിഷ്ഠാഃ | വസിഷ്ഠരോടുകൂടിയ | ഇഹ ഏവ | ഇവിടെവെച്ച് തന്നെ |
| ഋത്വിജഃ ച | ഋത്വിക്കുകളും | അഭിഷിഞ്ചന്തു. | പട്ടാഭിഷേകംചെയ്യട്ടെ. |

അഭിഷിക്തസ്ത്വമസ്മാഭിരയോദ്ധ്യാം പാലനേ വ്രജ
വിജിത്യ തരസാ ലോകാൻ മരുദ്ഭിരിവ വാസവഃ. 28

| | | | |
|---|---|---|---|
| "വാസവഃ | "ദേവേന്ദ്രൻ | ലോകാൻ | ലോകങ്ങളെ ജയിച്ച്, |
| മരുദ്ഭിഃ ഇവ | ദേവന്മാരാലെന്നപോലെ | തരസാ വിജിത്യ, | സ്വശക്തികൊണ്ട്- |
| അസ്മാഭിഃ | ഞങ്ങളാൽ | പാലനേ | പരിപാലിക്കുന്നതിന്നായി |
| അഭിഷിക്തഃ | അഭിഷേകം ചെയ്യപ്പെട്ടവനായ | അയോദ്ധ്യാം | അയോദ്ധ്യക്ക് |
| ത്വം, | നിന്തിരുവടി, | വ്രജ. | എഴുന്നെള്ളിയാലും. |

ഋണാനി ത്രീണ്യപാകുർവ്വൻ ദുർഹൃദഃ സാധു നിർദഹൻ
സുഹൃദസ്തർപ്പയൻ കാമൈസ്ത്വമേവാത്രാനുശാധി മാം. 29

| | | | |
|---|---|---|---|
| "ത്രീണി ഋണാനി | "ദേവന്മാർക്കും, ഋഷികൾക്കും, പിതൃക്കൾക്കും ഉള്ള മൂന്നു ഋണങ്ങളേയും | കാമൈഃ | ഇഷ്ടംപോലെ |
| | | സാധു | നന്നായി |
| | | തർപ്പയൻ, | തൃപ്തിപ്പെടുത്തുന്നവനായി, |
| അപാകുർവ്വൻ, | വീട്ടുന്നവനായി, | അത്ര, | ഇക്കാര്യത്തിൽ |
| ദുർഹൃദഃ | ദുഷ്ടന്മാരെ | ത്വം | നിന്തിരുവടി |
| നിർദഹൻ, | ചുട്ടെരിക്കുന്നവനായി, | മാം ഏവ | എന്നെത്തന്നെ |
| സുഹൃദഃ | സജ്ജനങ്ങളെ | അനുശാധി. | ആജ്ഞാപിച്ചാലും. |

[“ദേവാനാം ച പിതൄണാം ച ഋഷീണാം ച തഥാ നരഃ, ഋണവാൻ ജായതേ യസ്മാത് തന്മോക്ഷേ പ്രയതേത് സദാ.” “ദേവാനാമനൃണോ ജന്തുര്യജ്ഞൈർഭവതി മാനവഃ, അല്പവിത്തശ്ച പൂജാഭിരുപവാസവ്രതൈസ്തഥാ, ശ്രാദ്ധേന പ്രജയാ ചൈവ പിതൄണാമനൃണോ ഭവേത്, ഋഷീണാം ബ്രഹ്മചര്യേണ ശ്രുതേന തപസാ തഥാ.” (വിഷ്ണുധർമ്മോത്തരം).]

ആര്യ മുദിതാഃ സന്തു സുഹൃദസ്തേഽഭിഷേചനേ
അദ്യ ഭീതാഃ പലായന്താം ദുർഹൃദസ്തേ ദിശോ ദശ. 30

| | | | |
|---|---|---|---|
| "ആര്യ! | "പൂജ്യനായുള്ളോവേ! | അദ്യ | ഇപ്പോൾ |
| അദ്യ | ഇപ്പോൾ | ദുർഹൃദഃ | ദുഷ്ടന്മാർ |
| തേ | നിന്തിരുവടിയുടെ | തേ | നിന്തിരുവടിയെ |
| അഭിഷേചനേ | പട്ടാഭിഷേകത്തിൽ | ഭീതാഃ | ഭയപ്പെട്ട് |
| സുഹൃദഃ | സജ്ജനങ്ങൾ | ദശ ദിശഃ | പത്തു ദിക്കുകളിലേക്കും |
| മുദിതാഃ | സന്തുഷ്ടരായി | പലായന്താം. | ഓടട്ടെ. |
| സന്തു ; | ഭവിക്കട്ടെ ; | | |

ആക്രോശം മമ മാതുശ്ച പ്രമൃജ്യ പുരുഷർഷഭ
അദ്യ തത്രഭവന്തം ച പിതരം രക്ഷ കില്ബിഷാത്. 31

| | | | |
|---|---|---|---|
| "പുരുഷർഷഭ! | "പുരുഷോത്തമ! | തത്രഭവന്തം | പൂജ്യപാദനായ |
| മമ | എന്റെ | പിതരം ച | പിതാവിനേയും |
| മാതുഃ | മാതാവിന്റെ | കില്ബിഷാത് | പാപത്തിൽനിന്നും |
| ആക്രോശം | അധർമ്മകൃത്യത്തേയും | അദ്യ ച | ഇപ്പോഴെങ്കിലും |
| പ്രമൃജ്യ, | പരിശുദ്ധമാക്കി, | രക്ഷ. | മോചിപ്പിച്ചാലും. |

ശിരസാ ത്വാഽഭിയാചേഽഹം കുരുഷ്വ കരുണാം മയി
ബാന്ധവേഷു ച സർവ്വേഷു ഭൂതേഷ്വിവ മഹേശ്വരഃ. 32

| | | | |
|---|---|---|---|
| "അഹം | "ഞാൻ | ഭൂതേഷു | സന്താനങ്ങൾ |
| ത്വാ | നിന്തിരുവടിയോട്, | സർവ്വേഷു ച | എല്ലാവരിലും |
| ശിരസാ | തലകുമ്പിട്ട് | ഇവ | എപ്രകാരമൊ, അപ്രകാരം |
| അഭിയാചേ ; | യാചിക്കുന്നു; | മയി | എന്റെപേരിൽ |
| മഹേശ്വരഃ | സർവ്വേശ്വരൻ | കരുണാം കുരുഷ്വ. | പ്രസാദിച്ചരുളിയാലും. |
| ബാന്ധവേഷു | ഭക്തന്മാരായ | | |

[പരമശിവൻ, തന്നെച്ചേർന്ന ഭൂതഗണങ്ങളിൽ എപ്രകാരമോ അപ്രകാരം; എന്നും.]

അഥവാ പൃഷ്ഠതഃ കൃത്വാ വനമേവ ഭവാനിതഃ
ഗമിഷ്യതി ഗമിഷ്യാമി ഭവതാ സാൎദ്ധമപ്യഹം. 33

"പൃഷ്ഠതഃ കൃത്വാ " തിരസ്കരിച്ച്,
ഭവാൻ നിന്തിരുവടി
വനം ഏവ വനത്തിൽതന്നെ
അഥവാ ഗമിഷ്യതി, } എഴുന്നെള്ളിയിരിപ്പാൻ നിശ്ചയിക്കുകയാണെന്നാൽ,
ഇതഃ ഇക്കാരണത്താൽ
ഭവതാ സാൎദ്ധം നിന്തിരുവടിയുടെകൂടെ
അഹം അപി ഗമിഷ്യാമി." } ഞാനും കാലം കഴിക്കുന്നതാണ്."

തഥാ ഹി രാമോ ഭരതേന താമ്യതാ
പ്രസാദ്യമാനഃ ശിരസാ മഹീപതിഃ
ന ചൈവ ചക്രേ ഗമനായ സത്ത്വവാൻ
മതിം പിതുസ്തദ്വചനേ വ്യവസ്ഥിതഃ. 34

മഹീപതിഃ ലോകനാഥനും
സത്ത്വവാൻ ച സാത്വികനുമായ
രാമഃ, ശ്രീരാമൻ,
താമ്യതാ പരിതപിക്കുന്നവനായ
ഭരതേന ഭരതനാൽ
ശിരസാ തലകുമ്പിട്ട്
തഥാ ഇപ്രകാരം
പ്രസാദ്യമാനഃ ഹി, } അപേക്ഷിക്കപ്പെട്ടവനായിരുന്നിട്ടും,
പിതുഃ പിതാവിന്റെ
തദ്വചനേ ആ ആജ്ഞയിൽ
വ്യവസ്ഥിതഃ ഏവ } ഉറച്ചുനിന്നവനായ്ത്തന്നെ
ഗമനായ തിരിച്ചെഴുന്നെള്ളുവാൻ
മതിം ചക്രേ ന. ആലോചിച്ചതേയില്ല.

തദദ്ഭുതം സ്ഥൈൎയ്യമവേക്ഷ്യ രാഘവേ
സമം ജനോ ഹൎഷമവാപ ദുഃഖിതഃ
ന യാത്യയോദ്ധ്യാമിതി ദുഃഖിതോऽഭവത്
സ്ഥിരപ്രതിജ്ഞത്വമവേക്ഷ്യ ഹൎഷിതഃ. 35

ജനഃ, ആ ജനം,
രാഘവേ ശ്രീരാഘവനെക്കുറിച്ച്,
തത് ആ സമയം,
സമം ഒരേ സമയം,
ദുഃഖിതഃ ദുഃഖിക്കുന്നതായി
ഹൎഷം അവാപ; സന്തോഷത്തേയും ഉൾക്കൊണ്ടു;
അയോദ്ധ്യാം അയോദ്ധ്യയ്ക്ക്
യാതി ന എഴുന്നെള്ളുന്നില്ല
ഇതി അവേക്ഷ്യ എന്നതിനെ വിചാരിച്ച്
ദുഃഖിതഃ, ദുഃഖപൂൎണ്ണതായും,
അദ്ഭുതം അത്ഭുതാവഹവും
സ്ഥൈൎയ്യം ചാഞ്ചല്യരഹിതവുമായ
സ്ഥിരപ്രതിജ്ഞത്വം } പ്രതിജ്ഞയിലുള്ള വ്യവസ്ഥിതിയേ
അവേക്ഷ്യ, കണ്ട്,
ഹൎഷിതഃ അഭവത്. } ഹൃഷ്ടമായും ഭവിച്ചു.

തമൃത്വിജോ നൈഗമയൂഥവല്ലഭാഃ
തഥാ വിസംജ്ഞാശ്രുകലാശ്ച മാതരഃ
തഥാ ബ്രുവാണം ഭരതം ച തുഷ്ടുവുഃ
പ്രണമ്യ രാമം ച യയാചിരേ സഹ. 36

| | | | |
|---|---|---|---|
| ഋത്വിജഃ | ഋത്വിക്കുകളും | ബ്രുവാണം | അപേക്ഷിക്കുന്നവനായ |
| നൈഗമയൂഥവല്ലഭാഃ | നഗരസംഘപ്രധാനികളും | തം ഭരതം | ആ ഭരതനെ |
| മാതരഃ ച | മാതൃജനങ്ങളും | തുഷ്ടുവുഃ ; | കൊണ്ടാടി ; |
| വിസംജ്ഞാശ്രുകലാഃ ; | അറിവററവരായി അശ്രുക്കൾ പൊഴിച്ചു ; | തഥാ | അപ്രകാരം |
| പ്രണമ്യ | വണക്കംപൂണ്ടു് | സഹ ച | കൂടെത്തന്നെ |
| തഥാ | അപ്രകാരം | രാമം ച | ശ്രീരാമനോടും |
| | | യയാചിരേ. | യാചിച്ചു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ഷഡുത്തരശതതമഃ സൎഗ്ഗഃ = നൂററാറാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 6319 ; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3964.



## സപ്തോത്തരശതതമഃ സൎഗ്ഗഃ = നൂറേറഴാംസൎഗ്ഗം.

[ശ്രീരാമപ്രതിവചനം = ശ്രീരാമൻ മറുപടിപറയുന്നതു്.]

പുനരേവം ബ്രുവാണം തു ഭരതം ലക്ഷ്മണാഗ്രജഃ
പ്രത്യുവാച തതഃ ശ്രീമാൻ ജ്ഞാതിമദ്ധ്യേഽഭിസത്കൃതഃ. 1

| | | | |
|---|---|---|---|
| തതഃ | ആ സമയം | ഏവം | ഇപ്രകാരം |
| ജ്ഞാതിമദ്ധ്യേ | സ്വന്തം ആളുകളുടെ മദ്ധ്യത്തിൽവെച്ചു് | പുനഃ | വീണ്ടും |
| അഭിസത്കൃതഃ | കൊണ്ടാടപ്പെട്ടവനും | ബ്രുവാണം | പ്രാൎത്ഥിക്കുന്നവനായ |
| ശ്രീമാൻ | ശ്രീമാനുമായ | ഭരതം | ഭരതനോടായി |
| ലക്ഷ്മണാഗ്രജഃ, | ലക്ഷ്മണാഗ്രജനായ ശ്രീരാമൻ, | തു | ആ സമയം ഇപ്രകാരം |
| | | പ്രത്യുവാച. | മറുപടിയരുളിച്ചെയ്തു. |

ഉപപന്നമിദം വാക്യം യത്ത്വമേവമഭാഷഥാഃ
ജാതഃ പുത്രോ ദശരഥാത് കൈകേയ്യാം രാജസത്തമാത്. 2

| | | | |
|---|---|---|---|
| "രാജസത്തമാത് | "രാജോത്തമനായ | ത്വം, | നീ, |
| ദശരഥാത് | ദശരഥചക്രവൎത്തിയ്ക്കു് | യത് ഏവം | യാതൊന്നിനെ ഇപ്രകാരം |
| കൈകേയ്യാം | കൈകേയീദേവിയിൽ | അഭാഷഥാഃ | ഉരചെയ്തുവോ, |
| ജാതഃ | സഞ്ജാതനായ | ഇദം വാക്യം | ഈ വാക്കു് |
| പുത്രഃ | പുത്രനായ | ഉപപന്നം. | ഉചിതമായതുതന്നെ. |

പുരാ ഭ്രാതഃ പിതാ നഃ സ മാതരം തേ സമുദ്വഹൻ
മാതാമഹേ സമാശ്രൌഷീദ്രാജ്യശുല്കമനുത്തമം. 3

| | | | |
|---|---|---|---|
| "ഭ്രാതഃ! | "സോദര! | മാതാമഹേ | നിന്റെ മുത്തച്ഛനു് |
| നഃ പിതാ | നമ്മുടെ പിതാവായ | അനുത്തമം | നിസ്തുല്യമായ |
| സഃ, പുരാ | അദ്ദേഹം, പണ്ടു് | രാജ്യശുല്കം | രാജ്യാധികാരമാകുന്ന സ്ത്രീശുല്കത്തെ |
| തേ മാതരം | നിന്റെ മാതാവിനെ | സമാശ്രൌഷീത്. | വാക്കുകൊടുത്തു. |
| സമുദ്വഹൻ | പരിഗ്രഹിക്കുന്നവനായി | | |

ദൈവാസുരേ ച സംഗ്രാമേ ജനന്യൈ തവ പാർത്ഥിവഃ
സംപ്രഹൃഷ്ടോ ദദൌ രാജാ വരമാരാധിതഃ പ്രഭുഃ. 4

| | | | |
|---|---|---|---|
| "പ്രഭുഃ | "പ്രഭുവും | ആരാധിതഃ, | സഹായം ചെയ്യപ്പെട്ട [വനായി, |
| പാർത്ഥിവഃ | ചക്രവർത്തിയും ആയ | തവ | നിന്റെ |
| രാജാ, | മഹാരാജാവ്, | ജനന്യൈ | മാതാവിന്നായ്ക്കൊണ്ട് |
| ദൈവാസുരേ | ദേവന്മാർക്കും അസുരന്മാർക്കും തമ്മിൽനടന്ന | സംപ്രഹൃഷ്ടഃ | പ്രീതിപുരസ്സരം |
| സംഗ്രാമേ ച | യുദ്ധത്തിൽ | വരം | വരം ചോദിപ്പാനുള്ള അധികാരത്തെ |
| | | ദദൌ. | നൽകി. |

തതഃ സാ സംപ്രതിശ്രാവ്യ തവ മാതാ യശസ്വിനീ
അയാചത നരവ്യാഘ്രം ദ്വൌ വരൌ വരവർണ്ണിനീ 5
തവ രാജ്യം നരവ്യാഘ്ര മമ പ്രവ്രാജനം തഥാ
തൌ ച രാജാ തദാ തസ്യൈ നിയുക്തഃ പ്രദദൌ വരൌ. 6

| | | | |
|---|---|---|---|
| "നരവ്യാഘ്ര! | "പുരുഷോത്തമ! | പ്രവ്രാജനം | വനവാസത്തെയും |
| തവ | നിന്റെ | ദ്വൌ | രണ്ടു |
| മാതാ | മാതാവും | വരൌ തഥാ | വരങ്ങളായി, |
| യശസ്വിനീ | കീർത്തിമതിയും | നരവ്യാഘ്രം | മഹാരാജാവിനോടായി |
| വരവർണ്ണിനീ | സ്ത്രീരത്നവും ആയ | അയാചത; | ആവശ്യപ്പെട്ടു; |
| സാ | അവൾ | തതഃ | അതിനാൽ |
| സംപ്രതിശ്രാവ്യ, | വാഗ്ദത്തം വാങ്ങിക്കൊണ്ട്, | നിയുക്തഃ | നിർബ്ബന്ധിതനായ |
| തവ | വത്സന്ന് | രാജാ | മഹാരാജാവ് |
| രാജ്യം | രാജ്യത്തെയും | തൌ | ആ |
| തഥാ | അപ്രകാരംതന്നെ | വരൌ ച | രണ്ടുവരങ്ങളെയും |
| മമ | എനിക്ക് | തസ്യൈ | അവൾക്കായി |
| | | പ്രദദൌ. | കൊടുത്തു. |

തേന പിത്രാഹമപ്യത്ര നിയുക്തഃ പുരുഷർഷഭ
ചതുർദ്ദശ വനേ വാസം വർഷാണി വരദാനികം. 7

| | | | |
|---|---|---|---|
| "പുരുഷർഷഭ! | "പുരുഷോത്തമ! | വർഷാണി | വത്സരങ്ങൾ |
| അഹം | ഞാൻ | വനേ | കാട്ടിൽ |
| അത്ര | ഈ | വാസം | വസിക്കുക എന്നുള്ള |
| വരദാനികം | വരദാനത്തിന്റെ ഫലമായി | തേന | അ [തിനെ |
| | | പിത്രാ അപി | പിതാവിനാൽതന്നെ |
| ചതുർദ്ദശ | പതിന്നാല് | നിയുക്തഃ. | ആജ്ഞാപിക്കപ്പെട്ടു. |

സോഽഹം വനമിദം പ്രാപ്തോ നിർജ്ജനം ലക്ഷ്മണാന്വിതഃ
സീതയാ ചാപ്രതിദ്വന്ദ്വസ്തസ്യ വാക്യേ സ്ഥിതഃ പിതുഃ. 8

| | | | |
|---|---|---|---|
| " സഃ അഹം | "അപ്രകാരമുള്ള ഞാൻ | ലക്ഷ്മണാന്വിതഃ | ലക്ഷ്മണനോടുകൂടിയും |
| തസ്യ പിതുഃ | ആ പിതാവിൻെറ | സീതയാ ച | സീതാസമേതനായും |
| വാക്യേ | നിയോഗത്തിൽ | നിർജ്ജനം | നരസഞ്ചാരമില്ലാത്ത |
| സ്ഥിതഃ, | ശ്രദ്ധാപൂർവ്വമായി, | ഇദം | ഈ |
| അപ്രതി-ദ്വന്ദ്വഃ | മറെറാരുത്തൻെറ വാക്കിനെ ചെവിക്കൊള്ളാത്തവനായി | വനം | വനത്തെ |
| | | പ്രാപ്തഃ. | പ്രാപിച്ചു. |

ഭവാനപി തഥേത്യേവ പിതരം സത്യവാദിനം
കർത്തുമർഹതി രാജേന്ദ്രം ക്ഷിപ്രമേവാഭിഷേചനാത്. 9

| | | | |
|---|---|---|---|
| " ഭവാൻ അപി | " നീയും | പിതരം | പിതാവായ |
| തഥാ ഇതി | അപ്രകാരമാവട്ടെ— [യെന്ന് | രാജേന്ദ്രം | മഹാരാജാവിനെ, |
| ക്ഷിപ്രം ഏവ | താമസിയാതെതന്നെ | സത്യവാദിനം കർത്തും അർഹതി. | സത്യസന്ധനാക്കുവാൻ കഴികയുള്ളൂ. |
| അഭിഷേച-നാത് ഏവ | അഭിഷിക്തനാകുന്നതു കൊണ്ടുമാത്രമേ | | |

ഋണാന്മോചയ രാജാനം മത്കൃതേ ഭരത പ്രഭും. 10

| | | | |
|---|---|---|---|
| " ഭരത ! | " ഭരത ! | ഋണാത് | ഋണത്തിൽനിന്ന് |
| പ്രഭും | പ്രഭുവായ | മത്കൃതേ | എനിക്കുവേണ്ടി |
| രാജാനം | മഹാരാജാവിനെ | മോചയ. | മോചിപ്പിച്ചാലും. |

പിതരം ചാപി ധർമ്മജ്ഞം മാതരം ചാഭിനന്ദയ. 11

| | | | |
|---|---|---|---|
| " ധർമ്മജ്ഞം | " ധർമ്മത്തെ ഗ്രഹിച്ചവ [നായ | മാതരം ച | മാതാവിനേയും |
| പിതരം അപി | പിതാവിനേയും | അഭിനന്ദയ ച. | ആനന്ദിപ്പിച്ചാലും. |

ശ്രൂയതേ ഹി പുരാ താത ശ്രുതിർഗീതാ യശസ്വിനാ
ഗയേന യജമാനേന ഗയേഷ്വേവ പിതൄൻ പ്രതി. 12

| | | | |
|---|---|---|---|
| " താത ! | " വത്സ ! | യശസ്വിനാ | വിഖ്യാതനായ |
| പുരാ | പണ്ടൊരിക്കൽ | ഗയേന ഏവ | ഗയനാൽതന്നെ |
| ഗയേഷു | ഗയാക്ഷേത്രങ്ങളിൽ | ഗീതാ | കീർത്തിക്കപ്പെട്ടതായ |
| പിതൄൻ പ്രതി, | പിതൃക്കളെ ഉദ്ദേശിച്ച്, | ശ്രുതിഃ | ഈപ്പറയുന്ന ലോകോക്തി |
| യജമാനേന | ശ്രാദ്ധം ചെയ്തുകൊണ്ടിരുന്ന | ശ്രൂയതേ ഹി. | പ്രസിദ്ധമാണല്ലോ. |

പുന്നാമ്നോ നരകാദ്യസ്മാത് പിതരം ത്രായതേ സുതഃ
തസ്മാത് പുത്ര ഇതി പ്രോക്തഃ പിതൄൻ യത് പാതി വാ സുതഃ. 13

| | | | |
|---|---|---|---|
| "'സുതഃ | "'പുത്രൻ | പിതൄൻ | പിതാക്കന്മാരെ |
| പുന്നാമ്നഃ | പുത്ത് എന്ന | സുതഃ | ഒരു പുത്രൻ |
| നരകാത് | നരകത്തിൽനിന്ന് | പാതി; | രക്ഷിക്കുന്നു; |
| പിതരം | പിതാവിനെ | യത് | ഇക്കാരണത്താൽ തന്നെയാണ് |
| ത്രായതേ, | മോചിപ്പിക്കുന്നു, | | |
| യസ്മാത് തസ്മാത് വാ | എന്നതുകൊണ്ടുതന്നെ, | പുത്രഃ ഇതി | പുത്രൻഎന്ന് |
| | | പ്രോക്തഃ.' | പറയപ്പെടുന്നതു്'. |

ഏഷ്ടവ്യാ ബഹവഃ പുത്രാ ഗുണവന്തോ ബഹുശ്രുതാഃ
തേഷാം വൈ സമവേതാനാമപി കശ്ചിദ് ഗയാം വ്രജേത്. 14

| | | | |
|---|---|---|---|
| "ഗുണവന്തഃ | "ഗുണവാന്മാരും | സമവേതാനാം | ബന്ധപ്പെട്ടവരായ |
| ബഹുശ്രുതാഃ | പഠിച്ചറിവുള്ളവരുമായ | തേഷാം | അവരിൽ |
| ബഹവഃ പുത്രാഃ | പല പുത്രന്മാർ | കശ്ചിത് അപി | ഒരുവനെന്നാലും |
| ഏഷ്ടവ്യാഃ; | ഒരുവനുണ്ടാകേണമെന്ന് പ്രാർത്ഥിക്കപ്പെടേണ്ടതാണ്; | ഗയാം | ഗയയിലേക്ക് |
| | | വ്രജേത് വൈ. | പോയേക്കാം. |

[ഗയയിൽ വെച്ച് ശ്രാദ്ധം ഊട്ടുന്നത് വളരെ പ്രശസ്തമാകുന്നു:—"ഗയാമുപേത്യ യഃ ശ്രാദ്ധം കരോതി പൃഥിവീപതേ, സഫലം തസ്യ തജ്ജന്മ ജായതേ പിതൃതുഷ്ടിദം." (വിഷ്ണുപുരാണം.) "ഗയാശീർഷേ യദാ പിണ്ഡം നാമ്നാ യേഷാം പ്രകുർവ്വതേ, നരകസ്ഥാ ദിവം യാന്തി സ്വർഗ്ഗസ്ഥാ മോക്ഷമാപ്നുയുഃ, തത്രാക്ഷയ്യവടോ നാമ ത്രിഷു ലോകേഷു വിശ്രുതഃ, പിതൄണാം തത്ര വൈ ദത്തമക്ഷയ്യം ഭവതി പ്രഭോ, വടവൃക്ഷം സമാസാദ്യ ശാകനാപ്യുദകേന വാ, ഏകസ്മിൻ ഭോജിതേ വിപ്രേ കോടിർഭവതി ഭോജിതാ." (ബ്രഹ്മകൈവർത്തം) "ശുക്ലകൃഷ്ണാവുഭൌ പക്ഷൌ ഗയാം യോ യോഽവസേന്നരഃ, പുനാത്യാസപ്തമം രാജൻ കുലം നാസ്ത്യത്രസംശയഃ, ഏഷ്ടവ്യാ ബഹവഃ പുത്രാഃ യദ്യേകോഽപിഗയാം വ്രജേത്." (വനപർവ്വം).]

ഏവം രാജർഷയഃ സർവ്വേ പ്രതീതാ രാജനന്ദന
തസ്മാത് ത്രാഹി നരശ്രേഷ്ഠ പിതരം നരകാത് പ്രഭോ. 15

| | | | |
|---|---|---|---|
| "പ്രഭോ! | "സാമർത്ഥ്യശാലിയായ | നരശ്രേഷ്ഠ! | പുരുഷശ്രേഷ്ഠ! |
| രാജനന്ദന! | ചക്രവർത്തികുമാര! | തസ്മാത് | അതുകൊണ്ട് |
| ഏവം | ഇപ്രകാരംതന്നെ | പിതരം | പിതാവിനെ |
| രാജർഷയഃ | രാജർഷികൾ | നരകാത് | നരകത്തിൽനിന്നും |
| സർവ്വേ | എല്ലാവരും | ത്രാഹി. | കരകയററിയാലും. |
| പ്രതീതാഃ; | സമ്മതിച്ചിട്ടുള്ള സംഗതിയാണ്; | | |

അയോദ്ധ്യാം ഗച്ഛ ഭരത പ്രകൃതീരനുരഞ്ജയ
ശത്രുഘ്നസഹിതോ വീര സഹ സൎവ്വൈൎദ്വിജാതിഭിഃ. 16

| | | | |
|---|---|---|---|
| " വീര! | " വീര! | ഗച്ഛ; | ഗമിച്ചാലും; |
| ഭരത! | ഭരത! | ശത്രുഘ്നസഹിതഃ | ശത്രുഘ്നസമേതനായി |
| ദ്വിജാതിഭിഃ | ബ്രഹ്മക്ഷത്രവൈശ്യർ | പ്രകൃതീഃ | പ്രജകളെ |
| സൎവ്വൈഃ സഹ | എല്ലാവരോടുംകൂടി | അനുരഞ്ജയ. | ആനന്ദിപ്പിച്ചാലും. |
| അയോദ്ധ്യാം | അയോദ്ധ്യയിലേക്ക് | | |

പ്രവേക്ഷ്യേ ദണ്ഡകാരണ്യമഹമപ്യവിലംബയൻ
ആഭ്യാം തു സഹിതോ രാജൻ വൈദേഹ്യാ ലക്ഷ്മണേന ച. 17

| | | | |
|---|---|---|---|
| " രാജൻ! | " രാജാവേ! | സഹിതഃ, | കൂടി, |
| ആഭ്യാം | ഈ | അഹം അപി | ഞാനും |
| | | അവിലംബയൻ | താമസിയാതെ |
| വൈദേഹ്യാ തു | സീതയോടും | ദണ്ഡകാരണ്യം | ദണ്ഡകാരണ്യത്തിൽ |
| ലക്ഷ്മണേന ച | ലക്ഷ്മണനോടും | പ്രവേക്ഷ്യേ. | പ്രവേശിച്ചുകളയാം. |

ത്വം രാജാ ഭവ ഭരത സ്വയം നരാണാം
വന്യാനാമഹമപി രാജരാൺമൃഗാണാം
ഗച്ഛ ത്വം പുരവരമദ്യ സംപ്രഹൃഷ്ടഃ
സംഹൃഷ്ടസ്ത്വഹമപി ദണ്ഡകാൻ പ്രവേക്ഷ്യേ. 18

| | | | |
|---|---|---|---|
| " ഭരത! | " ഭരത! | അഹം അപി | ഞാനും |
| ത്വം | നീ | സംഹൃഷ്ടഃ തു | യാതൊരു അതൃപ്തിയുമില്ലാതെതന്നെ |
| സംപ്രഹൃഷ്ടഃ | സൎവ്വപ്രകാരത്തിലും സന്തുഷ്ടഹൃദയനായി | ദണ്ഡകാൻ | ദണ്ഡകാരണ്യങ്ങളെ |
| അദ്യ | ഇപ്പോൾ | പ്രവേക്ഷ്യേ; | പ്രവേശിക്കുന്നുണ്ട്; |
| പുരവരം | ഉത്തമനഗരത്തിലേക്ക് | | |
| ഗച്ഛ; | ഗമിക്കുക; | അഹം അപി | ഞാനും |
| ത്വം സ്വയം | നീ തന്നെ | വന്യാനാം മൃഗാണാം | അരണ്യമൃഗങ്ങൾക്ക് |
| നരാണാം | ജനങ്ങൾക്ക് | | |
| രാജാ | രാജാവായി | രാജരാട്. | ചക്രവൎത്തിയായിരിക്കാം. |
| ഭവ; | വൎത്തിച്ചാലും; | | |

ഛായാം തേ ദിനകരഭാഃ പ്രബാധമാനാം
വൎഷത്രം ഭരത കരോതു മൂൎദ്ധ്നി ശീതാം
ഏതേഷാമഹമപി കാനനദ്രുമാണാം
ഛായാം താമതിശയിനീം സുഖീ ശ്രയിഷ്യേ. 19

| | | | |
|---|---|---|---|
| " ഭരത! | " ഭരത! | വൎഷത്രം | വെൺകൊററക്കുട |
| തേ | നിന്റെ | ദിനകരഭാഃ | സൂൎയ്യകിരണങ്ങളെ |
| മൂൎദ്ധ്നി | ശിരസ്സിന്നുമുകളിൽ, | പ്രബാധമാനാം, | വിലക്കി, |

| | |
|---|---|
| ശീതാം | ശീതളമായ |
| ഛായാം | നിഴലിനെ |
| കരോതു ; | ഉണ്ടാക്കട്ടെ ; |
| അഹം അപി | ഞാനും |
| ഏതേഷാം | ഈ |

| | |
|---|---|
| കാനനദ്രുമാണാം | വനവൃക്ഷങ്ങളുടെ |
| താം | ഈ |
| അതിശയിനീം | ധാരാളമായുള്ള |
| ഛായാം | നിഴലിനെ |
| സുഖീ ശ്രയിഷ്യേ. | സുഖമായി ആശ്രയിക്കാം. |

ശത്രുഘ്നഃ കുശലമതിസ്തു തേ സഹായഃ
സൌമിത്രിർമ്മമ വിദിതഃ പ്രധാനമിത്രം
ചത്വാരസ്തനയവരാ വയം നരേന്ദ്രം
സത്യസ്ഥം ഭരത ചരാമ മാ വിഷാദം. 20

| | |
|---|---|
| " മമ | " എനിക്ക് |
| സൌമിത്രിഃ | ലക്ഷ്മണൻ |
| പ്രധാനമിത്രം | മുഖ്യസുഹൃത്തെന്ന് |
| വിദിതഃ ; | അറിവുള്ള സംഗതിയാണല്ലൊ ; |
| ഭരത ! | ഭരത ! |
| തേ തു | നിനക്കും |
| കുശലമതിഃ | ബുദ്ധിശാലിയായ |
| ശത്രുഘ്നഃ | ശത്രുഘ്നൻ |
| സഹായഃ ; | സഹായമുണ്ട് ; |

| | |
|---|---|
| തനയവരാഃ | ഉത്തമപുത്രന്മാരായ |
| വയം | നാം |
| ചത്വാരഃ, | നാലുപേരും, |
| നരേന്ദ്രം | മഹാരാജാവിനെ |
| സത്യസ്ഥം | സത്യം പിഴക്കാത്തവനാക്കി |
| ചരാമ ; | നടന്നുവരിക ; |
| വിഷാദം മാ. | വ്യസനിക്കാതിരുന്നാലും. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ സപ്തോത്തരശതതമഃ സർഗ്ഗഃ = നൂറേറഴാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 6339; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 3984.



## അഷ്ടോത്തരശതതമഃ സർഗ്ഗഃ = നൂററിഎട്ടാംസർഗ്ഗം.

[ജാബാലിവാക്യം = ജാബാലിയുടെ വാക്യം.]

ആശ്വാസയന്തം ഭരതം ജാബാലിർബ്രാഹ്മണോത്തമഃ
ഉവാച രാമം ധർമ്മജ്ഞം ധർമ്മാപേതമിദം വചഃ. 1

| | |
|---|---|
| ബ്രാഹ്മണോത്തമഃ | ബ്രാഹ്മണോത്തമനായ |
| ജാബാലിഃ, | ജാബാലിയെന്നവൻ, |
| ഭരതം | ഭരതനെ |
| ആശ്വാസയന്തം | ആശ്വസിപ്പിക്കുന്നവനും |

| | |
|---|---|
| ധർമ്മജ്ഞം | ധർമ്മജ്ഞനും ആയ |
| രാമം | ശ്രീരാമനോടായി |
| ഇദം | ഇപ്രകാരം |
| ധർമ്മാപേതം | ധർമ്മവിരുദ്ധമായ |
| വചഃ | വാക്യത്തെ |
| ഉവാച. | ഉരചെയ്തു. |

സാധു രാഘവ മാ ഭൂത്തേ ബുദ്ധിരേവം നിരർത്ഥികാ
പ്രാകൃതസ്യ നരസ്യേവ ഹ്യാര്യബുദ്ധേസ്തപസ്വിനഃ. 2

| | | | |
|---|---|---|---|
| " രാഘവ ! | " ശ്രീരാഘവ ! | പ്രാകൃതസ്യ നരസ്യ ഇവ | പാമര മനുഷ്യന്ന് തക്കതായ |
| ആൎയ്യബുദ്ധേഃ | സ്വദേശാചാരത്തിൽ താല്പൎയ്യമുള്ളവനും, | ഏവം | ഈ |
| തപസ്വിനഃ | കുലധൎമ്മാനുഷ്ഠാനത്തോടുകൂടിയവനും ആയ | നിരൎത്ഥികാ | സമയോചിതമല്ലാത്ത |
| തേ, | അവിടുത്തേക്ക്, | ബുദ്ധിഃ | നിശ്ചയം |
| | | സാധു ഹി | ഒരിക്കലും |
| | | മാ ഭൂത്. | പാടുള്ളതല്ല. |

കഃ കസ്യ പുരുഷോ ബന്ധുഃ കിമാപ്യം കസ്യ കേനചിത്
യദേകോ ജായതേ ജന്തുരേക ഏവ വിനശ്യതി. 3

| | | | |
|---|---|---|---|
| " കസ്യ | " ഏതൊരുമനുഷ്യന്ന് | ആപ്യം ? | വേണ്ടതായിട്ടുള്ളത് ? |
| കഃ പുരുഷഃ | ഏതൊരുവൻതന്നെയാണ് | യത് | എന്തെന്നാൽ |
| ബന്ധുഃ ? | ബന്ധുവായുള്ളത് ? | ജന്തുഃ | ജീവൻ |
| കേനചിത് | ആരെക്കൊണ്ടെങ്കിലും | ഏകഃ | ഏകനായിട്ടാണ് |
| കസ്യ | ആൎക്ക് | ജായതേ ; | ജനിക്കുന്നത് ; |
| കിം | എന്തൊന്നാണ് | ഏകഃ ഏവ | ഏകനായിട്ടുതന്നെയാണ് |
| | | വിനശ്യതി. | മരിക്കുന്നതും. |

തസ്മാൻമാതാ പിതാ ചേതി രാമ സജ്ജേത യോ നരഃ
ഉന്മത്ത ഇവ സ ജ്ഞേയോ നാസ്തി കശ്ചിദ്ധി കസ്യചിത്. 4

| | | | |
|---|---|---|---|
| " തസ്മാത്, | " ആകയാൽ, | ഇവ | തിരെ |
| രാമ ! | ഹേ രാമ ! | ഉന്മത്തഃ ഇതി | ഭ്രാന്തനെന്ന് |
| യഃ നരഃ | ഏതെങ്കിലുമൊരുവൻ | ജ്ഞേയഃ ; | അറിയപ്പെടേണ്ടവനാകുന്നു; |
| മാതാ | അമ്മയെന്നും | ഹി | എന്തെന്നാൽ |
| പിതാ ച | അച്ഛനെന്നും ഉള്ള | കസ്യചിത് | ആൎക്കും |
| സജ്ജേത, | പാശബദ്ധനാകുന്നുവെന്നാൽ, | കശ്ചിത് | ആരും |
| സഃ | അവൻ | അസ്തി ന. | ഇല്ലതന്നെ. |

യഥാ ഗ്രാമാന്തരം ഗച്ഛന്നരഃ കശ്ചിത് ക്വചിദ്വസേത്
ഉത്സൃജ്യ ച തമാവാസം പ്രതിഷ്ഠേതാപരേഽഹനി 5
ഏവമേവ മനുഷ്യാണാം പിതാ മാതാ ഗൃഹം വസു
ആവാസമാത്രം കാകുത്സ്ഥ സജ്ജന്തേ നാത്ര സജ്ജനാഃ. 6

| | | | |
|---|---|---|---|
| " കാകുത്സ്ഥ ! | " ശ്രീരാമ ! | വസേത് ; | പാൎത്തുകഴിച്ചുകൂട്ടുന്നു ; |
| കശ്ചിത് | ഒരു | അപരേ അഹനി ച | പിറെറന്നാൾ |
| നരഃ, | മനുഷ്യൻ, | തം | ആ |
| ഗ്രാമാന്തരം | മറെറാരു ഗ്രാമത്തിലേക്ക് | ആവാസം | രാത്രി വസിച്ചതായ സ്ഥലത്തെ |
| ഗച്ഛൻ, | പോകുമ്പോൾ, | ഉത്സൃജ്യ | വിട്ട് |
| ക്വചിത് | വല്ലടിക്കിലും | പ്രതിഷ്ഠേത | പുറപ്പെട്ടുപോകുന്നത് |

| | |
|---|---|
| യഥാ, | എപ്രകാരമൊ, |
| ഏവം ഏവ | അപ്രകാരംതന്നെ |
| മനുഷ്യാണാം | മനുഷ്യൎക്ക് |
| പിതാ | പിതാവെന്നും |
| മാതാ | മാതാവെന്നും |
| ഗൃഹം | വീടെന്നും |
| വസു | സ്വത്തെന്നും ഉള്ളത് |
| ആവാസമാത്രം | കാലംകഴിച്ചുകൂട്ടുവാനുള്ള പാൎപ്പിടംപോലെ മാത്രമാകുന്നു |
| അത്ര | ഇക്കാൎയ്യത്തിൽ |
| സജ്ജനാഃ | ബുദ്ധിമാന്മാർ |
| സജ്ജന്തേ ന. | ആസക്തരായിത്തീരുമാറില്ല. |

പിത്ര്യം രാജ്യം പരിത്യജ്യ സ നാൎഹസി നരോത്തമ
ആസ്ഥാതും കാപഥം ദുഃഖം വിഷമം ബഹുകണ്ടകം. 7

| | |
|---|---|
| "നരോത്തമ! | "പുരുഷോത്തമ! |
| സഃ, | ആ നിന്തിരുവടി, |
| പിത്ര്യം | പിതാവിൽനിന്നു ലഭിച്ച |
| രാജ്യം | രാജ്യത്തെ |
| പരിത്യജ്യ, | ഉപേക്ഷിച്ച്, |
| ദുഃഖം | ദുഃഖപ്രദവും |
| ബഹുകണ്ടകം | പല ബുദ്ധിമുട്ടുകളുള്ളതും |
| വിഷമം | ഇതുവരെ ആരാലും അനുഷ്ഠിക്കപ്പെടാത്തതും ആയ |
| കാപഥം | വക്രഗതിയായുള്ള മാൎഗ്ഗത്തെ |
| ആസ്ഥാതും | അവലംബിക്കുന്നത് |
| അൎഹസി ന. | യുക്തമല്ല. |

സമൃദ്ധായാമയോദ്ധ്യായാമാത്മാനമഭിഷേചയ
ഏകവേണീധരാ ഹി ത്വാം നഗരീ സംപ്രതീക്ഷതേ. 8

| | |
|---|---|
| നഗരീ | ഈ നഗരലക്ഷ്മി |
| ഏകവേണീധരാ | വിരഹലക്ഷണമായ ഒന്നായി പിരിച്ചിട്ട തലമുടിയെ ധരിക്കുന്നവളായി |
| ത്വാം ഹി | അവിടുത്തെത്തന്നെ |
| സംപ്രതീക്ഷതേ; | കാത്തുകൊണ്ടിരിക്കുന്നു; |
| ആത്മാനം | നിന്തിരുവടിയെ |
| സമൃദ്ധായാം | സമ്പത്സമൃദ്ധിയുള്ള |
| അയോദ്ധ്യായാം | അയോദ്ധ്യയിൽ |
| അഭിഷേചയ. | പട്ടാഭിഷേകം ചെയ്യിച്ചാലും. |

രാജഭോഗാനനുഭവന്മഹാൎഹാൻ പാൎത്ഥിവാത്മജ
വിഹര ത്വമയോദ്ധ്യായാം യഥാ ശക്രസ്ത്രിവിഷ്ടപേ. 9

| | |
|---|---|
| "പാൎത്ഥിവാത്മജ! | "മഹാരാജകുമാര! |
| ത്രിവിഷ്ടപേ, | ദേവലോകത്തിൽ, |
| ശക്രഃ | ഇന്ദ്രൻ |
| യഥാ, | എന്നപോലെ, |
| ത്വം | അവിടുന്ന് |
| അയോദ്ധ്യായാം | അയോദ്ധ്യയിൽ |
| മഹാൎഹാൻ | അത്യുൽകൃഷ്ടങ്ങളായ |
| രാജഭോഗാൻ | രാജഭോഗങ്ങളെ |
| അനുഭവൻ | അനുഭവിച്ചുകൊണ്ട് |
| വിഹര. | വിലസിയാലും. |

ന തേ കശ്ചിദ്ദശരഥസ്ത്വം ച തസ്യ ന കശ്ചന
അന്യോ രാജാ ത്വമന്യശ്ച തസ്മാത് കുരു യദുച്യതേ. 10

| | | | |
|---|---|---|---|
| “ദശരഥഃ | “ദശരഥമഹാരാജാവ് | അന്യഃ; | വേറെ; |
| തേ | അവിടുത്തേക്ക് | ത്വം ച | അവിടുന്നും |
| കശ്ചിത് ന; | ആരുമല്ല; | അന്യഃ; | വേറെ; |
| ത്വം ച | അവിടുന്നും | തസ്മാത് | ആകയാൽ |
| തസ്യ | അദ്ദേഹത്തിന്ന് | യത് ഉച്യതേ | പറയപ്പെടുന്നപ്രകാരം |
| കശ്ചന ന; | ആരുമല്ല; | കുരു. | ചെയ്താലും. |
| രാജാ | മഹാരാജാവ് | | |

ബീജമാത്രം പിതാ ജന്തോഃ ശുക്ലം രുധിരമേവ ച
സംയുക്തമൃതുമന്മാത്രാ പുരുഷസ്യേഹ ജന്മ തത്. 11

| | | | |
|---|---|---|---|
| “ഇഹ | “ഈ ലോകത്തിൽ | സംയുക്തം | (സ്വഗർഭപാത്രസ്ഥിത മായി) സംയോജിത മാക്കപ്പെട്ട |
| ജന്തോഃ | ഒരു ജന്തുവിന്ന് | | |
| പിതാ | പിതാവ് | | |
| ബീജമാത്രം; | നിമിത്തമാത്രമാകുന്നു; | ശുക്ലം രുധിരം ച | ശുക്ലശോണിതങ്ങൾ എന്ന |
| പുരുഷസ്യ, | മനുഷ്യന്ന്, | | |
| ഋതുമൻമാത്രാ | ഋതുസ്നാതയായ മാതാവിനാൽ | തത് ഏവ | ഇതുതന്നെയാണ് |
| | | ജന്മ. | ആദ്യകാരണം. |

[“സപ്തധാതുകമിതി കസ്മാത്, യദാ ദേവദത്തസ്യ ദ്രവ്യാദി വിഷയാ ജായന്തേ, പരസ്പരം സൌമ്യഗുണത്വാത് ഷഡ്വിധോ രസോ, രസാച്ഛോണിതം, ശോണിതാന്മാംസം, മാംസാന്മേദോ, മേദസഃ സ്നായവഃ, സ്നായുഭ്യോഽസ്ഥീനി, അസ്ഥിഭ്യോ മജ്ജാ, മജ്ജാതഃ ശുക്രം, ശുക്രശോണിതസംയോഗാദാവർത്തതേ ഗർഭോ ഹൃദി വ്യവസ്ഥാം നയതി ഹൃദയേഽന്തരാഗ്നിഃ, അഗ്നിസ്ഥാനേ പിത്തം പിത്തസ്ഥാനേ വായുഃ, വായുതോ ഹൃദയം പ്രാജാപത്യാത് ക്രമാത്, ഋതുകാലേ സംപ്രയോഗാദേകരാത്രോഷിതം കലലം ഭവതി, സപ്തരാത്രോഷിതം ബുദ്ബുദം ഭവതി, അർദ്ധമാസാഭ്യന്തരേ പിണ്ഡോ ഭവതി, മാസാഭ്യന്തരേ കഠിനോ ഭവതി, മാസദ്വയേന ശിരഃ സംപദ്യതേ, മാസത്രയേണ പാദപ്രദേശോ ഭവതി, അഥ ചതുർത്ഥേ മാസേ ഗുല്ഫ ജഠരകടിപ്രദേശാ ഭവന്തി, പഞ്ചമേ മാസേ പൃഷ്ഠവംശോ ഭവതി, ഷഷ്ഠേ മാസേ മുഖനാസികാക്ഷിശ്രോത്രാണി ഭവന്തി, സപ്തമേ മാസേ ജീവേന സംയുക്തോ ഭവതി, അഷ്ടമേ മാസേ സർവ്വലക്ഷണസമ്പൂർണ്ണോ ഭവതി; പിതൂ രേതോതിരേകാത് പുരുഷോ, മാതൂ രേതോതിരേകാത് സ്ത്രീ ഉഭയോർബ്ബീജതുല്യത്വാന്നപുംസകോ ഭവതി.” എന്നിത്യാദിയായി ഗർഭോത്പത്തിയെപ്പററി ഗർഭോപനിഷത്ത്.]

ഗതഃ സ നൃപതിസ്തത്ര ഗന്തവ്യം യത്ര തേന വൈ
പ്രവൃത്തിരേഷാ മർത്ത്യാനാം ത്വം തു മിഥ്യാ വിഹന്യസേ. 12

| | | | |
|---|---|---|---|
| “സഃ നൃപതിഃ, | “ആ മഹാരാജാവ്, | മർത്ത്യാനാം | മനുഷ്യർക്കുള്ള |
| തേന | അദ്ദേഹത്താൽ | പ്രവൃത്തിഃ; | സ്വഭാവം; |
| ഗന്തവ്യം | ചെന്നുചേരപ്പെടേണ്ടതു് | ത്വം തു | അവിടുന്നാകട്ടെ |
| | | മിഥ്യാ | വാസ്തവത്തിലില്ലാത്തതായ സംബന്ധത്താൽ |
| യത്ര തത്ര | എവിടെയോ അവിടെ | | |
| ഗതഃ; | ചെന്നുകഴിഞ്ഞു; | വിഹന്യസേ. | അനാവശ്യമായി ദുഃഖിച്ച് കെട്ടുപോകയാണ്. |
| ഏഷാ വൈ | ഇതുതന്നെയാണ് | | |

[" ചെന്നു ചേരേണ്ടത് " എന്നു പറഞ്ഞതുകൊണ്ട് പഞ്ചഭൂതങ്ങളിൽ ലയിച്ചു കഴിഞ്ഞു എന്നു താല്പര്യം. ചാർവ്വാക മതപ്രകാരം, അഥവാ നാസ്തികവാദപ്രകാരം, ആത്മാവ് ദേഹം മാത്രമാണെന്നും, ദൈവമെന്നൊന്നില്ലെന്നും, ദേഹം വിലയം പ്രാപിക്കുമ്പോൾ, പാഞ്ചഭൌതികമായ അത് പൃഥിവ്യാദി പഞ്ചഭൂതങ്ങളിൽ തന്നെ ലയിക്കുന്നു, എന്നും മററുമാണ് സിദ്ധാന്തം. ഇവർ പ്രത്യക്ഷമല്ലാത്ത ഒന്നിനേയും സമ്മതിക്കുന്നില്ല പഞ്ചഭൂതങ്ങളിൽ ആകാശത്തേയും കൂടി പ്രത്യക്ഷമല്ലെന്ന കാരണത്താൽ സമ്മതിക്കുന്നില്ല. പ്രത്യേകദ്രവ്യങ്ങളായ താംബൂലക്രമുകാദികളെ ഒന്നിച്ചു ചേർത്ത് അനുഭവിക്കുമ്പോൾ ഉണ്ടാകുന്ന നിറം, വാസന, സുഖം എന്നവപോലെ തന്നെ ഈ പൃഥിവ്യാദി നാലു ഭൂതങ്ങളുടെ ചേർച്ചകൊണ്ടാകുന്ന വസ്തുക്കളും അവയുടെ ബോധവും ഉണ്ടാകുന്നത്, ഈ ബോധം കേവലമായ പ്രജ്ഞയാകുന്നു. അത് ഈ നാലുഭൂതങ്ങളുടെ വിലയം ഉണ്ടാകുമ്പോൾ, ലയിച്ചുപോകുന്നു. ആകയാൽ മരണാനന്തരം ഈ പ്രജ്ഞയാകട്ടെ മററുവല്ലതുമാകട്ടെ ഇല്ല. ശരീരവും, ഈ പ്രജ്ഞയും ചേർന്നുതന്നെ ആത്മാവ്, ഇന്ദ്രിയങ്ങളെക്കൊണ്ട് സുഖം അനുഭവിക്കുന്നതുതന്നെ ജീവിതോദ്ദേശ്യം, അത് ദുഃഖസമ്മിശ്രമല്ല എന്തെന്നാൽ ധാന്യത്തിൽ നിന്ന് ഉമിയെ നീക്കംചെയ്യാൻ നാം ക്ലേശിക്കുന്നപോലെ, ദുഃഖത്തിൽ നിന്നു സുഖത്തെ ഗ്രഹിക്കേണ്ടതാകുന്നു. ദുഃഖസമ്മിശ്രമാണെന്ന കാരണത്താൽ സുഖം പരിത്യാജ്യമല്ല. ശരീരം ലയത്തെ പ്രാപിക്കുന്നതുതന്നെ മോക്ഷം. ഇത്യാദിയായ ചാർവ്വകമതത്തിന്നു ഇപ്പോൾ ആസ്പദമായുള്ളത് ബൃഹസ്പതി സൂത്രങ്ങളാകുന്നു. ചാർവ്വാകർഷിയെക്കുറിച്ച് എങ്ങും പ്രതിപാദിച്ചുകാണുന്നില്ല. സർവ്വദർശന സംഗ്രഹത്തിൽ അധികവിവരം കണ്ടുകൊൾക.]

അർത്ഥധർമ്മപരാ യേ യേ താംസ്താൻ ശോചാമി നേതരാൻ
തേ ഹി ദുഃഖമിഹ പ്രാപ്യ വിനാശം പ്രേത്യ ഭേജിരേ. 13

| | | | |
|---|---|---|---|
| " അർത്ഥധർമ്മപരാഃ | " പുരുഷാർത്ഥമെന്ന ധർമ്മത്തിൽമാത്രം താല്പര്യമുള്ളവർ | ഹി, | എന്തെന്നാൽ, |
| | | തേ | ആ ധർമ്മതല്പരന്മാർ |
| | | ഇഹ | ഈ ലോകത്തിൽ |
| യേ യേ | യാതൊരുവരെല്ലാമൊ | ദുഃഖം | ദുഃഖത്തെ |
| താൻ താൻ | അവരെയെല്ലാംപററി | പ്രാപ്യ, | പ്രാപിച്ച്, |
| ശോചാമി ; | ഞാൻ ദുഃഖിക്കുന്നു ; | പ്രേത്യ | മരണാനന്തരം |
| ഇതരാൻ | ഇവരല്ലാത്തവരായ പ്രത്യക്ഷസുഖേച്ഛുക്കളെക്കുറിച്ച് | വിനാശം | തീരെ ഇല്ലാതാകുന്നു എന്ന അവസ്ഥയെയാണല്ലൊ |
| ന ; | ഞാൻ ദുഃഖിക്കുന്നില്ല ; | ഭേജിരേ ! | പ്രാപിക്കുന്നത് ! |

[ധർമ്മത്തിന്റെ ഫലം പ്രത്യക്ഷമല്ല ; ധർമ്മത്തിന്നായി വിനിയോഗിപ്പാൻ ശേഖരിക്കുന്ന അർത്ഥവും ഒരുവന്ന് അനുഭവിപ്പാൻ ഉപയോഗപ്പെടുന്നില്ല. ആകയാൽ ഇപ്രകാരമുള്ള അപ്രത്യക്ഷഫലത്തോടുകൂടിയവയായ ധർമ്മാർത്ഥങ്ങളിൽ പ്രതിപത്തിയുള്ളവൻ ശോച്യൻതന്നെ. എന്തെന്നാൽ മരണാനന്തരം മറെറാരു അവസ്ഥ എന്നതു് ഇല്ലാത്തതുകൊണ്ട്, പരത്തിൽ ധർമ്മഫലത്തെ അനുഭവിക്കാമെന്നുള്ളതും ഇല്ലാത്തതുതന്നെ. ആയതുകൊണ്ട് കാമത്തിൽ അതായതു ഇവിടെ നമുക്ക് പ്രത്യക്ഷാനുഭവസിദ്ധമായ ഭോഗസുഖങ്ങളിൽ താല്പര്യമുള്ളവൻതന്നെയാണ് ജന്മഫലത്തെ പ്രാപിക്കുന്നതു് എന്ന് സാരം. ഇതിൽ ദേഹമല്ലാതെ ധർമ്മഫലാനുഭോക്താവായ മറെറാന്നില്ല ; അതായതു് ആത്മാവ്, സ്വർഗ്ഗം, നരകം മുതലായവ ഇല്ല എന്ന ചാർവ്വാകമതം വിവക്ഷിക്കപ്പെടുന്നു.]

അഷ്ടകാപിതൃദൈവത്യമിത്യയം പ്രസൃതോ ജനഃ
അന്നസ്യോപദ്രവം പശ്യ മൃതോ ഹി കിമശിഷ്യതി. 14

| | | | |
|---|---|---|---|
| "അയം | "ഈ | അന്നസ്യ | അന്നത്തിൻെറ |
| ജനഃ | ജനം | ഉപദ്രവം | വ്യത്ഥമായ വ്യയത്തെ |
| അഷ്ടകാപിതൃ- ദൈവത്യം | അഷ്ടകശ്രാദ്ധം, പിതൃശ്രാദ്ധം | പശ്യ; | നോക്കുക; |
| ഇതി | എന്നിത്യാദിയെ | ഹി | എന്തെന്നാൽ |
| പ്രസൃതഃ; | അനുഷ്ഠിക്കുന്നു; | മൃതഃ | മരിച്ചവൻ |
| | | കിം അശിഷ്യതി? | ഉണ്ണുമോ? |

[വേദോക്തങ്ങളായ ധമ്മങ്ങൾ വ്യത്ഥങ്ങളാണെന്നു പറയുന്നു. അതിൽ ആദ്യം ശ്രാദ്ധാദികളുടെ നിരുപയോഗ്യതയെപ്പററി പറയുന്നു.]

യദി ഭുക്തമിഹാന്യേന ദേഹമന്യസ്യ ഗച്ഛതി
ദദ്യാത് പ്രവസതഃ ശ്രാദ്ധം ന തത് പഥ്യശനം ഭവേത്. 15

| | | | |
|---|---|---|---|
| "അന്യേന | "ഒരുത്തനാൽ | ഇഹ | ഇവിടെത്തന്നെ |
| ഭുക്തം | ഭുജിക്കപ്പെട്ടത് | ശ്രാദ്ധം | ശ്രാദ്ധം |
| അന്യസ്യ | മറെറാരുവൻെറ | ദദ്യാത്; | ഊട്ടാമല്ലൊ; |
| ദേഹം | ദേഹത്തിൽ | തത് | അപ്പോൾ |
| ഗച്ഛതി യദി, | പോയ്ച്ചേരുമെങ്കിൽ, | പഥി | വഴിയിൽ |
| പ്രവസതഃ | ദേശാന്തരം പോയിരിക്കുന്നവന്ന് | അശനം | പൊതിച്ചോറ് |
| | | ഭവേത് ന. | ആവശ്യമില്ല. |

ദാനസംവനനാ ഹ്യേതേ ഗ്രന്ഥാ മേധാവിഭിഃ കൃതാഃ
യജസ്വ ദേഹി ദീക്ഷസ്വ തപസ്തപ്യസ്വ സംത്യജ 16

| | | | |
|---|---|---|---|
| "'യജസ്വ, | "'യാഗംചെയ്യുക, | ഏതേ | എല്ലാ |
| ദേഹി, | ദാനംകൊടുക്കുക, | ഗ്രന്ഥാഃ, | ശാസ്ത്രഗ്രന്ഥങ്ങളും, |
| ദീക്ഷസ്വ, | ദീക്ഷിക്കുക, | ദാന- സംവനനാഃ | ദാനാദികളിൽ അനുഗ്രഹമുള്ളവരായ |
| തപഃ തപ്യസ്വ, | തപസ്സുചെയ്യു, | മേധാവിഭിഃ | സൂത്രക്കാരാൽ |
| സംത്യജ,' | സവ്വത്തേയും ത്യജിക്കുക,' എന്നിങ്ങിനെ പറയുന്ന | കൃതാഃ ഹി. | ഉണ്ടാക്കപ്പെട്ടവമാത്രമാകുന്നു. |

[ശ്രാദ്ധം എന്ന വൈദികകമ്മം എപ്രകാരം അടിസ്ഥാനമില്ലാത്തതോ അപ്രകാരംതന്നെയാകുന്നു ദാനാദികളായ മററുള്ള എല്ലാ വേദോക്തകമ്മങ്ങളും എന്നു സാരം.

കൂടാതെ ഇവിടെ ഉത്തരാദ്ധംകൊണ്ടു് വണ്ണാശ്രമവിധിയെ നിഷേധിക്കുന്നു. ബ്രഹ്മചയ്യാശ്രമത്തിൽ ഗുരൂപാസന പ്രധാനമാകയാൽ "ദേവപൂജചെയ്യുക, അതായതു് സവ്വദേവസ്വരൂപനായ ഗുരുപൂജ ചെയ്യുക," എന്ന അത്ഥത്തിൽ "യജസ്വ" എന്ന പദംകൊണ്ടു് ബ്രഹ്മചയ്യധമ്മം വിവക്ഷിക്കപ്പെടുന്നു. "യോ ഗുരുഃ സ ശിവഃ പ്രോക്തഃ സ ശിവഃ സ ച ശങ്കരഃ;" പിന്നെ "ദേഹി, ദീക്ഷസ്വ" എന്നതുകൊണ്ടു് ദാനം, യജ്ഞം, മുതലായ ഗൃഹസ്ഥാശ്രമപ്രധാനധമ്മങ്ങൾ വിവക്ഷിക്കപ്പെടുന്നു. വാനപ്രസ്ഥന്നു് മുഖ്യമായ തപശ്ചയ്യകൊണ്ടു് ആ ആശ്രമധമ്മം പറയപ്പെടുന്നു. സവ്വസംഗപരിത്യാഗമെന്ന സന്ന്യാസധമ്മത്തെ 'സന്ത്യജ' എന്നതിനാൽ പറയപ്പെടുന്നു.

വണ്ണാശ്രമധമ്മങ്ങളുടെ വിസ്താരം ഭാരതം ശാന്തിപവ്വം (60—66) അദ്ധ്യായങ്ങളിൽ നോക്കുക.]

സ നാസ്തി പരമിത്യേവ കുരു ബുദ്ധിം മഹാമതേ
പ്രത്യക്ഷം യത്തദാതിഷ്ഠ പരോക്ഷം പൃഷ്ഠതഃ കുരു. 17

| | |
|---|---|
| "മഹാമതേ! | "ബുദ്ധിശാലിയായവനെ! |
| സഃ, | അപ്രകാരമുള്ള അവിടുന്നു്, |
| പരം | പരലോകം |
| അസ്തി ന | ഇല്ല |
| ഇതി ഏവ | എന്നുതന്നെ |
| ബുദ്ധിം കുരു; | നിശ്ചയിച്ചുകൊൾക; |
| യത് | യാതൊന്നു് |
| പ്രത്യക്ഷം | ഇന്ദ്രിയഗോചരമൊ |
| തത് | അതിനെ |
| ആതിഷ്ഠ; | കയ്ക്കൊൾക; |
| പരോക്ഷം | അപ്രത്യക്ഷമായതിനെ |
| പൃഷ്ഠതഃ കുരു. | വലിച്ചെറിയുക. |

സ താം ബുദ്ധിം പുരസ്കൃത്യ സർവ്വലോകനിദർശിനീം
രാജ്യം ത്വം പ്രതിഗൃഹ്ണീഷ്വ ഭരതേന പ്രസാദിതഃ. 18

| | |
|---|---|
| "ഭരതേന | "ഭരതനാൽ |
| പ്രസാദിതഃ | പ്രാർത്ഥിക്കപ്പെട്ടവനായ |
| സഃ | ആ |
| ത്വം | നിന്തിരുവടി, |
| സർവ്വലോക-നിദർശിനീം | എല്ലാലോകരാലും സമ്മതിക്കപ്പെട്ട |
| താം | ആ |
| ബുദ്ധിം | നിശ്ചയത്തെ |
| പുരസ്കൃത്യ, | കയ്ക്കൊണ്ടു്, |
| രാജ്യം | രാജ്യത്തെ |
| പ്രതി-ഗൃഹ്ണീഷ്വ.) | സ്വീകരിച്ചാലും. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
അഷ്ടോത്തരശതതമഃ സർഗ്ഗഃ = നൂററിഎട്ടാംസർഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 6357; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 4002.



## നവോത്തരശതതമഃ സർഗ്ഗഃ = നൂററൊൻപതാംസർഗ്ഗം.

[സത്യപ്രശംസാ = സത്യത്തെപ്പററി പുകഴ്ത്തുന്നതു്.]

ജാബാലേസ്തു വചഃ ശ്രുത്വാ രാമഃ സത്യാത്മനാം വരഃ
ഉവാച പരയാ ഭക്ത്യാ സ്വബുദ്ധ്യാ ചാവിപന്നയാ. 1

| | |
|---|---|
| സത്യാത്മനാം | സത്യതല്പരന്മാരിൽ വെച്ചു് |
| വരഃ | ഉത്തമനായ |
| രാമഃ, | ശ്രീരാമൻ, |
| ജാബാലേഃ | ജാബാലിമഹർഷിയുടെ |
| വചഃ | വാക്കു |
| ശ്രുത്വാ, | കേട്ടു്, |
| പരയാ ഭക്ത്യാ | ഉൽകൃഷ്ടമായ വേദോക്തധർമ്മത്തിൽ ഭക്തിയോടുകൂടി, |
| അവിപന്നയാ | ഒട്ടും ചലിക്കാത്ത |
| സ്വബുദ്ധ്യാ ച | നിജബുദ്ധിവൈഭവത്താൽ |
| തു | ഇപ്രകാരം |
| ഉവാച. | അരുളിച്ചെയ്തു. |

ഭവാന്മേ പ്രിയകാമാർത്ഥം വചനം യദിഹോക്തവാൻ
അകാര്യം കാര്യസങ്കാശമപത്ഥ്യം പത്ഥ്യസമ്മിതം. 2

| | |
|---|---|
| " ഭവാൻ മേ | " നിന്തിരുവടി എനിക്കു |
| പ്രിയകാമാർത്ഥം | പ്രീതിയുളവാക്കുവാ[നായി] |
| ഇഹ | ഇപ്പോൾ |
| യത് വചനം | യാതൊരു വാക്യത്തെ |
| ഉക്തവാൻ | ഉരചെയ്തുവോ, ആയത് |
| കാര്യസങ്കാശം | ചെയ്യത്തക്കതെന്നപോലെ വല്ലവർക്കും തോന്നിയാലും |
| അകാര്യം | വാസ്തവത്തിൽ ചെയ്യാൻ പാടില്ലാത്തതും, |
| പത്ഥ്യ-സംമിതം | ഹിതകരമായി വല്ലവർക്കും തോന്നുന്നതായാലും |
| അപത്ഥ്യം. | വാസ്തവത്തിൽ അഹിതമായതും ആകുന്നു. |

നിർമ്മര്യാദസ്തു പുരുഷഃ പാപാചാരസമന്വിതഃ
മാനം ന ലഭതേ സത്സു ഭിന്നചാരിത്രദർശനഃ 3

| | |
|---|---|
| " നിർമ്മര്യാദഃ | " വേദോക്തമര്യാദകളെ ഉല്ലംഘിച്ചവനായി |
| പാപാചാര-സമന്വിതഃ | പാപാനുഷ്ഠാനത്തോടുകൂടിയവനായി, |
| ഭിന്നചാരിത്ര-ദർശനഃ | ധർമ്മവിരുദ്ധമായ നടവടികളെ ഉപദേശിക്കുന്നവനായ |
| പുരുഷഃ, | ഒരുവൻ, |
| സത്സു | സജ്ജനങ്ങളുടെ ഇടയിൽ |
| മാനം | ബഹുമാനത്തെ |
| ലഭതേ തു ന. | പ്രാപിക്കുന്നതേയില്ല. |

കുലീനമകുലീനം വാ വീരം പുരുഷമാനിനം
ചാരിത്രമേവ വ്യാഖ്യാതി ശുചിം വാ യദി വാഽശുചിം. 4

| | |
|---|---|
| " കുലീനം വാ | " സത്കുലജാതനെന്നുള്ളതിനേയും |
| യദി | അഥവാ |
| അകുലീനം, | ദുഷ്കുലജാതനെന്നതിനേയും, |
| വീരം, | വീരനെന്നതിനേയും, |
| പുരുഷമാനിനം | ദൈവവിശ്വാസമുള്ളവനെന്നതിനേയും |
| ശുചിം വാ | ശുചിയായവനെന്നതിനേയും |
| അശുചിം വാ | അശുചിയായവനെന്നതിനേയും, |
| ചാരിത്രം ഏവ | ആചാരമൊന്നുമാത്രമാണ് |
| വ്യാഖ്യാതി. | പ്രത്യക്ഷപ്പെടുത്തുന്നത്. |

["അനാര്യത്വമനാചാരഃ ക്രൂരത്വം നിഷ്ക്രിയാത്മതാ. പുരുഷം വ്യഞ്ജയന്തീഹ ലോകേ കലുഷയോനിജം. ആര്യരൂപസമാചാരം ചരന്തം കൃതകേ പഥി സുവർണ്ണമന്യവർണ്ണം വാ സ്വശീലം ശാസ്തി നിശ്ചയഃ." ഒരു പുരുഷന്റെ സ്വഭാവത്തെ അവന്റെ ചാരിത്രം മാത്രമാണ് വെളിപ്പെടുത്തുന്നത് എന്ന് (ആനുശാസനികം).]

അനാര്യസ്ത്വാര്യസങ്കാശഃ ശൌചാദ്ധീനസ്തഥാ ശുചിഃ
ലക്ഷണ്യവദലക്ഷണ്യോ ദുഃശീലഃ ശീലവാനിവ. 5

| | |
|---|---|
| " അനാര്യഃ | " ദുഷ്ടനായ ഒരുവൻ |
| ആര്യ-സംകാശഃ തു ; | നല്ലവനെന്നപോലെ കാണപ്പെടുന്നു ; |
| ശൌചാത് ഹീനഃ | അന്തഃകരണശുദ്ധിയില്ലാത്തവൻ |
| ശുചിഃ തഥാ ; | ശുദ്ധനെപ്പോലെയും കാണപ്പെടുന്നു ; |
| അലക്ഷണ്യഃ | സജ്ജനാനുഷ്ഠാനമില്ലാത്തവൻ |
| ലക്ഷണ്യവത് ; | സജ്ജനത്തെപ്പോലെയും വിളങ്ങുന്നു ; |
| ദുഃശീലഃ | കാപട്യമുള്ളവൻ |
| ശീലവാൻ ഇവ. | മര്യാദക്കാരനെപ്പോലെയും കാണപ്പെടുന്നു. |

അധർമ്മം ധർമ്മവേഷേണ യദീമം ലോകസംകരം
അഭിപത്സ്യേ ശുഭം ഹിത്വാ ക്രിയാവിധിവിവർജ്ജിതം 6
കശ്ചേതയാനഃ പുരുഷഃ കാര്യാകാര്യവിചക്ഷണഃ
ബഹുമംസ്യതി മാം ലോകേ ദുർവൃത്തം ലോകദൂഷണം. 7

| | | | |
|---|---|---|---|
| "ശുഭം | "ഉചിതമായുള്ളതിനെ | ലോകേ | ലോകത്തിൽ |
| ഹിത്വാ, | വെടിഞ്ഞ്, | കാര്യാകാര്യ- | ചെയ്യത്തക്കത്, ചെ |
| ക്രിയാവിധി- | വൈദികമായ അനുഷ്ഠാ | വിചക്ഷണഃ | യ്യാൻ പാടില്ലാത്തത് |
| വിവർജ്ജിതം, | നം, വിധി, എന്നവ | | എന്നവയെ വേർതി |
| | യ്ക്കു വിരുദ്ധമായി | | രിച്ച് |
| ലോകസംകരം | ലോകത്തെത്തന്നെ | ചേതയാനഃ | അറിയുന്ന |
| | കലക്കിമറിക്കുന്നതായ | കഃ പുരുഷഃ | ഏതൊരുവനാണ്, |
| ഇമം അധർമ്മം, | ഈ അധർമ്മത്തെ, | ലോകദൂഷണം | ലോകദൂഷകനും |
| ധർമ്മവേഷേണ | ധർമ്മമാണെന്നുവെച്ച് | ദുർവൃത്തം | പാപിയും ആയ |
| അഭിപത്സ്യേ | ഞാൻ കൈക്കൊള്ളുകയാ | മാം | എന്നെ |
| യദി, | ണെന്നാൽ (തന്മൂലം) | ബഹുമംസ്യതി? | വിലവെയ്ക്കുക? |

[“ദുരാചാരോ ഹി പുരുഷോ ലോകേ ഭവതി നിന്ദിതഃ. ദുഃഖഭാഗീ ച സതതം വ്യാധിതോഽല്പായുരേവ ച.” (മനു).]

കസ്യ യാസ്യാമ്യഹം വൃത്തം കേന വാ സ്വർഗ്ഗമാപ്നുയാം
അനയാ വർത്തമാനോഽഹം വൃത്ത്യാ ഹീനപ്രതിജ്ഞയാ. 8

| | | | |
|---|---|---|---|
| അഹം | ഞാൻ, | വൃത്തം വാ | പൂർവ്വാചാരമെന്നാണ് |
| ഹീന- | വനവാസപ്രതിജ്ഞയെ | യാസ്യാമി? | തുടരുക? |
| പ്രതിജ്ഞയാ | ഇളക്കുക എന്നതായ | കേന | എങ്ങിനെയാണ് |
| അനയാ | ഈ | സ്വർഗ്ഗം | സ്വർഗ്ഗത്തെ |
| വൃത്ത്യാ | വൃത്തിയോട് | അഹം | ഞാൻ |
| വർത്തമാനഃ, | കൂടിയവനായി, | ആപ്നുയാം? | പ്രാപിക്കുക? |
| കസ്യ | അതിനെ ആരുടെ | | |

കാമവൃത്തസ്ത്വയം ലോകഃ കൃത്സ്നഃ സമുപവർത്തതേ. 9

| | | | |
|---|---|---|---|
| "അയം | "ഈ | തു | ഇപ്രകാരമായാൽ |
| ലോകഃ | ലോകം | കാമവൃത്തഃ | തോന്നിയപോലെ നടക്കുന്നതായി |
| കൃത്സ്നഃ, | മുഴുവനും | സമുപവർത്തതേ. | തീരുന്നതാണ്. |

യദ്വൃത്താഃ സന്തി രാജാനസ്തദ്വൃത്താഃ സന്തി ഹി പ്രജാഃ. 10

| | | | |
|---|---|---|---|
| "രാജാനഃ | "രാജാക്കന്മാർ | പ്രജാഃ ഹി | പ്രജകളും |
| യദ്വൃത്താഃ | എപ്രകാരമുള്ള ആചാരത്തോടുകൂടിയവരായി | തദ്വൃത്താഃ | അതേ ആചാരത്തോടു കൂടിയവരായിത്തന്നെ |
| സന്തി, | ഇരിക്കുന്നുവോ | സന്തി. | ഇരിക്കുക. [യാണ് |

[“യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോ ജനഃ. സ യത് പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ” (ഗീത) “രാജാ ഹി പൂജിതോ ധർമ്മസ്തതഃ സർവ്വത്ര പൂജ്യതേ. യദ്യദാചരതേ രാജാ തത് പ്രജാഭ്യശ്ച രോചതേ.” (രാജധർമ്മം).]

സത്യമേവാനൃശംസം ച രാജവൃത്തം സനാതനം
തസ്മാത് സത്യാത്മകം രാജ്യം സത്യേ ലോകഃ പ്രതിഷ്ഠിതഃ. 11

| | |
|---|---|
| "അനൃശംസം | "ധമ്മമാഗ്ഗം തെററാത്ത |
| സനാതനം ച | മുമ്പുള്ളവരാൽ ആചരിച്ചുവരപ്പെട്ടതായ |
| രാജവൃത്തം | രാജാക്കന്മാരുടെ അനുഷ്ഠാനം |
| സത്യം ഏവ; | സത്യമെന്ന ഒന്നു തന്നെയാകുന്നു; |
| ലോകഃ | ലോകം |

| | |
|---|---|
| സത്യേ | സത്യത്തിലാകുന്നു |
| പ്രതിഷ്ഠിതഃ; | നിലനില്ക്കുന്നത്; |
| തസ്മാത് | അതിനാൽ |
| രാജ്യം | രാജ്യപരിപാലനം എന്നതും |
| സത്യാത്മകം. | സത്യമൊന്നുകൊണ്ടു തന്നെയാകുന്നു സാദ്ധ്യമാകുന്നത്. |

ഋഷയശ്ചൈവ ദേവാശ്ച സത്യമേവ ഹി മേനിരേ
സത്യവാദീ ഹി ലോകേഽസ്മിൻ പരമം ഗച്ഛതി ക്ഷയം. 12

| | |
|---|---|
| "ഋഷയഃ ച | "ഋഷികളും |
| ദേവാഃ ച | ദേവകളും |
| സത്യം ഏവ | സത്യമൊന്നിനെ തന്നെ |
| മേനിരേ; | സവ്വവുമായി കയ്ക്കൊണ്ടു[വരാകുന്നു; |
| ഹി | ആകയാൽ |

| | |
|---|---|
| അസ്മിൻ ലോകേ | ഈ ലോകത്തിൽ |
| സത്യവാദീ ഏവ | സത്യവാദിതന്നെയാ[ണ് |
| പരമം ക്ഷയം | ഉത്തമപദവിയെ |
| ഗച്ഛതി ഹി. | നിശ്ചയമായും പ്രാപിക്കുന്നത്. |

ഉദ്വിജന്തേ യഥാ സപ്പാന്നരാദനൃതവാദിനഃ
ധമ്മഃ സത്യം പരോ ലോകേ മൂലം സ്വഗ്ഗസ്യ ചോച്യതേ. 13

| | |
|---|---|
| "ലോകേ | "ലോകത്തിൽ |
| അനൃതവാദിനഃ | അസത്യം പറയുന്നവ[നായ |
| നരാത്, | ഒരുവങ്കൽനിന്ന്, |
| സപ്പാത് | സപ്പത്തിൽനിന്ന് |
| യഥാ | എന്നപോലെ, |
| ഉദ്വിജന്തേ; | എല്ലാവരും പേടിച്ചു മാറുന്നു; |

| | |
|---|---|
| സ്വഗ്ഗസ്യ | സ്വഗ്ഗത്തിന്നു |
| മൂലം | മൂലകാരണമായി |
| പരഃ | സവ്വോപരിയായുള്ളത് |
| സത്യം | സത്യമെന്ന |
| ധമ്മഃ ച | ധമ്മം ഒന്നുതന്നെയെന്ന് |
| ഉച്യതേ. | വിധിക്കപ്പെട്ടിരിക്കുന്നു. |

സത്യമേവേശ്വരോ ലോകേ സത്യം പദ്മാ സമാശ്രിതാ
സത്യമൂലാനി സവ്വാണി സത്യാന്നാസ്തി പരം പദം. 14

| | |
|---|---|
| "ലോകേ | "ലോകത്തിൽ |
| ഈശ്വരഃ | സവ്വേശ്വരൻ എന്നു പറയുന്നത് |
| സത്യം ഏവ; | സത്യം എന്നതുതന്നെയാകുന്നു; |
| പദ്മാ | ലക്ഷ്മിയാകുന്ന ഐശ്വൎയ്യദേവത |
| സത്യം സമാശ്രിതാ; | സത്യത്തിൽതന്നെ യാകുന്നു വത്തിക്കുന്നത്; |

| | |
|---|---|
| സവ്വാണി | സവ്വങ്ങളും |
| സത്യമൂലാനി; | സത്യത്തെത്തന്നെ ആധാരമായുള്ളവയാകുന്നു; |
| സത്യാത് | സത്യത്തെക്കാളും |
| പരം | ശ്രേഷ്ഠമായ |
| പദം | സ്ഥാനം |
| അസ്തി ന. | ഇല്ലതന്നെ. |

ദത്തമിഷ്ടം ഹുതം ചൈവ തപ്താനി ച തപാംസി ച
വേദാ സത്യപ്രതിഷ്ഠാനാസ്തസ്മാത്സത്യപരോ ഭവേത്. 15

| | | | |
|---|---|---|---|
| "ദത്തം, | "ദാനവും, | സത്യ-<br>പ്രതിഷ്ഠാനാഃ ; | സത്യത്തെത്തന്നെ ആ<br>ധാരമായുള്ളവയാകുന്നു! |
| ഇഷ്ടം, | യജ്ഞവും, | തസ്മാത് | ആകയാൽ |
| ഹുതം ച, | ഹോമവും, | സത്യപരഃ | സത്യത്തെത്തന്നെ എ<br>ല്ലാററിലും മേലായുള്ളതി |
| തപ്താനി, | തപ്തങ്ങളായ, | | |
| തപാംസി ച, | തപസ്സുകളും, | | |
| വേദാഃ ഏവ, | വേദങ്ങളും, | ഭവേത് ച. | വർത്തിക്കേണ്ടതാണ്. |

[സത്യം എന്നുള്ളതു് അഗ്നിക്ക് ചൂട്, ആദിത്യന്ന് പ്രഭ, എന്നിത്യാദിപോലെ ശാശ്വതമായി ഒരിക്കലും മാറാത്തതായ നിയമമാകുന്നു (Eternal law). യജ്ഞം, ദാനം മുതലായ എല്ലാ കർമ്മങ്ങളുടെ ഫലങ്ങളും, ഈ ശാശ്വതമായ നിയമത്തെ ആസ്പദിച്ചവയാകുന്നു. എന്നു് സാരം.]

ഏകഃ പാലയതേ ലോകമേകഃ പാലയതേ കുലം
മജ്ജത്യേകോ ഹി നിരയ ഏകഃ സ്വർഗ്ഗേ മഹീയതേ. 16

| | | | |
|---|---|---|---|
| "ഏകഃ | "ഒരുവൻ | ഏകഃ | ഒരുവൻ |
| ലോകം | ലോകത്തെ | നിരയേ | നരകത്തിൽ |
| പാലയതേ ; | സംരക്ഷിക്കുന്നു ; | മജ്ജതി ; | ആണ്ടുകിടക്കുന്നു ; |
| ഏകഃ | ഒരുവൻ | ഏകഃ | ഒരുവൻ |
| കുലം | തന്റെ ഗൃഹത്തെ | സ്വർഗ്ഗേ ഹി | സ്വർഗ്ഗത്തിലും |
| പാലയതേ ; | രക്ഷിക്കുന്നു ; | മഹീയതേ. | പൂജിക്കപ്പെടുന്നു. |

[ഇതിൽ മനുഷ്യർക്ക് അവസ്ഥാഭേദങ്ങൾ കാണപ്പെടുന്നതിനാൽ കർമ്മഫലമുണ്ടെന്നും, ആ കർമ്മത്തെ അനുഭവിക്കുന്ന ആത്മാവുണ്ടെന്നും വിവക്ഷിക്കപ്പെട്ടിരിക്കുന്നു. ദുഷ്കർമ്മങ്ങൾകൊണ്ടു് ഉണ്ടാകുന്നവയായ ഫലങ്ങളെക്കുറിച്ച് മനുസ്മൃതിയിൽ ഇപ്രകാരം പറയപ്പെട്ടിരിക്കുന്നു. "ഇഹ ദുശ്ചരിതൈഃ കേചിത് കേചിത് പൂർവ്വകൃതൈസ്തഥാ പ്രാപ്നുവന്തി ദുരാത്മാനോ നരാ രൂപവിപര്യയം. സുവർണ്ണചൌരഃ കൌനഖ്യം സുരാപഃ ശ്യാവദന്തതാം. ബ്രഹ്മഹാ ക്ഷയരോഗിത്വം ദൌശ്ചർമ്മ്യം ഗുരുതല്പഗഃ. പിശുനഃ പൌതിനാസിക്യം സൂചകഃ പൂതിവക്ത്രതാം. ധാന്യചൌരോƒംഗഹീനത്വമാതിരേക്യം തു മിശ്രകഃ. അന്നഹർത്താƒƒമയാവിത്വം മൌക്യം വാഗപഹാരകഃ വസ്ത്രാപഹാരകഃ ശൈത്ര്യം പംഗുതാമശ്വഹാരകഃ. ദീപഹർത്താ ഭവേദന്ധഃ കാണോ നിർവ്വാപകോ ഭവേത്. ഹിംസയാ വ്യാധിതയസ്ത്വമരോഗിത്വമഹിംസയാ. ഏവം കർമ്മവിശേഷേണ ജായന്തേ സദ്ഗർഹിതാഃ ജഡമൂകാന്ധബധിരാ വികൃതാകൃതയസ്തഥാ."]

സോƒഹം പിതുർന്നിയോഗം തു കിമർത്ഥം നാനുപാലയേ
സത്യപ്രതിശ്രവഃ സത്യം സത്യേന സമയീകൃതഃ. 17

| | | | |
|---|---|---|---|
| സത്യ-<br>പ്രതിശ്രവഃ | സത്യത്തെ ആസ്പദമാ<br>യി കയ്ക്കൊണ്ടവനായ | നിയോഗം | ആജ്ഞയെ |
| സഃ അഹം, | ആ ഞാൻ, | തു | ഇപ്പോൾ |
| സത്യം | സത്യത്തെ | കിമർത്ഥം | എന്തു കാരണത്താൽ |
| സമയീകൃതഃ, | വാഗ്ദത്തംചെയ്തവനായി | സത്യേന | വാഗ്ദത്തപ്രകാരം |
| പിതുഃ | പിതാവിന്റെ | അനുപാലയേ<br>ന ? | അനുവർത്തിക്കാതിരി<br>ക്കും ? |

["സത്യപ്രതിശ്രവനായ എന്റെ പിതാവ്, സത്യത്തെ ആസ്പദിച്ച് വാഗ്ദത്തം ചെയ്യിക്കപ്പെട്ടവനാകുന്നു. ആകയാൽ സത്യത്തെ ആസ്പദിച്ചതായ പിതാവിന്റെ ആ നിയോഗത്തെ ഞാൻ എങ്ങിനെ ചെയ്യാതിരിക്കും ?" എന്നും അർത്ഥം സമുചിതമാകുന്നു.]

നൈവ ലോഭാന്ന മോഹാദ്വാ ന ഹ്യജ്ഞാനാത്തമോന്വിതഃ
സേതും സത്യസ്യ ഭേത്സ്യാമി ഗുരോഃ സത്യപ്രതിശ്രവഃ 18

| | |
|---|---|
| "ഗുരോഃ | "പിതാവിനോട് |
| സത്യപ്രതിശ്രവഃ ഏവ, | സത്യമായി വാഗ്ദത്തം ചെയ്ത ഞാൻതന്നെ, |
| തമോന്വിതഃ ഹി | പാപവശഗനായി |
| സത്യസ്യ സേതും | സത്യത്തിന്റെ അനുഷ്ഠാനമാകുന്ന ചിറയെ, |
| ലോഭാത് | രാജ്യലോഭംകൊണ്ട് |
| ഭേത്സ്യാമി ന; | ഭേദിക്കയില്ല; |
| മോഹാത് | തത്കാലവ്യസനംകൊണ്ടും |
| ന; | ചെയ്കയില്ല; |
| അജ്ഞാനാത് വാ | അജ്ഞാനത്താലും |
| ന. | ചെയ്കയില്ല. |

അസത്യസന്ധസ്യ സതശ്ചലസ്യാസ്ഥിരചേതസഃ
നൈവ ദേവാ ന പിതരഃ പ്രതീച്ഛന്തീതി നഃ ശ്രുതം. 19

| | |
|---|---|
| "നഃ | "ഞങ്ങൾക്ക് |
| ശ്രുതം | ഉപദേശിക്കപ്പെട്ടതായ തത്വം |
| ഇതി:— | ഇക്കാൎയ്യത്തിലിപ്രകാരമാകുന്നു:— |
| 'ദേവാഃ, | 'ദേവന്മാർ, |
| അസത്യസന്ധസ്യ | പറഞ്ഞവാക്കിളകുന്നവനായി |
| അസ്ഥിരചേതസഃ | വിശ്വസിക്കാൻ കൊള്ളാത്ത ചിത്തത്തോടു കൂടിയവനായി |
| ചലസ്യ | അസ്ഥിരമായ അനുഷ്ഠാനത്തെ കയ്ക്കൊണ്ടവനായി |
| സതഃ, | വൎത്തിക്കുന്ന ഒരുവനെ, |
| പ്രതീച്ഛന്തി ന; | വകവെക്കമാറില്ല; |
| പിതരഃ ഏവ ന. | പിതൃദേവതകളും ഇല്ല. |

പ്രത്യഗാത്മമിമം ധൎമ്മം സത്യം പശ്യാമ്യഹം സ്വയം
ഭാരഃ സത്പുരുഷാചീൎണ്ണസ്തദൎത്ഥമഭിനന്ദ്യതേ. 20

| | |
|---|---|
| "അഹം, | "ഞാൻ, |
| ഇമം സത്യം | ഈ സത്യമെന്ന |
| ധൎമ്മം | ധൎമ്മത്തെ, |
| സ്വയം | സ്വയമായ്തന്നെ |
| പ്രത്യഗാത്മം | അന്തരാത്മാവിനെ ആസ്പദിച്ചതെന്ന് |
| പശ്യാമി; | അറിയുന്നു; |
| സത്പുരുഷാചീൎണ്ണഃ | സജ്ജനങ്ങളാൽ അനുഷ്ഠിക്കപ്പെട്ടതായ |
| ഭാരഃ | കായക്ലേശം മുഴുവനും |
| തദൎത്ഥം | അതുകാരണമായിമാത്രമാണ് |
| അഭിനന്ദ്യതേ. | വിലമതിക്കപ്പെട്ടിരിക്കുന്നത്. |

ക്ഷാത്രം ധൎമ്മമഹം ത്യക്ഷ്യേ ഹ്യധൎമ്മം ധൎമ്മസംഹിതം
ക്ഷുദ്രൈൎന്നൃശംസൈൎല്ലുബ്ധൈശ്ച സേവിതം പാപകൎമ്മഭിഃ. 21

| | |
|---|---|
| "ക്ഷുദ്രൈഃ | "നിസ്സാരന്മാരും |
| നൃശംസൈഃ | ക്രൂരന്മാരും |
| ലുബ്ധൈഃ | ധനലോഭികളും |
| പാപകൎമ്മഭിഃ ച | പാപവൃത്തി കയ്ക്കൊണ്ടവരും ആയവരാൽ |
| സേവിതം, | സ്വീകരിക്കപ്പെട്ടതും, |
| ധൎമ്മസംഹിതം | സ്വല്പധൎമ്മത്തോടിടകലൎന്നതായി |
| അധൎമ്മം | അധൎമ്മമായിരിക്കുന്നതുമായ |
| ക്ഷാത്രം ധൎമ്മം | ക്ഷത്രിയധൎമ്മാനുഷ്ഠാനത്തെ |
| അഹം | ഞാൻ |
| ത്യക്ഷ്യേ | സ്വീകരിക്കയില്ല |
| ഹി. | നിശ്ചയംതന്നെ. |

കായേന കുരുതേ പാപം മനസാ സംപ്രധാരയൻ
അനൃതം ജിഹ്വയാ ചാഹ ത്രിവിധം കർമ്മ പാതകം. 22

| | | | |
|---|---|---|---|
| " പാപം | " പാപത്തെ | അനൃതം | അസത്യത്തെ |
| മനസാ | മനസ്സുകൊണ്ട് | ആഹ ; | പറയുന്നു ; |
| സംപ്രധാരയൻ; | ചെയ്വാൻ ഉറയ്ക്കുന്നു ; | കർമ്മ പാതകം ച | ഒരു പാപകൃത്യത്തിലുള്ളതായ പാപം ഇപ്രകാരം |
| കായേന | ദേഹംകൊണ്ട് | | |
| കുരുതേ ; | ചെയ്യുന്നു ; | | |
| ജിഹ്വയാ | നാവുകൊണ്ട് | ത്രിവിധം. | മൂന്നുവകയായിട്ടാകുന്നു. |

ഭൂമിഃ കീർത്തിര്യശോ ലക്ഷ്മീഃ പുരുഷം പ്രാർത്ഥയന്തി ഹി
സ്വർഗ്ഗസ്ഥം ചാനുപശ്യന്തി സത്യമേവ ഭജേത തത്. 23

| | | | |
|---|---|---|---|
| " ഭൂമിഃ | " ഭൂമിയും, | പ്രാർത്ഥയന്തി; | ആഗ്രഹിക്കുന്നുള്ളു ; |
| കീർത്തിഃ | ഇഹലോകവിഖ്യാതിയും, | സ്വർഗ്ഗസ്ഥം ച | സ്വർഗ്ഗത്തിലിരിക്കുന്നവനായും |
| യശഃ | പാരത്രികയശസ്സും, | അനുപശ്യന്തി ; | ആക്കുന്നു ; |
| ലക്ഷ്മീഃ | ലക്ഷ്മിയും, | തത് | അതിനാൽ |
| പുരുഷം ഹി | മനോവാക്കായങ്ങളായ ത്രികരണങ്ങൾക്കും ശുദ്ധിയുള്ള ഒരുവനെ മാത്രമേ | സത്യം ഏവം | സത്യത്തെത്തന്നെയാണ് |
| | | ഭജേത. | സർവ്വോപരിയായി കയ്ക്കൊള്ളേണ്ടത്. |

ശ്രേഷ്ഠം ഹ്യനാര്യമേവ സ്യാദ്യദ്ഭവാനവധാര്യ മാം
ആഹ യുക്തികരൈർവാക്യൈരിദം ഭദ്രം കുരുഷ്വ ഹ. 24

| | | | |
|---|---|---|---|
| " ഭവാൻ | " നിന്തിരുവടി | ഇദം | ഇതിനെ |
| മാം | എനിക്ക് | കുരുഷ്വ,' | ചെയ്യുക,' എന്ന |
| ശ്രേഷ്ഠം | ശ്രേഷ്ഠമായതെന്ന് | യത് ഹി | യാതൊന്നിനെ |
| അവധാര്യ, | ആലോചിച്ചുറച്ച്, | ആഹ, | ഉപദേശിച്ചുവോ, ആയത് |
| യുക്തികരൈഃ | അതിനു തക്ക | | |
| വാക്യൈഃ, | വാക്കുകളെക്കൊണ്ട്, | അനാര്യം ഏവ സ്യാത് ഹ. | ആലോചിക്കവാൻകൂടി പാടുള്ള ഒന്നാകയില്ല. |
| ' ഭദ്രം | 'നന്മയുണ്ടാക്കുന്നതായ | | |

കഥം ഹ്യഹം പ്രതിജ്ഞായ വനവാസമിമം ഗുരോഃ
ഭരതസ്യ കരിഷ്യാമി വചോ ഹിത്വാ ഗുരോർവ്വചഃ 25

| | | | |
|---|---|---|---|
| " അഹം | " ഞാൻ | വചഃ | ആജ്ഞയെ |
| ഗുരോഃ | പിതാവിനോട് | ഹിത്വാ | കൂട്ടാക്കാതെ |
| ഇമം | ഈ | ഭരതസ്യ | ഭരതന്റെ |
| വനവാസം | വനവാസത്തെ | വചഃ | അപേക്ഷയെ |
| പ്രതിജ്ഞായ, | വാഗ്ദത്തം ചെയ്തശേഷം | കഥം ഹി | എങ്ങിനെതന്നെ |
| ഗുരോഃ | പിതാവിന്റെ | കരിഷ്യാമി ? | സ്വീകരിക്കും ? |

സ്ഥിരാ മയാ പ്രതിജ്ഞാതാ പ്രതിജ്ഞാ ഗുരുസന്നിധൌ
പ്രഹൃഷ്ടമാനസാ ദേവീ കൈകേയീ ചാഭവത്തദാ. 26

| | | | |
|---|---|---|---|
| “ഗുരുസന്നിധൌ, | “പിതൃസന്നിധിയിൽ വെച്ച്, | തദാ | അക്കാരണത്താൽ |
| മയാ | എന്നാൽ | കൈകേയീ ദേവീ ച | കൈകേയീദേവിയും |
| സ്ഥിരാ പ്രതിജ്ഞാ | ദൃഢമായി പ്രതിജ്ഞ | പ്രഹൃഷ്ടമാനസാ | മനസ്സന്തുഷ്ടിപൂണ്ടവ[ളായി] |
| പ്രതിജ്ഞാതാ; | ശപഥംചെയ്യപ്പെട്ടു; | അഭവത്. | ഭവിച്ചു. |

വനവാസം വസന്നേവം ശുചിർന്നിയതഭോജനഃ
മൂലപുഷ്പഫലൈഃ പുണ്യൈഃ പിതൄൻ ദേവാംശ്ച തർപ്പയൻ. 27

| | | | |
|---|---|---|---|
| “ശുചിഃ | “പരിശുദ്ധനായി | മൂലപുഷ്പഫലൈഃ | ഫലം, മൂലം, പുഷ്പം എന്നവകൊണ്ട് |
| നിയതഭോജനഃ | ആഹാരനിയമത്തോടു[കൂടി] | പിതൄൻ | പിതൃക്കളേയും, |
| ഏവം | ഇപ്രകാരം | ദേവാൻ ച | ദേവകളേയും |
| വനവാസം | വനവാസത്തെ | തർപ്പയൻ. | ഞാൻ തൃപ്തിപ്പെടുത്തുന്നുണ്ട്. |
| വസൻ, | അനുഷ്ഠിക്കുന്നവനായി, | | |
| പുണ്യൈഃ | പുണ്യകരങ്ങളായ | | |

സന്തുഷ്ടപഞ്ചവർഗ്ഗോഽഹം ലോകയാത്രാം പ്രവർത്തയേ
അകുഹഃ ശ്രദ്ധധാനഃ സൻ കാര്യാകാര്യവിചക്ഷണഃ. 28

| | | | |
|---|---|---|---|
| “അഹം | “ഞാൻ | സന്തുഷ്ടപഞ്ചവർഗ്ഗഃ, | ഉള്ളതുകൊണ്ട് തൃപ്തിപ്പെട്ട പഞ്ചേന്ദ്രിയങ്ങളോടുകൂടിയവനായി, |
| അകുഹഃ, | ബാഹ്യത്തിലും ആന്തരത്തിലും വ്യത്യാസമില്ലാതെ | ശ്രദ്ധധാനഃ, | പരലോകാദികളിൽ വിശ്വാസം പൂണ്ട് |
| കാര്യാകാര്യവിചക്ഷണഃ | കാര്യാകാര്യങ്ങളെ നല്ലപോലെ ഗ്രഹിച്ചവനായി | സൻ, | വർത്തിച്ചുകൊണ്ട്, |
| | | ലോകയാത്രാം | ഇഹലോകജീവിതത്തെ |
| | | പ്രവർത്തയേ. | കഴിക്കുന്നുണ്ട്. |

കർമ്മഭൂമിമിമാം പ്രാപ്യ കർത്തവ്യം കർമ്മ യച്ഛുഭം
അഗ്നിർവ്വായുശ്ച സോമശ്ച കർമ്മണാം ഫലഭാഗിനഃ. 29

| | | | |
|---|---|---|---|
| “ഇമാം | “ഈ | കർത്തവ്യം; | അനുഷ്ഠിക്കേണ്ടതാ[കുന്നു;] |
| കർമ്മഭൂമിം | കർമ്മഭൂമിയെ | അഗ്നിഃ | അഗ്നിയും |
| പ്രാപ്യ, | പ്രാപിച്ചശേഷം, | വായുഃ | വായുവും |
| ശുഭം | പുണ്യമായ | സോമഃ ച | ചന്ദ്രനും |
| കർമ്മ | കർമ്മം | കർമ്മണാം | കർമ്മങ്ങളുടെ |
| യത് ച | യാതൊന്നൊ, അതിനെത്തന്നെ | ഫലഭാഗിനഃ. | ഫലത്തെത്തന്നെയാകുന്നു അനുഭവിക്കുന്നത്. |

[പ്രത്യാബ്ദികാഷ്ടകാദി ശ്രാദ്ധങ്ങളും മററു കർമ്മങ്ങളും ചെയ്യുന്നതുകൊണ്ട് യാതൊരു പ്രയോജനവുമില്ലെന്നുള്ളതിന്ന് പറയുന്നു. അഗ്നി, വായു മുതലായവർ സ്വകർമ്മഫലംകൊണ്ട് അവരവരുടെ പദവിയെ പ്രാപിച്ചവരാകുന്നു.]

ശതം ക്രതൂനാമാഹൃത്യ ദേവരാട് ത്രിദിവം ഗതഃ
തപാംസ്യുഗ്രാണി ചാസ്ഥായ ദിവം യാതാ മഹഷയഃ. 30

| | | | |
|---|---|---|---|
| "ദേവരാട്, | "ദേവരാജാവ്, | മഹഷയഃ | മഹഷിമാർ |
| ക്രതൂനാം ശതം | നൂറുയാഗങ്ങളെ | ഉഗ്രാണി | ഉഗ്രമായ |
| ആഹൃത്യ, | ചെയ്തു്, | തപാംസി | തപസ്സുകൾ [ണ് |
| ത്രിദിവം | ഇന്ദ്രപദവിയെ | ആസ്ഥായ ച | അനുഷ്ഠിച്ചുതന്നെയാ– |
| ഗതഃ; | പ്രാപിച്ചു; | ദിവം യാതാഃ." | സ്വഗ്ഗപ്രാപ്തരായത്." |

അമൃഷ്യമാണഃ പുനരുഗ്രതേജാഃ
നിശമ്യ തന്നാസ്തികവാക്യഹേതും
അഥാബ്രവീത്തം നൃപതേസ്തനൂജഃ
വിഗഹ്മാണോ വചനാനി തസ്യ. 31

| | | | |
|---|---|---|---|
| അഥ | ആ സമയം | അമൃഷ്യമാണഃ | ഒതുക്കവാൻ കഴിയാത്തവനായി |
| നൃപതേഃ തനൂജഃ, | ചക്രവത്തിതനൂജനായ ശ്രീരാമൻ, | തസ്യ | അദ്ദേഹത്തിൻെറ |
| നാസ്തിക-വാക്യഹേതും | നാസ്തികവാദം ചെയ്ത ജാബാലിയെ | വചനാനി | വാക്കുകളെ |
| | | വിഗഹ്മാണഃ, | ഖണ്ഡിക്കുന്നവനായി, |
| നിശമ്യ, | ഓത്ത്, | തം | അദ്ദേഹത്തോടായി |
| തത് | അതിനാൽ | പുനഃ | വീണ്ടും ഇപ്രകാരം |
| ഉഗ്രതേജാഃ | അതികുപിതനായി | അബ്രവീത്. | ഉരചെയ്തു. |

സത്യം ച ധമ്മം ച പരാക്രമം ച
ഭൂതാനുകമ്പാം പ്രിയവാദിതാം ച
ദ്വിജാതിദേവാതിഥിപൂജനം ച
പന്ഥാനമാഹുസ്ത്രിദിവസ്യ സന്തഃ 32

| | | | |
|---|---|---|---|
| "സന്തഃ | "മഹാന്മാർ | ദ്വിജാതി-ദേവാതിഥി-പൂജനം ച | ബ്രാഹ്മണർ, ദേവന്മാർ അതിഥികൾ എന്നവരെ ആരാധിക്കുന്നതിനേയും |
| സത്യം ച, | സത്യത്തേയും, | | |
| ധമ്മം ച, | ധമ്മത്തേയും, | | |
| പരാക്രമം ച, | പോരിൽ മടങ്ങാത്ത ശൌയ്യത്തേയും, | ത്രിദിവസ്യ | സ്വഗ്ഗഗതിയ്ക്കുള്ള |
| ഭൂതാനുകമ്പാം, | സവ്വഭൂതദയയേയും, | പന്ഥാനം | സാധനമായി |
| പ്രിയവാദിതാം ച, | പ്രിയമായി പറയുന്നതിനേയും, | ആഹുഃ. | പറഞ്ഞിരിക്കുന്നു. |

["നാസ്തി സത്യാത് പരോ ധമ്മോ നാനൃതാത് പാതകം പരം. സ്ഥിതിശ്ച ലോകധമ്മശ്ച തസ്മാത് സത്യം വിശിഷ്യതേ. സത്യം സ്വഗ്ഗസ്യ സോപാനം പാരാവാരസ്യ നൌരിവ." (മനു). "ധമ്മം ശനൈഃ സഞ്ചിനുയാദ്വല്മീകമിവ ധാമ്മികഃ. പരലോകസഹായാത്ഥം സവ്വഭൂതാന്യപീഡയൻ. ധമ്മപ്രധാനം പുരുഷം തപസാ ഹതകല്മഷം പരലോകം നയത്യാശു ഭാസ്വന്തം ഖേ ശരീരിണം" (മനു). "നിത്യോദ്യുക്തോ ദസ്യുവധേ രണേ കുയ്യാത് പരാക്രമം. യേ ച ക്രതുഭിരീജാനാഃ ശ്രുതവന്തശ്ച പാത്ഥിവാഃ. ത ഏവാഹവജേതാരസ്ത ഏതേ ലോകജിത്തമാഃ" (രാജധമ്മം); "യേ

യജ്ഞസംഘൈസ്തപസാ ച വിപ്രാഃ സ്വൎഗ്ഗേഷു ശീഘ്രേണ യഥൈവ യാന്തി. ക്ഷണേന യാന്ത്യേവ ഹി തത്ര വീരാഃ പ്രാണാൻ സുയുദ്ധേ ച പരിത്യജന്തഃ" (പരാശരൻ); "സൎവ്വഭൂതേഷ്വനുക്രോശം കുൎവ്വതസ്തവ ഭാരത ആനൃശംസ്യേ പ്രവൃത്തസ്യ നിയതഃ പുണ്യസഞ്ചയഃ." (രാജധൎമ്മം); "വാക് ചൈവ മധുരാ ശ്ലക്ഷ്ണാ പ്രയോജ്യാ ധൎമ്മമിച്ഛതാ. സ വൈ ധൎമ്മമവാപ്നോതി വേദാഗ്നാവുപഗതം ഫലം" (മനു); "നിവാപേന പിതൄനൎച്ച്യ യജ്ഞൈൎദ്ദേവാംസ്തഥാതിഥീൻ. അന്നൈൎമ്മുനീംശ്ച സ്വാധ്യായൈരുപത്യേന പ്രജാപതിം. ബലി കൎമ്മണാ ച ഭൂതാനി വാത്സല്യേനാഖിലം ജഗത് പ്രാപ്നോതി ലോകാൻ പുരുഷോ നിജകൎമ്മസമാൎജ്ജിതാൻ." (വിഷ്ണുപുരാണം) ഇപ്രകാരം സത്യം, ധൎമ്മം, പരാക്രമം മുതലായവ സ്വൎഗ്ഗപ്രദങ്ങളാണെന്ന് പറയപ്പെട്ടിരിക്കുന്നു.]

തേനൈവമാജ്ഞായ യഥാവദൎത്ഥം
ഏകോദയം സംപ്രതിപദ്യ വിപ്രാഃ
ധൎമ്മം ചരന്തഃ സകലം യഥാവത്
കാംക്ഷന്തി ലോകാഗമമപ്രമത്താഃ. 33

| | | | |
|---|---|---|---|
| "തേന | "അക്കാരണത്താൽ തന്നെയാണ്, | ഏകോദയം | ആ ഏകഫലത്തെ |
| | | സംപ്രതിപദ്യ, | കയ്ക്കൊണ്ട്, |
| വിപ്രാഃ | ബ്രാഹ്മണർ, | സകലം | സൎവ്വത്തെയും |
| ഏവം | ഇപ്രകാരം | യഥാവത് | വഴിപോലെ |
| ധൎമ്മം | ധൎമ്മമാകുന്ന | അപ്രമത്താഃ | തെററുവീഴ്ചകൂടാതെ |
| അൎത്ഥം | പ്രയോജനത്തെ | ചരന്തഃ, | അനുഷ്ഠിക്കുന്നവരായി, |
| യഥാവത് | ഉള്ളപ്രകാരം | ലോകാഗമം | പുണ്യലോകപ്രാപ്തിയെ |
| ആജ്ഞായ, | ഗ്രഹിച്ച്, | കാംക്ഷന്തി. | കാമിക്കുന്നത്. |

നിന്ദാമ്യഹം കൎമ്മ പിതുഃ കൃതം തത്
യസ്ത്വാമഗൃഹ്ണാദ്വിഷമസ്ഥബുദ്ധിം
ബുദ്ധ്യാനയൈവംവിധയാ ചരന്തം
സുനാസ്തികം ധൎമ്മപഥാദപേതം. 34

| | | | |
|---|---|---|---|
| "ഏവംവിധയാ | "ഇപ്രകാരമുള്ള | ത്വാം | നിന്തിരുവടിയെ |
| അനയാ | ഈ | യഃ | യാതൊരുവൻ |
| ബുദ്ധ്യാ | ബുദ്ധിയോടുകൂടി | അഗൃഹ്ണാത്, | സ്വീകരിച്ചുവോ, അപ്രകാരമുള്ള |
| ധൎമ്മപഥാത് | ധൎമ്മമാൎഗ്ഗത്തിൽനിന്ന് | | |
| അപേതം | വ്യതിചലിച്ചവനായി, | പിതുഃ | പിതാവിനാൽ |
| വിഷമസ്ഥബുദ്ധിം | ആപത്തിനെ വിളയിക്കുന്ന നിശ്ചയത്തോടുകൂടിയവനായി, | കൃതം | ചെയ്യപ്പെട്ട |
| | | തത് | ആ |
| | | കൎമ്മ | കൃത്യത്തെ |
| സുനാസ്തികം | പൂൎണ്ണമായ നാസ്തികസമ്പ്രദായത്തെ | അഹം | ഞാൻ |
| | | നിന്ദാമി. | ഇപ്പോൾ തെററായതെന്നു കാണുന്നു. |
| ചരന്തം | അനുഷ്ഠിക്കുന്ന | | |

[ഇവിടെ പിതൃനിന്ദയോ, ബ്രാഹ്മണനിന്ദയോ, അല്ലാതെ നാസ്തികമതദൂഷണം മാത്രമാകുന്നു എന്ന് ഗ്രാഹ്യമാകുന്നു.]

യഥാ ഹി ചോരഃ സ തഥാ ഹി ബുദ്ധഃ
തഥാഗതം നാസ്തികമത്ര വിദ്ധി
തസ്മാദ്ധി യഃ ശക്യതമഃ പ്രജാനാം
ന നാസ്തികേനാഭിമുഖോ ബുധഃ സ്യാത്. 35

| | |
|---|---|
| “ സഃ | “ അപ്രകാരമുള്ള, |
| ബുദ്ധഃ, | ഇന്ദ്രിയങ്ങൾകൊണ്ട് ഗ്രഹിക്കപ്പെടുന്നവയെ മാത്രം പ്രമാണമായെടുക്കുന്നവൻ |
| ചോരഃ | (ആത്മാവിനെ വഞ്ചിക്കുന്നതിനാൽ) ചോരൻ |
| യഥാ ഹി | എപ്രകാരമൊ |
| തഥാ ഹി; | അപ്രകാരമാകുന്നു; |
| തഥാ | ആകയാൽ |
| അത്ര | ഈ ലോകത്തിൽ |
| നാസ്തികം | വേദബാഹ്യനായ നാസ്തികനെ |
| ഗതം | നശിച്ചവനെന്ന് |
| വിദ്ധി; | അറിഞ്ഞാലും; |
| തസ്മാത് ഹി | അതിനാൽതന്നെയാണ് |
| ബുധഃ | ബുദ്ധിമാനായ ഒരുവൻ, |
| നാസ്തികേന | നാസ്തികവാദംകാരണം |
| പ്രജാനാം | ജനങ്ങൾക്ക് |
| ശക്യതമഃ | ശങ്കിക്കത്തക്കവനായ |
| യഃ അഭിമുഖഃ സ്യാത് ന. | യാതൊരു അവനെ ആദരിക്കമാറില്ല. |

[“യോന്യഥാ സന്തമാത്മാനമന്യഥാ സത്സു ഭാഷതേ. സ പാപകൃത്തമോ ലോകേ സ്തേന ആത്മാപഹാരകഃ” എന്നിത്യാദി മനുവചനപ്രകാരം ആത്മാവിനെ നിരസിക്കുന്നവൻ സ്തേനൻ (ചോരൻ) ആകുന്നു എന്നും, അവന്ന് പരഗതിയില്ലെന്നും ഈ ശ്ലോകത്തിൽ പറയപ്പെട്ടിരിക്കുന്നു.

ഈ ശ്ലോകത്തിൽ “ബുദ്ധൻ” എന്നതിന്ന് ശാക്യമുനിയെന്നും, “തഥാഗതം” എന്നതിന്ന് “ബുദ്ധമതം” എന്നും മററും അൎത്ഥം പറഞ്ഞ് ബുദ്ധമതത്തെ നിന്ദിക്കുന്നതായ ശ്ലോകമാകുന്നു ഇത് എന്നാകുന്നു പലരുടേയും അഭിപ്രായം. ഈ അൎത്ഥത്തെ സ്വീകരിച്ചവരായ ചിലർ ബുദ്ധമതശത്രുക്കളായവരാൽ പ്രക്ഷിപ്തമായ ശ്ലോകമാകുന്നു ഇത് എന്നും അഭിപ്രായപ്പെടുന്നു. എന്തെന്നാൽ ബുദ്ധൻ ജീവിച്ചിരുന്നതും ബുദ്ധമതപ്രചാരവും രാമായണത്തിന്ന് എത്രയോകാലം കഴിഞ്ഞതിന്നുശേഷമാകയാൽ ഇത് വാല്മീകിപ്രണീതമായിരിപ്പാൻ തരമില്ല എന്ന് അവരുടെ പക്ഷം. പൂൎവ്വകല്പബുദ്ധനാണെന്നും ചിലർ.]

തപത്തോ ജനാഃ പൂൎവ്വതരേ വരാശ്ച
ശുഭാനി കൎമ്മാണി ബഹൂനി ചക്രുഃ
ജിത്വാ സദേമം ച പരം ച ലോകം
തസ്മാദ്ദ്വിജാഃ സ്വസ്തി ഹുതം കൃതം ച. 36

| | |
|---|---|
| “ തസ്മാത് | “ ആകയാൽ, |
| ത്വത്തഃ | നിന്തിരുവടിയേക്കാളും |
| പൂൎവ്വതരേ | യോഗ്യന്മാരും |
| വരാഃ ച | ശ്രേഷ്ഠന്മാരുമായ |
| ദ്വിജാഃ ജനാഃ, | ബ്രാഹ്മണർ, |
| ഇമം ച | ഈ ലോകത്തിലും |
| പരം ച ലോകം | പരലോകത്തിലും |
| സ്വസ്തി | സുഖമാകുംവണ്ണം |
| ജിത്വാ, | വിജയിച്ച്, |
| സദാ | എന്നും |
| ഹുതം | യാഗാദികളേയും |
| കൃതം | ദാനാദികളേയും |
| ബഹൂനി | പല |
| ശുഭാനി കൎമ്മാണി ച | വൈദികകൎമ്മങ്ങളെയും |
| ചക്രുഃ. | അനുഷ്ഠിച്ചിരിക്കുന്നു. |

ധർമ്മേ രതാഃ സത്പുരുഷൈഃ സമേതാഃ
തേജസ്വിനോ ദാനഗുണപ്രധാനാഃ
അഹിംസകാ വീതമലാശ്ച ലോകേ
ഭവന്തി പൂജ്യാ മുനയഃ പ്രധാനാഃ. 37

| | |
|---|---|
| തേജസ്വിനഃ | മഹാതേജസ്സാന്നവരും |
| പ്രധാനാഃ | വിഖ്യാതന്മാരും |
| ധർമ്മേ രതാഃ | ധർമ്മതല്പരന്മാരും |
| സത്പുരുഷൈഃ | സത്പുരുഷന്മാരോടു |
| സമേതാഃ, | ചേർന്നിരിക്കുന്നവരും, |
| ദാനഗുണ-പ്രധാനാഃ, | ദാനമെന്നഗുണം തന്നെ പ്രധാനമായുള്ളവരും, |
| അഹിംസകാഃ | ആക്കും ഹിംസയെ ചെയ്യാത്തവരും |
| വീതമലാഃ | അന്തഃകരണശുദ്ധി പൂണ്ടവരുമായ |
| മുനയഃ ച | മുനിമാർതന്നെയാണ് |
| ലോകേ | ലോകത്തിൽ |
| പൂജ്യാഃ | വന്ദനീയന്മാരായി |
| ഭവന്തി." | ഭവിക്കുന്നതു്." |

[ഈ ഘട്ടത്തിൽ പരലോകമുണ്ടെന്നും അതിന്ന് സാധനീഭൂതമായ വേദവിഹിതമായ കർമ്മങ്ങളും അതിനെ ബോധിപ്പിക്കുന്ന ശാസ്ത്രവും, പ്രമാണമാണെന്നും പ്രതിപാദിക്കുന്നവയായ ഈ ശ്ലോകങ്ങളും യുക്തങ്ങളായിരിക്കും. "പ്രമാണമേവ വേദാഃ സ്യുഃ സർവ്വജ്ഞേശകൃതത്വതഃ. സ ഏവ കർമ്മഫലദോ ജീവാനാം പരിശേഷതഃ. ജീവാ വാ ജീവകർമ്മാണി പ്രകൃതിഃ പരമാണവഃ നേശന്തേഹ്യത്ര ജീവാനാം തത്ര കാര്യഫലാർപ്പണേ. ജീവാഃ കർമ്മഫലാവാപ്ത്യൈ ശക്താശ്ചേത് സസുഖം രതാഃ അപ്രാർത്ഥിതാനി ദുഃഖാനി വാരയന്തു പ്രയത്നതഃ. അശക്താന്യത്ര കർമ്മാണി ജീവാനാം സ്വഫലാർപ്പണേ അചേതനത്വാവഗതേഃ സ്വർഗ്ഗാദിഫലഭൂമിഷു. നാചേതനത്വാത് പ്രകൃതേഃ ഫലദാതൃത്വസംഭവഃ. അചേതനാഃ ഫലം ദാതുമശക്താഃ പരമാണവഃ. കാലോഽപ്യചേതനസ്തേഷാം ന ഹി കർമ്മഫലപ്രദഃ. അതോഽന്യഃ ഫലദോ ലോകേ ഭവേത്തേഭ്യോ വിലക്ഷണഃ. സ തു പ്രാണിവിശേഷാംശ്ച ദേശാനപി തദാശ്രിതാൻ. ജാനൻ സർവ്വജ്ഞ ഏവേഷ്ടോ നാന്യോ ബൌദ്ധാദിസമ്മതഃ. അജാനൻ പ്രാണിനോ ലോകാൻ ഹേയോപാദേയമാത്രവിത്. പ്രാദേശികോ ന സർവ്വജ്ഞോ നാസ്മദാദിവിലക്ഷണഃ. വേദൈകദേശം ദൃഷ്ട്വാ തു ദൃഷ്ടാർത്ഥം ശ്രൈഷ്ഠ്യഭാദികം. അദൃഷ്ടേയാശ്ച വിശ്വാസഃ കാര്യഃ സ്വർഗ്ഗാപവർഗ്ഗയോഃ. കാരീരീഷ്ട്യർത്ഥപുഷ്ടിശ്ച ദ്രഷ്ടവ്യാ ദൃഢനിർണ്ണയേ. ജ്യോതിശാസ്ത്രോക്തകാലസ്യ ഗ്രഹണം തന്നിദർശനം. ഇതൈഷ്ടേകദേശപ്രാമാണ്യം യത്തുക്തം സൌഗതാദിനാ തച്ച വേദാദപഹൃതം സർവ്വലോകപ്രതാരകൈഃ. മന്ത്രവ്യാകരണം ദൃഷ്ട്വാ മന്ത്രാ വിരചിതാഃ പുനഃ. ലിപിസംമിശ്രജപ്താസ്തു സിദ്ധമന്ത്രാസ്തഥാ കൃതാഃ. ബൌദ്ധാഗമേഭ്യോ ദൃഷ്ടാർത്ഥാ നാഹൃതാ വൈദികൈഃ ക്വചിത്. വേദസ്യൈവ ഷഡംഗാനി യതഃ ശിക്ഷാദികാനി വൈ. നാന്യാഗമാംഗതാ തേഷാം ന ക്വാപ്യുക്താ പരൈരപി അതോ വേദബലീയസ്ത്വം നാസ്തികാഗമസഞ്ചയാത്." (സർവ്വജ്ഞനായ ഈശ്വരനാൽ നിർമ്മിക്കപ്പെട്ട വേദങ്ങളും മാത്രമാകുന്നു പ്രമാണം. ആ ഈശ്വരൻതന്നെയാകുന്നു ജീവന്മാൎക്ക് കർമ്മഫലത്തെ പരിപൂർണ്ണമായി കൊടുക്കുന്നതു്. ജീവൻ, കർമ്മങ്ങളും, പ്രകൃതി, പരമാണു, കാലം എന്നവ ഒന്നും കർമ്മഫലദാതാവാകയില്ല. ജീവന്ന് കർമ്മഫലത്തെ കൊടുപ്പാൻ ശക്തിയുള്ളപക്ഷം സുഖത്തോടുകൂടിയതായ അവസ്ഥയിൽതന്നെ വർത്തിപ്പാൻ താല്പര്യമുള്ളതായ ആ ജീവന്ന്, അപ്രാർത്ഥിതങ്ങളായ ദുഃഖങ്ങളെയെല്ലാം നിവാരണംചെയ്യാമല്ലൊ കർമ്മം, പ്രകൃതി മുതലായവ അചേതനങ്ങളാകയാൽ കർമ്മഫലം നൽകുന്നതിന്ന് ശക്തിയില്ലാത്തവതന്നെ. ആകയാൽ ഇവയിൽനിന്ന് വിഭിന്നമായ മറെറാന്ന് കർമ്മഫലദാതാവായ് ഉണ്ടായിരിക്കേണം. അതുതന്നെയാകുന്നു ഈശ്വരൻ. ആ ഈശ്വരൻ സർവ്വജ്ഞനായി സർവ്വപ്രാണികളുടെ കർമ്മവിശേഷങ്ങളെയും ദേശകാലാദികളെയും അറിയുന്നവനാകുന്നു. അല്ലാതെ ബൌദ്ധാദിമതപ്രകാരം പ്രാണികളെയും ലോകങ്ങളേയും അറിയാത്തവനായി, ത്യാജ്യങ്ങളായവയെയും സ്വീകാര്യങ്ങളായവയേയും മാത്രം അറിയുന്നവനായി, സർവ്വജ്ഞനല്ലാതെ ഏകദേശജ്ഞനായി, നമ്മെപ്പോലെത്തന്നെയുള്ള ഒരുവനല്ല. വേദങ്ങളിൽ ഫലത്തെ അല്പംതന്നെ പ്രത്യക്ഷത്തിൽ നൽകുന്നവയായ

ഭാഗങ്ങളെ അനുഭവത്തിൽ കണ്ടു്, സ്വൎഗ്ഗമോക്ഷാദികളെപ്പററി പറയുന്നവയായ ഇതരഭാഗങ്ങളിലും വിശ്വസിക്കേണ്ടതാകുന്നു. മഴപെയ്യിക്കുവാനുള്ള കാരീരീഷ്ടി എന്ന യാഗം, ധനാഭിവൃദ്ധിക്കായുള്ള മററുള്ളവ ഇത്യാദി അനുഭവത്തിൽ അറിയപ്പെടാവുന്നവയാകുന്നു. ജ്യോതിഃശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്ന കാലങ്ങളുടെ പ്രാമാണ്യത്തിന്നു് ഗ്രഹണം മുതലായവതന്നെ ഉദാഹരണം. മന്ത്രവ്യാകരണതത്വത്തെ ഗ്രഹിച്ചിട്ടാകുന്നു മന്ത്രങ്ങൾ നിൎമ്മിക്കപ്പെട്ടിരിക്കുന്നതു്. സാദ്ധ്യനാമങ്ങളെ ചേൎത്തു് ജപിക്കപ്പെടുന്നവയായ അവ സിദ്ധമന്ത്രങ്ങളായി ഭവിക്കുന്നു. ബൌദ്ധാഗമങ്ങളിൽനിന്നു് ദൃഷ്ടാൎത്ഥങ്ങളായ യാതൊന്നും സ്വീകരിക്കപ്പെട്ടിട്ടില്ല. അവയിൽ ഫലത്തെ നല്കുന്നവയായ പ്രമാണങ്ങൾ വേദത്തിൽനിന്നു് അപഹരിക്കപ്പെട്ടവയുമാകുന്നു.)]

ഇതി ബ്രുവന്തം വചനം സരോഷം
രാമം മഹാത്മാനമദീനസത്വം
ഉവാച തഥ്യം പുനരാസ്തികം ച
സത്യം വചഃ സാന്ത്വനയം ച വിപ്രഃ. 38

| | | | |
|---|---|---|---|
| വിപ്രഃ, | അന്തണോത്തമനായ ജാബാലി, | രാമം, | ശ്രീരാമനോടായി, |
| ഇതി | മേൽപ്രകാരം | ആസ്തികം | ആസ്തികമതത്തെ അവലംബിച്ചതും |
| തഥ്യം | വാസ്തവമായ | സത്യം ച | സത്യവും ആയ |
| വചനം, | വാക്യത്തെ, | വചഃ. | താഴെയുള്ള വാക്യത്തെ, |
| സരോഷം | കോപത്തോടുകൂടി | സാന്ത്വനയം ച | സാന്ത്വനംചെയ്തുകൊണ്ടു് |
| ബ്രുവന്തം | അരുളിച്ചെയ്യുന്നവനും | | |
| അദീനസത്വം | അചഞ്ചലമനസ്കനും | പുനഃ | വീണ്ടും, |
| മഹാത്മാനം | മഹാത്മാവുമായ | ഉവാച. | ഉരചെയ്തു. |

ന നാസ്തികാനാം വചനം ബ്രവീമ്യഹം
ന നാസ്തികോऽഹം ന ച നാസ്തി കിഞ്ചന
സമീക്ഷ്യ കാലം പുനരാസ്തികോऽഭവം
ഭവേയ കാലേ പുനരേവ നാസ്തികഃ. 39

| | | | |
|---|---|---|---|
| "അഹം | "ഞാൻ | കാലം | അതാതവസരത്തെ |
| നാസ്തികാനാം | നാസ്തികന്മാരുടെ | സമീക്ഷ്യ, | ഉചിതംപോലെ കണ്ടു് |
| വചനം ബ്രവീമി ന } | വചനത്തെയല്ല പറയുന്നതു്; | പുനഃ | അതിന്നേററപ്രകാരം |
| | | ആസ്തികഃ | ആസ്തികനായും |
| അഹം | ഞാൻ | ഭവേയ; | ഞാൻ ഇരിക്കും; |
| നാസ്തികഃ ച | നാസ്തികനും | കാലേ | (ധൎമ്മസങ്കടം നേരിട്ടതായ) ഈ സമയത്തിൽ |
| ന; | അല്ല; | | |
| കിഞ്ചന | (പരലോകം, ആത്മാവു് മുതലായ) യാതൊന്നും | പുനഃ ഏവ | അതിന്നേററപോലെ |
| ന അസ്തി | ഇല്ല എന്നുള്ളതും | നാസ്തികഃ | നാസ്തികവാദിയായി |
| ന; | ശരിയല്ലതന്നെ; | അഭവം. | ഞാൻവൎത്തിച്ചതാണു്. |

[വിദ്വാനായ ഒരുവനാൽ ധൎമ്മസങ്കടം നേരിട്ടതായ ഒരു അവസരത്തിൽ ഏതെങ്കിലും മതത്തെ അവലംബിച്ചെന്നാലും ആ സങ്കടനിവൃത്തി ചെയ്യേണ്ടതാണെന്നതിനാൽ മഹത്തായിരിക്കുന്ന രാജ്യത്തിൽ അരാജകത്വമെന്ന ദോഷത്തിന്റെ നിവൃത്തിക്കായി നിന്തിരുവടിയെ തിരിയെ കൂട്ടിക്കൊണ്ടുപോകുവാനുള്ള ഒരു വാദം പുറപ്പെടീച്ചതുമാത്രമാണെന്നു് സാരം.]

സ ചാപി കാലോƒയമുപാഗതഃ ശനൈഃ
യഥാ മയാ നാസ്തികവാഗുദീരിതാ
നിവർത്തനാർത്ഥം തവ രാമ കാരണാത്
പ്രസാദനാർത്ഥം തു മയൈതദീരിതം. 40

| | |
|---|---|
| "രാമ! | "ശ്രീരാമ! |
| സഃ | അപ്രകാരമുള്ള |
| അയം | ഈ |
| കാലഃ അപി | അവസരവും, |
| ശനൈഃ | ഒന്നിനെ തുടൎന്ന് മറെറാന്നു എന്നിങ്ങിനെ |
| കാരണാത് ച | സംഭവിച്ചു എന്ന കാരണത്താൽ, |
| ഉപാഗതഃ; | വന്നുചേൎന്നതാണ്; |
| യഥാ, | ആയതുകൊണ്ട്, |
| മയാ | എന്നാൽ |
| നാസ്തികവാക് | നാസ്തികവാദം |
| ഉദീരിതാ; | പറയപ്പെട്ടു; |
| മയാ | എന്നാൽ |
| ഏതത് | ഇതു് |
| തു | ഇപ്പോൾ |
| തവ പ്രസാദനാർത്ഥം | നിന്തിരുവടിയെ പ്രസാദിപ്പിച്ച് |
| നിവർത്തനാർത്ഥം | തിരിയെക്കൂട്ടിക്കൊണ്ടു പോകുന്നതിന്നായി |
| ഈരിതം. | ഉണൎത്തിക്കപ്പെട്ടതാകുന്നു." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
നവോത്തരശതതമഃ സർഗ്ഗഃ = നൂറെറാൻപതാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 6397; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 4042.



## ദശോത്തരശതതമഃ സർഗ്ഗഃ = നൂററിപ്പത്താംസർഗ്ഗം.

[ഇക്ഷ്വാകുവംശകീർത്തനം = ഇക്ഷ്വാകുവംശത്തെ കഥിക്കുന്നതു്.]

ക്രുദ്ധമാജ്ഞായ രാമം തു വസിഷ്ഠഃ പ്രത്യുവാച ഹ
ജാബാലിരപി ജാനീതേ ലോകസ്യാസ്യ ഗതാഗതിം 1

| | |
|---|---|
| വസിഷ്ഠഃ | വസിഷ്ഠഭഗവാൻ |
| രാമം, | ശ്രീരാമനെ, |
| തു | ആ സമയത്തിലും |
| ക്രുദ്ധം | കോപംപൂണ്ടവനായി |
| ആജ്ഞായ, | കണ്ട്, |
| പ്രത്യുവാച ഹ; | ഇപ്രകാരം ഉണൎത്തിച്ചു; |
| "ജാബാലിഃ അപി | "ജാബാലിയും |
| അസ്യ | ഈ |
| ലോകസ്യ | ലോകത്തിന്റെ |
| ഗതാഗതിം | നാശം, സൃഷ്ടി എന്നതിനെ |
| ജാനീതേ. | നല്ലപോലെ അറിയുന്നുണ്ട്. |

നിവർത്തയിതുകാമസ്തു ത്വാമേതദ്വാക്യമുക്തവാൻ
ഇമാം ലോകസമുത്പത്തിം ലോകനാഥ നിബോധ മേ 2

| | |
|---|---|
| "ലോകനാഥ! | "ലോകനാഥ! |
| ത്വാം | നിന്തിരുവടിയെ |
| നിവർത്തയിതുകാമഃ | തിരിയെക്കൂട്ടിക്കൊണ്ടു പോകുവാനായിട്ടാകുന്നു |
| ഏതത് വാക്യം | ഈ വാക്യത്തെ |
| ഉക്തവാൻ; | അദ്ദേഹം ഉരചെയ്തത്; |
| തു | ഇപ്പോൾ |
| ഇമാം | ഈ |
| ലോകസമുത്പത്തിം | ലോകോത്പത്തിയെ |
| മേ | എന്നിൽനിന്ന് |
| നിബോധ. | ചെവിക്കൊണ്ടാലും. |

സർവ്വം സലിലമേവാസീത് പൃഥിവീ യത്ര നിർമ്മിതാ
തതഃ സമഭവദ്ബ്രഹ്മാ സ്വയംഭൂർദ്ദൈവതൈഃ സഹ. 3

| | | | |
|---|---|---|---|
| "സലിലം ഏവ | "ജലമയമായിട്ടുന്നെയാ[ണ്] | തതഃ | അതിൽപിന്നെ |
| സർവ്വം | എല്ലാം | സ്വയംഭൂഃ | സ്വയംഭൂവായ |
| ആസീത്; | ഇരുന്നിരുന്നത്; | ബ്രഹ്മാ | ബ്രഹ്മാവ് |
| യത്ര | അതിൽ | ദൈവതൈഃ സഹ | ദേവന്മാരോടുംകൂടി |
| പൃഥിവീ | ഭൂമി | | |
| നിർമ്മിതാ; | സൃഷ്ടിക്കപ്പെട്ടു; | സമഭവത്. | ആവിർഭവിച്ചു. |

["യോഽസാവതീന്ദ്രിയഗ്രാഹ്യഃ സൂക്ഷ്മോഽവ്യക്തഃ സനാതനഃ. സർവ്വഭൂതമയോഽചിന്ത്യഃ സ ഏവ സ്വയമുദ്ബഭൌ. സോഽഭിധ്യായ ശരീരാത് സ്വാത് സിസൃക്ഷുർവ്വിവിധാഃ പ്രജാഃ അപ ഏവ സസർജ്ജാദൌ താസു ബീജമവാസൃജത്. തദണ്ഡമഭവദ്ധൈമം സഹസ്രാംശുസമപ്രഭം തസ്മിൻ ജജ്ഞേ സ്വയം ബ്രഹ്മാ സർവ്വലോകപിതാമഹഃ" (മനു).]

സ വരാഹസ്തതോ ഭൂത്വാ പ്രോജ്ജഹാര വസുന്ധരാം
അസൃജച്ച ജഗത്സർവ്വം സഹ പുത്രൈഃ കൃതാത്മഭിഃ. 4

| | | | |
|---|---|---|---|
| "തതഃ | "പിന്നെ | സഃ, | ആ ബ്രഹ്മാവ്, |
| വരാഹഃ | വരാഹമൂർത്തി | കൃതാത്മഭിഃ | സദ്ഗുണസമ്പന്നന്മാരായ |
| ഭൂത്വാ, | ആവിർഭവിച്ച്, | | |
| വസുന്ധരാം പ്രോജ്ജഹാര; | ഭൂമിയെ മുകളിലേക്ക് പൊന്തിച്ചെടുത്തു; | പുത്രൈഃ സഹ | പുത്രന്മാരോടുംകൂടി |
| | | ജഗത് സർവ്വം | ജഗത്തു മുഴുവനും |
| ച | അതിനുശേഷം | അസൃജത്. | സൃഷ്ടിച്ചു. |

["ഉദ്ധൃതാസി വരാഹേണ കൃഷ്ണേന ശതബാഹുനാ" (മഹാനാരായണോപനിഷത്ത്). ഹരിവംശം (223—230) അദ്ധ്യായങ്ങളിൽ വരാഹത്തിന്റെ ഉത്പത്തി വിവരിക്കപ്പെട്ടിട്ടുണ്ട്.]

ആകാശപ്രഭവോ ബ്രഹ്മാ ശാശ്വതോ നിത്യ അവ്യയഃ
തസ്മാന്മരീചിഃ സംജജ്ഞേ മരീചേഃ കശ്യപഃ സുതഃ. 5

| | | | |
|---|---|---|---|
| "ആകാശപ്രഭവഃ | "അന്തരിക്ഷത്തിൽ ആവിർഭവിച്ചവനാകുന്ന | തസ്മാത് | ആ ബ്രഹ്മാവിൽനിന്ന് |
| ബ്രഹ്മാ; | ബ്രഹ്മാവ്; | മരീചിഃ | (ദശപ്രജാപതികളിലൊരുവനായ) മരീചി |
| ശാശ്വതഃ; | ശാശ്വതമായിരിക്കുന്നവൻ; | സംജജ്ഞേ; | ജനിച്ചു; |
| നിത്യഃ; | ക്ഷയവൃദ്ധിയില്ലാതിരിക്കുന്നവൻ; | മരീചേഃ | മരീചിയുടെ |
| | | സുതഃ | സുതനാകുന്നു |
| അവ്യയഃ; | ദേശകാലാതീതൻ; | കശ്യപഃ. | കശ്യപൻ. |

["ആകാശപ്രഭവഃ" (പരബ്രഹ്മത്തിൽനിന്ന് ജനിച്ചവൻ) എന്ന് ചിലർ. "ആസമന്താത്, കാശമാനത്വാത്, ആകാശോ ഭഗവാൻ" (എല്ലാററിലും പ്രകാശരൂപിയായി വർത്തിക്കുന്നവൻ എന്നർത്ഥം.)]

വിവസ്വാൻ കശ്യപാജ്ജജ്ഞേ മനുർവൈവസ്വതഃ സ്മൃതഃ
സ തു പ്രജാപതിഃ പൂർവ്വമിക്ഷ്വാകുസ്തു മനോഃ സുതഃ. 6

| | | | |
|---|---|---|---|
| "കശ്യപാത് | "കശ്യപങ്കൽനിന്ന് | മനുഃ | മനു |
| വിവസ്വാൻ | സൂര്യഭഗവാൻ | വൈവസ്വതഃ സ്മൃതഃ; | സൂര്യഭഗവാന്റെ പുത്രനെന്നു പറയപ്പെടുന്നു; |
| ജജ്ഞേ; | ജനിച്ചു; | | |

| | | | |
|---|---|---|---|
| സഃ തു | അദ്ദേഹംതന്നെയാകുന്നു | മനോഃ | മനുവിന്റെ |
| പൂൎവ്വം | നിന്തിരുവടിയുടെ വം | സുതഃ തു | പുത്രൻതന്നെയാകുന്നു |
| പ്രജാപതിഃ ; | ശത്തിന്റെ ആദി പുരുഷൻ ; | ഇക്ഷ്വാകുഃ. | ഇക്ഷ്വാകുമഹാ രാജാവ്. |

യസ്യേയം പ്രഥമം ദത്താ സമൃദ്ധാ മനുനാ മഹീ
തമിക്ഷ്വാകുമയോദ്ധ്യായാം രാജാനം വിദ്ധി പൂൎവ്വകം. 7

| | | | |
|---|---|---|---|
| "മനുനാ | "മനുവിനാൽ | തം | ആ |
| ഇയം | ഈ | ഇക്ഷ്വാകും | ഇക്ഷ്വാകുമഹാരാജാ വിനെ |
| സമൃദ്ധാ | സമൃദ്ധിയാൎന്ന | | |
| മഹീ | ഭൂമി | അയോദ്ധ്യായാം | അയോദ്ധ്യയിൽ |
| യസ്യ | യാതൊരുവന്ന് | പൂൎവ്വകം | ആദ്യത്തെ |
| പ്രഥമം | ആദ്യമായി | രാജാനം | രാജാവെന്ന് |
| ദത്താ, | നൽകപ്പെട്ടുവൊ, | വിദ്ധി. | അറിഞ്ഞാലും. |

ഇക്ഷ്വാകോസ്തു സുതഃ ശ്രീമാൻ കുക്ഷിരേവേതി വിശ്രുതഃ
കുക്ഷേരഥാത്മജോ വീരോ വികുക്ഷിരുദപദ്യത. 8

| | | | |
|---|---|---|---|
| "ഇക്ഷ്വാകോഃ | "ഇക്ഷ്വാകുവിന്റെ | അഥ | അതിൽപിന്നെ |
| സുതഃ തു | പുത്രൻതന്നെയാകുന്നു, | വീരഃ | വീരനായ |
| ശ്രീമാൻ | ശ്രീമാനും | വികുക്ഷിഃ | വികുക്ഷിയെന്നവൻ |
| | | കുക്ഷേഃ | കുക്ഷിയുടെ |
| വിശ്രുതഃ ഏവ | വിഖ്യാതനുമായ | ആത്മജഃ | പുത്രനായി |
| കുക്ഷിഃ ഇതി ; | കുക്ഷിയെന്നവൻ ; | ഉദപദ്യത. | ജനിച്ചു. |

വികുക്ഷേസ്തു മഹാതേജാ ബാണഃ പുത്രഃ പ്രതാപവാൻ
ബാണസ്യ തു മഹാബാഹുരനരണ്യോ മഹായശാഃ. 9

| | | | |
|---|---|---|---|
| "വികുക്ഷേഃ | "വികുക്ഷിയുടെ | മഹാബാഹുഃ | മഹാബാഹുവും |
| പുത്രഃ തു | പുത്രൻതന്നെയാകുന്നു | മഹായശാഃ | മഹായശസ്വിയുംആയ |
| മഹാതേജാഃ | മഹാതേജസ്വിയും | അനരണ്യഃ | അനരണ്യനെന്നവൻ |
| പ്രതാപവാൻ | പ്രതാപശാലിയും ആയ | ബാണസ്യ തു. | ബാണന്റെ പുത്രനാ കുന്നു. |
| ബാണഃ ; | ബാണൻ ; | | |

നാനാവൃഷ്ടിൎബ്ബഭൂവാസ്മിൻ ന ദുൎഭിക്ഷം സതാം വരേ
അനരണ്യേ മഹാരാജേ തസ്കരോ നാപി കശ്ചന. 10

| | | | |
|---|---|---|---|
| "സതാം വരേ | "സജ്ജനാഗ്രേസരനായ | ബഭൂവ ന ; | ഉണ്ടായിരുന്നില്ല ; |
| അസ്മിൻ | ഈ | ദുൎഭിക്ഷം ന ; | ക്ഷാമം ഇല്ല ; |
| അനരണ്യേ | അനരണ്യൻ ചക്രവ | കശ്ചന | ഒരു |
| മഹാരാജേ, | ൎത്തിയായിരുന്നപ്പോൾ, | തസ്കരഃ അപി | തസ്കരനുംകൂടി |
| അനാവൃഷ്ടിഃ | മഴയില്ല എന്നത് | ന. | കാണപ്പെട്ടില്ല. |

അനരണ്യാന്മഹാബാഹുഃ പൃഥൂ രാജാ ബഭൂവ ഹ
തസ്മാത് പൃഥോർമ്മഹാരാജസ്ത്രിശങ്കുരുദപദ്യത. 11

| | | | |
|---|---|---|---|
| " അനരണ്യാത് | " അനരണ്യങ്കൽനിന്ന് | തസ്മാത് | ആ |
| മഹാബാഹുഃ | മഹാബാഹുവും | പൃഥോഃ ഹ | പൃഥുമഹാരാജാവിൽ നിന്ന് |
| രാജാ | ചക്രവർത്തിയും ആയ | ത്രിശങ്കുഃ മഹാരാജഃ | ത്രിശങ്കുമഹാരാജാവ് |
| പൃഥുഃ | പൃഥു | | |
| ബഭൂവ ; | ജനിച്ചു ; | ഉദപദ്യത. | ജനിച്ചു. |

സ സത്യവചനാദ്വീരഃ സശരീരോ ദിവം ഗതഃ. 12

| | | | |
|---|---|---|---|
| " വീരഃ | " ധർമ്മവീരനായ | സശരീരഃ | സ്വശരീരത്തോടുകൂടി തന്നെ |
| സഃ | അദ്ദേഹം | | |
| സത്യവചനാത് | സത്യവാക്യത്താൽ | ദിവം ഗതഃ. | സ്വർഗ്ഗത്തെ പ്രാപിച്ചു. |

ത്രിശങ്കോരഭവത്സൂനുർധുന്ധുമാരോ മഹായശാഃ
ധുന്ധുമാരാന്മഹാതേജാ യുവനാശ്വോ വ്യജായത. 13

| | | | |
|---|---|---|---|
| " ത്രിശങ്കോഃ | " ത്രിശങ്കുവിന്നു | അഭവത് ; | ജനിച്ചു ; |
| മഹായശാഃ | മഹാകീർത്തിശാലിയായ | മഹാതേജാഃ | മഹാതേജസ്വിയായ |
| ധുന്ധുമാരഃ തു | ധുന്ധുമാരൻ എന്നവൻ തന്നെ | യുവനാശ്വഃ | യുവനാശ്വൻ |
| | | ധുന്ധുമാരാത് | ധുന്ധുമാരങ്കൽനിന്ന് |
| സൂനുഃ | പുത്രനായി | വ്യജായത. | ജനിച്ചു. |

യുവനാശ്വസുതഃ ശ്രീമാന്മാന്ധാതാ സമപദ്യത
മാന്ധാതുസ്തു മഹാതേജാഃ സുസന്ധിരുദപദ്യത. 14

| | | | |
|---|---|---|---|
| " ശ്രീമാൻ | " ശ്രീമാനായ | മാന്ധാതുഃ | മാന്ധാതാവിന്ന് |
| മാന്ധാതാ | മാന്ധാതാവ് | മഹാതേജാഃ | മഹാതേജസ്വിയായ |
| യുവനാശ്വസുതഃ | യുവനാശ്വന്ന് പുത്രനായി | സുസന്ധിഃ തു | സുസന്ധിതന്നെ |
| സമപദ്യത ; | ജനിച്ചു ; | ഉദപദ്യത. | പുത്രനായിജനിച്ചു. |

സുസന്ധേരപി പുത്രൗ ദ്വൗ ധ്രുവസന്ധിഃ പ്രസേനജിത്
യശസ്വീ ധ്രുവസന്ധേസ്തു ഭരതോ രിപുസൂദനഃ. 15

| | | | |
|---|---|---|---|
| ധ്രുവസന്ധിഃ | ധ്രുവസന്ധിയെന്നും | രിപുസൂദനഃ | ശത്രുസൂദനനും |
| പ്രസേനജിത് | പ്രസേനജിത്തെന്നും | യശസ്വീ | ഖ്യാതിമാനുമായ |
| ദ്വൗ അപി | രണ്ടുപേരും | ഭരതഃ | ഭരതൻ |
| സുസന്ധേഃ | സുസന്ധിയുടെ | ധ്രുവസന്ധേഃ തു. | ധ്രുവസന്ധിയുടെ പുത്രൻ. |
| പുത്രൗ ; | പുത്രന്മാർ ; | | |

ഭരതാത്തു മഹാബാഹുരസിതോ നാമതോഽഭവത്
യസ്യൈതേ പ്രതിരാജാന ഉദപദ്യന്ത ശത്രവഃ
ഹൈഹയാസ്താലജംഘാശ്ച ശൂരാശ്ച ശശിബിന്ദവഃ. 16

| | | | |
|---|---|---|---|
| "മഹാബാഹോഃ | " മഹാബാഹുവായ | ഹൈഹയാഃ | ഹൈഹയന്മാരെന്ന വരും |
| ഭരതാത് | ഭരതങ്കൽനിന്ന് | താലജംഘാഃ ച | താലജംഘരെന്നവരും |
| അസിതഃ | അസിതനെന്നവൻ | ശശിബിന്ദവഃ ച | ശശിബിന്ദുക്കളെന്ന വരും |
| നാമതഃ തു | തന്നെ | ശത്രവഃ | എതിരാളികളായ |
| അഭവത്; | ഉളവായി; | പ്രതിരാജാനഃ | ശത്രുരാജാക്കന്മാരായി |
| യസ്യ | അദ്ദേഹത്തിന്ന് | ഉദപദ്യന്ത. | ഏൎപ്പെട്ടു. |
| ശൂരാഃ | ശൂരന്മാരായ | | |
| ഏതേ | ഈ | | |

താംസ്തു സൎവ്വാൻ പ്രതിവ്യൂഹ്യ യുദ്ധേ രാജാ പ്രവാസിതഃ
സ ച ശൈലവരേ രമ്യേ ബഭൂവാഭിരതോ മുനിഃ. 17

| | | | |
|---|---|---|---|
| "രാജാ | " ചക്രവൎത്തിയായ | പ്രവാസിതഃ, | രാജ്യത്തിൽനിന്ന് ഓടിക്കപ്പെട്ടവനായി, |
| സഃ | അദ്ദേഹം | രമ്യേ | രമ്യമായ |
| താൻ | അവർ | ശൈലവരേ | ഹിമാലയത്തിൽ |
| സൎവ്വാൻ തു | എല്ലാവരുമായി | അഭിരതഃ | സംതൃപ്തിപൂണ്ടവനായി |
| യുദ്ധേ | യുദ്ധത്തിൽ | മുനിഃ ച | തപസ്വിയായി |
| പ്രതിവ്യൂഹ്യ, | എതിൎത്ത്, | ബഭൂവ. | വൎത്തിച്ചു. |

ദ്വേ ചാസ്യ ഭാൎയ്യേ ഗൎഭിണ്യൌ ബഭൂവതുരിതി ശ്രുതിഃ. 18

| | | | |
|---|---|---|---|
| " അസ്യ | " അദ്ദേഹത്തിന്റെ | ബഭൂവതുഃ | ഇരുന്നിരുന്നു |
| ഭാൎയ്യേ ദ്വേ ച | രണ്ടു ഭാൎയ്യമാരും | ഇതി | എന്നു |
| ഗൎഭിണ്യൌ | ഗൎഭിണികളായി | ശ്രുതിഃ. | പറയപ്പെടുന്നു. |

ഏകാ ഗൎഭവിനാശായ സപത്ന്യൈ തു ഗരം ദദൌ. 19

| | | | |
|---|---|---|---|
| " ഏകാ തു | " ഇവരിൽ ഒരുത്തി | സപത്ന്യൈ | തന്റെ സപത്നിക്ക് |
| ഗൎഭവിനാശായ | ഗൎഭത്തെ നശിപ്പിക്കുന്നതിന്നായി | ഗരം | വിഷം |
| | | ദദൌ. | കൊടുത്തു. |

ഭാൎഗ്ഗവശ്ച്യവനോ നാമ ഹിമവന്തമുപാശ്രിതഃ
തമൃഷിം സാഽഭ്യുപാഗമ്യ കാളിന്ദീ ചാഭ്യവാദയത്. 20

| | | | |
|---|---|---|---|
| " ഭാൎഗ്ഗവഃ | " ഭൃഗുപുത്രനായ | സാ, | അവൾ, |
| ച്യവനഃ നാമ | ച്യവനനെന്ന മഹൎഷി | തം | ആ |
| ഹിമവന്തം | ഹിമാലയഗിരിയിൽ | ഋഷിം | ഋഷിയെ |
| ഉപാശ്രിതഃ; | ഇരുന്നിരുന്നു; | അഭ്യുപാഗമ്യ, | സമീപിച്ച്, |
| കാളിന്ദീ | കാളിന്ദിയെന്നവളായ | അഭ്യവാദയത് ച. | സംഗതിയണത്തിച്ചു. |

സ താമഭ്യവദദ്വിപ്രോ വരേപ്സും പുത്രജന്മനി
പുത്രസ്തേ ഭവിതാ ദേവി മഹാത്മാ ലോകവിശ്രുതഃ
ധാർമ്മികശ്ച സുശീലശ്ച വംശകർത്താഽരിസൂദനഃ. 21

| | | | |
|---|---|---|---|
| "സഃ | "ആ | തേ | അവിടുത്തേയ്ക്കു് |
| വിപ്രഃ | ബ്രാഹ്മണവര്യൻ | മഹാത്മാ | മഹാത്മാവും |
| പുത്രജന്മനി | പുത്രനെ പ്രസവിക്കുന്ന | ലോകവിശ്രുതഃ | ലോകപ്രസിദ്ധനും |
| | കാര്യത്തിൽ | ധാർമ്മികഃ ച | ധർമ്മനിഷ്ഠനും |
| വരേപ്സും | വരത്തെ യാചിക്കുന്ന | സുശീലഃ | സുശീലനും |
| താം | അവളോടായി [വളായ | വംശകർത്താ | വംശവർദ്ധകനും |
| അഭ്യവദത് ; | ഇങ്ങിനെയരുളിച്ചെയ്തു; | അരിസൂദനഃ ച | ശത്രുനാശകനും ആയ |
| 'ദേവി! | 'ദേവി! | പുത്രഃ ഭവിതാ.' | ഒരു പുത്രൻ ജനിക്കും.' |

കൃത്വാ പ്രദക്ഷിണം ഹൃഷ്ടാ മുനിം തമഭിവാദ്യ ച
പദ്മപത്രവിശാലാക്ഷീ പദ്മഗർഭസമപ്രഭം
തതഃ സാ ഗൃഹമാഗമ്യ ദേവീ പുത്രം വ്യജായത. 22

| | | | |
|---|---|---|---|
| "സാ | "ആ | അഭിവാദ്യ, | കുമ്പിട്ടു്, |
| പദ്മപത്ര- | പദ്മദളായതാക്ഷി | തതഃ | അവിടെനിന്നും |
| വിശാലാക്ഷീ | യായ | ഗൃഹം | സ്വഗൃഹത്തിലേക്കു |
| ദേവീ, | ദേവി, | ആഗമ്യ ച ; | വന്നുചേർന്നു ; |
| ഹൃഷ്ടാ, | സന്തുഷ്ടചിത്തയായി, | പദ്മഗർഭ- | താമരയുടെ അന്തർഭാഗ |
| തം മുനിം | ആ മുനിയെ | സമപ്രഭം | ത്തിന്റെ ശോഭയുള്ള |
| പ്രദക്ഷിണം | പ്രദക്ഷിണം | പുത്രം | ഒരു പുത്രനെ [വനായ |
| കൃത്വാ | ചെയ്തു് | വ്യജായത. | പ്രസവിച്ചു. |

സപത്ന്യാ തു ഗരസ്തസ്യൈ ദത്തോ ഗർഭജിഘാംസയാ
ഗരേണ സഹ തേനൈവ ജാതഃ സ സഗരോഽഭവത്. 23

| | | | |
|---|---|---|---|
| "സപത്ന്യാ | "സപത്നിയാൽ | ജാതഃ ; | അദ്ദേഹം ജനിച്ചു ; |
| ഗർഭജിഘാംസയാ | ഗർഭത്തെ നശിപ്പിപ്പാ | തേന ഏവ | അക്കാരണത്താൽ |
| തസ്യൈ | അവൾക്കു് [നായി | സഃ തു | അദ്ദേഹവും [തന്നെ |
| ഗരഃ ദത്തഃ; | വിഷം കൊടുക്കപ്പെട്ടു ; | സഗരഃ | സഗരൻ |
| ഗരേണ സഹ | വിഷത്തോടുകൂടി | അഭവത്. | എന്നുവിളിക്കപ്പെട്ടു. |

സ രാജാ സഗരോ നാമ യഃ സമുദ്രമഖാനയത്
ഇഷ്ട്വാ പർവ്വണി വേഗേന ത്രാസയന്തമിമാഃ പ്രജാഃ. 24

| | | | |
|---|---|---|---|
| "യഃ | "യാതൊരുവൻ | ത്രാസയന്തം | ഭയപ്പെടുത്തുന്നതായ |
| ഇഷ്ട്വാ, | യാഗംചെയ്തു്, | സമുദ്രം | സമുദ്രത്തെ |
| പർവ്വണി | വാവുസമയത്തിൽ | അഖാനയത്, | കുഴിപ്പിച്ചുവൊ, |
| വേഗേന | അലകളുടെ എരമ്പൽ | സഃ | അദ്ദേഹംതന്നെയാണു് |
| ഇമാഃ | ഈ [കൊണ്ടു് | സഗരഃ നാമ | സഗരൻ എന്ന |
| പ്രജാഃ | പ്രജകളെ | രാജാ. | ആ മഹാരാജാവു്. |

അസമഞ്ജസ്തു പുത്രോഽഭൂത് സഗരസ്യേതി നഃ ശ്രുതം
ജീവന്നേവ സ പിത്രാ തു നിരസ്തഃ പാപകർമ്മകൃത്. 25

| | | | |
|---|---|---|---|
| "സഗരസ്യ | "സഗരന്ന് | പാപകർമ്മകൃത് | ദുഷ്ടകർമ്മം ചെയ്യുന്നവനായി |
| അസമഞ്ജഃ | അസമഞ്ജൻ എന്ന | തു, | ഇരുന്ന കാരണം, |
| പുത്രഃ തു | ഒരു പുത്രൻ | പിത്രാ | പിതാവിനാൽ [തന്നെ |
| അഭൂത്, | ഉണ്ടായിരുന്നു, | ജീവൻ ഏവ | ജീവിച്ചിരിക്കുമ്പോൾ- |
| ഇതി | എന്ന് | നിരസ്തഃ. | നാട്ടിൽനിന്ന് പുറത്താക്കപ്പെട്ടു. |
| നഃ ശ്രുതം; | നാം കേട്ടിട്ടുണ്ട്; | | |
| സഃ | അദ്ദേഹം | | |

അംശുമാനിതി പുത്രോഽഭൂദസമഞ്ജസ്യ വീര്യവാൻ
ദിലീപോഽംശുമതഃ പുത്രോ ദിലീപസ്യ ഭഗീരഥഃ. 26

| | | | |
|---|---|---|---|
| "അസമഞ്ജസ്യ | "അസമഞ്ജന്ന് | അംശുമതഃ | അംശുമാന്റെ |
| വീര്യവാൻ | വീര്യവാനായ | പുത്രഃ; | പുത്രൻ; |
| അംശുമാൻ ഇതി | അംശുമാൻ എന്നവൻ | ഭഗീരഥഃ | ഭഗീരഥൻ |
| അഭൂത്; | ജനിച്ചു; | ദിലീപസ്യ | ദിലീപന്റെ |
| ദിലീപഃ | ദിലീപൻ | പുത്രഃ. | പുത്രൻ. |

ഭഗീരഥാത് കകുത്സ്ഥസ്തു കാകുത്സ്ഥാ യേന വിശ്രുതാഃ
കകുത്സ്ഥസ്യ ച പുത്രോഽഭൂദ്രഘുര്യേന തു രാഘവാഃ. 27

| | | | |
|---|---|---|---|
| "ഭഗീരഥാത് | "ഭഗീരഥനിൽനിന്ന് | കകുത്സ്ഥസ്യ പുത്രഃ ച | കകുത്സ്ഥന്റെ പുത്രനായി |
| കകുത്സ്ഥഃ തു; | കകുത്സ്ഥനുണ്ടായി; | രഘുഃ | രഘു |
| യേന | ഇദ്ദേഹത്തിന്റെ മൂലമായി | അഭൂത്; | ഉണ്ടായി; |
| കാകുത്സ്ഥാഃ | കാകുത്സ്ഥരെന്ന് | യേന രാഘവാഃ തു. | ഇദ്ദേഹത്തിന്റെ കാരണമായി രാഘവന്മാർ എന്നു പറയപ്പെടുന്നു. |
| വിശ്രുതാഃ; | പ്രസിദ്ധിപൂണ്ടിരിക്കുന്നു; | | |

രഘോസ്തു പുത്രസ്തേജസ്വീ പ്രവൃദ്ധഃ പുരുഷാദകഃ
കല്മാഷപാദഃ സൌദാസ ഇത്യേവം പ്രഥിതോ ഭുവി. 28

| | | | |
|---|---|---|---|
| "രഘോഃ | "രഘുവിന്റെ | പുരുഷാദകഃ | പുരുഷാദകനെന്നും |
| പുത്രഃ തു | പുത്രൻതന്നെ | കല്മാഷപാദഃ | കല്മാഷപാദനെന്നും, |
| തേജസ്വീ | തേജസ്വിയായ | ഇതി ഏവം | ഇപ്രകാരമെല്ലാം |
| സൌദാസഃ; | സൌദാസൻ; | ഭുവി | ലോകത്തിൽ |
| പ്രവൃദ്ധഃ | പ്രവൃദ്ധനെന്നും | പ്രഥിതഃ. | പ്രസിദ്ധിപൂണ്ടിരുന്നു. |

കല്മാഷപാദപുത്രോऽഭൂത് ശംഖണസ്ത്വിതി വിശ്രുതഃ
യസ്തു തദ്വീര്യമാസാദ്യ സഹസേനോ വ്യനീനശത്. 29

| | | | |
|---|---|---|---|
| "കല്മാഷപാദ-പുത്രഃ | "കല്മാഷപാദന്റെ പുത്രൻ | സഹസേനഃ തു | സൈന്യത്തോടുംകൂടി, |
| ശംഖണഃ ഇതി | ശംഖണൻ എന്ന് | തദ്വീര്യം ആസാദ്യ | (വസിഷ്ഠപുത്രനായ ശക്തിയുടെ ശാപത്താൽ രാക്ഷസത്വം പ്രാപിച്ച) ആ കല്മാഷപാദന്റെ ശക്തികൊണ്ട് |
| വിശ്രുതഃ | പ്രസിദ്ധനായി | വ്യനീനശത്. | നശിച്ചുപോയി. |
| അഭൂത്; | ഉണ്ടായിരുന്നു; | | |
| യഃ | യാതൊരു അവൻ, | | |

[കല്മാഷപാദന്റെ ചരിത്രം ഉത്തരകാണ്ഡം 65-ാംസർഗ്ഗത്തിൽ കാണുക ]

ശംഖണസ്യ ച പുത്രോऽഭൂത് ശൂരഃ ശ്രീമാൻ സുദർശനഃ
സുദർശനസ്യാഗ്നിവർണ്ണ അഗ്നിവർണ്ണസ്യ ശീഘ്രഗഃ. 30

| | | | |
|---|---|---|---|
| "ശംഖണസ്യ | "ശംഖണന്നു | സുദർശനസ്യ | സുദർശനന്ന് |
| ശൂരഃ | ശൂരനും | അഗ്നിവർണ്ണഃ; | അഗ്നിവർണ്ണൻ; |
| ശ്രീമാൻ | ശ്രീമാനുമായ | അഗ്നിവർണ്ണസ്യ | അഗ്നിവർണ്ണന്ന് |
| സുദർശനഃ | സുദർശനൻ | ശീഘ്രഗഃ ച | ശീഘ്രഗൻ |
| അഭൂത്; | ജനിച്ചു; | പുത്രഃ. | പുത്രനായിരുന്നു. |

ശീഘ്രഗസ്യ മരുഃ പുത്രോ മരോഃ പുത്രഃ പ്രശുശ്രുകഃ
പ്രശുശ്രുകസ്യ പുത്രോऽഭൂദംബരീഷോ മഹാദ്യുതിഃ. 31

| | | | |
|---|---|---|---|
| "ശീഘ്രഗസ്യ | "ശീഘ്രഗന്റെ | പ്രശുശ്രുകസ്യ | പ്രശുശ്രുകന്ന് |
| പുത്രഃ | പുത്രൻ | മഹാദ്യുതിഃ | മഹാതേജസ്വിയായ |
| മരുഃ; | മരു; | അംബരീഷഃ | അംബരീഷൻ എന്ന |
| മരോഃ | മരുവിന്റെ | പുത്രഃ | പുത്രൻ |
| പുത്രഃ | പുത്രൻ | അഭൂത്. | ഉണ്ടായി. |
| പ്രശുശ്രുകഃ; | പ്രശുശ്രുകൻ; | | |

അംബരീഷസ്യ പുത്രോऽഭൂന്നഹുഷഃ സത്യവിക്രമഃ
നഹുഷസ്യ ച നാഭാഗഃ പുത്രഃ പരമധാർമ്മികഃ. 32

| | | | |
|---|---|---|---|
| "അംബരീഷസ്യ | "അംബരീഷന്ന് | നഹുഷസ്യ | നഹുഷന്ന് |
| സത്യവിക്രമഃ | സത്യപരാക്രമശാലിയായ | പരമധാർമ്മികഃ | മഹാധാർമ്മികനായ |
| നഹുഷഃ | നഹുഷൻ | നാഭാഗഃ ച | നാഭാഗനെന്നവൻ |
| പുത്രഃ | പുത്രനായി | പുത്രഃ. | ഓമനയായ പൌത്രനായിരുന്നു. |
| അഭൂത്; | ജനിച്ചു; | | |

[നാഭാഗൻ നഹുഷപുത്രനായ യയാതിയുടെ പുത്രനാകുന്നു. (ബാലകാണ്ഡം 70—42;.]

അജശ്ച സുവ്രതശ്ചൈവ നാഭാഗസ്യ സുതാവുഭൌ
അജസ്യ ചൈവ ധർമ്മാത്മാ രാജാ ദശരഥഃ സുതഃ. 33

| | |
|---|---|
| "അജഃ ച | "അജൻ |
| സുവ്രതഃ | സുവ്രതൻ |
| ഉഭൌ ഏവ | എന്ന രണ്ടുപേരും |
| നാഭാഗസ്യ | നാഭാഗന്റെ |
| സുതൌ | പുത്രന്മാർ; |
| ധർമ്മാത്മാ | ധർമ്മാത്മാവായ |
| ദശരഥഃ രാജാ | ദശരഥമഹാരാജാവു് |
| അജസ്യ | അജമഹാരാജാവിന്റെ |
| സുതഃ ഏവ ച. | പുത്രൻതന്നെ. |

തസ്യ ജ്യേഷ്ഠോഽസി ദായാദോ രാമ ഇത്യഭിവിശ്രുതഃ
തദ്ഗൃഹാണ സ്വകം രാജ്യമവേക്ഷസ്വ ജനം നൃപ. 34

| | |
|---|---|
| "തസ്യ | "അദ്ദേഹത്തിന്റെ |
| ജ്യേഷ്ഠഃ ദായാദഃ അസി; | ഒന്നാമത്തെ രാജ്യാവകാശിയാകുന്നു നിന്തിരുവടി; |
| രാമഃ | ശ്രീരാമൻ |
| ഇതി | എന്നു് |
| അഭിവിശ്രുതഃ; | ത്രിലോകപ്രസിദ്ധിയാന്നവൻ; |
| തത് | അതകയാൽ |
| സ്വകം | നിന്തിരുവടിയുടെ |
| രാജ്യം | രാജ്യത്തെ |
| ഗൃഹാണ. | സ്വീകരിച്ചാലും. |
| നൃപ! | ചക്രവർത്തികുമാര! |
| ജനം | ലോകത്തെ |
| അവേക്ഷസ്വ. | പരിപാലിച്ചുവന്നാലും. |

ഇക്ഷ്വാകൂണാം ഹി സർവ്വേഷാം രാജാ ഭവതി പൂർവ്വജഃ
പൂർവ്വജേ നാവരഃ പുത്രോ ജ്യേഷ്ഠോ രാജ്യേഽഭിഷിച്യതേ. 35

| | |
|---|---|
| "ഹി | "എന്തെന്നാൽ |
| ഇക്ഷ്വാകൂണാം | ഇക്ഷ്വാകുക്കൾ |
| സർവ്വേഷാം, | എല്ലാവക്കും, |
| ജ്യേഷ്ഠഃ | ഉത്തമനായ |
| പൂർവ്വജഃ | ജ്യേഷ്ഠപുത്രനാകുന്നു |
| രാജാ | രാജാവായി |
| ഭവതി; | ഭവിക്കുന്നതു്; |
| പൂർവ്വജേ | ജ്യേഷ്ഠനുള്ളപ്പോൾ |
| അവരഃ | പിന്നെ ജനിച്ച |
| പുത്രഃ, | പുത്രൻ, |
| രാജ്യേ | രാജ്യത്തിൽ |
| അഭിഷിച്യതേ ന. | അഭിഷേകം ചെയ്യപ്പെടാറില്ല. |

സ രാഘവാണാം കുലധർമ്മമാത്മനഃ സനാതനം നാദ്യ വിഹാതുമർഹസി
പ്രഭൂതരത്നാമനുശാധി മേദിനീം പ്രഭൂതരാഷ്ട്രാം പിതൃവന്മഹായശഃ. 36

| | |
|---|---|
| "മഹായശഃ! | "മഹാകീർത്തിശാലിയായവനെ! |
| സഃ | അപ്രകാരമുള്ള നിന്തിരുവടി |
| രാഘവാണാം | രഘുവംശീയരുടെ |
| സനാതനം | പൂർവ്വാനുഷ്ഠാനമായ |
| ആത്മനഃ | നിന്തിരുവടിയുടെ |
| കുലധർമ്മം | കുലധർമ്മത്തെ |
| അദ്യ | ഇപ്പോൾ |
| വിഹാതും അർഹസി ന; | ത്യജിക്കുന്നതു് യുക്തമല്ല; |
| പിതൃവത് | പിതാവിനെപ്പോലെ |
| പ്രഭൂതരാഷ്ട്രാം | അനവധി രാജ്യങ്ങളോടുകൂടിയതും |
| പ്രഭൂതരത്നാം | അനവധി സ്വത്തോടുകൂടിയതും ആയ |
| മേദിനീം | ഭൂമിയെ |
| അനുശാധി." | ആണ്ടുവന്നാലും." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ദശോത്തരശതതമഃ സർഗ്ഗഃ = നൂററിപ്പത്താംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 6433; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 4078.



## ഏകാദശോത്തരശതതമഃ സർഗ്ഗഃ=നൂററിപ്പതിനൊന്നാംസർഗ്ഗം

[ഭരതാനുശാസനം = ഭരതനെ ഉദ്ബോധിപ്പിക്കുന്നതു്.]

വസിഷ്ഠസ്തു തദാ രാമമുക്ത്വാ രാജപുരോഹിതഃ
അബ്രവീദ്ധർമ്മസംയുക്തം പുനരേവാപരം വചഃ. 1

| | | | |
|---|---|---|---|
| രാജപുരോഹിതഃ | രാജപുരോഹിതനായ | പുനഃ | വീണ്ടും |
| വസിഷ്ഠഃ | വസിഷ്ഠമഹർഷി, | രാമം | ശ്രീരാമനോടായി |
| തു | ഇക്കാര്യത്തിൽ ഇപ്ര | ധർമ്മസംയുക്തം | ധർമ്മയുക്തമായ |
| | കാരം | അപരം ഏവ | മററും ചില |
| ഉക്ത്വാ, | അരുളിച്ചെയ്തു്, | വചഃ | വാക്യത്തെ |
| തദാ | അതിൽപിന്നെ | അബ്രവീത്. | അരുളിച്ചെയ്തു. |

പുരുഷസ്യേഹ ജാതസ്യ ഭവന്തി ഗുരവസ്ത്രയഃ
ആചാര്യശ്ചൈവ കാകുത്സ്ഥ പിതാ മാതാ ച രാഘവ. 2

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "കാകുത്സ്ഥ! | മാതാ ച | മാതാവും |
| രാഘവ! | രാഘവ! | ആചാര്യഃ ഏവ | ആചാര്യനുമായ |
| ഇഹ | ഈലോകത്തിൽ | ത്രയഃ | മൂന്നു |
| ജാതസ്യ | ജനിച്ച | ഗുരവഃ | ഗുരുക്കന്മാർ |
| പുരുഷസ്യ | ഒരു പുരുഷന്നു് | ഭവന്തി. | ഉണ്ടു്. |
| പിതാ ച | പിതാവും | | |

[“പിതാ വൈ ഗാർഹപത്യോഽഗ്നിർമ്മാതാഽഗ്നിർദ്ദക്ഷിണഃ സ്മൃതഃ ഗുരുരാഹവനീയസ്തു സാഽഗ്നിത്രേതാ ഗരീയസി. ത ഏവ ഹി ത്രയോ ലോകാസ്ത ഏവ ത്രയ ആശ്രമാഃ ത ഏവ ഹി ത്രയോ വേദാസ്ത ഏവോക്താസ്ത്രയോഽഗ്നയഃ. ത്രിഷ്വപ്രമാദ്യന്നേതേഷു ത്രീൻ ലോകാൻ വിജയേദ്ഗൃഹീ. ദീപ്യമാനഃ സ്വവപുഷാ ദേവവദ്ദിവി മോദതേ. ഇമം ലോകം മാതൃഭക്ത്യാ പിതൃഭക്ത്യാ തു മദ്ധ്യമം. ഗുരുശുശ്രൂഷയാ ത്വേവം ബ്രഹ്മലോകം സമശ്നുതേ.” (മനു)]

പിതാ ഹ്യേനം ജനയതി പുരുഷം പുരുഷർഷഭ
പ്രജ്ഞാം ദദാതി ചാചാര്യസ്തസ്മാത് സ ഗുരുരുച്യതേ. 3

| | | | |
|---|---|---|---|
| "പുരുഷർഷഭ! | "പുരുഷോത്തമ! | ദദാതി; | നൽകുന്നു; |
| ഏനം | ഈ | തസ്മാത് ച | അതുകൊണ്ടുതന്നെ |
| പുരുഷം | പുരുഷനെ | | യാണു് |
| പിതാ | പിതാ | സഃ | അദ്ദേഹം |
| ജനയതി; | ഉത്പാദിപ്പിക്കുന്നു; | ഗുരുഃ | എല്ലാവരിലും മേലായ |
| ആചാര്യഃ ഹി | ആചാര്യനാകട്ടെ | | വൻ എന്നു് |
| പ്രജ്ഞാം | അറിവിനെ | ഉച്യതേ. | പറയപ്പെടുന്നതു്. |

സോഽഹം തേ പിതുരാചാര്യസ്തവ ചൈവ പരന്തപ
മമ ത്വം വചനം കുർവ്വന്നാതിവർത്തേഃ സതാം ഗതിം. 4

| | |
|---|---|
| "പരന്തപ ! | "ശത്രുസന്താപക ! |
| സഃ | ആ |
| അഹം, | ഞാൻ, |
| തേ പിതുഃ ച | അവിട്ടത്തെ പിതാവി |
| തവ ഏവ | അവിട്ടത്തെക്കും [ന്നും |
| ആചാര്യഃ ; | ആചാര്യനാകുന്നു ; |
| ത്വം | അവിട്ടന്ന് |
| മമ | എന്റെ |
| വചനം | വചനപ്രകാരം |
| കുർവ്വൻ, | ചെയ്യുന്നതുകൊണ്ട്, |
| സതാം ഗതിം | പൂർവ്വീകന്മാരുടെ നട വടിയെ |
| അതിവർത്തേഃ ന. | ലംഘിക്കാതിരിക്കുന്നതാണ്. |

ഇമാ ഹി തേ പരിഷദഃ ശ്രേണയശ്ച ദ്വിജാസ്തഥാ

ഏഷു താത ചരൻ ധർമ്മം നാതിവർത്തേഃ സതാം ഗതിം. 5

| | |
|---|---|
| "ഇമാഃ പരിഷദഃ | "ഈ സഭ്യരായുള്ള |
| ദ്വിജാഃ | ബ്രഹ്മക്ഷത്രവൈശ്യ |
| തേ | അവിട്ടത്തെ [ന്മാർ |
| ശ്രേണയഃ; | പരിവാരങ്ങളാകുന്നു; |
| ഹി, | ആകയാൽ, |
| താത ! | വത്സ ! |
| ഏഷു | ഇവരുടെ സംഗതിയിൽ |
| ധർമ്മം | പൂർവ്വികാചാരത്തെ |
| ചരൻ, | അനുഷ്ഠിച്ചതുകൊണ്ട്, |
| തഥാ ച | അതുകാരണമായി |
| സതാം | പുണ്യവാന്മാരുടെ |
| ഗതിം | അനുഷ്ഠാനത്തെ |
| അതിവർത്തേഃ ന. | അങ്ങ് ലംഘിക്കുന്നവനാകയില്ല. |

വൃദ്ധായാ ധർമ്മശീലായാ മാതുർന്നാർഹസ്യവർത്തിതും

അസ്യാസ്തു വചനം കുർവ്വൻ നാതിവർത്തേഃ സതാം ഗതിം. 6

| | |
|---|---|
| "വൃദ്ധായാഃ | "വയോധികയും |
| ധർമ്മശീലായാഃ | ധർമ്മനിഷ്ഠയാന്നവളും |
| മാതുഃ | മാതാവിന്ന് [ത്തയ |
| അവർത്തിതും | ശുശ്രൂഷചെയ്യാതിരിക്ക |
| അർഹസി ന ; | ശരിയല്ല ; [ന്നത് |
| അസ്യാഃ | ഇവളുടെ |
| വചനം | ആജ്ഞപ്രകാരം |
| കുർവ്വൻ തു | നടക്കുന്നതിനാലും |
| സതാം | പുണ്യവാന്മാരുടെ |
| ഗതിം | അനുഷ്ഠാനത്തെ |
| അതിവർത്തേഃ ന. | ഉല്ലംഘിക്കുന്നവനാകയില്ല. |

[പിതാവ്, മാതാവ്, ആചാര്യൻ എന്നവരുടെ അഭിമതപ്രകാരം ഗുണമാകട്ടെ ദോഷമാകട്ടെ ചെയ്യുന്നതിനാൽ സദ്ഗതിയെ അതിക്രമിക്കുന്നില്ല എന്ന് ആനുശാസനികം. "പിതുർമ്മാതുർഗ്ഗുരുണാം ച ആചാര്യസ്യ ച സർവ്വദാ. ഹിതം വാƒപ്യഹിതം വാƒപി തത്കാര്യമവിശങ്കയാ."]

ഭരതസ്യ വചഃ കുർവ്വൻ യാചമാനസ്യ രാഘവ

ആത്മാനം നാതിവർത്തേസ്ത്വം സത്യധർമ്മപരാക്രമ. 7

| | |
|---|---|
| "സത്യധർമ്മ-പരാക്രമ ! | "സത്യവും, ധർമ്മവും, പരാക്രമവുമാന്നവ |
| രാഘവ ! | ശ്രീരാമ ! [നായ |
| യാചമാനസ്യ | യാചിക്കുന്നവനായ |
| ഭരതസ്യ | ഭരതന്റെ |
| വചഃ | അപേക്ഷപ്രകാരം |
| കുർവ്വൻ, | ചെയ്യുന്നതുകൊണ്ട്, |
| ത്വം | അവിട്ടന്ന് |
| ആത്മാനം | (ആശ്രയിച്ചവരെ നിഷ്കാസിക്കാതിരിക്കുക എന്ന) നിജപ്രകൃതി ഗുണത്തെയും |
| അതിവർത്തേഃ ന." | ഉല്ലംഘിച്ചവനാകയില്ല." |

["ആത്മാനം," (സഹോദരൻ തന്നിൽനിന്ന് ഭിന്നനല്ലാത്തതിനാൽ അവനവനെത്തന്നെ), എന്നും അർത്ഥം. "ആചാര്യോ ബ്രഹ്മണോ മൂർത്തിഃ പിതാ മൂർത്തിഃ പ്രജാപതേഃ. മാതാ പൃഥിവ്യാ മൂർത്തിസ്തു ഭ്രാതാ സ്വോ മൂർത്തിരാത്മനഃ" (മനു).]

ഏവം മധുരമുക്തഃ സൻ ഗുരുണാ രാഘവഃ സ്വയം
പ്രത്യുവാച സമാസീനം വസിഷ്ഠം പുരുഷർഷഭഃ. 8

| | | | |
|---|---|---|---|
| പുരുഷർഷഭഃ | പുരുഷോത്തമനായ | സമാസീനം | അടുത്തിരുന്നിരുന്ന |
| രാഘവഃ, | ശ്രീരാഘവൻ, | വസിഷ്ഠം | വസിഷ്ഠഭഗവാനോടായി |
| ഏവം | ഇപ്രകാരം | | |
| മധുരം | മധുരതരമാംവണ്ണം | സ്വയം | മനസ്സിന്നു യാതൊരു മാററവും വരാത്തവനായി |
| ഗുരുണാ | ഗുരുവിനാൽ | | |
| ഉക്തഃ സൻ | ഉപദേശിക്കപ്പെട്ടവനായിട്ടു, | പ്രത്യുവാച. | മറുവടിയരുളി. |

യന്മാതാപിതരൌ വൃത്തം തനയേ കുരുതഃ സദാ
ന സുപ്രതികരം തത്തു മാത്രാ പിത്രാ ച യത് കൃതം 9
യഥാശക്തിപ്രദാനേന സ്നാപനോച്ഛാദനേന ച
നിത്യം ച പ്രിയവാദേന തഥാ സംവർദ്ധനേന ച. 10

| | | | |
|---|---|---|---|
| "മാതാപിതരൌ | "മാതാപിതാക്കന്മാർ | സ്നാപനോച്ഛാദനേന ച | കുളിപ്പിച്ചു് വസ്ത്രാഭരണാദി അണിയിക്കുന്നതുകൊണ്ടും |
| തനയേ | പുത്രന്റെ സംഗതിയിൽ | പ്രിയവാദേന ച | പ്രിയവാക്കുരചെയ്യുന്നതുകൊണ്ടും |
| യത് | യാതൊരു | തഥാ | അപ്രകാരംതന്നെ |
| വൃത്തം | സത്കർമ്മത്തെ | സംവർദ്ധനേന ച, | ശ്രദ്ധയോടെ പോററിവരുന്നതുകൊണ്ടും, |
| കുരുതഃ, | ചെയ്യുന്നുവോ, | കൃതം | ചെയ്യപ്പെട്ടതു് |
| തത് തു, | അതിന്നുതന്നേയാകട്ടെ | യത് | യാതൊന്നൊ അതിന്നുതന്നെയാകട്ടെ |
| മാത്രാ | മാതാവിനാലും | സദാ | എന്നും |
| പിത്രാ ച | പിതാവിനാലും | സുപ്രതികരം ന. | ശരിയായ പ്രതിഫലം ചെയ്യുന്നതു് അസാദ്ധ്യമാകുന്നു. |
| നിത്യം | എല്ലായ്പോഴും | | |
| യഥാശക്തിപ്രദാനേന | ചോദിച്ചവയെ യഥാശക്തി നല്കപ്പെടുന്നതുകൊണ്ടും | | |

["യന്മാതാപിതരൌ ക്ലേശം സഹേതേ സംഭവേ നൃണാം. ന തസ്യ നിഷ്കൃതിഃ ശക്യാ കർത്തും വർഷശതൈരപി." (മനു).]

സ ഹി രാജാ ജനയിതാ പിതാ ദശരഥോ മമ
ആജ്ഞാതം യന്മയാ തസ്യ ന തന്മിഥ്യാ ഭവിഷ്യതി. 11

| | | | |
|---|---|---|---|
| "സഃ | "ആ | തസ്യ | അദ്ദേഹത്തിന്റെ |
| ദശരഥഃ രാജാ | ദശരഥചക്രവർത്തി | ആജ്ഞാതം | കല്പന |
| മമ | എന്നെ | യത് തത് | യാതൊന്നൊ അതു് |
| ജനയിതാ | ഉത്പാദിപ്പിച്ച | മയാ | ഞാൻമൂലം |
| പിതാ; | പിതാവാകുന്നു; | മിഥ്യാ | നിഷ്ഫലമായി |
| ഹി | അയതുകൊണ്ടു് | ഭവിഷ്യതി ന." | ഭവിക്കയില്ല." |

["ആചാര്യപ്രാചാര്യസന്നിപാതേ പ്രാചാര്യായോപസംഗൃഹ്യോപസംജിഘൃക്ഷേദാചാര്യം പ്രതിഷേധേദിതരഃ" എന്ന ആപസ്തംബവചനപ്രകാരം, പ്രാചാര്യനായ വസിഷ്ഠമഹർഷിയുടെ ആ

ജ്ഞയ്ക്കാണ് പ്രാബല്യം കൊടുക്കേണ്ടതെന്നിരുന്നാലും, "ആ ചാൎയ്യാധീനഃ സ്യാദന്യത്ര പതനീയേഭ്യഃ" എന്ന ആപസ്തംബസൂത്രപ്രകാരം പാതിത്യത്തെ ഉളവാക്കുന്ന കൎമ്മങ്ങളല്ലാത്തവയ്ക്കുമാത്രം ആ വിധി ബാധകമാകുന്നതിനാലും, പിതാവിന്റെ ആജ്ഞയെ ചെയ്യാതിരിക്കുന്നതും, വിശേഷിച്ചും അങ്ങിനെ ചെയ്യുന്നുണ്ടെന്ന് പറഞ്ഞു് ആ വാക്കിനെ ഇളക്കുന്നതും, പാതകകൃത്യങ്ങളാകയാലും, "പാതകാന്യപി പൂയന്തേ പിതുൎവ്വചനകാരിണഃ" എന്ന ചിരകാരിവാക്യപ്രകാരം പിതൃവാക്യകരണത്താൽ പാതകനിവൃത്തിയുണ്ടെന്ന് പറയപ്പെടുന്നതിനാലും, പരശുരാമാദികളാൽ പിതാവിന്റെ ആജ്ഞയെ അനുസരിച്ചു് മഹാപാതകരൂപമായ മാതൃവധം മുതലായവ ചെയ്യപ്പെട്ടിരിക്കുന്നു എന്നതുകൊണ്ടും ആജ്ഞാവിഷയത്തിൽ പിതാവിന്ന് അധിക പ്രാബല്യമുണ്ടെന്നതിനാലും, വസിഷ്ഠവചനത്തെ നിരാകരിച്ചു് പിതൃവാക്യപരിപാലനംതന്നെ ചെയ്യു എന്ന് താല്പൎയ്യം." (ധൎമ്മാകൂതം).]

ഏവമുക്ത്വാ തു രാമേണ ഭരതഃ പ്രത്യനന്തരം
ഉവാച പരമോദാരഃ സൂതം പരമദുൎമ്മനാഃ 12

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | പരമദുൎമ്മനാഃ | അതിയായി ദുഃഖം പൂണ്ടവനായി |
| രാമേണ | ശ്രീരാമനാൽ | | |
| ഉക്തഃ, | അരുളിച്ചെയ്യപ്പെട്ടശേ | പ്രത്യനന്തരം | അടുത്തിരുന്നിരുന്ന |
| പരമോദാരഃ | മഹാമനസ്കനായ [ഷം, | സൂതം | സുമന്ത്രരോടായി |
| ഭരതഃ, | ഭരതൻ, | | |
| തു | ഈ വിഷയത്തിൽ | ഉവാച. | ഇപ്രകാരം ഉരചെയ്തു. |

ഇഹ മേ സ്ഥണ്ഡിലേ ശീഘ്രം കുശാനാസ്തര സാരഥേ
ആൎയ്യം പ്രത്യുപവേക്ഷ്യാമി യാവന്മേ ന പ്രസീദതി. 13

| | | | |
|---|---|---|---|
| "സാരഥേ! | "സൂത! | ആൎയ്യം | ജ്യേഷ്ഠൻ |
| ഇഹ | ഇവിടെ | മേ | എന്റെപേരിൽ |
| സ്ഥണ്ഡിലേ | നിലത്തു് | പ്രസീദതി ന | പ്രസാദിക്കാതിരിക്കുന്നതു് |
| മേ | എനിക്കായി | | |
| കുശാൻ | ദൎഭകളെ | യാവത് | എതുവരെയൊ അതുവരെയ്ക്കും |
| ശീഘ്രം | ഉടനെ | പ്രത്യുപവേക്ഷ്യാമി. | ഞാൻ ഇവിടെത്തന്നെ കിടക്കുന്നുണ്ടു്. |
| ആസ്തര; | പരത്തുക; | | |

അനാഹാരോ നിരാലോകോ ധനഹീനോ യഥാ ദ്വിജഃ
ശേഷ്യേ പുരസ്താച്ഛാലായാ യാവന്ന പ്രതിയാസ്യതി. 14

| | | | |
|---|---|---|---|
| "പ്രതിയാസ്യതി ന | "ഇദ്ദേഹം തിരിച്ചെഴുന്നെള്ളാതിരിക്കുന്നതു് | ശാലായാഃ | പൎണ്ണശാലയുടെ |
| യാവത്, | എതുവരയ്ക്കുമൊ, അതുവരെ | പുരസ്താത്, | ഉമ്മറത്തു്, |
| | | അനാഹാരഃ | ആഹാരംകഴിയ്ക്കാതെ |
| ധനഹീനഃ | കൊടുത്തപണം തിരിയെ കിട്ടാത്തവനായ | നിരാലോകഃ | കണ്ണടച്ചുകൊണ്ടു് |
| ദ്വിജഃ യഥാ | ദ്വിജൻ എപ്രകാരമൊ അപ്രകാരം | ശേഷ്യേ." | ഞാൻ കിടക്കും." |

(ആഷം)

സ തു രാമമവേക്ഷന്തം സുമന്ത്രം പ്രേക്ഷ്യ ദുർമ്മനാഃ
കുശോത്തരമുപസ്ഥാപ്യ ഭൂമാവേവാസ്തരത് സ്വയം. 15

| | | | |
|---|---|---|---|
| ദുർമ്മനാഃ | മനോവ്യാകുലതപൂണ്ട | പ്രേക്ഷ്യ, | കണ്ടു്, |
| സഃ, | ആ ഭരതൻ | സ്വയം ഏവ | താൻതന്നെ |
| സുമന്ത്രം, | സുമന്ത്രരെ, | കുശോത്തരം | ദർഭശയനത്തെ |
| തു | ആ സമയം | ഉപസ്ഥാപ്യ | കൊണ്ടുവന്നു് |
| രാമം | ശ്രീരാമനെ | ഭൂമൌ ആസ്തരത്. | നിലത്തു വിരിച്ചു. |
| അവേക്ഷന്തം | നോക്കുന്നവനായി | | |

തമുവാച മഹാതേജാ രാമോ രാജർഷിസത്തമഃ
കിം മാം ഭരത കുർവ്വാണം താത പ്രത്യുപവേക്ഷ്യസി. 16

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയും | മാം | എന്നെ |
| രാജർഷിസത്തമഃ | രാജർഷിശ്രേഷ്ഠനുമായ | കിം | ന്യായരഹിതമായ എന്തൊരുകൃത്യം |
| രാമഃ, | ശ്രീരാമൻ, | കുർവ്വാണം | ചെയ്യുവനെന്നുവെച്ചാണു് |
| തം | ആ ഭരതനോടായി | പ്രത്യുപവേക്ഷ്യസി? | നീ നിർബ്ബന്ധിക്കുന്നതു്? |
| ഉവാച ; | അരുളിച്ചെയ്തു ; | | |
| " താത ! | " വത്സ ! | | |
| ഭരത ! | ഭരത ! | | |

ബ്രാഹ്മണോ ഹ്യേകപാർശ്വേന നരാൻ രോദ്ധുമിഹാർഹതി
ന തു മൂർദ്ധാഭിഷിക്താനാം വിധിഃ പ്രത്യുപവേശനേ. 17

| | | | |
|---|---|---|---|
| " ഇഹ | " ഈ ലോകത്തിൽ | അർഹതി ; | വിധിയുള്ളു ; |
| ബ്രാഹ്മണഃ ഹി, | ബ്രാഹ്മണനുമാത്രമേ, | മൂർദ്ധാഭിഷിക്താനാം | പട്ടാഭിഷേകംചെയ്യാനർഹതയുള്ള രാജാക്കന്മാർക്ക് |
| നരാൻ | മനുഷ്യരെ | പ്രത്യുപവേശനേ തു | പാട്ടുകിടക്കുവാൻ തന്നെ |
| ഏകപാർശ്വേന | കിടന്നു ഒരേകിടപ്പിൽ നിന്നിളകാതെ | വിധിഃ ന. | വിധിയില്ല. |
| രോദ്ധും | നിർബ്ബന്ധിപ്പാൻ | | |

ഉത്തിഷ്ഠ നരശാർദ്ദൂല ഹിത്വൈതദ്ദാരുണം വ്രതം
പുരവര്യാമിതഃ ക്ഷിപ്രമയോദ്ധ്യാം യാഹി രാഘവ. 18

| | | | |
|---|---|---|---|
| " നരശാർദ്ദൂല ! | " പുരുഷോത്തമ ! | രാഘവ ! | ഭരത ! |
| ഏതത് | ഈ | ഇതഃ | ഇവിടെനിന്നും |
| ദാരുണം | ഘോരമായ | പുരവര്യാം | പുരവരമായ |
| വ്രതം | വ്രതത്തെ | അയോദ്ധ്യാം | അയോദ്ധ്യയിലേക്ക് |
| ഹിത്വാ, | വെടിഞ്ഞു്, | ക്ഷിപ്രം | ഉടനെ |
| ഉത്തിഷ്ഠ ! | എഴുന്നേല്ക്കുക ; | യാഹി." | പോയിച്ചേർന്നാലും." |

ആസീനസ്ത്വേവ ഭരതഃ പൌരജാനപദം ജനം
ഉവാച സൎവ്വതഃ പ്രേക്ഷ്യ കിമാൎയ്യം നാനുശാസഥ. 19

| | | | |
|---|---|---|---|
| ഭരതഃ | ഭരതൻ | പ്രേക്ഷ്യ, | നോക്കി, |
| ആസീനഃ ഏവ | കിടന്ന കിടപ്പിൽ തന്നെ | " ആൎയ്യം | " ജ്യേഷ്ഠനെ |
| പൌരജാനപദം | നഗരവാസികളും നാട്ടാരുമായ | കിം തു | എന്തുകൊണ്ടാണ് |
| ജനം | ജനത്തെ | അനുശാസഥ ന ?" | നിങ്ങൾ നിൎബ്ബന്ധിക്കാതിരിക്കുന്നത് ?" |
| സൎവ്വതഃ | മുഴുവനും | ഉവാച. | എന്നു ചോദിച്ചു. |

തേ തമൂചുൎമ്മഹാത്മാനം പൌരജാനപദാ ജനാഃ
കാകുത്സ്ഥമഭിജാനീമഃ സമ്യഗ്വദതി രാഘവഃ 20

| | | | |
|---|---|---|---|
| തേ | ആ | " കാകുത്സ്ഥം | " ശ്രീരാഘവനെ |
| പൌരജാനപദാഃ | നാട്ടാരും പുരവാസികളുമായ | അഭിജാനീമഃ ; | ഞങ്ങൾ നല്ലപോലെ അറിയുന്നുണ്ട് ; |
| ജനാഃ, | ജനങ്ങൾ, | രാഘവഃ | ശ്രീരാമൻ |
| മഹാത്മാനം | മഹാത്മാവായ | സമ്യക് | ധൎമ്മാനുസൃതമായിട്ടു തന്നെയാണ് |
| തം | ആ ഭരതനോടായി | | |
| ഊചുഃ ; | ഉണൎത്തിച്ചു ; | വദതി. | അരുളിച്ചെയ്യുന്നത്. |

ഏഷോऽപി ഹി മഹാബാഹുഃ പിതുൎവ്വചസി തിഷ്ഠതി
അത ഏവ ന ശക്താഃ സ്മോ വ്യാവൎത്തയിതുമഞ്ജസാ. 21

| | | | |
|---|---|---|---|
| " മഹാബാഹുഃ | " മഹാബാഹുവായ | ഹി | ആകയാൽ |
| ഏഷഃ | ഇദ്ദേഹം | അതഃ | ഇവിടെ നിന്നും |
| പിതുഃ | പിതാവിന്റെ | അഞ്ജസാ അപി | ധൎമ്മവിരോധം വരാതെ |
| വചസി ഏവ | നിയോഗത്തിൽ തന്നെ | വ്യാവൎത്തയിതും | തിരിയെ കൂട്ടിക്കൊണ്ടു പോകുവാൻ |
| തിഷ്ഠതി ; | ഭക്തിയോടെ വൎത്തിക്കുന്നു ; | ശക്താഃ സ്മഃ ന." | ഞങ്ങൾ ശക്തരല്ല." |

തേഷാമാജ്ഞായ വചനം രാമോ വചനമബ്രവീത്
ഏവം നിബോധ വചനം സുഹൃദാം ധൎമ്മചക്ഷുഷാം· 22

| | | | |
|---|---|---|---|
| തേഷാം | അവരുടെ | " ധൎമ്മചക്ഷുഷാം | " ധൎമ്മത്തിൽതന്നെ നോട്ടമുള്ളവരായ |
| വചനം | വാക്യത്തെ | സുഹൃദാം | ഈ സുഹൃത്തുക്കളുടെ |
| ആജ്ഞായ, | കേട്ട്, | വചനം | ഉപദേശത്തെ |
| രാമഃ | ശ്രീരാമൻ | നിബോധ. | നീ ശിരസാ വഹിച്ചാലും. |
| ഏവം വചനം അബ്രവീത് ; | ഇപ്രകാരം അരുളിച്ചെയ്തു ; | | |

ഏതച്ചൈവോഭയം ശ്രുത്വാ സമ്യക് സംപശ്യ രാഘവ
ഉത്തിഷ്ഠ ത്വം മഹാബാഹോ മാം ച സ്പൃശ തഥോദകം. 23

| | |
|---|---|
| " രാഘവ ! | " ഭരത ! |
| ഏതത് | (എന്റേയും പൌരന്മാരുടേയും വാക്കായ) ഈ |
| ഉഭയം ച ഏവ | രണ്ടിനേയും |
| ശ്രുത്വാ, | കേട്ട്, |
| സമ്യക് | ശരിയായി |
| സംപശ്യ ; | അറിഞ്ഞുകൊൾക ; |
| മഹാബാഹോ ! | മഹാബാഹുവായവനേ ! |
| ത്വം | നീ |
| ഉത്തിഷ്ഠ ! | എഴുന്നേററാലും ! |
| മാം ച | എന്നേയും |
| തഥാ | അപ്രകാരംതന്നെ |
| ഉദകം | ജലത്തേയും |
| സ്പൃശ." | സ്പർശിച്ചാലും." |

അഥോത്ഥായ ജലം സ്പൃഷ്ട്വാ ഭരതോ വാക്യമബ്രവീത്
ശൃണ്വന്തു മേ പരിഷദോ മന്ത്രിണഃ ശ്രേണയസ്തഥാ. 24

| | |
|---|---|
| അഥ | അതിൽ പിന്നെ |
| ഭരതഃ | ഭരതൻ |
| ഉത്ഥായ | എഴുന്നേററ് |
| ജലം സ്പൃഷ്ട്വാ | ആചമനം ചെയ്ത് |
| വാക്യം അബ്രവീത് ; | ഇപ്രകാരം ഉരചെയ്തു ; |
| " മന്ത്രിണഃ | " മന്ത്രിമാരും |
| പരിഷദഃ | സഭാവാസികളായ |
| ശ്രേണയഃ തഥാ | ജനങ്ങളും |
| മേ ശൃണ്വന്തു. | ഞാൻ പറയുന്നതിനെ കേട്ടുകൊള്ളുവിൻ. |

ന യാചേ പിതരം രാജ്യം നാനുശാസാമി മാതരം
ആര്യം പരമധർമ്മജ്ഞം നാനുജാനാമി രാഘവം. 25

| | |
|---|---|
| " പിതരം | " പിതാവിനോട് |
| രാജ്യം | രാജ്യത്തെപ്പററി |
| യാചേ ന ; | ഞാൻ ആവശ്യപ്പെട്ടുകയുണ്ടായില്ല ; |
| മാതരം | മാതാവിനെയും |
| അനുശാസാമി ന ; | ഞാൻ പ്രേരിപ്പിക്കയുണ്ടായില്ല ; |
| പരമധർമ്മജ്ഞം | പരമധാർമ്മികനും |
| ആര്യം | പൂജ്യനുമായ |
| രാഘവം | ശ്രീരാഘവനെ |
| അനുജാനാമി ന. | ഞാൻ (വനവാസത്തിന്നായി) അനുവദിക്കുന്നതുമില്ല. |

യദി ത്വവശ്യം വസ്തവ്യം കർത്തവ്യം ച പിതുർവ്വചഃ
അഹമേവ നിവത്സ്യാമി ചതുർദ്ദശ സമാ വനേ. 26

| | |
|---|---|
| " പിതുഃ | " പിതാവിന്റെ |
| വചഃ | ആജ്ഞയായി |
| വസ്തവ്യം | വനവാസമെന്നത് |
| അവശ്യം | നിശ്ചയമായും |
| കർത്തവ്യം യദി, | നടത്തപ്പെടേണ്ടതാണെന്നാൽ, |
| അഹം ഏവ | ഞാൻ തന്നെ |
| തു | അദ്ദേഹത്തിന്നു പകരം |
| ചതുർദ്ദശ | പതിന്നാലു |
| സമാഃ ച | വത്സരങ്ങളും |
| വനേ | കാട്ടിൽ |
| നിവത്സ്യാമി." | വസിക്കാം." |

ധർമ്മാത്മാ തസ്യ തഥ്യേന ഭ്രാതുർവ്വാക്യേന വിസ്മിതഃ
ഉവാച രാമഃ സംപ്രേക്ഷ്യ പൌരജാനപദം ജനം. 27

| | | | |
|---|---|---|---|
| ധർമ്മാത്മാ | ധർമ്മാത്മാവായ | വിസ്മിതഃ, | ആശ്ചര്യഭരിതനായി, |
| രാമഃ | ശ്രീരാമൻ | പൌരജാനപദം | നാട്ടിലും പുരത്തിലും ചേർന്നതായ |
| തസ്യ | ആ | ജനം | ആ ജനതതിയെ |
| ഭ്രാതുഃ | സഹോദരൻെറ | സംപ്രേക്ഷ്യ | നോക്കി |
| തഥ്യേന | മനഃപൂർവ്വമായ | ഉവാച. | ഇപ്രകാരം അരുളി ച്ചെയ്തു. |
| വാക്യേന | വാക്യത്താൽ | | |

വിക്രീതമാഹിതം ക്രീതം യത് പിത്രാ ജീവതാ മമ

ന തല്ലോപയിതും ശക്യം മയാ വാ ഭരതേന വാ. 28

| | | | |
|---|---|---|---|
| ജീവതാ | "ജീവനോടിരുന്ന | യത് | യാതൊന്നോ, |
| മമ | എൻെറ | തത് | അതിനെ, |
| പിത്രാ | പിതാവിനാൽ | മയാ വാ | എന്നാലാകട്ടെ |
| ആഹിതം | തക്കപോലെ (ദുരുദ്ദേശമില്ലാതെ) | ഭരതേന വാ | ഭരതനാലാകട്ടെ |
| വിക്രീതം | വിൽക്കപ്പെട്ടതും | ലോപയിതും | മാററുവാൻ |
| ക്രീതം | വാങ്ങപ്പെട്ടതും | ശക്യം ന. | വിധിക്കപ്പെട്ടതല്ല. |

[ദേവാസുരയുദ്ധത്തിൽ കൈകേയി ചെയ്ത ഉപകാരത്തിന്ന് പകരമായി കൊടുത്ത വരദാനപ്രകാരം അനുവദിച്ചതിനെ മാററുവാൻ ഞങ്ങൾ രണ്ടുപേൎക്കും അധികാരമില്ലെന്ന് സാരം. "ആഹിതം" (പണയമായി പതിന്നാലുകൊല്ലത്തേക്ക് ന്യസിക്കപ്പെട്ടത്) എന്ന് സാരം.]

ഉപധിന്ന മയാ കാര്യോ വനവാസേ ജുഗുപ്സിതഃ

യുക്തമുക്തം ച കൈകേയ്യാ പിത്രാ മേ സുകൃതം കൃതം. 29

| | | | |
|---|---|---|---|
| "വനവാസേ | "വനവാസത്തിൻെറ സംഗതിയിൽ, | കൈകേയ്യാ | കൈകേയീമാതാവിനാൽ |
| മയാ | എന്നാൽ, | ഉക്തം | ചോദിക്കപ്പെട്ടത് |
| ജുഗുപ്സിതഃ | ലോകരാൽ നിന്ദിക്കപ്പെടുന്ന | യുക്തം; | ന്യായമായതുതന്നെ; |
| ഉപധിഃ | ധർമ്മവിരുദ്ധമായ പാപകൃത്യം (ചതി) | മേ | എൻെറ |
| കാര്യഃ ന; | ചെയ്യപ്പെടത്തക്കതല്ല; | പിത്രാ | പിതാവിനാൽ |
| | | കൃതം ച | ചെയ്യപ്പെട്ടതും |
| | | സുകൃതം. | ധർമ്മാനുസൃതമായതുതന്നെ. |

["ഉപധി" (തനിക്കുപകരം ഭരതനെ വനവാസംചെയ്യിക്കുക എന്ന ദുഷ്പ്രേരണ) എന്ന് സാരം.]

ജാനാമി ഭരതം ക്ഷാന്തം ഗുരുസത്കാരകാരിണം

സർവ്വമേവാത്ര കല്യാണം സത്യസന്ധേ മഹാത്മനി. 30

| | | | |
|---|---|---|---|
| "ഭരതം | "ഭരതനെക്കുറിച്ച്, | സത്യസന്ധേ | സത്യസന്ധനും |
| ഗുരുസത്കാരകാരിണം | വലിയവരെ ബഹുമാനിക്കുന്നവനാണെന്നും | മഹാത്മനി | മഹാത്മാവുമായ ഈ |
| ക്ഷാന്തം | സഹനശക്തിയുള്ളവനാണെന്നും | അത്ര | ഭരതൻെറ സംഗതിയിൽ |
| ജാനാമി; | ഞാൻ അറിയും; | സർവ്വം ഏവ | എല്ലാംതന്നെ |
| | | കല്യാണം. | മംഗളമായി കലാശിക്കും. |

അനേന ധമ്മശീലേന വനാത് പ്രത്യാഗതഃ പുനഃ
ഭ്രാത്രാ സഹ ഭവിഷ്യാമി പൃഥിവ്യാഃ പതിരുത്തമഃ 31

| | |
|---|---|
| " വനാത് | " വനവാസാനന്തരം |
| പുനഃ | വീണ്ടും |
| പ്രത്യാഗതഃ | തിരിച്ചെത്തിയ |
| അനേന | ഈ |
| ധമ്മശീലേന | ധമ്മശീലനായ |
| ഭ്രാത്രാ സഹ | ഭ്രാതാവോടുകൂടി |
| പൃഥിവ്യാഃ | ഭൂമിയ്ക്കു് |
| ഉത്തമഃ | മുഖ്യനായ |
| പതിഃ | നാഥനായി |
| ഭവിഷ്യാമി. | ഞാൻ വത്തിക്കുന്നുണ്ടു്. |

വൃതോ രാജാ ഹി കൈകേയ്യാ മയാ തദ്വചനം കൃതം
അനൃതാന്മോചയാനേന പിതരം തം മഹീപതിം. 32

| | |
|---|---|
| " രാജാ, | മഹാരാജാവു്, |
| കൈകേയ്യാ | കൈകേയീദേവിയാൽ |
| വൃതഃ ; | നിരോധിക്കപ്പെട്ടു ; |
| മയാ | എന്നാൽ |
| തത് | ആ |
| വചനം | സത്യവചനം |
| കൃതം ; | കയ്യേല്ക്കപ്പെട്ടു ; |
| മഹീപതിം | ചക്രവത്തിയായ |
| തം | ആ |
| പിതരം | പിതാവിനെ |
| അനേന ഹി | ഇപ്രകാരം ചെയ്യുന്നതുകൊണ്ടുതന്നെ |
| അനൃതാത് | വാക്കുമാറുക എന്ന അസത്യത്തിൽനിന്നു് |
| മോചയ." | നീയും മോചിപ്പിച്ചാലും." |

ഇത്യാഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഏകാദശോത്തരശതതമഃ സഗ്ഗഃ = നൂററിപ്പതിനൊന്നാംസഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 6465 ; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 4110.



## ദ്വാദശോത്തരശതതമഃ സഗ്ഗഃ = നൂററിപ്പന്ത്രണ്ടാംസഗ്ഗം.

[പാദുകാപ്രദാനം = പാദുകയെ കൊടുക്കുന്നതു്.]

തമപ്രതിമതേജോഭ്യാം ഭ്രാതൃഭ്യാം രോമഹഷണം
വിസ്മിതാഃ സംഗമം പ്രേക്ഷ്യ സമവേതാ മഹഷയഃ. 1

| | |
|---|---|
| മഹഷയഃ | മഹഷിമാർ |
| സമവേതാഃ, | പലരുംചേന്നു്, |
| അപ്രതിമതേജോഭ്യാം | നിസ്തുല്യതേജസ്വികളായ |
| ഭ്രാതൃഭ്യാം | ആ രണ്ടു സോദരന്മാക്കും തമ്മിൽ നടന്ന |
| തം | ആ |
| സംഗമം | സല്ലാപത്തെ |
| രോമഹഷണം | രോമാഞ്ചമുണ്ടാക്കുമാറു് |
| പ്രേക്ഷ്യ, | നിരീക്ഷിച്ചു്, |
| വിസ്മിതാഃ. | അത്ഭുതപരതന്ത്രരായി ഭവിച്ചു. |

അന്തൎഹിതാസ്ത്വൃഷിഗണാഃ സിദ്ധാശ്ച പരമൎഷയഃ
തൌ ഭ്രാതരൌ മഹാത്മാനൌ കാകുത്സ്ഥൌ പ്രശശംസിരേ. 2

| | | | |
|---|---|---|---|
| ഋഷിഗണാഃ | ഋഷിഗണങ്ങളും | ഭ്രാതരൌ | സോദരന്മാരായ |
| അന്തൎഹിതാഃ | ദൃഷ്ടിഗോചരന്മാരല്ലാത്ത | കാകുത്സ്ഥൌ | ശ്രീരാമഭരതന്മാരെ |
| | | തൌ | രണ്ടുപേരേയും |
| സിദ്ധാഃ | സിദ്ധന്മാരും | തു | ഇപ്രകാരം |
| പരമൎഷയഃ ച | ദേവൎഷിമാരും | പ്രശശംസിരേ. | പ്രശംസിച്ച് തമ്മിൽ തമ്മിലുരചെയ്തു. |
| മഹാത്മാനൌ | മഹാത്മാക്കളായ | | |

സ ധന്യോ യസ്യ പുത്രൌ ദ്വൌ ധൎമ്മജ്ഞൌ ധൎമ്മവിക്രമൌ
ശ്രുത്വാ വയം ഹി സംഭാഷാമുഭയോഃ സ്പൃഹയാമഹേ. 3

| | | | |
|---|---|---|---|
| "ധൎമ്മജ്ഞൌ | "ധൎമ്മബോധമുള്ളവരും | വയം | നാം |
| ധൎമ്മവിക്രമൌ | ധൎമ്മാനുഷ്ഠാനമുള്ളവരും | ഉഭയോഃ | ഇവർ രണ്ടുപേക്കും തമ്മിലുണ്ടായ |
| ദ്വൌ, | ഇവരിരുവരും, [ആയ | | |
| യസ്യ | യാതൊരുവന്റെ | സംഭാഷാം | സംഭാഷണത്തെ |
| പുത്രൌ, | പുത്രന്മാരൊ, | ശ്രുത്വാ, | കേട്ട്, |
| സഃ ഹി | അദ്ദേഹംതന്നെയാണ് | സ്പൃഹയാമഹേ." | വീണ്ടും വീണ്ടും കേൾപ്പാൻ കൊതിക്കുന്നു." |
| ധന്യഃ; | മഹാഭാഗ്യശാലി; | | |

തതസ്ത്വൃഷിഗണാഃ ക്ഷിപ്രം ദശഗ്രീവവധൈഷിണഃ
ഭരതം രാജശാൎദ്ദൂലമിത്യൂചുഃ സംഗതാ വചഃ 4

| | | | |
|---|---|---|---|
| ദശഗ്രീവ-വധൈഷിണഃ | രാവണവധേച്ഛുക്കളായ | സംഗതാഃ | ഒന്നിച്ചു ചേൎന്ന് |
| | | രാജശാൎദ്ദൂലം | രാജശ്രേഷ്ഠനായ |
| ഋഷിഗണാഃ തു | ഋഷിഗണങ്ങളും, | ഭരതം | ഭരതനോടായി |
| തതഃ | ആ സമയം, | ഇതി | ഇപ്രകാരം |
| ക്ഷിപ്രം | വേഗത്തിൽ, | വചഃ ഊചുഃ. | വാക്യത്തെ ഉരചെയ്തു. |

കുലേജാത മഹാപ്രാജ്ഞ മഹാവൃത്ത മഹായശഃ
ഗ്രാഹ്യം രാമസ്യ വാക്യം തേ പിതരം യദ്യവേക്ഷസേ. 5

| | | | |
|---|---|---|---|
| "കുലേജാത! | "സത്കുലജാതനായവനെ! | പിതരം | പിതാവിനെ |
| മഹാപ്രാജ്ഞ! | മഹാജ്ഞാനിയായവനെ! | അവേക്ഷസേ യദി, | ഗൌരവപ്പെടുത്തേണമെന്ന് അങ്ങ് ഓക്കുന്നപക്ഷം |
| മഹാവൃത്ത! | സദാചാരസമ്പന്നനായവനെ! | രാമസ്യ | ശ്രീരാഘവന്റെ |
| മഹായശഃ! | വിഖ്യാതിപൂണ്ടവനെ! | വാക്യം | വാക്യം |
| തേ | ഭവാന്റെ | ഗ്രാഹ്യം. | അംഗീകരിക്കപ്പെടേണ്ടതാകുന്നു. |

സദാഽസ്വനണമിമം രാമം വയമിച്ഛാമഹേ പിതുഃ
അനൃണത്വാച്ച കൈകേയ്യാഃ സ്വർഗ്ഗം ദശരഥോ ഗതഃ. 6

| | | | |
|---|---|---|---|
| "ദശരഥഃ | "ദശരഥമഹാരാജാവ്, | ഇമം രാമം | ഈ ശ്രീരാഘവനെ |
| കൈകേയ്യാഃ | കൈകേയീദേവിയുടെ | സദാ | എന്നും |
| അനൃണ-ത്വാത് ച | കടംവീട്ടിയ കാരണത്താൽതന്നെയാണ് | പിതുഃ | പിതാവിന്റെ |
| | | അനൃണം | കടം വീട്ടിയവനാകേണമെന്ന് |
| സ്വർഗ്ഗം ഗതഃ; | സ്വർഗ്ഗപ്രാപ്തനായതു്; | | |
| വയം | ഞങ്ങൾ | ഇച്ഛാമഹേ." | ആഗ്രഹിക്കുന്നു." |

ഏതാവദുക്ത്വാ വചനം ഗന്ധർവ്വാഃ സമഹർഷയഃ
രാജർഷയശ്ചൈവ തഥാ സർവ്വേ സ്വാം സ്വാം ഗതിം ഗതാഃ. 7

| | | | |
|---|---|---|---|
| ഗന്ധർവ്വാഃ ച | ഗന്ധർവ്വന്മാരും, | സർവ്വേ | എല്ലാവരും |
| സമഹർഷയഃ | ദേവർഷികളോടുകൂടിയ | തഥാ | വന്നപ്രകാരംതന്നെ |
| രാജർഷയഃ ഏവ | രാജർഷികളും, | സ്വാം സ്വാം | അവരവരുടെ |
| ഏതാവത് | ഈ | | |
| വചനം | വാക്യത്തെ | ഗതിം | സ്ഥാനത്തെ |
| ഉക്ത്വാ, | ഉരചെയ്തശേഷം, | ഗതാഃ. | പ്രാപിച്ചു. |

ഹ്ലാദിതസ്തേന വാക്യേന ശുഭേന ശുഭദർശനഃ
രാമഃ സംഹൃഷ്ടവദനസ്താനൃഷീനഭ്യപൂജയത്. 8

| | | | |
|---|---|---|---|
| ശുഭദർശനഃ | സഭദർശനീയനായ | ഹ്ലാദിതഃ | സന്തുഷ്ടചിത്തനായി |
| രാമഃ, | ശ്രീരാമൻ, | സംഹൃഷ്ടവദനഃ | പ്രസന്നവദനനായി |
| തേന | ആ | താൻ ഋഷീൻ | ആ ഋഷിമാരെ |
| ശുഭേന | പാവനമായ | അഭ്യപൂജയത്. | ചിത്തത്തിൽ കൊണ്ടാടി. |
| വാക്യേന | വാക്യത്താൽ | | |

സ്രസ്തഗാത്രസ്തു ഭരതഃ സ വാചാ സജ്ജമാനയാ
കൃതാഞ്ജലിരിദം വാക്യം രാഘവം പുനരബ്രവീത്. 9

| | | | |
|---|---|---|---|
| പുനഃ | ഇപ്രകാരമായിട്ടും | വാചാ, | മൊഴിയോടുകൂടി, |
| സഃ ഭരതഃ തു, | ആ ഭരതനാകട്ടെ, | രാഘവം | ശ്രീരാമനോടായി |
| കൃതാഞ്ജലിഃ, | കൈകൂപ്പിക്കൊണ്ട് | ഇദം | ഇപ്രകാരം |
| സ്രസ്തഗാത്രഃ, | ഉടൽ തളർന്ന്, | വാക്യം | വാക്യത്തെ |
| സജ്ജമാനയാ | ഗൽഗദംപൂണ്ട | അബ്രവീത്. | ഉരചെയ്തു. |

രാജധർമ്മമനുപ്രേക്ഷ്യ കുലധർമ്മാനുസന്തതിം
കർത്തുമർഹസി കാകുത്സ്ഥ മമ മാതുശ്ച യാചനാം. 10

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "ശ്രീരാമ! | മമ മാതുഃ | എന്റെ മാതാവിന്റ് |
| രാജധർമ്മം | രാജനീതിയേയും | യാചനാം ച | ഇപ്പോഴുള്ള മനോഭീഷ്ടത്തെത്തന്നെ |
| കുലധർമ്മാനു-സന്തതിം | കുലധർമ്മ പരമ്പരയേയും | കർത്തും | സാധിപ്പിപ്പാൻ |
| അനുപ്രേക്ഷ്യ, | വഴിപോലെ ഓർത്ത്, | അർഹസി. | കൃപയുണ്ടായാലും. |

രക്ഷിതും സുമഹദ്രാജ്യമഹമേകസ്തു നോത്സഹേ
പൌരജാനപദാംശ്ചാപി രക്താൻ രഞ്ജയിതും തഥാ. 11

| | | | |
|---|---|---|---|
| "സുമഹത് | "അതിമഹത്തായ | പൌരജാനപദാൻ | നാട്ടാരെയും പൌരന്മാരെയും |
| രാജ്യം | രാജ്യത്തെ | രഞ്ജയിതും അപി, | സന്തോഷിപ്പിക്കുവാനാകട്ടെ, |
| രക്ഷിതും ച | സംരക്ഷിപ്പാനാകട്ടെ, | അഹം | ഞാൻ |
| തഥാ തു | അപ്രകാരം തന്നെ | ഏകഃ | ഏകനായി |
| രക്താൻ | അവിട്ടത്തെ പേരിൽ ആദരവോടു കൂടിയവരായ | ഉത്സഹേ ന. | ഉദ്യമിക്കയില്ല. |

ജ്ഞാതയശ്ച ഹി യോധാശ്ച മിത്രാണി സുഹൃദശ്ച നഃ
ത്വാമേവ പ്രതികാംക്ഷന്തേ പൎജ്ജന്യമിവ കൎഷകാഃ. 12

| | | | |
|---|---|---|---|
| "ഹി, | "എന്തെന്നാൽ, | ജ്ഞാതയഃ ച | ബന്ധുക്കളും |
| കൎഷകാഃ | കൃഷിക്കാർ | യോധാഃ ച | പടയാളികളും |
| പൎജ്ജന്യം ഇവ, | മഴയെ എന്ന പോലെ, | മിത്രാണി | സഖാക്കളും |
| ത്വാം ഏവ | നിന്തിരുവടിയെത്തന്നെ | സുഹൃദഃ ച | സുഹൃത്തുക്കളും |
| നഃ | നമ്മുടെ | പ്രതികാംക്ഷന്തേ. | കാത്തുകൊണ്ടിരിക്കുന്നു. |

ഇദം രാജ്യം മഹാപ്രാജ്ഞ സ്ഥാപയ പ്രതിപദ്യ ഹി
ശക്തിമാനസി കാകുത്സ്ഥ ലോകസ്യ പരിപാലനേ. 13

| | | | |
|---|---|---|---|
| "മഹാപ്രാജ്ഞ! | "മഹാബുദ്ധിമാനായ | ഹി | ആകയാൽ |
| കാകുത്സ്ഥ! | ശ്രീരാമ! | ഇദം | ഈ |
| ലോകസ്യ | ലോകത്തെ | രാജ്യം | രാജ്യത്തെ |
| പരിപാലനേ | പരിപാലിക്കുന്നതിൽ | പ്രതിപദ്യ | അംഗീകരിച്ചുകൊണ്ടു് |
| ശക്തിമാൻ അസി; | നിന്തിരുവടിയാകുന്നു ശക്തനായുള്ളതു്; | സ്ഥാപയ." | നിലനിൎത്തിയാലും." |

ഇത്യുക്ത്വാ ന്യപതദ് ഭ്രാതുഃ പാദയോൎഭരതസ്തദാ
ഭൃശം സംപ്രാൎത്ഥയാമാസ രാമമേവ പ്രിയംവദഃ. 14

| | | | |
|---|---|---|---|
| പ്രിയംവദഃ | പ്രിയമായുരചെയ്യുന്നവനായ | ന്യപതത്; | വീണു; |
| ഭരതഃ, | ഭരതൻ, | തദാ | അങ്ങിനെതന്നെ |
| ഇതി | ഇപ്രകാരം | രാമം | ശ്രീരാമനോടായി |
| ഉക്ത്വാ, | ഉണൎത്തിച്ചു്, | ഭൃശം ഏവ | ഇനിയും പലപ്രകാരത്തിൽ |
| ഭ്രാതുഃ | ജ്യേഷ്ഠൻെറ | സംപ്രാൎത്ഥയാമാസ. | അപേക്ഷിച്ചു. |
| പാദയോഃ | ചരണങ്ങളിൽ | | |

തമങ്കേ ഭരതം കൃത്വാ രാമോ വചനമബ്രവീത്
ശ്യാമം നളിനപത്രാക്ഷം മത്തഹംസസ്വരഃ സ്വയം. 15

| | |
|---|---|
| രാമഃ | ശ്രീരാമൻ |
| ശ്യാമം | ശ്യാമളഗാത്രനും |
| നളിനപത്രാക്ഷം | കമലനേത്രനും ആയ |
| തം ഭരതം | ആ ഭരതനെ |
| അങ്കേ | മടിയിൽ |
| കൃത്വാ, | വെച്ചുകൊണ്ടു് |
| സ്വയം | സ്വേച്ഛയായി |
| മത്തഹംസ-സ്വരഃ | ഉത്സാഹത്തേയും സാത്വികപ്രകൃതിയേയും കാണിക്കുന്നതായ സ്വരത്തിൽ |
| വചനം അബ്രവീത്. | ഇപ്രകാരം അരുളിച്ചെയ്തു. |

ആഗതാ ത്വാമിയം ബുദ്ധിഃ സ്വജാ വൈനയികീ ച യാ
ഭൃശമുത്സഹസേ താത രക്ഷിതും പൃഥിവീമപി. 16

| | |
|---|---|
| “ താത! | “ വത്സ! |
| യാ | യാതൊരു |
| ഇയം ബുദ്ധിഃ | ഇപ്രകാരമുള്ള ബുദ്ധി |
| വൈനയികീ ച | ധൎമ്മചിന്തയോടുകൂടിയതായി, |
| ത്വാം | നിങ്കൽ |
| സ്വജാ ആഗതാ | പ്രകൃതിസിദ്ധമായിരിക്കുന്നു; |
| പൃഥിവീം അപി | ലോകത്തെ മുഴുവനും |
| രക്ഷിതും | സംരക്ഷിപ്പാൻ |
| ഭൃശം ഉത്സഹസേ. | നീ ധാരാളം മതിയായവനാകുന്നു. |

അമാത്യൈശ്ച സുഹൃദ്ഭിശ്ച ബുദ്ധിമദ്ഭിശ്ച മന്ത്രിഭിഃ
സൎവ്വകാൎയ്യാണി സംമന്ത്ര്യ സുമഹാന്ത്യപി കാരയ. 17

| | |
|---|---|
| “ സുമഹാന്തി | “ അതിമഹത്തായുള്ള |
| സൎവ്വകാൎയ്യാണി അപി | എല്ലാ കൃത്യങ്ങളേയും |
| മന്ത്രിഭിഃ ച | ധൎമ്മശാസ്ത്രകുശലന്മാരും |
| ബുദ്ധിമദ്ഭിഃ ച | ബുദ്ധിമാന്മാരും |
| സുഹൃദ്ഭിഃ ച | വേണ്ടപ്പെട്ടവരുംആയ |
| അമാത്യൈഃ | മന്ത്രിമാരോടുകൂടി |
| സംമന്ത്ര്യ | ആലോചിച്ചു് |
| കാരയ. | ചെയ്യിച്ചാലും. |

ലക്ഷ്മീശ്ചന്ദ്രാദപേയാദ്വാ ഹിമവാൻ വാ ഹിമം ത്യജേത്
അതീയാത് സാഗരോ വേലാം ന പ്രതിജ്ഞാമഹം പിതുഃ. 18

| | |
|---|---|
| “ ലക്ഷ്മീഃ | “ നിലാവു് |
| ചന്ദ്രാത് | ചന്ദ്രനെവിട്ടു് |
| അപേയാത് വാ; | നീങ്ങിയാലും നീങ്ങും; |
| ഹിമവാൻ | ഹിമാലയപൎവ്വതം |
| ഹിമം | മഞ്ഞിനെ |
| ത്യജേത്; | വെടിഞ്ഞാലും വെടിയും; |
| സാഗരഃ | സമുദ്രം |
| വേലാം | കര |
| അതീയാത് വാ | കവിഞ്ഞാലും കവിഞ്ഞേക്കും |
| അഹം | ഞാൻ |
| പിതുഃ | പിതാവിനോടു് |
| പ്രതിജ്ഞാം | പ്രതിജ്ഞചെയ്തതിനെ |
| ന. | ഒരിക്കലും വിട്ടുനടക്കുകയില്ല. |

## पादुका-दान



प्रभु करि कृपा पाँवरी दीन्ही । सादर भरत सीस धरि लीन्ही ॥

GITA PRESS, GORAKHPUR.

കാമാദ്വാ താത ലോഭാദ്വാ മാത്രാ തുഭ്യമിദം കൃതം
ന തന്മനസി കൎത്തവ്യം വൎത്തിതവ്യം ച മാതൃവത്. 19

| | |
|---|---|
| " താത ! | " വത്സ ! |
| കാമാത് വാ | പ്രേമത്താലോ |
| ലോഭാത് വാ | ദുരാഗ്രഹത്താലൊ |
| മാത്രാ | മാതാവിനാൽ |
| തുഭ്യം | നിന്നെക്കുറിച്ച് |
| കൃതം | ചെയ്യപ്പെട്ടതായ |
| തത് | ആ |
| ഇദം, | ഈ പ്രവൃത്തി |
| മനസി | മനസ്സിൽ |
| കൎത്തവ്യം ന ; | കറയായി വെച്ചിരിക്കത്തക്കതല്ല ; |
| മാതൃവത് | മാതാവിനെപ്പോലെ |
| വൎത്തിതവ്യം ച." | അവളെ ബഹുമാനിച്ചു വരേണ്ടതാകുന്നു." |

ഏവം ബ്രുവാണം ഭരതഃ കൌസല്യാസുതമബ്രവീത്
തേജസാഽഽദിത്യസങ്കാശം പ്രതിപച്ചന്ദ്രദൎശനം. 20

| | |
|---|---|
| ഭരതഃ | ഭരതൻ |
| തേജസാ | കാന്തിയാൽ |
| ആദിത്യ-സങ്കാശം | ആദിത്യസദൃശനും |
| പ്രതിപച്ചന്ദ്ര-ദൎശനം | പ്രതിപദത്തിലെ ചന്ദ്രനെ എന്നപോലെ കാണ്മാൻ കൊതിക്കത്തക്കവനും |
| ഏവം | ഇപ്രകാരം |
| ബ്രുവാണം | അരുളിച്ചെയ്യുന്നവനുമായ |
| കൌസല്യാ-സുതം | കൌസല്യാസുതനായ ശ്രീരാമനോടായി |
| അബ്രവീത്. | ഉണൎത്തിച്ചു. |

അധിരോഹാൎയ്യ പാദാഭ്യാം പാദുകേ ഹേമഭൂഷിതേ
ഏതേ ഹി സൎവ്വലോകസ്യ യോഗക്ഷേമം വിധാസ്യതഃ. 21

| | |
|---|---|
| " ആൎയ്യ ! | " ജ്യേഷ്ഠ ! |
| ഹേമഭൂഷിതേ | സ്വൎണ്ണാലംകൃതങ്ങളായ |
| പാദുകേ | ഈ രണ്ടു പാദുകകളെ |
| പാദാഭ്യാം | തൃപ്പാദങ്ങൾകൊണ്ടു് |
| അധിരോഹ ; | ആരോഹണംചെയ്താലും ; |
| ഹി | എന്തെന്നാൽ |
| ഏതേ | ഇവ |
| സൎവ്വലോകസ്യ | സകല ലോകത്തിന്റെയും |
| യോഗക്ഷേമം | യോഗക്ഷേമത്തെ |
| വിധാസ്യതഃ." | വഹിച്ചുകൊള്ളും." |

സോഽധിരുഹ്യ നരവ്യാഘ്രഃ പാദുകേ ഹ്യവരുഹ്യ ച
പ്രായച്ഛത് സുമഹാതേജാ ഭരതായ മഹാത്മനേ. 22

| | |
|---|---|
| സുമഹാതേജാഃ | മഹാതേജസ്വിയായ |
| സഃ നരവ്യാഘ്രഃ | ആ പുരുഷോത്തമൻ |
| പാദുകേ | മെതിയടികളിൽ |
| അധിരുഹ്യ | കയറി, |
| അവരുഹ്യ ച | താഴത്തിറങ്ങിയശേഷം |
| മഹാത്മനേ | മഹാത്മാവായ |
| ഭരതായ ഹി | ഭരതന്നായിക്കൊണ്ടു് |
| പ്രായച്ഛത്. | പ്രദാനംചെയ്തു. |

സ പാദുകേ സംപ്രണമ്യ രാമം വചനമബ്രവീത്
ചതുർദ്ദശ ഹി വർഷാണി ജടാചീരധരോ ഹ്യഹം. 23

| | |
|---|---|
| സഃ | അദ്ദേഹം |
| പാദുകേ | പാദുകകളെ |
| സംപ്രണമ്യ, | നമസ്കരിച്ച്, |
| രാമം | ശ്രീരാമനോടായി |
| വചനം അബ്രവീത്; | ഇപ്രകാരം ഉണർത്തിച്ചു; |

| | |
|---|---|
| "അഹം ഹി | "ഞാനും |
| ചതുർദ്ദശ | പതിന്നാലു |
| വർഷാണി | സംവത്സരങ്ങൾ |
| ജടാചീരധരഃ ഹി. | ജടയും മരവുരിയും ധരിക്കുന്നവനായിരിക്കും. |

ഫലമൂലാശനോ വീര ഭവേയം രഘുനന്ദന
തവാഗമനമാകാംക്ഷൻ വസൻ വൈ നഗരാദ്ബഹിഃ. 24

| | |
|---|---|
| "വീര! | "ലോകൈകവീരനായ |
| രഘുനന്ദന! | ശ്രീരാഘവ! |
| തവ | നിന്തിരുവടിയുടെ |
| ആഗമനം | വരവിനെ |
| ആകാംക്ഷൻ | എതിരേറ്റുകൊണ്ട് |
| നഗരാത് | നഗരത്തിൽനിന്നു |

| | |
|---|---|
| ബഹിഃ | പുറത്തായി |
| വസൻ വൈ, | വാസംചെയ്യുന്നവനായിതന്നെ, |
| ഫലമൂലാശനഃ | ഫലമൂലങ്ങൾ ഭുജിച്ചുകൊണ്ട് |
| ഭവേയം. | ഞാൻ വർത്തിക്കുന്നതാണ്. |

തവ പാദുകയോർന്ന്യസ്യ രാജ്യതന്ത്രം പരന്തപ
ചതുർദ്ദശേ ഹി സംപൂർണ്ണേ വർഷേഽഹനി രഘൂത്തമ
ന ദ്രക്ഷ്യാമി യദി ത്വാം തു പ്രവേക്ഷ്യാമി ഹുതാശനം. 25

| | |
|---|---|
| "പരന്തപ! | "ശത്രുസന്താപകനായ |
| രഘൂത്തമ! | ശ്രീരഘുശ്രേഷ്ഠ! |
| രാജ്യതന്ത്രം | രാജ്യപരിപാലനത്തെ |
| തവ | നിന്തിരുവടിയുടെ |
| പാദുകയോഃ | പാദുകകളിൽ |
| ന്യസ്യ, | സമർപ്പിച്ച്, |
| ത്വാം | നിന്തിരുവടിയെ |

| | |
|---|---|
| ചതുർദ്ദശേ വർഷേ ഹി | പതിന്നാലു വത്സരങ്ങളും |
| സംപൂർണ്ണേ തു | പൂർത്തിയായ ഉടനെ, |
| അഹനി | പിറ്റെ ദിവസം, |
| ദ്രക്ഷ്യാമി ന യദി | ഞാൻ കാണാതിരിക്കുന്ന പക്ഷം |
| ഹുതാശനം പ്രവേക്ഷ്യാമി." | അഗ്നിപ്രവേശനം ചെയ്യുന്നതാണ്." |

തഥേതി ച പ്രതിജ്ഞായ സംപരിഷ്വജ്യ സാദരം
ശത്രുഘ്നം ച പരിഷ്വജ്യ ഭരതം ചേദമബ്രവീത്. 26

| | |
|---|---|
| "തഥാ" | "അപ്രകാരം തന്നെ," |
| ഇതി | എന്ന് |
| പ്രതിജ്ഞായ, | വാഗ്ദത്തംചെയ്ത്, |
| സാദരം | ആദരവോടുകൂടി |
| സംപരിഷ്വജ്യ, | ആലിംഗനംചെയ്ത്, |

| | |
|---|---|
| ശത്രുഘ്നം ച | ശത്രുഘ്നനെയും |
| പരിഷ്വജ്യ ച, | തലോടി പുണർന്ന്, |
| ഭരതം | ഭരതനോടായി |
| ഇദം ച | ഇപ്രകാരവും |
| അബ്രവീത്. | അരുളിച്ചെയ്തു. |

മാതരം രക്ഷ കൈകേയീം മാ രോഷം കുരു താം പ്രതി
മയാ ച സീതയാ ചൈവ ശപ്തോഽസി രഘുനന്ദന. 27

| | | | |
|---|---|---|---|
| "രഘുനന്ദന! | "ഭരത! | രോഷം ഏവ | കോപമെന്നതുതന്നെ |
| മാതരം | മാതാവായ | മാ കുരു; | കയ്ക്കൊള്ളാതിരിക്കുക; |
| കൈകേയീം | കൈകേയിയെ | മയാ ച | എന്നെത്തൊട്ടും |
| രക്ഷ! | ബഹുമാനിച്ചുവരിക; | സീതയാ ച | സീതയെത്തൊട്ടും |
| താം പ്രതി | അവളുടെപേരിൽ | ശപ്തഃ അസി." | ആണയുണ്ടു്." |

ഇത്യുക്ത്വാഽശ്രുപരീതാക്ഷോ ഭ്രാതരം വിസസൎജ്ജ ഹ. 28

| | | | |
|---|---|---|---|
| ഇതി ഉക്ത്വാ, | ഇങ്ങിനെ അരുളിച്ചെയ്തു്, | ഭ്രാതരം | അനുജനെ |
| അശ്രുപരീതാക്ഷഃ | അശ്രുക്കൾ നിറഞ്ഞ നേത്രങ്ങളാൎന്നവനായി | വിസസൎജ്ജ ഹ! | വിടകൊടുത്തയച്ചു, കണ്ടാലും! |

സ പാദുകേ തേ ഭരതഃ പ്രതാപവാൻ
സ്വലംകൃതേ സംപരിഗൃഹ്യ ധൎമ്മവിത്
പ്രദക്ഷിണം ചൈവ ചകാര രാഘവം
ചകാര ചൈവോത്തമനാഗമൂൎദ്ധ്നി 29

| | | | |
|---|---|---|---|
| പ്രതാപവാൻ | പ്രതാപശാലിയും | ഉത്തമനാഗമൂൎദ്ധ്നി | ഉത്തമോത്തമനായ തന്റെ ശിരസ്സിൽ |
| ധൎമ്മവിത് ഏവ | ധൎമ്മജ്ഞനും ആയ | ചകാര; | വെച്ചു; |
| സഃ ഭരതഃ, | ആ ഭരതൻ, | ഏവ ച | ആ നിലയിൽതന്നെ |
| സ്വലംകൃതേ | നന്നായലങ്കരിക്കപ്പെട്ട | രാഘവം ച | ശ്രീരാഘവനേയും |
| തേ പാദുകേ | ആ പാദുകകൾ രണ്ടും | പ്രദക്ഷിണം ചകാര. | പ്രദക്ഷിണംചെയ്തു. |
| സംപരിഗൃഹ്യ, | ഭക്തിയോടുകൂടി സ്വീകരിച്ചുകൊണ്ടു്, | | |

["ഉത്തമനാഗമൂൎദ്ധ്നി ചകാര" (ആനപ്പുറത്തു് കയററി) എന്നു വ്യാഖ്യാനാന്തരങ്ങൾ. 98-ാംസൎഗ്ഗം 8-ാംശ്ലോകത്തിൽ ഭരതൻ പറഞ്ഞിരിക്കുന്നതും കാണുക.]

അഥാനുപൂൎവ്വ്യാത് പ്രതിനന്ദ്യ തം ജനം
ഗുരൂംശ്ച മന്ത്രീൻ പ്രകൃതീസ്തഥാനുജൌ
വ്യസൎജ്ജയദ്രാഘവവംശവൎദ്ധനഃ
സ്ഥിതഃ സ്വധൎമ്മേ ഹിമവാനിവാചലഃ. 30

| | | | |
|---|---|---|---|
| അഥ | അതിൽപിന്നെ | ഗുരൂൻ ച | ഗുരുജനങ്ങളേയും |
| ഹിമവാൻ ഇവ | ഹിമവാനെന്നപോലെ | മന്ത്രീൻ | മന്ത്രികളേയും |
| സ്വധൎമ്മേ | സ്വധൎമ്മത്തിൽ | പ്രകൃതീഃ തഥാ | മററുള്ള ഉദ്യോഗസ്ഥന്മാരേയും |
| അചലഃ | ചലനമില്ലാതെ | അനുജൌ | അനുജന്മാർ രണ്ടു പേരേയും |
| സ്ഥിതഃ | സ്ഥിതിചെയ്തുവനും | അനുപൂൎവ്വ്യാത് | യഥാക്രമം |
| രാഘവവംശവൎദ്ധനഃ, | രഘുകുലത്തിന്നു ഖ്യാതി വളൎത്തുന്നവനും ആയ ആ ശ്രീരാമൻ, | പ്രതിനന്ദ്യ | തക്ക ഉപചാരവാക്കുകൾ അരുളിച്ചെയ്തു് |
| തം ജനം, | ആ ജനത്തേയും, | വ്യസൎജ്ജയത്. | വിടകൊടുത്തയച്ചു. |

തം മാതരോ ബാഷ്പഗൃഹീതകണ്ഠ്യഃ
ദുഃഖേന നാമന്ത്രയിതും ഹി ശേകുഃ
സ ത്വേവ മാതൄരഭിവാദ്യ സർവ്വാഃ
രുദൻ കുടീം സ്വാം പ്രവിവേശ രാമഃ. 31

| | | | |
|---|---|---|---|
| മാതരഃ | മാതാക്കന്മാർ | രാമഃ തു | ശ്രീരാമനാകട്ടെ, |
| ദുഃഖേന | ദുഃഖത്താലുണ്ടായ | മാതൄഃ | മാതാക്കന്മാർ |
| ബാഷ്പഗൃഹീത-കണ്ഠ്യഃ, | അശ്രുക്കൾ മൂലം തൊണ്ടകെട്ടിയവരായി, | സർവ്വാഃ ഏവ | എല്ലാവരേയും |
| തം | അദ്ദേഹത്തോട് | അഭിവാദ്യ, | വണങ്ങി, |
| ആമന്ത്രയിതും | യാത്രപറവാൻ | രുദൻ ഹി | രോദനം ചെയ്തുകൊണ്ടു |
| ശേകുഃ ന; | ശക്തരാകാതിരുന്നു ; | സ്വാം | തന്റെ [തന്നെ |
| സഃ | ആ | കുടീം | പർണ്ണശാലയിൽ |
| | | പ്രവിവേശ. | പ്രവേശിച്ചു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ദ്വാദശോത്തരശതതമഃ സർഗ്ഗഃ = നൂററിപ്പന്ത്രണ്ടാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 6496 ; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 4141.



# ത്രയോദശോത്തരശതതമഃ സർഗ്ഗഃ = നൂററിപ്പതിമൂന്നാംസർഗ്ഗം.

[ഭരതപ്രത്യാഗമനം = ഭരതൻ മടങ്ങുന്നതു്.]

തതഃ ശിരസി കൃത്വാ തു പാദുകേ ഭരതസ്തദാ
ആരുരോഹ രഥം ഹൃഷ്ടഃ ശത്രുഘ്നേന സമന്വിതഃ 1

| | | | |
|---|---|---|---|
| തദാ | ആ സമയം | ഹൃഷ്ടഃ തു | മനഃസംതൃപ്തിപൂണ്ടവനായ് തന്നെ |
| ഭരതഃ | ഭരതൻ, | | |
| തതഃ | അവിടെനിന്നും | ശത്രുഘ്നേന സമന്വിതഃ | ശത്രുഘ്നസഹിതനായി |
| പാദുകേ | പാദുകകളെ | | |
| ശിരസി | ശിരസ്സിൽ | രഥം | രഥത്തിൽ |
| കൃത്വാ, | വഹിച്ചുകൊണ്ടു്, | ആരുരോഹ. | കയറി. |

വസിഷ്ഠോ വാമദേവശ്ച ജാബാലിശ്ച ദൃഢവ്രതഃ
അഗ്രതഃ പ്രയയുഃ സർവ്വേ മന്ത്രിണോ മന്ത്രപൂജിതാഃ. 2

| | | | |
|---|---|---|---|
| വസിഷ്ഠഃ | വസിഷ്ഠമഹർഷിയും | മന്ത്രപൂജിതാഃ | ആലോചനാകുശലന്മാരായ |
| വാമദേവഃ ച | വാമദേവമഹർഷിയും | മന്ത്രിണഃ | മന്ത്രിമാർ |
| | | സർവ്വേ | എല്ലാവരും |
| ദൃഢവ്രതഃ | ദൃഢവ്രതനായ | അഗ്രതഃ | മുമ്പിലായി |
| ജാബാലിഃ ച | ജാബാലിമഹർഷിയും | പ്രയയുഃ. | യാത്രചെയ്തു. |

മന്ദാകിനീം നദീം രമ്യാം പ്രാങ്മുഖാസ്തേ യയുസ്തദാ
പ്രദക്ഷിണം ച കുൎവ്വാണാശ്ചിത്രകൂടം മഹാഗിരിം. 3

| | | | |
|---|---|---|---|
| തേ | അവർ, | തദാ | ആ സമയം |
| രമ്യാം | അഴകാൎന്ന | പ്രദക്ഷിണം കുൎവ്വാണാഃ | പ്രദക്ഷിണം വെച്ചു കൊണ്ട് |
| മന്ദാകിനീം നദീം | മന്ദാകിനീനദിയേയും | പ്രാങ്മുഖാഃ | കിഴക്കുനോക്കി |
| ചിത്രകൂടം മഹാഗിരിം ച | ചിത്രകൂടപൎവ്വതത്തേയും | യയുഃ. | ചെന്നു. |

പശ്യൻ സാനുസഹസ്രാണി രമ്യാണി വിവിധാനി ച
പ്രയയൌ തസ്യ പാൎശ്വേന സസൈന്യോ ഭരതസ്തദാ. 4

| | | | |
|---|---|---|---|
| തദാ | ആ സമയം | സാനുസഹസ്രാണി | അനേകം താഴ്വരകളെ |
| ഭരതഃ | ഭരതൻ | പശ്യൻ ച | നോക്കിക്കൊണ്ടുതന്നെ |
| സസൈന്യഃ | സൈന്യസമേതനായി | തസ്യ | ആ പൎവ്വതത്തിന്റെ |
| രമ്യാണി | രമ്യങ്ങളായ | പാൎശ്വേന | ഓരംവഴിയായി |
| വിവിധാനി | പലമാതിരിയുള്ള | പ്രയയൌ. | യാത്രചെയ്തു. |

അദൂരാച്ചിത്രകൂടസ്യ ദദൎശ ഭരതസ്തദാ
ആശ്രമം യത്ര സ മുനിൎഭരദ്വാജഃ കൃതാലയഃ. 5

| | | | |
|---|---|---|---|
| ഭരതഃ | ഭരതൻ | സഃ | ആ |
| തദാ | അപ്പോൾ | ഭരദ്വാജഃ മുനിഃ | ഭരദ്വാജമഹൎഷി |
| ചിത്രകൂടസ്യ | ചിത്രകൂടപൎവ്വതത്തിന്റെ | കൃതാലയഃ | എഴുന്നള്ളിയിരിക്കുന്ന |
| അദൂരാത് | അരികിലായ്തന്നെ | യത്ര ആശ്രമം | ആശ്രമം യാതൊന്നോ |
| | | ദദൎശ. | കണ്ടു. [അതിനെ |

[യമുനയ്ക്കു് തെക്കുഭാഗത്തായി, ചിത്രകൂടത്തിന്നരികിലായി, ഭരദ്വാജമഹൎഷി ചിലപ്പോൾ അധിവാസംചെയ്യുന്ന മറെറാരു ആശ്രമമാകുന്നു ഇത് എന്നു തിലകം. ചിത്രകൂടത്തിന്റെ രാമണീയകതയെകണ്ടു് ശ്രപായവഴി അറിയാത്തതിനാൽ ചിത്രകൂടത്തിന്റെ സമീപത്തിലാണെന്നു് തോന്നിയതായ ഭരദ്വാജാശ്രമത്തെ കണ്ടു എന്നു് ഗോവിന്ദരാജീയം. എന്നാൽ താഴെ 21-ാം ശ്ലോകത്തിൽ "തതസ്തേ യമുനാം ദിവ്യാം നദീം തീൎത്ത്വാ" എന്നു്, ഇതിന്നുശേഷം യമുനയെ കടന്നതായി പറയുന്നതുകൊണ്ടും, 55-ാം സൎഗ്ഗം, 10-ാം ശ്ലോകത്തിൽ "സ പന്ഥാശ്ചിത്രകൂടസ്യ ഗതഃ സുബഹുശോ മയാ" എന്നു് ഭരദ്വാജമഹൎഷി ചിത്രകൂടത്തിലേക്കു് പലകുറി പോകാറുണ്ടെന്നും സിദ്ധിക്കുന്നതിനാൽ തിലകമതം തന്നെ സമുചിതമെന്നു് തോന്നുന്നു.]

സ തമാശ്രമമാസാദ്യ ഭരദ്വാജസ്യ ബുദ്ധിമാൻ
അവതീൎയ്യ രഥാത് പാദൌ വവന്ദേ ഭരതസ്തദാ. 6

| | | | |
|---|---|---|---|
| തദാ | ആ സമയം | ആശ്രമം | ആശ്രമത്തെ |
| സഃ | ആ | ആസാദ്യ, | പ്രാപിച്ചു്, |
| ബുദ്ധിമാൻ | ബുദ്ധിമാനായ | രഥാത് | തേരിൽനിന്നു് |
| ഭരതഃ | ഭരതൻ | അവതീൎയ്യ, | താഴത്തിറങ്ങി, |
| ഭരദ്വാജസ്യ | ഭരദ്വാജമഹൎഷിയുടെ | പാദൌ | തൃപ്പാദങ്ങളെ |
| തം | ആ | വവന്ദേ. | വന്ദിച്ചു. |

തതോ ഹൃഷ്ടോ ഭരദ്വാജോ ഭരതം വാക്യമബ്രവീത്
അപി കൃത്യം കൃതം താത രാമേണ ച സമാഗതഃ. 7

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | " താത! | " വത്സ! |
| ഭരദ്വാജഃ | ഭരദ്വാജമഹർഷി | രാമേണ | രാമനാൽ |
| ഭരതം | ഭരതനെനോക്കി | അപി സമാഗതഃ? | സത്കരിക്കപ്പെട്ടില്ലെ? |
| ഹൃഷ്ടഃ | സന്തോഷം പൂണ്ടവനായി | കൃത്യം | കാര്യം |
| വാക്യം അബ്രവീത്; | ഇപ്രകാരം അരുളിച്ചെയ്തു; | കൃതം ച?" | സാധിച്ചുവൊ?" |

ഏവമുക്തസ്സ തു തതോ ഭരദ്വാജേന ധീമതാ
പ്രത്യുവാച ഭരദ്വാജം ഭരതോ ഭ്രാതൃവത്സലഃ 8

| | | | |
|---|---|---|---|
| ധീമതാ | ജ്ഞാനിയായ | സഃ | ആ |
| ഭരദ്വാജേന | ഭരദ്വാജമഹർഷിയാൽ | ഭരതഃ | ഭരതൻ |
| ഏവം | ഇപ്രകാരം | ഭരദ്വാജം | ഭരദ്വാജമുനിയോടായി |
| ഉക്തഃ | ചോദിക്കപ്പെട്ടവനും | തതഃ | അതിന്ന് |
| ഭ്രാതൃവത്സലഃ തു | ഭ്രാതൃഭക്തനുമായ | പ്രത്യുവാച. | മറുപടിയുരചെയ്തു. |

സ യാച്യമാനോ ഗുരുണാ മയാ ച ദൃഢവിക്രമഃ
രാഘവഃ പരമപ്രീതോ വസിഷ്ഠം വാക്യമബ്രവീത്. 9

| | | | |
|---|---|---|---|
| " ഗുരുണാ | " ഗുരുവിനാലും | രാഘവഃ | ശ്രീരാഘവൻ |
| മയാ ച | എന്നാലും | പരമപ്രീതഃ | അതിസന്തുഷ്ടചിത്തനായി |
| യാച്യമാനഃ | അപേക്ഷിക്കപ്പെട്ടവനും | വസിഷ്ഠം | വസിഷ്ഠമഹർഷിയെ നോക്കി |
| ദൃഢവിക്രമഃ | ദൃഢനിഷ്ഠയോടുകൂടിയവനുമായ | വാക്യം | ഇങ്ങിനെ |
| സഃ | ആ | അബ്രവീത്. | ഉരചെയ്തു. |

പിതുഃ പ്രതിജ്ഞാം താമേവ പാലയിഷ്യാമി തത്വതഃ
ചതുർദ്ദശ ഹി വർഷാണി യാ പ്രതിജ്ഞാ പിതുർമ്മമ. 10

| | | | |
|---|---|---|---|
| " 'മമ | " 'എന്റെ | തത്വതഃ | ഉള്ളപോലെ |
| പിതുഃ | പിതാവിന്റെ | ചതുർദ്ദശ | പതിന്നാലു |
| പ്രതിജ്ഞാ യാ | ആജ്ഞ യാതൊന്നൊ | വർഷാണി ഹി | വത്സരങ്ങളിലും |
| പിതുഃ | പിതാവിന്റെ | പാലയിഷ്യാമി.' | ഞാൻ പരിപാലിക്കുന്നതാണ് '. |
| താം പ്രതിജ്ഞാം ഏവ | അതേ ആജ്ഞയെ മുഴുവൻ | | |

ഏവമുക്തോ മഹാപ്രാജ്ഞോ വസിഷ്ഠഃ പ്രത്യുവാച ഹ
വാക്യജ്ഞോ വാക്യകുശലം രാഘവം വചനം മഹത്. 11

| | | | |
|---|---|---|---|
| "ഏവം | "ഇപ്രകാരം | വാക്യകുശലം | വാക്കിൽ നിപുണനായ |
| ഉക്തഃ | ഉരചെയ്യപ്പെട്ടവനും | രാഘവം | ശ്രീരാഘവനോടായി |
| മഹാപ്രാജ്ഞഃ | മഹാജ്ഞാനിയും | മഹത് | ഉത്കൃഷ്ടമായ |
| വാക്യജ്ഞഃ | വാക്യകോവിദനുമായ | വചനം | ഈ വചനത്തെ |
| വസിഷ്ഠഃ, | വസിഷ്ഠഭഗവാൻ, | പ്രത്യുവാച ഹ. | മറുപടിയരുളി. |

ഏതേ പ്രയച്ഛ സംഹൃഷ്ടഃ പാദുകേ ഹേമഭൂഷിതേ
അയോദ്ധ്യായാം മഹാപ്രാജ്ഞ യോഗക്ഷേമകരേ തവ. 12

| | | | |
|---|---|---|---|
| "'മഹാപ്രാജ്ഞ! | "'മഹാബുദ്ധിശാലിയായവനേ! | അയോദ്ധ്യായാം | അയോദ്ധ്യയിൽ |
| തവ | അവിടുത്തെ | യോഗക്ഷേമകരേ | യോഗക്ഷേമത്തെ വഹിക്കുന്നവയായി |
| ഹേമഭൂഷിതേ | സ്വൎണ്ണത്താലലങ്കരിക്കപ്പെട്ട | സംഹൃഷ്ടഃ | സന്തോഷത്തോടെ |
| ഏതേ പാദുകേ | ഈ രണ്ടു പാദുകകളെ | പ്രയച്ഛ.' | കൊടുത്താലും.' |

ഏവമുക്തോ വസിഷ്ഠേന രാഘവഃ പ്രാങ്മുഖഃ സ്ഥിതഃ
പാദുകേ അധിരുഹ്യൈതേ മമ രാജ്യായ വൈ ദദൌ. 13

| | | | |
|---|---|---|---|
| "വസിഷ്ഠേന | "വസിഷ്ഠഭഗവാനാൽ | പാദുകേ | പാദുകകളിൽ |
| ഏവം | ഇപ്രകാരം | അധിരുഹ്യ, | കയറിനിന്ന്, |
| ഉക്തഃ | ഉരചെയ്യപ്പെട്ടവനായ | ഏതേ | ഇവയെ |
| രാഘവഃ, | ശ്രീരാഘവൻ, | രാജ്യായ വൈ | രാജ്യത്തെ വാഴുവാനാ |
| പ്രാങ്മുഖഃ | കിഴക്കുമുഖമായി | മമ | എനിക്കായി[യിത്തന്നെ |
| സ്ഥിതഃ | നിന്നുകൊണ്ട് | ദദൌ. | പ്രദാനംചെയ്തു. |

നിവൃത്തോഽഹമനുജ്ഞാതോ രാമേണ സുമഹാത്മനാ
അയോദ്ധ്യാമേവ ഗച്ഛാമി ഗൃഹീത്വാ പാദുകേ ശുഭേ. 14

| | | | |
|---|---|---|---|
| "അഹം | "ഞാൻ | പാദുകേ | പാദുകകളെയും |
| സുമഹാത്മനാ | മഹാത്മാവായ | ഗൃഹീത്വാ | എടുത്തുകൊണ്ട് |
| രാമേണ | ശ്രീരാമനാൽ | നിവൃത്തഃ | മടങ്ങിയവനായി |
| അനുജ്ഞാതഃ, | വിടനല്കപ്പെട്ടവനായി | അയോദ്ധ്യാം ഏവ | അയോദ്ധ്യയ്ക്കുതന്നെ |
| ശുഭേ | പുണ്യകരങ്ങളായ | ഗച്ഛാമി." | പോകയാകുന്നു." |

ഏതച്ഛ്രുത്വാ ശുഭം വാക്യം ഭരതസ്യ മഹാത്മനഃ
ഭരദ്വാജഃ ശുഭതരം മുനിർവ്വാക്യമുവാച ഹ. 15

| | | | |
|---|---|---|---|
| മഹാത്മനഃ | മഹാത്മാവായ | ശ്രുത്വാ, | കേട്ട്, |
| ഭരതസ്യ | ഭരതന്റെ | ഭരദ്വാജഃ മുനിഃ | ഭരദ്വാജമഹൎഷി |
| ഏതത് | ഈ | ശുഭതരം | അത്യുത്കൃഷ്ടമായ |
| ശുഭം | ശോഭനമായ | വാക്യം ഉവാച ഹ. | വാക്യത്തെ ഇപ്രകാരം അരുൾചെയ്തു. |
| വാക്യം | വാക്യത്തെ | | |

നൈതച്ചിത്രം നരവ്യാഘ്ര ശീലവൃത്തവതാം വര
യദാൎയ്യം ത്വയി തിഷ്ഠേത്തു നിമ്നേ സൃഷ്ടമിവോദകം. 16

| | | | |
|---|---|---|---|
| "നരവ്യാഘ്ര! | "പുരുഷോത്തമ! | ഇവ, | എപ്രകാരമോ അപ്രകാരം, |
| ശീലവൃത്തവതാം വര! | സദാചാരനിരതന്മാരിൽവെച്ച് ഉത്തമനായവനേ! | ത്വയി | ഭവാനിൽ |
| | | ആൎയ്യം | സദ്ഗുണം |
| | | തിഷ്ഠേത്; | സ്ഥിതിചെയ്യുന്നു; |
| നിമ്നേ | അഗാധമായ കുഴിയിൽ | യത് തു | ആയതോക്കുമ്പോൾ |
| സൃഷ്ടം ഉദകം | ധാരാളം വെള്ളം | ഏതത് ചിത്രം ന. | ഇത് ആശ്ചൎയ്യമല്ല. |

അമൃതഃ സ മഹാബാഹുഃ പിതാ ദശരഥസ്തവ
യസ്യ ത്വമീദൃശഃ പുത്രോ ധൎമ്മജ്ഞോ ധൎമ്മവത്സലഃ. 17

| | | | |
|---|---|---|---|
| "ധൎമ്മജ്ഞഃ | "ധൎമ്മത്തെ ഗ്രഹിച്ച്, | സഃ | അപ്രകാരമുള്ള |
| ധൎമ്മവത്സലഃ | ധൎമ്മത്തെതാല്പൎയ്യത്തോടെ അനുഷ്ഠിക്കുന്ന | തവ | അവിടുത്തെ |
| | | പിതാ, | പിതാവും, |
| ഈദൃശഃ ത്വം, | ഇപ്രകാരമുള്ള അങ്ങ്, | മഹാബാഹുഃ | മഹാബാഹുവും ആയ |
| യസ്യ | യാതൊരുവൻെറ | ദശരഥഃ | ദശരഥമഹാരാജാവ്, |
| പുത്രഃ | പുത്രനോ, | അമൃതഃ." | ചിരഞ്ജീവിതന്നെ." |

തമൃഷിം തു മഹാത്മാനമുക്തവാക്യം കൃതാഞ്ജലിഃ
ആമന്ത്രയിതുമാരേഭേ ചരണാവുപഗൃഹ്യ ച. 18

| | | | |
|---|---|---|---|
| ഉക്തവാക്യം | ഇപ്രകാരം ഉരചെയ്ത | ഉപഗൃഹ്യ ച, | വീണുകുമ്പിട്ട്, |
| മഹാത്മാനം | മഹാത്മാവായ | കൃതാഞ്ജലിഃ | അഞ്ജലിഹസ്തനായി |
| തം ഋഷിം, | ആ ഋഷിയെ, | ആമന്ത്രയിതും ആരേഭേ. | പോകുവാൻ വിടവാങ്ങി. |
| ചരണൌ തു | തൃപ്പാദങ്ങളിൽ | | |

തതഃ പ്രദക്ഷിണം കൃത്വാ ഭരദ്വാജം പുനഃ പുനഃ
ഭരതസ്തു യയൌ ശ്രീമാനയോദ്ധ്യാം സഹ മന്ത്രിഭിഃ. 19

| | | | |
|---|---|---|---|
| ശ്രീമാൻ | ശ്രീമാനായ | തതഃ | അവിടെനിന്നും |
| ഭരതഃ | ഭരതൻ | മന്ത്രിഭിഃ സഹ | മന്ത്രിമാരോടുംകൂടി |
| ഭരദ്വാജം | ഭരദ്വാജമഹൎഷിയെ | അയോദ്ധ്യാം തു | അയോദ്ധ്യയിലേയ്ക്കുതന്നെ |
| പുനഃ പുനഃ | പലകുറി | | |
| പ്രദക്ഷിണം കൃത്വാ | പ്രദക്ഷിണംചെയ്ത് | യയൌ. | യാത്രചെയ്തു. |

യാനൈശ്ച ശകടൈശ്ചൈവ ഹയൈൎന്നാഗൈശ്ച സാ ചമൂഃ
പുനൎന്നിവൃത്താ വിസ്തീൎണ്ണാ ഭരതസ്യാനുയായിനീ. 20

| | | | |
|---|---|---|---|
| ശകടൈഃ ച | വണ്ടികളെക്കൊണ്ടും | സാ ചമൂഃ | ആ സൈന്യം |
| ഹയൈഃ ഏവ | കുതിരകളാലും | ഭരതസ്യ അനുയായിനീ, | ഭരതനെ അനുഗമിക്കുന്നതായി, |
| നാഗൈഃ ച | ആനകളാലും | | |
| യാനൈഃ ച | വാഹനങ്ങളാലും | പുനഃ നിവൃത്താ. | വീണ്ടും (അയോദ്ധ്യയിലേയ്ക്ക്) തിരിച്ചു. |
| വിസ്തീൎണ്ണാ | പരന്നുകിടന്നിരുന്ന | | |

തതസ്തേ യമുനാം ദിവ്യാം നദീം തീർത്ത്വോർമ്മിമാലിനീം
ദദൃശുസ്താം പുനഃ സർവ്വേ ഗംഗാം ശുഭജലാം നദീം. 21

| | | | |
|---|---|---|---|
| തതഃ | അനന്തരം | നദീം തീർത്ത്വാ, | നദിയെ കടന്ന്, |
| തേ സർവ്വേ | അവരെല്ലാവരും | ശുഭജലാം | പുണ്യതീർത്ഥമാന്ന |
| ഊർമ്മിമാലിനീം | ഓളംവെട്ടുന്ന | താം ഗംഗാം നദീം | ആ ഗംഗാനദിയെ |
| യമുനാം | യമുനയെന്ന | പുനഃ ദദൃശുഃ. | വീണ്ടും സന്ദർശിച്ചു. |
| ദിവ്യാം | ദിവ്യമായ | | |

താം പുണ്യജലസമ്പൂർണ്ണാം സന്തീർയ്യ സഹബാന്ധവഃ
ശൃംഗിബേരപുരം രമ്യം പ്രവിവേശ സസൈനികഃ. 22

| | | | |
|---|---|---|---|
| സസൈനികഃ | സൈന്യസമേതനും | താം | അതിനെ |
| സഹബാന്ധവഃ, | ബന്ധുസമേതനും ആയ ഭരതൻ, | സന്തീർയ്യ, | തരണംചെയ്ത്, |
| | | രമ്യം | അഴകാന്ന |
| പുണ്യജലസമ്പൂർണ്ണാം | പുണ്യജലം നിറഞ്ഞതായ | ശൃംഗിബേരപുരം | ശൃംഗിവേരപുരത്തിൽ |
| | | പ്രവിവേശ. | എത്തി. |

ശൃംഗിബേരപുരാദ് ഭൂയസ്ത്വയോദ്ധ്യാം സന്ദദർശ ഹ. 23

| | | | |
|---|---|---|---|
| ശൃംഗിബേരപുരാത് | ശൃംഗിവേരപുരത്തിൽനിന്ന് | അയോദ്ധ്യാം | അയോദ്ധ്യയെ |
| ഭൂയഃ തു | വീണ്ടും യാത്രചെയ്ത് | സന്ദദർശ ഹ. | കണ്ണിന്നെതിരിൽ കണ്ടു. |

അയോദ്ധ്യാം ച തതോ ദൃഷ്ട്വാ പിത്രാ ഭ്രാത്രാ വിനാകൃതാം
ഭരതോ ദുഃഖസന്തപ്തഃ സാരഥിം വാക്യമബ്രവീത്. 24

| | | | |
|---|---|---|---|
| ഭരതഃ | ഭരതൻ | ദൃഷ്ട്വാ, തതഃ | കണ്ട്, തന്മൂലം |
| അയോദ്ധ്യാം | അയോദ്ധ്യയെ | ദുഃഖസന്തപ്തഃ | ദുഃഖാക്രാന്തനായി |
| പിത്രാ | പിതാവിനാലും | സാരഥിം | സാരഥിയെനോക്കി |
| ഭ്രാത്രാ ച | ജ്യേഷ്ഠനാലും | വാക്യം | ഇപ്രകാരം വാക്യത്തെ |
| വിനാകൃതാം | വെടിയപ്പെട്ടതായി | അബ്രവീത്. | അരുളിച്ചെയ്തു. |

സാരഥേ പശ്യ വിധ്വസ്താ സാऽയോദ്ധ്യാ ന പ്രകാശതേ
നിരാകാരാ നിരാനന്ദാ ദീനാ പ്രതിഹതസ്വനാ. 25

| | | | |
|---|---|---|---|
| "സാരഥേ! | "സുമന്ത്ര! | പ്രതിഹതസ്വനാ | ശബ്ദം ഒടുങ്ങിയതായി |
| സാ അയോദ്ധ്യാ | ആ അയോദ്ധ്യാപുരം | | |
| നിരാകാരാ | സ്വരൂപംതന്നെ മാറിയതായി | വിധ്വസ്താ | പാഴടഞ്ഞ് കിടക്കുന്നതായി |
| നിരാനന്ദാ | സന്തോഷമററതായി | പ്രകാശതേ ന, | ഒട്ടും ശോഭിക്കാതിരിക്കുന്നു, |
| ദീനാ | പരിതാപകരമായ അവസ്ഥയെ പ്രാപിച്ച് | പശ്യ." | കണ്ടാലും." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ത്രയോദശോത്തരശതതമഃ സർഗ്ഗഃ = നൂററിപ്പതിമൂന്നാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 6521; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 4166.



# ചതുർദ്ദശോത്തരശതതമഃ സർഗ്ഗഃ = നൂററിപ്പതിനാലാംസർഗ്ഗം.

[അയോദ്ധ്യാപ്രവേശഃ = അയോദ്ധ്യയിൽ പ്രവേശിക്കുന്നതു്.]

സ്നിഗ്ദ്ധഗംഭീരഘോഷേണ സ്യന്ദനേനോപയാൻ പ്രഭുഃ
അയോദ്ധ്യാം ഭരതഃ ക്ഷിപ്രം പ്രവിവേശ മഹായശാഃ 1
ബിഡാലോലൂകചരിതാമാലീനനരവാരണാം
തിമിരേണാഹതാം കാളീമപ്രകാശാം നിശാമിവ 2
രാഹുശത്രോഃ പ്രിയാം പത്നീം ശ്രിയാ പ്രജ്വലിതപ്രഭാം
ഗ്രഹേണാഭ്യുത്ഥിതേനൈകാം രോഹിണീമിവ പീഡിതാം 3
അല്പോഷ്ണക്ഷുബ്ധസലിലാം ഘർമ്മോത്തപ്തവിഹംഗമാം
ലീനമീനഝഷഗ്രാഹാം കൃശാം ഗിരിനദീമിവ 4
വിധൂമാമിവ ഹേമാഭാമധ്വരാഗ്നേഃ സമുത്ഥിതാം
ഹവിരഭ്യുക്ഷിതാം പശ്ചാച്ഛിഖാം വിപ്രളയം ഗതാം 5

| | |
|---|---|
| സ്നിഗ്ദ്ധഗംഭീര-ഘോഷേണ | മനോഹരമായും ഗംഭീരമായും ശബ്ദിക്കുന്ന, |
| സ്യന്ദനേന | തേരിൽ കയറി [വന്നു |
| ഉപയാൻ | ചെന്നു കൊണ്ടിരുന്ന- |
| മഹായശാഃ | മഹായശസ്വിയും |
| പ്രഭുഃ ഭരതഃ, | പ്രഭുവുമായ ഭരതൻ, |
| ബിഡാലോലൂകചരിതാം | പൂച്ചയും കൂമനും ചുററിത്തിരിയുന്നതും, |
| ആലീനനര-വാരണാം | മനുഷ്യരുടെ വാസമററതും, |
| തിമിരേണ ആഹതാം, | ഇരുട്ടടഞ്ഞ്, |
| അപ്രകാശാം | ശോഭയററ് |
| കാളീം നിശാം ഇവ, | കാളരാത്രിപോലെയിരിക്കുന്നതും, |
| രാഹുശത്രോഃ | ചന്ദ്രന്റെ |
| പ്രിയാം പത്നീം | പ്രിയപത്നിയും |
| ശ്രിയാ | കാന്തിയാൽ |
| പ്രജ്വലിത-പ്രഭാം | ഉജ്ജ്വലിക്കുന്ന തേജസ്സോടുകൂടിയവളും |
| അഭ്യുത്ഥിതേന | ഉദിച്ചുപൊങ്ങിയ |
| ഗ്രഹേണ | ഗ്രഹത്തിനാൽ |
| പീഡിതാം | പീഡിക്കപ്പെട്ടവളും |
| ഏകാം | ഏകയായിരിക്കുന്നവളും ആയ |
| രോഹിണീം ഇവ, | രോഹിണിയെപ്പോലിരിക്കുന്നതും, |
| അല്പോഷ്ണ-ക്ഷുബ്ധസലിലാം | വററിയ, ചൂടുള്ള, കലങ്ങിയ വെള്ളത്തോടുകൂടിയതും |
| ഘർമ്മോത്തപ്ത-വിഹംഗമാം | വെയിൽകൊണ്ടു് തപിക്കുന്ന പക്ഷികളോടുകൂടിയതും |
| ലീനമീന-ഝഷഗ്രാഹാം | മത്സ്യവും, മത്സ്യങ്ങളും, മുതലകളും ഇല്ലാത്തതും |
| കൃശാം | ശോഷിച്ചിരിക്കുന്നതുമായ |
| ഗിരിനദീം ഇവ, | ഗിരിനദിയെപ്പോലിരിക്കുന്നതും, |
| അധ്വരാഗ്നേഃ | യാഗാഗ്നിയിൽനിന്ന് |
| സമുത്ഥിതാം | പൊങ്ങിയതും |
| വിധൂമാം | പുകയററതായി |
| ഹേമാഭാം | പൊൻനിറമാർന്നതും |
| ഹവിരഭ്യുക്ഷിതാം | ഹവിസ്സിനാൽ ഹോമിക്കപ്പെട്ടതും |
| പശ്ചാത് | പിന്നീട് [ |
| വിപ്രളയം ഗതാം | തണിഞ്ഞുപോയതും ആയ |
| ശിഖാം ഇവ, | അഗ്നിജ്വാലപോലിരിക്കുന്നതും, |

വിധ്വസ്തകവചാം രുഗ്ണഗജവാജിരഥധ്വജാം
ഹതപ്രവീരാമാപന്നാം ചമൂമിവ മഹാഹവേ 6
സഫേനാം സസ്വനാം ഭൂത്വാ സാഗരസ്യ സമുത്ഥിതാം
പ്രശാന്തമാരുതോദ്ധൂതാം ജലോൎമ്മിമിവ നിഃസ്വനാം 7
ത്യക്താം യജ്ഞായുധൈഃ സൎവ്വൈരഭിരൂപൈശ്ച യാജകൈഃ
സുത്യാകാലേ വിനിർവൃത്തേ വേദിം ഗതരവാമിവ 8
ഗോഷ്ഠമദ്ധ്യേ സ്ഥിതാമാൎത്താമചരന്തീം നവം തൃണം
ഗോവൃഷേണ പരിത്യക്താം ഗവാം പത്നീമിവോത്സുകാം 9
പ്രഭാകരാദ്യൈഃ സുസ്നിഗ്ദ്ധൈഃ പ്രജ്വലദ്ഭിരിവോത്തമൈഃ
വിയുക്താം മണിഭിൎജ്ജാത്യൈൎന്നവാം മുക്താവലീമിവ 10

| | |
|---|---|
| മഹാഹവേ | വൻപോരിൽ |
| വിധ്വസ്തകവചാം | തകൎന്ന കവചങ്ങളോടുകൂടിയതും |
| രുഗ്ണഗജവാജിരഥധ്വജാം | തകൎന്ന ആന, കുതിര, രഥം, ധ്വജം എന്നവയോടുകൂടിയതും |
| ഹതപ്രവീരാം | പടനായകൻ നശിച്ച് |
| ആപന്നാം | തപിക്കുന്നതും ആയ |
| ചമൂം ഇവ, | സൈന്യത്തെപ്പോലെയിരിക്കുന്നതും, |
| സമുത്ഥിതാം | വൎദ്ധിച്ചതായി |
| സഫേനാം | നുരയാൎന്നതായി |
| സസ്വനാം | എരമ്പലോടുകൂടിയതായി |
| ഭൂത്വാ, | വിളങ്ങിയശേഷം, |
| പ്രശാന്തമാരുതോദ്ധൂതാം | കാററടി ശമിച്ചതായി |
| നിഃസ്വനാം | നിശ്ശബ്ദതയാൎന്നതായ |
| സാഗരസ്യ | സമുദ്രത്തിലെ |
| ജലോൎമ്മിം ഇവ, | അലപോലെയിരിക്കുന്നതും, |
| സുത്യാകാലേ | യാഗംചെയ്യുന്നസമയം |
| വിനിർവൃത്തേ | കഴിഞ്ഞതിൽപിന്നെ |
| അഭിരൂപൈഃ | യോഗ്യന്മാരായ |
| യാജകൈഃ | യാജകന്മാരാലും |
| യജ്ഞായുധൈഃ | യജ്ഞസാമഗ്രികളാലും |
| സൎവ്വൈഃ ച | എല്ലാററിനാലും |

| | |
|---|---|
| ത്യക്താം | ത്യജിക്കപ്പെട്ടതും |
| ഗതരവാം | ശബ്ദമൊതുങ്ങിയതും ആയ |
| വേദിം ഇവ, | യാഗവേദിപോലിരിക്കുന്നതും, |
| ഗോവൃഷേണ | കൂററനാൽ |
| പരിത്യക്താം | ത്യജിക്കപ്പെട്ട് |
| ഉത്സുകാം | അതിനെത്തന്നെ നിനച്ച് |
| ആൎത്താം | ദുഃഖിച്ചുകൊണ്ട് |
| നവം തൃണം | പച്ചപ്പുല്ലിനെയും |
| അചരന്തീം | തിന്നാതെ |
| ഗോഷ്ഠമദ്ധ്യേ | ആലയുള്ളിൽ |
| സ്ഥിതാം | നിന്നുകൊണ്ടിരിക്കുന്ന |
| ഗവാം പത്നീം ഇവ, | പശുവിനെപ്പോലിരിക്കുന്നതും, |
| പ്രജ്വലദ്ഭിഃ ഇവ | കത്തിജ്വലിക്കുന്നവ എന്നപോലെ |
| സുസ്നിഗ്ദ്ധൈഃ | കാന്തിചിന്നുന്ന |
| ഉത്തമൈഃ | വിശേഷപ്പെട്ട |
| ജാത്യൈഃ | ശുദ്ധമായ |
| പ്രഭാകരാദ്യൈഃ | പദ്മരാഗംമുതലായ |
| മണിഭിഃ വിയുക്താം | രത്നങ്ങൾ കൊഴിഞ്ഞുപോയ |
| നവാം | പുതിയ |
| മുക്താവലീം ഇവ, | മുക്താഹാരംപോലെയുള്ളതും, |

സഹസാ ചലിതാം സ്ഥാനാന്മഹീം പുണ്യക്ഷയാദ്ഗതാം
സംഹൃതദ്യുതിവിസ്താരാം താരാമിവ ദിവശ്ച്യുതാം 11
പുഷ്പനദ്ധാം വസന്താന്തേ മത്തഭ്രമരനാദിതാം
ദ്രുതദാവാഗ്നിവിപ്ലുഷ്ടാം ക്ലാന്താം വനലതാമിവ 12
സംമൂഢനിഗമാം സ്തബ്ധാം സംക്ഷിപ്തവിപണാപണാം
പ്രച്ഛന്നശശിനക്ഷത്രാം ദ്യാമിവാംബുധരൈർവൃതാം 13
ക്ഷീണപാനോത്തമൈർഭിന്നൈഃ ശരാവൈരഭിസംവൃതാം
ഹതശൌണ്ഡാമിവാകാശേ പാനഭൂമിമസംസ്കൃതാം 14
വൃക്ണഭൂമിതലാം നിമ്നാം വൃക്ണപാത്രൈഃ സമാവൃതാം
ഉപയുക്തോദകാം ഭഗ്നാം പ്രപാം നിപതിതാമിവ 15

| | |
|---|---|
| പുണ്യക്ഷയാത് | പുണ്യം ക്ഷയിച്ചു പോയകാരണം |
| സഹസാ | പെട്ടെന്ന് |
| സ്ഥാനാത് | സ്വസ്ഥാനത്തെവിട്ട് |
| ചലിതാം | ഇളകിയതും |
| സംഹൃതദ്യുതി-വിസ്താരാം | കാന്തിപ്രചുരിമ കുറഞ്ഞുപോയതും |
| ദിവഃ | ആകാശത്തിൽനിന്ന് |
| ച്യുതാം | വീണ് |
| മഹീം | ഭൂമിയെ |
| ഗതാം | പ്രാപിച്ചതുമായ |
| താരാം ഇവ, | നക്ഷത്രത്തെപ്പോലെയുള്ളതും, |
| വസന്താന്തേ | ഗ്രീഷ്മകാലത്തിൽ |
| പുഷ്പനദ്ധാം | പൂത്തുതഴച്ച് |
| മത്തഭ്രമര-നാദിതാം | മദിച്ച വണ്ടുകളാൽ ശബ്ദിക്കപ്പെട്ടതായി |
| ദ്രുതദാവാഗ്നി-വിപ്ലുഷ്ടാം | കത്തിപ്പടന്ന കാട്ടുതീ പിടിപെട്ട് |
| ക്ലാന്താം | വാടിക്കരിഞ്ഞ |
| വനലതാം ഇവ, | കാട്ടുവള്ളിപോലെയുള്ളതും, |
| അംബുധരൈഃ | മേഘങ്ങൾകൊണ്ട് |
| വൃതാം | മറയ്ക്കപ്പെട്ട് |
| പ്രച്ഛന്ന-ശശിനക്ഷത്രാം | കാണാതായ ചന്ദ്രനോടും നക്ഷത്രങ്ങളോടും കൂടിയ |
| ദ്യാം ഇവ, | ആകാശമെന്നപോലുള്ളതും, |

| | |
|---|---|
| സംമൂഢനിഗമാം | കച്ചവടമില്ലാതെ |
| സംക്ഷിപ്ത-വിപണാ-പണാം | പാണ്ടികശാലകളും പീടികകളും പൂട്ടപ്പെട്ട് |
| സ്തബ്ധാം, | നിശ്ശബ്ദമായിരിക്കുന്നതും, |
| ക്ഷീണപാനോ-ത്തമൈഃ | നല്ല മദ്യങ്ങൾ ഇല്ലാതായി |
| ഭിന്നൈഃ | ഉടഞ്ഞുകിടക്കുന്ന |
| ശരാവൈഃ | പാനപാത്രങ്ങളാൽ |
| അഭിസംവൃതാം | നിറയപ്പെട്ട് |
| ഹതശൌണ്ഡാം | കുടിക്കുന്നവരില്ലാതെ |
| അസംസ്കൃതാം | വൃത്തികെട്ട് |
| ആകാശേ | വെളിവിൽകിടക്കുന്ന |
| പാനഭൂമിം ഇവ, | പാനശാലയെപ്പോലിരിക്കുന്നതും, |
| ഉപയുക്തോ-ദകാം | വെള്ളം പകച്ചുകഴിഞ്ഞ് |
| നിമ്നാം | കുണ്ടുകളാന്ന |
| വൃക്ണ-ഭൂമിതലാം | വീണപൊളിഞ്ഞ നിലത്തോടുകൂടിയതും |
| വൃക്ണ-പാത്രൈഃ | ഉടഞ്ഞുകിടക്കുന്ന കിണ്ടി, പാനി, മുതലായ പാത്രങ്ങളോടു |
| സമാവൃതാം | കൂടിയതും |
| ഭഗ്നാം | ഇടിഞ്ഞുപൊളിഞ്ഞ് |
| നിപതിതാം | പാഴായ്ക്കിടക്കുന്നതുമായ |
| പ്രപാം ഇവ, | തണ്ണീർപ്പന്തൽപോലെയിരിക്കുന്നതും, |

വിപുലാം വിതതാം ചൈവ യുക്തപാശാം തരസ്വിനാം
ഭൂമൌ ബാണൈർവ്വിനിഷ്കൃത്താം പതിതാം ജ്യാമിവായുധാത് 16
സഹസാ യുദ്ധശൌണ്ഡേന ഹയാരോഹേണ വാഹിതാം
നിക്ഷിപ്തഭാണ്ഡാമുത്സൃഷ്ടാം കിശോരീമിവ ദുർബ്ബലാം 17
ശുഷ്കതോയാം മഹാമത്സ്യൈഃ കൂർമ്മൈശ്ച ബഹുഭിർവൃതാം
പ്രഭിന്നതടവിസ്തീർണ്ണാം വാപീമിവ ഹൃതോത്പലാം 18
പുരുഷസ്യാപ്രഹൃഷ്ടസ്യ പ്രതിഷിദ്ധാനുലേപനാം
സന്തപ്താമിവ ശോകേന ഗാത്രയഷ്ടിമഭൂഷണാം 19
പ്രാവൃഷി പ്രവിഗാഢായാം പ്രവിഷ്ടസ്യാഭ്രമണ്ഡലം
പ്രച്ഛന്നാം നീലജീമൂതൈർഭാസ്കരസ്യ പ്രഭാമിവ. 20

| | |
|---|---|
| വിതതാം | വലിച്ച് |
| വിപുലാം | നീട്ടി |
| യുക്തപാശാം | കെട്ടപ്പെട്ടിരുന്നതായി |
| തരസ്വിനാം | വീരന്മാരുടെ |
| ബാണൈഃ | ബാണങ്ങളാൽ |
| വിനിഷ്കൃത്താം | അറുക്കപ്പെട്ടതായി |
| ആയുധാത് | വില്ലിൽനിന്ന് |
| ഭൂമൌ | നിലത്ത് |
| പതിതാം ഏവ ച | വീണുകിടക്കുന്ന |
| ജ്യാം ഇവ, | ഞാണുപോലിരിക്കുന്നതും, |
| യുദ്ധശൌണ്ഡേന | യുദ്ധപടുവായ |
| ഹയാരോഹേണ | കുതിരപ്പടയാളിയാൽ |
| സഹസാ | ഊക്കോടെ |
| വാഹിതാം | നടത്തപ്പെട്ട് |
| ഉത്സൃഷ്ടാം | അഴിച്ചുവിടപ്പെട്ടതായി |
| നിക്ഷിപ്തഭാണ്ഡാം | കോപ്പുകളില്ലാത്തതായി |
| ദുർബ്ബലാം | തളന്ന് ശക്തിയററതായ |
| കിശോരീം ഇവ, | പെൺകുതിരപോലെ |
| ബഹുഭിഃ | പല [യിരിക്കുന്നതും, |
| മഹാമത്സ്യൈഃ | വൻമത്സ്യങ്ങളാലും |
| കൂർമ്മൈഃ ച | ആമകളാലും |
| വൃതാം | നിറയപ്പെട്ടതായിരുന്ന് |
| ശുഷ്കതോയാം | വെള്ളംവററി |
| ഹൃതോത്പലാം | നീലോത്പലങ്ങളില്ലാതായ |
| പ്രഭിന്നതടവിസ്തീർണ്ണാം | ഇടിഞ്ഞുകിടക്കുന്ന കരകളോടുകൂടിയ |
| വാപീം ഇവ, | കുളമെന്നപോലെയിരി |
| ശോകേന | ദുഃഖത്താൽ [ക്കുന്നതും, |
| സന്തപ്താം | വാടിയതായി |
| പ്രതിഷിദ്ധാനുലേപനാം | കളഭക്കൂട്ടുകളണിയാതെയും |
| അഭൂഷണാം | അലങ്കാരങ്ങളില്ലാതെയും ഉള്ള |
| അപ്രഹൃഷ്ടസ്യ | സന്തോഷമററ |
| പുരുഷസ്യ | ഒരു മനുഷ്യൻെറ |
| ഗാത്രയഷ്ടിം ഇവ, | നല്ലശരീരമെന്നപോലിരിക്കുന്നതും, |
| പ്രവിഗാഢായാം പ്രാവൃഷി | നല്ല മഴക്കാലത്തിൽ |
| നീലജീമൂതൈഃ | കാർമേഘങ്ങളാൽ |
| പ്രച്ഛന്നാം | മറയ്ക്കപ്പെട്ട |
| അഭ്രമണ്ഡലം | ആകാശമണ്ഡല |
| പ്രവിഷ്ടസ്യ | പൊങ്ങിയ [ത്തിൽ |
| ഭാസ്കരസ്യ | സൂര്യൻെറ |
| പ്രഭാം ഇവ | കാന്തിപോലിരിക്കുന്നതുമായ |
| അയോദ്ധ്യാം | അയോദ്ധ്യാപുരത്തിൽ |
| ക്ഷിപ്രം | വിരവോടെ |
| പ്രവിവേശ. | പ്രവേശിച്ചു. |

ഭരതസ്തു രഥസ്ഥഃ സൻ ശ്രീമാൻ ദശരഥാത്മജഃ
വാഹയന്തം രഥശ്രേഷ്ഠം സാരഥിം വാക്യമബ്രവീത്. 21

| | |
|---|---|
| ശ്രീമാൻ | ശ്രീമാനും |
| ദശരഥാത്മജഃ തു | ദശരഥാത്മജനുമായ |
| ഭരതഃ | ഭരതൻ |
| രഥസ്ഥഃ സൻ | തേരിൽ ഇരുന്നുകൊണ്ടു തന്നെ |
| രഥശ്രേഷ്ഠം | ശ്രേഷ്ഠമായ രഥത്തെ |
| വാഹയന്തം | നടത്തുന്ന |
| സാരഥിം | സാരഥിയോടായി |
| വാക്യം അബ്രവീത്. | ഇങ്ങിനെ ഉരചെയ്തു. |

കിം നു ഖല്വദ്യ ഗംഭീരോ മൂർച്ഛിതോ ന നിശമ്യതേ
യഥാപുരമയോദ്ധ്യായാം ഗീതവാദിത്രനിസ്വനഃ. 22

| | |
|---|---|
| "അദ്യ | "ഇപ്പോൾ |
| അയോദ്ധ്യായാം | അയോദ്ധ്യയിൽ |
| ഗംഭീരഃ | ഗംഭീരമായി |
| മൂർച്ഛിതഃ | വൎദ്ധിച്ചുവരുന്നതായ |
| ഗീതവാദിത്ര-നിസ്വനഃ | പാട്ടിന്റെയും വാദ്യത്തിന്റെയും ശബ്ദം |
| യഥാപുരം | പണ്ടേപ്പോലെ |
| നിശമ്യതേ ന; | കേൾക്കപ്പെടുന്നില്ല; |
| കിം നു ഖലു! | എന്തൊരു കഷ്ടം! |

വാരുണീമദഗന്ധശ്ച മാല്യഗന്ധശ്ച മൂർച്ഛിതഃ
ധൂപിതാഗരുഗന്ധശ്ച ന പ്രവാതി സമന്തതഃ. 23

| | |
|---|---|
| "സമന്തതഃ | "എങ്ങും |
| മൂർച്ഛിതഃ | തിങ്ങിയിരുന്ന |
| വാരുണീമദ-ഗന്ധഃ ച | മധുവിന്റെ വാസനയും, |
| മാല്യഗന്ധഃ ച | പുഷ്പസൌരഭ്യവും |
| ധൂപിതാഗരു-ഗന്ധഃ ച | ധൂപിക്കപ്പെട്ട അകിലിൻ മണവും |
| പ്രവാതി ന. | വീശുന്നില്ല. |

യാനപ്രവരഘോഷശ്ച സ്നിഗ്ദ്ധശ്ച ഹയനിഃസ്വനഃ
പ്രമത്തഗജനാദശ്ച മഹാംശ്ച രഥനിഃസ്വനഃ
നേദാനീം ശ്രൂയതേ പുര്യ്യാമസ്യാം രാമേ വിവാസിതേ. 24

| | |
|---|---|
| "രാമേ | "ശ്രീരാമൻ |
| വിവാസിതേ, | നാട്ടിൽനിന്നു പുറത്താക്കപ്പെട്ടതിനാൽ, |
| ഇദാനീം | ഇപ്പോൾ |
| അസ്യാം | ഈ |
| പുര്യ്യാം | നഗരത്തിൽ |
| യാനപ്രവര-ഘോഷഃ ച | നല്ല വാഹനങ്ങളുടെ ശബ്ദവും |
| സ്നിഗ്ദ്ധഃ | നിബിഡമായ |
| ഹയ-നിഃസ്വനഃ ച | കുതിരകളുടെ ശബ്ദവും |
| പ്രമത്ത-ഗജനാദഃ ച | മദിച്ച ആനകളുടെ ഭേരിയും |
| മഹാൻ | വമ്പിച്ച |
| രഥനിഃസ്വനഃ ച | തേരൊലിയും |
| ശ്രൂയതേ ന. | കേൾക്കപ്പെടുന്നില്ല. |

ചന്ദനാഗരുഗന്ധാംശ്ച മഹാൎഹാശ്ച നവസ്രജഃ
ഗതേ ഹി രാമേ തരുണാഃ സംതപ്താ നോപഭുഞ്ജതേ. 25

| | |
|---|---|
| "രാമേ | "ശ്രീരാമൻ |
| ഗതേ, | നിൎഗ്ഗമിച്ചതിനാൽ, |
| തരുണാഃ | ഉത്സാഹമായി കാലം കഴിക്കുന്നവർ |
| സന്തപ്താഃ | പരിതപിക്കുന്നവരായി |
| മഹാൎഹാഃ | നല്ലനല്ല |
| നവസ്രജഃ ച | പുതിയ മാലകളേയും |
| ചന്ദനാഗരു-ഗന്ധാൻ ച | ചന്ദനം, അകിൽ എന്ന കറിക്കൂട്ടുകളേയും |
| ഉപഭുഞ്ജതേ ന ഹി. | അണിയാതിരിക്കുന്നു. |

ബഹിൎയ്യാത്രാം ന ഗച്ഛന്തി ചിത്രമാല്യധരാ നരാഃ
നോത്സവാഃ സംപ്രവൎത്തന്തേ രാമശോകാൎദ്ദിതേ പുരേ. 26

| | |
|---|---|
| "രാമ-ശോകാൎദ്ദിതേ | "ശ്രീരാമദുഃഖപീഡിതമായ |
| പുരേ | ഈ നഗരത്തിൽ |
| നരാഃ | ആളുകൾ |
| ചിത്രമാല്യധരാഃ | ഭംഗിയുള്ള മാലകൾ ധരിച്ച് |
| ബഹിൎയ്യാത്രാം ഗച്ഛന്തി ന; | പുറത്തിറങ്ങാതിരിക്കുന്നു; |
| ഉത്സവാഃ | ഉത്സവങ്ങൾ |
| സംപ്രവൎത്തന്തേ ന. | നടക്കുന്നില്ല. |

സാ ഹി നൂനം മമ ഭ്രാത്രാ പുരസ്യാസ്യ ദ്യുതിൎഗ്ഗതാ
ന ഹി രാജത്യയോദ്ധ്യേയം സാസാരേവാൎജ്ജുനീ ക്ഷപാ. 27

| | |
|---|---|
| "മമ | "എൻെറ |
| ഭ്രാത്രാ ഹി, | ജ്യേഷ്ഠനോടുകൂടിത്തന്നെ, |
| അസ്യ | ഈ |
| പുരസ്യ | പുരത്തിൻെറ |
| സാ | ആ |
| ദ്യുതിഃ | ശോഭ |
| ഗതാ | പോയ്പ്പോയിരിക്കുന്നു |
| നൂനം; | തീൎച്ചതന്നെ; |
| ഹി | എന്തെന്നാൽ, |
| അൎജ്ജുനീ | തേജോമയമായി വിളങ്ങിയിരുന്നതായ |
| ഇയം | ഈ |
| അയോദ്ധ്യാ, | അയോദ്ധ്യ, |
| സാസാരാ | അടിച്ചുചൊരിയുന്ന മഴയോടുകൂടിയ |
| ക്ഷപാ ഇവ | രാത്രി എന്നപോലെ, |
| രാജതി ന. | ശോഭിക്കുന്നതേയില്ല. |

["അൎജ്ജുനി" വെളുത്തപക്ഷത്തിലുള്ള എന്നൎത്ഥത്തിൽ രാത്രിയ്ക്കും വിശേഷണം.]

കദാ നു ഖലു മേ ഭ്രാതാ മഹോത്സവ ഇവാഗതഃ
ജനയിഷ്യത്യയോദ്ധ്യായാം ഹൎഷം ഗ്രീഷ്മ ഇവാംബുദഃ 28

| | |
|---|---|
| "മേ ഭ്രാതാ, | "എൻെറ ജ്യേഷ്ഠൻ, |
| ഗ്രീഷ്മേ | വേനല്ക്കാലത്തിൽ |
| അംബുദഃ ഇവ | മേഘം എന്നപോലെ |
| അയോദ്ധ്യായാം | അയോദ്ധ്യയിൽ |
| ആഗതഃ, | തിരിച്ചെഴുന്നെള്ളിയവനായി, |
| മഹോത്സവഃ ഇവ | മഹോത്സവകാലം പോലെ |
| ഹൎഷം | ആനന്ദത്തെ |
| കദാ നു ഖലു | എപ്പോൾതന്നെയാണ് |
| ജനയിഷ്യതി! | ഉളവാക്കുവാൻ പോകുന്നത്! |

തരുണൈശ്ചാരുവേഷൈശ്ച നരൈരുന്നതഗാമിഭിഃ
സംപതദ്ഭിരയോദ്ധ്യായാം നാതിഭാന്തി മഹാപഥാഃ. 29

| | | | |
|---|---|---|---|
| "അയോ-ദ്ധ്യായാം | "അയോദ്ധ്യയിൽ | ഉന്നതഗാമിഭിഃ | ഭംഗിയിൽ നടന്നുകൊ |
| | | സംപതദ്ഭിഃ ച | സഞ്ചരിക്കുന്ന [ണ്ടു് |
| മഹാപഥാഃ | രാജവീഥികൾ | തരുണൈഃ | ഉത്സാഹംപൂണ്ട |
| | | നരൈഃ | ആളുകളെക്കൊണ്ടു് |
| ചാരുവേഷൈഃ | നല്ല ആടയാഭരണ ങ്ങൾ ചമഞ്ഞു് | അതിഭാന്തി ന." | ശോഭിക്കാതിരിക്കുന്നു വല്ലൊ." |

ഏവം ബഹുവിധം ജല്പൻ വിവേശ വസതിം പിതുഃ
തേന ഹീനാം നരേന്ദ്രേണ സിംഹഹീനാം ഗുഹാമിവ. 30

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | സിംഹഹീനാം | സിംഹമില്ലാത്ത |
| ബഹുവിധം | പലവാറായി | ഗുഹാം ഇവ | ഗുഹയെപ്പോലിരിക്കു ന്നതും ആയ |
| ജല്പൻ, | പ്രലപിക്കുന്നവനായ | | |
| തേന | ആ [ഭരതൻ, | പിതുഃ | പിതാവിന്റെ |
| നരേന്ദ്രേണ | പുരുഷോത്തമനാൽ | വസതിം | അരമനയിൽ |
| ഹീനാം, | വെടിയപ്പെട്ടതും, | വിവേശ. | പ്രവേശിച്ചു. |

തദാ തദന്തഃപുരമുജ്ഝിതപ്രഭം
സുരൈരിവോത്സൃഷ്ടമഭാസ്കരം ദിനം
നിരീക്ഷ്യ സൎവ്വത്ര വിഭക്തമാത്മവാൻ
മുമോച ബാഷ്പം ഭരതഃ സുദുഃഖിതഃ. 31

| | | | |
|---|---|---|---|
| തദാ | ആ സമയം | ഉത്സൃഷ്ടം | (കാററു്, മഴ, മുതലാ യവ) പൊഴിക്കപ്പെട്ട |
| ആത്മവാൻ | ധൈൎയ്യശാലിയായ | | |
| ഭരതഃ, | ഭരതൻ, | അഭാസ്കരം | സൂൎയ്യപ്രഭയററ |
| തദന്തഃപുരം | അദ്ദേഹത്തിന്റെ അന്തഃപുരത്തെ | ദിനം ഇവ, | ദിവസംപോലെ, |
| | | ഉജ്ഝിതപ്രഭം | കാന്തിയററിരിക്കുന്ന |
| സൎവ്വത്ര | എങ്ങും | നിരീക്ഷ്യ, | കണ്ടു്, [തായും |
| വിഭക്തം, | ആൾ സഞ്ചാരമില്ലാതി രിക്കുന്നതായും, | സുദുഃഖിതഃ | അതിദുഃഖിതനായി |
| | | ബാഷ്പം | കണ്ണീർ |
| സുരൈഃ | ദേവന്മാരാൽ | മുമോച. | പൊഴിച്ചു. |

["സുരൈഃ ഉത്സൃഷ്ടം അഭാസ്കരം ദിനം ഇവ" (ദേവന്മാരാൽ ഉപേക്ഷിക്കപ്പെട്ടു്, സൂൎയ്യനമില്ലാതായ ദിവസമെന്നപോലെ) എന്നു് ഗോ. രാ ദേവാസുരയുദ്ധത്തിൽ സുരന്മാർ പരാജിതരായി, സൂൎയ്യൻ രാഹുവിനാൽ ജയിക്കപ്പെട്ടസമയം, കുറെകാലം ദേവന്മാരും സൂൎയ്യനും ഇല്ലാതിരുന്നു, എന്നു് പുരാണകഥ; (ഭാരതം ആനുശാസനികം 156). "ദേവന്മാരാൽ ശപിക്കപ്പെട്ടതായ ദിവസം' എന്നും പക്ഷം.]

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ചതുൎശോത്തരശതതമഃ സൎഗ്ഗഃ = നൂററിപ്പത്തിനാലാംസൎഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 6553; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 4198.



# പഞ്ചദശോത്തരശതതമഃ സൎഗ്ഗഃ = നൂററിപ്പതിനഞ്ചാംസൎഗ്ഗം.

[പാദുകാപട്ടാഭിഷേകഃ = പാദുകാപട്ടാഭിഷേകം.]

തതോ നിക്ഷിപ്യ മാതൄഃ സ അയോദ്ധ്യായാം ദൃഢവ്രതഃ
ഭരതഃ ശോകസന്തപ്തോ ഗുരൂനിദമഥാബ്രവീത്. 1

| | | | |
|---|---|---|---|
| തതഃ | അനന്തരം | നിക്ഷിപ്യ, | വാസം ചെയ്യിച്ച്; |
| ദൃഢവ്രതഃ | ദൃഢനിഷ്ഠയാന്വനായ | ഗുരൂൻ | ഗുരുജനങ്ങളെ നോക്കി |
| സഃ | ആ | ശോകസന്തപ്തഃ | ശോകാകുലിതനായി |
| ഭരതഃ | ഭരതൻ | അഥ | ആ സമയം |
| അയോദ്ധ്യായാം | അയോദ്ധ്യയിൽ | ഇദം | ഇപ്രകാരം |
| മാതൄഃ | മാതൃജനങ്ങളെ | അബ്രവീത്. | അരുൾ ചെയ്തു. |

നന്ദിഗ്രാമം ഗമിഷ്യാമി സൎവ്വാനാമന്ത്രയേऽദ്യ വഃ
തത്ര ദുഃഖമിദം സൎവ്വം സഹിഷ്യേ രാഘവം വിനാ. 2

| | | | |
|---|---|---|---|
| "അദ്യ | "ഇപ്പോൾ | രാഘവം വിനാ | ശ്രീരാമനെ വേർ പിരിഞ്ഞതുകൊണ്ടുള്ള |
| നന്ദിഗ്രാമം | നന്ദിഗ്രാമത്തിലേയ്ക്ക് | ഇദം ദുഃഖം | ഈ ദുഃഖം |
| ഗമിഷ്യാമി; | ഞാൻ പോകുന്നു; | സൎവ്വം | എല്ലാററിനേയും |
| വഃ | നിങ്ങൾ | തത്ര | അവിടെ |
| സൎവ്വാൻ | എല്ലാവരോടും | സഹിഷ്യേ. | ഞാൻ സഹിച്ചുകൊണ്ട് കാത്തിരിക്കാം. |
| ആമന്ത്രയേ; | ഞാൻ യാത്രപറയുന്നു; | | |

[നന്ദിഗ്രാമം അയോദ്ധ്യയ്ക്ക് അടുത്തുള്ള ഒരു ഗ്രാമമാകുന്നു. Nandagaon എന്ന് ഇപ്പോൾ പറയപ്പെടുന്നു.]

ഗതശ്ച ഹി ദിവം രാജാ വനസ്ഥശ്ച ഗുരുൎമ്മമ
രാമം പ്രതീക്ഷേ രാജ്യായ സ ഹി രാജാ മഹായശാഃ. 3

| | | | |
|---|---|---|---|
| "രാജാ ഹി | "മഹാരാജാവാകട്ടെ | സഃ ഹി | അദ്ദേഹം തന്നെയാണ് |
| ദിവം ഗതഃ; | സ്വൎഗ്ഗപ്രാപ്തനായി; | രാജാ; | ചക്രവൎത്തി; |
| മമ | എന്റെ | രാജ്യായ | രാജ്യത്തെ ഭരിപ്പാൻ |
| ഗുരുഃ ച | ജ്യേഷ്ഠനും | രാമം ച | ശ്രീരാമനെ |
| വനസ്ഥഃ; | കാട്ടിലിരിക്കുന്നു; | പ്രതീക്ഷേ." | ഞാൻ കാത്തുംകൊണ്ടിരിക്കുന്നു." |
| മഹായശാഃ | മഹായശസ്വിയായ | | |

ഏതച്ഛ്രുത്വാ ശുഭം വാക്യം ഭരതസ്യ മഹാത്മനഃ
അബ്രുവൻ മന്ത്രിണഃ സൎവ്വേ വസിഷ്ഠശ്ച പുരോഹിതഃ. 4

| | | | |
|---|---|---|---|
| പുരോഹിതഃ | പുരോഹിതനായ | ഭരതസ്യ | ഭരതന്റെ |
| വസിഷ്ഠഃ | വസിഷ്ഠമഹൎഷിയും | ഏതത് ശുഭം | ഈ മനോഹരമായ |
| മന്ത്രിണഃ | മന്ത്രിമാർ | വാക്യം | വാക്യത്തെ |
| സൎവ്വേ ച, | എല്ലാവരും, | ശ്രുത്വാ, | കേട്ട്, |
| മഹാത്മനഃ | മഹാത്മാവായ | അബ്രുവൻ | ഇപ്രകാരം ഉരചെയ്തു. |

സുഭൃശം ശ്ലാഘനീയം ച യദുക്തം ഭരത ത്വയാ
വചനം ഭ്രാതൃവാത്സല്യാദനുരൂപം തവൈവ തത്. 5

| | |
|---|---|
| "ഭരത! | "ഭരത! |
| ഭ്രാതൃവാത്സല്യാത് | സോദരഭക്ത്യതിശയത്താൽ |
| ത്വയാ ഉക്തം | ഭവാനാൽ പറയപ്പെട്ട |
| വചനം | വാക്ക് |
| യത് ച | യാതൊന്നോ, അയത് |
| സുഭൃശം | ഏററവും |
| ശ്ലാഘനീയം; | കൊണ്ടാടത്തക്കതാകുന്നു; |
| തത് | അത് |
| തവ ഏവ | അവിടുത്തേക്കുതന്നെയാണ് |
| അനുരൂപം. | ഉചിതമായിട്ടുള്ളത്. |

നിത്യം തേ ബന്ധുലുബ്ധസ്യ തിഷ്ഠതോ ഭ്രാതൃസൌഹൃദേ
ആര്യമാർഗ്ഗം പ്രപന്നസ്യ നാനുമന്യേത കഃ പുമാൻ. 6

| | |
|---|---|
| "ഭ്രാതൃസൌഹൃദേ | "ജ്യേഷ്ഠന്റെ നന്മയിൽ |
| നിത്യം | സദാ |
| തിഷ്ഠതഃ | ശ്രദ്ധാപൂർണ്ണവനായി, |
| ആര്യമാർഗ്ഗം | ധർമ്മാനുഷ്ഠാനത്തെ |
| പ്രപന്നസ്യ | കയ്ക്കൊണ്ടവനായി, |
| ബന്ധുലുബ്ധസ്യ | ജ്യേഷ്ഠനെ കാത്തിരിക്കുന്നവനായ |
| തേ | അങ്ങേക്ക്, |
| കഃ പുമാൻ | ഏതൊരുവനാണ് |
| അനുമന്യേത ന?" | വശഗനാകാതിരിക്കുക?" |

മന്ത്രിണാം വചനം ശ്രുത്വാ യഥാഭിലഷിതം പ്രിയം
അബ്രവീത് സാരഥിം വാക്യം രഥോ മേ യുജ്യതാമിതി. 7

| | |
|---|---|
| പ്രിയം | പ്രിയമായതും |
| യഥാഭിലഷിതം | തന്റെ ഇഷ്ടത്തിന്നിണങ്ങിയതും ആയ |
| മന്ത്രിണാം | മന്ത്രിമാരുടെ |
| വചനം ശ്രുത്വാ, | വാക്യത്തെ കേട്ട്, |
| സാരഥിം | സാരഥിയോടായി |
| "മേ രഥഃ | "എന്റെ രഥം |
| യുജ്യതാം," ഇതി | കൊണ്ടുവരപ്പെടട്ടെ," എന്ന് |
| വാക്യം അബ്രവീത്. | കല്പിച്ചു. |

പ്രഹൃഷ്ടവദനഃ സർവ്വാ മാതൄഃ സമഭിവാദ്യ സഃ
ആരുരോഹ രഥം ശ്രീമാൻ ശത്രുഘ്നേന സമന്വിതഃ. 8

| | |
|---|---|
| ശ്രീമാൻ | ശ്രീമാനായ |
| സഃ | ആ ഭരതൻ |
| പ്രഹൃഷ്ടവദനഃ | പ്രസന്നമുഖനായി |
| മാതൄഃ | മാതാക്കന്മാർ |
| സർവ്വാഃ | എല്ലാവരേയും |
| സമഭിവാദ്യ, | വണങ്ങി, |
| ശത്രുഘ്നേന | ശത്രുഘ്നനോടും |
| സമന്വിതഃ, | കൂടി, |
| രഥം | രഥത്തെ |
| ആരുരോഹ. | ആരോഹണംചെയ്തു. |

ആരുഹ്യ ച രഥം ശീഘ്രം ശത്രുഘ്നഭരതാവുഭൌ
യയതുഃ പരമപ്രീതൌ വൃതൌ മന്ത്രിപുരോഹിതൈഃ. 9

| | |
|---|---|
| മന്ത്രിപുരോഹിതൈഃ | മന്ത്രിമാരാലും പുരോഹിതന്മാരാലും |
| വൃതൌ | ചൂഴപ്പെട്ടവരായ |
| ശത്രുഘ്നഭരതൌ | ശത്രുഘ്നഭരതന്മാരായ |
| ഉഭൌ | അവരിരുവരും |
| പരമപ്രീതൌ | ഏററം സന്തോഷം പൂണ്ടവരായി |
| രഥം | രഥത്തിൽ |
| ആരുഹ്യ ച, | കയറിക്കൊണ്ട്, |
| ശീഘ്രം | വേഗത്തിൽ |
| യയതുഃ. | യാത്രചെയ്തു. |

അഗ്രതോ ഗുരവസ്തസ്യ വസിഷ്ഠപ്രമുഖാ ദ്വിജാഃ
പ്രയയുഃ പ്രാങ്മുഖാഃ സർവ്വേ നന്ദിഗ്രാമോ യതോഽഭവത്. 10

| | | | |
|---|---|---|---|
| വസിഷ്ഠ- | വസിഷ്ഠമഹർഷി മുത | തസ്യ | ആ ഭരതന്റെ |
| പ്രമുഖാഃ | ലായ | അഗ്രതഃ | മുമ്പിലായി |
| ദ്വിജാഃ ഗുരവഃ | വിശിഷ്ട ബ്രാഹ്മണർ | നന്ദിഗ്രാമഃ | നന്ദിഗ്രാമം |
| സർവ്വേ | എല്ലാവരും, | യതഃ അഭവത് | ഉണ്ടായിരുന്ന ദിക്കിലേ |
| പ്രാങ്മുഖാഃ | കിഴക്കുമുഖമായി | പ്രയയുഃ. | യാത്രചെയ്തു. [ക്കായി |

ബലം ച തദനാഹൂതം രഥാശ്വഗജസംകുലം
പ്രയയൌ ഭരതേ യാതേ സർവ്വേ ച പുരവാസിനഃ. 11

| | | | |
|---|---|---|---|
| രഥാശ്വഗജ- | രഥഗജതുരഗങ്ങൾ | യാതേ | പോയതും |
| സംകുലം | നിറഞ്ഞതായ | പ്രയയൌ; | പിന്നാലെ ചെന്നു; |
| തത് ബലം | ആ സൈന്യം | പുരവാസിനഃ | നഗരവാസികൾ |
| അനാഹൂതം ച, | വിളിക്കപ്പെടാതെ | സർവ്വേ ച. | എല്ലാവരും അപ്രകാരം |
| ഭരതേ | ഭരതൻ [തന്നെ, | | തന്നെ ചെന്നു. |

രഥസ്ഥഃ സ തു ധർമ്മാത്മാ ഭരതോ ഭ്രാതൃവത്സലഃ
നന്ദിഗ്രാമം യയൌ തൂർണ്ണം ശിരസ്യാധായ പാദുകേ. 12

| | | | |
|---|---|---|---|
| ധർമ്മാത്മാ | ധർമ്മാത്മാവും | ശിരസി | ശിരസ്സിൽ |
| ഭ്രാതൃവത്സലഃ | ഭ്രാതൃഭക്തനുംആയ | പാദുകേ ആധായ | പാദുകകളെ വെച്ചു |
| സഃ ഭരതഃ | ആ ഭരതൻ | തൂർണ്ണം | വേഗത്തിൽ [കൊണ്ടു് |
| രഥസ്ഥഃ തു, | രഥത്തിൽ ഇരുന്നു | നന്ദിഗ്രാമം | നന്ദിഗ്രാമത്തെ |
| | കൊണ്ടുതന്നെ | യയൌ. | പ്രാപിച്ചു. |

തതസ്തു ഭരതഃ ക്ഷിപ്രം നന്ദിഗ്രാമം പ്രവിശ്യ സഃ
അവതീർയ്യ രഥാത് തൂർണ്ണം ഗുരൂനിദമുവാച ഹ. 13

| | | | |
|---|---|---|---|
| തതഃ | ആ സമയം | തൂർണ്ണം | വേഗത്തിൽ |
| സഃ ഭരതഃ | ആ ഭരതൻ | അവതീർയ്യ തു, | ഇറങ്ങിയ ഉടനെ, |
| നന്ദിഗ്രാമം | നന്ദിഗ്രാമത്തിൽ | ഗുരൂൻ | വലിയവരെ നോക്കി |
| ക്ഷിപ്രം പ്രവിശ്യ, | ഉടനെ പ്രവേശിച്ചു്, | ഇദം | ഇങ്ങിനെ അരുൾചെ |
| രഥാത് | തേരിൽ നിന്നു് | ഉവാച ഹ. | യ്തു, കണ്ടാലും. |

ഏതദ്രാജ്യം മമ ഭ്രാത്രാ ദത്തം സംന്യാസവത് സ്വയം
യോഗക്ഷേമവഹേ ചേമേ പാദുകേ ഹേമഭൂഷിതേ. 14

| | | | |
|---|---|---|---|
| “ മമ | “ എന്റെ | ദത്തം ; | നൽകപ്പെട്ടതാകുന്നു ; |
| ഭ്രാത്രാ | ജ്യേഷ്ഠനാൽ | ഹേമഭൂഷിതേ | സ്വർണ്ണാലംകൃതങ്ങ |
| ഏതത് രാജ്യം | ഈ രാജ്യം | ഇമേ | ഈ രണ്ടു [ളായ |
| സ്വയം | സ്വയമായി | പാദുകേ ച | പാദുകകൾതന്നെ |
| സംന്യാസ- | (ധർമ്മകർത്താവെന്ന | | യാണു് |
| വത് | നിലയിൽ (trustee) | യോഗക്ഷേമ- | യോഗക്ഷേമങ്ങളെ |
| | എന്റെവശം വി | വഹേ.” | ഏററുള്ളവയായിരി |
| | ശ്വാസമായി | | ക്കുന്നത്.” |

ഭരതഃ ശിരസാ കൃത്വാ സംന്യാസം പാദുകേ തതഃ
അബ്രവീദ്ദുഃഖസംതപ്തഃ സൎവ്വം പ്രകൃതിമണ്ഡലം. 15

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | ദുഃഖസംതപ്തഃ | ദുഃഖാക്രാന്തനായി |
| ഭരതഃ | ഭരതൻ, | പ്രകൃതിമണ്ഡലം | ജനസമൂഹം |
| സംന്യാസം | പ്രാതിനിധ്യം വഹിച്ച | സൎവ്വം | എല്ലാററിനേയും നോക്കി |
| പാദുകേ | പാദുകകളെ | | |
| ശിരസാ കൃത്വാ, | തലകുമ്പിട്ടു വണങ്ങി, | അബ്രവീത്. | ഇപ്രകാരം ഉരചെയ്തു. |

ഛത്രം ധാരയത ക്ഷിപ്രമാൎയ്യപാദാവിമൌ മതൌ
ആഭ്യാം രാജ്യേ സ്ഥിതോ ധൎമ്മഃ പാദുകാഭ്യാം ഗുരോൎമ്മമ. 16

| | | | |
|---|---|---|---|
| “ആൎയ്യപാദൌ | “ജ്യേഷ്ഠന്റെ തൃപ്പാദങ്ങളായിത്തന്നെ | ധാരയത ; | ധരിപ്പിച്ചാലും ; |
| | | മമ ഗുരോഃ | എന്റെ ജ്യേഷ്ഠന്റെ |
| മതൌ | കല്പിക്കപ്പെടേണ്ടവയായ | ആഭ്യാം | ഈ രണ്ടു് |
| | | പാദുകാഭ്യാം | പാദുകകൾമൂലം |
| ഇമൌ, | ഈ പാദുകകൾക്കു്, | രാജ്യേ | രാജ്യത്തിൽ |
| ക്ഷിപ്രം | വേഗത്തിൽ | ധൎമ്മഃ | ധൎമ്മം |
| ഛത്രം | വെൺകൊററക്കുട | സ്ഥിതഃ. | നിലനില്ക്കുന്നതാണു്. |

ഭ്രാത്രാ തു മയി സംന്യാസോ നിക്ഷിപ്തഃ സൌഹൃദാദയം
തമിമം പാലയിഷ്യാമി രാഘവാഗമനംപ്രതി. 17

| | | | |
|---|---|---|---|
| “ഭ്രാത്രാ | “ജ്യേഷ്ഠനാൽ | രാഘവാഗമനംപ്രതി | ശ്രീരാഘവന്റെ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചുംകൊണ്ടു് |
| സൌഹൃദാത് | കരുണാവൈഭവത്താൽ | | |
| മയി | എന്റെവശം | | |
| നിക്ഷിപ്തഃ | ഭാരമേല്പിക്കപ്പെട്ടതായ | തം | അപ്രകാരമുള്ള |
| സംന്യാസഃ | പ്രതിനിധി | ഇമം പാലയിഷ്യാമി. | ഇതിനെ ഞാൻ പരിപാലിച്ചുവരുന്നുണ്ടു്. |
| അയം തു : | ഇതുതന്നെ ; | | |

ക്ഷിപ്രം സംയോജയിത്വാ തു രാഘവസ്യ പുനഃ സ്വയം
ചരണൌ തൌ തു രാമസ്യ ദ്രക്ഷ്യാമി സഹപാദുകൌ. 18

| | | | |
|---|---|---|---|
| സ്വയം | ഞാൻതന്നെ | രാമസ്യ | ശ്രീരാമന്റെ |
| “പുനഃ തു | വീണ്ടും ഇവയെ | തൌ തു | ആ രണ്ടു പാദങ്ങളേയും |
| രാഘവസ്യ | ശ്രീരാഘവന്റെ | സഹപാദുകൌ | പാദുകകളോടുകൂടിയവയായി |
| ചരണൌ | തൃപ്പാദങ്ങളിൽ | ക്ഷിപ്രം തു | താമസിയാതെ |
| സംയോജയിത്വാ | ചേൎത്തു്, | ദ്രക്ഷ്യാമി. | കണ്ടാനന്ദിക്കുമാറാകും. |

തതോ നിക്ഷിപ്തഭാരോഽഹം രാഘവേണ സമാഗതഃ
നിവേദ്യ ഗുരവേ രാജ്യം ഭജിഷ്യേ ഗുരുവൃത്തിതാം. 19

| | | | |
|---|---|---|---|
| “അഹം | “ഞാൻ | ഗുരവേ | ജ്യേഷ്ഠന്റെ അടുക്കൽ |
| രാഘവേണ | ശ്രീരാമനോടുകൂടി | രാജ്യം | രാജ്യത്തെ |
| സമാഗതഃ, | ചേൎന്നവനായി, | നിവേദ്യ | സമൎപ്പിച്ച ശേഷം |

| | | | |
|---|---|---|---|
| തതഃ | അതിനാൽ | ഗുരുവൃത്തിതാം | ജ്യേഷ്ഠകൈങ്കൎയ്യത്തെ |
| നിക്ഷിപ്തഭാരഃ | ഭാരമൊഴിച്ചവനായി | ഭജിഷ്യേ. | അവലംബിക്കുന്നുണ്ട്. |

രാഘവായ ച സംന്യാസം ദത്ത്വേമേ വരപാദുകേ
രാജ്യം ചേദമയോദ്ധ്യാം ച ധൂതപാപോ ഭവാമി ച. 20

| | | | |
|---|---|---|---|
| "സംന്യാസം | "പ്രതിനിധിദ്രവ്യമായ | ഇദം ച | ഇതെല്ലാററിനേയും |
| ഇമേ | ഈ | രാഘവായ | ശ്രീരാഘവങ്കൽ |
| വരപാദുകേ ച | ഉത്തമപാദുകകളേയും, | ദത്ത്വാ, | സമൎപ്പിച്ച്, |
| രാജ്യം ച | രാജ്യഭാരത്തേയും, | ധൂതപാപഃ | പാപമൊഴിഞ്ഞവനാ |
| അയോദ്ധ്യാം ച | അയോദ്ധ്യയേയും, | ഭവാമി. | ഞാൻ ഭവിക്കും. [യി |

അഭിഷിക്തേ തു കാകുത്സ്ഥേ പ്രഹൃഷ്ടേ മുദിതേ ജനേ
പ്രീതിൎമ്മമ യശശ്ചൈവ ഭവേദ്രാജ്യാച്ചതുൎഗ്ഗുണം. 21

| | | | |
|---|---|---|---|
| "കാകുത്സ്ഥേ | "ശ്രീരാഘവൻ | മമ | എനിക്ക്, |
| പ്രഹൃഷ്ടേ | പ്രസാദിച്ച് | രാജ്യാത് | രാജ്യഭാരത്തെക്കാളും |
| അഭിഷിക്തേ തു, | പട്ടാഭിഷിക്തനായ | യശഃ ച | യശസ്സും |
| ജനേ | ലോകം[ത്തിൽ പിന്നെ, | പ്രീതിഃ ഏവ | മനഃസന്തുഷ്ടിയും |
| മുദിതേ, | ആനന്ദം പൂണ്ടിരിക്കു | ചതുൎഗ്ഗുണം | നാലിരട്ടി |
| | മ്പോൾ, | ഭവേത്." | ഉണ്ടാകുന്നതാകുന്നു." |

ഏവം തു വിലപൻ ദീനോ ഭരതഃ സ മഹായശാഃ
നന്ദിഗ്രാമേഽകരോദ്രാജ്യം ദുഃഖിതോ മന്ത്രിഭിഃ സഹ. 22

| | | | |
|---|---|---|---|
| സഃ മഹായശാഃ | ആ മഹായശസ്വി | വിലപൻ തു, | ഉരചെയ്തു, |
| ഭരതഃ, | ഭരതൻ, [യായ | നന്ദിഗ്രാമേ | നന്ദിഗ്രാമത്തിൽ |
| ദീനഃ | ദീനതപൂണ്ട് | മന്ത്രിഭിഃ സഹ | മന്ത്രിമാരോടുംകൂടി |
| ദുഃഖിതഃ | ദുഃഖിച്ചവനായി | രാജ്യം | രാജ്യപരിപാലനം |
| ഏവം | ഇപ്രകാരം | അകരോത്. | ചെയ്തു. |

സ വല്ക്കലജടാധാരീ മുനിവേഷധരഃ പ്രഭുഃ
നന്ദിഗ്രാമേഽവസദ്വീരഃ സസൈന്യോ ഭരതസ്തദാ 23

| | | | |
|---|---|---|---|
| പ്രഭുഃ | പ്രഭുവും | മുനിവേഷധരഃ, | മുനിവേഷം കയ്ക്കൊണ്ട |
| വീരഃ | വീരനുമായ | തദാ | അപ്പോൾ [വനായി |
| സഃ ഭരതഃ | ആ ഭരതൻ | നന്ദിഗ്രാമേ | നന്ദിഗ്രാമത്തിൽ |
| വല്ക്കലജടാധാരീ | മരവുരിയും ജടകളും | സസൈന്യഃ | സൈന്യസമേതനായി |
| | ധരിച്ച് | അവസത്. | വസിച്ചു. |

രാമാഗമനമാകാംക്ഷൻ ഭരതോ ഭ്രാതൃവത്സലഃ
ഭ്രാതുൎവചനകാരീ ച പ്രതിജ്ഞാപാരഗസ്തഥാ. 24

| | | | |
|---|---|---|---|
| രാമാഗമനം | രാമപ്രത്യാഗമനത്തെ | തഥാ | അതിനാൽ |
| ആകാംക്ഷൻ | കാംക്ഷിക്കുന്നവനായ | ഭ്രാതുഃ | ജ്യേഷ്ഠൻെറ ആജ്ഞയെ |
| ഭരതഃ | ഭരതൻ | വചനകാരീ | പരിപാലിക്കുന്നവൻ; |
| ഭ്രാതൃവത്സലഃ; | ജ്യേഷ്ഠൻെറ പേരിൽ | പ്രതിജ്ഞാ- | വാഗ്ദത്തത്തെ ലംഘി |
| | പരമഭക്തിപൂണ്ടവൻ; | പാരഗഃ ച. | ക്കാത്തവൻ; |

പാദുകേ ത്വഭിഷിച്യാഥ നന്ദിഗ്രാമേഽവസത്തദാ
ഭരതഃ ശാസനം സൎവ്വം പാദുകാഭ്യാം ന്യവേദയത്. 25

| | | | |
|---|---|---|---|
| **ഭരതഃ** | **ഭരതൻ** | അഥ | ഇങ്ങിനെ |
| തദാ | അപ്പോൾ | ശാസനം | ലോകപരിപാലനം |
| പാദുകേ തു | പാദുകകൾക്ക് | സൎവ്വം | മുഴുവൻ |
| **അഭിഷിച്യ,** | പട്ടാഭിഷേകംചെയ്തു്, | പാദുകാഭ്യാം | പാദുകകളുടെ വശത്തിൽ |
| നന്ദിഗ്രാമേ | നന്ദിഗ്രാമത്തിൽ | ന്യവേദയത്. | സമൎപ്പിച്ചു. |
| **അവസത് ;** | വസിച്ചുവന്നു ; | | |

തതസ്തു ഭരതഃ ശ്രീമാനഭിഷിച്യാൎയ്യപാദുകേ
തദധീനസ്തദാ രാജ്യം കാരയാമാസ സൎവ്വദാ. 26

| | | | |
|---|---|---|---|
| തദാ | അപ്പോൾ | തതഃ തു | **അതുമുതൽ** |
| **ശ്രീമാൻ ഭരതഃ** | **ശ്രീമാനായ ഭരതൻ** | തദധീനഃ | അവയ്ക്കധീനനായിട്ടുതന്നെ |
| **ആൎയ്യപാദുകേ** | ജ്യേഷ്ഠന്റെ പാദുകകൾക്ക് | സൎവ്വദാ | എപ്പോഴും |
| **അഭിഷിച്യ,** | പട്ടാഭിഷേകകൃത്യം നടത്തിയശേഷം, | രാജ്യം | രാജ്യകൃത്യങ്ങളെ |
| | | കാരയാമാസ. | നടത്തിപ്പോന്നു. |

തദാ ഹി യത് കാൎയ്യമുപൈതി കിഞ്ചിത്
ഉപായനം ചോപഹൃതം മഹാൎഹം
സ പാദുകാഭ്യാം പ്രഥമം നിവേദ്യ
ചകാര പശ്ചാദ് ഭരതോ യഥാവത്. 27

| | | | |
|---|---|---|---|
| സഃ | ആ | ഉപഹൃതം ച, | കൊണ്ടുവരപ്പെട്ടവെന്നാലും, |
| ഭരതഃ, | ഭരതൻ, | പ്രഥമം | ആദ്യമായി |
| കിംചിത് | വല്ലതുമൊരു സ്വല്പമായ | പാദുകാഭ്യാം | പാദുകകൾക്കായി |
| കാൎയ്യം | കാൎയ്യം | നിവേദ്യ | നിവേദനംചെയ്തശേഷം |
| ഉപൈതി യത് | നേരിടുന്നുവെന്നാലും | തദാ പശ്ചാത് ഹി | അതിൽപിന്നെ മാത്രമെ |
| മഹാൎഹം | ഏററം വിലയേറിയ | യഥാവത് | വേണ്ടുംവണ്ണം |
| ഉപായനം | തിരുമുല്ക്കാഴ്ച | ചകാര. | ചെയ്കയുണ്ടായിരുന്നുള്ളു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
പഞ്ചദശോത്തരശതതമഃ സൎഗ്ഗഃ = നൂററിപ്പതിനഞ്ചാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 6580 ; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 4225.



# ഷോഡശോത്തരശതതമഃ സർഗ്ഗഃ = നൂററിപ്പതിനാറാംസർഗ്ഗം.

[ചിത്രകൂടാത് താപസാനാം നിഷ്ക്രമണം = മുനിമാർ ചിത്രകൂടത്തിൽനിന്ന് പോകുന്നതു്.]

പ്രതിപ്രയാതേ ഭരതേ വസൻ രാമസ്തപോവനേ
ലക്ഷയാമാസ സോദ്വേഗമഥൌത്സുക്യം തപസ്വിനാം. 1

| | | | |
|---|---|---|---|
| ഭരതേ | ഭരതൻ | തപസ്വിനാം | താപസന്മാർക്ക് |
| പ്രതിപ്രയാതേ | തിരിച്ചെഴുന്നെള്ളിയ | സോദ്വേഗം | മനോവേദനയുണ്ടാക്കുന്നതായ |
| അഥ, | ശേഷം, | ഔത്സുക്യം | ഒരു വിചാരമുണ്ടെന്ന് |
| തപോവനേ | തപോവനത്തിൽ | ലക്ഷയാമാസ. | കണ്ടറിഞ്ഞു. |
| വസൻ | വസിക്കുന്നവനായ | | |
| രാമഃ, | ശ്രീരാമൻ, | | |

യേ തത്ര ചിത്രകൂടസ്യ പുരസ്താത്താപസാശ്രമേ
രാമമാശ്രിത്യ നിരതാസ്താനലക്ഷയദുത്സുകാൻ. 2

| | | | |
|---|---|---|---|
| ചിത്രകൂടസ്യ | ചിത്രകൂടത്തിലുള്ള | യേ | യാതൊരുവരോ |
| താപസാശ്രമേ | താപസാശ്രമത്തിൽ | താൻ | അവരെ |
| രാമം | ശ്രീരാമനെ | തത്ര | ആ സമയം |
| പുരസ്താത് | ഇതിന്നുമുമ്പ് | ഉത്സുകാൻ | മനോവിചാരംപൂണ്ടിരിക്കുന്നവരായി |
| ആശ്രിത്യ | ആശ്രയിച്ചു് | അലക്ഷയത്. | കണ്ടു. |
| നിരതാഃ | ഭക്തിയുക്തരായിരുന്നവർ | | |

[ഇവിടെ ഋഷിമാർ ശ്രീരാമനെ കണ്ടു് യാത്രപറഞ്ഞ് മാലിനീതീരത്തിലേക്ക് പോയത്, ഭരതസമാഗമത്തിന്നുശേഷം നാലഞ്ചുമാസം കഴിഞ്ഞതിന്നുശേഷമാണ്, എന്നാകുന്നു തിലകവ്യാഖ്യാതാവിൻെറ അഭിപ്രായം. അതുപ്രകാരം, ചൈത്രമാസത്തിൽ ശുക്ലദശമി, പുഷ്യനക്ഷത്രത്തിൽ ശ്രീരാമവനപ്രസ്ഥാനവും, ആ പൌർണ്ണമിദിവസം അർദ്ധരാത്രിയിൽ ദശരഥമരണവും, അതിൽപ്പിന്നെ ഒരു പക്ഷം കഴിഞ്ഞ്, ഭരതൻ അയോദ്ധ്യയിലേക്ക് മടങ്ങിവരുന്നതും, അതിന്നുശേഷം ഒരു പക്ഷംകൊണ്ട് ഔർദ്ധ്വദേഹികകർമ്മങ്ങൾ കഴിയുന്നതും ആകുന്നു. ഇങ്ങിനെ വൈശാഖമാസം കഴിഞ്ഞ് ജ്യേഷ്ഠമാസത്തിൽ ആകുന്നു ഭരതൻ ചിത്രകൂടത്തിലേക്ക് പുറപ്പെടുന്നതു്. പിന്നെ മഴക്കാലമായതുകൊണ്ടു്, കൃത്തികാമാസംവരെ ചിത്രകൂടത്തിൽതന്നെ ശ്രീരാമൻ വസിക്കുന്നുണ്ടെന്നും ബോദ്ധ്യം. അതിന്നുശേഷമാകുന്നു താപസന്മാരുടെ ഔത്സുക്യത്തെ ശ്രീരാമൻ കണ്ടറിയുന്നതു്.]

നയനൈർഭൃകുടീഭിശ്ച രാമമുദ്ദിശ്യ ശങ്കിതാഃ
അന്യോന്യമുപജല്പന്തഃ ശനൈശ്ചക്രുർമിഥഃ കഥാഃ. 3

| | | | |
|---|---|---|---|
| രാമം | ശ്രീരാമനെ | മിഥഃ | രഹസ്യമായി |
| ഉദ്ദിശ്യ | ഓർത്ത് | ഉപജല്പന്തഃ, | പിറുപിറുക്കുന്നവരായി |
| ശങ്കിതാഃ, | വിചാരപ്പെടുന്നവരായി | ശനൈഃ | മെല്ലെ |
| നയനൈഃ | നേത്രങ്ങളാലും | കഥാഃ | സംഭാഷണങ്ങൾ |
| ഭൃകുടീഭിഃ ച | പുരികക്കൊടികളാലും | ചക്രുഃ. | ചെയ്തുകൊണ്ടിരുന്നു. |
| അന്യോന്യം | തമ്മിൽതമ്മിൽ | | |

തേഷാമൌത്സുക്യമാലക്ഷ്യ രാമസ്ത്വാത്മനി ശങ്കിതഃ
കൃതാഞ്ജലിരുവാചേദമൃഷിം കുലപതിം തദാ. 4

| | | | |
|---|---|---|---|
| തദാ | ആ സമയം | തു | ഇക്കാൎയ്യത്തിൽ |
| രാമഃ, | ശ്രീരാമൻ, | ശങ്കിതഃ, | ശങ്കപൂണ്ടവനായി, |
| തേഷാം | അവരുടെ | കൃതാഞ്ജലിഃ | അഞ്ജലികൃപ്പിക്കൊണ്ട് |
| ഔത്സുക്യം | ഔത്സുക്യത്തെ | കുലപതിം | കുലപതിയായ |
| ആലക്ഷ്യ, | കണ്ട്, | ഋഷിം | മഹൎഷിയോടായി |
| ആത്മനി | തന്നെക്കുറിച്ച് | ഇദം ഉവാച. | ഇപ്രകാരം ചോദിച്ചു. |

[" കുലപതിം " (ഋഷികുലത്തിൻെറ പതിയായ വാല്മീകിമഹൎഷിയെ) എന്ന് ശിരോമണി ]

ന കച്ചിദ്ഭഗവൻ കിഞ്ചിത് പൂൎവ്വവൃത്തമിദം മയി
ദൃശ്യതേ വികൃതം യേന വിക്രിയന്തേ തപസ്വിനഃ. 5

| | | | |
|---|---|---|---|
| " ഭഗവൻ ! | " സ്വാമിൻ ! | മയി | എൻെറപേരിൽ |
| തപസ്വിനഃ | താപസന്മാർ | കിംചിത് | വല്ലതും |
| വിക്രിയന്തേ ; | മട്ടുമാറിപ്പോയവരായിരിക്കുന്നു ; | പൂൎവ്വവൃത്തം | മുമ്പുള്ള ഒരു അനുഷ്ഠാനം |
| | | വികൃതം | മാറിപ്പോയതായി |
| യേന | ഇക്കാരണത്താൽ | ദൃശ്യതേ ന | കാണപ്പെടുന്നില്ലെന്ന് |
| ഇദം | ഇപ്പോൾ | കച്ചിത്. | ഞാൻ വിശ്വസിക്കുന്നു. |

പ്രമാദാച്ചരിതം കിംചിത് കച്ചിന്നാവരജസ്യ മേ
ലക്ഷ്മണസ്യൎഷിഭിൎദൃഷ്ടം നാനുരൂപമിവാത്മനഃ. 6

| | | | |
|---|---|---|---|
| " മേ | " എൻെറ | ആത്മനഃ | തനിക്ക് |
| അവരജസ്യ | അനുജനായ | കിംചിത് ഇവ | ഒട്ടെങ്കിലും |
| ലക്ഷ്മണസ്യ | ലക്ഷ്മണൻെറ | നാനുരൂപം | തക്കതല്ലാത്തതായി |
| | | ഋഷിഭിഃ | ഋഷിമാരാൽ |
| ചരിതം | നടവടി, | ദൃഷ്ടം ന | കാണപ്പെട്ടിട്ടില്ലെന്ന് |
| പ്രമാദാത് | അജാഗ്രതമൂലം | കച്ചിത്. | ഞാൻ കരുതുന്നു. |

കച്ചിച്ഛുശ്രൂഷമാണാ വഃ ശുശ്രൂഷണപരാ മയി
പ്രമാദാദ്യുചിതാം വൃത്തിം സീതാ യുക്താം ന വൎത്തതേ. 7

| | | | |
|---|---|---|---|
| " മയി | " എൻെറ സംഗതിയിൽ | യുക്താം | ചെയ്യേണ്ടതായ |
| | | വൃത്തിം | ഉപചാരത്തെ |
| ശുശ്രൂഷണപരാ | ശുശ്രൂഷചെയ്യുന്നതിൽ | പ്രമാദാ-ദ്യുചിതാം | അജാഗ്രതയോടുകൂടിയതായി |
| സീതാ, | സീത, [തല്പരയായ | | |
| വഃ | നിങ്ങളെ | വൎത്തതേ ന കച്ചിത്. | ചെയ്യുമാറില്ലെന്ന് ഞാൻ കരുതുന്നു. |
| ശുശ്രൂഷമാണാ | ഉപചരിക്കുന്നവളായി | | |

[" ഗൃഹിണികൾക്ക് ഉചിതമായ " എന്നൎത്ഥത്തിൽ " പ്രമദാദ്യുചിതാം " എന്ന തിലകാദികളുടെ പാഠം അധികം സമഞ്ജസമായതാകുന്നു.]

അഥർഷിർജ്ജരയാ വൃദ്ധസ്തപസാ ച ജരാം ഗതഃ
വേപമാന ഇവോവാച രാമം ഭൂതദയാപരം. 8

| | | | |
|---|---|---|---|
| ജരയാ | പ്രായംചെന്ന മൂലം | വേപമാനഃ ഇവ | ദേഹം വിറച്ചുകൊണ്ട്, |
| വൃദ്ധഃ | വൃദ്ധനായവനും, | ഭൂതദയാപരം | സർവ്വപ്രാണികളിലും കരുണയുള്ളവനായ |
| തപസാ ച | തപസ്സുകൊണ്ടും | രാമം | ശ്രീരാമനോടായി |
| ജരാം ഗതഃ | വൃദ്ധനായുള്ളവനും ആയ | അഥ | ഇപ്രകാരം |
| ഋഷിഃ, | മഹർഷി, | ഉവാച. | ഉണർത്തിച്ചു. |

കഥം കല്യാണസത്ത്വായാഃ കല്യാണാഭിരതേസ്തഥാ
ചലനം താത വൈദേഹ്യാസ്തപസ്വിഷു വിശേഷതഃ. 9

| | | | |
|---|---|---|---|
| "താത! | "വത്സ! | വൈദേഹ്യാഃ, | വൈദേഹിക്ക്, |
| കല്യാണസത്ത്വായാഃ | പ്രകൃത്യാ സദ്ഗുണസമ്പന്നയും | ചലനം, | കുററം എന്നുള്ളത്, |
| തഥാ | അപ്രകാരം തന്നെ | വിശേഷതഃ | അതിലും വിശേഷിച്ച് |
| കല്യാണാഭിരതേഃ | സത്കൃത്യൈകനിരതയും ആയ | തപസ്വിഷു, | താപസന്മാരുടെ സംഗതിയിൽ, |
| | | കഥം? | എങ്ങിനെ ഉണ്ടാകും? |

ത്വന്നിമിത്തമിദം താത താപസാൻ പ്രതി വർത്തതേ
രക്ഷോഭ്യസ്തേന സംവിഗ്നാഃ കഥയന്തി മിഥഃ കഥാഃ. 10

| | | | |
|---|---|---|---|
| "താത! | "വത്സ! | വർത്തതേ; | സംഭവിച്ചിരിക്കുന്നു; |
| താപസാൻ പ്രതി | താപസന്മാർക്ക് | തേന | അതിനാൽ |
| രക്ഷോഭ്യഃ | രാക്ഷസന്മാരിൽ നിന്ന് | സംവിഗ്നാഃ | ഭയം പൂണ്ടവരായി |
| ഇദം | ഈ പറവാൻ പോകുന്നത് | മിഥഃ | രഹസ്യമായി |
| ത്വന്നിമിത്തം | ഭവാൻ മൂലമായി | കഥാഃ | സംഗതികളെക്കുറിച്ച് |
| | | കഥയന്തി. | തമ്മിൽ തമ്മിൽ പറഞ്ഞു കൊള്ളുന്നു. |

രാവണാവരജഃ കശ്ചിത് ഖരോ നാമേഹ രാക്ഷസഃ
ഉത്പാട്യ താപസാൻ സർവ്വാൻ ജനസ്ഥാനനികേതനാൻ. 11

| | | | |
|---|---|---|---|
| "രാവണാവരജഃ | "രാവണന്റെ അനുജനായ | ജനസ്ഥാനനികേതനാൻ | ജനസ്ഥാനനിവാസികളായ |
| ഖരഃ നാമ | ഖരൻ എന്ന | താപസാൻ | താപസന്മാർ |
| കശ്ചിത് | ഒരു | സർവ്വാൻ | എല്ലാവരേയും |
| രാക്ഷസഃ | രാക്ഷസൻ | ഉത്പാട്യ | കൊന്നൊടുക്കിക്കൊണ്ട് |
| | | ഇഹ. | ഇവിടെ ഉണ്ട്. |

ധൃഷ്ടശ്ച ജിതകാശീ ച നൃശംസഃ പുരുഷാദകഃ
അവലിപ്തശ്ച പാപശ്ച ത്വാം ച താത ന മൃഷ്യതേ. 12

| | | | |
|---|---|---|---|
| " താത! | " വത്സ! | അവലിപ്തഃ | ഗർവ്വംപൂണ്ട |
| ധൃഷ്ടഃ ച; | അഹമ്മതിയുള്ളവൻ; | പാപഃ ച; | പാപിഷ്ഠൻ; |
| പുരുഷാദകഃ | മനുഷ്യരെ തിന്നുന്ന | ത്വാം ച | നിന്തിരുവടിയെക്കുറിച്ച് |
| നൃശംസഃ ച; | ക്രൂരൻ; | മൃഷ്യതേ ന. | അമർഷംകയ്ക്കൊണ്ടവനായിരിക്കുന്നു. |
| ജിതകാശീ ച | തോല്വിയറിയാത്തവനായി | | |

ത്വം യദാപ്രഭൃതി ഹ്യസ്മിന്നാശ്രമേ താത വർത്തസേ
തദാപ്രഭൃതി രക്ഷാംസി വിപ്രകുർവ്വന്തി താപസാൻ. 13

| | | | |
|---|---|---|---|
| " താത! | " വത്സ! | തദാപ്രഭൃതി ഹി | അതുമുതല്ക്കുതന്നെ |
| അസ്മിൻ | ഈ | രക്ഷാംസി | രാക്ഷസന്മാർ [യാണ് |
| ആശ്രമേ | ആശ്രമത്തിൽ | താപസാൻ | ഇവിടെയുള്ള തപസ്വികളെ |
| ത്വം | അങ്ങ് | വിപ്രകുർവ്വന്തി. | ഹിംസിപ്പാൻ തുടങ്ങിയതു്. |
| യദാപ്രഭൃതി | ഏതുമുതൽ | | |
| വർത്തസേ | വസിച്ചുതുടങ്ങിയോ | | |

ദർശയന്തി ഹി ബീഭത്സൈഃ ക്രൂരൈർഭീഷണകൈരപി
നാനാരൂപൈർവിരൂപൈശ്ച രൂപൈരസുഖദർശനൈഃ. 14

| | | | |
|---|---|---|---|
| " ബീഭത്സൈഃ | " കുത്സിതങ്ങളും | നാനാരൂപൈഃ | പലമാതിരി |
| ഭീഷണകൈഃ അപി | ഭയങ്കരങ്ങളും | ക്രൂരൈഃ രൂപൈഃ | ഘോരരൂപങ്ങളെക്കൊണ്ട് |
| അസുഖദർശനൈഃ | കണ്ടാലറയ്ക്കുന്നവയും | ദർശയന്തി ഹി. | പേടികാട്ടുന്നു. |
| വിരൂപൈഃ ച | വികൃതങ്ങളുമായ | | |

അപ്രശസ്തൈരശുചിഭിഃ സംപ്രയോജ്യ ച താപസാൻ
പ്രതിഘ്നന്ത്യപരാൻ ക്ഷിപ്രമനാര്യാഃ പുരതഃ സ്ഥിതാഃ. 15

| | | | |
|---|---|---|---|
| " അനാര്യാഃ | " ദുഷ്ടന്മാരായ അവർ, | അപ്രശസ്തൈഃ | അമംഗളമായ സാധനങ്ങൾകൊണ്ടും |
| അപരാൻ | തങ്ങൾക്കു ചേർന്നവരല്ലാത്തവരായ | അശുചിഭിഃ | അശുദ്ധവസ്തുക്കൾകൊണ്ടും |
| താപസാൻ | താപസന്മാരുടെ | ക്ഷിപ്രം | അറിയാതെ ക്ഷണത്തിൽ |
| പുരതഃ | മുമ്പിൽ | സംപ്രയോജ്യ ച | പെരുമാറി, |
| സ്ഥിതാഃ, | നിന്നുകൊണ്ട്, | പ്രതിഘ്നന്തി. | ഉപദ്രവിക്കുന്നു. |

തേഷു തേഷ്വാശ്രമസ്ഥാനേഷ്വബുദ്ധമവലീയ ച
രമന്തേ താപസാംസ്തത്ര നാശയന്തോऽല്പചേതസഃ 16

| | | | |
|---|---|---|---|
| “അല്പചേതസഃ | “അല്പബുദ്ധികളായ | അവലീയ, | മറഞ്ഞിരുന്ന്, |
| തേഷു തേഷു | അതാത് [അവർ | താപസാൻ | താപസന്മാരെ |
| ആശ്രമസ്ഥാനേഷു | ആശ്രമങ്ങളിൽ | തത്ര ച | അപ്രകാരമുള്ള അവസ്ഥയിൽ |
| അബുദ്ധം | കണ്ണിൽ കാണാത വണ്ണം | നാശയന്തഃ | നശിപ്പിക്കുന്നവരായി |
| | | രമന്തേ. | സന്തോഷിക്കുന്നു. |

അപക്ഷിപന്തി സ്രുഗ്ഭാണ്ഡാനഗ്നീൻ സിഞ്ചന്തി വാരിണാ
കലശാംശ്ച പ്രമൃദ്നന്തി ഹവനേ സമുപസ്ഥിതേ. 17

| | | | |
|---|---|---|---|
| “ഹവനേ | “ഹോമം | വാരിണാ | വെള്ളംകൊണ്ട് |
| സമുപസ്ഥിതേ, | നടക്കുമ്പോൾ, | സിഞ്ചന്തി; | നനച്ച് കെടുക്കുന്നു; |
| സ്രുഗ്ഭാണ്ഡാൻ | യാഗപാത്രങ്ങളെ | കലശാൻ ച | കലശങ്ങളെയും |
| അപക്ഷിപന്തി; | വലിച്ചെറിയുന്നു; | പ്രമൃദ്നന്തി. | ഉടയ്ക്കുന്നു. |
| അഗ്നീൻ | യാഗാഗ്നികളെ | | |

തൈർദുരാത്മഭിരാമൃഷ്ടാനാശ്രമാൻ പ്രജിഹാസവഃ
ഗമനായാന്യദേശസ്യ ചോദയന്ത്യൃഷയോऽദ്യ മാം. 18

| | | | |
|---|---|---|---|
| “അദ്യ | “ഇപ്പോൾ | പ്രജിഹാസവഃ | വിട്ടൊഴിപ്പാൻ കരുതിയവരായി |
| ഋഷയഃ | ഋഷിമാർ | | |
| തൈഃ | ആ | അന്യദേശസ്യ | മറെറാരു ദിക്കിലേക്ക് |
| ദുരാത്മഭിഃ | ദുഷ്ടന്മാരാൽ | ഗമനായ | പോകുന്നതിന്നായി |
| ആമൃഷ്ടാൻ | അശുദ്ധമാക്കപ്പെട്ട | മാം | എന്നോട് |
| ആശ്രമാൻ | ആശ്രമങ്ങളെ [തായ | ചോദയന്തി. | ആവശ്യപ്പെടുന്നു. |

തത് പുരാ രാമ ശാരീരീമുപഹിംസാം തപസ്വിഷു
ദൎശയന്തി ഹി ദുഷ്ടാസ്തേ ത്യക്ഷ്യാമ ഇമമാശ്രമം. 19

| | | | |
|---|---|---|---|
| “രാമ! | “ശ്രീരാമ! | ദൎശയന്തി; | ചെയ്വാൻ തുടങ്ങിയിരി |
| തേ | ആ | തത് | ആകയാൽ [ക്കുന്നു; |
| ദുഷ്ടാഃ | ദുഷ്ടന്മാർ | പുരാ | അതിന്നുമുമ്പുതന്നെ |
| തപസ്വിഷു | താപസന്മാരുടെ കാൎയ്യത്തിൽ | ഇമം | ഈ |
| | | ആശ്രമം | ആശ്രമത്തെ |
| ശാരീരീം ഉപഹിംസാം ഹി | ശാരീരബാധയെയും | ത്യക്ഷ്യാമഃ. | ഞങ്ങൾ വിട്ടൊഴിപ്പാൻ പോകുന്നു. |

ബഹുമൂലഫലം ചിത്രമവിദൂരാദിതോ വനം
കണ്വസ്യാശ്രമമേവാഹം ശ്രയിഷ്യേ സഗണഃ പുനഃ. 20

| | | | |
|---|---|---|---|
| "ഇതഃ | "ഇവിടെനിന്നും | വനം ഏവ | വനത്തിലേക്കുതന്നെ |
| അവിദൂരാത് | ഏറെ ദൂരെയല്ലാതെ | അഹം | ഞാൻ |
| ചിത്രം | രമണീയമായ | സഗണഃ | കൂടെയുള്ളവരോടുംകൂടി |
| ബഹുമൂലഫലം | ധാരാളം കായ്കനികളാർന്ന | പുനഃ | ഇവിടംവിട്ടു് |
| കണ്വസ്യ | കണ്വമഹർഷിയുടെ | ശ്രയിഷ്യേ. | ചെന്നു് താമസിപ്പാൻ പോകുന്നു. |
| ആശ്രമം | വസതിയായ | | |

ഖരസ്ത്വയ്യപി ചായുക്തം പുരാ താത പ്രവർത്തതേ
സഹാസ്മാഭിരിതോ ഗച്ഛ യദി ബുദ്ധിഃ പ്രവർത്തതേ. 21

| | | | |
|---|---|---|---|
| "താത! | "വത്സ! | ബുദ്ധിഃ / പ്രവർത്തതേ / യദി | ഇഷ്ടമുള്ളപക്ഷം |
| ഖരഃ | ഖരൻ | | |
| ത്വയി അപി | അവിടത്തെ സംഗതിയിലും | | |
| അയുക്തം ച | അക്രമംതന്നെ | അസ്മാഭിഃ സഹ | ഞങ്ങളോടുംകൂടി |
| പ്രവർത്തതേ; | പ്രവർത്തിക്കുന്നതാണു്; | ഇതഃ | ഇവിടെനിന്നും |
| പുരാ | അതിനുമുമ്പു് | ഗച്ഛ. | പുറപ്പെട്ടാലും. |

സകളത്രസ്യ സന്ദേഹോ നിത്യം യത്തസ്യ രാഘവ
സമർത്ഥസ്യാപി ഹി സതോ വാസോ ദുഃഖമിഹാദ്യ തേ. 22

| | | | |
|---|---|---|---|
| "രാഘവ! | "ശ്രീരാമ! | അദ്യ | ഇപ്പോൾ |
| യത്തസ്യ | അങ്ങു് സന്നദ്ധനും | ഇഹ | ഇവിടെ |
| സമർത്ഥസ്യ | സമർത്ഥനും | വാസഃ | വാസമെന്നുള്ളതു് |
| സതഃ അപി | തന്നെയെന്നാലും | ദുഃഖം | ദുഃഖാവഹവും |
| സകളത്രസ്യ | ഭാര്യാസമേതനായ | നിത്യം | എന്നും |
| തേ, | അവിടത്തേക്കു്, | സന്ദേഹഃ ഹി." | ആപത്കരവുംതന്നെ." |

ഇത്യുക്തവന്തം രാമസ്തം രാജപുത്രസ്തപസ്വിനം
ന ശശാകോത്തരൈർവാക്യൈരവരോദ്ധും സമുത്സുകം. 23

| | | | |
|---|---|---|---|
| രാജപുത്രഃ | ചക്രവർത്തികുമാരനായ | തം | ആ |
| രാമഃ, | ശ്രീരാമൻ, | തപസ്വിനം | മഹർഷിയെ |
| ഇതി | ഇപ്രകാരം | ഉത്തരൈഃ / വാക്യൈഃ | ഉത്തരങ്ങൾ കൊണ്ടു് |
| സമുത്സുകം | അധൈര്യം പൂണ്ടവനായി | അവരോദ്ധും | തടയുവാൻ |
| ഉക്തവന്തം | ഉരചെയ്യുന്ന | ശശാക ന. | ഇഷ്ടപ്പെടാതിരുന്നു. |

അഭിനന്ദ്യ സമാപൃച്ഛ്യ സമാധായ ച രാഘവം
സ ജഗാമാശ്രമം ത്യക്ത്വാ കുലൈഃ കുലപതിഃ സഹ. 24

| | | | |
|---|---|---|---|
| **സഃ** | ആ | സമാധായ ച, | സമാധാനിപ്പിച്ചു ശേഷം, |
| **കുലപതിഃ,** | കുലപതിയായ മഹൎഷി | കുലൈഃ സഹ | കൂടെയുള്ളവരോടുംകൂടി |
| **രാഘവം** | ശ്രീരാമനെ | ആശ്രമം | ആ ആശ്രമത്തെ |
| **അഭിനന്ദ്യ,** | പുകഴ്ത്തി, | ത്യക്ത്വാ | വെടിഞ്ഞ് |
| **സമാപൃച്ഛ്യ,** | യാത്രപറഞ്ഞ്, | ജഗാമ. | യാത്രപുറപ്പെട്ടു. |

രാമഃ സംസാധ്യ ത്വൃഷിഗണമനുഗമനാ-
ദ്ദേശാത്തസ്മാത് കുലപതിമഭിവാദ്യ ഋഷിം
സമ്യക്പ്രീതൈസ്തൈരനുമത ഉപദിഷ്ടാൎത്ഥഃ
പുണ്യം വാസായ സ്വനിലയമുപസംപേദേ. 25

| | | | |
|---|---|---|---|
| **രാമഃ** | ശ്രീരാമൻ | പ്രീതൈഃ | സന്തുഷ്ടരായ |
| **സംസാധ്യ** | ഋഷികളുടെ യാത്ര നിശ്ചയിച്ച്, | തൈഃ | ആ മഹൎഷിമാരാൽ |
| **ഋഷിഗണം** | ഋഷിസമൂഹത്തെ | സമ്യക് | വഴിപോലെ |
| **തസ്മാത്** | ആ | ഉപദിഷ്ടാൎത്ഥഃ, | കാൎയ്യങ്ങൾ ഉപദേശിക്കപ്പെട്ടവനായി |
| **ദേശാത്** | ദിക്കിൽനിന്ന് | അനുമതഃ | കൊണ്ടാടപ്പെട്ടവനായി |
| **അനുഗമനാത് ച** | പിൻതുടൎന്നുചെന്ന് | പുണ്യം | പുണ്യമായ |
| **കുലപതിം** | കുലപതിയായ | സ്വനിലയം തു | സ്വന്തം വസതിയി[ലേക്ക് |
| **ഋഷിം** | മഹൎഷിയെ | വാസായ | വസിപ്പാനായി |
| **അഭിവാദ്യ** | വന്ദിച്ച്, | ഉപസംപേദേ. | തിരിച്ചെഴുന്നെള്ളി. |

ആശ്രമം ത്വൃഷിവിരഹിതം പ്രഭുഃ
ക്ഷണമപി ന വിജഹൌ സ രാഘവഃ
രാഘവം ഹി സതതമനുഗതാഃ
താപസാശ്ചാൎഷചരിതധൃതഗുണാഃ. 26

| | | | |
|---|---|---|---|
| **ആൎഷചരിത-ധൃതഗുണാഃ** | ഋഷിമാരുടെ അനുഷ്ഠാനങ്ങളിൽ കേതിയുള്ളവരായ | പ്രഭുഃ | സൎവ്വശക്തനായ |
| **താപസാഃ,** | താപസന്മാർ, | സഃ രാഘവഃ | ആ ശ്രീരാഘവൻ |
| **സതതം ച** | എല്ലായ്പോഴും | ഋഷിവിരഹിതം | ഋഷിമാരില്ലാത്ത |
| **രാഘവം ഹി** | ശ്രീരാമനെത്തന്നെ | ആശ്രമം തു | ആ ആശ്രമത്തെ |
| **അനുഗതാഃ;** | ചിന്തിച്ചുകൊണ്ടിരുന്നു; | ക്ഷണം അപി | തക്കസമയം എത്തുന്നതുവരെ |
| | | വിജഹൌ ന. | വിട്ടുപോകാതിരുന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഷോഡശോത്തരശതതമഃ സൎഗ്ഗഃ = നൂററിപ്പതിനാറാംസൎഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 6606; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 4251.



# സപ്തദശോത്തരശതതമഃ സർഗ്ഗഃ = നൂററിപ്പതിനേഴാംസർഗ്ഗം.

[അത്രിസന്ദർശനം = അത്രിമഹർഷിയെ സന്ദർശിക്കുന്നതു്.]

രാഘവസ്ത്വപയാതേഷു തപസ്വിഷു വിചിന്തയൻ
ന തത്രാരോചയദ്വാസം കാരണൈർബ്ബഹുഭിസ്തദാ. 1

| | | | |
|---|---|---|---|
| രാഘവഃ | ശ്രീരാഘവൻ | തദാ | ആസമയം |
| തപസ്വിഷു | മുനിമാർ | ബഹുഭിഃ | പല |
| അപയാതേഷു, | പോയശേഷം, | കാരണൈഃ | കാരണങ്ങൾകൊണ്ടു് |
| തു | ഇക്കാര്യത്തെക്കുറിച്ചു് | തത്ര | അട്ടിക്കിൽ |
| വിചിന്തയൻ | ആലോചിക്കുന്നവനായി | വാസം | വാസത്തെ |
| | | അരോചയത് ന. | ഇഷ്ടപ്പെടാതിരുന്നു. |

ഇഹ മേ ഭരതോ ദൃഷ്ടോ മാതരശ്ച സനാഗരാഃ
സാ ച മേ സ്മൃതിരന്വേതി താൻ നിത്യമനുശോചതഃ 2

| | | | |
|---|---|---|---|
| "ഭരതഃ | "ഭരതൻ | അനുശോചതഃ | ദുഃഖിച്ചുകൊണ്ടിരിക്കുന്ന |
| ഇഹ | ഇവിടെവെച്ചു് | താൻ ച | അവരെക്കുറിച്ചുതന്നെ[യുള്ള |
| മേ ദൃഷ്ടഃ; | എന്നാൽ കാണപ്പെട്ടു; | സാ | ആ |
| സനാഗരാഃ | നഗരജനങ്ങളോടുകൂടി | സ്മൃതിഃ | ഓർമ്മ |
| മാതരഃ | മാതാക്കന്മാരും | മേ | എനിക്കു് |
| ച; | അപ്രകാരംതന്നെ കാണപ്പെട്ടു; | അന്വേതി. | ഇടവിടാതെ ഉണ്ടായ്ക്കൊണ്ടിരിക്കുന്നു. |
| നിത്യം | എപ്പോഴും | | |

സ്കന്ധാവാരനിവേശേന തേന തസ്യ മഹാത്മനഃ
ഹയഹസ്തികരീഷൈശ്ച ഉപമർദ്ദഃ കൃതോ ഭൃശം. 3

| | | | |
|---|---|---|---|
| "തസ്യ | "ആ | ഹയഹസ്തികരീഷൈഃ ച | കുതിര, ആന എന്നവയുടെ പിണ്ടികളെക്കൊണ്ടും |
| മഹാത്മനഃ | മഹാത്മാവായ | ഭൃശം | വല്ലാതെ |
| തേന | ആ [ഭരതന്റെ | ഉപമർദ്ദഃ | നാശം |
| സ്കന്ധാവാരനിവേശേന | സൈന്യം പാളയമടിച്ചതിനാലും | കൃതഃ. | വരുത്തപ്പെട്ടിരിക്കുന്നു. |

തസ്മാദന്യത്ര ഗച്ഛാമ ഇതി സംചിന്ത്യ രാഘവഃ
പ്രാതിഷ്ഠത സ വൈദേഹ്യാ ലക്ഷ്മണേന ച സംഗതഃ. 4

| | | | |
|---|---|---|---|
| "തസ്മാത് | "ആകയാൽ | സഃ രാഘവഃ, | ആ ശ്രീരാഘവൻ, |
| അന്യത്ര | മറെറാരു ദിക്കിലേക്കു് | വൈദേഹ്യാ | വൈദേഹിയോടും |
| ഗച്ഛാമഃ;" | നാം പോയ്ക്കളയുക;" | ലക്ഷ്മണേന ച | ലക്ഷ്മണനോടും |
| ഇതി | എന്നിങ്ങിനെ | സംഗതഃ | ഒന്നിച്ചു് |
| സംചിന്ത്യ, | ആലോചിച്ചുറച്ചു്, | പ്രാതിഷ്ഠത. | പുറപ്പെട്ടു. |

സോऽത്രേരാശ്രമമാസാദ്യ തം വവന്ദേ മഹായശാഃ
തം ചാപി ഭഗവാനത്രിഃ പുത്രവത് പ്രത്യപദ്യത. 5

| | | | |
|---|---|---|---|
| മഹായശാഃ | മഹായശസ്വിയായ | വവന്ദേ ; | വന്ദിച്ചു ; |
| സഃ, | അദ്ദേഹം, | അത്രിഃ | അത്രിമഹൎഷിയും |
| അത്രേഃ | അത്രിമഹൎഷിയുടെ | ഭഗവാൻ അപി | |
| ആശ്രമം | ആശ്രമത്തെ | തം | അദ്ദേഹത്തെ |
| ആസാദ്യ, | പ്രാപിച്ച്, | പുത്രവത് ച | പുത്രനെയെന്നപോലെ |
| തം | അദ്ദേഹത്തെ | പ്രത്യപദ്യത. | സ്വീകരിച്ചു. [തന്നെ |

സ്വയമാതിഥ്യമാദിശ്യ സൎവ്വമസ്യ സുസത്കൃതം
സൌമിത്രിം ച മഹാഭാഗാം സീതാം ച സമസാന്ത്വയത്. 6

| | | | |
|---|---|---|---|
| അസ്യ | ഇദ്ദേഹത്തിന്ന് | സ്വയം ആദിശ്യ, | താൻതന്നെചെയ്തു, |
| സുസത്കൃതം | നല്ല സത്കാരങ്ങളോടുകൂടിയുള്ള | സൌമിത്രിം ച | ലക്ഷ്മണനേയും |
| | | മഹാഭാഗാം | മഹാ ഭാഗ്യവതിയായ |
| ആതിഥ്യം | അതിഥിപൂജ | സീതാം ച | സീതാദേവിയേയും |
| സൎവ്വം | മുഴുവനും | സമസാന്ത്വയത്. | ഉപചരിച്ചു. |

പത്നീം ച സമനുപ്രാപ്താം വൃദ്ധാമാമന്ത്ര്യ സത്കൃതാം
സാന്ത്വയാമാസ ധൎമ്മജ്ഞഃ സൎവ്വഭൂതഹിതേ രതഃ. 7

| | | | |
|---|---|---|---|
| സൎവ്വഭൂതഹിതേ | സൎവ്വപ്രാണികൾക്കും ഹിതംചെയ്യുന്നതിൽ | സത്കൃതാം | പൂജ്യയും |
| | | വൃദ്ധാം | എല്ലാം അറിഞ്ഞവളും |
| രതഃ | താല്പൎയ്യംപൂണ്ട [ദ്ദേഹം, | പത്നീം ച | പത്നിയെ [ആയ |
| ധൎമ്മജ്ഞഃ, | പുണ്യാത്മാവായ അ- | ആമന്ത്ര്യ | വിളിച്ച് |
| സമനുപ്രാപ്താം | ആസമയം അവിടെ വന്നുചേൎന്നവളും | സാന്ത്വയാമാസ. | ഇപ്രകാരം ഉത്സാഹപ്പെടുത്തി. |

അനസൂയാം മഹാഭാഗാം താപസീം ധൎമ്മചാരിണീം
പ്രതിഗൃഹ്ണീഷ്വ വൈദേഹീമബ്രവീദൃഷിസത്തമഃ. 8

| | | | |
|---|---|---|---|
| ഋഷിസത്തമഃ | മാമുനിശ്രേഷ്ഠൻ | "മഹാഭാഗാം | "മഹാഭാഗ്യവതിയായ |
| ധൎമ്മചാരിണീം | ധൎമ്മപത്നിയും | വൈദേഹീം | വൈദേഹിയെ |
| താപസീം | താപസിയും ആയ | പ്രതിഗൃഹ്ണീഷ്വ," | സ്വീകരിച്ചുപചരിക്കുക," |
| അനസൂയാം | അനസൂയയോടായി | അബ്രവീത്. | എന്ന് അരുളിച്ചെയ്തു. |

രാമായ ചാചചക്ഷേ താം താപസീം ധൎമ്മചാരിണീം. 9

| | | | |
|---|---|---|---|
| രാമായ ച | ശ്രീരാമനോടായും | താപസീം | തപസ്വിനിയെന്ന്, |
| താം | അവളെക്കുറിച്ച് | ആചചക്ഷേ. | താഴെ വരുമാറു പരിചയപ്പെടുത്തി. |
| ധൎമ്മചാരിണീം | തന്റെ ധൎമ്മപത്നിയായ | | |

ദശവർഷാണ്യനാവൃഷ്ട്യാ ദഗ്ദ്ധേ ലോകേ നിരന്തരം
യയാ മൂലഫലേ സൃഷ്ടേ ജാഹ്നവീ ച പ്രവർത്തിതാ. 10

| | | | |
|---|---|---|---|
| “ലോകേ | “ലോകം | ദഗ്ദ്ധേ, | ദഹിപ്പിക്കപ്പെട്ടിരുന്ന |
| നിരന്തരം | ആസകലം | യയാ | ഇവളാൽ [പ്പോൾ, |
| അനാവൃഷ്ട്യാ | മഴയില്ലായ്കയാൽ | മൂലഫലേ | കിഴങ്ങുകളും പഴങ്ങളും |
| ദശവർഷാണി | പത്തുസംവത്സരങ്ങളായി | സൃഷ്ടേ ; | സൃഷ്ടിക്കപ്പെട്ടു ; |
| | | ജാഹ്നവീ ച | ഗംഗയും |
| | | പ്രവർത്തിതാ. | പ്രവഹിപ്പിക്കപ്പെട്ടു. |

ഉഗ്രേണ തപസാ യുക്താ നിയമൈശ്ചാപ്യലംകൃതാ
ദശവർഷസഹസ്രാണി യയാ തപ്തം മഹത്തപഃ. 11

| | | | |
|---|---|---|---|
| “യയാ | “ഇവളാൽ | ഉഗ്രേണ തപസാ അപി | ഘോരമായ തപസ്സിനാലും |
| ദശവർഷസഹസ്രാണി | പതിനായിരം സംവത്സരം | യുക്താ ; | കൊണ്ടാടപ്പെട്ടവൾ ; |
| മഹത് | മഹത്തായ | നിയമൈഃ ച | വ്രതനിഷ്ഠകളോടും |
| തപഃ തപ്തം ; | തപസ്സുചെയ്യപ്പെട്ടു ; | അലംകൃതാ. | വിളങ്ങുന്നവൾ. |

അനസൂയാ വ്രതൈഃ സ്നാതാ പ്രത്യൂഹാശ്ച നിബർഹിതാഃ
ദേവകാര്യനിമിത്തം ച യയാ സംത്വരമാണയാ. 12
ദശരാത്രം കൃതാ രാത്രിഃ സേയം മാതേവ തേഽനഘ. 13

| | | | |
|---|---|---|---|
| “അനസൂയാ | “അനസൂയ, | നിബർഹിതാഃ ച | നീക്കംചെയ്യപ്പെട്ടുവോ |
| വ്രതൈഃ സ്നാതാ ; | വ്രതങ്ങളെ നല്ലപോലെ ചെയ്തുപൂർത്തിയാക്കിയവൾ ; | ദശരാത്രം | പത്തുരാത്രികൾ |
| | | രാത്രിഃ കൃതാ, | ഒരു രാവാക്കി ചെയ്യപ്പെട്ടുവോ, |
| യയാ | യാതൊരുവളാൽ | സാ | അപ്രകാരമുള്ളവളാ |
| സന്ത്വരമാണയാ | ശ്രദ്ധപൂണ്ടവളായി | ഇയം ; | ഇവൾ ; [കുന്നു |
| | | അനഘ ! | പുണ്യശീല ! |
| ദേവകാര്യനിമിത്തം | ദേവകാര്യാർത്ഥമായി | തേ | അവിടത്തേക്ക് |
| | | മാതാ ഇവ. | മാതാവിനെപ്പോലെയുള്ളവൾ. |
| പ്രത്യൂഹാഃ ച | വിഘ്നങ്ങൾ എല്ലാം | | |

(ഇവിടെ കുഷ്ഠികൌശികഭാര്യയായ നാളായിനിയുടെ (അഥവാ ശീലാവതി) കഥ വിവക്ഷിക്കപ്പെട്ടിരിക്കുന്നു. അനസൂയയുടെ സഖിയായ നാളായിനി മഹാ പതിവ്രതയായിരുന്നു ഒരു വേശ്യയെകണ്ടു് കാമിച്ച തന്റെ ഭർത്താവിന്റെ ആഗ്രഹപരിപൂർത്തിവരുത്തുവാനായി, പംഗുവായ അദ്ദേഹത്തെ ചുമലിൽ എടുത്തുകൊണ്ടു് രാത്രി വേശ്യാഗൃഹത്തിലേക്ക് അവൾ പോകയായിരുന്നു. ആ സമയം, രാജാവിന്റെ ഭണ്ഡാരം കളവുപോയതിനെപ്പററി അന്വേഷിച്ചു് നടന്നിരുന്ന രാജഭടന്മാർ, കണ്ണടച്ചു് തപസ്സുചെയ്തിരുന്ന മാണ്ഡവ്യമഹർഷിയെ ചോരന്മാരുടെ കൂട്ടത്തിൽ ഒരു ചോരനാണെന്നുവെച്ചു് പിടിച്ചുകൊണ്ടുപോകയും, ശൂലാരോഹണശിക്ഷ വിധിക്കപ്പെട്ട മഹർഷിയെ അവർ ശൂലത്തിൽ ഇടുകയും ചെയ്തിരുന്നു. അങ്ങിനെ പ്രാണവേദനയനുഭവിച്ചു് ശൂലത്തിൽ ഇടപ്പെട്ടിരുന്ന മാണ്ഡവ്യമഹർഷിയുടെ കാലിൽ, ശീലാവതിയുടെ ഭർത്താവിന്റെ ദേഹം മുട്ടുകയും മഹർഷി ദേഷ്യപ്പെട്ടു്, സൂര്യോദയമായാൽ അവളുടെ ഭർത്താവ് മരിച്ചുപോകട്ടെ എന്നു് ശപിക്കുകയും ചെയ്തു. പിന്നെ നാളായിനിക്ക് വൈധവ്യം വരാതിരിക്കട്ടെ എന്നു് അനസൂയ പറയുകയാൽ സൂര്യൻ ഉദ

ക്കാതെ പത്തുരാത്രികൾ കഴികയും ലോകമാസകലം തപിച്ചകാരണം ദേവന്മാർ ത്രിമൂത്തികളെ ശരണം പ്രാപിക്കയും, അവർ യാതൊരു നിവ്വാഹവും കാണാതെ അനസൂയയുടെ അടുക്കൽ വന്നു അപേക്ഷിക്കകയും, അനസൂയ പത്തുരാത്രികളേയും ഒരു രാത്രിയാക്കി, സൂര്യോദയമായ ഉടനെ ത്രിമൂത്തികളുടെ സമ്മതപ്രകാരം 'നാളായിനി'യുടെ ഭത്താവിനെ പുനരുജ്ജീവിപ്പിക്കയും ചെയ്തു. എന്നു പുരാണകഥാ ഗാരുഡം 142.]

താമിമാം സവ്വഭൂതാനാം നമസ്കായ്യാം യശസ്വിനീം
അഭിഗച്ഛതു വൈദേഹീ വൃദ്ധാമക്രോധനാം സദാ. 14

| | | | |
|---|---|---|---|
| "സവ്വഭൂതാനാം | "എല്ലാപ്രാണികൾക്കും | അക്രോധനാം | കോപത്തിന്നു വഴിപ്പെടാത്തവളും |
| നമസ്കായ്യാം | പൂജ്യയായവളും | വൃദ്ധാം | വൃദ്ധയുമായ |
| യശസ്വിനീം | കീത്തിമതിയും | താം ഇമാം | അപ്രകാരമുള്ള ഇവളെ |
| സദാ | എന്നും | വൈദേഹീ | സീത |
| | | അഭിഗച്ഛതു." | പ്രാപിക്കട്ടെ." |

ഏവം ബ്രുവാണം തമൃഷിം തഥേത്യുക്ത്വാ സ രാഘവഃ
സീതാമുവാച ധമ്മജ്ഞാമിദം വചനമുത്തമം. 15

| | | | |
|---|---|---|---|
| സഃ | ആ | ഇതി ഉക്ത്വാ, | എന്നു അരുൾചെയ്തു, |
| രാഘവഃ, | ശ്രീരാഘവൻ, | ധമ്മജ്ഞാം | ധമ്മങ്ങളെ അറിഞ്ഞവളായ |
| ഏവം | ഇപ്രകാരം | സീതാം | സീതാദേവിയോടായി |
| ബ്രുവാണം | ഉരചെയ്യുന്ന | ഇദം | ഈ |
| തം ഋഷിം, | ആ മഹഷിയോടായി, | ഉത്തമം വചനം | ശ്രേഷ്ഠവചനത്തെ |
| "തഥാ," | "അപ്രകാരംതന്നെയാകട്ടെ," | ഉവാച. | ഉരചെയ്തു. |

രാജപുത്രി ശ്രുതം ത്വേതന്മുനേരസ്യ സമീരിതം
ശ്രേയോത്ഥമാത്മനഃ ശീഘ്രമഭിഗച്ഛ തപസ്വിനീം. 16

| | | | |
|---|---|---|---|
| "രാജപുത്രി! | "രാജപുത്രി! | ആത്മനഃ | നിന്റെ |
| അസ്യ മുനേഃ | ഈ മഹഷിവയ്യന്റെ | ശ്രേയോത്ഥം | ശ്രേയസ്സിന്നായ്ക്കൊണ്ടു |
| സമീരിതം | അരുളപ്പാടാകുന്ന | തപസ്വിനീം | തപസ്വിനിയായ അനസൂയാദേവിയെ |
| ഏതത് | ഇതു | ശീഘ്രം | ഉടനെ |
| ശ്രുതം തു; | നിന്നാലും കേൾക്കപ്പെട്ടുവല്ലൊ; | അഭിഗച്ഛ. | പ്രാപിച്ചാലും. |

അനസൂയേതി യാ ലോകേ കമ്മഭിഃ ഖ്യാതിമാഗതാ
താം ശീഘ്രമഭിഗച്ഛ ത്വമഭിഗമ്യാം തപസ്വിനീം. 17

| | | | |
|---|---|---|---|
| "യാ | "യാതൊരുവൾ | അഭിഗമ്യാം | പ്രാപിക്കത്തക്കവളായ |
| ലോകേ | ലോകത്തിൽ | താം | അപ്രകാരമുള്ള |
| കമ്മഭിഃ | പുണ്യകമ്മങ്ങളാൽ | തപസ്വിനീം | തപസ്വിനിയെ |
| അനസൂയാ ഇതി | അനസൂയ എന്ന | ത്വം | ഭവതി |
| ഖ്യാതിം | വിഖ്യാതിയെ | ശീഘ്രം | ഉടനെ |
| ആഗതാ, | പ്രാപിച്ചുവോ, | അഭിഗച്ഛ." | പ്രാപിച്ചാലും." |

